THE

# NEW TESTAMENT

OF

*OUR LORD AND SAVIOUR*

# JESUS CHRIST.

---

TRANSLATED

INTO THE

*MALAYALAM LANGUAGE*

---

COTTAYAM:

PRINTED AT THE CHURCH MISSION PRESS,

FOR THE MADRAS AUXILIARY BIBLE SOCIETY.

---

1829



നമ്മുടെ

കൎത്താവും രക്ഷിതാവുമായ

# യെശുക്രിസ്തുവിന്റെ

## പുതിയ നിയമം

മലയാഴ്മയിൽ

പരിഭാഷയാക്കപ്പെട്ടത

---

കൊട്ടയം

ചൎച്ച മിശൊൻ അച്ചിൽ

ബൈബൽ സൊസൈയിട്ടിക്കു വെണ്ടി

അടിക്കപ്പെട്ടത

---

മശിഹാസംവത്സരം

൧൮൨൯

# മത്തായി എഴുതിയ എവൻഗെലിയൊൻ

---

## ൧ അദ്ധ്യായം

൧ ക്രിസ്തുവിന്റെ വംശപാരമ്പൎയ്യം.—൧൮ അവന്റെ ഉത്ഭവവും ജനനവും.—൨൧ അവന്റെ നാമങ്ങൾ

ദാവീദിന്റെ പുത്രനായും അബ്രഹാമിന്റെ പുത്രനായും ഇരിക്കുന്ന യെശു ക്രിസ്തുവിന്റെ വംശ പാരമ്പൎയ്യത്തിന്റെ വിവ
൨ രം* അബ്രഹാം ഇസ്സാക്കിനെ ജനിപ്പിച്ചു ഇസ്സാക്ക യാക്കൊബിനെ ജനിപ്പിച്ചു യാക്കൊബ യെഹൂദായെയും അവന്റെ സഹൊദരന്മാ
൩ രെയും ജനിപ്പിച്ചു* യെഹൂദാ ഫറസിനെയും സാറഹിനെയും താമർ എന്നവളിൽ ജനിപ്പിച്ചു ഫറെസ എസ്രൊമിനെ ജനിപ്പിച്ചു
൪ എസ്രൊം ആറാമിനെ ജനിപ്പിച്ചു* ആറാം അമിനാദാബിനെ ജനിപ്പിച്ചു അമിനാദാബ നെഹശൊനെ ജനിപ്പിച്ചു നെഹശൊൻ
൫ സല്മൊനെ ജനിപ്പിച്ചു* സല്മൊൻ ബൊവാസിനെ റാഹാബ എന്നവളിൽ ജനിപ്പിച്ചു ബൊവാസ ഒബെദിനെ റൊത്ത എന്നവ
൬ ളിൽ ജനിപ്പിച്ചു ഒബെദ യെശായിയെ ജനിപ്പിച്ചു* യെശായി ദാവീദെന്ന രാജാവിനെ ജനിപ്പിച്ചു ദാവീദ എന്ന രാജാവ ശെലൊ
൭ മൊനെ ഉറിയായുടെ ഭാൎയ്യയായിരുന്നവളിൽ ജനിപ്പിച്ചു* ശെലൊമൊൻ റെഹബൊവാമിനെ ജനിപ്പിച്ചു റെഹബൊവാം അബി
൮ യായെ ജനിപ്പിച്ചു അബിയ ആസായെ ജനിപ്പിച്ചു* ആസാ യഹൊശഫാത്തിനെ ജനിപ്പിച്ചു യഹൊശഫാത്ത യൊറാമിനെ ജനിപ്പിച്ചു
൯ യൊറാം ഒശിയായെ ജനിപ്പിച്ചു* ഒശിയ യൊതാമിനെ ജനിപ്പിച്ചു യൊതാം ആഹാസിനെ ജനിപ്പിച്ചു ആഹാസ ഹെസെക്കിയായെ ജ
൧൦ നിപ്പിച്ചു* ഹെസെക്കിയ മനശ്ശെയെ ജനിപ്പിച്ചു മനശ്ശെ ആമൊ
൧൧ നെ ജനിപ്പിച്ചു ആമൊൻ യൊശിയായെ ജനിപ്പിച്ചു* യൊശിയാ യെക്കൊനിയായെയും അവന്റെ സഹൊദരന്മാരെയും ബാബെലൊനിക്ക അടിമയിലകപ്പെട്ടു പൊകുന്ന കാലത്തിങ്കൽ ജനി
൧൨ പ്പിച്ചു* പിന്നെ ബാബെലൊനിക്ക അടിമയിലകപ്പെട്ടു പൊയതിന്റെ ശെഷം യെക്കൊനിയ ശല്ത്തീയെലിനെ ജനിപ്പിച്ചു ശല്ല
൧൩ ത്തീയെൽ സെറൊബാബെലിനെ ജനിപ്പിച്ചു* സെറൊബാബെൽ അബിഹൂദിനെ ജനിപ്പിച്ചു അബിഹൂദ എലിയാക്കിമിനെ ജനിപ്പി
൧൪ ച്ചു എലിയാക്കിം ആസൊറിനെ ജനിപ്പിച്ചു* ആസൊർ സാദൊക്കിനെ ജനിപ്പിച്ചു സാദൊക്ക ആക്കിമിനെ ജനിപ്പിച്ചു ആക്കിം എ
൧൫ ലിഹൂദിനെ ജനിപ്പിച്ചു* എലിഹൂദ എലിയാസാറിനെ ജനിപ്പിച്ചു എലിയാസാർ മത്താനെ ജനിപ്പിച്ചു മത്താൻ യാക്കൊബിനെ ജ
൧൬ നിപ്പിച്ചു* യാക്കൊബ മറിയ എന്നവളുടെ ഭൎത്താവായ യൊസെഫി

ന്നെ ജനിപ്പിച്ചു ഇവളിൽനിന്ന ക്രിസ്തു എന്ന പറയപ്പെടുന്ന യെശു
അവതരിച്ചു* ആകയാൽ തലമുറകളൊക്കയും അബ്രഹാം മുതൽ ൧൭
ദാവീദ വരെയും പതിന്നാല തലമുറകളും ദാവീദ മുതൽ ബാബെ
ലൊനിക്ക അടിമയിലകപ്പെട്ട നാൾവരെയും പതിന്നാല തലമുറ
കളും ബാബെലൊനിക്ക അടിമയിലകപ്പെട്ട നാൾ മുതൽ ക്രിസ്തു വ
രെയും പതിന്നാല തലമുറകളും ആകുന്നു*

എന്നാൽ യെശു ക്രിസ്തുവിന്റെ അവതാരം ഇപ്രകാരമായിരുന്നു ൧൮
അവന്റെ മാതാവായ മറിയ യൊസെഫിന വിവാഹം നിശ്ചയി
ക്കപ്പെട്ടിരുന്നാറെ അവർ കൂടി വരുന്നതിന മുമ്പെ അവൾ പരി
ശുദ്ധാത്മാവിങ്കൽനിന്ന ഗൎഭിണിയായികാണപ്പെട്ടു* എന്നാൽ അവ ൧൯
ളുടെ ഭൎത്താവായ യൊസെഫ നീതിമാനാകകൊണ്ടും അവൾക്ക ലൊ
കാപവാദം വരുത്തുവാൻ മനസ്സില്ലായ്ക കൊണ്ടും അവളെ രഹസ്യമാ
യിട്ട ഉപെക്ഷിപ്പാൻ വിചാരിച്ചു* എന്നാറെ അവൻ ഇപ്രകാരം ൨൦
നിരൂപിച്ചിരിക്കുമ്പൊൾ കണ്ടാലും കൎത്താവിന്റെ ദൂതൻ അവന
ഒരു സ്വപ്നത്തിൽ കാണപ്പെട്ട പറഞ്ഞു ദാവീദിന്റെ പുത്രനായ
യൊസെഫെ നിന്റെ ഭാൎയ്യയായ മറിയയെ കൈക്കൊൾവാൻ ശ
ങ്കിക്കെണ്ട എന്തുകൊണ്ടെന്നാൽ അവളിൽ ഉല്പാദിക്കപ്പെട്ടിരിക്കുന്ന
ത പരിശുദ്ധാത്മാവിനാൽ ആകുന്നു* അവൾ ഒരു പുത്രനെ പ്ര ൨൧
സവിക്കും നീ അവന്ന യെശു എന്ന പെർ വിളിക്കയും ചെയ്യും എ
ന്തുകൊണ്ടെന്നാൽ അവൻ തന്റെ ജനങ്ങളെ അവരുടെ പാപങ്ങ
ളിൽനിന്ന രക്ഷിക്കും* എന്നാൽ ഇപ്രകാരമൊക്കയും ഉണ്ടായത ൨൨
കൎത്താവിനാൽ ദീൎഘദൎശി മൂലമായി പറയപ്പെട്ടത നിവൃത്തിയാകെ
ണ്ടുന്നതിന്ന ആയിരുന്നു* അത കണ്ടാലും ഒരു കന്യക ഗൎഭിണി ൨൩
യാകും ഒരു പുത്രനെ പ്രസവിക്കയും ചെയ്യും അവന്ന അവർ ദൈ
വം നമ്മൊടു കൂട ഉണ്ട എന്ന അൎത്ഥമുള്ള എമ്മാനുവെൽ എന്ന
പെർ വിളിക്കയും ചെയ്യും എന്നുള്ളതാകുന്നു* അപ്പൊൾ യൊ ൨൪
സെഫ നിദ്രയിങ്കൽനിന്ന എഴുനീററ കൎത്താവിന്റെ ദൂതൻ അവ
നൊട കല്പിച്ച പ്രകാരം ചെയ്തു അവന്റെ ഭാൎയ്യയെ കൈക്കൊള്ളു
കയും ചെയ്തു* അവൻ അവളുടെ പ്രഥമ പുത്രനെ പ്രസവിക്കു ൨൫
വൊളത്തിന്ന അവൻ അവളെ അറിഞ്ഞതുമില്ല അവന്ന യെശു
എന്ന പെർ വിളിക്കയും ചെയ്തു*

## ൨ അദ്ധ്യായം

൧ വിദ്വാന്മാർ ക്രിസ്തുവിന്റെ അടുക്കൽ വരുന്നത.—൧൧ അ
വർ അവനെ വന്ദിക്കുന്നത.—൧൩ യൊസെഫ എജിപ്തി
ലെക്ക ഓടിപൊകുന്നത.

പിന്നെ എറൊദെസ രാജാവിന്റെ നാളുകളിൽ യെഹൂദിയാ
യിലെ ബെതലഹെമിൽ യെശു അവതരിച്ചതിന്റെ ശെഷം കണ്ടാ
ലും വിദ്വാന്മാർ കിഴക്കുനിന്ന യെരുശലെമിലെക്ക വന്നു* പറഞ്ഞു ൨

യെഹൂദന്മാരുടെ രാജാവായി അവതരിച്ചിരിക്കുന്നവൻ എവിടെ ആകുന്നു എന്തുകൊണ്ടെന്നാൽ ഞങ്ങൾ അവന്റെ നക്ഷത്രത്തെ കിഴക്ക കണ്ട അവനെ വന്ദിപ്പാൻ വന്നിരിക്കുന്നു*

൩ എറൊദെസ രാജാവ ഇതിനെ കെട്ടാറെ അവനും അവനൊടു

൪ കൂടെ യെറുശലെമൊക്കയും ചഞ്ചലപ്പെട്ടിരുന്നു* പിന്നെ അവൻ പ്രധാനാചാൎയ്യന്മാരെയും ജനത്തിന്റെ ഉപാദ്ധ്യായന്മാരെയും എല്ലാം കൂടി വരുത്തി ക്രിസ്തു എവിടെ ജനിക്കും എന്ന അവ

൫ രൊടു ചൊദിച്ചു* എന്നാറെ അവർ അവനൊട പറഞ്ഞു യെഹൂദായിലെ ബെതലെഹെമിലാകുന്നു എന്തുകൊണ്ടെന്നാൽ ഇപ്രകാ

൬ രം ദീൎഘദൎശിയാൽ എഴുതപ്പെട്ടിരിക്കുന്നു* യെഹൂദാദെശത്തിലുള്ള ബെതലെഹെമെ നീയും യെഹൂദായിലെ പ്രഭുക്കളിൽ ഒട്ടും ചെറുതല്ല എന്തുകൊണ്ടെന്നാൽ എന്റെ ജനമാകുന്ന ഇസ്രാഎലിനെ ഭരിക്കുമവനായൊരു പ്രഭു നിങ്കൽനിന്ന വരും

൭ അപ്പൊൾ എറൊദെസ വിദ്വാന്മാരെ രഹസ്യമായി വിളിച്ചിട്ട നക്ഷത്രം എതുസമയത്ത കാണപ്പെട്ടു എന്ന അവരൊട താല്പൎയ്യമാ

൮ യിട്ട ചൊദിച്ചറിഞ്ഞു* പിന്നെ അവൻ അവരെ ബെതലെഹെമിലെക്ക അയച്ച പറഞ്ഞു നിങ്ങൾ ചെന്ന ചെറിയ പൈതലിന്റെ വസ്തുതയെ താല്പൎയ്യമായിട്ട അന്വെഷിപ്പിൻ നിങ്ങൾ അവനെ കണ്ടെത്തിയാൽ ഞാനും വന്ന അവനെ വന്ദിപ്പാൻതക്കവണ്ണം എന്നൊ

൯ ട അറിയിക്കയും ചെയ്വിൻ* ഇപ്രകാരം രാജാവിങ്കൽനിന്ന കെട്ടാറെ അവർ യാത്ര പുറപ്പെട്ടു കണ്ടാലും അവർ കിഴക്ക കണ്ടിട്ടുള്ള നക്ഷത്രം ചെറിയ പൈതലുണ്ടായിരുന്ന സ്ഥലത്ത മെൽഭാഗത്ത വ

൧൦ ന്ന നില്ക്കുവൊളം അവരുടെ മുമ്പായിട്ട പൊയി* അവർ നക്ഷത്രത്തെ കണ്ടാറെ എത്രയും വളര പ്രസാദത്തൊടും കൂടി സന്തൊഷി

൧൧ ച്ചു* പിന്നെ അവർ ഭവനത്തിലെക്ക വന്നപ്പൊൾ ചെറിയ പൈതലിനെ അവന്റെ മാതാവായ മറിയയൊടു കൂടെ കണ്ടു നിലത്ത വീണ അവനെ വന്ദിക്കയും തങ്ങളുടെ നിക്ഷെപ പാത്രങ്ങളെ തുറന്ന അവർ പൊന്നിനെയും കുന്തുരുക്കത്തെയും മൂറിനെ

൧൨ യും അവന്ന കാഴ്ചകൾ വെക്കയും ചെയ്തു* അവർ എറൊദെസിന്റെ അടുക്കലെക്ക തിരിച്ചു പൊകാതെ ഇരിപ്പാനായിട്ട അവൎക്ക സ്വപ്നത്തിൽ ദൈവനിയൊഗമുണ്ടായതുകൊണ്ട അവർ മറ്റൊരു വഴിയായി തങ്ങളുടെ സ്വദെശത്തിലെക്ക പുറപ്പെട്ടു പൊകയും ചെയ്തു*

൧൩ പിന്നെ അവർ പുറപ്പെട്ടു പൊയതിന്റെ ശെഷം കണ്ടാലും കൎത്താവിന്റെ ദൂതൻ സ്വപ്നത്തിൽ യൊസെഫിന്ന കാണപ്പെട്ട പറയുന്നു നീ എഴുനീറ്റ ചെറിയ പൈതലിനെയും അവന്റെ മാതാവിനെയും കൂട്ടിക്കൊണ്ട എജിപ്തിലെക്ക ഓടി പൊക ഞാൻ നിന്നൊട പറയുവൊളത്തിന്ന അവിടെ പാൎക്കയും ചെയ്ക എന്തുകൊണ്ടെന്നാൽ എറൊദെസ ചെറിയ പൈതലിനെ കൊല്ലെണ്ടു

ന്നതിന്ന അവനെ അന്വെഷിക്കും* ൧൪ അപ്പൊൾ അവൻ എഴുനീറ്റ ചെറിയപൈതലിനെയും അവന്റെ മാതാവിനെയും രാത്രിയിൽ കൂട്ടിക്കൊണ്ട എജിപ്തിങ്കലെക്ക പുറപ്പെട്ടുപൊയി* ൧൫ എറൊദെസിന്റെ മരണത്തൊളം അവിടെ തന്നെ ആയിരുന്നു അത എജിപ്തിൽനിന്ന ഞാൻ എന്റെ പുത്രനെ വരുത്തിയിരിക്കുന്നു എന്ന ദീർഘദർശിയെ കൊണ്ട കർത്താവിനാൽ പറയിക്കപ്പെട്ടത നിവൃത്തിയാകെണ്ടുന്നതിന്നായിരുന്നു*

൧൬ പിന്നെ എറൊദെസ താൻ വിദ്വാന്മാരാൽ പരിഹസിക്കപ്പെട്ടു എന്ന കണ്ടാറെ വളരെ കൊപിച്ചു താൻ വിദ്വാന്മാരൊട താല്പൎയ്യമായിട്ട ചൊദിച്ചറിഞ്ഞ കാലപ്രകാരം ബെത്തലെഹെമിലും അതിന്റെ അതിരുകളിലൊക്കയും രണ്ട വയസ്സ മുതലും അതിന്ന താഴെയുമുള്ള പൈതങ്ങളെ ഒക്കെയും ആളയച്ചു കൊല്ലിക്കയും ചെയ്തു* ൧൭ അപ്പൊൾ എറമിയ എന്ന ദീർഘദർശിയാൽ പറയപ്പെട്ടത നിവൃത്തിയായി* ൧൮ റാമായിൽ വിലാപവും കരച്ചിലും മഹാ ദുഃഖവുമുള്ളൊരു ശബ്ദം കെൾക്കപ്പെട്ടു റാഹെൽ അവളുടെ മക്കളെ കുറിച്ചു കരഞ്ഞ അവരില്ലായ്കകൊണ്ട ആശ്വസിക്കപ്പെടുവാൻ മനസ്സില്ലാതെയുമിരുന്നു എന്നുള്ളതാകുന്നു*

൧൯ പിന്നെ എറൊദെസ മരിച്ചുപൊയതിന്റെ ശെഷം കണ്ടാലും കർത്താവിന്റെ ഒരു ദൂതൻ സ്വപ്നത്തിൽ യൊസെഫിന എജിപ്തിൽവെച്ച കാണപ്പെട്ടു പറയുന്നു* ൨൦ ചെറിയ പൈതലിന്റെ പ്രാണനെ അന്വെഷിച്ചിരുന്നവർ മരിച്ചു പൊയതുകൊണ്ട നീ എഴുനീറ്റ ചെറിയപൈതലിനെയും അവന്റെ മാതാവിനെയും കൂട്ടിക്കൊണ്ട ഇസ്രാഎലിന്റെ ദെശത്തിലെക്ക പൊയിക്കൊൾക* ൨൧ എന്നാറെ അവൻ എഴുനീറ്റ ചെറിയപൈതലിനെയും അവന്റെ മാതാവിനെയും കൂട്ടിക്കൊണ്ട ഇസ്രാഎലിന്റെ ദെശത്തിലെക്ക വരികയും ചെയ്തു* ൨൨ എന്നാൽ അൎക്കെലൌസ തന്റെ പിതാവായ എറൊദെസിന്റെ പട്ടത്തിൽ യെഹൂദിയായിൽ രാജ്യം ഭരിക്കുന്ന പ്രകാരം അവൻ കെട്ടപ്പൊൾ അവിടെക്ക പൊകുവാൻ ഭയപ്പെട്ടു എങ്കിലും അവന്ന സ്വപ്നത്തിൽ ദൈവനിയൊഗമുണ്ടാകകൊണ്ട അവൻ ഗലിലെയായിലെ പ്രദെശങ്ങളിലെക്ക മാറിപ്പൊയി* ൨൩ നസറെത്ത എന്ന പെരുള്ളൊരു നഗരത്തിൽ വന്ന പാൎക്കയും ചെയ്തു അവൻ നസറായക്കാരനെന്ന പെർ വിളിക്കപ്പെടും എന്ന ദീർഘദർശിമാരാൽ പറയപ്പെട്ടത നിവൃത്തിയാകെണ്ടുന്നതിന്ന ആയിരുന്നു*

## ൩ അദ്ധ്യായം

൧ യൊഹന്നാൻ പ്രസംഗിക്കുന്നത.—൪ അവന്റെ ഉടുപ്പും ആഹാരവും ബപ്തിസ്മയും.—൭ അവൻ പറിശെന്മാരെ ഭത്സിക്കുന്നതും.—൧൩ ക്രിസ്തുവിനെ യൊർദാനിൽ ബപ്തിസ്മ ചെയ്യുന്നതും.

പിന്നെ ആ നാളുകളിൽ യൊഹന്നാൻ ബപ്തിസ്തു വന്ന യെഹൂ
൨ ദിയായിലുള്ള വനത്തിൽ പ്രസംഗിച്ച പറയുന്നു* സ്വൎഗ്ഗരാജ്യം
൩ സമീപമായിരിക്കകൊണ്ട അനുതാപപ്പെട്ടുവിൻ* എന്തുകൊണ്ടെ
ന്നാൽ കൎത്താവിന്റെ വഴിയെ നന്നാക്കുവിൻ അവന്റെ ഊടു
വഴികളെ നെരെ ആക്കുവിൻ എന്ന വനത്തിൽ ശബ്ദിക്കുന്ന
വന്റെ ശബ്ദം എന്ന എശായാ ദീൎഘദൎശിയാൽ ചൊല്ലപ്പെട്ടവൻ
൪ ഇവനാകുന്നു* വിശെഷിച്ചും ഈ യൊഹന്നാന്ന ഒട്ടകരൊമം
കൊണ്ടുള്ള ഉടുപ്പും അവന്റെ അരയിൽ ഒരു തൊൽവാറും ഉണ്ടാ
യിരുന്നു വെട്ടുക്കിളികളും കാട്ടുതെനും അവന്ന ആഹാരവും ആയി
൫ രുന്നു* അപ്പൊൾ യെറുശലമും യെഹൂദിയാ ഒക്കയും യൊൎദാ
ന ചുറ്റുമുള്ള ദെശം ഒക്കയും അവന്റെ അടുക്കലെക്ക പുറപ്പെട്ടു
൬ പൊകയും* തങ്ങളുടെ പാപങ്ങളെ ഏറ്റുപറഞ്ഞുകൊണ്ട യൊൎ
ദാനിൽ വെച്ച അവനാൽ ബപ്തിസ്മ ചെയ്യപ്പെട്ടുകയും ചെയ്തു*
൭ എന്നാൽ പറിശന്മാരിലും സാദൊക്കായക്കാരിലും പലർ തന്റെ
ബപ്തിസ്മയ്ക്ക വരുന്നതിനെ കണ്ടാറെ അവൻ അവരൊട പറഞ്ഞു
അണലി കുട്ടികളെ വരുവാനുള്ള കൊപത്തിൽനിന്ന ഓടിപ്പൊ
൮ കുവാൻ നിങ്ങളൊട ആര അറിയിച്ചിരിക്കുന്നു* ആകയാൽ അ
നുതാപത്തിന്ന യൊഗ്യങ്ങളായുള്ള ഫലങ്ങളെ പുറപ്പെടീപ്പിൻ*
൯ അബ്രഹാം ഞങ്ങൾക്ക പിതാവായിട്ട ഉണ്ട എന്ന നിങ്ങളിൽതന്നെ
പറവാൻ നിരൂപിക്കയും അരുത എന്തുകൊണ്ടെന്നാൽ ഈ കല്ലു
കളിൽനിന്ന അബ്രഹാമിന്ന മക്കളെ ഉണ്ടാക്കുവാൻ ദൈവത്തിന്ന
൰ കഴിയുമെന്ന ഞാൻ നിങ്ങളൊട പറയുന്നു* വിശെഷിച്ച ഇപ്പൊ
ഴും കൊടാലി വൃക്ഷങ്ങളുടെ മൂലത്തിന്ന വെക്കപ്പെട്ടിരിക്കുന്നു അ
തുകൊണ്ട നല്ല ഫലങ്ങളെ തരാത്ത വൃക്ഷമൊക്കയും വെട്ടപ്പെട്ട അ
൰൧ ഗ്നിയിൽ ഇടപ്പെടുന്നു* ഞാൻ അനുതാപത്തിന്നായിട്ട വെള്ളം
കൊണ്ട നിങ്ങളെ ബപ്തിസ്മ ചെയ്യുന്നുവല്ലൊ എന്നാൽ എന്റെ പി
ന്നാലെ വരുന്നവൻ എന്നെക്കാൾ ബലവാനാകുന്നു അവന്റെ ചെ
രിപ്പുകളെ വഹിപ്പാൻ ഞാൻ യൊഗ്യനാകുന്നില്ല അവൻ പരിശു
൰൨ ദ്ധാത്മാവുകൊണ്ടും അഗ്നി കൊണ്ടും നിങ്ങളെ ബപ്തിസ്മ ചെയ്യും* അ
വന്റെ വിശറി അവന്റെ കയ്യിൽ ഉണ്ട അവൻ തന്റെ കള
ത്തെ നല്ലവണ്ണം വെടിപ്പാക്കുകയും തന്റെ കൊതമ്പിനെ കളപ്പു
രയിൽ കൂട്ടുകയും ചെയ്യും പതിരിനെ കെട്ടുപൊകാത്ത അഗ്നിയിൽ
ദഹിപ്പിച്ചു കളയും താനും

൰൩ അപ്പൊൾ യെശു ഗലിലെയായിൽനിന്ന യൊൎദാനിലെക്ക യൊ
ഹന്നാന്റെ അടുക്കൽ അവനാൽ ബപ്തിസ്മ ചെയ്യപ്പെട്ടുവാനായിട്ട
൰൪ വരുന്നു* എന്നാറെ യൊഹന്നാൻ അവനെ വിരൊധിച്ച എനിക്ക നി
ന്നാൽ ബപ്തിസ്മ ചെയ്യപ്പെട്ടുവാൻ ആവശ്യമുണ്ട നീ എന്റെ അടുക്കൽ
൰൫ വരുന്നുവൊ എന്ന പറഞ്ഞു* എന്നാറെ യെശു ഉത്തരമായിട്ട അവ
നൊട പറഞ്ഞു ഇപ്പൊൾ സമ്മതിക്ക എന്തുകൊണ്ടെന്നാൽ ഇപ്രകാ

രം നീതിയെ ഒക്കയും നടത്തുന്നത നമുക്ക യൊഗ്യമാകുന്നു അപ്പൊൾ
അവൻ അവന്ന സമ്മതിച്ചു* പിന്നെ ബപ്തിസ്മപ്പെട്ടതിന്റെ ൰൬
ശെഷം യെശു ഉടനെതന്നെ വെള്ളത്തിൽനിന്ന കരെറി അപ്പൊൾ
കണ്ടാലും അവന്നായിട്ട സ്വർഗ്ഗങ്ങൾ തുറന്നു ദൈവത്തിന്റെ ആത്മാ
വ ഒരു പ്രാവുപൊലെ ഇറങ്ങുകയും അവന്റെ മീതെ വരികയും
ചെയ്യുന്നതിനെ അവൻ കാണുകയും ചെയ്തു* കണ്ടാലും ഇവൻ എ ൰൭
ന്റെ പ്രിയ പുത്രനാകുന്നു എനിക്ക അവനിൽ നല്ല ഇഷ്ടമുണ്ട എ
ന്ന സ്വർഗ്ഗത്തിൽനിന്ന ഒരു ശബ്ദവും ഉണ്ടായി*

൪ അദ്ധ്യായം

൧ ക്രിസ്തു ഉപൊഷിക്കുന്നതും പരീക്ഷിക്കപ്പെടുന്നതും ജയിക്കു
ന്നതും.—൰൭ അവൻ പ്രസംഗിപ്പാൻ ആരംഭിക്കുന്നതും ചി
ലരെ തന്റെ ശിഷ്യന്മാരായിട്ട വിളിക്കുന്നതും.

അപ്പൊൾ യെശു പിശാചിനാൽ പരീക്ഷിക്കപ്പെടുവാനായിട്ട
ആത്മാവിനാൽ വനപ്രദെശത്തിങ്കലെക്ക കൂട്ടിക്കൊണ്ടുപൊകപ്പെ
ട്ടു* അവൻ നാല്പത പകലും നാല്പത രാവും ഉപൊഷിച്ചാറെ ൨
അവന പിന്നത്തെതിൽ വിശക്കയും ചെയ്തു* അപ്പൊൾ പരീ ൩
ക്ഷക്കാരൻ അവന്റെ അടുക്കൽ വന്ന നീ ദൈവത്തിന്റെ പുത്ര
നാകുന്നു എങ്കിൽ ഈ കല്ലുകൾ അപ്പങ്ങളായി ഭവിക്കെണമെന്ന ക
ല്പിക്ക എന്ന പറഞ്ഞു* എന്നാറെ അവൻ ഉത്തരമായിട്ട പറ ൪
ഞ്ഞു മനുഷ്യൻ അപ്പംകൊണ്ട മാത്രമല്ല ദൈവത്തിന്റെ വായിങ്കൽ
നിന്ന പുറപ്പെടുന്ന സകല വചനം കൊണ്ടും ജീവിച്ചിരിക്കും എന്ന
എഴുതിയിരിക്കുന്നു* അപ്പൊൾ പിശാച അവനെ ശുദ്ധമുള്ള ന ൫
ഗരത്തിലെക്ക കൊണ്ടുപൊയി അവനെ ദൈവാലയത്തിന്റെ മു
കൾ പ്രാസാദത്തിന്മെൽ നില്പിച്ച അവനൊട പറയുന്നു* നീ ദൈ ൬
വത്തിന്റെ പുത്രനാകുന്നു എങ്കിൽ താഴത്തൊട്ട ചാടുക എന്തു
കൊണ്ടെന്നാൽ അവൻ തന്റെ ദൂതന്മാരൊട നിന്നെ കുറിച്ച കല്പന
കൊടുക്കുമെന്നും നീ നിന്റെ പാദത്തെ എപ്പൊഴെങ്കിലും ഒരു ക
ല്ലിൽ തട്ടിക്കാതെ ഇരിക്കെണ്ടുന്നതിന്ന അവർ തങ്ങളുടെ കൈക
ളിൽ നിന്നെ താങ്ങുമെന്നും എഴുതിയിരിക്കുന്നു* യെശു അവ ൭
നൊട പറഞ്ഞു നീ നിന്റെ ദൈവമായ കൎത്താവിനെ പരീക്ഷി
ക്കരുത എന്ന പിന്നെയും എഴുതിയിരിക്കുന്നു* പിന്നെയും പിശാ ൮
ച അവനെ എത്രയും ഉയരമായുള്ളൊരു പൎവ്വതത്തിലെക്ക കൂട്ടി
ക്കൊണ്ടുപൊകുന്നു ഭൂലൊകത്തിങ്കലുള്ള സകല രാജ്യങ്ങളെയും അവ
യുടെ മഹത്വത്തെയും അവന്ന കാണിക്കുന്നു* നീ വീണ എന്നെ ൯
വന്ദിക്കും എങ്കിൽ ഇവയെ ഒക്കയും ഞാൻ നിനക്ക തരാം എന്ന
അവനൊട പറകയും ചെയ്യുന്നു* അപ്പൊൾ യെശു അവനൊട ൰
പറയുന്നു സാത്താനെ ഇവിടെനിന്ന പൊക എന്തുകൊണ്ടെന്നാൽ
നീ നിന്റെ ദൈവമായ കൎത്താവിനെ വന്ദിക്കെണമെന്നും അവനെ

൧൧ മാത്രമെ സെവിക്കാവു എന്നും എഴുതിയിരിക്കുന്നു* അപ്പൊൾ
പിശാച അവനെ വിട്ട പൊകുന്നു പിന്നെ കണ്ടാലും ദൈവ ദൂത
ന്മാർ വന്ന അവന ശുശ്രൂഷ ചെയ്തു*

൧൨ പിന്നെ യൊഹന്നാൻ കാവലിൽ എല്പിക്കപ്പെട്ടു എന്ന യെശു
കെട്ടാറെ അവൻ ഗലിലെയായിലെക്ക പുറപ്പെട്ടു പൊയി* അ
൧൩ വൻ നസറെത്തിനെ വിട്ട സബൊലൊന്റെയും നപ്താലിമിന്റെ
യും അതിരുകളിൽ സമുദ്രതീരത്തിങ്കലുള്ള കപ്പർന്നഹൊമിൽ വന്ന
൧൪ പാൎക്കയും ചെയ്തു* അത എശായ ദീൎഘദൎശിയാൽ പറയപ്പെട്ടത
൧൫ നിവൃത്തിയാകെണ്ടുന്നതിന്നായിരുന്നു* ആയത സമുദ്ര വഴിയായി
യൊർദാന്റെ അക്കരെ ഉള്ള സബൊലൊൻ ദെശവും നപ്താലിം
൧൬ ദെശവും പുറജാതികളുടെ ഗലിലെയായുമായി* അന്ധകാരത്തി
ലിരുന്ന ജനം ഒരു മഹാ പ്രകാശത്തെ കണ്ടു മരണ ദെശത്തിലും
നിഴലിലും ഇരുന്നവൎക്ക ഒരു പ്രകാശം ഉദിച്ചു എന്നുള്ളതാകുന്നു*
൧൭ അന്ന മുതൽ യെശു സ്വൎഗ്ഗരാജ്യം സമീപമാകകൊണ്ട അനുതാപ
പ്പെടുവിൻ എന്ന പ്രസംഗിപ്പാനും പറവാനും ആരംഭിച്ചു*

൧൮ പിന്നെ യെശു ഗലിലെയായിലെ സമുദ്രത്തിന്റെ അരികെ നട
ക്കുമ്പൊൾ അവൻ രണ്ടു സഹൊദരന്മാരായ പത്രൊസ എന്ന വിളി
ക്കപ്പെട്ട ശിമൊനും അവന്റെ സഹൊദരനായ അന്ത്രെയൊസും സ
മുദ്രത്തിലെക്ക വല വീശുന്നതിനെ കണ്ടു എന്തുകൊണ്ടെന്നാൽ അ
൧൯ വർ മത്സ്യം പിടിക്കുന്നവരായിരുന്നു* പിന്നെ അവൻ അവരൊ
ട പറയുന്നു എന്റെ പിന്നാലെ വരുവിൻ എന്നാൽ ഞാൻ നി
൨൦ ങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും* ഉടനെ അവർ തങ്ങളു
ടെ വലകളെ ഇട്ടുംകളഞ്ഞ അവന്റെ പിന്നാലെ പൊകയും ചെ
൨൧ യ്തു* പിന്നെയും അവൻ അവിടെനിന്ന അങ്ങൊട്ടെക്ക പൊകു
മ്പൊൾ അവൻ വെറെ രണ്ടു സഹൊദരന്മാർ സെബദിയുടെ പു
ത്രനായ യാക്കൊബും അവന്റെ സഹൊദരനായ യൊഹന്നാനും
തങ്ങളുടെ പിതാവായ സെബദിയൊടു കൂടെ പടവിൽ തങ്ങളുടെ
വലകളെ നന്നാക്കിക്കൊണ്ടിരിക്കുന്നതിനെ കണ്ടു അവരെയും വിളി
൨൨ ച്ചു* അവർ ഉടനന്നെ പടവിനെയും തങ്ങളുടെ പിതാവിനെ
യും ഉപെക്ഷിച്ചു അവന്റെ പിന്നാലെ പൊകയും ചെയ്തു*

൨൩ പിന്നെ യെശു ഗലിലെയായിലൊക്കയും അവരുടെ സഭകളിൽ
ഉപദെശിക്കയും രാജ്യത്തിന്റെ എവൻഗെലിയൊനെ പ്രസംഗി
ക്കയും ജനത്തിൽ സകല വ്യാധിയെയും സകല കഷ്ടതയെയും സൌ
൨൪ ഖ്യമാക്കുകയും ചെയ്തുകൊണ്ട സഞ്ചരിച്ചു* അവന്റെ കീൎത്തി സു
റിയായിലൊക്കെയും പരക്കയും ചെയ്തു വിശെഷിച്ച അവർ പല
വിധം വ്യാധികളാലും ദീനങ്ങളാലും ബാധിക്കപ്പെട്ട സകല രൊ
ഗികളെയും പിശാചു ബാധിച്ചവരെയും ഭ്രാന്തന്മാരെയും പക്ഷവാ
തക്കാരെയും അവന്റെ അടുക്കൽ കൊണ്ടുവന്നു അവൻ അവരെ
൨൫ സൌഖ്യമാക്കുകയും ചെയ്തു* പിന്നെ വളരെ പുരുഷാരങ്ങൾ ഗ

ലിലെയായിൽനിന്നും ദെക്കപ്പൊലിസിൽനിന്നും യെറുശലമിൽനി ന്നും യെഹ്രദിയായിൽനിന്നും യൊർദാന്റെ അക്കരയിൽനിന്നും അവന്റെ പിന്നാലെ ചെന്നു*

## ൫ അദ്ധ്യായം

൩ ഇന്നവർ ഭാഗ്യവാന്മാരാകുന്നു.—൰൩. അപ്പൊസ്തൊലന്മാർ ഭൂലൊകത്തിന്റെ പ്രകാശമാകുന്നു.—൨൭ വെദപ്രമാണം വ്യാ വ്യാനപ്പെട്ടത. •

എന്നാറെ അവൻ പുരുഷാരങ്ങളെ കാണുകകൊണ്ട ഒരു പ വ്വതത്തിലെക്ക കരെറി പൊയി അവൻ ഇരുന്നപ്പൊൾ അവന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ വന്നു* ൨ പിന്നെ അവൻ തന്റെ വായിനെ തുറന്ന അവൎക്ക ഉപദെശിച്ച പറഞ്ഞു* ൩ ആത്മാവി ങ്കൽ സാധുക്കളായുള്ളവർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അവരുടെ ആകുന്നു* ൪ ദുഃഖിക്കുന്നവർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ അവർ ആശ്വസിക്കപ്പെടും* ൫ സൗമ്യതയു ള്ളവർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ അവർ ഭൂമിയെ അ വകാശമായനുഭവിക്കും* ൬ നീതിക്കായിട്ട വിശന്ന ദാഹിക്കുന്നവർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ അവർ തൃപ്തന്മാരാകും* ൭ ക രുണയുള്ളവർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ അവൎക്ക കരു ണയെ ലഭിക്കും* ൮ ഹൃദയ ശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ അതെന്തു കൊണ്ടെന്നാൽ അവർ ദൈവത്തെ കാണും* ൯ സമാധാനത്തെ ന ടത്തുന്നവർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ അവർ ദൈവ ത്തിന്റെ പുത്രന്മാരെന്ന വിളിക്കപ്പെട്ടവരാകും* ൰ നീതി നിമി ത്തമായിട്ട പീഡിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെ ന്നാൽ സ്വൎഗ്ഗരാജ്യം അവരുടെ ആകുന്നു* ൰൧ ഞാൻ നിമിത്തമായി ട്ട അവർ നിങ്ങളെ ധിക്കരിക്കയും പീഡിപ്പിക്കയും സകല വിധമാ യുള്ള ദുർവ്വചനത്തെ നിങ്ങളുടെ നെരെ വ്യാജമായിട്ട പറകയുംചെ യ്യുമ്പൊൾ നിങ്ങൾ ഭാഗ്യവാന്മാരാകുന്നു* ൰൨ നിങ്ങളുടെ പ്രതിഫലം സ്വൎഗ്ഗത്തിങ്കൽ വളര ആകകൊണ്ട സന്തൊഷിക്കയും ആനന്ദിക്ക യും ചെയ്വിൻ എന്തുകൊണ്ടെന്നാൽ നിങ്ങൾക്ക മുമ്പെ ഉള്ള ദീൎഘദ ൎശിമാരെ അവർ ഇപ്രകാരം പീഡിപ്പിച്ചു*

൰൩ നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു എന്നാൽ ഉപ്പിന്ന രസമില്ലാതെ പൊയാൽ എതുകൊണ്ട ഉപ്പുരസമുണ്ടാക്കപ്പെടും പുറത്ത കളയപ്പെ ടുവാനും മനുഷ്യരാൽ ചവിട്ടപ്പെടുവാനും അല്ലാതെ അത പിന്നെ ഒ ന്നിന്നും കൊള്ളരുത* ൰൪ നിങ്ങൾ ഭൂലൊകത്തിന്റെ പ്രകാശമാകുന്നു ഒരു മലമെൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നൊരു നഗരം മറഞ്ഞിരുന്നു കൂടാ* ൰൫ ഒരു വിളക്കിനെ കൊളുത്തി ഒരു പറയിൻ കിഴിൽ വെ ക്കുമാറില്ല വിളക്കു തണ്ടിന്മെൽ അത്രെ അപ്പൊൾ അത ഭവനത്തി ലുള്ളവൎക്ക എല്ലാവൎക്കും പ്രകാശം കൊടുക്കുന്നു* ൰൬ ഇപ്രകാരം മനുഷ്യർ

നിങ്ങളുടെ നല്ല പ്രവൃത്തികളെ കാണെണ്ടുന്നതിന്നും സ്വൎഗ്ഗത്തിലുള്ള
വനായ നിങ്ങളുടെ പിതാവിനെ സ്തുതിക്കെണ്ടുന്നതിന്നും നിങ്ങളുടെ
പ്രകാശം അവരുടെ മുമ്പിൽ ശൊഭിക്കട്ടെ*

൧൭ വെദപ്രമാണത്തെ എങ്കിലും ദീൎഘദൎശികളെ എങ്കിലും ഇല്ലായ്മ
ചെയ്വാൻ ഞാൻവന്നിരിക്കുന്നു എന്ന നിങ്ങൾ നിരൂപിക്കെണ്ട ഇല്ലാ
യ്മ ചെയ്വാൻ അല്ല നിവൃത്തിയാക്കുവാനത്രെ ഞാൻ വന്നിരിക്കുന്ന
൧൮ ത* എന്തുകൊണ്ടെന്നാൽ ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു
ആകാശവും ഭൂമിയും ഒഴിഞ്ഞു പൊകുന്നതുവരെ സകലവും സംഭവി
ക്കുവൊളത്തിന്ന വെദത്തിൽനിന്ന ഒരു പുള്ളി എങ്കിലും ഒരു വി
൧൯ സൎഗ്ഗമെങ്കിലും ഒരു പ്രകാരത്തിലും ഒഴിഞ്ഞുപൊകയില്ല* അതു
കൊണ്ട ആരെങ്കിലും ഈ എറ്റവും ചെറിയ കല്പനകളിൽ ഒന്നിനെ
ലംഘിക്കയും അപ്രകാരം മനുഷ്യൎക്ക ഉപദെശിക്കയും ചെയ്താൽ അ
വൻ സ്വൎഗ്ഗരാജ്യത്തിൽ എറ്റവും ചെറിയവനെന്ന വിളിക്കപ്പെടും
എന്നാൽ ആരെങ്കിലും അപ്രകാരം ചെയ്കയും ഉപദെശിക്കയും ചെ
൨൦ യ്താൽ അവൻ സ്വൎഗ്ഗരാജ്യത്തിൽ വലിയവനെന്ന വിളിക്കപ്പെടും*
എന്തുകൊണ്ടെന്നാൽ നിങ്ങളുടെ നീതി ഉപാദ്ധ്യായന്മാരുടെയും പ
റിശന്മാരുടെയും നീതിയെക്കാൾ വിശെഷിക്കുന്നില്ല എങ്കിൽ നി
ങ്ങൾ ഒരു പ്രകാരത്തിലും സ്വൎഗ്ഗരാജ്യത്തിങ്കലെക്ക കടക്കയില്ല എന്ന
ഞാൻ നിങ്ങളൊട പറയുന്നു*

൨൧ നീ കുല ചെയ്യരുത എന്നും ആരെങ്കിലും കുല ചെയ്താൽ അവൻ ന്യാ
യ വിധിക്ക ഹെതുവാകുമെന്നും പൂൎവന്മാരൊട പറയപ്പെട്ടപ്രകാരം
൨൨ നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ* എന്നാൽ തന്റെ സഹൊദരനൊട സം
ഗതി കൂടാതെ കൊപിക്കുന്നവനെല്ലാം ന്യായ വിധിക്ക ഹെതുവാ
കുമെന്നും ആരെങ്കിലും തന്റെ സഹൊദരനൊട വികൃതി എന്ന പ
റഞ്ഞാൽ അവൻ വിസ്താര സഭക്ക ഹെതുവാകുമെന്നും എന്നാൽ ആ
രെങ്കിലും ഭൊഷാ എന്ന പറഞ്ഞാൽ അവൻ അഗ്നീനരകത്തിങ്കലെ
൨൩ ക്ക ഹെതുവാകുമെന്നും ഞാൻ നിങ്ങളൊട പറയുന്നു* അതുകൊണ്ട
നീ പീഠത്തിന്റെ അരികത്തെക്ക നിന്റെ വഴിപാടിനെ കൊണ്ടു
വരികയും നിന്റെ സഹൊദരന്ന നിന്റെ നെരെ വല്ലതും ഉണ്ടെന്ന
൨൪ അവിടെ ഓൎക്കയും ചെയ്യുന്നു എങ്കിൽ* അവിടെ പീഠത്തിന മു
മ്പാക നിന്റെ വഴിപാടിനെ വെച്ച പൊയ്ക്കൊൾകയും മുമ്പെ നി
ന്റെ സഹൊദരനൊട യൊജ്യതപ്പെടുകയും പിന്നെത്തെതിൽവന്ന
൨൫ നിന്റെ വഴിപാടിനെ കഴിക്കയും ചെയ്ക* നീ നിന്റെ പ്രതി
യൊഗിയൊട വഴിയിൽ ഇരിക്കുമ്പൊൾ വെഗത്തിൽ അവനൊട
യൊജ്യതപ്പെടുക പ്രതിയൊഗി വല്ലപ്പൊഴും നിന്നെ വിധികൎത്താ
വിനെ എല്പിക്കയും വിധികൎത്താവ നിന്നെ സെവകനെ എല്പിക്ക
യും നീ കാരാഗൃഹത്തിലാക്കപ്പെടുകയും ചെയ്യാതെ ഇരിക്കെണ്ടുന്ന
൨൬ തിന്ന ആകുന്നു* ഞാൻ സത്യമായിട്ട നിന്നൊട പറയുന്നു നീ ഒടു
ക്കം ഒരു കാശ പൊലും കൊടുത്തു തീരുവൊളത്തിന്ന അവിടെ

നിന്ന ഒരു പ്രകാരത്തിലും പുറപ്പെട്ടുപൊകയില്ല*
നീ വ്യഭിചാരം ചെയ്യരുത എന്ന പൂൎവന്മാരൊട പറയപ്പെട്ട ൨൭
പ്രകാരം നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ* എന്നാൽ ഞാൻ നിങ്ങളൊട ൨൮
പറയുന്നു ഒരു സ്ത്രീയെ മൊഹിപ്പാനായിക്കൊണ്ട അവളെ നൊക്കു
ന്നവനെല്ലാം അപ്പൊൾ തന്നെ അവന്റെ ഹൃദയത്തിൽ അവളൊട
വ്യഭിചാരം ചെയ്തു* പിന്നെ നിന്റെ വലത്തുകണ്ണ നിന്നെ വിരു ൨൯
ദ്ധപ്പെടുത്തുന്നു എങ്കിൽ അതിനെ ചൂന്ന നിങ്കൽനിന്ന കളക എന്തു
കൊണ്ടെന്നാൽ നിന്റെ ശരീരം മുഴുവനും നരകത്തിലെക്ക തള്ള
പ്പെടാതെ നിന്റെ അവയവങ്ങളിൽ ഒന്ന നശിച്ചുപൊകുന്നത നി
നക്ക പ്രയൊജനമാകുന്നു* നിന്റെ വലത്തു കൈ നിന്നെ വിരു ൩൦
ദ്ധപ്പെടുത്തുന്നു എങ്കിൽ അതിനെ ഛെദിച്ച നിങ്കൽനിന്ന കളക എ
ന്തുകൊണ്ടെന്നാൽ നിന്റെ ശരീരം മുഴുവനും നരകത്തിലെക്ക ത
ള്ളപ്പെടാതെ നിന്റെ അവയവങ്ങളിൽ ഒന്ന നശിച്ചുപൊകുന്ന
ത നിനക്ക പ്രയൊജനമാകുന്നു*

പിന്നെ ആരെങ്കിലും തന്റെ ഭാൎയ്യയെ ഉപെക്ഷിക്കുമൊ അ ൩൧
വൻ അവൾക്ക ഒരു ഉപെക്ഷണച്ചീട്ട കൊടുക്കെണം എന്ന പറ
യപ്പെട്ടിട്ടുണ്ടല്ലൊ* എന്നാൽ ഞാൻ നിങ്ങളൊടപറയുന്നു ആരെ ൩൨
ങ്കിലും വെശ്യാദൊഷം ഹെതുവായിട്ട അല്ലാതെ കണ്ട തന്റെ ഭാൎയ്യ
യെ ഉപെക്ഷിക്കുമൊ അവൻ അവളെ വ്യഭിചാരം ചെയ്യിപ്പിക്കു
ന്നു ആരെങ്കിലും ഉപെക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യുമൊ അ
വനും വ്യഭിചാരം ചെയ്യുന്നു*

പിന്നെയും നീ കള്ള സത്യം ചെയ്യരുത എന്നും നിന്റെ സത്യങ്ങ ൩൩
ളെ കൎത്താവിന്ന ചെയ്യെണം എന്നും പൂൎവന്മാരൊട പറയപ്പെട്ട പ്ര
കാരം നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ* എന്നാൽ ഞാൻ നിങ്ങളൊട പറയു ൩൪
ന്നു സത്യം ചെയ്കെ തന്നെ അരുത സ്വൎഗ്ഗത്തെ കൊണ്ട അരുത അത
ദൈവത്തിന്റെ സിംഹാസനമല്ലൊ ആകുന്നത* ഭൂമിയെ കൊ ൩൫
ണ്ടുമരുത അത അവന്റെ പാദപീഠമല്ലൊ ആകുന്നത യെറുശല
മിനെ കൊണ്ടുമരുത അത മഹാ രാജാവിന്റെ നഗരമല്ലൊ ആകു
ന്നത* നിന്റെ തലയെ കൊണ്ടും സത്യം ചെയ്യരുത ഒരു രൊ ൩൬
മത്തെ വെളുത്തൊ കറുത്തൊ ആക്കുവാൻ നിനക്ക കഴികയില്ല
ല്ലൊ* എന്നാൽ നിങ്ങളുടെ വാക്ക ഉവ്വ ഉവ്വ അല്ല അല്ല എന്നി ൩൭
രിക്കട്ടെ ഇവയിൽ അധികമായിട്ടുള്ളത ദൊഷത്തിങ്കൽനിന്ന വ
രുന്നതാകുന്നു*

കണ്ണിന്ന പകരം കണ്ണെന്നും പല്ലിന്ന പകരം പല്ലെന്നും പറയ ൩൮
പ്പെട്ട പ്രകാരം നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ* എന്നാൽ ഞാൻ നിങ്ങ ൩൯
ളൊട പറയുന്നു നിങ്ങൾ ദൊഷത്തൊട നെരിടരുത എന്നാൽ ആ
രെങ്കിലും നിന്റെ വലത്തെ കവിളിൽ നിന്നെ അടിക്കുന്നുവൊ അ
വന്ന മറ്റെതിനെയും തിരിച്ചുകൊൾക* വല്ലവനും നിന്നെ വ്യവഹാ ൪൦
രത്തിന്ന വിളിച്ച നിന്റെ കുപ്പായത്തെ കൊണ്ടുപൊയ്ക്കൊൾവാൻ

൪൧ മനസ്സായാൽ അവന നിന്റെ വസ്ത്രത്തെ കൂടവിട്ടുകൊൾക* ആരെങ്കിലും ഒരു നാഴിക വഴി പൊകുവാൻ നിന്നെ ശാസിച്ചാൽ രണ്ട
൪൨ അവനൊടു കൂടിപൊക* നിന്നൊട യാചിക്കുന്നവന്ന കൊടുക്ക നിന്നൊട കടംവാങ്ങുവാൻ മനസ്സുള്ളവനിൽനിന്നനീ മറഞ്ഞുകൊൾകയുമരുത*
൪൩ നിന്റെ അയല്ക്കാരനെ സ്നെഹിക്കെണമെന്നും നിന്റെ ശത്രുവിനെ പകക്കെണമെന്നും പറയപ്പെട്ട പ്രകാരംനിങ്ങൾ കെട്ടിട്ടുണ്ട
൪൪ ല്ലൊ* എന്നാൽ ഞാൻ നിങ്ങളൊട പറയുന്നു നിങ്ങളുടെ ശത്രുക്കളെ സ്നെഹിപ്പിൻ നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ നിങ്ങളെ പകക്കുന്നവൎക്ക ഗുണം ചെയ്വിൻ നിങ്ങളെ ഉപദ്രവിക്കയുംനിങ്ങളെ പീഡിപ്പിക്കയും ചെയ്യുന്നവൎക്ക വെണ്ടി പ്രാൎത്ഥിക്കയും ചെ
൪൫ യ്വിൻ* നിങ്ങൾ സ്വൎഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവിന്റെ മക്കളാകെണ്ടുന്നതിന്ന ആകുന്നു അതെന്തുകൊണ്ടെന്നാൽ അവൻ ദൊഷമുള്ളവരുടെ മെലും ഗുണമുള്ളവരുടെ മെലും തന്റെ സൂൎയ്യനെ ഉദിപ്പിക്കയും നീതിയുള്ളവരുടെ മെലും നീതിയില്ലാത്തവ
൪൬ രുടെ മെലും മഴ പെയ്യിക്കയും ചെയ്യുന്നു* എന്തുകൊണ്ടെന്നാൽ നിങ്ങളെ സ്നെഹിക്കുന്നവരെ നീങ്ങൾ സ്നെഹിച്ചാൽ നിങ്ങൾക്ക എന്ത പ്രതി
൪൭ ഫലമുള്ളു ചുങ്കക്കാരും അപ്രകാരം ചെയ്യുന്നില്ലയൊ* നിങ്ങൾ നിങ്ങളുടെ സഹൊദരന്മാരെ മാത്രം വന്ദിച്ചാൽ നീങ്ങൾ വിശെഷമായി
൪൮ ചെയ്യുന്നത എന്ത ചുങ്കക്കാരും അപ്രകാരം ചെയ്യുന്നില്ലയൊ* അതുകൊണ്ട സ്വൎഗ്ഗത്തിങ്കലുള്ളവനായ നിങ്ങളുടെ പിതാവ പൂൎണ്ണനായിരിക്കുന്നതുപൊലെ നിങ്ങളും പൂൎണ്ണന്മാരായിരിപ്പിൻ*

## ൬ അദ്ധ്യായം

൧ ഭിക്ഷ.— ൫ പ്രാൎത്ഥന.— ൧൪ ക്ഷമ.— ൧൬ ഉപവാസം.— ൧൯ നമ്മുടെ നിക്ഷെപം എന്നും.— ൨൪ പ്രപഞ്ച വിചാരത്തിന്ന വിരൊധമായും ഉള്ള സംഗതികൾ.

മനുഷ്യരുടെ മുമ്പാക അവരാൽ കാണപ്പെടെണ്ടുന്നതിന്ന നിങ്ങളുടെ ധൎമ്മത്തെ ചെയ്യാതെ ഇരിപ്പാൻ ജാഗ്രതപ്പെടുവിൻ അല്ലെങ്കിൽ സ്വൎഗ്ഗത്തിങ്കലുള്ളവനായ നിങ്ങളുടെ പിതാവിങ്കൽ നിങ്ങൾ
൨ ക്ക പ്രതിഫലമില്ല* അതുകൊണ്ട നീ ധൎമ്മത്തെ ചെയ്യുമ്പൊൾ കപടഭക്തിക്കാർ തങ്ങൾ മനുഷ്യരാൽ സ്തുതിക്കപ്പെടുവാനായികൊണ്ട ദൈവസഭകളിലും തെരുവീഥികളിലും ചെയ്യുന്നതുപൊലെ നിന്റെ മുമ്പാക കുഴൽ വിളിപ്പിക്കരുത അവൎക്ക തങ്ങളുടെ പ്രതിഫ
൩ ലം ഉണ്ട എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു* എന്നാൽ നീ ധൎമ്മത്തെ ചെയ്യുമ്പൊൾ നിന്റെ വലത്തു കൈ ചെ
൪ യ്യുന്നതിനെ നിന്റെ ഇടത്തു കൈ അറിയരുത* നിന്റെ ധൎമ്മം രഹസ്യമായിരിപ്പാനായിട്ടാകുന്നു രഹസ്യത്തിൽ കാണുന്നവനായ നിന്റെ പിതാവ താൻ തന്നെ പരസ്യമായി നിനക്ക പ്ര

തിഫലം നൽകുകയും ചെയ്യും*
പിന്നെ നി പ്രാൎത്ഥിക്കുമ്പൊൾ കപടഭക്തിക്കാരെ പൊലെ ആ ൫
കരുത അതെന്തുകൊണ്ടെന്നാൽ തങ്ങൾ മനുഷ്യരാൽ കാണപ്പെടു
വാനായിക്കൊണ്ട ദൈവസഭകളിലും തെരുവീഥികളുടെ കൊണ
കളിലും നിന്നുകൊണ്ട പ്രാൎത്ഥിപ്പാൻ അവർ പ്രിയപ്പെടുന്നു അവ
ൎക്ക തങ്ങളുടെ പ്രതിഫലം ഉണ്ട എന്ന ഞാൻ സത്യമായിട്ട നിങ്ങ
ളൊട പറയുന്നു* എന്നാൽ നീ പ്രാൎത്ഥിക്കുമ്പൊൾ നിന്റെ അറയി ൬
ലെക്ക കടക്കയും നിന്റെ കതകിനെ അടച്ച രഹസ്യത്തിങ്കലുള്ളവ
നായ നിന്റെ പിതാവിനെ പ്രാൎത്ഥിക്കയും ചെയ്ക എന്നാൽ ര
ഹസ്യത്തിങ്കൽ കാണുന്നവനായ നിന്റെ പിതാവ പരസ്യമായി
നിനക്ക പ്രതിഫലം നൽകും* എന്നാൽ നിങ്ങൾ പ്രാൎത്ഥിക്കു ൭
മ്പൊൾ അജ്ഞാനികൾ എന്ന പൊലെ വ്യൎത്ഥമായുള്ള വാക്കുകളെ
പറയരുത എന്തുകൊണ്ടെന്നാൽ തങ്ങളുടെ അതിസംഭാഷണംകൊ
ണ്ട തങ്ങൾ കെൾക്കപ്പെട്ടവരാകുമെന്ന അവർ നിരൂപിക്കുന്നു* അ ൮
തുകൊണ്ട നിങ്ങൾ അവൎക്ക സദൃശന്മാരാകരുത എന്തുകൊണ്ടെന്നാൽ
നിങ്ങളുടെ പിതാവ നിങ്ങൾക്ക ഇന്നത ആവശ്യമാകുന്നു എന്ന നി
ങ്ങൾ അവനൊട ചൊദിക്കുന്നതിന്ന മുമ്പെ അറിയുന്നു* ആകയാൽ ൯
നിങ്ങൾ ഇപ്രകാരം പ്രാൎത്ഥിപ്പിൻ ഞങ്ങളുടെ സ്വൎഗ്ഗസ്ഥനായ പി
താവെ നിന്റെ നാമം പരിശുദ്ധമാക്കപ്പെടെണമെ* നിന്റെ രാ ൧൦
ജ്യം വരെണമെ സ്വൎഗ്ഗത്തിലെ പൊലെ ഭൂമിയിലും നിന്റെ ഹി
തം ചെയ്യപ്പെടെണമെ* ഞങ്ങൾക്ക ദിനംപ്രതിയുള്ള അപ്പത്തെ ൧൧
ഇന്ന ഞങ്ങൾക്ക തരെണമെ* ഞങ്ങളുടെ നെരെ കുറ്റം ചെയ്യു ൧൨
ന്നവരൊട ഞങ്ങൾ ക്ഷമിക്കുന്നതുപൊലെ ഞങ്ങളുടെ കുറ്റങ്ങ
ളെ ഞങ്ങളൊടും ക്ഷമിക്കെണമെ* ഞങ്ങളെ പരീക്ഷയിലെക്ക ൧൩
അകപ്പെടുത്താതെ ഞങ്ങളെ ദൊഷത്തിങ്കൽനിന്ന രക്ഷിക്കയും
ചെയ്യെണമെ രാജ്യവും ശക്തിയും മഹത്വവും എന്നെക്കും നിനക്കു
ള്ളതല്ലൊ ആകുന്നത ആമെൻ* എന്തുകൊണ്ടെന്നാൽ മനുഷ്യരൊ ൧൪
ട അവരുടെ കുറ്റങ്ങളെ നിങ്ങൾ ക്ഷമിക്കുന്നു എങ്കിൽ നിങ്ങളുടെ
സ്വൎഗ്ഗസ്ഥനായ പിതാവ നിങ്ങളൊടും ക്ഷമിക്കും* എന്നാൽ മനു ൧൫
ഷ്യരൊട അവരുടെ കുറ്റങ്ങളെ നിങ്ങൾ ക്ഷമിക്കുന്നില്ല എങ്കിൽ
നിങ്ങളുടെ പിതാവ നിങ്ങളുടെ കുറ്റങ്ങളെ നിങ്ങളൊടും ക്ഷമി
ക്കയില്ല*

അത്രയുമല്ല നിങ്ങൾ ഉപൊഷിക്കുമ്പൊൾ കപടഭക്തിക്കാർ എ ൧൬
ന്നപൊലെ മുഖവാട്ടത്തൊട ഇരിക്കരുത എന്തുകൊണ്ടെന്നാൽ അ
വർ ഉപൊഷിക്കുന്നവരായി മനുഷ്യൎക്ക കാണപ്പെടുവാനായിക്കൊണ്ട
അവർ തങ്ങളുടെ മുഖങ്ങളെ വിരൂപമാക്കുന്നു അവൎക്ക തങ്ങളുടെ
പ്രതിഫലം ഉണ്ട എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു*
എന്നാൽ നീ ഉപൊഷിക്കുമ്പൊൾ നിന്റെ തലയെ മിനുക്കുക നി ൧൭
ന്റെ മുഖത്തെ കഴുകുകയും ചെയ്ക നീ ഉപൊഷിക്കുന്നവനായി

മനുഷ്യൎക്കല്ല രഹസ്യത്തിങ്കലിരിക്കുന്ന നിന്റെ പിതാവിന്ന അ
൧൮ ത്രെ കാണപ്പെടുവാനായ്ക്കൊണ്ടാകുന്നു* എന്നാൽ രഹസ്യത്തിങ്കൽ
കാണുന്നവനായ നിന്റെ പിതാവ നിനക്ക പരസ്യമായി പ്രതി
ഫലം നൽകും*

൧൯ ഭൂമിയിങ്കൽ നിങ്ങൾക്ക നിക്ഷെപങ്ങളെ സംഗ്രഹിക്കരുത അ
വിടെ ഒറപ്പുഴുവും തുരുമ്പും കെടുക്കുന്നു അവിടെ കള്ളന്മാർ തുര
൨൦ ന്നു മൊഷ്ടിക്കയും ചെയ്യുന്നു* എന്നാൽ സ്വൎഗ്ഗത്തിങ്കൽ നിങ്ങൾ
ക്ക നിക്ഷെപങ്ങളെ സംഗ്രഹിപ്പിൻ അവിടെ ഒറപ്പുഴുവെങ്കിലും തു
രുമ്പെങ്കിലും കെടുക്കുന്നില്ല അവിടെ കള്ളന്മാർ തുരന്നു മൊഷ്ടിക്ക
൨൧ യും ചെയ്യുന്നില്ല* എന്തുകൊണ്ടെന്നാൽ നിങ്ങളുടെ നിക്ഷെപം എ
വിടെ ഇരിക്കുന്നുവൊ അവിടെ നിങ്ങളുടെ ഹൃദയവും ഇരിക്കും*

൨൨ ശരീരത്തിന്റെ ദീപം കണ്ണാകുന്നു അതുകൊണ്ട നിന്റെ കണ്ണ
നിൎമ്മലമാകുന്നു എങ്കിൽ നിന്റെ ശരീരം മുഴുവനും പ്രകാശിക്ക
൨൩ പ്പെട്ടതാകും* എന്നാൽ നിന്റെ കണ്ണ ദൊഷമുള്ളതാകുന്നു എ
ങ്കിൽ നിന്റെ ശരീരം മുഴുവനും അന്ധകാരമുള്ളതാകും അതുകൊ
ണ്ട നിങ്കലുള്ള പ്രകാശം അന്ധകാരമാകുന്നു എങ്കിൽ ആ അന്ധകാ
രം എത്രയും വലിയതാകുന്നു*

൨൪ യാതൊരുത്തനും രണ്ട യജമാനന്മാരെ സെവിപ്പാൻ കഴികയി
ല്ല എന്തുകൊണ്ടെന്നാൽ അവൻ ഒരുത്തനെ പകച്ച മറ്റവനെ സ്നെ
ഹിക്കും അല്ലെങ്കിൽ ഒരുത്തനൊട ചെൎന്ന മറ്റവനെ നിന്ദിക്കും നി
൨൫ ങ്ങൾക്ക ദൈവത്തെയും ധനത്തെയും സെവിപ്പാൻ കഴികയില്ല* അ
തുകൊണ്ട ഞാൻ നിങ്ങളൊട പറയുന്നു നിങ്ങൾ എതിനെ ഭക്ഷിക്കെ
ണ്ടു എന്നൊ എതിനെ കുടിക്കെണ്ടു എന്നൊ നിങ്ങളുടെ ദെഹിയെ
കുറിച്ചെങ്കിലും എതിനെ ധരിക്കെണ്ടു എന്ന നിങ്ങളുടെ ദെഹത്തെ
കുറിച്ചെങ്കിലും വിചാരപ്പെടരുത ഭക്ഷണത്തെക്കാൾ ദെഹിയും വ
൨൬ സ്ത്രത്തെക്കാൾ ദെഹവും അധികമല്ലയൊ* ആകാശത്തിലുള്ള പ
ക്ഷികളെ നൊക്കുവിൻ അവ വിതക്കുന്നില്ല കൊയ്യുന്നതുമില്ല കള
പ്പുരയിൽ കൂട്ടുന്നതുമില്ല എന്നാലും നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പി
താവ അവയെ പുലൎത്തുന്നു അവയെക്കാൾ നിങ്ങൾ എറ്റ വിശെ
൨൭ ഷപ്പെട്ടവരല്ലയൊ* പിന്നെ വിചാരപ്പെടുന്നതിനാൽ തന്റെ
ശരീര പരിമാണത്തിൽ ഒരു മുളത്തെ കൂട കൂട്ടുവാൻ നിങ്ങളിൽ
൨൮ ആൎക്ക കഴിയും* എന്നാൽ വസ്ത്രത്തെ കുറിച്ച നിങ്ങൾ എന്തിന
വിചാരപ്പെടുന്നു പറമ്പിലുള്ള പുഷ്പങ്ങളെ വിചാരിപ്പിൻ അവ
എങ്ങിനെ വളരുന്നു അവ അദ്ധ്വാനപ്പെടുന്നതുമില്ല നൂല്ക്കുന്ന
൨൯ തുമില്ല* എന്നാലും ശൊലൊമൊൻ തന്നെ തന്റെ സൎവ്വമഹത്വ
ത്തിലും അവയിൽ ഒന്നിനെ പൊലെ അലങ്കരിക്കപ്പെട്ടില്ല എന്ന
൩൦ ഞാൻ നിങ്ങളൊട പറയുന്നു* ആയതുകൊണ്ട ഇന്ന ഇരിക്കുന്ന
തായിട്ടും നാളെ അടുപ്പിൽ ഇടപ്പെടുന്നതായിട്ടുമുള്ള പറമ്പിലെ
പുല്ലിനെ ദൈവം ഇപ്രകാരം ധരിപ്പിക്കുന്നു എങ്കിൽ അല്പവിശ്വാ

സികളെ നിങ്ങളെ എത്രയും എററം (ധരിപ്പിക്കയില്ലയൊ)* അ ൩൧
തുകൊണ്ട നിങ്ങൾ നാം എതിനെ ഭക്ഷിക്കെണ്ടു എന്നൊ നാം എതി
നെ പാനം ചെയ്യെണ്ടു എന്നൊ നാം എതിനെ ധരിക്കെണ്ടു എന്നൊ
പറഞ്ഞ വിചാരപ്പെടരുത* (ഇവ വസ്തുക്കളെ ഒക്കയും അജ്ഞാനി ൩൨
കൾ അന്വെഷിക്കുന്നവല്ലൊ) എന്തെന്നാൽ ഇവ വസ്തുക്കളൊക്കയും
നിങ്ങൾക്ക ആവശ്യമാകുന്നു എന്ന നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവ
അറിഞ്ഞിരിക്കുന്നു* എന്നാൽ മുമ്പെ ദൈവത്തിന്റെ രാജ്യത്തെ ൩൩
യും അവന്റെ നീതിയെയും അന്വെഷിപ്പിൻ എന്നാൽ ഇവ വ
സ്തുക്കളൊക്കയും നിങ്ങൾക്ക കൂട നൽകപ്പെടും* ആകയാൽ നാളെ ൩൪
ക്ക വെണ്ടി വിചാരപ്പെടാതെ ഇരിപ്പിൻ എന്തുകൊണ്ടെന്നാൽ നാ
ളെ എന്നത തന്റെ കാൎയ്യങ്ങൾക്ക വെണ്ടി വിചാരപ്പെടും അതാത
ദിവസത്തെക്ക അതതിന്റെ കഷ്ടത മതി*

## ൭ അദ്ധ്യായം

൧ ക്രിസ്തു പൎവതത്തിന്മെൽ വെച്ച തന്റെ പ്രസംഗത്തെ അവ
സാനിച്ച സാഹസ ബുദ്ധിയെ ആക്ഷെപിക്കയും.— ൬ വിശു
ദ്ധ വസ്തുക്കളെ നായ്ക്കൾക്ക ഇടരുതെന്ന പറകയും.— ൭
പ്രാൎത്ഥനയും.— ൧൩ ഇടുക്ക വാതിലിൽ കൂടി അകത്ത
പൊകെണമെന്നും.— ൧൫ കള്ള ദീൎഘദൎശിമാരെ കരുതി
കൊള്ളെണമെന്നും.— ൨൧ വചനത്തെ കെൾക്കുന്നവരാ
യി മാത്രമല്ല ചെയ്യുന്നവരായി ഇരിക്കെണമെന്നും ബുദ്ധി ഉപ
ദെശിക്കയും ചെയ്യുന്നത.

നിങ്ങൾ വിധിക്കപ്പെടാതെ ഇരിപ്പാനായിട്ട വിധിക്കരുത* എ ൨
ന്തുകൊണ്ടെന്നാൽ നിങ്ങൾ വിധിക്കുന്ന വിധിയാൽ തന്നെ നിങ്ങൾ
വിധിക്കപ്പെടും നിങ്ങൾ അളക്കുന്ന അളവിനാലും നിങ്ങൾക്ക തിരി
കെ അളക്കപ്പെടും* എന്നാൽ നീ നിന്റെ കണ്ണിലുള്ള കൊലിനെ ൩
വിചാരിക്കാതെ നിന്റെ സഹൊദരന്റെ കണ്ണിലുള്ള കരടിനെ
എന്തിന നൊക്കുന്നു* അല്ലെങ്കിൽ നീ നിന്റെ സഹൊദരനൊട ൪
ഞാൻ നിന്റെ കണ്ണിൽനിന്ന കരടിനെ എടുത്തുകളവാൻ സമ്മ
തിക്ക എന്ന എങ്ങിനെ പറയും കണ്ടാലും ഒരു കൊൽ നിന്റെ ക
ണ്ണിൽ ഉണ്ടല്ലൊ* കപടഭക്തിക്കാര മുമ്പെ നിന്റെ കണ്ണിൽനി ൫
ന്ന കൊലിനെ എടുത്തുകളക അപ്പൊൾ നിന്റെ സഹൊദര
ന്റെ കണ്ണിൽനിന്ന കരടിനെ എടുത്തുകളവാൻ നിനക്ക നന്നായി
കാണുകയും ചെയ്യും*

നിങ്ങൾ ശുദ്ധമായിട്ടുള്ളതിനെ നായ്ക്കൾക്ക കൊടുക്കാതെയും നി ൬
ങ്ങളുടെ മുത്തുകളെ പന്നികൾക്ക മുമ്പെ ഇടാതെയും ഇരിപ്പിൻ അ
വർ തങ്ങളുടെ കാലുകൾ കൊണ്ട അവയെ ചവിട്ടുകയും തിരിഞ്ഞ
നിങ്ങളെ ചീന്തിക്കളകയും ചെയ്യാതെ ഇരിക്കെണ്ടുന്നതിന്ന ആ
കുന്നു*

൭ ചോദിപ്പിൻ എന്നാൽ നിങ്ങൾക്ക നൽകപ്പെടും അന്വെഷി
പ്പിൻ എന്നാൽ നിങ്ങൾ കണ്ടെത്തും മുട്ടുവിൻ എന്നാൽ നിങ്ങൾക്ക
൮ തുറക്കപ്പെടും* എന്തുകൊണ്ടെന്നാൽ ചോദിക്കുന്നവന എല്ലാവ
നും കിട്ടുന്നു അന്വെഷിക്കുന്നവനും കണ്ടെത്തുന്നു മുട്ടുന്നവന്ന തുറക്ക
൯ പ്പെടുകയുംചെയ്യും* അല്ലെങ്കിൽ നിങ്ങളിൽ യാതൊരു മനുഷ്യനെങ്കി
ലും തന്റെ പുത്രൻ തന്നൊട അപ്പം ചോദിച്ചാൽ അവന്ന ഒരുക
൧൦ ല്ലിനെ കൊടുക്കുമൊ* അവൻ ഒരു മത്സ്യത്തെ ചോദിച്ചാലൊ
൧൧ അവൻ അവന്ന ഒരു സൎപ്പത്തെ കൊടുക്കുമൊ* അതുകൊണ്ട
ദൊഷികളാകുന്ന നിങ്ങൾ നിങ്ങളുടെ പുത്രന്മാൎക്ക നല്ല ദാനങ്ങളെ
കൊടുപ്പാൻ അറിയുന്നു എങ്കിൽ സ്വൎഗ്ഗത്തിങ്കലിരിക്കുന്നവനായ
നിങ്ങളുടെ പിതാവ തന്നൊട ചോദിക്കുന്നവൎക്ക നന്മകളെ എത്ര
൧൨ അധികം കൊടുക്കും* ആകയാൽ മനുഷ്യർ നിങ്ങൾക്ക എതെ
ല്ലാം കാൎയ്യങ്ങളെ ചെയ്യെണമെന്ന നിങ്ങൾ ഇച്ശിക്കുന്നുവൊ നിങ്ങൾ
അവൎക്കും അപ്രകാരം തന്നെ ചെയ്വിൻ എന്തെന്നാൽ ഇത വെദപ്ര
മാണവും ദീൎഘദൎശികളുമാകുന്നു*

൧൩ ഇടുക്ക വാതിലിൽ കൂടി അകത്ത കടപ്പിൻ എന്തുകൊണ്ടെന്നാൽ
നാശത്തിലെക്ക കൊണ്ടുപൊകുന്ന വാതിൽ വിതിയുള്ളതും വഴി വി
സ്താരമുള്ളതും ആകുന്നു അതിൽ കൂടി അകത്ത പൊകുന്നവർ പല
൧൪ രും ഉണ്ട* എന്തെന്നാൽ ജീവങ്കലെക്ക കൊണ്ടുപൊകുന്ന വാതിൽ
ഇടുക്കമുള്ളതും വഴി വിസ്താരം കുറഞ്ഞതും ആകുന്നു അതിനെ ക
ണ്ടെത്തുന്നവരും ചുരുക്കമാകുന്നു*

൧൫ കള്ള ദീൎഘദൎശിമാരിൽനിന്ന സൂക്ഷിച്ചുകൊൾവിൻ അവർ ആ
ടുകളുടെ ഉടുപ്പുകളൊടെ നിങ്ങളുടെ അടുക്കൽ വരുന്നു ഉള്ളിൽ അ
൧൬ വർ ബുഭുക്ഷയുള്ള ചെന്നായ്ക്കൾ അത്രെ ആകുന്നത* നിങ്ങൾ അവ
രെ അവരുടെ ഫലങ്ങളാൽ അറിയും മുള്ളുകളിൽനിന്ന മുന്തിരി
ങ്ങാപ്പഴങ്ങളെയും ഞെരിഞ്ഞിൽ മുള്ളുകളിൽനിന്ന അത്തിപ്പഴങ്ങ
൧൭ ളെയും പറിക്കുമാറുണ്ടൊ* അപ്രകാരം തന്നെ നല്ല വൃക്ഷമൊക്ക
യും നല്ല ഫലങ്ങളെ തരുന്നു എന്നാൽ ആകാത്ത വൃക്ഷം ആകാ
൧൮ ത്ത ഫലങ്ങളെ തരുന്നു* നല്ലവൃക്ഷത്തിന്ന ആകാത്ത ഫലങ്ങളെ
തരുവാനും ആകാത്ത വൃക്ഷത്തിന്ന നല്ലഫലങ്ങളെ തരുവാനും
൧൯ കഴികയില്ല* നല്ല ഫലങ്ങളെ തരാത്ത വൃക്ഷമെല്ലാം വെട്ട
൨൦ പ്പെട്ട അഗ്നിയിൽ ഇടപ്പെടുന്നു* അതുകൊണ്ട നിങ്ങൾ അവരെ
അവരുടെ ഫലങ്ങളാൽ അറിയും*

൨൧ സ്വൎഗ്ഗത്തിലിരിക്കുന്നവനായ എന്റെ പിതാവിന്റെ ഇഷ്ടത്തെ
ചെയ്യുന്നവനല്ലാതെ എന്നൊട കൎത്താവെ കൎത്താവെ എന്ന പറ
൨൨ യുന്നവനെല്ലാം സ്വൎഗ്ഗരാജ്യത്തിലെക്ക കടക്കയില്ല* ആ നാളിൽ
പലരും എന്നൊട പറയും കൎത്താവെ കൎത്താവെ ഞങ്ങൾ നിന്റെ
നാമത്തിൽ ദീൎഘദൎശനം പറകയും നിന്റെ നാമത്തിൽ പിശാ
ചുക്കളെ പുറത്താക്കുകയും നിന്റെ നാമത്തിൽ വളരെ അത്ഭുതങ്ങ

ളെ ചെയ്കയും ചെയ്തിട്ടില്ലയൊ* അപ്പൊൾ ഞാൻ ഒരുനാളും ൨൩
നിങ്ങളെ അറിഞ്ഞിട്ടില്ല അക്രമം ചെയ്യുന്നവരെ എങ്കൽനിന്നപൊ
കുവിൻ എന്ന ഞാൻ അവരൊട തീൎത്തു പറകയും ചെയ്യും*

അതുകൊണ്ട ആരെങ്കിലും എന്റെ ഈ വചനങ്ങളെകെൾക്കയും ൨൪
അവയെ ചെയ്കയും ചെയ്യുന്നുവൊ അവനെ ഞാൻ ഒരു പാറയി
ന്മെൽ തന്റെ ഭവനത്തെ പണിചെയ്തിട്ടുള്ളൊരു ബുദ്ധിയു
ള്ള മനുഷ്യനൊട സദൃശനാക്കും* മഴ പെയ്തു വലിയ വെള്ളങ്ങ ൨൫
ളും വന്ന കാറ്റുകളും അടിച്ച ആ ഭവനത്തിന്മെൽ അലെച്ചു എ
ന്നാറെയും അത വീണില്ല എന്തുകൊണ്ടെന്നാൽ അത ഒരു പാറ
യിന്മെൽ സ്ഥാപിക്കപ്പെട്ടിരുന്നു* പിന്നെ എന്റെ ഈ വചനങ്ങ ൨൬
ളെ കെൾക്കയും അവയെ ചെയ്യാതെ ഇരിക്കയും ചെയ്യുന്നവനെല്ലാം
മണലിന്മെൽ തന്റെ ഭവനത്തെ പണി ചെയ്തിട്ടുള്ളൊരു ഭൊഷ
നായ മനുഷ്യനൊട സദൃശനാക്കപ്പെടും* മഴ പെയ്തു വലിയ വെ ൨൭
ള്ളങ്ങളും വന്ന കാറ്റുകളും അടിച്ച ആ ഭവനത്തിന്മെൽ അലെ
ച്ചു അത വീഴുകയും ചെയ്തു അതിന്റെ വീഴ്ചയും വലിയതായി
രുന്നു*

പിന്നെ യെശു ഈ വചനങ്ങളെ അവസാനിച്ചതിന്റെശെഷം ൨൮
ഉണ്ടായത എന്തെന്നാൽ ജനങ്ങൾ അവന്റെ ഉപദെശത്തിങ്കൽ
ആശ്ചൎയ്യപ്പെട്ടിരുന്നു* എന്തുകൊണ്ടെന്നാൽ അവൻ അവരുടെ ൨൯
ഉപാദ്ധ്യായന്മാർ എന്നപൊലെ അല്ല അധികാരമുള്ളവൻ എന്ന
പൊലെ അവൎക്ക ഉപദെശിച്ചിരുന്നു*

൮ അദ്ധ്യായം

൧ ക്രിസ്തു കുഷ്ഠരൊഗിയെ സ്വസ്ഥനാക്കുന്നത.— ൫ ശതാധിപ
ന്റെ ഭൃത്യനെയും.—൧൪ പത്രൊസിന്റെ ഭാൎയ്യയുടെ അമ്മ
യെയും.—൧൬ മറ്റും പല രൊഗികളെയും സ്വസ്ഥമാക്കുന്ന
ത.— ൧൮ താൻ അനുഗമിക്കപ്പെടുവാനുള്ള പ്രകാരത്തെ കാ
ട്ടുന്നത.— ൨൩ സമുദ്രത്തിൽ പെരുങ്കാറ്റിനെ ശമിപ്പിക്കു
ന്നത.— ൨൮ രണ്ടു പെരെ പിടിച്ച പിശാചുക്കളെ പുറത്താ
ക്കി കളയുന്നത.— അവ പന്നിക്കൂട്ടത്തിലെക്ക പൊയ്കൊൾ
വാൻ സമ്മതിക്കയും ചെയ്യുന്നത.

പിന്നെ അവൻ പൎവതത്തിൽനിന്ന ഇറങ്ങി വരുമ്പൊൾ വളര
പുരുഷാരങ്ങൾ അവന്റെ പിന്നാലെ ചെന്നു* അപ്പൊൾ കണ്ടാ ൨
ലും ഒരു കുഷ്ഠരൊഗി വന്ന അവനെ വന്ദിച്ച കൎത്താവെ നിനക്ക
മനസ്സുണ്ടെങ്കിൽ നിനക്ക എന്നെ ശുദ്ധമാക്കുവാൻ കഴിയും എന്ന പ
റഞ്ഞു* എന്നാറെ യെശു തന്റെ കയ്യെ നീട്ടി അവനെ തൊ ൩
ട്ട എനിക്ക മനസ്സുണ്ട നീ ശുദ്ധനായി വരിക എന്ന പറഞ്ഞു ഉട
നെ അവന്റെകുഷ്ഠരൊഗം ശുദ്ധമാകയും ചെയ്തു* പിന്നെ യെശു ൪
അവനൊട പറയുന്നു നൊക്ക ഇതിനെ ആരൊടും പറയരുത എ

ന്നാലും നീ ചെന്ന ആചാൎയ്യന നിന്നെ തന്നെ കാണിക്കയും അവൎക്ക
ഒരു സാക്ഷിയായി മൊശെ കല്പിച്ചിട്ടുള്ള വഴിപാടിനെ കഴിക്ക
യും ചെയ്ക*

൫ പിന്നെ യെശു കപ്പൎന്നഹൊമിലെക്ക കടന്നപ്പൊൾ ഒരു ശതാ
ധിപൻ അവന്റെ അടുക്കൽ വന്ന അവനൊട അപെക്ഷിച്ച*
൬ കൎത്താവെ എന്റെ ഭൃത്യൻ മഹാ വെദനപ്പെട്ടു വീട്ടിൽ പക്ഷവാ
൭ തം പിടിച്ച കിടക്കുന്നു എന്ന പറഞ്ഞു* എന്നാറെ യെശു അവ
൮ നൊട പറയുന്നു ഞാൻ വന്ന അവനെ സൌഖ്യമാക്കും* ശതാ
ധിപൻ ഉത്തരമായിട്ടു പറഞ്ഞു കൎത്താവെ നീ എന്റെ പുരക്ക
കത്തു വരുവാൻ ഞാൻ യൊഗ്യനാകുന്നില്ല എന്നാൽ വചനത്തെ
൯ മാത്രം പറക എന്നാൽ എന്റെ ഭൃത്യൻ സൌഖ്യമാക്കപ്പെടും* എ
ന്തുകൊണ്ടെന്നാൽ ഞാനും അധികാരത്തിൻ കീഴുള്ളൊരു മനുഷ്യ
നാകുന്നു എന്റെ കീഴിൽ ഭടന്മാർ ഉണ്ട ഞാൻ ഇവനൊട പൊ
ക എന്ന പറകയും അവൻ പൊകയും മറെറാരുത്തനൊട വരി
ക എന്ന പറകയും അവൻ വരികയും എന്റെ ദാസനൊട ഇതി
നെ ചെയ്ക എന്ന പറകയും അവൻ അതിനെ ചെയ്കയും ചെയ്യു
൧൦ ന്നു* യെശു ഇതിനെ കെട്ടാറെ ആശ്ചൎയ്യപ്പെട്ടു പിന്നാലെ വരു
ന്നവരൊട പറഞ്ഞു ഞാൻ ഇപ്രകാരമുള്ള വിശ്വാസത്തെ ഇസ്രാ
എലിലും കണ്ടിട്ടില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയു
൧൧ ന്നു* വിശെഷിച്ച ഞാൻ നിങ്ങളൊട പറയുന്നു പലർ കിഴക്ക
നിന്നും പടിഞ്ഞാറുനിന്നും വരികയും അബ്രഹാമിനൊടും ഇസ്സാക്കി
നൊടും യാക്കൊബിനൊടും കൂടെ സ്വൎഗ്ഗരാജ്യത്തിലിരിക്കയും ചെ
൧൨ യ്യും* രാജ്യത്തിന്റെ പുത്രന്മാർ എററം പുറത്തുള്ള ഇരുളിലെക്ക
തള്ളപ്പെടും താനും അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും*
൧൩ പിന്നെ യെശു ശതാധിപനൊടു പറഞ്ഞു പൊക നീ വിശ്വസിച്ച
പ്രകാരം നിനക്ക ഭവിക്കട്ടെ ആ നാഴികയിൽ തന്നെ അവന്റെ ഭൃ
ത്യൻ സൌഖ്യവാനാകയും ചെയ്തു*

൧൪ പിന്നെ യെശു പത്രൊസിന്റെ ഭവനത്തിലെക്ക വന്നാറെ അ
൧൫ വന്റെ ഭാൎയ്യയുടെ അമ്മ ജ്വരമായിട്ട കിടക്കുന്നതിനെ കണ്ടു* എ
ന്നാറെ അവൻ അവളുടെ കയ്യെ തൊട്ടു ജ്വരവും അവളെ വിട്ടുമാ
റി അവൾ എഴുനീററ അവൎക്ക ശുശ്രൂഷ ചെയ്കയും ചെയ്തു*

൧൬ പിന്നെ സന്ധ്യയായപ്പൊൾ പിശാചിനാൽ ബാധിക്കപ്പെട്ടിട്ടുള്ള
൧൭ പലരെയും അവർ അവന്റെ അടുക്കൽ കൊണ്ടുവന്നു* അവൻ
ആത്മാക്കളെ വചനത്താൽ പുറത്താക്കുകയും രൊഗികളെ എല്ലാം
സൌഖ്യമാക്കുകയും ചെയ്തു അവൻ തന്നെ നമ്മുടെ ബലഹീനങ്ങ
ളെ എററു എന്നും നമ്മുടെ രൊഗങ്ങളെ വഹിച്ചു എന്നും എശായ
ദീൎഘദൎശിയാൽ ചൊല്ലപ്പെട്ടത നിവൃത്തിയാകെണ്ടുന്നതിന്നായിരു
ന്നു*

൧൮ പിന്നെ യെശു തന്റെ ചുററിലും വളര പുരുഷാരങ്ങളെ കണ്ടാ

റെ അക്കരക്ക പൊകുവാൻ കല്പിച്ചു* അപ്പൊൾ ഒരു ഉപാദ്ധ്യാ ൧൯ യൻ അടുക്കൽ വന്ന ഗുരൊ നീ എവിടെ പൊയാലും ഞാൻ നി ന്നെ പിഞ്ചെല്ലുവാൻകൊള്ളാമെന്ന അവനൊട പറഞ്ഞു* എന്നാറെ ൨൦ യെശു അവനൊട പറഞ്ഞു കുറുനരികൾക്ക കുഴികളും ആകാശത്തി ലുള്ള പക്ഷികൾക്ക കൂടുകളും ഉണ്ട മനുഷ്യന്റെ പുത്രന തന്റെ തലയെ ചായിപ്പാൻ സ്ഥലമില്ല താനും* പിന്നെ അവന്റെ ശി ൨൧ ഷ്യന്മാരിൽ മറ്റൊരുത്തൻ കർത്താവെ ഞാൻ മുമ്പെ ചെന്ന എ ന്റെ പിതാവിനെ കുഴിച്ചിടുവാൻ എനിക്ക അനുവാദം തരെണം എന്ന അവനൊട പറഞ്ഞു* എന്നാറെ യെശു അവനൊട പ ൨൨ റഞ്ഞു എന്നെ പിഞ്ചെല്ലുക മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴി ച്ചിടുകയും ചെയ്യട്ടെ*

പിന്നെ അവൻ ഒരു പടവിൽ കരെറിയപ്പൊൾ അവന്റെ ശി ൨൩ ഷ്യന്മാർ അവന്റെ പിന്നാലെ ചെന്നു* കണ്ടാലും പടവ തിരകൾ ൨൪ കൊണ്ട മൂടപ്പെടുവാൻ തക്കവണ്ണം ഒരു മഹാ കൊടുങ്കാറ്റ സമുദ്ര ത്തിൽ ഉണ്ടായി എന്നാറെ അവൻ ഉറങ്ങിയിരുന്നു* അപ്പൊൾ ൨൫ അവന്റെ ശിഷ്യന്മാർ അടുക്കൽ വന്ന അവനെ ഉണർത്തി കർത്താ വെ ഞങ്ങളെ രക്ഷിക്കെണമെ ഞങ്ങൾ നശിച്ചുപൊകുന്നു എന്ന പറഞ്ഞു* എന്നാറെ അവൻ അവരൊടു പറയുന്നു അല്പവിശ്വാ ൨൬ സികളെ നിങ്ങൾ എന്തിന ഭയമുള്ളവരാകുന്നു അപ്പൊൾ അവൻ എഴുനീറ്റ കാറ്റുകളെയും സമുദ്രത്തെയും ശാസിച്ചു ഒരു മഹാ ശാന്തത ഉണ്ടാകയും ചെയ്തു* എന്നാൽ കാറ്റുകളും സമുദ്രവുംകൂ ൨൭ ടി ഇവനെ അനുസരിക്കുന്നതുകൊണ്ട ഇവൻ എതു പ്രകാരമുള്ള മ നുഷ്യനാകുന്നു എന്ന മനുഷ്യർ പറഞ്ഞ ആശ്ചൎയ്യപ്പെട്ടു

പിന്നെ അവൻ അക്കരക്ക ഗെദറായക്കാരുടെ ദെശത്തിലെക്ക ൨൮ വന്നപ്പൊൾ പിശാചിനാൽ ബാധിക്കപ്പെട്ടിട്ടുള്ളവർ രണ്ടു പെർ പ്രെതക്കല്ലറകളിൽനിന്ന പുറപ്പെട്ട അവനെ നെരെ വന്നു അവർ മഹാ ഉഗ്രന്മാരായിരുന്നതുകൊണ്ട ആൎക്കും ആ വഴിയെ കടന്നുപൊ കുവാൻ വഹിയാതെ ഇരുന്നു* കണ്ടാലും അവർ നിലവിളിച്ച പറ ൨൯ ഞ്ഞു യെശു ദൈവത്തിന്റെ പുത്ര ഞങ്ങളൊടു നിനക്ക എന്ത കാ ലത്തിന്നു മുമ്പെ നീ ഞങ്ങളെ ബാധിപ്പാൻ ഇവിടെ വന്നുവൊ* വിശെഷിച്ചും അവരിൽനിന്ന ബഹു ദൂരമായി എറിയ പന്നികളു ൩൦ ടെ ഒരു കൂട്ടം മെയുന്നുണ്ടായിരുന്നു* അപ്പൊൾ പിശാചുകൾ അ ൩൧ വനൊട നീ ഞങ്ങളെ പുറത്താക്കുന്നു എങ്കിൽ പന്നിക്കൂട്ടത്തിലെക്ക പൊയ്ക്കൊൾവാൻ ഞങ്ങൾക്ക അനുവാദം തരെണം എന്ന അപെ ക്ഷിച്ചു* അവൻ അവരൊട പൊകുവിൻ എന്ന പറകയും ചെ ൩൨ യ്തു അവർ പുറപ്പെട്ടിട്ട പന്നിക്കൂട്ടത്തിലെക്ക പൊകയും ചെയ്തു എ ന്നാറെ കണ്ടാലും ആ പന്നിക്കൂട്ടമെല്ലാം അധൊമുഖമായുള്ളൊരു സ്ഥ ലത്തിൽ കൂടി സമുദ്രത്തിലെക്ക പാഞ്ഞിറങ്ങി വെള്ളങ്ങളിൽ ചാ കയും ചെയ്തു* പിന്നെ അവയെ മെച്ചവർ ഓടി പൊയി നഗ ൩൩

രത്തിലെക്ക ചെന്ന സകലത്തെയും പിശാചുബാധിച്ചിരുന്നവരു
൩൪ ടെ വസ്തുതകളെയും അറിയിക്കയും ചെയ്തു* അപ്പൊൾ കണ്ടാലും
നഗരമെല്ലാം യെശുവിനെ എതിരെല്ക്കുന്നതിന്ന പുറപ്പെട്ടു അവ
നെ കണ്ടാറെ തങ്ങളുടെ അതിരുകളിൽനിന്ന വാങ്ങി പൊകെണ
മെന്ന അവനൊട അപെക്ഷിക്കയും ചെയ്തു*

## ൯ അദ്ധ്യായം

൨ ക്രിസ്തു പക്ഷവാതക്കാരനെ സ്വസ്ഥമാക്കുന്നത.—൯ മത്തായി
യെ വിളിക്കുന്നത.—൰ ചുങ്കക്കാരൊടും പാപികളൊടും കൂടി
ഭക്ഷിക്കുന്നത.

പിന്നെ അവൻ ഒരു പടവിൽ കരെറി അക്കരക്ക കടന്ന തന്റെ
൨ സ്വന്ത നഗരത്തിലെക്ക വരികയും ചെയ്തു* അപ്പൊൾ കണ്ടാലും
ഒരു കട്ടിലിൽ കിടക്കുന്ന ഒരു പക്ഷവാതക്കാരനെ അവർ അവ
ന്റെ അടുക്കൽ കൊണ്ടുവന്നു എന്നാറെ യെശു അവരുടെ വിശ്വാ
സത്തെ കാണുകകൊണ്ട പക്ഷവാതക്കാരനൊട പറഞ്ഞു പുത്ര നീ
ധൈൎയ്യമായിരിക്ക നിനക്ക നിന്റെ പാപങ്ങൾ മൊചിക്കപ്പെട്ടിരി
൩ ക്കുന്നു* അപ്പൊൾ കണ്ടാലും ഉപാദ്ധ്യായന്മാരിൽ ചിലർ ഇവൻ
൪ ദൂഷണം പറയുന്നു എന്ന തങ്ങളുടെ ഉള്ളിൽ പറഞ്ഞു* എന്നാ
റെ യെശു അവരുടെ നിരൂപണങ്ങളെ അറികകൊണ്ട പറഞ്ഞു
നിങ്ങൾ എന്തിന നിങ്ങളുടെ ഹൃദയങ്ങളിൽ ദൊഷങ്ങളെ നിരൂപി
൫ ക്കുന്നു* എന്തുകൊണ്ടെന്നാൽ നിനക്ക നിന്റെ പാപങ്ങൾ മൊചി
ക്കപ്പെട്ടിരിക്കുന്നു എന്ന പറയുന്നതൊ എഴുനീറ്റ നടക്ക എന്ന പ
൬ റയുന്നതൊ എത എറ്റവും എളുപ്പമാകുന്നു* എന്നാൽ ഭൂമിയിങ്കൽ
പാപങ്ങളെ മൊചിപ്പാൻ മനുഷ്യന്റെ പുത്രന്ന അധികാരമുണ്ടെന്ന
നിങ്ങൾ അറിയെണ്ടുന്നതിന്നായിട്ടു (അവൻ അപ്പൊൾ പക്ഷവാത
ക്കാരനൊട പറഞ്ഞു) നീ എഴുനീറ്റ നിന്റെ കിടക്കയെ എടുക്കയും
൭ നിന്റെ ഭവനത്തിലെക്ക പൊകയും ചെയ്ക* അവൻ എഴുനീറ്റ
൮ അവന്റെ ഭവനത്തിലെക്ക പൊകയും ചെയ്തു* എന്നാറെ പു
രുഷാരം അതിനെ കണ്ടപ്പൊൾ ആശ്ചൎയ്യപ്പെട്ടു ഇപ്രകാരമുള്ള അ
ധികാരത്തെ മനുഷ്യൎക്ക നൽകിയ ദൈവത്തെ സ്തുതിക്കയും ചെയ്തു*
൯ പിന്നെ യെശു അവിടെനിന്ന പുറപ്പെട്ടുപൊകുമ്പൊൾ മത്താ
യി എന്ന പെരുള്ളൊരു മനുഷ്യൻ ചുങ്കസ്ഥലത്തിൽ ഇരിക്കുന്ന
തിനെ കണ്ടു അവനൊട എന്റെ പിന്നാലെ വരിക എന്നും പറയു
ന്നു അവൻ എഴുനീറ്റ അവന്റെ പിന്നാലെ പൊകയും ചെയ്തു*
൰ പിന്നെ ഉണ്ടായത എന്തെന്നാൽ യെശു ഭവനത്തിൽ ഭക്ഷണത്തി
ന്നിരിക്കുമ്പൊൾ കണ്ടാലും വളരചുങ്കക്കാരും പാപികളും വന്ന അ
വനൊടും അവന്റെ ശിഷ്യന്മാരൊടും കൂടെ ഭക്ഷണത്തിന്നിരു
൧൧ ന്നു* എന്നാൽ പറിശന്മാർ അതിനെ കണ്ടാറെ അവന്റെ ശി
ഷ്യന്മാരൊടു പറഞ്ഞു നിങ്ങളുടെ ഗുരു ചുങ്കക്കാരൊടും പാപികളൊ

ട്ടം കൂടെ ഭക്ഷിക്കുന്നത എന്തുകൊണ്ട* എന്നാറെ യെശു അതി ൧൨
നെ കെട്ടപ്പൊൾ അവരൊട പറഞ്ഞു അരൊഗികളായുള്ളവൎക്ക
വൈദ്യനെക്കൊണ്ട ആവശ്യമില്ല രൊഗികളായുള്ളവൎക്കെ ഉള്ളു*
എന്നാൽ ബലിയെ അല്ല കരുണയെ തന്നെ ഞാൻ ആഗ്രഹിക്കു ൧൩
ന്നു എന്നുള്ളത എന്താകുന്നു എന്ന പൊയി പഠിപ്പിൻ എന്തെ
ന്നാൽ നീതിമാന്മാരെ അല്ല പാപികളെ അത്രെ അനുതാപത്തിങ്ക
ലെക്ക വിളിപ്പാൻ ഞാൻ വന്നിരിക്കുന്നത

അപ്പൊൾ യൊഹന്നാന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ ൧൪
വന്നു ഞങ്ങളും പറിശന്മാരും പലപ്പൊഴും ഉപൊഷിക്കയും നി
ന്റെ ശിഷ്യന്മാർ ഉപൊഷിക്കാതെ ഇരിക്കയും ചെയ്യുന്നത എന്തു
കൊണ്ട എന്ന പറഞ്ഞു* എന്നാറെ യെശു അവരൊട പറഞ്ഞു ൧൫
മണവാളൻ തങ്ങളൊട കൂടെയുള്ളപ്പൊൾ കല്യാണ ഗ്രഹത്തിലെ
പൈതങ്ങൾക്ക ദുഃഖപ്പെട്ടുവാൻ കഴിയുമൊ എന്നാൽ മണവാളൻ
അവരിൽനിന്ന കൊണ്ടുപൊകപ്പെട്ടും നാളുകൾ വരും അപ്പൊൾ
അവർ ഉപൊഷിക്കയും ചെയ്യും* ഒരുത്തനും പുതിയ വസ്ത്രഖ ൧൬
ണ്ഡത്തെ പഴയ വസ്ത്രത്തിന്മെൽ ചെൎക്കുമാറില്ല എന്തുകൊണ്ടെ
ന്നാൽ അതിൽ ചെൎക്കപ്പെട്ട ശീല വസ്ത്രത്തിങ്കൽനിന്ന എടുക്കുന്നു
ചിന്തൽ അധികമായ്വരികയും ചെയ്യുന്നു* പുതിയ വിഞ്ഞിനെ പ ൧൭
ഴയ തൊൽക്കുടങ്ങളിൽ ആക്കുമാറുമില്ല അപ്രകാരമായാൽ തൊൽ
ക്കുടങ്ങൾ പൊളികയും വിഞ്ഞ ഒഴുകിപ്പൊകയും തൊൽക്കുടങ്ങൾ
നശിച്ചു പൊകയും ചെയ്യുന്നു അവർ പുതിയ വിഞ്ഞിനെ പുതിയ
തൊൽക്കുടങ്ങളിൽ അത്രെ ആക്കിവെക്കുന്നത അപ്പൊൾ രണ്ടും ര
ക്ഷപ്പെടും*

അവൻ ൟ കാൎയ്യങ്ങളെ അവരൊട പറയുമ്പൊൾ കണ്ടാലും ഒ ൧൮
രു പ്രമാണി വന്ന അവനെ വന്ദിച്ച എന്റെ പുത്രി ഇപ്പൊൾ ത
ന്നെ കഴിഞ്ഞു പൊയി എങ്കിലും നീ വന്ന നിന്റെ കയ്യെ അവളു
ടെ മെൽ വെക്കെണമെ അപ്പൊൾ അവൾ ജീവിക്കുമെന്ന പറ
ഞ്ഞു* എന്നാറെ യെശു എഴുനീറ്റ അവനും അവന്റെ ശിഷ്യ ൧൯
ന്മാരും കൂടെ അവന്റെ പിന്നാലെ ചെന്നു* (അപ്പൊൾ കണ്ടാ ൨൦
ലും പന്ത്രണ്ട സംവത്സരമായി രക്തവാൎച്ചയൊട കൂടിയ ഒരു സ്ത്രീ
അവന്റെ പിന്നിൽ വന്ന അവന്റെ വസ്ത്രത്തിന്റെ വക്കിനെ
തൊട്ടു* എന്തുകൊണ്ടെന്നാൽ അവൾ തങ്കൽ പറഞ്ഞു ഞാൻ അ ൨൧
വന്റെ വസ്ത്രത്തെ മാത്രം തൊടുമെന്നാകിൽ ഞാൻ സൌഖ്യപ്പെ
ടും* എന്നാറെ യെശു തിരിഞ്ഞ അവളെ കണ്ടപ്പൊൾ പറഞ്ഞു ൨൨
ഹെ പുത്രി ധൈൎയ്യമായിരിക്ക നിന്റെ വിശ്വാസം നിന്നെ സൌ
ഖ്യമാക്കി ആ നെരം മുതൽ ആ സ്ത്രീ സൌഖ്യമായി*) പിന്നെ ൨൩
യെശു പ്രമാണിയുടെ ഭവനത്തിലെക്ക വന്ന വാദ്യക്കാരെയും നില
വിളിക്കുന്ന ജനങ്ങളെയും കണ്ടപ്പൊൾ* അവരൊട പറഞ്ഞു മാ ൨൪
റിപ്പൊകുവിൻ എന്തുകൊണ്ടെന്നാൽ ബാല മരിച്ചില്ല ഉറങ്ങുന്നത്രെ

൨൫ അവർ അവനെ പരിഹസിക്കയും ചെയ്തു* പിന്നെ ജനങ്ങൾ പുറത്താക്കപ്പെട്ടതിന്റെ ശെഷം അവൻ അകത്ത ചെന്ന അവളുടെ
൨൬ കയ്യെ പിടിച്ചു അപ്പൊൾ ബാല എഴുനീറ്റു* പിന്നെ ൟ ശ്രുതി ആ പ്രദെശത്തിലെല്ലാം പരന്നു*
൨൭ പിന്നെ യെശു അവിടെനിന്ന പുറപ്പെട്ടു പൊകുമ്പൊൾ രണ്ടു കുരുടന്മാർ അവന്റെ പിന്നാലെ ചെന്ന ദാവീദിന്റെ പുത്രാ ഞങ്ങളൊട കരുണയുണ്ടാകെണമെ എന്ന ഉറക്കെ വിളിച്ചു പറഞ്ഞു*
൨൮ വിശെഷിച്ച അവൻ ഭവനത്തിലെക്ക വന്നപ്പൊൾ ആ കുരുടന്മാർ അവന്റെ അടുക്കൽ വന്നു എന്നാറെ യെശു അവരൊടു പറയുന്നു ഇതിനെ ചെയ്വാൻ എനിക്ക കഴിയുമെന്ന നിങ്ങൾ വിശ്വസിക്കുന്നു
൨൯ വൊ ഉവ്വ കർത്താവെ എന്ന അവർ അവനൊട പറഞ്ഞു* അപ്പൊൾ അവൻ അവരുടെ കണ്ണുകളെ തൊട്ടു നിങ്ങളുടെ വിശ്വാസ
൩൦ ത്തിൻ പ്രകാരം നിങ്ങൾക്ക ഭവിക്കട്ടെ എന്ന പറഞ്ഞു* അപ്പൊൾ അവരുടെ കണ്ണുകൾ തുറക്കപ്പെട്ടു പിന്നെ യെശു നൊക്കുവിൻ ഒരുത്തനും ഇതിനെ അറിയരുത എന്ന അവരൊട ഉറപ്പാ
൩൧ യിട്ടു കല്പിച്ചു* എന്നാറെ അവർ പുറപ്പെട്ടു പൊയിട്ടു അവനെ ആ ദെശത്തിലെല്ലാം ശ്രുതിപ്പെടുത്തുകയും ചെയ്തു*
൩൨ പിന്നെ അവർ പുറപ്പെടുമ്പൊൾ കണ്ടാലും അവർ പിശാചിനാൽ ബാധിക്കപ്പെട്ടവനായി ഊമയായുള്ളൊരു മനുഷ്യനെ അവ
൩൩ ന്റെ അടുക്കൽ കൊണ്ടുവന്നു* പിന്നെ പിശാച പുറത്താക്കപ്പെട്ടതിന്റെ ശെഷം ഊമയായവൻ സംസാരിച്ചു ഒരുനാളും ഇപ്രകാരം ഇസ്രായെലിൽ കാണുക ഉണ്ടായിട്ടില്ലെന്ന ജനങ്ങൾ പറഞ്ഞ ആ
൩൪ ശ്ചര്യപ്പെടുകയും ചെയ്തു* എന്നാറെ പറിശന്മാർ പറഞ്ഞു അവൻ പിശാചുകളുടെ പ്രമാണിയെ കൊണ്ട പിശാചുകളെ പുറത്താക്കുന്നു*
൩൫ പിന്നെ യെശു സകല നഗരങ്ങളിലും ഗ്രാമങ്ങളിലും അവരുടെ സഭകളിൽ ഉപദെശിക്കയും രാജ്യത്തിന്റെ എവൻഗെലിയൊനെ പ്രസംഗിക്കയും ജനത്തിൽ സകല രൊഗത്തെയും സകല കഷ്ടത
൩൬ യെയും സൌഖ്യമാക്കുകയും ചെയ്തു കൊണ്ട സഞ്ചരിച്ചു* എന്നാൽ അവൻ പുരുഷാരങ്ങളെ കണ്ടാറെ അവർ ഇടയനില്ലാത്ത ആടുകളെ പൊലെ തളൎന്നവരായും ചിന്നപ്പെട്ടവരായും ഇരുന്നതുകൊണ്ട
൩൭ അവന അവരെ കുറിച്ച കനിവുതൊന്നി* അപ്പൊൾ അവൻ തന്റെ ശിഷ്യന്മാരൊട പറയുന്നു കൊയിത്ത വളരെയുണ്ട സത്യം
൩൮ വെലക്കാർ ചുരുക്കം താനും* അതുകൊണ്ട തന്റെ കൊയിത്തിലെക്ക വെലക്കാരെ അയക്കെണമെന്ന കൊയിത്തിന്റെ യജമാനനൊട അപെക്ഷിച്ചുകൊൾവിൻ*

൰ം അദ്ധ്യായം

അത്ഭുതങ്ങളെ ചെയ്വാനും പ്രസംഗിപ്പാനും അപ്പൊസ്തൊലന്മാർ അയക്കപ്പെടുന്നത.

പിന്നെ അവൻ തന്റെ പന്ത്രണ്ടു ശിഷ്യന്മാരെ അടുക്കൽ വി
ളിച്ചിട്ട അശുദ്ധാത്മാക്കളുടെ മെൽ അവയെ പുറത്താക്കുവാനും സ
കല രൊഗത്തെയും സകല കഷ്ടതയെയും സൌഖ്യമാക്കുവാനും
അവൎക്ക അധികാരത്തെ കൊടുത്തു* വിശെഷിച്ച പന്ത്രണ്ട അ ൨
പ്പൊസ്തൊലന്മാരുടെ നാമങ്ങൾ ഇവയാകുന്നു മുമ്പൻ പത്രൊസ
എന്ന പറയപ്പെട്ട ശിമൊനും അവന്റെ സഹൊദരനായ അന്ത്ര
യൊസും സബെദിയുടെ പുത്രനായ യാക്കൊബും അവന്റെ സ
ഹൊദരനായ യൊഹന്നാനും* ഫിലിപ്പൊസും ബൎത്തൊലൊമാ ൩
യിയും തൊമാസും ചുങ്കക്കാരനായ മത്തായിയും അല്പായുടെ പുത്ര
നായ യാക്കൊബും തദ്ദായിയെന്ന മറുനാമമുള്ള ലെബ്ബായും* ക ൪
നാനായക്കാരനായ ശിമൊനും അവനെ കാണിച്ചുകൊടുത്തവനുമാ
യ യെഹൂദാഇസ്കറിയൊത്തും* ഈ പന്ത്രണ്ടു പെരെ യെശു അ ൫
യച്ചു അവരൊട കല്പിച്ചതെന്തെന്നാൽ നിങ്ങൾ പുറജാതികളുടെ
വഴിയിലെക്ക പൊകരുത ശമറിയക്കാരുടെ ഒരു നഗരത്തിലെ
ക്ക ചെല്ലുകയുമരുത* എന്നാൽ ഇസ്രാഎൽ ഭവനത്തിന്റെ ന ൬
ഷ്ടമായുള്ള ആടുകളുടെ അടുക്കൽ പ്രത്യെകം പൊകുവിൻ* വി ൭
ശെഷിച്ച നിങ്ങൾ പൊകുമ്പൊൾ സ്വൎഗ്ഗരാജ്യം സമീപമായിരിക്കു
ന്നു എന്ന പറഞ്ഞ പ്രസംഗിപ്പിൻ* വ്യാധിക്കാരെ സൌഖ്യമാ ൮
ക്കുവിൻ കുഷ്ഠരൊഗികളെ ശുദ്ധമാക്കുവിൻ മരിച്ചവരെ എഴുനി
ല്പിപ്പിൻ പിശാചുകളെ പുറത്താക്കുവിൻ നിങ്ങൾക്ക വെറുതെ ലഭി
ച്ചു വെറുതെ കൊടുത്തുകൊൾവിൻ* നിങ്ങളുടെ മടിശ്ശീലകളിൽ ൯
പൊന്നിനെ എങ്കിലും വെള്ളിയെ എങ്കിലും ചെമ്പിനെ എങ്കിലും*
വഴിക്ക പൊക്കണത്തെ എങ്കിലും രണ്ടു കുപ്പായങ്ങളെ എങ്കിലും ചെ ൰
രിപ്പുകളെ എങ്കിലും വടിയെ എങ്കിലും സമ്പാദിക്കരുത പ്രവൃത്തി
ക്കാരൻ തന്റെ ആഹാരത്തിന്ന യൊഗ്യനല്ലൊ ആകുന്നത* .

പിന്നെ എത നഗരത്തിലെക്ക എങ്കിലും ഗ്രാമത്തിലെക്ക എങ്കിലും ൰൧
നിങ്ങൾ ചെന്നാൽ അതിൽ ആര യൊഗ്യനാകുന്നു എന്ന വിചാരണ
ചെയ്യിൻ നിങ്ങൾ പുറപ്പെടുവൊളത്തിന്ന അവിടെ പാൎക്കയും ചെ
യ്യിൻ* നിങ്ങൾ ഒരു ഭവനത്തിലെക്കും ചെല്ലുമ്പൊൾ അതിനെ ൰൨
വന്ദിപ്പിൻ* ആ ഭവനവും യൊഗ്യമാകുന്നു എങ്കിൽ നിങ്ങളുടെ ൰൩
സമാധാനം അതിന്മെൽ വരട്ടെ എന്നാൽ അത യൊഗ്യമാകുന്നില്ല
എങ്കിൽ നിങ്ങളുടെ സമാധാനം നിങ്ങളുടെ അടുക്കൽ തിരികെ വര
ട്ടെ* ആരെങ്കിലും നിങ്ങളെ കൈക്കൊള്ളാതെയും നിങ്ങളുടെ വച ൰൪
നങ്ങളെ കെൾക്കാതെയും ഇരിക്കുമെ ആ ഭവനത്തിൽനിന്നെങ്കി
ലും നഗരത്തിൽനിന്നെങ്കിലും നിങ്ങൾ പുറപ്പെടുമ്പൊൾ നിങ്ങളുടെ
പാദങ്ങളിലെ പൂഴിയെ കുടഞ്ഞുകളവിൻ* ഞാൻ സത്യമായിട്ട നി ൰൫
ങ്ങളൊടു പറയുന്നു വിധിദിവസത്തിങ്കൽ ആ നഗരത്തിനെക്കാൾ
സൊദൊമും ഗൊമൊറായും എന്ന ദെശത്തിന്ന എറെറവും സഹ്യ
മായിരിക്കും*

൧൬ കണ്ടാലും ഞാൻ ചെന്നായ്ക്കളുടെ ഇടയിൽ ആടുകളെ എന്ന
പൊലെ നിങ്ങളെ അയക്കുന്നു അതുകൊണ്ട പാമ്പുകളെ പൊലെ
ബുദ്ധിയുള്ളവരായും പ്രാക്കളെ പൊലെ കപടമില്ലാത്തവരായുമിരി
൧൭ പ്പിൻ* എന്നാൽ മനുഷ്യരിൽനിന്ന സൂക്ഷിച്ചുകൊൾവിൻ എന്തു
കൊണ്ടെന്നാൽ അവർ വിസ്താര സമൂഹങ്ങൾക്ക നിങ്ങളെ എല്പിക്കയും
തങ്ങളുടെ ദൈവസഭകളിൽ നിങ്ങളെ വാറുകൊണ്ട അടിക്കയും ചെ
൧൮ യ്യും* വിശെഷിച്ച ഞാൻ നിമിത്തമായിട്ട നിങ്ങൾ നാടുവാഴികൾ
ക്കും രാജാക്കന്മാൎക്കും മുമ്പാകെ അവൎക്കും മറുജാതികൾക്കും ഒരു സാ
൧൯ ക്ഷിയായിട്ട കൊണ്ടുപൊകപ്പെടും* എന്നാറെ അവർ നിങ്ങളെ
എല്പിക്കുമ്പൊൾ നിങ്ങൾ എങ്ങിനെയൊ എന്തൊ പറയെണം എ
ന്ന വിചാരപ്പെടരുത എന്തുകൊണ്ടെന്നാൽ നിങ്ങൾ പറയെണ്ടുന്ന
൨൦ ത ആ സമയത്തിങ്കൽ നിങ്ങൾക്ക നൽകപ്പെടും* എന്തുകൊണ്ടെ
ന്നാൽ പറയുന്നവർ നിങ്ങളല്ല നിങ്ങളുടെ പിതാവിന്റെ ആത്മാവ
൨൧ അത്രെ നിങ്ങളിൽ പറയുന്നത* പിന്നെ സഹൊദരൻ സഹൊദ
രനെയും പിതാവ പുത്രനെയും മരണത്തിന്ന എല്പിക്കും പുത്രന്മാ
രും മാതാപിതാക്കന്മാൎക്ക വിരൊധമായിട്ട എഴുനീല്ക്കും അവരെ
൨൨ കൊല്ലിക്കയും ചെയ്യും* വിശെഷിച്ചും നിങ്ങൾ എന്റെ നാമത്തി
ന്റെ നിമിത്തമായിട്ട എല്ലാവരാലും പകെക്കപ്പെട്ടവരാകും എന്നാ
൨൩ ൽ അവസാനത്തൊളം സഹിക്കുന്നവൻ രക്ഷിക്കപ്പെടും* എന്നാ
ൽ അവർ ൟ നഗരത്തിൽ നിങ്ങളെ പീഡിപ്പിക്കുമ്പൊൾ മറ്റൊ
ന്നിലെക്ക ഓടിപ്പൊകുവിൻ എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ പു
ത്രൻ വരുവൊളത്തിന്ന ഇസ്രാഎലിന്റെ നഗരങ്ങളെ ഒക്കയും
നിങ്ങൾ സഞ്ചരിച്ചുതികെക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങ
൨൪ ളൊട പറയുന്നു* ശിഷ്യൻ തന്റെ ഗുരുവിലും മീതെ അല്ല ഭൃ
൨൫ ത്യൻ തന്റെ യജമാനനിലും മീതെയുമല്ല* ശിഷ്യൻ തന്റെ ഗു
രുവിനെ പ്പൊലെയും ഭൃത്യൻ തന്റെ യജമാനനെ പ്പൊലെയും
ആയി ഭവിക്കുന്നത അവന്ന മതി അവർ ഭവനത്തെ യജമാനനെ
ബെയെത്സബുബ എന്ന വിളിച്ചിട്ടുണ്ടെങ്കിൽ അവന്റെ ഭവനക്കാ
൨൬ രെ എത്രയും അധികം (വിളിക്കും)* ആകയാൽ അവരെ ഭയപ്പെട
രുത എന്തുകൊണ്ടെന്നാൽ വെളിപ്പെടെണ്ടിവരാതെ മറഞ്ഞിരിക്കു
ന്നതൊന്നുമില്ല അറിയപ്പെടെണ്ടിവരാതെ രഹസ്യമായുള്ളതുമില്ല*
൨൭ ഞാൻ നിങ്ങളൊട അന്ധകാരത്തിൽ സംസാരിക്കുന്നതിനെ പ്രകാ
ശത്തിൽ പറവിൻ നിങ്ങൾ ചെവിയിൽ കെൾക്കുന്നതിനെ ഭവന
൨൮ ങ്ങളുടെ മെൽ പ്രസംഗിക്കയും ചെയ്വിൻ* പിന്നെ ആത്മാവിനെ
കൊല്ലുവാൻ കഴിയാതെ ശരീരത്തെ കൊല്ലുന്നവരെ ഭയപ്പെടരുത
ആത്മാവിനെയും ശരീരത്തെയും നരകത്തിൽ നശിപ്പിപ്പാൻ ക
ഴിയുന്നവനെ പ്രത്യെകം ഭയപ്പെടുവിൻ താനും*
൨൯ രണ്ട ചടക പക്ഷികൾ ഒരു കാശിന്ന വിൽക്കപ്പെടുന്നില്ലയൊ
അവയിൽ ഒന്നും നിങ്ങളുടെ പിതാവ കൂടാതെ നിലത്തിൽ വീഴ

കയുമില്ല* അത്രയുമല്ല നിങ്ങളുടെ തലയിലെ രൊമങ്ങളും ഒക്ക ൩൦
യും എണ്ണപ്പെട്ടിരിക്കുന്നു* അതുകൊണ്ട നിങ്ങൾ ഭയപ്പെടരുത നി ൩൧
ങ്ങൾ അനെകം ചടകപക്ഷികളെക്കാളും വിശെഷതപ്പെട്ടിരിക്കു
ന്നു* ആകയാൽ യാതൊരുത്തനെങ്കിലും മനുഷ്യരുടെ മുമ്പാ ൩൨
കെ എന്നെ അറിയിക്കുമൊ അവനെ ഞാനും സ്വൎഗ്ഗത്തിങ്കലിരി
ക്കുന്ന എന്റെ പിതാവിന്റെ മുമ്പാക അറിയിക്കും* എന്നാൽ ൩൩
ആരെങ്കിലും മനുഷ്യരുടെ മുമ്പാക എന്നെ നിഷെധിക്കുമൊ അ
വനെ ഞാനും സ്വൎഗ്ഗത്തിങ്കലിരിക്കുന്ന എന്റെ പിതാവിന്റെ മു
മ്പാക നിഷെധിക്കും*

ഞാൻ ഭൂമിയിങ്കൽ സമാധാനത്തെ വരുത്തുവാൻ വന്നു എന്നു ൩൪
നിങ്ങൾ നിരൂപിക്കരുത സമാധാനത്തെ അല്ല വാളിനെ അത്രെ
വരുത്തുവാൻ ഞാൻ വന്നിരിക്കുന്നത* എന്തുകൊണ്ടെന്നാൽ ഒ ൩൫
രു മനുഷ്യനെ അവന്റെ പിതാവിന്ന വിരൊധമായും പുത്രിയെ
അവളുടെ മാതാവിന്ന വിരൊധമായും മരുമകളെ അവളുടെ അ
മ്മായിക്ക വിരൊധമായും പിരിപ്പിപ്പാൻ ഞാൻ വന്നിരിക്കുന്നു*
വിശെഷിച്ചും മനുഷ്യന്റെ ശത്രുക്കൾ അവന്റെ ഭവനക്കാരാ ൩൬
കും* എന്നെക്കാൾ എറ്റം പിതാവിനെ എങ്കിലും മാതാവിനെ ൩൭
എങ്കിലും സ്നെഹിക്കുന്നവൻ എനിക്ക യൊഗ്യനാകുന്നില്ല എന്നെ
ക്കാൾ എറ്റം പുത്രനെ എങ്കിലും പുത്രിയെ എങ്കിലും സ്നെഹിക്കു
ന്നവനും എനിക്ക യൊഗ്യനാകുന്നില്ല* തന്റെ കുരിശിനെ എടു ൩൮
ക്കയും എന്റെ പിന്നാലെ വരികയും ചെയ്യാത്തവനും എനിക്ക
യൊഗ്യനാകുന്നില്ല* തന്റെ ജീവനെ കണ്ടെത്തുന്നവൻ അതിനെ ൩൯
നഷ്ടപ്പെടുത്തും ഞാൻ നിമിത്തമായിട്ട തന്റെ ജീവനെ നഷ്ടപ്പെ
ടുത്തുന്നവൻ അതിനെ കണ്ടെത്തുകയും ചെയ്യും*

നിങ്ങളെ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു എന്നെ ൪൦
കൈക്കൊള്ളുന്നവനും എന്നെ അയച്ചവനെ കൈക്കൊള്ളുന്നു*
ഒരു ദീൎഘദൎശിയുടെ നാമത്തിന്നായിട്ട ഒരു ദീൎഘദൎശിയെ കൈ ൪൧
ക്കൊള്ളുന്നവന ഒരു ദീൎഘദൎശിയുടെ ഫലത്തെ ലഭിക്കും ഒരു നീ
തിമാന്റെ നാമത്തിന്നായിട്ട ഒരു നീതിമാനെ കൈക്കൊള്ളുന്നവ
നും ഒരു നീതിമാന്റെ ഫലത്തെ ലഭിക്കും* ആരെങ്കിലും ഒരു ൪൨
ശിഷ്യന്റെ നാമത്തിന്നായിട്ട ഈ ചെറിയവരിൽ ഒരുത്തനെ
ഒരു പാന പാത്രം തണുത്ത വെള്ളം മാത്രം കുടിപ്പിക്കുമൊ അ
വൻ തന്റെ ഫലത്തെ ഒരു പ്രകാരത്തിലും കളകയില്ല എന്ന
ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു*

## ൧൧ അദ്ധ്യായം

൧. യൊഹന്നാൻ തന്റെ ശിഷ്യന്മാരെ ക്രിസ്തുവിന്റെ അടുക്കൽ അയക്കുന്നത.—൭ യൊഹന്നാനെ കുറിച്ച ക്രിസ്തുവിന്റെ സാക്ഷി.—൨൦ ക്രിസ്തു കൊറാസിനിലെയും ബെത്സായിദയി

ലെയും കപ്പർന്നഹൊമിലെയും കൃതഘ്നതയെയും അനുതാപമി
ല്ലായ്മയെയും ആക്ഷെപിച്ച പറയുന്നത.— ൨൪ ശിശുക്കൾക്ക
എവൻഗെലിയൊനെ പ്രകാശിപ്പിക്കയാൽ തന്റെ പിതാവി
ന്റെ വിവെകത്തെ പുകഴ്ത്തുന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ യെശു തന്റെ പന്ത്രണ്ടശിഷ്യ
ന്മാരൊട കല്പിച്ച അവസാനിച്ചതിന്റെ ശെഷം അവൻ അവിടെ
നിന്ന അവരുടെ നഗരങ്ങളിൽ ഉപദെശിപ്പാനും പ്രസംഗിപ്പാനും
൨ പുറപ്പെട്ടു പൊയി* എന്നാൽ കാരാഗൃഹത്തിൽ യൊഹന്നാൻ ക്രി
സ്തുവിന്റെ പ്രവൃത്തികളെ കെട്ടാറെ അവൻ തന്റെ ശിഷ്യന്മാ
൩ രിൽ രണ്ടാളിനെ അയച്ച* വരുവാനുള്ളവൻ നീയൊ ഞങ്ങൾ മ
റ്റൊരുത്തനായിട്ട കാത്തിരിക്കയൊ എന്ന അവനൊട പറയി
൪ ച്ചു* എന്നാറെ യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു നി
ങ്ങൾ ചെന്ന നിങ്ങൾ കെൾക്കയും കാണുകയും ചെയ്യുന്ന കാൎയ്യങ്ങളെ
൫ യൊഹന്നാനൊട തിരികെ അറിയിപ്പിൻ* കുരുടന്മാർ കാഴ്ച
യെ പ്രാപിക്കയും മുടന്തന്മാർ നടക്കയും കുഷ്ഠരൊഗികൾ സ്വച്ശ
തപ്പെടുകയും ചെവിടർ കെൾക്കയും മരിച്ചവർ എഴുനില്പിക്കപ്പെടു
കയും സാധുക്കളായവൎക്ക എവൻഗെലിയൊൻ അറിയിക്കപ്പെടു
൬ കയും ചെയ്യുന്നു* വിശെഷിച്ച ആരെങ്കിലും എങ്കൽ വിരുദ്ധപ്പെ
ടാതെ ഇരിക്കുന്നുവൊ അവൻ ഭാഗ്യവാനാകുന്നു*
൭ പിന്നെ അവർ പൊയപ്പൊൾ യെശു പുരുഷാരങ്ങളൊട യൊ
ഹന്നാനെ കുറിച്ച സംസാരിപ്പുതുടങ്ങി എന്തിനെ കാണ്മാൻ നിങ്ങൾ
വനത്തിലെക്ക പുറപ്പെട്ടു ചെന്നു കാറ്റിനാൽ ഇളകപ്പെടുന്ന ഒരു
൮ ഞാങ്ങണയെയൊ* എന്നാൽ നിങ്ങൾ എന്തിനെ കാണ്മാൻ പുറ
പ്പെട്ടു ചെന്നു മൃദുത്വമുള്ള വസ്ത്രങ്ങളാൽ ധരിക്കപ്പെട്ടൊരു മനുഷ്യ
നെയൊ കണ്ടാലും മൃദുത്വമുള്ള വസ്ത്രങ്ങളെ ധരിക്കുന്നവർ രാജ
൯ ധാനികളിലാകുന്നു* എന്നാൽ നിങ്ങൾ എന്തിനെ കാണ്മാൻ പു
റപ്പെട്ടു ചെന്നു ഒരു ദീൎഘദൎശിയെയൊ ഉവ്വ ഒരു ദീൎഘദൎശിയെ
൧൦ ക്കാളും അധികം എന്ന ഞാൻ നിങ്ങളൊട പറയുന്നു* എന്തുകൊ
ണ്ടെന്നാൽ കണ്ടാലും ഞാൻ എന്റെ ദൂതനെ നിന്റെ മുഖത്തിന്ന
മുമ്പാക അയക്കുന്നു അവൻ നിന്റെ മുമ്പിൽ നിന്റെ വഴിയെ ന
ന്നാക്കും എന്ന ആരെ കുറിച്ച എഴുതപ്പെട്ടിരിക്കുന്നുവൊ അവൻ
൧൧ ഇവനാകുന്നു* ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു സ്ത്രീക
ളിൽനിന്ന ജനിച്ചവരിൽ യൊഹന്നാൻ ബപ്തിസ്തിനെക്കാൾ ഒരു
ശ്രെഷ്ഠനുണ്ടായിട്ടില്ല എങ്കിലും സ്വൎഗ്ഗരാജ്യത്തിൽ എറ്റവും ചെറി
൧൨ യവൻ അവനിലും വലിയവനാകുന്നു* യൊഹന്നാൻ ബപ്തിസ്തി
ന്റെ നാളുകൾ മുതൽ ഇതു വരെയും സ്വൎഗ്ഗരാജ്യം ബലത്താലട
ക്കപ്പെടുന്നു ബലം ചെയ്യുന്നവർ അതിനെ ബലത്തൊടെ പിടിച്ച
൧൩ ടക്കുകയും ചെയ്യുന്നു* എന്തുകൊണ്ടെന്നാൽ സകല ദീൎഘദൎശിമാരും
വെദപ്രമാണവും യൊഹന്നാൻ വരെക്കും ദീൎഘദൎശനം പറഞ്ഞു*

വിശെഷിച്ച (അതിനെ) നിങ്ങൾക്ക പതിഗ്രഹിപ്പാൻ മനസ്സുണ്ടെങ്കിൽ ൧൪
ഇവൻ വരുവാനിരുന്ന എലിയാ ആകുന്നു* കെൾപ്പാൻ ചെവി ൧൫
കളുള്ളവൻ കെൾക്കട്ടെ*

എന്നാറെ ഞാൻ ഈ സന്തതിയെ യാതൊന്നിനൊട സദൃശമാ ൧൬
ക്കെണ്ടു* ചന്തസ്ഥലങ്ങളിൽ ഇരിക്കയും തങ്ങളുടെ ചങ്ങാതിമാരൊട ൧൭
ഞങ്ങൾ നിങ്ങൾക്കായി കുഴലൂതി നിങ്ങൾ നൃത്തം ചെയ്യുതുമില്ല നിങ്ങൾ
ക്കായി പ്രലാപിച്ചു നിങ്ങൾ ദുഃഖിച്ചതുമില്ല എന്ന വിളിച്ചു പറകയും
ചെയ്യുന്ന ബാലന്മാരൊട അത സദൃശമാകുന്നു* എന്തുകൊണ്ടെ ൧൮
ന്നാൽ യൊഹന്നാൻ ഭക്ഷിക്കാതെയും പാനം ചെയ്യാതെയും വ
ന്നു അവന ഒരു പിശാചുണ്ട എന്ന അവർ പറകയും ചെയ്യുന്നു*
മനുഷ്യന്റെ പുത്രൻ ഭക്ഷിക്കയും പാനം ചെയ്കയും ചെയ്തുകൊ ൧൯
ണ്ട വന്നു കണ്ടാലും ഭൊജനപ്രിയനായും മദ്യപനായും ചുങ്കക്കാ
രുടെയും പാപികളുടെയും സ്നെഹിതനായുമുള്ളൊരു മനുഷ്യൻ എ
ന്ന അവർ പറകയും ചെയ്യുന്നു എങ്കിലും ജ്ഞാനം തന്റെ മക്കളാൽ
നീതിയാക്കപ്പെട്ടതാകുന്നു*

അപ്പൊൾ അവൻ തന്റെ അധികം അതിശയങ്ങൾ എവയിൽ ൨൦
ചെയ്യപ്പെട്ടിരുന്നുവൊ ആ നഗരങ്ങളെ അവ അനുതപിക്കായ്കകൊ
ണ്ട ഹെമിച്ചു തുടങ്ങി* കൊറാസിനെ നിനക്ക ഹാ കഷ്ടം ബെത ൨൧
സായിദാ നിനക്ക ഹാ കഷ്ടം എന്തുകൊണ്ടെന്നാൽ നിങ്ങളിൽ ചെ
യ്യപ്പെട്ടിട്ടുള്ള അതിശയങ്ങൾ തൂറിലും സിദൊനിലും ചെയ്യപ്പെട്ടി
രുന്നു എന്നു വരികിൽ അവർ പണ്ടെ തന്നെ ചാക്ക ശീലയിലും
വെണ്ണീറിലും അനുതപിക്കുമായിരുന്നു* എന്നാലും വിധി ദിവസ ൨൨
ത്തിങ്കൽ നിങ്ങളെക്കാൾ തൂറിന്നും സിദൊന്നും എററം അനുകൂലമാ
കുമെന്ന ഞാൻ നിങ്ങളൊട പറയുന്നു* സ്വൎഗ്ഗത്തൊളം ഉയൎത്ത ൨൩
പ്പെട്ടിരിക്കുന്ന കപ്പൎന്നഹൊമെ നീയും പാതാളം വരെയും താഴ്ത്ത
പ്പെടും എന്തുകൊണ്ടെന്നാൽ നിങ്കൽ ചെയ്യപ്പെട്ടിട്ടുള്ള അതിശയ
ങ്ങൾ സൊദൊമിൽ ചെയ്യപ്പെട്ടിരുന്നു എന്നുവരികിൽ അത ഇന്ന
ത്തെ ദിവസം വരെക്കും നില്ക്കുമായിരുന്നു* എന്നാലും വിധി ൨൪
ദിവസത്തിങ്കൽ നിന്നെക്കാൾ സൊദൊമെന്ന ദെശത്തിന്ന എററം
അനുകൂലമാകുമെന്ന ഞാൻ നിങ്ങളൊട പറയുന്നു*

ആ സമയത്ത യെശു ഉത്തരമായിട്ട പറഞ്ഞു പിതാവെ സ്വ ൨൫
ൎഗ്ഗത്തിന്റെയും ഭൂമിയുടെയും നാഥ നീ ഈ കാൎയ്യങ്ങളെ ജ്ഞാനി
കളിൽനിന്നും വിദ്വാന്മാരിൽനിന്നും മറെക്കയും ശിശുക്കൾക്ക വെളി
പ്പെടുത്തുകയും ചെയ്യുതുകൊണ്ട ഞാൻ നിന്നെ സ്തുതിക്കുന്നു* അ ൨൬
ങ്ങിനെ തന്നെ പിതാവെ ഇപ്രകാരം നിനക്ക നല്ല ഇഷ്ടമായല്ലൊ*
സകല കാൎയ്യങ്ങളും എന്റെ പിതാവിനാൽ എനിക്ക എല്പിക്കപ്പെ ൨൭
ട്ടിരിക്കുന്നു പിതാവ അല്ലാതെ ഒരുത്തനും പുത്രനെ അറിയുന്നി
ല്ല പുത്രനും പുത്രൻ (അവനെ) ആൎക്ക പ്രകാശിപ്പിപ്പാൻ ഇച്ശിക്കു
ന്നുവൊ അവനും അല്ലാതെ ഒരുത്തനും പിതാവിനെയും അറിയു

൨൮ ന്നില്ല* പ്രയാസപ്പെടുന്നവരും ഭാരം ചുമക്കപ്പെടുന്നവരുമായു
ള്ള നിങ്ങളെല്ലാവരും എന്റെ അടുക്കൽ വരുവിൻ ഞാൻ നിങ്ങ
൨൯ ളെ ആശ്വസിപ്പിക്കയും ചെയ്യും* എന്റെ നുകത്തെ നിങ്ങളു
ടെ മെൽ എറ്റുകൊൾവിൻ ഞാൻ സൌമ്യതയുള്ളവനും മനൊ
വിനയമുള്ളവനും ആകകൊണ്ട എങ്കൽനിന്ന പഠിക്കയും ചെയ്യിൻ
എന്നാൽ നിങ്ങൾ നിങ്ങളുടെ ആത്മാക്കൾക്ക ആശ്വാസത്തെ കണ്ടെ
൩൦ ത്തും* എന്തുകൊണ്ടെന്നാൽ എന്റെ നുകം ലഘുവായും എന്റെ
ചുമട ഘനമില്ലാത്തതായുമുള്ളതാകുന്നു*

## ൧൨ അദ്ധ്യായം

൧ ശിഷ്യന്മാർ ശാബത ദിവസത്തിൽ വിളവിലെ കതിരുകളെ
പറിക്കുന്നത.— ൩൧ പരിശുദ്ധാത്മാവിന്ന വിരൊധമായുള്ള ദൂ
ഷണം മൊചിക്കപ്പെടുകയില്ല എന്നുള്ളത.

അക്കാലത്തിങ്കൽ യെശു ശാബത ദിവസത്തിൽ വിളഭൂമിക
ളിൽ കൂടി പൊയി എന്നാറെ അവന്റെ ശിഷ്യന്മാൎക്ക വിശന്നു അ
൨ വർ കതിരുകളെ പറിച്ച ഭക്ഷിപ്പു തുടങ്ങുകയും ചെയ്തു* എന്നാ
റെ പറിശന്മാർ അതിനെ കണ്ടപ്പൊൾ കണ്ടാലും നിന്റെ ശിഷ്യ
ന്മാർ ശാബത ദിവസത്തിൽ ചെയ്യാൻ ന്യായമില്ലാത്തതിനെ ചെ
൩ യ്യുന്നു എന്ന അവനൊട പറഞ്ഞു* എന്നാറെ അവൻ അവ
രൊട പറഞ്ഞു ദാവിദ തനിക്കും തന്നൊടു കൂടെയുള്ളവൎക്കും വിശ
൪ ന്നിരിക്കുമ്പൊൾ എന്തു ചെയ്തു* എങ്ങിനെ അവൻ ദൈവത്തി
ന്റെ ആലയത്തിലെക്ക ചെല്ലുകയും ആചാൎയ്യന്മാൎക്ക മാത്രമല്ലാതെ
കണ്ട തനിക്കെങ്കിലും തന്നൊടു കൂടയിരുന്നവൎക്കെങ്കിലും ഭക്ഷിപ്പാൻ
ന്യായമായിരുന്നില്ലാതുള്ള കാഴ്ച അപ്പങ്ങളെ ഭക്ഷിക്കയും ചെയ്തു
൫ എന്നുള്ളതിനെ നിങ്ങൾ വായിച്ചിട്ടില്ലയൊ* അല്ലെങ്കിൽ ആചാ
ൎയ്യന്മാർ ശാബത ദിവസങ്ങളിൽ ദൈവാലയത്തിൽ ശാബത ദിവ
സത്തെ അശുദ്ധിയാക്കീട്ടും കുററമില്ലാത്തവരാകുന്നു എന്നുള്ളപ്രകാ
൬ രം നിങ്ങൾ വെദപ്രമാണത്തിൽ വായിച്ചിട്ടില്ലയൊ* എന്നാൽ
ദൈവാലയത്തെക്കാൾ ഒരു ശ്രെഷ്ഠൻ ഇവിടെ ഉണ്ട എന്ന ഞാൻ
൭ നിങ്ങളൊട പറയുന്നു* ബലിയെ അല്ല കരുണയെ തന്നെ ഞാൻ
ആഗ്രഹിക്കുന്നു എന്നുള്ളത എന്താകുന്നു എന്ന നിങ്ങൾ അറിഞ്ഞി
രുന്നു എങ്കിൽ നിങ്ങൾ കുററമില്ലാത്തവരെ ശിക്ഷക്ക വിധിക്കാ
൮ തെ ഇരിക്കുമായിരുന്നു* എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ പു
ത്രൻ ശാബത ദിവസത്തിന്റെയും കൎത്താവാകുന്നു*
൯ പിന്നെ അവൻ അവിടെനിന്ന പുറപ്പെട്ടു പൊയിട്ടു അവരു
൧൦ ടെ സഭയിലെക്ക ചെന്നു* കണ്ടാലും ഒരു കൈ ശൊഷിച്ചിട്ടു
ള്ളൊരു മനുഷ്യൻ ഉണ്ടായിരുന്നു അപ്പൊൾ അവർ അവനെ കു
റെറപ്പെടുത്തുവാനായിട്ടു ശാബത ദിവസത്തിൽ സൌഖ്യമാക്കുന്നത
൧൧ ന്യായമൊ എന്ന അവനൊട ചൊദിച്ചു* എന്നാറെ അവൻ അ

വരൊട പറഞ്ഞു നിങ്ങളിൽ യാതൊരു മനുഷ്യൻ തനിക്ക ഒരു ആ
ട്ടുണ്ടായിട്ട അത ശാബത ദിവസത്തിൽ ഒരു കുഴിയിൽ വീണാൽ
അതിനെ പിടിച്ച കരെറ്റാതെ ഇരിക്കുന്നവനാകുമൊ* ആക ൧൨
യാൽ ഒരു ആടിനെക്കാൾ ഒരു മനുഷ്യൻ എത്രയും വിശെഷപ്പെ
ട്ടിരിക്കുന്നു എന്നതുകൊണ്ട ശാബത ദിവസത്തിൽ നന്മ ചെയ്യുന്നത
ന്യായമാകുന്നു* അപ്പൊൾ അവൻ ആ മനുഷ്യനൊട പറഞ്ഞു ൧൩
നിന്റെ കയ്യ നീട്ടുക എന്നാറെ അവൻ അതിനെ നീട്ടി അ
ത മറ്റതിനെപ്പൊലെ സൌഖ്യമായി യഥാസ്ഥാനപ്പെടുകയും
ചെയ്തു*

എന്നാറെ പറിശന്മാർ പുറപ്പെട്ട തങ്ങൾ അവനെ എങ്ങിനെ ൧൪
സംഹരിക്കെണ്ടു എന്ന അവന്ന വിരൊധമായിട്ട ആലൊചന ചെ
യ്തു* എന്നാൽ യെശു അതിനെ അറിഞ്ഞപ്പൊൾ അവിടെനി ൧൫
ന്ന വാങ്ങി പൊയി വലിയ പുരുഷാരങ്ങളും അവന്റെ പിന്നാലെ
ചെന്നു അവൻ അവരെ എല്ലാവരെയും സൌഖ്യമാക്കി* തന്നെ ൧൬
പ്രസിദ്ധനാക്കരുതെന്ന അവരെ വിലക്കുകയും ചെയ്തു* എശാ ൧൭
യാ ദീൎഘദൎശിയാൽ പറയപ്പെട്ടത നിവൃത്തിയാകെണ്ടുന്നതിന്നായി
രുന്നു* അത കണ്ടാലും ഞാൻ തിരഞ്ഞെടുത്തിട്ടുള്ള എന്റെ ഭൃ ൧൮
ത്യൻ എന്റെ ആത്മാവ അവങ്കൽ നന്നായി ഇഷ്ടപ്പെടുന്നു എ
ന്റെ സ്നെഹിതൻ ഞാൻ എന്റെ ആത്മാവിനെ അവന്റെമെൽ
ആക്കും അവൻ പുറജാതികൾക്ക വിധിയെ അറിയിക്കയും ചെയ്യും*
അവൻ ശണ്ഠയിടുക എങ്കിലും നിലവിളിക്ക എങ്കിലും ഒരുത്തൻ ൧൯
വീഥികളിൽ അവന്റെ ശബ്ദത്തെ കെൾക്ക എങ്കിലും ചെയ്കയി
ല്ല* അവൻ വിധിയെ ജയത്തിന്ന കൊണ്ടുപൊകുവൊളം അ ൨൦
വൻ ചതഞ്ഞിട്ടുള്ള ഞാങ്ങണയെ മുറിക്കയില്ല മങ്ങി കത്തുന്ന തി
രിയെ കെടുത്തുകയുമില്ല* അവന്റെ നാമത്തിൽ പുറജാതികൾ ൨൧
ആശ്രയിക്കയും ചെയ്യും*

അപ്പൊൾ പിശാച ബാധിച്ചവനായും കുരുടനായും ഊമയാ ൨൨
യുമുള്ള ഒരുത്തൻ അവന്റെ അടുക്കൽ കൊണ്ടുവരപ്പെട്ടു എന്നാ
റെ അവൻ അവനെ സൌഖ്യമാക്കി എന്നതുകൊണ്ട കുരുടനായും
ഊമയായുമുള്ളവൻ സംസാരിക്കയും കാണുകയും ചെയ്തു* ജനങ്ങ ൨൩
ളൊക്കയും വിസ്മയിച്ച ഇവൻ ദാവീദിന്റെ പുത്രനാകുന്നില്ലയൊ
എന്നും പറഞ്ഞു* എന്നാൽ പറിശന്മാർ അതിനെ കെട്ടാറെ ഇ ൨൪
വൻ പിശാചുക്കളുടെ പ്രമാണിയായ ബെത്സബുബിനെ കൊണ്ട അ
ല്ലാതെ പിശാചുക്കളെ പുറത്താക്കി കളയുന്നില്ല എന്ന പറഞ്ഞു*
എന്നാറെ യെശു അവരുടെ നിരൂപണങ്ങളെ അറിഞ്ഞ അവ ൨൫
വരൊട പറഞ്ഞു തനിക്ക താൻ വിരൊധമായി പിരിഞ്ഞിരിക്കു
ന്ന രാജ്യം എല്ലാം നശിച്ചു പൊകുന്നു തനിക്ക താൻ വിരൊധമാ
യി പിരിഞ്ഞിരിക്കുന്ന യാതൊരു നഗരമൊ ഭവനമൊ നില്ക്കയി
ല്ല* സാത്താനും സാത്താനെ പുറത്താക്കിക്കളയുന്നു എങ്കിൽ അ ൨൬

വൻ തനിക്ക താൻ വിരൊധമായി പിരിഞ്ഞിരിക്കുന്നവല്ലൊ പി
൨൭ ന്നെ അവന്റെ രാജ്യം എങ്ങിനെ നില്ക്കും* പിന്നെയും ഞാൻ
ബെത്സബുബിനെ കൊണ്ട പിശാചുക്കളെ പുറത്താക്കിക്കളയുന്നഎ
ങ്കിൽ നിങ്ങളുടെ മക്കൾ ആരെക്കൊണ്ട അവയെ പുറത്താക്കി കളയു
ന്നു ആയതുകൊണ്ട അവർ നിങ്ങളുടെ ന്യായാധിപതിമാരായി ഭവി
൨൮ ക്കും* എന്നാൽ ഞാൻ ദൈവത്തിന്റെ ആത്മാവിനെ കൊണ്ട പിശാ
ചുക്കളെ പുറത്താക്കി കളയുന്ന എങ്കിൽ അപ്പൊൾ ദൈവത്തിന്റെ
൨൯ രാജ്യം നിങ്ങളുടെ അടുക്കൽ വന്നിരിക്കുന്നു* അല്ലെങ്കിൽ ബലവാ
നെ മുമ്പെ ബന്ധിക്കാതെ കണ്ട ഒരുത്തന ഒരു ബലവാന്റെ ഭ
വനത്തിലെക്ക കടപ്പാനും അവന്റെ വസ്തുക്കളെ അപഹരിപ്പാനും
എങ്ങിനെ കഴിയും (അവനെ ബന്ധിച്ചാൽ) അപ്പൊൾ അവന്റെ
൩൦ ഭവനത്തെ കവരുകയും ചെയ്യാം* എന്നൊടു കൂടയില്ലാത്തവൻ
എനിക്ക വിരൊധമായിരിക്കുന്നു എന്നൊടു കൂടെ കൂട്ടാത്തവൻ ഭി
൩൧ ന്നിപ്പിക്കയും ചെയ്യുന്നു* ആയതുകൊണ്ട ഞാൻ നിങ്ങളൊട പറ
യുന്നു സകല പാപവും ദൂഷണവും മനുഷ്യരൊട ക്ഷമിക്കപ്പെടും
(പരിശുദ്ധ) ആത്മാവിന്ന വിരൊധമായുള്ള ദൂഷണം മനുഷ്യരൊട
൩൨ ക്ഷമിക്കപ്പെടുകയില്ല താനും* ആരെങ്കിലും മനുഷ്യന്റെ പുത്രന്ന
വിരൊധമായി ഒരു വചനത്തെ പറഞ്ഞാൽ അത അവനൊട
ക്ഷമിക്കപ്പെടും എന്നാൽ ആരെങ്കിലും പരിശുദ്ധാത്മാവിന്ന വിരൊ
ധമായി പറഞ്ഞാൽ അത അവനൊട ഇഹ ലൊകത്തിലെങ്കിലും
പരലൊകത്തിലെങ്കിലും ക്ഷമിക്കപ്പെടുകയില്ല*
൩൩ വൃക്ഷത്തെ നല്ലതും അതിന്റെ ഫലത്തെ നല്ലതും ആക്കുവിൻ
അല്ലെങ്കിൽ വൃക്ഷത്തെ ആകാത്തതും അതിന്റെ ഫലത്തെ ആകാ
ത്തതും ആക്കുവിൻ ഫലത്താൽ വൃക്ഷം അറിയപ്പെടുന്നവല്ലൊ*
൩൪ അണലിക്കുട്ടികളെ നിങ്ങൾ ദൊഷമുള്ളവരാകകൊണ്ട നല്ല കാൎയ്യ
ങ്ങളെ പറവാൻ എങ്ങിനെ കഴിയും എന്തുകൊണ്ടെന്നാൽ ഹൃദയ
൩൫ പരിപൂൎണ്ണതയിൽനിന്ന വായ പറയുന്നു* ഒരു നല്ല മനുഷ്യൻ
ഹൃദയത്തിന്റെ നല്ല നിക്ഷെപത്തിൽനിന്ന നല്ല കാൎയ്യങ്ങളെ പു
റപ്പെടിക്കുന്നു ദൊഷമുള്ളൊരു മനുഷ്യൻ ദൊഷമുള്ള നിക്ഷെപ
ത്തിൽനിന്ന ദൊഷമുള്ള കാൎയ്യങ്ങളെ പുറപ്പെടിക്കയും ചെയ്യുന്നു*
൩൬ എന്നാൽ ഞാൻ നിങ്ങളൊട പറയുന്നു യാതൊരു വ്യൎത്ഥ വാക്കിനെ
മനുഷ്യർ സംസാരിക്കുമൊ അവർ അതിനായ്ക്കൊണ്ട വിധി ദിവസ
൩൭ ത്തിങ്കൽ കണക്ക ബൊധിപ്പിക്കെണ്ടിവരും* എന്തുകൊണ്ടെന്നാൽ
നീ നിന്റെ വചനങ്ങളാൽ നീതിമാനാക്കപ്പെടും നിന്റെ വചനങ്ങ
ളാൽ നീ ശിക്ഷക്ക വിധിക്കപ്പെടുകയും ചെയ്യും*
൩൮ അപ്പൊൾ ഉപാദ്ധ്യായന്മാരിലും പറിശന്മാരിലും ചിലർ ഗുരൊ
നിങ്കൽനിന്ന ഒരു ലക്ഷ്യത്തെ കാണ്മാൻ ഞങ്ങൾക്ക മനസ്സുണ്ട എ
൩൯ ന്ന ഉത്തരമായിട്ട പറഞ്ഞു* എന്നാറെ അവൻ ഉത്തരമായിട്ട
അവരൊട പറഞ്ഞു ദൊഷമായും വ്യഭിചാരമായുമുള്ളൊരു സന്ത

തി ഒരു ലക്ഷ്യത്തെ അന്വെഷിക്കുന്നു യൊനാ എന്ന ദീൎഘദൎശി
യുടെ ലക്ഷ്യമല്ലാതെ മറെറാരു ലക്ഷ്യവും അതിന്ന കൊടുക്കപ്പെ
ടുകയില്ല* എന്തുകൊണ്ടെന്നാൽ യൊനാ എതുപ്രകാരം മത്സ്യത്തി ൪൰
ന്റെ വയററിൽ മൂന്ന പകലും മൂന്ന രാവുമായിരുന്നുവൊ അപ്ര
കാരം മനുഷ്യന്റെ പുത്രനും ഭൂമിയുടെ ഹൃദയത്തിൽ മൂന്ന പക
ലും മൂന്ന രാവുമിരിക്കും* നിനവായ മനുഷ്യർ വിധിയിൽ ഈ ൪൧
സന്തതിയൊടു കൂട എഴുനീല്ക്കുകയും അതിനെ ശിക്ഷക്ക വിധിക്ക
യും ചെയ്യും അതെന്തുകൊണ്ടെന്നാൽ അവർ യൊനായുടെ പ്രസംഗ
ത്തിങ്കൽ അനുതാപിച്ചു എന്നാൽ കണ്ടാലും യൊനായെക്കാൾ ഒരു
ശ്രെഷ്ഠൻ ഇവിടെ ഉണ്ട* തെക്കെ രാജസ്ത്രീ വിധിയിങ്കൽ ഈ ൪൨
സന്തതിയൊടു കൂട എഴുനീല്ക്കയും അതിനെ ശിക്ഷക്ക വിധിക്ക
യും ചെയ്യും അതെന്തുകൊണ്ടെന്നാൽ അവൾ ഭൂമിയുടെ അറുതികളിൽ
നിന്ന ശലൊമൊന്റെ ജ്ഞാനത്തെ കെൾപ്പാനായിട്ട വന്നു കണ്ടാ
ലും ശലൊമൊനെക്കാൾ ഒരു ശ്രെഷ്ഠൻ ഇവിടെ ഉണ്ട* മ്ലെച്ഛാ ൪൩
ത്മാവ ഒരു മനുഷ്യങ്കൽനിന്ന പുറപ്പെട്ടപ്പൊൾ അവൻ നീരില്ലാ
ത്ത സ്ഥലങ്ങളിൽ ആശ്വാസത്തെ അന്വെഷിച്ചുകൊണ്ട സഞ്ചരി
ക്കുന്നു കാണുന്നതുമില്ല* അപ്പൊൾ അവൻ പറയുന്നു ഞാൻ വി ൪൪
ട്ടു പുറപ്പെട്ടു പൊന്ന എന്റെ വീട്ടിലെക്ക തിരിച്ചു പൊകും പി
ന്നെ അവൻ വരുമ്പൊൾ അതിനെ ഒഴിയപ്പെട്ടതും അടിച്ചുവാരി
അലങ്കരിക്കപ്പെട്ടതുമായി കാണുന്നു* അപ്പൊൾ അവൻ ചെന്ന ൪൫
തന്നെക്കാൾ അധികം ദുഷ്ടതയുള്ള മററും എഴാത്മാക്കളെ തന്നൊടു
കൂട കൂട്ടി കൊണ്ടുവരികയും അവർ അകത്ത കടന്ന അവിടെ പാ
ൎക്കയും ചെയ്യുന്നു ആ മനുഷ്യന്റെ ഒടുക്കത്ത കാൎയ്യങ്ങൾ മുമ്പില
ത്തെതിലും വഷളായി ഭവിക്കയും ചെയ്യുന്നു അപ്രകാരം തന്നെ ഈ
ദുഷ്ടതയുള്ള സന്തതിക്കും ഭവിക്കും*

പിന്നെ അവൻ ജനങ്ങളൊട ഇനിയും സംസാരിക്കുമ്പൊൾ ക ൪൬
ണ്ടാലും അവന്റെ മാതാവും സഹൊദരന്മാരും അവനൊട സംസാ
രിപ്പാൻ ആഗ്രഹിച്ചിട്ട പുറത്ത നിന്നു* അപ്പൊൾ ഒരുത്തൻ അ ൪൭
വനൊട കണ്ടാലും നിന്റെ മാതാവും നിന്റെ സഹൊദരന്മാരും
നിന്നൊട സംസാരിപ്പാൻ ആഗ്രഹിച്ചിട്ട പുറത്ത നില്ക്കുന്നു എന്ന
പറഞ്ഞു* എന്നാറെ അവൻ തന്നൊട പറഞ്ഞവനൊട ഉത്ത ൪൮
രമായിട്ട എന്റെ മാതാവ ആരാകുന്നു എന്റെ സഹൊദരന്മാ
രും ആരാകുന്നു എന്ന പറഞ്ഞു* പിന്നെ അവൻ തന്റെ ക ൪൯
യ്യെ തന്റെ ശിഷ്യന്മാരുടെ നെരെ നീട്ടി പറഞ്ഞു കണ്ടാലും എ
ന്റെ മാതാവും എന്റെ സഹൊദരന്മാരും* എന്തുകൊണ്ടെന്നാൽ ൫൰
ആരെങ്കിലും സ്വൎഗ്ഗത്തിങ്കലുള്ളവനായ എന്റെ പിതാവിന്റെ ഇ
ഷ്ടത്തെ ചെയ്യുന്നവൊ അവൻ എന്റെ സഹൊദരനും സഹൊദ
രിയും മാതാവും ആകുന്നു*

## ൧൩ അദ്ധ്യായം

൧ വിതെക്കുന്നവന്റെയും വിത്തിന്റെയും സംഗതി.— ൨൪ മ
റെറ പല ഉപമകൾ.— ൩൪ ഇന്ന സംഗതികൊണ്ട ക്രിസ്തു ഉപ
മകളായി സംസാരിച്ചു എന്നുള്ളത.

ആ ദിവസത്തിങ്കൽ തന്നെ യെശു ഭവനത്തിൽനിന്ന പുറപ്പെ
൨ ട്ട സമുദ്രത്തിന്റെ അരികെ ഇരുന്നു* അപ്പൊൾ അവന്റെ
അടുക്കൽ വളരെ പുരുഷാരങ്ങൾ വന്ന കൂടി എന്നതുകൊണ്ട അ
വൻ ഒരു പടവിലെക്ക കരെറി ഇരുന്നു പുരുഷാരവുമെല്ലാം ക
൩ രയിൽ നിന്നു* പിന്നെ അവൻ വളരെ കാൎയ്യങ്ങളെ ഉപമകളാ
യിട്ട അവരൊട പറഞ്ഞു കണ്ടാലും വിതെക്കുന്നവൻ ഒരുത്തൻ വി
൪ തെപ്പാനായിട്ട പുറപ്പെട്ടു* എന്നാറെ അവൻ വിതെക്കുമ്പൊൾ ചില
ത വഴിയരികെ വീണു പക്ഷികൾ വന്ന അതിനെ ഭക്ഷിച്ചുകളകയും
൫ ചെയ്തു* മറെറ ചിലത എറിയ മണ്ണില്ലാത്ത പാറയുള്ള സ്ഥലങ്ങളിൽ
൬ വീണു അവയ്ക്ക മണ്ണ താഴ്ചയില്ലായ്കകൊണ്ട അത ഉടനെ മുളെക്കയും
ചെയ്തു* പിന്നെ സൂൎയ്യൻ ഉദിച്ചപ്പൊൾ അത വാടി പൊയി അ
൭ തിന വെരില്ലായ്കകൊണ്ട ഉണങ്ങി പൊകയും ചെയ്തു* മറെറ ചി
ലതു മുള്ളുകളുടെ ഇടയിൽ വീണു മുള്ളുകൾ വളൎന്ന അതിനെ
൮ ഞെരുക്കി കളകയും ചെയ്തു* എന്നാറെ മറെറ ചിലത നല്ല നി
ലത്തിൽ വീണു ഒന്ന നൂറായും ഒന്ന അറുവതായും ഒന്ന മുപ്പതാ
൯ യും ഫലം തരികയും ചെയ്തു* കെൾപ്പാൻ ചെവികളുള്ളവൻ
കെൾക്കട്ടെ*

൧൦ പിന്നെ ശിഷ്യന്മാർ അടുക്കൽ വന്ന നീ എന്തിന ഉപമകളാ
യിട്ട അവരൊട സംസാരിക്കുന്നു എന്ന അവനൊട പറഞ്ഞു*
൧൧ എന്നാറെ അവൻ അവരൊട ഉത്തരമായിട്ട പറഞ്ഞു സ്വൎഗ്ഗരാജ്യ
ത്തിന്റെ രഹസ്യങ്ങളെ അറിവാനായിട്ട നിങ്ങൾക്ക നൽകപ്പെട്ടി
൧൨ രിക്കുന്നു എന്നാൽ അവൎക്ക നൽകപ്പെട്ടിരിക്കുന്നില്ല* എന്തുകൊ
ണ്ടെന്നാൽ ആൎക്കെങ്കിലും ഉണ്ടൊ അവന്ന കൊടുക്കപ്പെടും അവന്ന പ
രിപൂൎണ്ണമുണ്ടാകയും ചെയ്യും എന്നാൽ ആൎക്കെങ്കിലും ഇല്ലയൊ അവ
൧൩ ന്നുള്ളതും അവങ്കൽനിന്ന അപഹരിക്കപ്പെടും* ഇത ഹെതുവാ
യിട്ട ഞാൻ അവരൊട ഉപമകളായിട്ട പറയുന്നു എന്തുകൊണ്ടെ
ന്നാൽ അവർ കണ്ടിട്ടും കാണുന്നില്ല കെട്ടിട്ടും കെൾക്കുന്നില്ല തിരി
൧൪ ച്ചറിയുന്നതുമില്ല* വിശെഷിച്ചും എശായായുടെ ദീൎഘദൎശനം അ
വരിൽ നിവൃത്തിയാകുന്നു പറയുന്നത നിങ്ങൾ ചെവികൊണ്ട കെ
ൾക്കും തിരിച്ചറിയാതെയും നിങ്ങൾ കണ്ടിട്ടും കാണും അറിയാതെ
൧൫ യും ഇരിക്കും* എന്തുകൊണ്ടെന്നാൽ ൟ ജനം എപ്പൊഴെങ്കിലും
കണ്ണുകൾ കൊണ്ട കാണുകയും ചെവികൾ കൊണ്ട കെൾക്കയും ഹൃ
ദയം കൊണ്ട തിരിച്ചറികയും മനസ്സു തിരിയപ്പെടുകയും ഞാൻ അവ
രെ സ്വസ്ഥതപ്പെടുത്തുകയും ചെയ്യാതെ ഇരിപ്പാനായിട്ട അവരുടെ
ഹൃദയം തടിച്ചിരിക്കുന്നു അവരുടെ ചെവികൾ അസഹ്യമായിക്കെ

ൾക്കുന്ന അവർ തങ്ങളുടെ കണ്ണുകളെ അടക്കയും ചെയ്തു* എ ൧൬
ന്നാൽ നിങ്ങളുടെ കണ്ണുകൾ കാണുന്നതുകൊണ്ടും നിങ്ങളുടെ ചെ
വികൾ കെൾക്കുന്നതുകൊണ്ടും ഭാഗ്യമുള്ളവയാകുന്നു* എന്തു ൧൭
കൊണ്ടെന്നാൽ വളര ദീൎഘദൎശിമാരും നീതിമാന്മാരും നിങ്ങൾ കാ
ണുന്ന കാൎയ്യങ്ങളെ കാണ്മാനും നിങ്ങൾ കെൾക്കുന്ന കാൎയ്യങ്ങളെ കെ
ൾപ്പാനും ആഗ്രഹിച്ചു എന്നാറെ അവർ കണ്ടതുമില്ല കെട്ടതുമില്ല എ
ന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു*

അതുകൊണ്ട നിങ്ങൾ വിതക്കുന്നവന്റെ ഉപമയെ കെട്ടുകൊൾ ൧൮
വിൻ* യാതൊരുത്തനും രാജ്യത്തിന്റെ വചനത്തെ കെട്ടിട്ട ൧൯
അതിനെ തിരിച്ചറിയാതിരിക്കുമ്പൊൾ ദുഷ്ടനായവൻ വരികയും അ
വന്റെ ഹൃദയത്തിൽ വിതക്കപ്പെട്ടതിനെ അപഹരിക്കയും ചെയ്യു
ന്നു ഇവൻ വഴിയരികെ വിത്ത പ്രാപിക്കുന്നവനാകുന്നു* എ ൨൦
ന്നാൽ പാറയുള്ള സ്ഥലങ്ങളിൽ വിത്ത പ്രാപിക്കുന്നവൻ വചന
ത്തെ കെൾക്കയും ഉടനെ അതിനെ സന്തൊഷത്തൊടെ പരിഗ്ര
ഹിക്കയും ചെയ്യുന്നവനാകുന്നു* എങ്കിലും തങ്കൽ വെരില്ല അവൻ ൨൧
അനിത്യമായിട്ടുള്ളവനത്രെ ആകുന്നത പിന്നെ വചനത്തിന്റെ
നിമിത്തമായിട്ട കഷ്ടത എങ്കിലും ഉപദ്രവമെങ്കിലും ഉണ്ടാകുമ്പൊൾ
ഉടനെ അവൻ വിരുദ്ധപ്പെടുന്നു* പിന്നെ മുള്ളുകളുടെ ഇടയിൽ ൨൨
വിത്ത പ്രാപിക്കുന്നവൻ വചനത്തെ കെൾക്കുന്നവനാകുന്നു ഇഹ
ലൊകത്തിന്റെ വിചാരവും ധനത്തിന്റെ വഞ്ചനയും വചനത്തെ
ഞെരുക്കികളയുന്നു അത നിഷ്ഫലമായി തീരുകയും ചെയ്യുന്നു* എ ൨൩
ന്നാൽ നല്ലനിലത്തിൽ വിത്ത പ്രാപിക്കുന്നവൻ വചനത്തെ കെ
ൾക്കയും അറികയും ചെയ്യുന്നവനാകുന്നു വിശെഷിച്ചും അവൻ ഒന്ന
നൂറായും ഒന്ന അറുപതായും ഒന്ന മുപ്പതായും ഫലങ്ങളെ ഫലിച്ചു
തരികയും ചെയ്യുന്നു*

മറ്റൊരു ഉപമയെ അവൻ അവൎക്ക പറഞ്ഞ കാണിച്ചു ആയ ൨൪
തെന്തെന്നാൽ തന്റെ വയലിൽ നല്ല വിത്തിനെ വിതച്ചിട്ടുള്ളൊരു
മനുഷ്യന്ന സ്വൎഗ്ഗരാജ്യം സദൃശമായിരിക്കുന്നു* എന്നാൽ മനുഷ്യർ ൨൫
ഉറങ്ങിയിരിക്കുമ്പൊൾ അവന്റെ ശത്രു വന്ന കൊതമ്പിന്റെ ഇ
ടയിൽ കളകളെ വിതച്ച പൊയ്ക്കളകയും ചെയ്തു* എന്നാറെ ഞാ ൨൬
റ വളൎന്ന ഫലത്തെയും ചെയ്തപ്പൊൾ തന്നെ കളകളും കൂട കാണ
പ്പെട്ടു* അപ്പൊൾ ഗൃഹസ്ഥന്റെ ഭൃത്യന്മാർ അടുക്കൽ വന്ന യജ ൨൭
മാനനെ നീ നിന്റെ വയലിൽ നല്ല വിത്തിനെ വിതച്ചില്ലയൊ
പിന്നെ കളകൾ അതിന്ന എവിടെനിന്ന ഉണ്ടായി എന്ന അവ
നൊട പറഞ്ഞു* അവൻ അവരൊട ശത്രുവായ ഒരുത്തൻ ൨൮
ഇതിനെ ചെയ്തു എന്ന പറഞ്ഞു ഭൃത്യന്മാർ അവനൊട എന്നാൽ
ഞങ്ങൾ ചെന്ന അവയെ പറിച്ചു കളവാൻ മനസ്സുണ്ടൊ എന്ന പ
റഞ്ഞു* എന്നാറെ അവൻ പറഞ്ഞു ഇല്ല നിങ്ങൾ കളകളെ പ ൨൯
റിക്കുമ്പൊൾ അവയൊട്ടു കൂട കൊതമ്പിനെ വെരൊടെ പറിച്ചു ക

൩൦ ഉയരാതെ കണ്ട* രണ്ടും കൂട കൊയിത്തിന്നൊളം വളരട്ടെ അ
പ്പൊൾ കൊയിത്ത കാലത്തിങ്കൽ ഞാൻ കൊയിത്തുകാരൊട പ
റയും മുമ്പെ കളകളെ പറിക്കയും അവയെ ചുട്ടുകളയുന്നതിന്ന കെ
ട്ടുകളായി കെട്ടുകയും ചെയ്വിൻ എന്നാൽ കൊതമ്പിനെ എന്റെ ക
ളപ്പുരയിൽ കൂട്ടുവിൻ*

൩൧ മറെറാരു ഉപമയെ അവൻ അവൎക്ക പറഞ്ഞു കാണിച്ചു ആയ
തെന്തെന്നാൽ സ്വൎഗ്ഗരാജ്യം ഒരു കടുകമണിയൊട സദൃശമാകുന്നു
അതിനെ ഒരു മനുഷ്യൻ എടുത്ത തന്റെ വയലിൽ വിതച്ചു*
൩൨ അത സകല വിത്തുകളെക്കാളും ചെറിയത തന്നെ ആകുന്നു എ
ന്നാൽ അത വളൎന്നപ്പൊൾ സസ്യങ്ങളിൽ എററവും വലിയതാകുന്നു
ഒരു വൃക്ഷമായി തീരുകയും ചെയ്യുന്നു എന്നതുകൊണ്ട ആകാശത്തി
ലുള്ള പക്ഷികൾ അതിന്റെ കൊമ്പുകളിൽവന്ന വസിക്കുന്നു*

൩൩ മറെറാരു ഉപമയെ അവൻ അവരൊടു പറഞ്ഞു സ്വൎഗ്ഗരാജ്യം
പുളിച്ചമാവിനൊട സദൃശമാകുന്നു ആയതിനെ ഒരു സ്ത്രീ എടുത്ത
മൂന്ന പറ മാവിൽ ഒക്കയും പുളിക്കുവൊളത്തിന്ന അടക്കി വെച്ചു*
൩൪ ഈ കാൎയ്യങ്ങളെ ഒക്കയും യെശു പുരുഷാരത്തൊട ഉപമകളായി
ട്ട പറഞ്ഞു ഒരു ഉപമ കൂടാതെ അവരൊട പറഞ്ഞതുമില്ല*
൩൫ ഞാൻ എന്റെ വായിനെ ഉപമകളായി തുറക്കും ലൊകത്തി
ന്റെ ആരംഭം മുതൽ മറപൊരുളായിരുന്ന കാൎയ്യങ്ങളെ അറി
യിക്കുമെന്ന ദീൎഘദൎശിയാൽ പറയപ്പെട്ടത നിവൃത്തിയാകെണ്ടുന്ന
തിന്ന ആയിരുന്നു*

൩൬ അപ്പൊൾ പുരുഷാരത്തെ അയച്ചിട്ട യെശു ഭവനത്തിലെക്ക
ചെന്നു എന്നാറെ അവന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ വ
ന്ന വയലിലെ കളകളുടെ ഉപമയെ ഞങ്ങൾക്ക തെളിയിക്കെണ
൩൭ മെന്ന പറഞ്ഞു* അവൻ ഉത്തരമായിട്ട അവരൊട പറഞ്ഞു ന
൩൮ ല്ല വിത്ത വിതക്കുന്നവൻ മനുഷ്യന്റെ പുത്രനാകുന്നു* വയല
ലൊകം ആകുന്നു നല്ല വിത്ത രാജ്യത്തിന്റെ മക്കളാകുന്നു എന്നാൽ
൩൯ കളകൾ ദുഷ്ടനായവന്റെ മക്കളാകുന്നു* അവയെ വിതച്ചിട്ടുള്ള
ശത്രു പിശാചാകുന്നു കൊയിത്ത ലൊകത്തിന്റെ അവസാനമാ
൪൦ കുന്നു പിന്നെ കൊയിത്തുകാർ ദൈവ ദൂതന്മാരാകുന്നു* ആക
യാൽ കളകൾ എതുപ്രകാരം കൂട്ടി അഗ്നിയിൽ ചുടിയിക്കപ്പെടുന്നു
വൊ അപ്രകാരം ഇഹലൊകത്തിന്റെ അവസാനത്തിങ്കൽ ഉ
൪൧ ണ്ടാകും* മനുഷ്യന്റെ പുത്രൻ തന്റെ ദൂതന്മാരെ അയക്കും അ
വർ അവന്റെ രാജ്യത്തിൽനിന്ന സകല വിരുദ്ധങ്ങളെയും അക്ര
൪൨ മം ചെയ്യുന്നവരെയും കൂട്ടുകയും* അവരെ അഗ്നികുണ്ഡത്തിലെക്ക
ഇട്ടു കളകയും ചെയ്യും അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും*
൪൩ അപ്പൊൾ നീതിമാന്മാർ സൂൎയ്യനെപ്പൊലെ തങ്ങളുടെ പിതാവി
ന്റെ രാജ്യത്തിൽ ശൊഭിക്കും കെൾപ്പാൻ ചെവികളുള്ളവൻ കെ
ൾക്കട്ടെ*

പിന്നെയും സ്വൎഗ്ഗരാജ്യം ഒരു വയലിൽ ഒളിക്കപ്പെട്ടൊരു നി ൪൪
ക്ഷെപത്തൊട സദൃശമാകുന്നു ആയതിനെ ഒരു മനുഷ്യൻ കണ്ടെ
ത്തിയാറെ അതിനെ ഒളിച്ചു വെക്കയും അതിങ്കലുള്ള സന്തൊഷ
ത്താൽ ചെന്ന തനിക്കുള്ള സകലത്തെയും വില്ക്കയും ആ വയലി
നെ കൊള്ളുകയും ചെയ്യുന്നു*

പിന്നെ സ്വൎഗ്ഗരാജ്യം നല്ല മുത്തുകളെ അന്വെഷിക്കുന്ന വ്യാപാ ൪൫
രിയായൊരു മനുഷ്യനൊട സദൃശമാകുന്നു* അവൻ വില എറിയി ൪൬
ട്ടുള്ളൊരു മുത്തിനെ കണ്ടെത്തിയാറെ അവൻ ചെന്ന തനിക്കുള്ള
സകലത്തെയും വില്ക്കയും അതിനെ കൊള്ളുകയും ചെയ്തു*

പിന്നെയും സ്വൎഗ്ഗരാജ്യം സമുദ്രത്തിലെക്ക ഇടപ്പെട്ടതായും സക ൪൭
ല ജാതിയിൽനിന്നും കൂട്ടിയതായുമുള്ളൊരു വലയൊട സദൃശമാ
കുന്നു* ആയതിനെ അത നിറഞ്ഞപ്പൊൾ അവർ കരെക്ക വ ൪൮
ലിച്ച കരെററി ഇരുന്ന നല്ലതിനെ പാത്രങ്ങളിൽ കൂട്ടിചെൎക്കയും
ആകാത്തതിനെ എറിഞ്ഞ കളകയും ചെയ്തു* ഇപ്രകാരം തന്നെ ൪൯
ലൊകത്തിന്റെ അവസാനത്തിങ്കൽ ഉണ്ടാകും ദൈവദൂതന്മാർ പു
റപ്പെടുകയും ദുഷ്ടന്മാരെ നീതിമാന്മാരുടെ ഇടയിൽനിന്ന വെറു
തിരിക്കയും* അവരെ അഗ്നികുണ്ഡത്തിലെക്ക ഇട്ടു കളകയും ചെ ൫൦
യ്യും അവിടെ കരച്ചിലും പല്ലു കടിയും ഉണ്ടാകും*

യെശു അവരൊട പറയുന്നു നിങ്ങൾ ൟ കാൎയ്യങ്ങളെ ഒക്കയും ൫൧
തിരിച്ചറിഞ്ഞുവൊ ഉവ്വ കൎത്താവെ എന്ന അവർ അവനൊട പ
റയുന്നു* അപ്പൊൾ അവൻ അവരൊട പറഞ്ഞു ആയതുകൊണ്ട ൫൨
സ്വൎഗ്ഗരാജ്യത്തിലെക്ക പഠിപ്പിക്കപ്പെട്ട ഉപാദ്ധ്യായൻ എല്ലാം ത
ന്റെ നിക്ഷെപത്തിൽനിന്ന പുതിയതായിട്ടും പഴയതായിട്ടുമുള്ള
കാൎയ്യങ്ങളെ പുറപ്പെടീക്കുന്നവനായി ഗൃഹസ്ഥനായൊരു മനുഷ്യ
നൊട സദൃശനാകുന്നു*

പിന്നെ ഉണ്ടായത എന്തെന്നാൽ യെശു ൟ ഉപമകളെ പറ ൫൩
ഞ്ഞ തികഞ്ഞതിന്റെ ശെഷം അവൻ അവിടെനിന്ന പുറപ്പെട്ടു
പൊയി* പിന്നെ അവൻ തന്റെ സ്വദെശത്തിലെക്ക വന്നാറെ ൫൪
അവരുടെ ദൈവ സഭയിൽ അവരെ പഠിപ്പിച്ചു എന്നതുകൊണ്ട
അവർ വിസ്മയിച്ച പറഞ്ഞു ഇവന്ന ൟ ജ്ഞാനവും അതിശയങ്ങ
ളും എവിടെനിന്നുണ്ടായി* ഇവൻ തച്ചുപണിക്കാരന്റെ പുത്ര ൫൫
നല്ലയൊ ഇവന്റെ മാതാവ മറിയയെന്ന പറയപ്പെട്ടവളല്ലയൊ
ഇവന്റെ സഹൊദരന്മാർ യാക്കൊബും യൊസെയും ശിമൊനും യെ
ഹൂദായുമല്ലയൊ* ഇവന്റെ സഹൊദരിമാരെല്ലാവരും നമ്മൊ ൫൬
ടു കൂടി ഇരിക്കുന്നില്ലയൊ പിന്നെ ഇവന്ന ൟ കാൎയ്യങ്ങളൊക്കയും
എവിടെനിന്നുണ്ടായി* വിശെഷിച്ച അവർ അവങ്കൽ വിരുദ്ധ ൫൭
പ്പെട്ടു എന്നാറെ യെശു അവരൊട പറഞ്ഞു ഒരു ദീൎഘദൎശി അ
വന്റെ സ്വദെശത്തിലും അവന്റെ ഭവനത്തിലും അല്ലാതെ ക
ണ്ട അവമാനമുള്ളവനില്ല* അവരുടെ അവിശ്വാസത്തിന്റെ ൫൮

ഹെതുവായിട്ട അവൻ അവിടെ എറ അതിശയങ്ങളെ ചെയ്തതു
മില്ല*

## ൧൪ അദ്ധ്യായം

൧ ക്രിസ്തുവിനെ കുറിച്ച എറൊദെസിന്റെ അഭിപ്രായം.— ൧൩ അഞ്ചു അപ്പത്തിന്റെയും.— ൨൨ സമുദ്രത്തിന്മെൽ കൂടി നടക്കുന്നതിന്റെയും അത്ഭുതം.

അക്കാലത്തിങ്കൽ തെത്രാൎക്കാനായ എറൊദെസ യെശുവി
൨ ന്റെ കീൎത്തിയെ കെട്ടു* അപ്പൊൾ അവൻ തന്റെ ഭൃത്യന്മാ
രൊട പറഞ്ഞു ഇവൻ യൊഹന്നാൻ ബപ്തിസ്താകുന്നു അവൻ മരിച്ചവ
രിൽനിന്ന ഉയിൎത്തെഴുനീറ്റു അതുകൊണ്ട അതിശയങ്ങൾ അവങ്കൽ
൩ നടപ്പായിരിക്കയും ചെയ്യുന്നു* എന്തുകൊണ്ടെന്നാൽ എറൊദെസ
തന്റെ സഹൊദരനായ പീലിപ്പൊസിന്റെ ഭാൎയ്യ എറൊദ്യായു
ടെ നിമിത്തമായിട്ട യൊഹന്നാനെ പിടിച്ച അവനെ ബന്ധിപ്പിക്കയും
൪ കാരാഗൃഹത്തിലാക്കിയിടുകയും ചെയ്തിരുന്നു* എന്തുകൊണ്ടെന്നാൽ
യൊഹന്നാൻ അവനൊട അവളെ പരിഗ്രഹിപ്പാൻ നിനക്ക ന്യാ
൫ യമല്ല എന്ന പറഞ്ഞിട്ടുണ്ടായിരുന്നു* പിന്നെ അവനെ കൊല്ലു
വാൻ അവന്ന മനസ്സായിരിക്കുമ്പൊൾ അവൻ ജനങ്ങളെ ഭയപ്പെ
ട്ടിരുന്നു അതെന്തുകൊണ്ടെന്നാൽ അവർ അവനെ ഒരു ദീൎഘദൎശി
൬ എന്ന വെച്ച വിചാരിച്ചു* എന്നാൽ എറൊദെസിന്റെ ജന്മ ദി
വസം കഴിക്കുമ്പൊൾ എറൊദ്യായുടെ പുത്രി മദ്ധ്യെ നൃത്തം ചെ
൭ യ്തു എറൊദെസിനെ പ്രസാദിപ്പിക്കയും ചെയ്തു* ആയതുകൊണ്ട
അവൾ യാതൊന്നിനെ യാചിച്ചാലും അതിനെ അവൾക്ക കൊടുപ്പാ
൮ നായിട്ട അവൻ ആണയൊടെ വാഗ്ദത്തം ചെയ്തു* പിന്നെ അ
വൾ അവളുടെ മാതാവിനാൽ മുൻ ഉപദെശിക്കപ്പെട്ടുകകൊണ്ട യൊ
ഹന്നാൻ ബപ്തിസ്തിന്റെ തലയെ ഇവിടെ ഒരു പിഞ്ഞാണത്തിൽ
൯ എനിക്ക തരെണമെന്ന പറഞ്ഞു* അപ്പൊൾ രാജാവ ദുഃഖപ്പെട്ടി
രുന്നു എങ്കിലും ആണകളുടെ നിമിത്തമായിട്ടും കൂടി ഭക്ഷണത്തി
ന്നിരുന്നവരുടെ നിമിത്തമായിട്ടും അതിനെ അവൾക്ക കൊടുപ്പാൻ
൧൦ കല്പിച്ചു* അവൻ ആളയച്ച കാരാഗൃഹത്തിൽ യൊഹന്നാനെ ശി
൧൧ രഃഛെദന ചെയ്യിക്കയും ചെയ്തു* പിന്നെ അവന്റെ തല ഒരു
പിഞ്ഞാണത്തിൽ കൊണ്ടുവരപ്പെട്ട ബാല സ്ത്രീക്ക കൊടുക്കപ്പെട്ടു
അവൾ അതിനെ തന്റെ മാതാവിന കൊണ്ടു പൊകയും ചെയ്തു*
൧൨ അപ്പൊൾ അവന്റെ ശിഷ്യന്മാർ അടുക്കൽ വന്ന ഉടലിനെ എ
ടുത്ത അതിനെ കുഴിച്ചിടുകയും അവർ ചെന്ന യെശുവിനൊട അ
റിയിക്കയും ചെയ്തു*

൧൩ യെശു അതിനെ കെട്ടാറെ അവിടെനിന്ന ഒരു പടവിൽ വ
നമായൊരു സ്ഥലത്തിലെക്ക വെറിട്ട പുറപ്പെട്ടു പൊയി ജനങ്ങൾ
അതിനെ കെട്ടാറെ നഗരങ്ങളിൽനിന്ന കാൽ നടയായി അവ

ന്റെ പിന്നാലെ ചെല്ലുകയും ചെയ്തു* പിന്നെ യെശു പുറപ്പെ ൧൪
ട്ട വളര പുരുഷാരത്തെ കണ്ട അവരുടെ മെൽ മനസ്സലിഞ്ഞ അ
വരിലുള്ള രൊഗികളെ സൌഖ്യമാക്കുകയും ചെയ്തു*

പിന്നെ സന്ധ്യയായപ്പൊൾ അവന്റെ ശിഷ്യന്മാർ അവന്റെ ൧൫
അടുക്കൽ വന്ന ഇത വനമായുള്ളൊരു സ്ഥലമാകുന്നു നെരവുംപൊ
യി പുരുഷാരത്തെ അവർ ഗ്രാമങ്ങളിലെക്ക ചെന്ന തങ്ങൾക്ക ഭ
ക്ഷണ സാധനങ്ങളെ കൊള്ളുവാനായിട്ട പറഞ്ഞയക്കെണമെന്ന
പറഞ്ഞു* എന്നാറെ യെശു അവരൊട പറഞ്ഞു അവർക്ക പൊ ൧൬
കുവാൻ ആവശ്യമില്ല നിങ്ങൾ അവർക്ക ഭക്ഷിപ്പാൻ കൊടുപ്പിൻ*
പിന്നെ അവർ അവനൊട ഞങ്ങൾക്ക ഇവിടെ അഞ്ച അപ്പങ്ങളും ൧൭
രണ്ട മത്സ്യങ്ങളും അല്ലാതെ ഒന്നുമില്ല എന്ന പറഞ്ഞു* എന്നാറെ ൧൮
അവയെ ഇവിടെ എനിക്ക കൊണ്ടുവരുവിൻ എന്ന അവൻ പറ
ഞ്ഞു* പിന്നെ അവൻ പുരുഷാരത്തെ പുല്ലിന്മെൽ ഇരിപ്പാൻ ൧൯
കല്പിച്ച ആ അഞ്ച അപ്പങ്ങളെയും രണ്ട മത്സ്യങ്ങളെയും എടുത്ത ആ
കാശത്തിലെക്ക മെല്പെട്ട നൊക്കി അനുഗ്രഹിക്കയും മുറിച്ച അപ്പങ്ങ
ളെ ശിഷ്യന്മാൎക്കും ശിഷ്യന്മാർ ജനങ്ങൾക്കും കൊടുക്കയും ചെയ്തു*
അവരെല്ലാവരും ഭക്ഷിച്ച തൃപ്തന്മാരാകയും ചെയ്തു പിന്നെ അവർ ൨൦
ശെഷിച്ച കഷണങ്ങളിൽ പന്ത്രണ്ട കൊട്ട നിറച്ചെടുത്തു* എന്നാൽ ൨൧
ഭക്ഷിച്ചവർ സ്ത്രീകളും പൈതങ്ങളും കൂടാതെ കണ്ട എകദെശം അ
യ്യായിരം പുരുഷന്മാരായിരുന്നു*

പിന്നെ ഉടനെ യെശു തന്റെ ശിഷ്യന്മാരെ പടവിൽ കയറ ൨൨
വാനും താൻ പുരുഷാരങ്ങളെ പറഞ്ഞയക്കുവൊളത്തിന്ന തനി
ക്ക മുമ്പെ അക്കരക്ക പൊകുവാനും നിൎബന്ധപ്പെടുത്തി*. പിന്നെ ൨൩
അവൻ പുരുഷാരങ്ങളെ പറഞ്ഞയച്ചതിന്റെ ശെഷം പ്രാൎത്ഥി
പ്പാനായിട്ട ഒരു പൎവതത്തിലെക്ക വെറിട്ട കരെറി പൊയി പി
ന്നെ സന്ധ്യയായപ്പൊൾ അവിടെ അവൻ മാത്രമുണ്ടായിരുന്നുള്ളു*
എന്നാൽ പടവ അപ്പൊൾ സമുദ്രത്തിന്റെ നടുവിൽ തിരകളാൽ ൨൪
അലചാനപ്പെട്ടതായിരുന്നു എന്തെന്നാൽ കാററ പ്രതികൂലമായി
രുന്നു* വിശെഷിച്ച അന്ന രാത്രിയുടെ നാലാം യാമത്തിങ്കൽ യെ ൨൫
ശു സമുദ്രത്തിന്മെൽ കൂടി നടന്നുകൊണ്ട അവരുടെ അടുക്കൽ ചെ
ന്നു* എന്നാൽ അവൻ സമുദ്രത്തിന്മെൽ കൂടി നടക്കുന്നതിനെ അ ൨൬
വന്റെ ശിഷ്യന്മാർ കണ്ടാറെ മായക്കാഴ്ചയാകുന്നു എന്ന പറഞ്ഞ
വ്യാകുലപ്പെട്ടിരുന്നു ഭയം കൊണ്ട നിലവിളിക്കയും ചെയ്തു* അ ൨൭
പ്പൊൾ യെശു ഉടനെ അവരൊട സംസാരിച്ച നിങ്ങൾ ധൈൎയ്യപ്പെ
ടുവിൻ ഞാൻ തന്നെ ആകുന്നു നിങ്ങൾ ഭയപ്പെടരുത എന്ന പറ
ഞ്ഞു* പിന്നെ പത്രൊസ അവനൊട ഉത്തരമായിട്ട കൎത്താവെ ൨൮
നീ തന്നെ ആകുന്നു എങ്കിൽ വെള്ളത്തിന്മെൽ കൂടി നിന്റെ അ
ടുക്കൽ വരുവാൻ എന്നൊട കല്പിക്കെണമെന്ന പറഞ്ഞു* എ ൨൯
ന്നാൽ വരിക എന്ന അവൻ പറഞ്ഞു അപ്പൊൾ പത്രൊസ പടവ

വിൽനിന്ന ഇറങ്ങിട്ട യെശുവിന്റെ അടുക്കൽ വരുവാൻ വെള്ള
൩൦ ത്തിന്മിതെ നടന്നു* എന്നാറെ കാററ ശക്തിയുള്ളതിനെ അ
വൻ കണ്ടപ്പൊൾ അവൻ ഭയപ്പെട്ടു അവൻ മുങ്ങി തുടങ്ങുകകൊണ്ട
൩൧ കൎത്താവെ എന്നെ രക്ഷിക്കെണമെന്ന നിലവിളിക്കയും ചെയ്തു * അ
പ്പൊൾ ഉടനെ യെശു തന്റെ കയ്യെ നീട്ടി അവനെ പിടിച്ച അല്പ
വിശ്വാസമുള്ളവനെ നീ എന്തിന സംശയിച്ചു എന്ന അവനൊട പ
൩൨ റഞ്ഞു* അവർ പടവിൽ കയറിയപ്പൊൾ കാററ നിന്നുപൊക
൩൩ യും ചെയ്തു * അപ്പൊൾ പടവിലുള്ളവർ വന്ന നീ ദൈവത്തി
ന്റെ പുത്രനാകുന്നു സത്യം എന്ന പറഞ്ഞ അവനെ വന്ദിച്ചു*
൩൪ പിന്നെ അവര അക്കരക്ക കടന്നതിന്റെ ശെഷം ഗെനെസാ
൩൫ റെത്ത എന്ന ദെശത്തിലെക്ക വന്നു* ആ സ്ഥലത്തിങ്കലുള്ള മ
നുഷ്യർ അവനെന്ന അറിഞ്ഞപ്പൊൾ ആ ചുററുമുള്ള പ്രദെശത്തി
ലൊക്കയും ആളയച്ച രൊഗികളെ എല്ലാവരെയും അവന്റെ അടു
൩൬ ക്കൽ വരുത്തി* അവർ അവന്റെ വസ്ത്രത്തിന്റെ വിളുമ്പി
നെ മാത്രം തൊടെണമെന്ന അവനൊട അപെക്ഷിക്കയും ചെയ്തു
തൊട്ടവരൊക്കയും പൂൎണ്ണമായി സൌഖ്യപ്പെടുകയും ചെയ്തു *

## ൧൫ അദ്ധ്യായം

൧ ദൈവത്തിന്റെ കല്പനകളും മനുഷ്യരുടെ പാരമ്പൎയ്യന്യായങ്ങ
ളും.— ൧൦ മനുഷ്യനെ അശുദ്ധമാക്കുന്നത ഇന്നത.

അപ്പൊൾ യെറുശലമിൽനിന്നുള്ള ഉപാദ്ധ്യായന്മാരും പറിശ
൨ ന്മാരും യെശുവിന്റെ അടുക്കൽ വന്ന* നിന്റെ ശിഷ്യന്മാർ
മൂപ്പന്മാരുടെ പാരമ്പൎയ്യന്യായത്തെ എന്തിന ലംഘിക്കുന്നു എ
ന്തുകൊണ്ടെന്നാൽ അവർ അപ്പത്തെ ഭക്ഷിക്കുമ്പൊൾ തങ്ങളുടെ
൩ കൈകളെ കഴുകുന്നില്ല എന്ന പറഞ്ഞു* എന്നാറെ അവൻ ഉ
ത്തരമായിട്ട അവരൊട പറഞ്ഞു നിങ്ങളും നിങ്ങളുടെ പാരമ്പൎയ്യ
ന്യായത്തെ കൊണ്ട ദൈവത്തിന്റെ കല്പനയെ എന്തിന ലംഘി
൪ ക്കുന്നു* എന്തുകൊണ്ടെന്നാൽ നിന്റെ പിതാവിനെയും നിന്റെ
മാതാവിനെയും ബഹുമാനിക്ക എന്നും പിതാവിനെ എങ്കിലും മാ
താവിനെ എങ്കിലും ശപിക്കുന്നവൻ മരണത്തിൽ മരിക്കട്ടെ എന്നും
൫ ദൈവം കല്പിച്ചിരിക്കുന്നു* എന്നാൽ നിങ്ങൾ പറയുന്നു യാതൊ
രുത്തൻ പിതാവിനൊട എങ്കിലും മാതാവിനൊടെങ്കിലും നിനക്ക
എന്നെക്കൊണ്ട എതെല്ലാം ഉപകാരം വരുന്നുവൊ അത സമ്മാന
൬ മെന്ന പറകയും* അവൻ തന്റെ പിതാവിനെ എങ്കിലും മാതാ
വിനെ എങ്കിലും ബഹുമാനിക്കാതെ ഇരിക്കയും ചെയ്യാൽ (അവൻ
ഒഴിവുള്ളവനാകുന്നു) ഇപ്രകാരം നിങ്ങൾ നിങ്ങളുടെ പാരമ്പൎയ്യ
ന്യായത്തെ കൊണ്ട ദൈവത്തിന്റെ കല്പനയെ ഇല്ലായ്മചെയ്തിരി
൭ ക്കുന്നു* കപടഭക്തിക്കാരെ നിങ്ങളെ കുറിച്ച എശായ നന്നായി
൮ ദീൎഘദൎശനം പറഞ്ഞു* ൟ ജനങ്ങൾ തങ്ങളുടെ വായ കൊണ്ട എ

നിക്ക സമീപിക്കയും തങ്ങളുടെ അധരങ്ങൾ കൊണ്ട എന്നെ ബഹു
മാനിക്കയും ചെയ്യുന്നു എങ്കിലും അവരുടെ ഹൃദയം എങ്കൽനിന്ന
ദൂരമായിരിക്കുന്നു* എന്നാൽ അവർ മനുഷ്യരുടെ കല്പനകളെ ൯
ഉപദെശങ്ങളായിട്ട ഉപദെശിച്ചു കൊണ്ട വ്യൎത്ഥമായി എനിക്ക ആ
രാധന ചെയ്യുന്നു എന്നാകുന്നു* പിന്നെ അവൻ പുരുഷാരത്തെ ൧൦
അടുക്കൽ വിളിച്ചിട്ട അവരൊട പറഞ്ഞു കെൾപ്പിൻ തിരിച്ചറിക
യും ചെയ്വിൻ* വായിക്കകത്ത പൊകുന്നത മനുഷ്യനെ അശുദ്ധി ൧൧
യാക്കുന്നതല്ല വായിങ്കൽനിന്ന പുറപ്പെടുന്നതത്രെ മനുഷ്യനെ അ
ശുദ്ധിയാക്കുന്നതാകുന്നു*

അപ്പൊൾ അവന്റെ ശിഷ്യന്മാർ അടുക്കൽ വന്ന അവനൊ ൧൨
ട പറഞ്ഞു പറിശന്മാർ ഈ വചനത്തെ കെട്ടാറെ വിരുദ്ധപ്പെട്ടു
എന്ന നീ അറിയുന്നുവൊ* എന്നാറെ അവൻ ഉത്തരമായിട്ട പ ൧൩
റഞ്ഞു എന്റെ സ്വൎഗ്ഗസ്ഥനായ പിതാവ നട്ടിട്ടില്ലാത്തതായുള്ള ന
ട്ടുതല എല്ലാം വെരൊടെ പറിച്ചു കളയപ്പെടും* അവരെ വിട്ടു ൧൪
വിൻ അവർ കുരുടന്മാൎക്ക കുരുട്ടു വഴി കാണിക്കുന്നവരാകുന്നു കു
രുടൻ കുരുടന്ന വഴി കാണിക്കുന്നു എങ്കിൽ അവർ ഇരുവരും കു
ഴിയിലെക്ക വീഴുകയും ചെയ്യും*

അപ്പൊൾ പത്രൊസ ഉത്തരമായിട്ട അവനൊട പറഞ്ഞു ഈ ഉ ൧൫
പമയെ ഞങ്ങൾക്ക തെളിയിക്കെണം* എന്നാറെ യെശു പറഞ്ഞു ൧൬
നിങ്ങളും ഇനി തിരിച്ചറിവില്ലാത്തവരാകുന്നുവൊ* വായിക്കകത്ത ൧൭
പൊകുന്നതെല്ലാം കുക്ഷിയിലെക്ക ചെല്ലുകയും അപാനവഴിയായി
പുറത്ത പൊകയും ചെയ്യുന്നു എന്ന നിങ്ങൾ ഇതുവരെയും തിരിച്ചറി
യുന്നില്ലയൊ* എന്നാൽ വായിൽനിന്ന പുറപ്പെടുന്ന കാൎയ്യങ്ങൾ ൧൮
ഹൃദയത്തിൽനിന്ന പുറപ്പെട്ടു വരുന്നു അവ മനുഷ്യനെ അശുദ്ധി
യാക്കുകയും ചെയ്യുന്നു* എന്തുകൊണ്ടെന്നാൽ ഹൃദയത്തിൽനിന്ന ൧൯
ദുശ്ചിന്തകളും നിഗ്രഹങ്ങളും വ്യഭിചാരങ്ങളും വെശ്യാദൊഷങ്ങളും
ചൊഷണങ്ങളും കള്ളസാക്ഷികളും ദൂഷണങ്ങളും പുറപ്പെടുന്നു* ൨൦
ഇവ മനുഷ്യനെ അശുദ്ധിയാക്കുന്ന കാൎയ്യങ്ങളാകുന്നു എന്നാൽ ക
ഴുകാത്ത കൈകൾ കൊണ്ട ഭക്ഷിക്കുന്നത മനുഷ്യനെ അശുദ്ധിയാ
ക്കുന്നില്ല*

പിന്നെ യെശു അവിടെനിന്ന പുറപ്പെട്ടു തുറിന്റെയും സിദൊ ൨൧
ന്റെയും ദെശങ്ങളിലെക്ക കടന്ന പൊയി* കണ്ടാലും കനാനാ ൨൨
ക്കാരത്തിയായൊരു സ്ത്രീ ആ അതൃത്തികളിൽനിന്ന പുറപ്പെട്ടുവ
ന്ന കൎത്താവെ ദാവീദിന്റെ പുത്ര എന്റെ മെൽ കരുണയുണ്ടാ
കെണം എന്റെ പുത്രി പിശാചിനാൽ കഠിനമായിട്ട ബാധിക്ക
പ്പെട്ടിരിക്കുന്നു എന്ന അവനൊട പറഞ്ഞ നിലവിളിച്ചു* എ ൨൩
ന്നാറെ അവൻ അവളൊട ഒരു വാക്കിനെയും ഉത്തരമായിട്ട പ
റഞ്ഞില്ല വിശെഷിച്ചു അവന്റെ ശിഷ്യന്മാർ അടുക്കൽ വന്ന അ
വൾ നമ്മുടെ പിന്നാലെ നിലവിളിക്കുന്നതു കൊണ്ട അവളെ അയ

൨൪ കെണമെന്ന അവനൊട അപെക്ഷിച്ചു* എന്നാൽ ഇസ്രാഎൽ
ഭവനത്തിന്റെ നഷ്ടമായുള്ള ആടുകളുടെ അടുക്കൽ അല്ലാതെ ഞാൻ
൨൫ അയക്കപ്പെട്ടില്ല എന്ന അവൻ ഉത്തരമായിട്ട പറഞ്ഞു* അ
പ്പൊൾ അവൾ വന്ന കൎത്താവെ എനിക്ക സഹായിക്കെണമെന്ന
൨൬ പറഞ്ഞ അവനെ വന്ദിച്ചു* എന്നാറെ അവൻ ഉത്തരമായിട്ട
പറഞ്ഞു പൈതങ്ങളുടെ അപ്പത്തെ എടുക്കയും നായ്ക്കൾക്ക കൊടു
൨൭ ത്തു കളകയും ചെയ്യുന്നത നന്നല്ല* പിന്നെ അവൾ പറഞ്ഞു സ
ത്യം തന്നെ കൎത്താവെ എങ്കിലും നായ്ക്കൾ തങ്ങളുടെ യജമാനന്മാ
രുടെ മെശപ്പലകയിൽനിന്ന വീഴുന്ന കഷണങ്ങളിൽനിന്ന ഭക്ഷി
൨൮ ക്കുന്നുണ്ടല്ലൊ* അപ്പൊൾ യെശു ഉത്തരമായിട്ട ഹെ സ്ത്രീ നി
ന്റെ വിശ്വാസം വലുതായിട്ടുള്ളതാകുന്നു നിന്റെ ഇഷ്ടപ്രകാരം
നിനക്ക ഭവിക്കട്ടെ എന്ന അവളൊട പറഞ്ഞു അന്നെരം മുതൽക്ക
തന്നെ അവളുടെ പുത്രി സൌഖ്യമാകയും ചെയ്തു*
൨൯ പിന്നെ യെശു അവിടെനിന്ന പുറപ്പെട്ടു ഗലിലയെ കടലിന്റെ
അരികെ വന്നു ഒരു പൎവതത്തിന്മെൽ കയറി അവിടെ ഇരിക്കയും
൩൦ ചെയ്തു* അപ്പൊൾ മുടന്തന്മാരും കുരുടന്മാരും ഊമയായുള്ള
വരും ഊനമുള്ളവരും മറ്റു പലരും തങ്ങളൊടു കൂടെ ഉണ്ടായിട്ടുള്ള
വളര പുരുഷാരങ്ങൾ അവന്റെ അടുക്കൽ വന്നു അവരെ യെശു
വിന്റെ പാദങ്ങളുടെ അരികെ വെക്കയും ചെയ്തു എന്നാറെ അ
൩൧ വൻ അവരെ സൌഖ്യമാക്കി* എന്നതുകൊണ്ട ഊമയായുള്ളവർ പ
റയുന്നതിനെയും ഊനമുള്ളവർ സൌഖ്യപ്പെടുന്നതിനെയും മുടന്ത
ന്മാർ നടക്കുന്നതിനെയും കുരുടന്മാർ കാണുന്നതിനെയും പുരു
ഷാരം കണ്ടാറെ ആശ്ചൎയ്യപ്പെട്ടു ഇസ്രാഎലിന്റെ ദൈവത്തെ സ്തുതി
൩൨ ക്കയും ചെയ്തു* അപ്പൊൾ യെശു തന്റെ ശിഷ്യന്മാരെ അടുക്കൽ വി
ളിച്ചു പറഞ്ഞു ഈ പുരുഷാരത്തിന്മെൽ അവർ ഇപ്പൊൾ മൂന്നു ദിവ
സം എന്റെ അടുക്കൽ പാൎക്കകൊണ്ടും അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലാ
യ്കകൊണ്ടും ഞാൻ മനസ്സലിയപ്പെടുന്നു വിശെഷിച്ചും അവർ വഴി
യിൽ തളൎന്ന പൊകാതെ അവരെ ഉപൊഷണമുള്ളവരായി അയ
൩൩ പ്പാൻ എനിക്ക മനസ്സില്ല* എന്നാറെ അവന്റെ ശിഷ്യന്മാർ അ
വനൊട പറയുന്നു ഇത്ര വളര പുരുഷാരത്തെ തൃപ്തിയാക്കുവാൻ
തക്കവണ്ണം വനത്തിൽ നമുക്ക അത്ര അപ്പങ്ങൾ എവിടെ നിന്ന
൩൪ ഉണ്ടാകും* അപ്പൊൾ യെശു അവരൊട പറഞ്ഞു നിങ്ങൾക്ക എ
ത്ര അപ്പങ്ങളുണ്ട എഴും കുറഞ്ഞൊരു ചെറിയ മത്സ്യങ്ങളും എന്ന
൩൫ അവർ പറകയും ചെയ്തു* അപ്പൊൾ അവൻ പുരുഷാരത്തൊ
൩൬ ട നിലത്തിൽ ഇരിപ്പാൻ കല്പിച്ചു* വിശെഷിച്ച അവൻ ആ എ
ഴ അപ്പങ്ങളെയും മത്സ്യങ്ങളെയും വാങ്ങി സ്തൊത്രം ചെയ്തു മുറിച്ച ത
ന്റെ ശിഷ്യന്മാൎക്കും ശിഷ്യന്മാർ പുരുഷാരത്തിന്നും കൊടുത്തു*
൩൭ എല്ലാവരും ഭക്ഷിച്ച തൃപ്തന്മാരാകയും ചെയ്തു പിന്നെ അവർ ശെ
൩൮ ഷിച്ച കഷണങ്ങളിൽനിന്ന എഴ കൊട്ടകളെ നിറച്ചെടുത്തു* എ

ന്നാൽ ഭക്ഷിച്ചവർ സ്ത്രീകളും പൈതങ്ങളും കൂടാതെ കണ്ട നാലാ
യിരം പുരുഷന്മാർ ഉണ്ടായിരുന്നു* പിന്നെ അവൻ പുരുഷാ ൩൯
രത്തെ അയച്ചിട്ട പടവിൽ കയറി മഗ്ദലായുടെ അതൃത്തികളിലെ
ക്ക വരികയും ചെയ്തു*

## ൧൬ അദ്ധ്യായം

൧ യൊനായുടെ അടയാളം.— ൬ പറിശന്മാരുടെയും സാദൊക്കായുടെയും പുളിച്ച മാവ.— ൨൧ ക്രിസ്തു തന്റെ മരണത്തെ മുമ്പെ കൂട്ടി കാട്ടുന്നത.

പിന്നെ പറിശന്മാരും സാദൊക്കായക്കാരും അടുക്കൽ വന്ന
ആകാശത്തിൽനിന്ന ഒരു ലക്ഷ്യത്തെ തങ്ങൾക്ക കാണിക്കെണമെ
ന്ന അവനെ പരീക്ഷിച്ച ചൊദിച്ചു* അവൻ ഉത്തരമായിട്ട അ ൨
വരൊട പറഞ്ഞു സന്ധ്യയാകുമ്പൊൾ നിങ്ങൾ പറയുന്നു തെളിവാ
കും എന്തെന്നാൽ ആകാശം ചെമ്മാനമായിരിക്കുന്നു* ഉഷസ്സി ൩
നും നിങ്ങൾ പറയുന്നു ഇന്ന കാററും മഴയുമുണ്ടാകും എന്തെന്നാൽ
ആകാശം ചെമ്മാനമായും മൂടലായും ഇരിക്കുന്നു കപടഭക്തിക്കാരെ
നിങ്ങൾ ആകാശത്തിന്റെ മുഖത്തെ വിവരപ്പെടുത്തുവാൻ അ
റിഞ്ഞിരിക്കുന്നു എന്നാൽ കാലങ്ങളുടെ ലക്ഷ്യങ്ങളെ (വിവരമറി
വാൻ) നിങ്ങൾക്ക കഴികയില്ലയൊ* ദൊഷമായും വ്യഭിചാരമായു ൪
മുള്ളൊരു സന്തതി ഒരു ലക്ഷ്യത്തെ അപെക്ഷിക്കുന്നു യൊനാ എ
ന്ന ദീർഘദർശിയുടെ ലക്ഷ്യമല്ലാതെ അതിന്ന മറെറാരു ലക്ഷ്യവും
കൊടുക്കപ്പെടുകയില്ല അവൻ അവരെ വിട്ട പുറപ്പെട്ടു പൊക
യും ചെയ്തു*

പിന്നെ അവന്റെ ശിഷ്യന്മാർ അക്കരക്ക എത്തിയപ്പൊൾ അ ൫
വർ അപ്പങ്ങളെ എടുപ്പാൻ മറന്നുപൊയിരുന്നു* അപ്പൊൾ യെ ൬
ശു അവരൊട പറഞ്ഞു പറിശന്മാരുടെയും സാദൊക്കായക്കാരുടെ
യും പുളിച്ച മാവിങ്കൽനിന്ന ജാഗ്രതപ്പെടുകയും സൂക്ഷിക്കയും ചെ
യ്തു കൊൾവിൻ* എന്നാറെ നാം അപ്പങ്ങളെ എടുത്തിട്ടില്ലായ്ക ൭
കൊണ്ടാകുന്നു എന്ന അവർ തമ്മിൽ തമ്മിൽ വിചാരിച്ച പറഞ്ഞു*
ആയതിനെ യെശു അറിഞ്ഞാറെ അവരൊട പറഞ്ഞു അല്പ വി ൮
ശ്വാസമുള്ളവരെ നിങ്ങൾ അപ്പങ്ങളെ എടുത്തിട്ടില്ലായ്ക കൊണ്ട ത
മ്മിൽ തമ്മിൽ എന്തിന വിചാരിക്കുന്നു* ഇനിയും നിങ്ങൾ തിരി ൯
ച്ചറിയുന്നില്ലയൊ അയ്യായിരം പെർക്ക അഞ്ച അപ്പങ്ങളെയും എ
ത്ര കൊട്ടകളെ നിങ്ങൾ എടുത്തു എന്നുള്ളതിനെയും* നാലായി ൧൦
രം പെർക്ക എഴ അപ്പങ്ങളെയും എത്ര കൊട്ടകളെ നിങ്ങൾ എടുത്തു
എന്നുള്ളതിനെയും ഓർക്കുന്നതുമില്ലയൊ* പറിശന്മാരുടെയും സാ ൧൧
ദൊക്കായക്കാരുടെയും പുളിച്ച മാവിൽനിന്ന നിങ്ങൾക്ക സൂക്ഷമാ
യിരിക്കെണമെന്നത ഞാൻ അപ്പത്തെ കുറിച്ച നിങ്ങളൊട പറ
ഞ്ഞതല്ലെന്ന നിങ്ങൾ തിരിച്ചറിയാതെ ഇരിക്കുന്നത എങ്ങിനെ*

൧൨ അപ്പൊൾ അവർ അവൻ അപ്പത്തിന്റെ പുളിച്ച മാവിൽനിന്ന
ല്ല പറിശന്മാരുടെയും സാദൊക്കായക്കാരുടെയും ഉപദെശത്തിൽ
നിന്നത്രെ സൂക്ഷമായിരിക്കെണമെന്ന പറഞ്ഞു എന്ന അറിഞ്ഞു*
൧൩ പിന്നെ യെശു ഫീലിപ്പൊസിന്റെ കൈസറിയായുടെ അതൃ
ത്തികളിലെക്ക വന്നാറെ അവൻ തന്റെ ശിഷ്യന്മാരൊട മനുഷ്യ
ന്റെ പുത്രനായ ഞാൻ ആരാകുന്നു എന്ന മനുഷ്യർ പറയുന്നു എ
൧൪ ന്ന ചൊദിച്ചു* എന്നാറെ അവർ പറഞ്ഞു ചിലർ നീ യൊഹ
ന്നാൻ ബപ്ത്തിസ്തു എന്നും ചിലർ എലിയ എന്നും മറ്റു ചിലർ എ
റമിയ അല്ലെങ്കിൽ ദീൎഘദൎശിമാരിൽ ഒരുത്തൻ എന്നും (പറയു
൧൫ ന്നു)* അവൻ അവരൊട പറഞ്ഞു എന്നാൽ നിങ്ങൾ ഞാൻ ആ
൧൬ രാകുന്നു എന്ന പറയുന്നു* എന്നാറെ നീ ജീവനുള്ള ദൈവത്തി
ന്റെ പുത്രൻ ക്രിസ്തുവാകുന്നു എന്ന ശിമൊൻ പത്രൊസ ഉത്തര
൧൭ മായിട്ട പറഞ്ഞു* അപ്പൊൾ യെശു അവനൊട ഉത്തരമായിട്ട
പറഞ്ഞു യൊനായുടെ പുത്രനായ ശിമൊനെ നീ ഭാഗ്യവാനാകു
ന്നു എന്തുകൊണ്ടെന്നാൽ ജഡവും രക്തവുമല്ല സ്വൎഗ്ഗത്തിങ്കലിരിക്കു
ന്നവനായ എന്റെ പിതാവത്രെ ഇതിനെ നിനക്ക വെളിപ്പെടു
൧൮ ത്തിയത* വിശെഷിച്ചും നീ പത്രൊസാകുന്നു എന്നും ഈ പാറ
യിന്മെൽ ഞാൻ എന്റെ പള്ളിയെ പണിയിക്കുമെന്നും ആയതി
ന്റെ നെരെ നരകത്തിന്റെ വാതലുകൾ ബലപ്പെടുകയില്ല എ
൧൯ ന്നും* ഞാൻ സ്വൎഗ്ഗരാജ്യത്തിന്റെ താക്കൊലുകളെ നിനക്ക ത
രുമെന്നും നീ ഭൂമിയിൽ എന്തെങ്കിലും ബന്ധിക്കുമൊ അത സ്വൎഗ്ഗ
ത്തിങ്കൽ ബന്ധിക്കപ്പെട്ടതാകുമെന്നും നീ ഭൂമിയിങ്കൽ എന്തെങ്കിലും
അഴിക്കുമൊ അത സ്വൎഗ്ഗത്തിങ്കൽ അഴിക്കപ്പെട്ടതാകുമെന്നും ഞാൻ
൨൦ നിന്നൊട പറയുന്നു* അപ്പൊൾ താൻ ക്രിസ്തുവായ യെശുവാകു
ന്നു എന്ന ആരൊടും പറയരുതെന്ന അവൻ തന്റെ ശിഷ്യന്മാ
രൊട കല്പിച്ചു*
൨൧ അന്നു മുതൽ യെശു താൻ യെറുശലമിലെക്ക പൊകയും മൂപ്പ
ന്മാരാലും പ്രധാനാചാൎയ്യന്മാരാലും ഉപാദ്ധ്യായന്മാരാലും വളര ക
ഷ്ടപ്പെടുകയും കൊല്ലപ്പെടുകയും മൂന്നാം ദിവസം തിരികെ ഉയിൎത്തെ
ഴുനീല്ക്കപ്പെടുകയും ചെയ്യെണ്ടുന്നതാകുന്നു എന്ന തന്റെ ശിഷ്യന്മാ
൨൨ ൎക്ക കാണിച്ചുതുടങ്ങി* അപ്പൊൾ പത്രൊസ അവനെ വെറിട്ട കൂ
ട്ടിക്കൊണ്ട അവനെ ശാസിച്ചു തുടങ്ങി കൎത്താവെ അത നിങ്കൽനി
ന്ന ദൂരെ ഇരിക്കട്ടെ ഇത നിനക്ക ഭവിക്കരുത എന്ന പറഞ്ഞു*
൨൩ എന്നാറെ അവൻ തിരിഞ്ഞിട്ട പത്രൊസിനൊട പറഞ്ഞു സാ
ത്താനെ എന്റെ പിന്നിൽ പൊക നീ എനിക്ക ഒരു വിരുദ്ധ
മാകുന്നു എന്തുകൊണ്ടെന്നാൽ നീ ദൈവത്തിന്റെ കാൎയ്യങ്ങളെ അ
൨൪ ല്ല മനുഷ്യരുടെ കാൎയ്യങ്ങളെ അത്രെ വിചാരിക്കുന്നത* അപ്പൊൾ
യെശു തന്റെ ശിഷ്യന്മാരൊട പറഞ്ഞു ഒരുത്തന്ന എന്റെ
പിന്നാലെ വരുവാൻ മനസ്സുണ്ടെങ്കിൽ അവൻ തന്നെ താൻ വെറു

കയും തന്റെ കുരിശിനെ എടുത്ത കൊൾകയും എന്റെ പിന്നാലെ വരികയും ചെയ്യട്ടെ* ൨൫ എന്തുകൊണ്ടെന്നാൽ ആരെങ്കിലും തന്റെ ജീവനെ രക്ഷിപ്പാൻ മനസ്സുണ്ടായാൽ അതിനെ നഷ്ടപ്പെടുത്തും എന്നാൽ ആരെങ്കിലും എന്റെ നിമിത്തമായിട്ട തന്റെ ജീവനെ നഷ്ടപ്പെടുത്തിയാൽ അതിനെ കണ്ടെത്തും* ൨൬ എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യൻ ഭൂലൊകത്തെ മുഴുവനും ലഭ്യമാക്കുകയും തന്റെ ആത്മാവിനെ ചെതപ്പെടുത്തുകയും ചെയ്താൽ അവന്ന എന്ത പ്രയൊജനമുള്ളു അല്ലെങ്കിൽ ഒരു മനുഷ്യൻ തന്റെ ആത്മാവിന്റെ ഉദ്ധാരണമായിട്ട എന്ത കൊടുക്കും* ൨൭ എന്തെന്നാൽ മനുഷ്യന്റെ പുത്രൻ തന്റെ പിതാവിന്റെ മഹത്വത്തൊടെ തന്റെ ദൂതന്മാരൊട കൂടി വരും അപ്പൊൾ അവൻ ഒരൊരുത്തന്ന അവനവന്റെ ക്രിയയിൻ പ്രകാരം പകരം നൽകുകയും ചെയ്യും* ൨൮ ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു മനുഷ്യന്റെ പുത്രൻ തന്റെ രാജ്യത്തിൽ വരുന്നതിനെ തങ്ങൾ കാണുവൊളത്തിന്ന മരണത്തെ ആസ്വാദിക്കാതെ ചിലർ ഇവിടെ നില്ക്കുന്നവരിൽ ഉണ്ട*

## ൧൭ അദ്ധ്യായം

൧ ക്രിസ്തുവിന്റെ രൂപാന്തരം.— ൧൪ അവൻ ഒരു ഭ്രാന്തനെ സ്വസ്ഥപ്പെടുത്തുന്നത.— ൨൨ തന്റെ കഷ്ടാനുഭവത്തെ മുമ്പ കൂട്ടി പറയുന്നത.— ൨൪ അവൻ ഇറവരി കൊടുക്കുന്നത.

പിന്നെ ആറ ദിവസങ്ങളുടെ ശെഷം യെശു പത്രൊസിനെയും യാക്കൊബിനെയും അവന്റെ സഹൊദരനായ യൊഹന്നാനെയും കൂട്ടി അവരെ പ്രത്യെകം ഒരു ഉയൎന്ന പൎവ്വതത്തിന്മെൽ കൊണ്ടുപൊയി* ൨ അവൻ അവരുടെ മുമ്പാക രൂപാന്തരപ്പെട്ടു അവന്റെ മുഖവും സൂൎയ്യനെപ്പൊലെ പ്രകാശിച്ചു അവന്റെ വസ്ത്രങ്ങളും പ്രകാശത്തെപ്പൊലെ വെണ്മയുമുള്ളവയായിരുന്നു* ൩ കണ്ടാലും മൊശയും എലിയായും അവനൊട്ട കൂടെ സംസാരിക്കുന്നവരായി അവൎക്ക കാണപ്പെട്ടു* ൪ അപ്പൊൾ പത്രൊസ ഉത്തരമായിട്ട യെശുവിനൊട കൎത്താവെ ഞങ്ങൾക്ക ഇവിടെ ഇരിക്കുന്നത നല്ലതാകുന്നു നിനക്ക മനസ്സുണ്ടെങ്കിൽ ഞങ്ങൾ ഇവിടെ മൂന്ന കൂടാരങ്ങളെ ഉണ്ടാക്കെണം ഒന്ന നിനക്കും ഒന്ന മൊശക്കും ഒന്ന എലിയാവിന്നും എന്ന പറഞ്ഞു* ൫ അവൻ പറയുമ്പൊൾ തന്നെ കണ്ടാലും പ്രകാശമുള്ളൊരു മെഘം അവരുടെ മീതെ നിഴലിച്ചു കണ്ടാലും മെഘത്തിൽനിന്ന ഇവൻ എന്റെ ഇഷ്ട പുത്രനവനാകുന്നു അവങ്കൽ നിന്ന കെൾപ്പിൻ എന്ന ഒരു ശബ്ദം മെഘത്തിൽനിന്ന ഉണ്ടാകയും ചെയ്തു* ൬ എന്നാൽ ശിഷ്യന്മാർ അതിനെ കെട്ടാറെ കവിണ്ണുവീണ വളര ഭയപ്പെടുകയും ചെയ്തു* ൭ അപ്പൊൾ യെശു അടുക്കൽ

വന്ന അവരെ തൊട്ടു എഴുനീല്പിൻ ഭയപ്പെടാതെയുമിരിപ്പിൻ എ
൮ ന്നും പറഞ്ഞു* പിന്നെ അവർ തങ്ങളുടെ കണ്ണുകളെ ഉയൎത്തി
൯ യാറെ യെശുവിനെ മാത്രമല്ലാതെ ഒരുത്തനെയും കണ്ടില്ല* പി
ന്നെ അവർ പൎവ്വതത്തിൽനിന്നിറങ്ങുന്നപ്പൊൾ യെശു അവരൊട
മനുഷ്യന്റെ പുത്രൻ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്ക്കുവൊള
൧൦ ത്തിന്ന ഈ ദൎശനത്തെ ആരൊടും പറയരുത എന്ന കല്പിച്ചു* അ
പ്പൊൾ അവന്റെ ശിഷ്യന്മാർ അവനൊട എന്നാൽ എലിയ മു
മ്പെ വരെണ്ടുന്നതാകുന്നു എന്ന ഉപാദ്ധ്യായന്മാർ പറയുന്നത എന്ത
൧൧ എന്ന ചൊദിച്ചു* എന്നാറെ യെശു ഉത്തരമായിട്ടു അവരൊട പ
റഞ്ഞു സത്യം തന്നെ എലിയ മുമ്പെ വരും സകല കാൎയ്യങ്ങളെയും
൧൨ യഥാസ്ഥാനപ്പെടുത്തുകയും ചെയ്യും* എന്നാൽ എലിയ വന്ന കഴി
ഞ്ഞു എന്നും അവർ അവനെ അറിയാതെ തങ്ങൾക്ക ഇഷ്ടമായ പ്ര
കാരമൊക്കയും അവനൊട ചെയ്തു എന്നും ഞാൻ നിങ്ങളൊട പ
റയുന്നു ഇവ്വണ്ണം തന്നെ മനുഷ്യന്റെ പുത്രനും അവരാൽ കഷ്ട
൧൩ പ്പെടെണ്ടിവരും* അപ്പൊൾ അവൻ യൊഹന്നാൻ ബപ്തിസ്തി
നെ കുറിച്ചു തങ്ങളൊട പറഞ്ഞു എന്ന ശിഷ്യന്മാർ അറിഞ്ഞു*
൧൪ പിന്നെ അവർ പുരുഷാരത്തിന്റെ അടുക്കൽ വന്നപ്പൊൾ ഒ
രു മനുഷ്യൻ അവന്റെ അടുക്കൽ വന്ന അവന്റെ മുമ്പാക മുട്ടു
൧൫ കുത്തി പറഞ്ഞു* കൎത്താവെ എന്റെ പുത്രൻ ഭ്രാന്തനാകകൊ
ണ്ടും കഠിനമായി ബാധിക്കപ്പെടുകകൊണ്ടും അവനൊട കരുണയു
ണ്ടാകെണം എന്തുകൊണ്ടെന്നാൽ അവൻ പലപ്പൊഴും അഗ്നിയിലെ
൧൬ ക്കും പലപ്പൊഴും വെള്ളത്തിലെക്കും വീഴുന്നു* വിശെഷിച്ച
ഞാൻ അവനെ നിന്റെ ശിഷ്യന്മാരുടെ അടുക്കൽ കൊണ്ടുവന്നു
എന്നാറെ അവനെ സൌഖ്യമാക്കുവാൻ അവൎക്ക കഴിഞ്ഞില്ല*
൧൭ അപ്പൊൾ യെശു ഉത്തരമായിട്ടു പറഞ്ഞു അവിശ്വാസവും വിപരീ
തവുമുള്ള സന്തതിയായുള്ളൊവെ ഞാൻ എത്രത്തൊളം നിങ്ങളൊട്ടു
കൂട ഇരിക്കും എത്രത്തൊളം നിങ്ങളെ സഹിക്കും അവനെ ഇവിടെ
൧൮ എനിക്ക കൊണ്ടുവരുവിൻ* പിന്നെ യെശു പിശാചിനെ ശാസിച്ചു
എന്നാറെ അവൻ അവനിൽനിന്ന പുറപ്പെട്ടു പൊയി അന്നെരം
൧൯ മുതൽ ആ പൈതൽ സൌഖ്യവാനാകയും ചെയ്തു* അപ്പൊൾ ശി
ഷ്യന്മാർ പ്രത്യെകം യെശുവിന്റെ അടുക്കൽ വന്ന അവനെ പു
റത്താക്കിക്കളവാൻ ഞങ്ങൾക്ക കഴിയാഞ്ഞത എന്തുകൊണ്ട എന്ന
൨൦ പറഞ്ഞു* യെശു അവരൊട പറഞ്ഞു നിങ്ങളുടെ അവിശ്വാസം
കൊണ്ടാകുന്നു എന്തെന്നാൽ ഞാൻ സത്യമായിട്ട നിങ്ങളൊട പറ
യുന്നു ഒരു കടുകുമണിയൊളം നിങ്ങൾക്ക വിശ്വാസമുണ്ടെങ്കിൽ നി
ങ്ങൾ ഈ പൎവ്വതത്തൊട ഇവിടെനിന്ന അവിടെക്ക വാങ്ങിപ്പൊക
എന്ന പറയും അത വാങ്ങി പൊകയും ചെയ്യും ഒന്നും നിങ്ങൾക്ക അ
൨൧ സാദ്ധ്യമാകയുമില്ല* എന്നാലും ഈ വിധം പ്രാൎത്ഥനയാലും ഉ
൨൨ പൊഷണത്താലും അല്ലാതെ പുറപ്പെടുന്നില്ല* പിന്നെ അവർ

ന്റെ പിന്നാലെ ചെല്ലുകയും ചെയ്തു* ൧൪ പിന്നെ യെശു പുറപ്പെട്ട വളര പുരുഷാരത്തെ കണ്ട അവരുടെ മെൽ മനസ്സലിഞ്ഞ അവരിലുള്ള രൊഗികളെ സൌഖ്യമാക്കുകയും ചെയ്തു*

൧൫ പിന്നെ സന്ധ്യയായപ്പൊൾ അവന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ വന്ന ഇത വനമായുള്ളൊരു സ്ഥലമാകുന്നു നെരവുംപൊയി പുരുഷാരത്തെ അവർ ഗ്രാമങ്ങളിലെക്ക ചെന്ന തങ്ങൾക്ക ഭക്ഷണ സാധനങ്ങളെ കൊള്ളുവാനായിട്ട പറഞ്ഞയക്കെണമെന്ന പറഞ്ഞു* ൧൬ എന്നാറെ യെശു അവരൊട പറഞ്ഞു അവക്ക പൊകുവാൻ ആവശ്യമില്ല നിങ്ങൾ അവക്ക ഭക്ഷിപ്പാൻ കൊടുപ്പിൻ* ൧൭ പിന്നെ അവർ അവനൊട ഞങ്ങൾക്ക ഇവിടെ അഞ്ച അപ്പങ്ങളും രണ്ട മത്സ്യങ്ങളും അല്ലാതെ ഒന്നുമില്ല എന്ന പറഞ്ഞു* ൧൮ എന്നാറെ അവയെ ഇവിടെ എനിക്ക കൊണ്ടുവരുവിൻ എന്ന അവൻ പറഞ്ഞു* ൧൯ പിന്നെ അവൻ പുരുഷാരത്തെ പുല്ലിന്മെൽ ഇരിപ്പാൻ കല്പിച്ച ആയഞ്ച അപ്പങ്ങളെയും രണ്ട മത്സ്യങ്ങളെയും എടുത്ത ആകാശത്തിലെക്ക മെല്പട്ട നൊക്കി അനുഗ്രഹിക്കയും മുറിച്ച അപ്പങ്ങളെ ശിഷ്യന്മാൎക്കും ശിഷ്യന്മാർ ജനങ്ങൾക്കും കൊടുക്കയും ചെയ്തു* ൨൦ അവരെല്ലാവരും ഭക്ഷിച്ച തൃപ്തന്മാരാകയും ചെയ്തു പിന്നെ അവർ ശെഷിച്ച കഷണങ്ങളിൽ പന്ത്രണ്ട കൊട്ട നിറച്ചെടുത്തു* ൨൧ എന്നാൽ ഭക്ഷിച്ചവർ സ്ത്രീകളും പൈതങ്ങളും കൂടാതെ കണ്ട എകദെശം അയ്യായിരം പുരുഷന്മാരായിരുന്നു*

൨൨ പിന്നെ ഉടനെ യെശു തന്റെ ശിഷ്യന്മാരെ പടവിൽ കയറുവാനും താൻ പുരുഷാരങ്ങളെ പറഞ്ഞയക്കുവൊളത്തിന്ന തനിക്ക മുമ്പെ അക്കരക്ക പൊകുവാനും നിൎബന്ധപ്പെടുത്തി* ൨൩ പിന്നെ അവൻ പുരുഷാരങ്ങളെ പറഞ്ഞയച്ചതിന്റെ ശെഷം പ്രാൎത്ഥിപ്പാനായിട്ട ഒരു പൎവതത്തിലെക്ക വെറിട്ട കരെറി പൊയി പിന്നെ സന്ധ്യയായപ്പൊൾ അവിടെ അവൻ മാത്രമുണ്ടായിരുന്നുള്ളു* ൨൪ എന്നാൽ പടവ അപ്പൊൾ സമുദ്രത്തിന്റെ നടുവിൽ തിരകളാൽ അദ്ധ്വാനപ്പെട്ടതായിരുന്നു എന്തെന്നാൽ കാററ പ്രതികൂലമായിരുന്നു* ൨൫ വിശെഷിച്ച അന്ന രാത്രിയുടെ നാലാം യാമത്തിങ്കൽ യെശു സമുദ്രത്തിന്മെൽ കൂടി നടന്നുകൊണ്ട അവരുടെ അടുക്കൽ ചെന്നു* ൨൬ എന്നാൽ അവൻ സമുദ്രത്തിന്മെൽ കൂടി നടക്കുന്നതിനെ അവന്റെ ശിഷ്യന്മാർ കണ്ടാറെ മായക്കാഴ്ചയാകുന്നു എന്ന പറഞ്ഞ വ്യാകുലപ്പെട്ടിരുന്നു ഭയം കൊണ്ട നിലവിളിക്കയും ചെയ്തു* ൨൭ അപ്പൊൾ യെശു ഉടനെ അവരൊട സംസാരിച്ച നിങ്ങൾ ധൈൎയ്യപ്പെടുവിൻ ഞാൻ തന്നെ ആകുന്നു നിങ്ങൾ ഭയപ്പെടരുത എന്ന പറഞ്ഞു* ൨൮ പിന്നെ പത്രൊസ അവനൊട ഉത്തരമായിട്ട കൎത്താവെ നീ തന്നെ ആകുന്നു എങ്കിൽ വെള്ളത്തിന്മെൽ കൂടി നിന്റെ അടുക്കൽ വരുവാൻ എന്നൊട കല്പിക്കെണമെന്ന പറഞ്ഞു* ൨൯ എന്നാൽ വരിക എന്ന അവൻ പറഞ്ഞു അപ്പൊൾ പത്രൊസ പട

വിൽനിന്ന ഇറങ്ങീട്ട യെശുവിൻെറ അടുക്കൽ വരുവാൻ വെള്ള
൩൦ ത്തിന്മീതെ നടന്നു* എന്നാറെ കാററ ശക്തിയുള്ളതിനെ അ
വൻ കണ്ടപ്പൊൾ അവൻ ഭയപ്പെട്ടു അവൻ മുങ്ങി തുടങ്ങുകകൊണ്ട
൩൧ കൎത്താവെ എന്നെ രക്ഷിക്കെണമെന്ന നിലവിളിക്കയും ചെയ്തു * അ
പ്പൊൾ ഉടനെ യെശു തൻെറ കയ്യെ നീട്ടി അവനെ പിടിച്ച അല്പ
വിശ്വാസമുള്ളവനെ നീ എന്തിന സംശയിച്ചു എന്ന അവനൊട പ
൩൨ റഞ്ഞു* അവർ പടവിൽ കയറിയപ്പൊൾ കാററ നിന്നുപൊക
൩൩ യും ചെയ്തു * അപ്പൊൾ പടവിലുള്ളവർ വന്ന നീ ദൈവത്തി
ൻെറ പുത്രനാകുന്നു സത്യം എന്ന പറഞ്ഞ അവനെ വന്ദിച്ചു*
൩൪ പിന്നെ അവര അക്കരക്ക കടന്നതിൻെറ ശെഷം ഗെനെസാ
൩൫ റെത്ത എന്ന ദെശത്തിലെക്ക വന്നു* ആ സ്ഥലത്തിങ്കലുള്ള മ
നുഷ്യർ അവനെന്ന അറിഞ്ഞപ്പൊൾ ആ ചുററുമുള്ള പ്രദെശത്തി
ലൊക്കയും ആളയച്ച രൊഗികളെ എല്ലാവരെയും അവൻെറ അടു
൩൬ ക്കൽ വരുത്തി* അവർ അവൻെറ വസ്ത്രത്തിൻെറ വിളുമ്പി
നെ മാത്രം തൊടെണമെന്ന അവനൊട അപെക്ഷിക്കയും ചെയ്തു
തൊട്ടവരത്രയും പൂൎണ്ണമായി സൌഖ്യപ്പെട്ടുകയും ചെയ്തു *

൧൫ അദ്ധ്യായം

൧ ദൈവത്തിൻെറ കല്പനകളും മനുഷ്യരുടെ പാരമ്പൎയ്യന്യായങ്ങ
ളും.— ൧൦ മനുഷ്യനെ അശുദ്ധമാക്കുന്നത ഇന്നത.

അപ്പൊൾ യെറുശലമിൽനിന്നുള്ള ഉപാദ്ധ്യായന്മാരും പറിശ
൨ ന്മാരും യെശുവിൻെറ അടുക്കൽ വന്ന* നിൻെറ ശിഷ്യന്മാർ
മൂപ്പന്മാരുടെ പാരമ്പൎയ്യന്യായത്തെ എന്തിന ലംഘിക്കുന്നു എ
ന്തുകൊണ്ടെന്നാൽ അവർ അപ്പത്തെ ഭക്ഷിക്കുമ്പൊൾ തങ്ങളുടെ
൩ കൈകളെ കഴുകുന്നില്ല എന്ന പറഞ്ഞു* എന്നാറെ അവൻ ഉ
ത്തരമായിട്ട അവരൊട പറഞ്ഞു നിങ്ങളും നിങ്ങളുടെ പാരമ്പൎയ്യ
ന്യായത്തെ കൊണ്ട ദൈവത്തിൻെറ കല്പനയെ എന്തിന ലംഘി
൪ ക്കുന്നു* എന്തുകൊണ്ടെന്നാൽ നിൻെറ പിതാവിനെയും നിൻെറ
മാതാവിനെയും ബഹുമാനിക്ക എന്നും പിതാവിനെ എങ്കിലും മാ
താവിനെ എങ്കിലും ശപിക്കുന്നവൻ മരണത്തിൽ മരിക്കട്ടെ എന്നും
൫ ദൈവം കല്പിച്ചിരിക്കുന്നു* എന്നാൽ നിങ്ങൾ പറയുന്നു യാതൊ
രുത്തൻ പിതാവിനൊട എങ്കിലും മാതാവിനൊടെങ്കിലും നിനക്ക
എന്നെക്കൊണ്ട എതെല്ലാം ഉപകാരം വരുന്നുവൊ അത സമ്മാന
൬ മെന്ന പറകയും* അവൻ തൻെറ പിതാവിനെ എങ്കിലും മാതാ
വിനെ എങ്കിലും ബഹുമാനിക്കാതെ ഇരിക്കയും ചെയ്താൽ (അവൻ
ഒഴിവുള്ളവനാകുന്നു) ഇപ്രകാരം നിങ്ങൾ നിങ്ങളുടെ പാരമ്പൎയ്യ
ന്യായത്തെ കൊണ്ട ദൈവത്തിൻെറ കല്പനയെ ഇല്ലായ്മചെയ്തിരി
൭ ക്കുന്നു* കപടഭക്തിക്കാരെ നിങ്ങളെ കുറിച്ച എശായ നന്നായി
൮ ദീൎഘദൎശനം പറഞ്ഞു* ഈ ജനങ്ങൾ തങ്ങളുടെ വായ കൊണ്ട എ

നിക്ക സമീപിക്കയും തങ്ങളുടെ അധരങ്ങൾ കൊണ്ട എന്നെ ബഹുമാനിക്കയും ചെയ്യുന്നു എങ്കിലും അവരുടെ ഹൃദയം എങ്കൽനിന്ന ദൂരമായിരിക്കുന്നു* ൯ എന്നാൽ അവർ മനുഷ്യരുടെ കല്പനകളെ ഉപദെശങ്ങളായിട്ട ഉപദെശിച്ചു കൊണ്ട വ്യൎത്ഥമായി എനിക്ക ആരാധന ചെയ്യുന്നു എന്നാകുന്നു* ൧൦ പിന്നെ അവൻ പുരുഷാരത്തെ അടുക്കൽ വിളിച്ചിട്ട അവരൊട പറഞ്ഞു കെൾപ്പിൻ തിരിച്ചറികയും ചെയ്വിൻ* ൧൧ വായിക്കകത്ത പൊകുന്നത മനുഷ്യനെ അശുദ്ധിയാക്കുന്നതല്ല വായിങ്കൽനിന്ന പുറപ്പെടുന്നതത്രെ മനുഷ്യനെ അശുദ്ധിയാക്കുന്നതാകുന്നു*

൧൨ അപ്പൊൾ അവന്റെ ശിഷ്യന്മാർ അടുക്കൽ വന്ന അവനൊട പറഞ്ഞു പറിശന്മാർ ൟ വചനത്തെ കെട്ടാറെ വിരുദ്ധപ്പെട്ടു എന്ന നീ അറിയുന്നുവൊ* ൧൩ എന്നാറെ അവൻ ഉത്തരമായിട്ട പറഞ്ഞു എന്റെ സ്വൎഗ്ഗസ്ഥനായ പിതാവ നട്ടിട്ടില്ലാത്തതായുള്ള നട്ടുതല എല്ലാം വെരൊടെ പറിച്ചു കളയപ്പെടും* ൧൪ അവരെ വിട്ടുവിൻ അവർ കുരുടന്മാൎക്ക കുരുട്ടു വഴി കാണിക്കുന്നവരാകുന്നു കുരുടൻ കുരുടന്ന വഴി കാണിക്കുന്നു എങ്കിൽ അവർ ഇരുവരും കുഴിയിലെക്ക വീഴുകയും ചെയ്യും*

൧൫ അപ്പൊൾ പത്രൊസ ഉത്തരമായിട്ട അവനൊട പറഞ്ഞു ൟ ഉപമയെ ഞങ്ങൾക്ക തെളിയിക്കെണം* ൧൬ എന്നാറെ യെശു പറഞ്ഞു നിങ്ങളും ഇനി തിരിച്ചറിവില്ലാത്തവരാകുന്നുവൊ* ൧൭ വായിക്കകത്ത പൊകുന്നതെല്ലാം കുക്ഷിയിലെക്ക ചെല്ലുകയും അപാനവഴിയായി പുറത്ത പൊകയും ചെയ്യുന്നു എന്ന നിങ്ങൾ ഇതുവരെയും തിരിച്ചറിയുന്നില്ലയൊ* ൧൮ എന്നാൽ വായിൽനിന്ന പുറപ്പെടുന്ന കാൎയ്യങ്ങൾ ഹൃദയത്തിൽനിന്ന പുറപ്പെട്ട വരുന്നു അവ മനുഷ്യനെ അശുദ്ധിയാക്കുകയും ചെയ്യുന്നു* ൧൯ എന്തുകൊണ്ടെന്നാൽ ഹൃദയത്തിൽനിന്ന ദുശ്ചിന്തകളും നിഗ്രഹങ്ങളും വ്യഭിചാരങ്ങളും വെശ്യാദൊഷങ്ങളും ചൊഷണങ്ങളും കള്ളസാക്ഷികളും ദൂഷണങ്ങളും പുറപ്പെടുന്നു* ൨൦ ഇവ മനുഷ്യനെ അശുദ്ധിയാക്കുന്ന കാൎയ്യങ്ങളാകുന്നു എന്നാൽ കഴുകാത്ത കൈകൾ കൊണ്ട ഭക്ഷിക്കുന്നത മനുഷ്യനെ അശുദ്ധിയാക്കുന്നില്ല*

൨൧ പിന്നെ യെശു അവിടെനിന്ന പുറപ്പെട്ട തൂറിന്റെയും സിദൊന്റെയും ദെശങ്ങളിലെക്ക കടന്ന പൊയി* ൨൨ കണ്ടാലും കനാനക്കാരത്തിയായൊരു സ്ത്രീ ആ അതിരുകളിൽനിന്ന പുറപ്പെട്ടുവന്ന കൎത്താവെ ദാവീദിന്റെ പുത്ര എന്റെ മെൽ കരുണയുണ്ടാകെണം എന്റെ പുത്രി പിശാചിനാൽ കഠിനമായിട്ട ബാധിക്കപ്പെട്ടിരിക്കുന്നു എന്ന അവനൊട പറഞ്ഞ നിലവിളിച്ചു* ൨൩ എന്നാറെ അവൻ അവളൊട ഒരു വാക്കിനെയും ഉത്തരമായിട്ട പറഞ്ഞില്ല വിശെഷിച്ച അവന്റെ ശിഷ്യന്മാർ അടുക്കൽ വന്ന അവൾ നമ്മുടെ പിന്നാലെ നിലവിളിക്കുന്നതു കൊണ്ട അവളെ അയ

൨൪ ക്കെണമെന്ന അവനൊട അപെക്ഷിച്ചു* എന്നാൽ ഇസ്രാഎൽ
ഭവനത്തിന്റെ നഷ്ടമായുള്ള ആടുകളുടെ അടുക്കൽ അല്ലാതെ ഞാൻ
൨൫ അയക്കപ്പെട്ടില്ല എന്ന അവൻ ഉത്തരമായിട്ട പറഞ്ഞു* അ
പ്പൊൾ അവൾ വന്ന കൎത്താവെ എനിക്ക സഹായിക്കെണമെന്ന
൨൬ പറഞ്ഞ അവനെ വന്ദിച്ചു* എന്നാറെ അവൻ ഉത്തരമായിട്ട
പറഞ്ഞു പൈതങ്ങളുടെ അപ്പത്തെ എടുക്കയും നായ്ക്കൾക്ക കൊടു
൨൭ ത്തു കളകയും ചെയ്യുന്നത നന്നല്ല* പിന്നെ അവൾ പറഞ്ഞു സ
ത്യം തന്നെ കൎത്താവെ എങ്കിലും നായ്ക്കൾ തങ്ങളുടെ യജമാനന്മാ
രുടെ മെശപ്പലകയിൽനിന്ന വീഴുന്ന കഷണങ്ങളിൽനിന്ന ഭക്ഷി
൨൮ ക്കുന്നുണ്ടല്ലൊ* അപ്പൊൾ യെശു ഉത്തരമായിട്ട ഹെ സ്ത്രീ നി
ന്റെ വിശ്വാസം വലുതായിട്ടുള്ളതാകുന്നു നിന്റെ ഇഷ്ടപ്രകാരം
നിനക്ക ഭവിക്കട്ടെ എന്ന അവളൊട പറഞ്ഞു അന്നെരം മുതൽക്ക
തന്നെ അവളുടെ പുത്രി സൌഖ്യമാകയും ചെയ്തു*

൨൯ പിന്നെ യെശു അവിടെനിന്ന പുറപ്പെട്ടു ഗലിലയെ കടലിന്റെ
അരികെ വന്ന ഒരു പൎവതത്തിന്മെൽ കയറി അവിടെ ഇരിക്കയും
൩൦ ചെയ്തു* അപ്പൊൾ മുടന്തന്മാരും കുരുടന്മാരും ഊമയായുള്ള
വരും ഊനമുള്ളവരും മററു പലരും തങ്ങളൊടു കൂട ഉണ്ടായിട്ടുള്ള
വളര പുരുഷാരങ്ങൾ അവന്റെ അടുക്കൽ വന്ന അവരെ യെശു
വിന്റെ പാദങ്ങളുടെ അരികെ വെക്കയും ചെയ്തു എന്നാറെ അ
൩൧ വൻ അവരെ സൌഖ്യമാക്കി* എന്നതുകൊണ്ട ഊമയായുള്ളവർപ
റയുന്നതിനെയും ഊനമുള്ളവർ സൌഖ്യപ്പെടുന്നതിനെയും മുടന്ത
ന്മാർ നടക്കുന്നതിനെയും കുരുടന്മാർ കാണുന്നതിനെയും പുരു
ഷാരം കണ്ടാറെ ആശ്ചൎയ്യപ്പെട്ടു ഇസ്രാഎലിന്റെ ദൈവത്തെ സ്തുതി
൩൨ ക്കയും ചെയ്തു* അപ്പൊൾ യെശു തന്റെ ശിഷ്യന്മാരെ അടുക്കൽ വി
ളിച്ചുപറഞ്ഞു ഈ പുരുഷാരത്തിന്മെൽ അവർ ഇപ്പൊൾ മൂന്നുദിവ
സം എന്റെ അടുക്കൽ പാൎക്കകൊണ്ടും അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലാ
യ്കകൊണ്ടും ഞാൻ മനസ്സലിയപ്പെടുന്നു വിശെഷിച്ചും അവർ വഴി
യിൽ തളൎന്ന പൊകാതെ അവരെ ഉപൊഷണമുള്ളവരായി അയ
൩൩ പ്പാൻ എനിക്ക മനസ്സില്ല* എന്നാറെ അവന്റെ ശിഷ്യന്മാർ അ
വനൊട പറയുന്നു ഇത്ര വളര പുരുഷാരത്തെ തൃപ്തിയാക്കുവാൻ
തക്കവണ്ണം വനത്തിൽ നമുക്ക ഇത്ര അപ്പങ്ങൾ എവിടെ നിന്ന
൩൪ ഉണ്ടാകും* അപ്പൊൾ യെശു അവരൊട പറഞ്ഞു നിങ്ങൾക്ക എ
ത്ര അപ്പങ്ങളുണ്ട എഴും കുറഞ്ഞൊരു ചെറിയ മത്സ്യങ്ങളും എന്ന
൩൫ അവർ പറകയും ചെയ്തു* അപ്പൊൾ അവൻ പുരുഷാരത്തൊ
൩൬ ട നിലത്തിൽ ഇരിപ്പാൻ കല്പിച്ചു* വിശെഷിച്ച അവൻ ആ എ
ഴ അപ്പങ്ങളെയും മത്സ്യങ്ങളെയും വാങ്ങി സ്തൊത്രം ചെയ്തു മുറിച്ച ത
ന്റെ ശിഷ്യന്മാൎക്കും ശിഷ്യന്മാർ പുരുഷാരത്തിന്നും കൊടുത്തു*
൩൭ എല്ലാവരും ഭക്ഷിച്ച തൃപ്തന്മാരാകയും ചെയ്തു പിന്നെ അവർ ശെ
൩൮ ഷിച്ച കഷണങ്ങളിൽനിന്ന എഴു കൊട്ടകളെ നിറച്ചെടുത്തു* എ

ന്നാൽ ഭക്ഷിച്ചവർ സ്ത്രീകളും പൈതങ്ങളും കൂടാതെ കണ്ട നാലാ യിരം പുരുഷന്മാർ ഉണ്ടായിരുന്നു* പിന്നെ അവൻ പുരുഷാ രത്തെ അയച്ചിട്ട പടവിൽ കയറി മഗ്ദലായുടെ അതൃത്തികളിലെ ക്ക വരികയും ചെയ്തു*

## ൧൬ അദ്ധ്യായം

൧ യൊനായുടെ അടയാളം.— ൬ പറിശന്മാരുടെയും സാദൊക്കായുടെയും പുളിച്ച മാവ.— ൨൧ ക്രിസ്തു തന്റെ മരണത്തെ മുമ്പെ കൂട്ടി കാട്ടുന്നത.

പിന്നെ പറിശന്മാരും സാദൊക്കായക്കാരും അടുക്കൽ വന്ന ആകാശത്തിൽനിന്ന ഒരു ലക്ഷ്യത്തെ തങ്ങൾക്ക കാണിക്കെണമെ ന്ന അവനെ പരീക്ഷിച്ച ചൊദിച്ചു* അവൻ ഉത്തരമായിട്ട അ ൨ വരൊട പറഞ്ഞു സന്ധ്യയാകുമ്പൊൾ നിങ്ങൾ പറയുന്ന തെളിവാ കും എന്തെന്നാൽ ആകാശം ചെമ്മാനമായിരിക്കുന്നു* ഉഷസ്സി ൩ ന്നും നിങ്ങൾ പറയുന്ന ഇന്ന കാററും മഴയുമുണ്ടാകും എന്തെന്നാൽ ആകാശം ചെമ്മാനമായും മൂടലായും ഇരിക്കുന്നു കപടഭക്തിക്കാരെ നിങ്ങൾ ആകാശത്തിന്റെ മുഖത്തെ വിവരപ്പെടുത്തുവാൻ അ റിഞ്ഞിരിക്കുന്നു എന്നാൽ കാലങ്ങളുടെ ലക്ഷ്യങ്ങളെ (വിവരമറി വാൻ) നിങ്ങൾക്ക കഴികയില്ലയൊ* ദൊഷമായും വ്യഭിചാരമായു ൪ മുള്ളൊരു സന്തതി ഒരു ലക്ഷ്യത്തെ അന്വെഷിക്കുന്നു യൊനാ എ ന്ന ദീൎഘദൎശിയുടെ ലക്ഷ്യമല്ലാതെ അതിന്ന മറെറാരു ലക്ഷ്യവും കൊടുക്കപ്പെടുകയില്ല അവൻ അവരെ വിട്ട പുറപ്പെട്ടു പൊക യും ചെയ്തു*

പിന്നെ അവന്റെ ശിഷ്യന്മാർ അക്കരക്ക എത്തിയപ്പൊൾ അ ൬ വർ അപ്പങ്ങളെ എടുപ്പാൻ മറന്നുപൊയിരുന്നു* അപ്പൊൾ യെ ൭ ശു അവരൊട പറഞ്ഞു പറിശന്മാരുടെയും സാദൊക്കായക്കാരുടെ യും പുളിച്ച മാവിങ്കൽനിന്ന ജാഗ്രതപ്പെടുകയും സൂക്ഷിക്കയും ചെ യ്തു കൊൾവിൻ* എന്നാറെ നാം അപ്പങ്ങളെ എടുത്തിട്ടില്ലായ്ക ൮ കൊണ്ടാകുന്നു എന്ന അവർ തമ്മിൽ തമ്മിൽ വിചാരിച്ച പറഞ്ഞു* ആയതിനെ യെശു അറിഞ്ഞാറെ അവരൊട പറഞ്ഞു അല്പ വി ൯ ശ്വാസമുള്ളവരെ നിങ്ങൾ അപ്പങ്ങളെ എടുത്തിട്ടില്ലായ്കകൊണ്ട ത മ്മിൽ തമ്മിൽ എന്തിന വിചാരിക്കുന്നു* ഇനിയും നിങ്ങൾ തിരി ൧൦ ച്ചറിയുന്നില്ലയൊ അയ്യായിരം പെൎക്ക അഞ്ച അപ്പങ്ങളെയും എ ത്ര കൊട്ടകളെ നിങ്ങൾ എടുത്തു എന്നുള്ളതിനെയും* നാലായി ൧൦ രം പെൎക്ക എഴ അപ്പങ്ങളെയും എത്ര കൊട്ടകളെ നിങ്ങൾ എടുത്തു എന്നുള്ളതിനെയും ഓൎക്കുന്നതുമില്ലയൊ* പറിശന്മാരുടെയും സാ ൧൧ ദൊക്കായക്കാരുടെയും പുളിച്ച മാവിൽനിന്ന നിങ്ങൾക്ക സൂക്ഷമാ യിരിക്കെണമെന്നത ഞാൻ അപ്പത്തെ കുറിച്ച നിങ്ങളൊട പറ ഞ്ഞതല്ലെന്ന നിങ്ങൾ തിരിച്ചറിയാതെ ഇരിക്കുന്നത എങ്ങിനെ*

൧൨ അപ്പൊൾ അവർ അവൻ അപ്പത്തിന്റെ പുളിച്ച മാവിൽനിന്ന
ല്ല പറിശന്മാരുടെയും സാദൊക്കായക്കാരുടെയും ഉപദെശത്തിൽ
നിന്നത്രെ സൂക്ഷമായിരിക്കെണമെന്ന പറഞ്ഞു എന്ന അറിഞ്ഞു*
൧൩ പിന്നെ യെശു ഫീലിപ്പൊസിന്റെ കൈസറിയായുടെ അതൃ
ത്തികളിലെക്ക വന്നാറെ അവൻ തന്റെ ശിഷ്യന്മാരൊട മനുഷ്യ
ന്റെ പുത്രനായ ഞാൻ ആരാകുന്നു എന്ന മനുഷ്യർ പറയുന്നു എ
൧൪ ന്ന ചൊദിച്ചു* എന്നാറെ അവർ പറഞ്ഞു ചിലർ നീ യൊഹ
ന്നാൻ ബപ്തിസ്തു എന്നും ചിലർ എലിയ എന്നും മറ്റു ചിലർ എ
റമിയ അല്ലെങ്കിൽ ദീർഘദർശിമാരിൽ ഒരുത്തൻ എന്നും (പറയു
൧൫ ന്നു)* അവൻ അവരൊട പറഞ്ഞു എന്നാൽ നിങ്ങൾ ഞാൻ ആ
൧൬ രാകുന്നു എന്ന പറയുന്നു* എന്നാറെ നീ ജീവനുള്ള ദൈവത്തി
ന്റെ പുത്രൻ ക്രിസ്തുവാകുന്നു എന്ന ശിമൊൻ പത്രൊസ ഉത്തര
൧൭ മായിട്ട പറഞ്ഞു* അപ്പൊൾ യെശു അവനൊട ഉത്തരമായിട്ട
പറഞ്ഞു യൊനായുടെ പുത്രനായ ശിമൊനെ നീ ഭാഗ്യവാനാകു
ന്നു എന്തുകൊണ്ടെന്നാൽ ജഡവും രക്തവുമല്ല സ്വർഗ്ഗത്തിങ്കലിരിക്കു
ന്നവനായ എന്റെ പിതാവത്രെ ഇതിനെ നിനക്ക വെളിപ്പെടു
൧൮ ത്തിയത* വിശെഷിച്ചും നീ പത്രൊസാകുന്നു എന്നും ഈ പാറ
യിന്മെൽ ഞാൻ എന്റെ പള്ളിയെ പണിയിക്കുമെന്നും ആയതി
ന്റെ നെരെ നരകത്തിന്റെ വാതലുകൾ ബലപ്പെടുകയില്ല എ
൧൯ ന്നും* ഞാൻ സ്വർഗ്ഗരാജ്യത്തിന്റെ താക്കൊലുകളെ നിനക്ക ത
രുമെന്നും നീ ഭൂമിയിൽ എന്തെങ്കിലും ബന്ധിക്കുമൊ അത സ്വർഗ്ഗ
ത്തിങ്കൽ ബന്ധിക്കപ്പെട്ടതാകുമെന്നും നീ ഭൂമിയിങ്കൽ എന്തെങ്കിലും
അഴിക്കുമൊ അത സ്വർഗ്ഗത്തിങ്കൽ അഴിക്കപ്പെട്ടതാകുമെന്നും ഞാൻ
൨൦ നിന്നൊട പറയുന്നു* അപ്പൊൾ താൻ ക്രിസ്തുവായ യെശുവാകു
ന്നു എന്ന ആരൊടും പറയരുതെന്ന അവൻ തന്റെ ശിഷ്യന്മാ
രൊട കല്പിച്ചു*

൨൧ അന്നു മുതൽ യെശു താൻ യെറുശലമിലെക്ക പൊകയും മൂപ്പ
ന്മാരാലും പ്രധാനാചാൎയ്യന്മാരാലും ഉപാദ്ധ്യായന്മാരാലും വളര ക
ഷ്ടപ്പെടുകയും കൊല്ലപ്പെടുകയും മൂന്നാം ദിവസം തിരികെ ഉയിൎത്തെ
ഴുനീല്ക്കപ്പെടുകയും ചെയ്യെണ്ടുന്നതാകുന്നു എന്ന തന്റെ ശിഷ്യന്മാ
൨൨ ൎക്ക കാണിച്ചുതുടങ്ങി* അപ്പൊൾ പത്രൊസ അവനെ വെറിട്ട കൂ
ട്ടികൊണ്ട അവനെ ശാസിച്ചു തുടങ്ങി കൎത്താവെ അത നിങ്കൽനി
ന്ന ദൂരെ ഇരിക്കട്ടെ ഇത നിനക്ക ഭവിക്കരുത എന്ന പറഞ്ഞു*
൨൩ എന്നാറെ അവൻ തിരിഞ്ഞിട്ട പത്രൊസിനൊട പറഞ്ഞു സാ
ത്താനെ എന്റെ പിന്നിൽ പൊക നീ എനിക്ക ഒരു വിരുദ്ധ
മാകുന്നു എന്തുകൊണ്ടെന്നാൽ നീ ദൈവത്തിന്റെ കാൎയ്യങ്ങളെ അ
൨൪ ല്ല മനുഷ്യരുടെ കാൎയ്യങ്ങളെ അത്രെ വിചാരിക്കുന്നത* അപ്പൊൾ
യെശു തന്റെ ശിഷ്യന്മാരൊട പറഞ്ഞു ഒരുത്തന്ന എന്റെ
പിന്നാലെ വരുവാൻ മനസ്സുണ്ടെങ്കിൽ അവൻ തന്നെ താൻ വെറു

കയും തന്റെ കുരിശിനെ എടുത്ത കൊൾകയും എന്റെ പിന്നാലെ വരികയും ചെയ്യട്ടെ* എന്തുകൊണ്ടെന്നാൽ ആരെങ്കിലും തന്റെ ജീവനെ രക്ഷിപ്പാൻ മനസ്സുണ്ടായാൽ അതിനെ നഷ്ടപ്പെടുത്തും എന്നാൽ ആരെങ്കിലും എന്റെ നിമിത്തമായിട്ട തന്റെ ജീവനെ നഷ്ടപ്പെടുത്തിയാൽ അതിനെ കണ്ടെത്തും* എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യൻ ഭൂലൊകത്തെ മുഴുവനും ലഭ്യമാക്കുകയും തന്റെ ആത്മാവിനെ ചെതപ്പെടുത്തുകയും ചെയ്യുാൽ അവന്ന എന്ത പ്രയൊജനമുള്ളു അല്ലെങ്കിൽ ഒരു മനുഷ്യൻ തന്റെ ആത്മാവിന്റെ ഉദ്ധാരണമായിട്ട എന്ത കൊടുക്കും* എന്തെന്നാൽ മനുഷ്യന്റെ പുത്രൻ തന്റെ പിതാവിന്റെ മഹത്വത്തൊടെ തന്റെ ദൂതന്മാരൊട കൂടി വരും അപ്പൊൾ അവൻ ഒരൊരുത്തന്ന അവനവന്റെ ക്രിയയിൻ പ്രകാരം പകരം നൽകുകയും ചെയ്യും* ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്ന മനുഷ്യന്റെ പുത്രൻ തന്റെ രാജ്യത്തിൽ വരുന്നതിനെ തങ്ങൾ കാണവൊളത്തിന്ന മരണത്തെ ആസ്വാദിക്കാതെ ചിലർ ഇവിടെ നില്ക്കുന്നവരിൽ ഉണ്ട* ൨൫ ൨൬ ൨൭ ൨൮

## ൧൭ അദ്ധ്യായം

൧ ക്രിസ്തുവിന്റെ രൂപാന്തരം.— ൧൪ അവൻ ഒരു ഭ്രാന്തനെ സ്വസ്ഥപ്പെടുത്തുന്നത.— ൨൨ തന്റെ കഷ്ടാനുഭവത്തെ മുമ്പ കൂട്ടി പറയുന്നത.— ൨൪ അവൻ ഇറവരി കൊടുക്കുന്നത.

പിന്നെ ആറ ദിവസങ്ങളുടെ ശെഷം യെശു പത്രൊസിനെയും യാക്കൊബിനെയും അവന്റെ സഹൊദരനായ യൊഹന്നാനെയും കൂട്ടി അവരെ പ്രത്യെകം ഒരു ഉയൎന്ന പൎവതത്തിന്മെൽ കൊണ്ടുപൊയി* അവൻ അവരുടെ മുമ്പാക രൂപാന്തരപ്പെട്ട അവന്റെ മുഖവും സൂൎയ്യനെപ്പൊലെ പ്രകാശിച്ചു അവന്റെ വസ്ത്രങ്ങളും പ്രകാശത്തെപ്പൊലെ വെണ്മയുള്ളവയായിരുന്നു* കണ്ടാലും മൊശയും എലിയായും അവനൊടു കൂടെ സംസാരിക്കുന്നവരായി അവൎക്ക കാണപ്പെട്ടു* അപ്പൊൾ പത്രൊസ ഉത്തരമായിട്ട യെശുവിനൊട കൎത്താവെ ഞങ്ങൾക്ക ഇവിടെ ഇരിക്കുന്നത നല്ലതാകുന്നു നിനക്ക മനസ്സുണ്ടെങ്കിൽ ഞങ്ങൾ ഇവിടെ മൂന്ന കൂടാരങ്ങളെ ഉണ്ടാക്കെണം ഒന്ന നിനക്കും ഒന്ന മൊശക്കും ഒന്ന എലിയാവിന്നും എന്ന പറഞ്ഞു* അവൻ പറയുമ്പൊൾ തന്നെ കണ്ടാലും പ്രകാശമുള്ളൊരു മെഘം അവരുടെ മീതെ നിഴലിച്ചു കണ്ടാലും മെഘത്തിൽനിന്ന ഇവൻ എന്റെ ഇഷ്ട പുത്രനവനാകുന്നു അവങ്കൽ നിന്ന കെൾപ്പിൻ എന്ന ഒരു ശബ്ദം മെഘത്തിൽനിന്ന ഉണ്ടാകയും ചെയ്തു* എന്നാൽ ശിഷ്യന്മാർ അതിനെ കെട്ടാറെ കവിണ്ണുവീണ വളര ഭയപ്പെടുകയും ചെയ്തു* അപ്പൊൾ യെശു അടുക്കൽ ൨ ൩ ൪ ൫ ൬ ൭

വന്ന അവരെ തൊട്ടു എഴുനീല്പിൻ ഭയപ്പെടാതെയുമിരിപ്പിൻ എ
൮ ന്നും പറഞ്ഞു* പിന്നെ അവർ തങ്ങളുടെ കണ്ണുകളെ ഉയൎത്തി
൯ യാറെ യെശുവിനെ മാത്രമല്ലാതെ ഒരുത്തനെയുംകണ്ടില്ല* പി
ന്നെ അവർപൎവ്വതത്തിൽനിന്നഇറങ്ങുന്നപ്പൊൾ യെശുഅവരൊട
മനുഷ്യന്റെ പുത്രൻ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്ക്കുംവൊള
൧൦ ത്തിന്ന ഈ ദൎശനത്തെ ആരൊടും പറയരുത എന്ന കല്പിച്ചു* അ
പ്പൊൾ അവന്റെ ശിഷ്യന്മാർ അവനൊട എന്നാൽ എലിയ മു
മ്പെ വരെണ്ടുന്നതാകുന്ന എന്ന ഉപാദ്ധ്യായന്മാർപറയുന്നത എന്ത
൧൧ എന്ന ചൊദിച്ചു* എന്നാറെ യെശു ഉത്തരമായിട്ടു അവരൊടപ
റഞ്ഞു സത്യം തന്നെ എലിയ മുമ്പെ വരും സകല കാൎയ്യങ്ങളെയും
൧൨ യഥാസ്ഥാനപ്പെടുത്തുകയും ചെയ്യും* എന്നാൽ എലിയ വന്നു കഴി
ഞ്ഞു എന്നും അവർ അവനെ അറിയാതെ തങ്ങൾക്ക ഇഷ്ടമായപ്ര
കാരമൊക്കയും അവനൊട ചെയ്തു എന്നും ഞാൻ നിങ്ങളൊട പ
റയുന്നു ഈ വണ്ണം തന്നെ മനുഷ്യന്റെ പുത്രനും അവരാൽ കഷ്ട
൧൩ പ്പെടെണ്ടിവരും* അപ്പൊൾ അവൻ യൊഹന്നാൻ ബപ്തിസ്തി
നെ കുറിച്ച തങ്ങളൊട പറഞ്ഞു എന്ന ശിഷ്യന്മാർ അറിഞ്ഞു*
൧൪ പിന്നെ അവർ പുരുഷാരത്തിന്റെ അടുക്കൽ വന്നപ്പൊൾ ഒ
രു മനുഷ്യൻ അവന്റെ അടുക്കൽ വന്ന അവന്റെ മുമ്പാക മുട്ടു
൧൫ കുത്തി പറഞ്ഞു* കൎത്താവെ എന്റെ പുത്രൻ ഭ്രാന്തനാകകൊ
ണ്ടും കഠിനമായി ബാധിക്കപ്പെടുകകൊണ്ടും അവനൊട കരുണയു
ണ്ടാകെണം എന്തുകൊണ്ടെന്നാൽ അവൻ പലപ്പൊഴും അഗ്നിയിലെ
൧൬ ക്കും പലപ്പൊഴും വെള്ളത്തിലെക്കും വീഴുന്നു* വിശെഷിച്ച
ഞാൻ അവനെ നിന്റെ ശിഷ്യന്മാരുടെ അടുക്കൽ കൊണ്ടുവന്നു
എന്നാറെ അവനെ സൌഖ്യമാക്കുവാൻ അവൎക്ക കഴിഞ്ഞില്ല*
൧൭ അപ്പൊൾ യെശു ഉത്തരമായിട്ടു പറഞ്ഞു അവിശ്വാസവും വിപരി
തവുമുള്ള സന്തതിയായുള്ളൊവെ ഞാൻ എത്രത്തൊളം നിങ്ങളൊടു
കൂട ഇരിക്കും എത്രത്തൊളം നിങ്ങളെ സഹിക്കും അവനെ ഇവിടെ
൧൮ എനിക്ക കൊണ്ടുവരുവിൻ* പിന്നെ യെശു പിശാചിനെ ശാസിച്ചു
എന്നാറെ അവൻ അവനിൽനിന്ന പുറപ്പെട്ടു പൊയി അന്നെരം
൧൯ മുതൽ ആ പൈതൽ സൌഖ്യവാനാകയും ചെയ്തു* അപ്പൊൾ ശി
ഷ്യന്മാർ പ്രത്യെകം യെശുവിന്റെ അടുക്കൽ വന്ന അവനെ പു
റത്താക്കിക്കളവാൻ ഞങ്ങൾക്ക കഴിയാഞ്ഞത എന്തുകൊണ്ട എന്ന
൨൦ പറഞ്ഞു* യെശു അവരൊട പറഞ്ഞു നിങ്ങളുടെ അവിശ്വാസം
കൊണ്ടാകുന്നു എന്തെന്നാൽ ഞാൻ സത്യമായിട്ടു നിങ്ങളൊട പറ
യുന്നു ഒരു കടുകുമണിയൊളം നിങ്ങൾക്ക വിശ്വാസമുണ്ടെങ്കിൽ നി
ങ്ങൾ ഈ പൎവ്വതത്തൊട ഇവിടെനിന്ന അവിടെക്ക വാങ്ങിപൊക
എന്ന പറയും അത വാങ്ങി പൊകയും ചെയ്യും ഒന്നും നിങ്ങൾക്ക അ
൨൧ സാദ്ധ്യമാകയുമില്ല* എന്നാലും ഈ വിധം പ്രാൎത്ഥനയാലും ഉ
൨൨ പൊഷണത്താലും അല്ലാതെ പുറപ്പെടുന്നില്ല* പിന്നെ അവർ

ഗലിലെയായിൽ പാൎക്കുമ്പൊൾ യെശു അവരൊട പറഞ്ഞു മനുഷ്യ ന്റെ പുത്രൻ മനുഷ്യരുടെ കൈകളിൽ എല്പിക്കപ്പെടും* ൨൩ അവർ അവനെ കൊല്ലുകയും മൂന്നാം ദിവസം അവൻ പിന്നെയും ഉയിൎത്തെഴുനീല്ക്കപ്പെടുകയും ചെയ്യും എന്നാറെ അവർ എത്രയും ദുഃഖപ്പെട്ടു*

൨൪ പിന്നെ അവർ കപ്പൎന്നഹൊമിലെക്ക വന്നപ്പൊൾ തലവരിപ്പണം വാങ്ങുന്നവർ പത്രൊസിന്റെ അടുക്കൽ വന്ന നിങ്ങളുടെ ഗുരു വരിപ്പണം കൊടുക്കുന്നില്ലയൊ എന്ന പറഞ്ഞു* ൨൫ കൊടുക്കുന്നു എന്ന അവൻ പറയുന്നു പിന്നെ അവൻ ഭവനത്തിലെക്ക വന്നപ്പൊൾ യെശു അവനെ മുമ്പിട്ടു ശിമൊനെ നിനക്ക എന്തു തൊന്നുന്നു ഭൂമിയുടെ രാജാക്കന്മാർ ആരൊട ചുങ്കമെങ്കിലും വരിയെ എങ്കിലും വാങ്ങുന്നു അവരുടെ പുത്രന്മാരൊടൊ അന്യരൊടൊ എന്ന പറഞ്ഞു* ൨൬ അന്യരൊട എന്ന പത്രൊസ അവനൊട പറയുന്നു യെശു അവനൊട പറഞ്ഞു ആകയാൽ പുത്രന്മാർ ഒഴിവുള്ളവരാകുന്നു* ൨൭ എങ്കിലും നാം അവരെ വിരുദ്ധപ്പെടുത്താതെ നീ സമുദ്രത്തിലെക്ക ചെന്നിട്ട ചൂണ്ടലിട്ടു മുമ്പെ കയറി വരുന്ന മത്സ്യത്തെ പിടിക്ക അപ്പൊൾ അതിന്റെ വായിനെ തുറന്ന നീ ഒരു വെള്ളിക്കാശിനെ കണ്ടെത്തും ആയതിനെ എടുത്ത എനിക്കും നിനക്കും വെണ്ടി അവൎക്ക കൊടുക്കയും ചെയ്ക*

## ൧൮ അദ്ധ്യായം

൧ വിനയത്തൊടെ ഇരിക്കെണമെന്ന ക്രിസ്തു ഉപദെശിക്കുന്നത. ൭ അപരാധങ്ങളെ സംബന്ധിച്ചത.— ൨൧ വിശെഷിച്ചും തമ്മിൽ തമ്മിൽ ക്ഷമിക്കുന്നത.

ആ സമയത്തിങ്കൽ ശിഷ്യന്മാർ യെശുവിന്റെ അടുക്കൽ വന്ന സ്വൎഗ്ഗരാജ്യത്തിൽ ആര ശ്രെഷ്ഠനാകുന്നു എന്ന പറഞ്ഞു* ൨ അപ്പൊൾ യെശു ഒരു ചെറിയ പൈതലിനെ അടുക്കൽ വിളിച്ചിട്ട അവനെ അവരുടെ മദ്ധ്യത്തിൽ നിൎത്തി പറഞ്ഞു* ൩ നിങ്ങൾ മനസ്സു തിരിയപ്പെടുകയും ചെറിയ പൈതങ്ങളെ പൊലെ ആയ്തീരുകയും ചെയ്യുന്നില്ല എങ്കിൽ നിങ്ങൾ സ്വൎഗ്ഗരാജ്യത്തിലെക്ക കടക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു* ൪ ആകയാൽ യാതൊരുത്തനും ഈ ചെറിയ പൈതലിനെ പൊലെ തന്നെ താൻ വിനയപ്പെടുത്തുമൊ ആയവൻ സ്വൎഗ്ഗരാജ്യത്തിൽ ശ്രെഷ്ഠനാകുന്നു* ൫ ആരെങ്കിലും ഇപ്രകാരമുള്ള ഒരു ചെറിയ പൈതലിനെ എന്റെ നാമത്തിൽ കൈക്കൊള്ളുമെങ്കിൽ എന്നെ കൈക്കൊള്ളുന്നു* ൬ എന്നാൽ ആരെങ്കിലും എങ്കൽ വിശ്വസിക്കുന്നവരായ ഈ ചെറിയവരിൽ ഒരുത്തനെ വിരുദ്ധപ്പെടുത്തുമെങ്കിൽ ഒരു തിരികല്ല അവന്റെ കഴുത്തിൽ തൂക്കപ്പെടുകയും അവൻ സമുദ്രത്തിന്റെ ആഴത്തിൽ മുങ്ങിപ്പൊകയും ചെയ്യുന്നത അവന്ന എറ്റവും നല്ലത*

൭ വിരുദ്ധങ്ങൾ ഹെതുവായിട്ട ലൊകത്തിന്ന ഹാ കഷ്ടം എന്തു
കൊണ്ടെന്നാൽ വിരുദ്ധങ്ങൾ വരുവാൻ ആവശ്യമാകുന്നു എന്നാലും
൮ വിരുദ്ധം ആരാൽ വരുന്നുവൊ ആ മനുഷ്യന്ന ഹാ കഷ്ടം* അതു
കൊണ്ട നിന്റെ കൈ എങ്കിലും നിന്റെ കാൽ എങ്കിലും നിന്നെ
വിരുദ്ധപ്പെടുത്തുന്നു എങ്കിൽ അവയെ ഛെദിച്ച നിങ്കൽനിന്ന കള
ക നീ രണ്ടു കൈകളെങ്കിലും രണ്ട കാലുകളെങ്കിലും ഉള്ളവനായി
എന്നെക്കുമുള്ള അഗ്നിയിലെക്ക തള്ളി കളയപ്പെടുന്നതിനെക്കാൾ
മുടന്തനായി അല്ലെങ്കിൽ ഊനമുള്ളവനായി ജീവങ്കലെക്ക പ്ര
൯ വെശിക്കുന്നത നിനക്ക നല്ലതാകുന്നു* പിന്നെയും നിന്റെ ക
ണ്ണ നിന്നെ വിരുദ്ധപ്പെടുത്തുന്നു എങ്കിൽ അതിനെ ചൂന്ന നിങ്കൽ
നിന്ന കളക നീ രണ്ട കണ്ണുള്ളവനായി അഗ്നിനരകത്തിലെക്ക ത
ള്ളി കളയപ്പെടുന്നതിനെക്കാൾ ഒരു കണ്ണുള്ളവനായി ജീവങ്കലെ
൧൦ ക്ക പ്രവെശിക്കുന്നത നിനക്ക നല്ലതാകുന്നു* ഈ ചെറിയവരിൽ
ഒരുത്തനെ നിന്ദിക്കാതെ ഇരിപ്പാൻ നൊക്കിക്കൊൾവിൻ എന്തു
കൊണ്ടെന്നാൽ അവരുടെ ദൂതന്മാർ സ്വൎഗ്ഗത്തിങ്കലിരിക്കുന്ന എ
ന്റെ പിതാവിന്റെ മുഖത്തെ സ്വൎഗ്ഗത്തിൽ എല്ലായ്പൊഴും കാ
൧൧ ണുന്നു എന്ന ഞാൻ നിങ്ങളൊട പറയുന്നു* എന്തെന്നാൽ ന
ഷ്ടമായതിനെ രക്ഷിപ്പാനായിട്ട മനുഷ്യന്റെ പുത്രൻ വന്നിരി
൧൨ ക്കുന്നു* നിങ്ങൾക്ക എങ്ങിനെ തൊന്നുന്നു ഒരു മനുഷ്യന്ന നൂറ
ആട ഉണ്ടായിരിക്കയും അവയിൽ ഒന്ന തെറ്റിപ്പൊകയും ചെ
യ്താൽ അവൻ തൊണ്ണൂറ്റൊമ്പതിനെ വിട്ട പൎവതങ്ങളിലെക്ക ചെ
൧൩ ന്ന തെറ്റിപ്പൊയതിനെ അന്വെഷിക്കുന്നില്ലയൊ* പിന്നെ അ
വൻ അതിനെ കണ്ടു കിട്ടുവാൻ സംഗതി വന്നാൽ അവൻ തെ
റ്റിപ്പൊകാത്ത തൊണ്ണൂറ്റൊമ്പതിനെക്കാളും അതിന്മെൽ എറ്റ
വും സന്തൊഷിക്കുന്നു എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയു
൧൪ ന്നു* ഇപ്രകാരം തന്നെ ഈ ചെറിയവരിൽ ഒരുത്തൻ നഷ്ടപ്പെ
ടുന്നത സ്വൎഗ്ഗത്തിങ്കലിരിക്കുന്ന നിങ്ങളുടെ പിതാവിന്റെ ഇഷ്ട
മില്ല*

൧൫ പിന്നെയും നിന്റെ സഹൊദരൻ നിനക്ക വിരൊധമായി ദൊ
ഷം ചെയ്യുന്നു എങ്കിൽ നീ ചെന്ന നീയും അവനുമായിട്ട തന്നെ അ
വനെ കുറ്റപ്പെടുത്തുക അവൻ നീ പറയുന്നതിനെ കെൾക്കുമെ
൧൬ ങ്കിൽ നീ നിന്റെ സഹൊദരനെ ലഭിച്ചു* എന്നാൽ അവൻ
കെൾക്കയില്ല എങ്കിൽ സകല വാക്കും രണ്ട മൂന്ന സാക്ഷിക്കാരു
ടെ വായിനാൽ സ്ഥിരപ്പെടെണ്ടുന്നതിന്ന ഇനിയും ഒന്ന രണ്ടു പെ
൧൭ രെ നിന്നൊടു കൂട വിളിച്ചുകൊൾക* എന്നാൽ അവൻ അവരെ
അനുസരിക്കയില്ലെങ്കിൽ സഭയെ ബൊധിപ്പിക്ക എന്നാൽ അവൻ
സഭയെ അനുസരിക്കയില്ലെങ്കിൽ അവൻ നിനക്ക ഒരു അജ്ഞാനിയും
൧൮ ചുങ്കക്കാരനും എന്ന പൊലെ ഇരിക്കട്ടെ* ഞാൻ സത്യമായിട്ട
നിങ്ങളൊട പറയുന്നു നിങ്ങൾ ഭൂമിയിൽ യാതൊരു കാൎയ്യങ്ങളെ എ

ക്കിലും ബന്ധിക്കുമൊ അവ സ്വൎഗ്ഗത്തിൽ ബന്ധിക്കപ്പെട്ടിരിക്കും നീ
ങ്ങൾ ഭൂമിയിങ്കൽ യാതൊന്ന കാൎയ്യങ്ങളെ എങ്കിലും അഴിക്കുമൊ അ
വ സ്വൎഗ്ഗത്തിൽ അഴിയപ്പെട്ടിരിക്കയും ചെയ്യും* പിന്നെയും ൧൯
ഞാൻ നിങ്ങളൊട പറയുന്നു നിങ്ങളിൽ ഇരുവർ തങ്ങൾ യാചിപ്പാ
നിരിക്കുന്ന യാതൊരു കാൎയ്യത്തെ സംബന്ധിച്ചെങ്കിലും ഭൂമിയിൽസ
മതയായിരുന്നാൽ അത സ്വൎഗ്ഗത്തിലിരിക്കുന്ന എന്റെ പിതാവി
നാൽ അവൎക്ക ചെയ്യപ്പെടും* എന്തുകൊണ്ടെന്നാൽ രണ്ടു പെരൊ ൨൦
മൂന്നുപെരൊ എന്റെ നാമത്തിൽ എവിടെ കൂടിയിരിക്കുന്നുവൊ
അവിടെ ഞാൻ അവരുടെ മദ്ധ്യത്തിൽ ഉണ്ട*

അപ്പൊൾ പത്രൊസ അവന്റെ അടുക്കൽ വന്ന കൎത്താവെ എ ൨൧
ന്റെ സഹൊദരൻ എന്റെ നെരെ എത്ര പ്രാവശ്യം ദൊഷം ചെ
യ്തിട്ട ഞാൻ അവനൊട ക്ഷമിക്കെണ്ടു എഴ പ്രാവശ്യത്തൊളമൊ
എന്ന പറഞ്ഞു* യെശു അവനൊട പറയുന്നു എഴ പ്രാവശ്യ ൨൨
ത്തൊളം എന്നല്ല എഴുവത എഴ പ്രാവശ്യത്തൊളമെന്ന അത്രെ
ഞാൻ നിന്നൊട പറയുന്നത* ആയതുകൊണ്ട തന്റെ ഭൃത്യന്മാ ൨൩
രൊട കണക്ക കെൾപ്പാൻ മനസ്സായിട്ടുള്ളൊരു രാജാവിനൊട സ്വ
ൎഗ്ഗരാജ്യം സദൃശമാക്കപ്പെട്ടിരിക്കുന്നു* എന്നാൽ അവൻ കണക്ക ൨൪
നൊക്കി തുടങ്ങിയപ്പൊൾ പതിനായിരം താലന്ത കടം പെട്ടവനാ
യ ഒരുത്തൻ അവന്റെ അടുക്കൽ കൊണ്ടുവരപ്പെട്ടു* എന്നാൽ ൨൫
കൊടുത്ത തീൎപ്പാൻ അവന്ന ഇല്ലായ്കകൊണ്ട അവനെയും അവ
ന്റെ ഭാൎയ്യയെയും അവന്റെ മക്കളെയും അവന്നുണ്ടായിരുന്ന സ
കലത്തെയും വില്പാനും കടം തീൎക്കപ്പെടുവാനും അവന്റെ യജമാ
നൻ കല്പിച്ചു* അതുകൊണ്ട ഭൃത്യൻ നിലത്തു വീണ അവനെ വ ൨൬
ന്ദിച്ച യജമാനനെ എനിക്കായ്ക്കൊണ്ട ക്ഷമയുണ്ടാകെണമെന്നും ഞാൻ
സകലത്തെയും തന്ന തീൎക്കാമെന്നും പറഞ്ഞു* ആ ഭൃത്യന്റെ യ ൨൭
ജമാനൻ മനസ്സലിയപ്പെട്ട അവനെ വിടിയിച്ച കടം അവനൊട
ക്ഷമിക്കയും ചെയ്തു* എന്നാറെ ആ ഭൃത്യൻ പുറപ്പെട്ടതിന്റെശെഷം ത ൨൮
മ ഭൃത്യന്മാരിൽ തന്നൊട നൂറ വെള്ളിക്കാശ കടം പെട്ടിരുന്നിട്ടു
ള്ള ഒരുത്തനെ കണ്ട അവനെ തൊണ്ണയിൽ പിടിച്ചു ഞെക്കി നീ വാങ്ങി
യ കടം എനിക്ക തന്നുതീൎക്ക എന്നും പറഞ്ഞു* ആകയാൽ അവ ൨൯
ന്റെ സമ ഭൃത്യൻ അവന്റെ പാദങ്ങളിൽ വീണ എനിക്കായ്ക്കൊണ്ട-
ക്ഷമയുണ്ടാകെണമെന്നും ഞാൻ സകലത്തെയും നിനക്ക തന്ന തീ
ൎക്കാമെന്നും അവനൊട അപെക്ഷിച്ചു* എന്നാറെ അവന്ന മന ൩൦
സ്സില്ല പൊയി അവനെ അവൻ വാങ്ങിയ കടം കൊടുത്ത തീൎക്കു
വൊളത്തിന്ന കാരാഗൃഹത്തിലാക്കി അത്രെ ചെയ്തത* പിന്നെ ഉ ൩൧
ണ്ടായ കാൎയ്യങ്ങളെ അവന്റെ സമഭൃത്യന്മാർ കണ്ടാറെ അവർ വളര
ദുഃഖപ്പെട്ടു അവർ വന്ന ഉണ്ടായ കാൎയ്യങ്ങളെ ഒക്കയും തങ്ങളുടെ യ
ജമാനനൊട അറിയിക്കയും ചെയ്തു* അപ്പൊൾ അവന്റെ യജമാ ൩൨
നൻ അവനെ അടുക്കൽവിളിച്ചാറെ അവനൊട പറഞ്ഞു ദുഷ്ട ഒ

ന്ന നീ എന്നൊട അപെക്ഷിച്ചതുകൊണ്ട ഞാൻ ആ കടമെല്ലാം
൩൩ നിന്നൊട ക്ഷമിച്ചുവല്ലൊ* ഞാൻ നിന്നൊട കരുണ ചെയ്തതു
പൊലെ തന്നെ നീയും നിനക്ക സമഭൃത്യനൊട കരുണ ചെയ്യെണ്ടു
൩൪ ന്നതായിരുന്നില്ലയൊ* വിശെഷിച്ച അവന്റെ യജമാനൻ കൊ
പിച്ച തന്നൊട്ട വാങ്ങിയ കടമെല്ലാം തന്നു തീരുവൊളത്തിന്ന അവ
൩൫ നെ ദണ്ഡിപ്പിക്കുന്നവരെ എല്പിക്കയും ചെയ്തു* നിങ്ങൾ നിങ്ങളു
ടെ പൂൎണ്ണമനസ്സൊടെ ഒരൊരുത്തൻ തന്റെ സഹൊദരനൊട അ
വന്റെ കുറങ്ങളെ ക്ഷമിക്കുന്നില്ല എങ്കിൽ ഇപ്രകാരം തന്നെ
എന്റെ സ്വൎഗ്ഗസ്ഥനായ പിതാവ നിങ്ങളൊടും ചെയ്യും*

## ൧൯ അദ്ധ്യായം

൧ ക്രിസ്തു രൊഗികളെ സ്വസ്ഥപ്പെടുത്തുകയും.— ൩ വിവാഹഭംഗ
ത്തെ സംബന്ധിച്ച പറിശന്മാരൊട ഉത്തരം പറകയും.—൧൬
നിത്യ ജീവനെ പ്രാപിപ്പാനുള്ള പ്രകാരത്തെ കാട്ടുകയും ചെ
യ്യുന്നത.

പിന്നെ ഉണ്ടായതെന്തെന്നാൽ യെശു ഈ വചനങ്ങളെ തിക
ച്ചതിന്റെ ശെഷം അവൻ ഗലിലയായിൽനിന്ന പുറപ്പെട്ട യൊ
ർദാന്ന അക്കരയായ യെഹൂദായുടെ അതൃത്തികളിലെക്ക വന്നു*
൨ വളര പുരുഷാരങ്ങളും അവന്റെ പിന്നാലെ ചെന്നു അവിടെ അ
വൻ അവരെ സ്വസ്ഥമാക്കുകയും ചെയ്തു*
൩ പറിശന്മാരും അവന്റെ അടുക്കൽ വന്ന അവനെ പരീക്ഷി
ച്ച യാതൊരു സംഗതി കൊണ്ടെങ്കിലും ഒരു മനുഷ്യന്ന തന്റെ ഭാ
ൎയ്യയെ ഉപെക്ഷിപ്പാൻ ന്യായമൊ എന്ന അവനൊട്ട പറഞ്ഞു*
൪ എന്നാറെ അവൻ ഉത്തരമായിട്ട അവരൊട്ട പറഞ്ഞു ആദിയി
കൽ അവരെ ഉണ്ടാക്കിയവൻ അവരെ ആണും പെണ്ണുമായി ഉണ്ടാ
൫ ക്കി എന്നും* ഇത ഹെതുവായിട്ട ഒരു മനുഷ്യൻ തന്റെ മാതാ
പിതാക്കന്മാരെ വെർവിട്ട തന്റെ ഭാൎയ്യയൊട്ട കൂട ചെൎന്നിരിക്ക
യും അവരിരുവരും ഒരു ജഡമായ്തീരികയും ചെയ്യുമെന്ന പറഞ്ഞു
൬ എന്നും നിങ്ങൾ വായിച്ചിട്ടില്ലയൊ* എന്നതുകൊണ്ട അവർ ഇ
നി ഇരുവരല്ല ഒരു ജഡമത്രെ ആകുന്നത ആകയാൽ ദൈവം കൂ
൭ ടെ ചെൎത്തതിനെ മനുഷ്യൻ വെറതിരിക്കരുത* അവർ അവ
നൊട പറയുന്നു എന്നാൽ ഉപെക്ഷ ചീട്ട എഴുതി കൊടുത്ത അ
൮ വളെ ഉപെക്ഷിപ്പാൻ മൊശെ എന്തിന കല്പിച്ചു* അവൻ അ
വരൊട പറയുന്നു നിങ്ങളുടെ ഹൃദയകാഠിന്യത്തിന്റെ ഹെതുവാ
യിട്ട മൊശെ നിങ്ങൾക്ക നിങ്ങളുടെ ഭാൎയ്യമാരെ ഉപെക്ഷിപ്പാൻ അ
൯ നുവാദം തന്നു എന്നാൽ ആദി മുതൽ ഇപ്രകാരം ആയില്ല* എ
ന്നാൽ ആരെങ്കിലും വെശ്യാദൊഷം ഹെതുവായിട്ടല്ലാതെ തന്റെ
ഭാൎയ്യയെ ഉപെക്ഷിക്കയും മറെറാരുത്തിയെ വിവാഹം ചെയ്കയും
ചെയ്താൽ അവൻ വ്യഭിചാരം ചെയ്യുന്നു എന്നും ഉപെക്ഷിക്കപ്പെട്ട

വളെ വിവാഹം ചെയ്യുന്നവൻ വ്യഭിചാരം ചെയ്യുന്നു എന്നും ഞാൻ
നിങ്ങളൊട പറയുന്നു* അവന്റെ ശിഷ്യന്മാർ അവനൊട പ ൧൦
റയുന്നു ഭാൎയ്യയൊടെ മനുഷ്യന്റെ സംഗതി ഇപ്രകാരമാകുന്നു എ
ങ്കിൽ വിവാഹം ചെയ്യുന്നത നന്നല്ല* എന്നാൽ അവൻ അവരൊ ൧൧
ടു പറഞ്ഞു ആൎക്ക അത നൽകപ്പെട്ടുവൊ അവർ അല്ലാതെ എല്ലാ
വരും ഈ വചനത്തെ പരിഗ്രഹിക്കുന്നില്ല* എന്തുകൊണ്ടെന്നാൽ ൧൨
തങ്ങളുടെ മാതാവിന്റെ ഗൎഭത്തിൽനിന്ന അപ്രകാരം ജനിച്ചിട്ടു
ള്ളവരായ സന്യാസികളുമുണ്ട മനുഷ്യരാൽ സന്യസിപ്പിക്കപ്പെട്ടിട്ടു
ള്ള സന്യാസികളുമുണ്ട സ്വൎഗ്ഗരാജ്യത്തെ കുറിച്ച തങ്ങളെ തന്നെ സ
ന്യസിച്ചിട്ടുള്ള സന്യാസികളുമുണ്ട ഇതിനെ പരിഗ്രഹിപ്പാൻ കഴിയു
ന്നവൻ പരിഗ്രഹിക്കട്ടെ*

അപ്പൊൾ ചെറിയ പൈതങ്ങൾ അവന്റെ അടുക്കൽ അവൻ ൧൩
അവരുടെ മെൽ തന്റെ കൈകളെ വെക്കയും പ്രാൎത്ഥിക്കയും ചെ
യ്യെണ്ടുന്നതിന്നായിട്ടുകൊണ്ടുവരപ്പെട്ടിരുന്നു എന്നാറെ ശിഷ്യന്മാർ
അവരെ വിലക്കി* എന്നാൽ യെശു പറഞ്ഞു ചെറിയ പൈത ൧൪
ങ്ങളെ വിടുവിൻ എന്റെ അടുക്കൽ വരുവാൻ അവരെ വിരൊധി
ക്കയുമരുത എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അപ്രകാരമുള്ളവരു
ടെ ആകുന്നു* അവൻ അവരുടെ മെൽ തന്റെ കൈകളെ വെ ൧൫
ച്ചു അവിടെനിന്ന പുറപ്പെട്ടു പൊകയും ചെയ്തു*

പിന്നെ കണ്ടാലും ഒരുത്തൻ വന്ന അവനൊട നല്ല ഗുരൊ എ ൧൬
നിക്ക നിത്യ ജീവൻ ഉണ്ടാകുവാനായിട്ട ഞാൻ എന്തൊരു ഗുണ
ത്തെ ചെയ്യെണം എന്ന പറഞ്ഞു* എന്നാറെ അവൻ അവനൊ ൧൭
ടു പറഞ്ഞു നീ എന്തിന എന്നെ നല്ലവനെന്ന വിളിക്കുന്നു ദൈ
വം ഒരുവനല്ലാതെ ഒരുത്തനും നല്ലവനല്ല എന്നാൽ ജീവങ്കലെ
ക്ക പ്രവെശിപ്പാൻ നിനക്ക മനസ്സുണ്ട എങ്കിൽ കല്പനകളെ പ്രമാണി
ക്ക* അവൻ അവനൊട എവയെ എന്ന പറയുന്നു അപ്പൊൾ ൧൮
യെശു പറഞ്ഞു നീ കുല ചെയ്യരുത നീ വ്യഭിചാരം ചെയ്യരുത നീ
മൊഷ്ടിക്കരുത നീ കള്ള സാക്ഷി പറയരുത* നിന്റെ പിതാ ൧൯
വിനെയും മാതാവിനെയും ബഹുമാനിക്ക വിശെഷിച്ചും നീ നി
ന്റെ അയല്ക്കാരനെ നിന്നെപ്പൊലെ തന്നെ സ്നെഹിക്കണം* ആ ൨൦
യൌവനമുള്ളവൻ അവനൊടു പറയുന്നു ഇവ ഒക്കയും ഞാൻ എ
ന്റെ ബാല്യം മുതൽ പ്രമാണിച്ചിട്ടുണ്ട ഇനി എനിക്ക എന്തൊരു
കുറവുണ്ട* യെശു അവനൊടു പറഞ്ഞു പൂൎണ്ണനാകുവാൻ നിനക്ക ൨൧
മനസ്സുണ്ട എങ്കിൽ നീ ചെന്ന നിനക്കുള്ള വസ്തുക്കളെ വിററ സാധു
ക്കൾക്ക കൊടുക്ക എന്നാൽ നിനക്ക സ്വൎഗ്ഗത്തിൽ നിക്ഷെപമുണ്ടാ
കും നീ വന്ന എന്നെ പിന്തുടരുകയും ചെയ്ക* എന്നാറെ ആ ൨൨
യൌവനമുള്ളവൻ ഈ വചനത്തെ കെട്ടപ്പൊൾ ദുഃഖിച്ചു കൊണ്ട
പൊയി എന്തുകൊണ്ടെന്നാൽ അവന്ന വളര സമ്പത്തുകളുണ്ടായി
രുന്നു* അപ്പൊൾ യെശു തന്റെ ശിഷ്യന്മാരൊട പറഞ്ഞു ഒ ൨൩

രു ധനവാൻ സ്വൎഗ്ഗരാജ്യത്തിലെക്ക പ്രയാസമായിട്ട കടക്കുമെന്ന
൨൪ ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു* പിന്നെയും ഞാൻനി
ങ്ങളൊട പറയുന്നു ഒര ഒട്ടകത്തിന്ന ഒരു സൂചിയുടെ കുഴയിൽ
കൂടി കടന്ന പൊകുന്നത ഒരു ധനവാൻ ദൈവത്തിന്റെ രാജ്യ
ത്തിലെക്ക കടക്കുന്നതിനെക്കാൾ എററം എളുപ്പമുള്ളതാകുന്നു*
൨൫ അവന്റെ ശിഷ്യന്മാർ ഇതിനെ കെട്ടാറെ പിന്നെ രക്ഷിക്കപ്പെട്ടു
വാൻ കഴിയുന്നവൻ ആരെന്ന പറഞ്ഞ എത്രയും വിസ്മയപ്പെ
൨൬ ട്ടിരുന്നു* എന്നാറെ യെശു അവരെ നൊക്കി അവരൊട പറ
ഞ്ഞു മനുഷ്യരാൽ ഇത അസാദ്ധ്യമാകുന്നു എന്നാൽ ദൈവത്താൽ
൨൭ സകല കാൎയ്യങ്ങളും സാദ്ധ്യങ്ങളാകുന്നു* അപ്പൊൾ പത്രൊസ ഉ
ത്തരമായിട്ട അവനൊട പറഞ്ഞു കണ്ടാലും ഞങ്ങൾ സകലത്തെയും
ഉപെക്ഷിച്ച നിന്നെ പിന്തുടൎന്നിരിക്കുന്നു അതുകൊണ്ട ഞങ്ങൾക്ക
൨൮ എന്ത ഉണ്ടാകും* അപ്പൊൾ യെശു അവരൊട പറഞ്ഞു പുതി
യ ജനനത്തിൽ മനുഷ്യന്റെ പുത്രൻ തന്റെ മഹത്വത്തിന്റെ
സിംഹാസനത്തിൽ ഇരിക്കുമ്പൊൾ എന്നെ പിന്തുടൎന്നിട്ടുള്ള നിങ്ങ
ളും കൂടി ഇസ്രാഎലിന്റെ പന്ത്രണ്ട ഗൊത്രങ്ങളെ ന്യായം വിസ്ത
രിച്ചുകൊണ്ട പന്ത്രണ്ടു സിംഹാസനങ്ങളിൽ ഇരിക്കുമെന്ന ഞാൻ സ
൨൯ ത്യമായിട്ട നിങ്ങളൊട പറയുന്നു* വിശെഷിച്ചും ഭവനങ്ങളെ എ
ങ്കിലും സഹൊദരന്മാരെ എങ്കിലും സഹൊദരിമാരെ എങ്കിലും പിതാ
വിനെ എങ്കിലും മാതാവിനെ എങ്കിലും ഭാൎയ്യയെ എങ്കിലും മക്കളെ
എങ്കിലും നിലങ്ങളെ എങ്കിലും എന്റെ നാമം നിമിത്തമായിട്ട ഉ
പെക്ഷിച്ചവനെല്ലാം നൂറിരട്ടിയെ പ്രാപിക്കയും നിത്യജീവനെ
അനുഭവിക്കയും ചെയ്യും*
൩൰ എങ്കിലും മുമ്പുള്ളവർ പലർ പിമ്പുള്ളവരായും പിമ്പുള്ളവർ
മുമ്പുള്ളവരായും ഭവിക്കും*

## ൨൰ം അദ്ധ്യായം

൧ മുന്തിരിങ്ങാത്തൊട്ടത്തിലെ വെലക്കാരുടെ സംഗതി.— ൨൰
താണിരിക്കെണമെന്ന ക്രിസ്തു തന്റെ ശിഷ്യന്മാരെ പഠിപ്പിക്കു
ന്നത.

എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം തന്റെ മുന്തിരിങ്ങാത്തൊട്ട
ത്തിലെക്ക വെലക്കാരെ കൂലിക്ക വിളിപ്പാൻ എത്രയും കാലത്ത പു
റപ്പെട്ടു ചെന്നിട്ടുള്ള ഗൃഹസ്ഥനായൊരു മനുഷ്യനൊട സദൃശമാകു
൨ ന്നു* എന്നാൽ അവൻ വെലക്കാരൊട നാളൊന്നിന്ന ഒരൊ പ
ണം പറഞ്ഞ നിശ്ചയിച്ചിട്ട അവരെ തന്റെ മുന്തിരിങ്ങാത്തൊട്ടത്തി
൩ ലെക്ക അയച്ചു* പിന്നെ അവൻ മൂന്നാം മണിനെരത്ത പുറപ്പെ
ട്ടു ചെന്നപ്പൊൾ മററു ചിലർ ചന്ത സ്ഥലത്ത മിനക്കെട്ട നില്ക്കുന്ന
൪ തിനെ കണ്ടു* നിങ്ങളും മുന്തിരിങ്ങാത്തൊട്ടത്തിലെക്ക പൊകുവിൻ
ന്യായമുള്ളതിനെയും ഞാൻ നിങ്ങൾക്ക തരും എന്ന അവരൊട പ

രകയും ചെയ്തു എന്നാറെ അവർ പൊയി* പിന്നെയും അവൻ ൫
ആറാമത്തെയും ഒമ്പതാമത്തെയും മണിനെരത്ത പുറപ്പെട്ടു ചെന്ന
അപ്രകാരം തന്നെ ചെയ്തു* പിന്നെ പതിനൊന്നാം മണിനെര ൬
ത്ത അവൻ പുറപ്പെട്ടു ചെന്ന മററു ചിലർ മിനക്കെട്ട നില്ക്കുന്നതി
നെ കണ്ടു അവരൊടും പറയുന്നു നിങ്ങൾ ഇവിടെ പകൽ മുഴുവനും
എന്തിന മിനക്കെട്ട നില്ക്കുന്നു* ആരും ഞങ്ങളെ കൂലിക്കവിളിക്കാ ൭
യ്കകൊണ്ട എന്ന അവർ അവനൊട പറയുന്നു അവൻ അവരൊ
ട നിങ്ങളും മുന്തിരിങ്ങാത്തൊട്ടത്തിലെക്ക പൊകുവിൻ ന്യായമുള്ള
ത അത്രയും നിങ്ങൾക്ക കിട്ടുകയും ചെയ്യുമെന്ന പറയുന്നു* അങ്ങി ൮
നെ സന്ധ്യയായപ്പൊൾ മുന്തിരിങ്ങാത്തൊട്ടത്തിന്റെ യജമാനൻ
തന്റെ കലവറക്കാരനൊട പറയുന്നു നീ വെലക്കാരെ വിളിച്ച പി
മ്പുള്ളവർ മുതൽ തുടങ്ങി മുമ്പുള്ളവർ വരെ അവൎക്ക കൂലി കൊട
ക്ക* അപ്രകാരം പതിനൊന്നാം മണിനെരത്ത (കൂലിക്ക) വിളി ൯
ക്കപ്പെട്ടവർ വന്നപ്പൊൾ അവൎക്ക ഒരൊ പണം കിട്ടി* എന്നാൽ ൧൦
മുമ്പുള്ളവർ വന്നപ്പൊൾ തങ്ങൾക്ക അധികം കിട്ടുമായിരിക്കുമെ
ന്ന നിരൂപിച്ചു അവൎക്കും അപ്രകാരം തന്നെ ഒരൊ പണം കിട്ടി*
പിന്നെ അവർ അതിനെ വാങ്ങിയപ്പൊൾ ഗ്രഹസ്ഥന്റെ നെരെ ൧൧
പിറുപിറുത്തു* ഒരു പിമ്പുള്ളവർ ഒരു മണി നെരമെ വെല ൧൨
ചെയ്തിട്ടുള്ളു എന്നും പകലത്തെ ഭാരത്തെയും ഉഷ്ണത്തെയും സഹി
ച്ചിട്ടുള്ള ഞങ്ങളൊട നീ അവരെ സമമാക്കിയല്ലൊ എന്നും പറ
ഞ്ഞു* എന്നാറെ അവൻ ഉത്തരമായിട്ട അവരിൽ ഒരുത്തനൊ ൧൩
ട പറഞ്ഞു സ്നെഹിത ഞാൻ നിനക്ക അന്യായം ചെയ്യുന്നില്ല നീ എ
ന്നൊട ഒരു പണത്തിന്ന സമ്മതിച്ചിട്ടില്ലയൊ* നിനക്കുള്ളതി ൧൪
നെ നീ വാങ്ങികൊണ്ട പൊയ്ക്കൊൾക ഞാൻ നിനക്ക തന്നതുപൊലെ
തന്നെ ഒരു പിമ്പുള്ളവന്നും കൊടുപ്പാൻ എനിക്ക മനസ്സുണ്ട* എനി ൧൫
ക്കുള്ളവയെ കൊണ്ട ഞാൻ ഇച്ശിക്കുന്ന പ്രകാരം ചെയ്വാൻ എനി
ക്ക ന്യായമില്ലയൊ ഞാൻ നല്ലവനാകകൊണ്ട നിന്റെ കണ്ണ ദൊ
ഷമുള്ളതാകുന്നുവൊ* ഇപ്രകാരം പിമ്പുള്ളവർ മുമ്പുള്ളവരായും ൧൬
മുമ്പുള്ളവർ പിമ്പുള്ളവരായും ഭവിക്കും എന്തുകൊണ്ടെന്നാൽ വി
ളിക്കപ്പെട്ടവർ പലരും ഉണ്ട തിരഞ്ഞെടുക്കപ്പെട്ടവർ ചുരുക്കം
താനും*

പിന്നെ യെശു യെറുശലമിലെക്ക പുറപ്പെട്ടു പൊകുമ്പൊൾ പ ൧൭
ന്ത്രണ്ട ശിഷ്യന്മാരെ വഴിയിൽ വെറിട്ട കൂട്ടികൊണ്ട അവരൊട പറ
ഞ്ഞു* കണ്ടാലും നാം യെറുശലമിലെക്ക പുറപ്പെട്ടുപൊകുന്നു മനുഷ്യ ൧൮
ന്റെ പുത്രൻ പ്രധാനാചാൎയ്യന്മാൎക്കും ഉപാദ്ധ്യായന്മാൎക്കും എല്പിക്ക
പ്പെടുകയും അവർ അവനെ മരണ ശിക്ഷയ്ക്കു വിധിക്കയും* അ ൧൯
വനെ പരിഹസിപ്പാനും വാറു കൊണ്ട അടിപ്പാനും കുരിശിൽ തറ
പ്പാനും പുറജാതികൾക്ക എല്പിക്കയും അവൻ മൂന്നാം ദിവസത്തി
ങ്കൽ പിന്നെയും ഉയിൎത്തെഴുനില്ക്കയും ചെയ്യും*

൨൦ അപ്പൊൾ സബദിയുടെ പുത്രന്മാരുടെ മാതാവ അവളുടെ പു
ത്രന്മാരൊടു കൂടി അവന്റെ അടുക്കൽ വന്ന അവനെ വന്ദിച്ച അ
൨൧ വങ്കൽനിന്ന ഒരു കാൎയ്യത്തെ യാചിച്ചു* എന്നാറെ അവൻ നി
നക്ക എന്തുവെണമെന്ന അവളൊടു പറഞ്ഞു അവൾ എന്റെ ഈ
രണ്ടു പുത്രന്മാർ നിന്റെ രാജ്യത്തിങ്കൽ ഒരുത്തൻ നിന്റെ വല
ത്തു ഭാഗത്തിലും ഒരുത്തൻ നിന്റെ ഇടത്തു ഭാഗത്തിലും ഇരിപ്പാ
൨൨ നായിട്ടു അരുളിചെയ്യെണം എന്ന അവനൊടു പറയുന്നു* എ
ന്നാറെ യെശു ഉത്തരമായിട്ടു പറഞ്ഞു നിങ്ങൾ യാചിക്കുന്നത ഇ
ന്നതെന്ന നിങ്ങൾ അറിയുന്നില്ല ഞാൻ പാനം ചെയ്വാനിരിക്കു
ന്ന പാനപാത്രത്തെ പാനം ചെയ്വാനും ഞാൻ ബപ്തിസ്മപ്പെടുന്ന
ബപ്തിസ്മ കൊണ്ടു ബപ്തിസ്മപ്പെടുവാനും നിങ്ങൾക്ക കഴിയുമൊ കഴി
൨൩ യും എന്ന അവർ അവനൊടു പറയുന്നു* പിന്നെ അവൻ അ
വരൊടു പറയുന്നു നിങ്ങൾ എന്റെ പാനപാത്രത്തിൽനിന്ന പാ
നം ചെയ്കയും ഞാൻ ബപ്തിസ്മപ്പെടുന്ന ബപ്തിസ്മ കൊണ്ടു നിങ്ങൾ
ബപ്തിസ്മപ്പെടുകയും ചെയ്യും നിശ്ചയം എന്നാൽ എന്റെ വലത്തു
ഭാഗത്തിലും എന്റെ ഇടത്തു ഭാഗത്തിലും ഇരിക്കുന്നതിന അത
എന്റെ പിതാവിനാൽ ആൎക്ക ഒരുക്കപ്പെടുന്നുവൊ അവൎക്കല്ലാ
൨൪ തെ നൽകുവാൻ എനിക്കുള്ളതല്ല* വിശെഷിച്ച പത്തു പെർ
അതിനെ കെട്ടാറെ ആ രണ്ടു സഹൊദരന്മാരുടെ നെരെ നീരസ
൨൫ പ്പെട്ടു* എന്നാൽ യെശു അവരെ അടുക്കൽ വിളിച്ചിട്ടു അവരൊ
ടു പറഞ്ഞു ജാതികളുടെ പ്രമാണികൾ അവരുടെ മെൽ പ്രഭുത്വം
ചെയ്യുന്നു എന്നും മഹത്തുകൾ അവരുടെ മെൽ അധികാരം ചെയ്യു
൨൬ ന്നു എന്നും നിങ്ങൾ അറിയുന്നു* എന്നാൽ നിങ്ങളുടെ ഇടയിൽ
ഇപ്രകാരം വെണ്ടാ നിങ്ങളിൽ ആരെങ്കിലും വലിയവനാകുവാൻ ഇ
൨൭ ച്ശിക്കുന്നുവൊ അവൻ നിങ്ങളുടെ ശുശ്രൂഷക്കാരനാകട്ടെ* നിങ്ങ
ളിൽ ആരെങ്കിലും മുഖ്യനാകുവാൻ ഇച്ശിക്കുന്നുവൊ അവൻ നിങ്ങളു
൨൮ ടെ ഭൃത്യനാകട്ടെ* അപ്രകാരം മനുഷ്യന്റെ പുത്രൻ ശുശ്രൂഷ
ചെയ്യിച്ചു കൊൾവാനായിട്ടു വന്നില്ല ശുശ്രൂഷ ചെയ്വാനായിട്ടും ത
ന്റെ ജീവനെ പലൎക്കും വെണ്ടി വീണ്ടെടുപ്പായിട്ടു കൊടുപ്പാനായി
ട്ടും അത്രെ*
൨൯ പിന്നെ അവർ യെറിഹൊയിൽനിന്ന പുറപ്പെടുമ്പൊൾ വലു
൩൦ ത പുരുഷാരം അവന്റെ പിന്നാലെ ചെന്നു* അപ്പൊൾ കണ്ടാ
ലും വഴിയരികെ ഇരിക്കുന്നവരായി രണ്ടു കുരുടന്മാർ യെശു കട
ന്നു പൊകുന്നു എന്ന കെട്ടാറെ ദാവീദിന്റെ പുത്രനായ കൎത്താ
വെ ഞങ്ങളൊടു കരുണയുണ്ടാകെണമെന്ന നിലവിളിച്ചു പറഞ്ഞു*
൩൧ എന്നാറെ അവർ മിണ്ടാതെ ഇരിപ്പാനായിട്ടു പുരുഷാരം അവ
രെ വിലക്കി എന്നാറെ അവർ ദാവീദിന്റെ പുത്രനായ കൎത്താ
വെ ഞങ്ങളൊടു കരുണയുണ്ടാകെണമെന്ന അധികം നിലവിളിച്ചു
൩൨ പറഞ്ഞു* അപ്പൊൾ യെശു നിന്ന അവരെ വിളിച്ച ഞാൻ നി

ങ്ങൾക്ക എന്ത ചെയ്യെണമെന്ന നിങ്ങൾക്ക മനസ്സായിരിക്കുന്നു എന്ന പറഞ്ഞു* ൩൩ അവർ അവനൊട കർത്താവെ ഞങ്ങളുടെ കണ്ണുകൾ തുറക്കപ്പെടെണം എന്ന പറയുന്നു* ൩൪ എന്നാറെ യെശു മനസ്സലിയപ്പെട്ട അവരുടെ കണ്ണുകളെ തൊട്ടു ഉടനെ അവരുടെ കണ്ണുകൾക്കകാഴ്ച ഉണ്ടായി അവർ അവന്റെ പിന്നാലെ പൊകയും ചെയ്തു*

## ൨൧ അദ്ധ്യായം

൧ ക്രിസ്തു യെറുശലമിലെക്ക ഒരു കഴുതമെലെ എറിപ്പൊകുന്നത.
൧൨ അവൻ കൊള്ളുന്നവരെയും വില്ക്കുന്നവരെയും ദൈവാലയത്തിൽനിന്ന പുറത്താക്കുന്നത.

പിന്നെ അവർ യെറുശലമിലെക്ക സമീപിച്ചു ഒലിവ മലയുടെ അരികെ ബെതപാഗയിലെക്ക എത്തിയപ്പൊൾ തന്നെ യെശു രണ്ട ശിഷ്യന്മാരെ അയച്ചു* ൨ അവരൊട പറഞ്ഞു നിങ്ങളുടെ നെരെ ഇരിക്കുന്ന ഗ്രാമത്തിലെക്ക പൊകുവിൻ എന്നാൽ കെട്ടിയിരിക്കുന്ന ഒരു കഴുതയെയും അതിനൊട കൂട ഒരു ആൺകുട്ടിയെയും നിങ്ങൾ ഉടനെ കണ്ടെത്തും (അവയെ) അഴിച്ച എനിക്ക കൊണ്ടുവരുവിൻ* ൩ യാതൊരുത്തനെങ്കിലും നിങ്ങളൊട വല്ലതും പറഞ്ഞാൽ അവയെ കൊണ്ട കർത്താവിന്ന ആവശ്യമുണ്ടെന്ന പറവിൻ ഉടനെ അവൻ അവയെ അയക്കയും ചെയ്യും* ൪ ഇതൊക്കയും ഉണ്ടായത ദീർഘദർശിയാൽ പറയപ്പെട്ടിരുന്നത നിവൃത്തിയാകെണ്ടുന്നതിന്ന ആയിരുന്നു* ൫ അത കണ്ടാലും നിന്റെ രാജാവ സൌമ്യനായും കഴുതമെലും കഴുതയുടെ ആൺകുട്ടിമെലും ഇരിക്കുന്നവനായും നിന്റെ അടുക്കൽ വരുന്നു എന്ന നിങ്ങൾ സിയൊന്റെ പുത്രിയൊട പറവിൻ എന്നുള്ളതാകുന്നു* ൬ അപ്പൊൾ ശിഷ്യന്മാർ പൊയി യെശു തങ്ങളൊട കല്പിച്ച പ്രകാരം ചെയ്തു* ൭ കഴുതയെയും കഴുതക്കുട്ടിയെയും കൊണ്ടുവരികയും അവയുടെ മെൽ തങ്ങളുടെ വസ്ത്രങ്ങളെ ഇടുകയും (അവനെ) അവയുടെ മെൽ ഇരുത്തുകയും ചെയ്തു* ൮ വിശെഷിച്ചും എത്രയും വലര പുരുഷാരം തങ്ങളുടെ വസ്ത്രങ്ങളെ വഴിയിൽ വിരിച്ചു മററു ചിലർ വൃക്ഷങ്ങളിൽനിന്ന കൊമ്പുകളെ വെട്ടി വഴിയിൽ വിതറുകയും ചെയ്തു* ൯ മുമ്പെ പൊകയും പിന്തുടരുകയും ചെയ്ത പുരുഷാരങ്ങൾ ദാവീദിന്റെ പുത്രന്ന ഓശാന കർത്താവിന്റെ നാമത്തിൽ വരുന്നവൻ അനുഗ്രഹിക്കപ്പെട്ടവനാകുന്നു അത്യുന്നതങ്ങളിൽ ഓശാന എന്ന വിളിച്ചു പറഞ്ഞു* ൧൦ പിന്നെ അവൻ യെറുശലമിലെക്ക എത്തിയപ്പൊൾ നഗരമെല്ലാം കുലുങ്ങി ഇവൻ ആരാകുന്നു എന്ന പറഞ്ഞു* ൧൧ ഇവൻ ഗലീലയായിലെ നസറെത്തിൽനിന്നുള്ള ദീർഘദർശിയായ യെശുവാകുന്നു എന്ന പുരുഷാരം പറഞ്ഞു* ൧൨ പിന്നെ യെശു ദൈവാലയത്തിലെക്ക ചെല്ലുകയും ദൈവാലയത്തിൽ വില്ക്കുന്നവരെ

യും കൊള്ളുന്നവരെയും എല്ലാം പുറത്താക്കുകയും പൊൻവാണി
ക്കാരുടെ മെശപ്പലകകളെയും പ്രാവുകളെ വില്ക്കുന്നവരുടെ പി
൧൩ ഠങ്ങളെയും മറിച്ചു കളകയും* അവരൊട എന്റെ ഭവനം പ്രാ
ൎത്ഥനയുടെ ഭവനം എന്ന ചൊല്ലപ്പെടും എന്ന എഴുതപ്പെട്ടിരിക്കു
ന്നു എന്നാൽ നിങ്ങൾ അതിനെ കള്ളന്മാരുടെ ഒരു ഗുഹയാക്കി
൧൪ തീൎത്തു എന്ന പറകയും ചെയ്തു* വിശെഷിച്ച കുരുടന്മാരും മു
ടന്തന്മാരും ദൈവാലയത്തിൽ അവന്റെ അടുക്കൽ വന്നു അ
൧൫ വൻ അവരെ സ്വസ്ഥമാക്കുകയും ചെയ്തു* എന്നാൽ അവൻ ചെ
യ്തിട്ടുള്ള അത്ഭുതങ്ങളെയും ദാവിദിന്റെ പുത്രന്ന ഓശാന എന്ന
ബാലകന്മാർ ദൈവാലയത്തിൽ വിളിച്ചു പറയുന്നതിനെയും പ്ര
ധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും കണ്ടാറെ അവർ നീരസ
൧൬ പ്പെട്ടു* ഇവർ പറയുന്നതിനെ നീ കെൾക്കുന്നുവൊ എന്നും അ
വനൊട പറഞ്ഞു എന്നാറെ യെശു അവരൊട പറയുന്നു ഉൗപ്പശി
ശുക്കളുടെയും മുലകുടിക്കുന്നവരുടെയും വായിൽനിന്ന നീ സ്തുതി
യെ നിവൃത്തിയാക്കി എന്ന നിങ്ങൾ ഒരു നാളും വായിച്ചിട്ടില്ല
യൊ*

൧൭ വിശെഷിച്ചും അവൻ അവരെ വിട്ട പട്ടണത്തിൽനിന്ന ബെ
ഥാനിയായിലെക്ക പുറപ്പെട്ടു പൊയി അവിടെ രാത്രി പാൎക്കയും
൧൮ ചെയ്തു* പിന്നെ രാവിലെ അവൻ പട്ടണത്തിലെക്ക തിരിച്ചുവ
൧൯ രുമ്പൊൾ വിശന്നിരുന്നു* എന്നാൽ അവൻ വഴിയരികത്ത ഒ
രു അത്തി വൃക്ഷത്തെ കണ്ടാറെ അതിന്റെ അടുക്കൽ വന്നു അ
തിന്മെൽ ഇലകളെ മാത്രം ഒഴികെ പിന്നെ ഒന്നിനെയും കണ്ടതുമി
ല്ല അതിനൊട ഇനിമെൽ എന്നെക്കും നിങ്കൽ ഫലമുണ്ടാകരുത എ
ന്ന പറകയും ചെയ്തു ഉടനെ തന്നെ ആ അത്തി വൃക്ഷം ഉണങ്ങി
൨൦ പ്പൊകയും ചെയ്തു* വിശെഷിച്ച ശിഷ്യന്മാർ ഇതിനെ കണ്ടാ
റെ അത്തി വൃക്ഷം എത്രയും വെഗത്തിൽ ഉണങ്ങിപ്പൊയി എ
൨൧ ന്ന പറഞ്ഞ ആശ്ചൎയ്യപ്പെട്ടു* പിന്നെ യെശു ഉത്തരമായിട്ട അ
വരൊട പറഞ്ഞു നിങ്ങൾക്ക വിശ്വാസമുണ്ടാകയും സംശയിക്കാതെ
ഇരിക്കയും ചെയ്താൽ അത്തി വൃക്ഷത്തിന്ന ചെയ്യപ്പെട്ടതിനെ
നിങ്ങൾ ചെയ്യുമമാത്രമല്ല നിങ്ങൾ ഈ പൎവതത്തൊടും നീ നീങ്ങുക
സമുദ്രത്തിലെക്ക വീഴുകയും ചെയ്ക എന്ന നിങ്ങൾ പറഞ്ഞാലും അ
൨൨ താകുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു* നിങ്ങൾ
പ്രാൎത്ഥനയിൽ എത്ര കാൎയ്യങ്ങളെ വിശ്വസിച്ചു കൊണ്ട യാചിച്ചാലും
അവയെ ഒക്കെയും നിങ്ങൾക്ക ലഭിക്കയും ചെയ്യും*

൨൩ പിന്നെ അവൻ ദൈവാലയത്തിലെക്ക വന്നപ്പൊൾ പ്രധാനാ
ചാൎയ്യന്മാരും ജനത്തിന്റെ മൂപ്പന്മാരും അവൻ ഉപദെശിക്കു
മ്പൊൾ അവന്റെ അടുക്കൽ വന്ന നീ എന്ത അധികാരം കൊണ്ട
ഈ കാൎയ്യങ്ങളെ ചെയ്യുന്നു എന്നും ആര നിനക്ക ഈ അധികാര
൨൪ ത്തെ തന്നു എന്നും പറഞ്ഞു* എന്നാറെ യെശു ഉത്തരമായിട്ട

അവരൊട്ട പറഞ്ഞു ഞാനും നിങ്ങളൊട ഒരു കാൎയ്യത്തെ ചൊദി
ക്കും ആയതിനെ നിങ്ങൾ എന്നൊട്ട പറയുമെങ്കിൽ ഞാനും എ
ന്ത അധികാരം കൊണ്ട ഈ കാൎയ്യങ്ങളെ ചെയ്യുന്നു എന്ന നിങ്ങളൊ
ട്ട പറയും* യൊഹന്നാന്റെ ബപ്തിസ്മ എവിടെനിന്നുണ്ടായി ൨൫
സ്വൎഗ്ഗത്തിൽനിന്നൊ മനുഷ്യരിൽനിന്നൊ അപ്പൊൾ അവർ ത
ങ്ങളിൽ ആലൊചിച്ച പറഞ്ഞു സ്വൎഗ്ഗത്തിങ്കൽനിന്ന എന്ന നാം പ
റയുമെങ്കിൽ എന്നാൽ നിങ്ങൾ അവനെ വിശ്വസിക്കാഞ്ഞത എ
ന്തുകൊണ്ട എന്ന അവൻ നമ്മൊട്ട പറയും* പിന്നെ മനുഷ്യ ൨൬
രിൽനിന്ന എന്ന നാം പറയുമെങ്കിൽ നാം ജനത്തെ ഭയപ്പെടുന്നു
എന്തുകൊണ്ടെന്നാൽ എല്ലാവരും യൊഹന്നാനെ ഒരു ദീൎഘദൎശി എ
ന്ന പ്രമാണിക്കുന്നു* അവർ യെശുവിനൊട ഉത്തരമായിട്ട ഞ ൨൭
ങ്ങൾ അറിയുന്നില്ലെന്ന പറകയും ചെയ്തു എന്നാറെ അവൻ അവ
രൊട്ട പറഞ്ഞു ഞാനും എന്ത അധികാരം കൊണ്ട ഈ കാൎയ്യങ്ങളെ
ചെയ്യുന്നു എന്ന നിങ്ങളൊട്ട പറയുന്നില്ല* എന്നാൽ നിങ്ങൾക്ക എ ൨൮
ന്ത തൊന്നുന്നു ഒരു മനുഷ്യന്ന രണ്ട പുത്രന്മാരുണ്ടായിരുന്നു വിശെ
ഷിച്ച അവൻ മൂത്തവന്റെ അടുക്കൽ വന്ന പുത്ര നീ ചെന്ന ഇന്ന
എന്റെ മുന്തിരിങ്ങാത്തൊട്ടത്തിൽ വെല ചെയ്ക എന്ന പറഞ്ഞു*
അവൻ എനിക്ക മനസ്സില്ലെന്ന ഉത്തരമായിട്ട പറഞ്ഞു എന്നാൽ ൨൯
അവൻ പിന്നത്തെതിൽ അനുതാപപ്പെട്ട പൊയി* പിന്നെ ൩൦
അവൻ രണ്ടാമത്തവന്റെ അടുക്കൽ വന്ന അപ്രകാരം തന്നെ പ
റഞ്ഞു എന്നാറെ അവൻ കൎത്താവെ ഞാൻ പൊകുന്നു എന്ന ഉ
ത്തരമായിട്ട പറഞ്ഞു പൊയതുമില്ല* ഇവരിരുവരിൽ എവൻ ൩൧
(തന്റെ)പിതാവിന്റെ ഹിതത്തെ ചെയ്തു മൂത്തവൻ എന്ന അ
വർ അവനൊട്ട പറയുന്നു യെശു അവരൊട്ട പറയുന്നു ചുങ്കക്കാ
രും വെശ്യാസ്ത്രീകളും നിങ്ങൾക്ക മുമ്പെ ദൈവത്തിന്റെ രാജ്യ
ത്തിലെക്ക പൊകുന്നു എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറ
യുന്നു* എന്തുകൊണ്ടെന്നാൽ യൊഹന്നാൻ നീതിയുടെ വഴിയിൽ ൩൨
നിങ്ങളുടെ അടുക്കൽ വന്നു നിങ്ങൾ അവനെ വിശ്വസിച്ചിട്ടുമില്ല എ
ന്നാൽ ചുങ്കക്കാരും വെശ്യാസ്ത്രീകളും അവനെ വിശ്വസിച്ചു അതി
നെ നിങ്ങൾ കണ്ടിട്ടും അവനെ വിശ്വസിക്കെണ്ടുന്നതിന്നായിട്ട പി
ന്നത്തെതിൽ അനുതപിച്ചതുമില്ല*

മറെറാരു ഉപമയെ കെട്ടുകൊൾവിൻ ഗൃഹസ്ഥനായൊരു മനു ൩൩
ഷ്യനുണ്ടായിരുന്നു അവൻ ഒരു മുന്തിരിങ്ങാത്തൊട്ടത്തെ ഉണ്ടാക്കുക
യും അതിന ചുററും ഒരു വെലിയെ കെട്ടുകയും അതിൽ ഒരു ച
ക്കിനെ കുഴിച്ചിടുകയും ഒരു ഗൊപുരത്തെ പണിചെയ്കയും അതി
നെ തൊട്ടക്കാരെ ഏല്പിക്കയും ഒരു ദൂര ദെശത്തിലെക്ക പൊകയും
ചെയ്തു* പിന്നെ ഫലകാലം സമീപിച്ചപ്പൊൾ അതിന്റെ ഫ ൩൪
ലങ്ങളെ വാങ്ങുവാനായിട്ട അവൻ തന്റെ ഭൃത്യന്മാരെ തൊട്ടക്കാ
രുടെ അടുക്കൽ അയച്ചു* എന്നാറെ തൊട്ടക്കാർ അവന്റെ ഭ ൩൫

ത്യന്മാരെ പിടിച്ച ഒരുത്തനെ അടിക്കയും ഒരുത്തനെ കൊല്ലുകയും
൩൬ പിന്നെ ഒരുത്തനെ കല്ലുകൊണ്ട എറികയും ചെയ്തു* പിന്നെയും
അവൻ മുമ്പിലത്തവരെക്കാൾ അധികം മറെറ ഭൃത്യന്മാരെ അയച്ചു
൩൭ അവർ അവരൊടും അപ്രകാരംതന്നെ ചെയ്തു* എന്നാൽ ഒടുക്കത്ത
അവർ എന്റെ പുത്രനെ ശങ്കിക്കുമെന്ന പറഞ്ഞ അവൻ തന്റെ
൩൮ പുത്രനെ അവരുടെ അടുക്കൽ അയച്ചു* എന്നാറെ തൊട്ടക്കാർ
പുത്രനെ കണ്ടപ്പൊൾ അവർ തമ്മിൽ തമ്മിൽ പറഞ്ഞു ഇവൻ അ
വകാശിയാകുന്ന വരുവിൻ നാം അവനെ കൊല്ലുകയും അവന്റെ
൩൯ അവകാശത്തെ അടക്കിക്കൊൾകയും ചെയ്യണം* വിശെഷി
ച്ചും അവർ അവനെ പിടിച്ച അവനെ മുന്തിരിങ്ങാത്തൊട്ടത്തിൽ
൪൦ നിന്ന പുറത്താക്കി കൊന്നുകളകയും ചെയ്തു* അതുകൊണ്ട മുന്തി
രിങ്ങാത്തൊട്ടത്തിന്റെ യജമാനൻ വരുമ്പൊൾ അവൻ ആ തൊ
൪൧ ട്ടക്കാരൊട എന്ത ചെയ്യും* അവർ അവനൊടു പറയുന്നു അവൻ
ആ ദുഷ്ടന്മാരെ ദൊഷമായി നശിപ്പിക്കയും തനിക്ക ഫലങ്ങളെ ത
ൽക്കാലങ്ങളിൽ കൊടുക്കുന്ന മറെറ തൊട്ടക്കാൎക്ക മുന്തിരിങ്ങാത്തൊട്ട
൪൨ ത്തെ എല്പിക്കയും ചെയ്യും* യെശു അവരൊട പറയുന്നു കല്പണി
ക്കാർ ത്യജിച്ച കല്ല കൊണിന്റെ തലയായി തീൎന്നിരിക്കുന്നു ഇത
കൎത്താവിനാൽ ഉണ്ടായത അത നമ്മുടെ കണ്ണുകളിൽ ആശ്ചൎയ്യമാ
യിട്ടുള്ളതുമാകുന്നു എന്ന നിങ്ങൾ വെദവാക്യങ്ങളിൽ ഒരുനാളും
൪൩ വായിച്ചിട്ടില്ലയൊ* ആയതുകൊണ്ട ഞാൻ നിങ്ങളൊട പറയുന്നു
ദൈവത്തിന്റെ രാജ്യം നിങ്ങളിൽനിന്ന എടുക്കപ്പെടുകയും അതി
ന്റെ ഫലങ്ങളെ തരുന്നൊരു ജാതിക്ക കൊടുക്കപ്പെടുകയും ചെ
൪൪ യ്യും* വിശെഷിച്ച ഈ കല്ലിന്മെൽ വീഴുന്നവൻ നുറുങ്ങപ്പെടും എ
൪൫ ന്നാൽ അത ആരുടെമെൽ വീണാൽ അവനെ പൊടിയാക്കും* വി
ശെഷിച്ച പ്രധാനാചാൎയ്യന്മാരും പറിശന്മാരും അവന്റെ ഉപമക
ളെ കെട്ടാറെ അവൻ തങ്ങളെ കുറിച്ച പറഞ്ഞു എന്ന അറിഞ്ഞു*
൪൬ പിന്നെ അവർ അവനെ പിടിപ്പാനായിട്ട അന്വെഷിക്കുമ്പൊൾ
അവർ പുരുഷാരത്തെ ഭയപ്പെട്ടു എന്തുകൊണ്ടെന്നാൽ അവർ അ
വനെ ഒരു ദീൎഘദൎശിയെപ്പൊലെ പ്രമാണിച്ചു*

## ൨൨ അദ്ധ്യായം

൧ രാജപുത്രന്റെ വിവാഹം.— ൧൧ കല്യാണ വസ്ത്രം.— ൧൫ ഇ
റവതി കൊടുക്കുന്ന സംഗതി.— ജിവിച്ചെഴുനീല്പിന്റെ സം
ഗതി.

പിന്നെ യെശു ഉത്തരമായിട്ട പിന്നെയും അവരൊട ഉപമക
൨ ളായി സംസാരിച്ച പറഞ്ഞു* തന്റെ പുത്രന്ന കല്യാണം കഴി
൩ ച്ചിട്ടുള്ളൊരു രാജാവിനൊട സ്വൎഗ്ഗരാജ്യം സദൃശമാകുന്നു* കല്യാ
ണത്തിന്ന ക്ഷണിക്കപ്പെട്ടവരെ വിളിപ്പാൻ അവൻ തന്റെ ഭൃത്യ
൪ ന്മാരെ അയച്ചു എന്നാറെ വരുവാൻ അവൎക്ക മനസ്സില്ല* പി

ന്നെയും അവൻ മറെറ ഭൃത്യന്മാരെ അയച്ചു പറഞ്ഞു നിങ്ങൾ വിളിക്ക
പ്പെട്ടവരൊട പറവിൻ കണ്ടാലും ഞാൻ എന്റെ വിരുന്നിനെ ഒ
രുക്കിയിരിക്കുന്ന എന്റെ കാളകളും തടിച്ച ജന്തുക്കളും കൊല്ലപ്പെ
ട്ടു സകലവും ഒരുങ്ങിയിരിക്കുന്ന കല്യാണത്തിന്ന വരുവിൻ* എ ൫
ന്നാറെ അവർ അജാഗ്രതപ്പെട്ടു ഒരുത്തൻ തന്റെ നിലത്തിന്നും
മറെറാരുത്തൻ തന്റെ വ്യാപാരത്തിന്നും പൊയ്ക്കളകയും ചെ
യ്തു* എന്നാൽ ശെഷമുള്ളവർ അവന്റെ ഭൃത്യന്മാരെ പിടിച്ചു ൬
അവമാനപ്പെടുത്തി കൊല്ലുകയും ചെയ്തു* എന്നാറെ രാജാവ അ ൭
തിനെ കെട്ടപ്പൊൾ അവൻ ക്രൊധപ്പെട്ടു പിന്നെ അവൻ തന്റെ
സൈനികളെ അയച്ചു ആ കുലപാതകന്മാരെ സംഹരിക്കയും അവരു
ടെ പട്ടണത്തെ ചുട്ടുകളകയും ചെയ്തു* അപ്പൊൾ അവൻ തന്റെ ൮
ഭൃത്യന്മാരൊടു പറയുന്നു കല്യാണം ഒരുങ്ങിയിരിക്കുന്നു എന്നാൽ
വിളിക്കപ്പെട്ടവർ യൊഗ്യന്മാരായിരുന്നില്ല* അതുകൊണ്ട നി ൯
ങ്ങൾ പെരു വഴികളിലെക്ക ചെന്ന നിങ്ങൾ കണ്ടെത്തുന്നവരെ ഒക്കെ
യും കല്യാണത്തിന്ന വിളിപ്പിൻ* ആ ഭൃത്യന്മാർ പെരുവഴികളി ൧൦
ലെക്ക പുറപ്പെട്ടു ചെന്ന അവർ കണ്ടെത്തിയിട്ടുള്ള ദുഷ്ടന്മാരെയും ന
ല്ലവരെയും എല്ലാം കൂട്ടിക്കൊണ്ടു വരികയും ചെയ്തു കല്യാണവും വിരു
ന്നുകാരെക്കൊണ്ട നിറഞ്ഞിരുന്നു*

പിന്നെ വിരുന്നുകാരെ കാണ്മാനായിട്ട രാജാവ അകത്തവ ൧൧
ന്നപ്പൊൾ കല്യാണ വസ്ത്രത്തെ ധരിക്കാതെയുള്ളൊരു മനുഷ്യനെ
അവിടെ കണ്ടു* വിശെഷിച്ച അവൻ അവനൊടു പറയുന്നു സ്നെ ൧൨
ഹിത കല്യാണ വസ്ത്രം നിനക്കില്ലാതെ നീ ഇവിടെക്ക എങ്ങിനെ
അകത്ത വന്നു എന്നാറെ അവൻ മിണ്ടാതെ ഇരുന്നു* അപ്പൊൾ ൧൩
രാജാവ തന്റെ ശുശ്രൂഷക്കാരൊടു പറഞ്ഞു നിങ്ങൾ അവനെ കൈ
കളെയും കാലുകളെയും കെട്ടി അവനെ എടുത്ത കൊണ്ടുപൊക
യും സകലത്തിന്ന പുറമെയുള്ള ഇരുളിലെക്ക ആക്കിക്കളകയും ചെ
യ്വിൻ അവിടെ കരച്ചിലും പല്ലുകടിയുമുണ്ടാകും* എന്തുകൊണ്ടെ ൧൪
ന്നാൽ വിളിക്കപ്പെട്ടവർ പലരും ആകുന്നു തിരഞ്ഞെടുക്കപ്പെട്ടവ
രൊ ചുരുക്കമാകുന്നു*

അപ്പൊൾ പറിശന്മാർ പൊയി അവന്റെ വാക്കിൽ അവനെ ൧൫
എങ്ങിനെ അകപ്പെടുത്തെണ്ടു എന്ന ആലൊചന ചെയ്തു* വി ൧൬
ശെഷിച്ചും അവർ അവരുടെ ശിഷ്യന്മാരെ എറൊദിയക്കാരൊടും
കൂടി അവന്റെ അടുക്കൽ അയച്ച പറഞ്ഞു ഗുരൊ നീ സത്യമുള്ള
വനാകുന്നു എന്നും ദൈവത്തിന്റെ വഴിയെ സത്യത്തൊടെ ഉപ
ദെശിക്കുന്നു എന്നും ആൎക്കും വെണ്ടി നിനക്ക വിചാരമില്ല എന്നും
ഞങ്ങൾ അറിയുന്നു എന്തുകൊണ്ടെന്നാൽ നീ മനുഷ്യരുടെ മുഖത്തെ
നൊക്കുന്നില്ല* അതുകൊണ്ട നിനക്ക എങ്ങിനെ തൊന്നുന്നു കൈ ൧൭
സറിന്ന വരിപ്പണം കൊടുക്കുന്നത ന്യായമൊ അല്ലയൊ ഞങ്ങ
ളൊടു പറക* എന്നാറെ യെശു അവരുടെ ദുഷ്ടതയെ അറി ൧൮

അറിഞ്ഞു പറഞ്ഞു കപടഭക്തിക്കാരെ നിങ്ങൾ എന്നെ എന്തിന പ
൧൯ രീക്ഷിക്കുന്നു* ഒരു വരിപ്പണത്തെ എനിക്ക കാണിപ്പിൻ അ
൨൦ വർ അവന്ന ഒരു പണത്തെയും കൊണ്ടുവന്നു* പിന്നെ അവൻ
അവരൊടു പറയുന്നു ഈ സ്വരൂപവും മെലെഴുത്തും ആരുടെ ആ
൨൧ കുന്നു* കൈസറിന്റെ ആകുന്നു എന്ന അവർ അവനൊടു പ
റയുന്നു അപ്പൊൾ അവൻ അവരൊടു പറയുന്നു അതുകൊണ്ടു കൈ
സറിന്നുള്ളവയെ കൈസറിന്നും ദൈവത്തിന്നുള്ളവയെ ദൈവ
൨൨ ത്തിന്നും കൊടുത്തുകൊൾവിൻ* അവർ ഇതിനെ കെട്ടാറെ ആ
ശ്ചൎയ്യപ്പെട്ടു അവനെ വിട്ടു വാങ്ങിപ്പൊകയും ചെയ്തു*
൨൩ ജീവിച്ചെഴുനീല്പില്ല എന്ന പറയുന്ന സാദൊക്കായക്കാർ ആ ദി
വസത്തിൽ തന്നെ അവന്റെ അടുക്കൽ വന്നു വിശെഷിച്ച അവർ
൨൪ അവനൊടു ചൊദിച്ചു* ഗുരൊ ഒരുത്തൻ മക്കളില്ലാതെ മരിച്ചു
പൊയാൽ അവന്റെ സഹൊദരൻ അവന്റെ ഭാൎയ്യയെ വിവാ
ഹം ചെയ്കയും തന്റെ സഹൊദരന്ന സന്തതിയെ ഉണ്ടാക്കുകയും
൨൫ ചെയ്യെണമെന്ന മൊശെ പറഞ്ഞുവല്ലൊ* എന്നാൽ ഞങ്ങളുടെ
കൂട ഏഴു സഹൊദരന്മാരുണ്ടായിരുന്നു മൂത്തവൻ വിവാഹം ചെയ്തു
മരിച്ചു തനിക്ക സന്തതിയില്ലായ്കകൊണ്ടു തന്റെ ഭാൎയ്യയെ തന്റെ
൨൬ സഹൊദരന്നായിട്ടു ശെഷിപ്പിക്കയും ചെയ്തു* അപ്രകാരം തന്നെ ര
൨൭ ണ്ടാമത്തവനും മൂന്നാമത്തവനും എഴാമത്തവൻ വരെയും (ചെയ്തു)*
൨൮ എല്ലാവൎക്കും ഒടുക്കം സ്ത്രീയും മരിച്ചു* ആകയാൽ ജീവിച്ചെഴുനീ
ല്പിങ്കൽ അവൾ ആ എഴുപെരിൽ എവന്റെ ഭാൎയ്യയാകും അവ
൨൯ രെല്ലാവരും അവളെ പരിഗ്രഹിച്ചിരുന്നുവല്ലൊ* എന്നാറെ യെ
ശു ഉത്തരമായിട്ടു അവരൊടു പറഞ്ഞു നിങ്ങൾ വെദവാക്യങ്ങളെ
എങ്കിലും ദൈവത്തിന്റെ ശക്തിയെ എങ്കിലും അറിയായ്കകൊണ്ടു
൩൦ തെറ്റിപ്പൊകുന്നു* എന്തുകൊണ്ടെന്നാൽ ജീവിച്ചെഴുനീല്പിങ്കൽ അ
വർ വിവാഹം ചെയ്യുമാറുമില്ല വിവാഹമായി കൊടുക്കപ്പെടുമാറുമില്ല
സ്വൎഗ്ഗത്തിൽ ദൈവത്തിന്റെ ദൂതന്മാരെപ്പൊലെ അത്രെയാകുന്ന
൩൧ ത* എന്നാൽ മരിച്ചവരുടെ ജീവിച്ചെഴുനീല്പിനെ കുറിച്ച ദൈവ
ത്താൽ നിങ്ങളൊട പറയപ്പെട്ടതിനെ നിങ്ങൾ വായിച്ചിട്ടില്ലയൊ
൩൨ അതെന്തെന്നാൽ* ഞാൻ അബ്രഹാമിന്റെ ദൈവവും ഇസ്സാ
ക്കിന്റെ ദൈവവും യാക്കൊബിന്റെ ദൈവവുമായിരിക്കുന്നു ദൈ
വം മരിച്ചവരുടെ ദൈവമല്ല ജീവനുള്ളവരുടെ അത്രെ ആകുന്ന
൩൩ ത* എന്നാറെ പുരുഷാരം ഇതിനെ കെട്ടപ്പൊൾ അവന്റെ ഉ
പദെശത്തിങ്കൽ വിസ്മയപ്പെട്ടിരുന്നു*
൩൪ എന്നാൽ അവൻ സാദൊക്കായക്കാരെ മിണ്ടാതെയാക്കിയ പ്രകാ
൩൫ രം പറിശന്മാർ കെട്ടാറെ അവർ ഒന്നിച്ചു കൂടി* അപ്പൊൾ അ
൩൬ വരിൽ ന്യായശാസ്ത്രിയായ ഒരുത്തൻ അവനെ പരീക്ഷിച്ചു* ഗു
രൊ വെദപ്രമാണത്തിൽ എത കല്പന വലിയത എന്ന ചൊദിച്ചു*
൩൭ എന്നാറെ യെശു അവനൊടു പറഞ്ഞു നീ നിന്റെ ദൈവമായ ക

ൎത്താവിനെ നിന്റെ പൂൎണ്ണ ഹൃദയത്തൊടും നിന്റെ പൂൎണ്ണാത്മാ വൊടും നിന്റെ പൂൎണ്ണ മനസ്സൊടും സ്നെഹിക്കെണം* ഇത ഒന്നാമ ൩൮ ത്തും വലിയത്തുമായ കല്പനയാകുന്നു* രണ്ടാമത്തെതും അതിനൊട ൩൯ സമമാകുന്നു നിന്റെ അയല്ക്കാരനെ നിന്നെ പ്പൊലെ തന്നെ സ്നെ ഹിക്കെണം* ഈ രണ്ടു കല്പനകളിൽ സകല വെദപ്രമാണവും ൪൦ ദീൎഘദൎശികളും തൂങ്ങിയിരിക്കുന്നു*

പിന്നെ പറിശന്മാർ കൂടിയിരിക്കുമ്പൊൾ യെശു അവരൊടു* ൪൧ ക്രിസ്തുവിനെ കുറിച്ച നിങ്ങൾക്ക എന്ത തൊന്നുന്നു അവൻ ആരുടെ ൪൨ പുത്രനാകുന്നു എന്ന ചൊദിച്ചു ദാവീദിന്റെ (പുത്രൻ) എന്ന അ വർ അവനൊടു പറയുന്നു* അവൻ അവരൊടു പറയുന്നു അതു ൪൩ കൊണ്ട ദാവീദ അവനെ കൎത്താവെന്ന വിളിക്കുന്നത എങ്ങിനെ അവൻ പറയുന്നു* കൎത്താവ എന്റെ കൎത്താവിനൊട ഞാൻ ൪൪ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാക്കുവൊളത്തിന്ന എ ന്റെ വലത്തു ഭാഗത്തിൽ ഇരിക്ക എന്ന പറഞ്ഞു* അതുകൊണ്ട ൪൫ ദാവീദ അവനെ കൎത്താവെന്ന വിളിക്കുന്നു എങ്കിൽ അവൻ അ വന്റെ പുത്രനാകുന്നത എങ്ങിനെ* പിന്നെ ഒരുത്തനും അവ ൪൬ നൊട ഒരു വചനത്തെയും ഉത്തരമായിട്ട പറവാൻ കഴിഞ്ഞില്ല ആ ദിവസം മുതൽക്ക അവനൊട ഒരു കാൎയ്യത്തെയും ചൊദിപ്പാൻ ആൎക്കും ധൈൎയ്യമുണ്ടായിട്ടുമില്ല*

## ൨൩ അദ്ധ്യായം

൧ ഉപാദ്ധ്യായന്മാരുടെയും പറിശന്മാരുടെയും ഉപദെശം ന ന്ന നടപ്പിന്റെ രീതി ദൊഷമത്രെ എന്നുള്ളത.—൩൭ യെ രുശലമിന്റെ നാശം മുമ്പു കൂട്ടി ചൊല്ലപ്പെട്ടത.

അപ്പൊൾ യെശു പുരുഷാരത്തൊടും തന്റെ ശിഷ്യന്മാരൊടും സംസാരിച്ചു പറഞ്ഞു* മൊശയുടെ ആസനത്തിന്മെൽ ഉപാദ്ധ്യാ ൨ യന്മാരും പറിശന്മാരും ഇരിക്കുന്നു* ആകയാൽ പ്രമാണിപ്പാൻ ൩ അവർ നിങ്ങളൊട എത കാൎയ്യങ്ങളെ എങ്കിലും പറയുന്നുവൊ അ വയെ ഒക്കയും പ്രമാണിക്കയും ചെയ്കയും ചെയ്വിൻ എന്നാൽ അ വരുടെ പ്രവൃത്തികളിൻ പ്രകാരം ചെയ്യരുത എന്തുകൊണ്ടെന്നാൽ അവർ പറയുന്നു ചെയ്യുന്നില്ലതാനും* എന്തെന്നാൽ അവർ ൪ ഭാരവും വഹിപ്പാൻ ഞെരുക്കവുമുള്ള ചുമടുകളെ കെട്ടുകയും മനുഷ്യ രുടെ തൊളുകളിൽ വെക്കയും ചെയ്യുന്നു എന്നാൽ തങ്ങളുടെ വിര ലു കൊണ്ട അവയെ ഇളക്കുവാൻ അവൎക്ക മനസ്സില്ല* എന്നാൽ ൫ മനുഷ്യരാൽ കാണപ്പെടെണ്ടുന്നതിന്നായിട്ട അവർ തങ്ങളുടെ സക ല പ്രവൃത്തികളെയും ചെയ്യുന്നു അവർ തങ്ങളുടെ നെററിപ്പട്ടങ്ങ ളെ വീതിയാക്കുകയും തങ്ങളുടെ വസ്ത്രങ്ങളുടെ തൊങ്കലുകളെ വലു താക്കുകയും* വിരുന്നുകളിൽ പ്രധാനസ്ഥലങ്ങളെയും സഭകളിൽ ൬ മുഖ്യാസനങ്ങളെയും* ചന്തകളിൽ വന്ദനങ്ങളെയും മനുഷ്യരാൽ ൭

൮ റബ്ബി റബ്ബി എന്ന വിളിക്കപ്പെടുവാനും ഇച്ശിക്കയും ചെയ്യുന്നു* എ
ന്നാൽ നിങ്ങൾ റബ്ബി എന്ന വിളിക്കപ്പെടരുത എന്തുകൊണ്ടെന്നാൽ
ഒരുത്തൻ നിങ്ങളുടെ ഗുരുവാകുന്നു ക്രിസ്തു തന്നെ നിങ്ങളെല്ലാവരും
൯ സഹോദരന്മാരുമാകുന്നു* ഭൂമിയിൽ ഒരുത്തനെ പിതാവെന്ന നി
ങ്ങൾ വിളിക്കയുമരുത എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിങ്കലിരിക്കു
൧൦ ന്നവനായ ഒരുത്തൻ നിങ്ങളുടെ പിതാവാകുന്നു* നിങ്ങൾ ഗുരുക്ക
ന്മാരെന്ന വിളിക്കപ്പെടുകയുമരുത എന്തുകൊണ്ടെന്നാൽ ഒരുത്തൻ
൧൧ നിങ്ങളുടെ ഗുരുവാകുന്നു ക്രിസ്തു തന്നെ* നിങ്ങളിൽ വലിയവൻ
൧൨ നിങ്ങളുടെ ശുശ്രൂഷക്കാരനാകും* യാതൊരുത്തൻ തന്നെത്താൻ
ഉയൎത്തുന്നുവൊ അവൻ താഴ്ത്തപ്പെടും യാതൊരുത്തനും തന്നെ
ത്താൻ താഴ്ത്തുന്നുവൊ അവൻ ഉയൎത്തപ്പെടുകയും ചെയ്യും*

൧൩ എന്നാൽ കപടഭക്തിക്കാരായ ഉപാദ്ധ്യായന്മാരായും പറിശന്മാ
രായുമുള്ളൊരെ നിങ്ങൾക്ക ഹാ കഷ്ടം അതെന്തുകൊണ്ടെന്നാൽ നിങ്ങൾ
സ്വൎഗ്ഗരാജ്യത്തെ മനുഷ്യരുടെ നെരെ അടെച്ചു കളയുന്നു എന്തെ
ന്നാൽ നിങ്ങൾ തന്നെ അകത്ത പൊകുന്നില്ല പ്രവെശിക്കുന്നവരെ
൧൪ അകത്ത പൊകുവാൻ സമ്മതിക്കുന്നതുമില്ല* കപടഭക്തിക്കാരായ
ഉപാദ്ധ്യായന്മാരായും പറിശന്മാരായുമുള്ളൊരെ നിങ്ങൾക്ക ഹാ ക
ഷ്ടം അതെന്തുകൊണ്ടെന്നാൽ നിങ്ങൾ വിധവമാരുടെ ഭവനങ്ങളെ
ഭക്ഷിച്ചു കളകയും കാഴ്ചെക്കു ദീൎഘമായി പ്രാൎത്ഥിക്കയും ചെയ്യുന്നു ഇ
൧൫ തിന്നായിക്കൊണ്ട നിങ്ങൾ അധികം ശിക്ഷയെ പ്രാപിക്കും* കപട
ഭക്തിക്കാരായ ഉപാദ്ധ്യായന്മാരായും പറിശന്മാരായുമുള്ളൊരെ നി
ങ്ങൾക്ക ഹാ കഷ്ടം അതെന്തുകൊണ്ടെന്നാൽ ഒരുത്തനെ മാൎഗ്ഗത്തി
ലാക്കുവാൻ നിങ്ങൾ സമുദ്രത്തെയും ഭൂമിയെയും ചുററി സഞ്ചരി
ക്കുന്നു അവൻ അകപ്പെട്ടതിന്റെ ശെഷം നിങ്ങൾ നിങ്ങളെക്കാൾ
ഇരട്ടിപ്പായി അവനെ നരകത്തിന്റെ പുത്രനാക്കുകയും ചെയ്യു
൧൬ ന്നു* ആരെങ്കിലും ദൈവാലയത്തെ കൊണ്ട സത്യം ചെയ്താൽ അ
തൊന്നുമില്ല എന്നും ആരെങ്കിലും ദൈവാലയത്തിലെ പൊന്നി
നെ കൊണ്ട സത്യം ചെയ്താൽ അവൻ കടക്കാരനാകുന്നു എന്നും പ
റയുന്നവരായ കുരുട്ടുവഴികാണിക്കുന്നവരെ നിങ്ങൾക്ക ഹാ കഷ്ടം*
൧൭ മൂഢന്മാരായും കുരുടന്മാരായുമുള്ളൊരെ എന്തെന്നാൽ . എത വലി
യതാകുന്നു പൊന്നൊ പൊന്നിനെ ശുദ്ധമാക്കുന്ന ദൈവാലയമൊ*
൧൮ പിന്നെയും യാതൊരുത്തനെങ്കിലും പീഠത്തെ കൊണ്ട സത്യം ചെ
യ്താൽ അതൊന്നുമില്ല എന്നാൽ യാതൊരുത്തനെങ്കിലും അതിന്റെ
മെലിരിക്കുന്ന വഴിപാടിനെ കൊണ്ട സത്യം ചെയ്താൽ അവനൊ
൧൯ രു കടക്കാരനാകുന്നു* മൂഢന്മാരായും കുരുടന്മാരായുമുള്ളൊരെ
എന്തെന്നാൽ എത വലിയതാകുന്നു വഴിപാടൊ വഴിപാടിനെശു
൨൦ ദ്ധമാക്കുന്ന പീഠമൊ* ആയതുകൊണ്ട പീഠത്തെ കൊണ്ട സത്യം
ചെയ്യുന്നവൻ അതിനെ കൊണ്ടും അതിന്റെ മെലുള്ള സകല വസ്തു
൨൧ ക്കളെ കൊണ്ടും സത്യം ചെയ്യുന്നു* ദൈവാലയത്തെ കൊണ്ട സ

ത്യം ചെയ്യുന്നവൻ അതിനെക്കൊണ്ടും അതിൽ വസിക്കുന്നവനെ
ക്കൊണ്ടും സത്യം ചെയ്യുന്നു* സ്വൎഗ്ഗത്തെക്കൊണ്ടും സത്യം ചെയ്യുന്ന ൨൨
വൻ ദൈവത്തിന്റെ സിംഹാസനത്തെക്കൊണ്ടും അതിന്മെലിരി
ക്കുന്നവനെക്കൊണ്ടും സത്യം ചെയ്യുന്നു* കപടഭക്തിക്കാരായ ഉ ൨൩
പാദ്ധ്യായന്മാരായും പറിശന്മാരായുമുള്ളൊരെ നിങ്ങൾക്ക ഹാ കഷ്ടം
അതെന്തുകൊണ്ടെന്നാൽ നിങ്ങൾ തുളസിയിലും പെരുഞ്ചീരകത്തി
ലും ജീരകത്തിലും പത്തിലൊന്ന കൊടുക്കുന്നു വെദത്തിലെ എ
റവും ഘനമായിട്ടുള്ള കാൎയ്യങ്ങളായ ന്യായത്തെയും കരുണയെ
യും വിശ്വാസത്തെയും വിട്ടുകളകയും ചെയ്യു നിങ്ങൾ ഇവയെ ചെ
യ്കയും അവയെ വിട്ടു കളയാതെ ഇരിക്കയും ചെയ്യെണ്ടിയിരുന്നു*
കുരുട്ടു വഴി കാണിക്കുന്നവരെ നിങ്ങൾ ഒരു കൊതുകിനെ അരി ൨൪
ച്ചെടുക്കയും ഒരു ഒട്ടകത്തെ മിഴുങ്ങി കളകയും ചെയ്യുന്നവരാകുന്നു*
കപടഭക്തിക്കാരായ ഉപാദ്ധ്യായന്മാരായും പറിശന്മാരായുമുള്ളൊ ൨൫
രെ നിങ്ങൾക്ക ഹാ കഷ്ടം അതെന്തുകൊണ്ടെന്നാൽ പാനപാത്ര
ത്തിന്റെയും ഭക്ഷണപാത്രത്തിന്റെയും പുറത്തെ നിങ്ങൾ വെ
ടിപ്പാക്കുന്നു എന്നാൽ അകത്ത അവ പിടിച്ചുപറി കൊണ്ടും തൃപ്തി
യില്ലായ്മകൊണ്ടും നിറഞ്ഞിരിക്കുന്നു* കുരുട്ടു പറിശനെ പാന ൨൬
പാത്രത്തിന്റെയും ഭക്ഷണപാത്രത്തിന്റെയും അകത്തെ അവ
യുടെ പുറവും വെടിപ്പായിരിക്കെണ്ടുന്നതിന്ന ശുദ്ധമാക്കുക* കപ
ട ഭക്തിക്കാരായ ഉപാദ്ധ്യായന്മാരായും പറിശന്മാരായുമുള്ളൊരെ നി ൨൭
ങ്ങൾക്ക ഹാ കഷ്ടം അതെന്തുകൊണ്ടെന്നാൽ നിങ്ങൾ വെള്ള പൂശ
പ്പെട്ട പ്രെതക്കല്ലറകൾക്ക സദൃശന്മാരാകുന്നു അവ പുറമെ ശൊഭയു
ള്ളവയായി തന്നെ കാണപ്പെടുന്നു എന്നാൽ അകത്ത അവ മരി
ച്ചവരുടെ അസ്ഥികൾ കൊണ്ടും എല്ലാ അശുദ്ധി കൊണ്ടും നിറഞ്ഞി
രിക്കുന്നു* അപ്രകാരം തന്നെ നിങ്ങളും പുറമെ മനുഷ്യൎക്ക നീതിമാ ൨൮
ന്മാരായി കാണപ്പെടുന്നു അകത്തൊ നിങ്ങൾ കപടഭക്തി കൊണ്ടും
അന്യായം കൊണ്ടും നിറഞ്ഞവരാകുന്നു* കപടഭക്തിക്കാരായ ഉ ൨൯
പാദ്ധ്യായന്മാരായും പറിശന്മാരായുമുള്ളൊരെ നിങ്ങൾക്ക ഹാ ക
ഷ്ടം അതെന്തുകൊണ്ടെന്നാൽ നിങ്ങൾ ദീൎഘദൎശിമാരുടെ പ്രെതക്ക
ല്ലറകളെ പണി ചെയ്കയും നീതിമാന്മാരുടെ കല്ലറകളെ ശൊഭി
തമാക്കുകയും* ഞങ്ങൾ ഞങ്ങളുടെ പിതാക്കന്മാരുടെ ദിവസങ്ങ ൩൦
ളിലായിരുന്നു എന്നുവരികിൽ അവരൊടു കൂടി ദീൎഘദൎശിമാരുടെ
രക്തച്ചൊരിച്ചിലിൽ കൂടുന്നവരാകയില്ല എന്ന പറകയും ചെയ്യുന്നു*
എന്നതുകൊണ്ട നിങ്ങൾ ദീൎഘദൎശിമാരെ കൊന്നവരുടെ പുത്രന്മാ ൩൧
രാകുന്നു എന്ന നിങ്ങൾക്ക നിങ്ങൾ തന്നെ സാക്ഷികളാകുന്നു* നിങ്ങൾ ൩൨
നിങ്ങളുടെ പിതാക്കന്മാരുടെ അളവിനെ നിവൃത്തിക്കയും ചെയ്വിൻ*
സൎപ്പങ്ങളായും അണലികുട്ടികളായുമുള്ളൊരെ നിങ്ങൾ നരക ശി ൩൩
ക്ഷയിൽനിന്ന എങ്ങിനെ തെറ്റിപ്പൊകും*

ഇതിനായ്ക്കൊണ്ട കണ്ടാലും ഞാൻ നിങ്ങളുടെ അടുക്കൽ ദീൎഘദ ൩൪

ജ്ഞാനികളെയും വിദ്വാന്മാരെയും ഉപാധ്യായന്മാരെയും അയക്കുന്നു
ണ്ടു അവരിൽ ചിലരെ കൊന്ന കുരിശിന്മേൽ തറെക്കയും ചിലരെ
നിങ്ങളുടെ സഭകളിൽ വാറുകൊണ്ട അടിക്കയും നഗരം തോറും പി
൩൫ ഡിപ്പിക്കയും ചെയ്യും* ഭൂമിയിൽ ചിന്നപ്പെട്ട നീതിയുള്ള രക്ത
മൊക്കയും നീതിമാനായ ഹാബെലിന്റെ രക്തം മുതൽ നിങ്ങൾ ദൈ
വാലയത്തിനും പീഠത്തിനും നടുവെ കൊന്നിട്ടുള്ള ബറക്കിയായു
ടെ പുത്രനായ സക്കറിയായുടെ രക്തം വരെയും നിങ്ങളുടെ മേൽ വ
൩൬ രെണ്ടുന്നതിന്നായിട്ട ആകുന്നു* ഇതു കാൎയ്യങ്ങളൊക്കയും ഈ സന്ത
തിയുടെ മേൽ വരുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പറയു
൩൭ ന്നു* ദീൎഘദൎശിമാരെ കൊല്ലുകയും നിന്റെ അടുക്കലെക്ക അയക്ക
പ്പെട്ടവരെ കല്ലുകൊണ്ട എറികയും ചെയ്യുന്ന യെറുശലമെ യെറു
ശലമെ ഒരു പിടക്കൊഴി തന്റെ കുഞ്ഞുങ്ങളെ തന്റെ ചിറകുക
ളിൻ കീഴെ കൂട്ടി ചെക്കുന്നതുപൊലെ നിന്റെ മക്കളെ കൂട്ടി ചെ
ൎപ്പാൻ എനിക്ക എത്ര പ്രാവശ്യം മനസ്സായിരുന്നു നിങ്ങൾക്ക മനസ്സാ
൩൮ യതുമില്ല* കണ്ടാലും നിങ്ങളുടെ ഭവനം നിങ്ങൾക്ക ശൂന്യമായി ശെ
൩൯ ഷിച്ചിരിക്കുന്നു* എന്തുകൊണ്ടെന്നാൽ കൎത്താവിന്റെ നാമത്തിൽ
വരുന്നവൻ അനുഗ്രഹിക്കപ്പെട്ടവനാകുന്നു എന്ന നിങ്ങൾ പറയു
മ്പൊളത്തിന്ന ഇനി നിങ്ങൾ എന്നെ കാണുകയില്ല എന്ന ഞാൻ നി
ങ്ങളൊടു പറയുന്നു*

## ൨൪ അദ്ധ്യായം

൧ ദൈവാലയത്തിന്റെ നാശം മുമ്പ കൂട്ടി ചൊല്ലപ്പെട്ടത.—൨൯ വിധിക്കായി ക്രിസ്തുവിന്റെ വരവ സംഗതി.

പിന്നെ യെശു പുറപ്പെട്ട ദൈവാലയത്തിൽനിന്ന പൊയി
എന്നാറെ അവന്റെ ശിഷ്യന്മാർ ദൈവാലയത്തിന്റെ പണിക
൨ ളെ അവന കാണിപ്പാനായിട്ട അടുക്കൽ വന്നു* എന്നാൽ യെ
ശു അവരൊടു പറഞ്ഞു ഇതു വസ്തുക്കളെ ഒക്കയും നിങ്ങൾ കാണുന്നി
ല്ലയൊ ഇടിച്ചു കളയപ്പെടാതെ ഒരു കല്ലു മറ്റൊരു കല്ലിന്മെൽ
ഇവിടെ ശെഷിക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പ
റയുന്നു*
൩ പിന്നെ അവൻ ഒലിവു മലയിലിരിക്കുമ്പൊൾ ശിഷ്യന്മാർ പ്ര
ത്യെകം അവന്റെ അടുക്കൽ വന്ന ഇതു കാൎയ്യങ്ങൾ എപ്പൊൾ ഉണ്ടാ
കുമെന്നും നിന്റെ വരവിന്റെയും ലൊകാവസാനത്തിന്റെയും
൪ അടയാളം എന്തെന്നും ഞങ്ങളൊടു പറയണമെന്ന പറഞ്ഞു* എ
ന്നാറെ യെശു ഉത്തരമായിട്ട അവരൊടു പറഞ്ഞു ഒരുത്തനും നി
൫ ങ്ങളെ വഞ്ചിക്കാതെ എന്ന സൂക്ഷിച്ചുകൊൾവിൻ* എന്തുകൊ
ണ്ടെന്നാൽ പലരും എന്റെ നാമത്തിൽ ഞാൻ ക്രിസ്തു ആകുന്നു എ
൬ ന്ന പറഞ്ഞുകൊണ്ട വരും പലരെ വഞ്ചിക്കയും ചെയ്യും* പിന്നെ
യും നിങ്ങൾ യുദ്ധങ്ങളെയും യുദ്ധങ്ങളുടെ വൎത്തമാനങ്ങളെയും കെൾ

കെണ്ടിവരും നിങ്ങൾ വ്യാകുലപ്പെടാതെ ഇരിപ്പാനായിട്ടു നൊക്കി
കൊൾവിൻ എന്തെന്നാൽ ഈ കാൎയ്യങ്ങളൊക്കയും ഉണ്ടാകെണ്ടുന്ന
താകുന്നു എങ്കിലും അവസാനം ഇനിയുമില്ല* എന്തുകൊണ്ടെന്നാൽ ൭
ജാതിക്കു ജാതിയും രാജ്യത്തിന്നു രാജ്യവും വിരൊധമായി എഴുനീ
ല്ക്കും ക്ഷാമങ്ങളും പകരുന്ന ദീനങ്ങളും ഭൂകമ്പങ്ങളും അവിടവിടെ
ഉണ്ടാകയും ചെയ്യും* എന്നാൽ ഈ കാൎയ്യങ്ങളൊക്കയും വെദന ൮
കളുടെ ആരംഭമാകുന്നു* അപ്പൊൾ അവർ നിങ്ങൾ പീഡിപ്പിക്ക ൯
പ്പെടുന്നതിന്നു നിങ്ങളെ എല്പിക്കയും നിങ്ങളെ കൊല്ലുകയും ചെയ്യും
നിങ്ങൾ എന്റെ നാമത്തിന്റെ നിമിത്തമായിട്ടു സൎവ്വ ജാതികളാ
ലും പകെക്കപ്പെട്ടവരായുമിരിക്കും* അപ്പൊൾ പലരും വിരുദ്ധ ൧൦
പ്പെടും ഒരുത്തനെ ഒരുത്തൻ കാണിച്ചു കൊടുക്കയും ഒരുത്തനെ
ഒരുത്തൻ പകെക്കയും ചെയ്യും* വളരെ കള്ള ദീൎഘദൎശിമാരും ഉ ൧൧
ണ്ടാകയും പലരെയും വഞ്ചിക്കയും ചെയ്യും* വിശെഷിച്ചു അന്യാ ൧൨
യം വൎദ്ധിക്കുന്നതുകൊണ്ടു പലരുടെയും സ്നെഹം തണുത്തു പൊ
കും* എന്നാൽ അവസാനത്തൊളം സഹിക്കുന്നവൻ രക്ഷിക്കപ്പെ ൧൩
ടും* വിശെഷിച്ചും രാജ്യത്തിന്റെ ഈ എവൻഗെലിയൊൻ ഈ ൧൪
ലൊകത്തിലൊക്കയും സൎവ്വ ജാതികൾക്കും സാക്ഷിയായിട്ടു പ്രസം
ഗിക്കപ്പെടും അപ്പൊൾ അവസാനം വരികയും ചെയ്യും* അതു ൧൫
കൊണ്ടു ദാനിയെൽ എന്ന ദീൎഘദൎശിയാൽ പറയപ്പെട്ട നാശത്തി
ന്റെ മ്ലെഛത പരിശുദ്ധ സ്ഥലത്തിൽ നില്ക്കുന്നതിനെ നിങ്ങൾ എ
പ്പൊൾ കാണുന്നുവൊ (വായിക്കുന്നവൻ ചിന്തിച്ചു കൊള്ളട്ടെ)*
അപ്പൊൾ യെഹൂദിയായിലുള്ളവർ പൎവ്വതങ്ങളിലെക്കു ഓടിപ്പൊക ൧൬
ട്ടെ* ഭവനത്തിന്മെൽ ഇരിക്കുന്നവൻ തന്റെ ഭവനത്തിൽനി ൧൭
ന്നു യാതൊന്നിനെ എങ്കിലും എടുപ്പാനായിട്ടു ഇറങ്ങരുത* വയ ൧൮
ലിലിരിക്കുന്നവൻ തന്റെ വസ്ത്രങ്ങളെ എടുപ്പാനായിട്ടു പിന്നൊ
ക്കം തിരികയുമരുത* വിശെഷിച്ചും ആ ദിവസങ്ങളിൽ ഗൎഭിണി ൧൯
കൾക്കും മുലകുടിപ്പിക്കുന്നവൎക്കും ഹാ കഷ്ടം* എന്നാൽ നിങ്ങളു ൨൦
ടെ ഓടിപ്പൊക്കു വൎഷകാലത്തിലെങ്കിലും ശാബത ദിവസത്തിലെ
ങ്കിലും ഉണ്ടാകാതെ ഇരിപ്പാനായിട്ടു പ്രാൎത്ഥിച്ചുകൊൾവിൻ* എ ൨൧
ന്തുകൊണ്ടെന്നാൽ അപ്പൊൾ മഹാ കഷ്ടമുണ്ടാകും അപ്രകാരമുള്ളതു
ലൊകത്തിന്റെ ആദിമുതൽ ഇന്നുവരെ ഉണ്ടായിട്ടില്ല ഇനിയും ഉ
ണ്ടാകയുമില്ല* വിശെഷിച്ചു ആ ദിവസങ്ങൾ ചുരുക്കപ്പെടുന്നില്ല ൨൨
എന്നുവരികിൽ ഒരു ജഡമെങ്കിലും രക്ഷപ്പെടുകയില്ലയായിരിക്കും
എന്നാൽ തിരിഞ്ഞെടുക്കപ്പെട്ടവരുടെ നിമിത്തം ആ ദിവസങ്ങൾ
ചുരുക്കപ്പെടെണ്ടിവരും* അപ്പൊൾ യാതൊരുത്തനും നിങ്ങളൊടു ൨൩
കണ്ടാലും ക്രിസ്തു ഇവിടെ അല്ലെങ്കിൽ അവിടെ ഉണ്ടെന്നു പറയുമെ
ങ്കിൽ വിശ്വസിക്കരുത* എന്തുകൊണ്ടെന്നാൽ കള്ള ക്രിസ്തുക്കളും ൨൪
കള്ള ദീൎഘദൎശിമാരും ഉണ്ടാകയും കഴിയുമെങ്കിൽ അവർ തിരി
ഞ്ഞെടുക്കപ്പെട്ടവരെയും വഞ്ചിപ്പാൻതക്കവണ്ണം വലുതായിട്ടുള്ള ല

൨൫ ക്ഷ്യങ്ങളെയും അത്ഭുതങ്ങളെയും കാണിക്കയും ചെയ്യും* കണ്ടാലും
൨൬ ഞാൻ നിങ്ങളൊട മുമ്പ കൂട്ടി പറഞ്ഞിരിക്കുന്നു* ആകയാൽ ക
ണ്ടാലും അവൻ വനത്തിങ്കൽ ഉണ്ട എന്ന അവർ നിങ്ങളൊട്ട പറ
യുമെങ്കിൽ പുറപ്പെട്ടു പൊകരുത കണ്ടാലും അവൻ ഉള്ളറകളിൽ
൨൭ ഉണ്ടെന്നാൽ അതിനെ വിശ്വസിക്കരുത* എന്തുകൊണ്ടെന്നാൽ
മിന്നൽ എതുപ്രകാരം കിഴക്കുനിന്ന പുറപ്പെട്ടുകയും പടിഞ്ഞാറൊ
ളവും ശൊഭിക്കയും ചെയ്യുന്നുവൊ അപ്രകാരം തന്നെ മാനുഷപുത്ര
൨൮ ന്റെ വരവും ഉണ്ടാകും* ശവം എവിടെയാകുന്നുവൊ അവിടെ
കഴുകന്മാർ വന്നു കൂടുമല്ലൊ*

൨൯ ആ നാളുകളുടെ കഷ്ടതയുടെ ശെഷം ഉടനെ സൂൎയ്യൻ അന്ധകാ
രപ്പെട്ടുകയും ചന്ദ്രൻ അതിന്റെ പ്രകാശത്തെ തരാതെ ഇരിക്ക
യും നക്ഷത്രങ്ങൾ ആകാശത്തിൽനിന്ന വിഴുകയും ആകാശത്തി
൩൦ ന്റെ ശക്തികൾ ഇളകപ്പെട്ടുകയും ചെയ്യും* അപ്പൊളും മാനുഷ
പുത്രന്റെ അടയാളം ആകാശത്തിൽ കാണപ്പെടും അപ്പൊളും ഭൂ
മിയിലുള്ള ഗൊത്രങ്ങൾ ഒക്കയും പ്രലാപിക്കയും മനുഷ്യന്റെ പു
ത്രൻ ആകാശത്തിലെ മെഘങ്ങളിൽ ശക്തിയൊടും വളരെ മഹത്വ
൩൧ ത്തൊടും കൂടി വരുന്നതിനെ അവർ കാണുകയും ചെയ്യും* അ
പ്പൊൾ അവൻ തന്റെ ദൂതന്മാരെ കാഹളത്തിന്റെ ഒരു മഹാ
ശബ്ദത്തൊട്ട കൂടി അയക്കും ഇവർ ആകാശത്തിന്റെ ഒരു അററം
മുതൽ മറെറ അററത്തൊളം നാലു കാററുകളിൽനിന്ന അവൻ തി
രിഞ്ഞെടുത്തവരെ കൂട്ടി ചെൎക്കയും ചെയ്യും*

൩൨ ഇപ്പൊൾ അത്തി വൃക്ഷത്തിങ്കൽനിന്ന ഒരു ഉപമയെ പഠിച്ചു
കൊൾവിൻ അതിന്റെ കൊമ്പ ഇളതായിരിക്കയും ഇലകളെ വിടു
കയും ചെയ്യുമ്പൊൾ വസന്തകാലം സമീപമാകുന്നു എന്ന നിങ്ങൾ
൩൩ അറിയുന്നു* ഇപ്രകാരം തന്നെ നിങ്ങൾ ഈ കാൎയ്യങ്ങളെ ഒക്കയും കാ
ണുമ്പൊൾ അത സമീപമായി വാതുക്കൽ തന്നെ ഇരിക്കുന്നു എന്ന
൩൪ അറിവിൻ* ഈ കാൎയ്യങ്ങളൊക്കയും ഉണ്ടാകുവൊളത്തിന്ന ഈ സ
ന്തതി ഒഴിഞ്ഞു പൊകയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊ
൩൫ ട പറയുന്നു* ആകാശവും ഭൂമിയും ഒഴിഞ്ഞു പൊകും എങ്കിലും
എന്റെ വചനങ്ങൾ ഒഴിഞ്ഞുപൊകയില്ല*

൩൬ എന്നാൽ ആ നാളിനെയും നാഴികയെയും കുറിച്ച ആരും അറി
യുന്നില്ല എന്റെ പിതാവ മാത്രമല്ലാതെ സ്വൎഗ്ഗത്തിലെ ദൈവദൂത
൩൭ ന്മാർ എങ്കിലും അറിയുന്നില്ല* വിശെഷിച്ച നൊഹയിന്റെ നാ
ളുകൾ എതുപ്രകാരമായിരുന്നുവൊ അപ്രകാരം തന്നെ മാനുഷ
൩൮ പുത്രന്റെ വരവും ആകും* എന്തുകൊണ്ടെന്നാൽ എതുപ്ര
കാരം ജലപ്രളയത്തിന്ന മുമ്പെയുള്ള നാളുകളിൽ നൊഹ പെട്ട
കത്തിലെക്ക പ്രവെശിച്ച നാൾ വരെ അവർ ഭക്ഷിക്കയും പാനം
ചെയ്കയും വിവാഹം ചെയ്കയും വിവാഹത്തിന്ന കൊടുക്കപ്പെടുക
൩൯ യും* ജലപ്രളയം വന്ന അവരെ എല്ലാവരെയും കൊണ്ടുപൊയ

ളുവരെ അറിയാതെ ഇരിക്കയും ചെയ്തിരുന്നല്ലൊ അപ്രകാരം ത
ന്നെ മാനുഷ്യ പുത്രന്റെ വരവും ആകും* അപ്പൊൾ രണ്ടുപെർ ൪൦
വയലിലുണ്ടാകും ഒരുത്തൻ കൊണ്ടുപൊകപ്പെടും മറ്റവനും ശെ
ഷിക്കപ്പെടും* രണ്ടു (സ്ത്രീകൾ) തിരികല്ലിൽ അരച്ചുകൊണ്ടിരിക്കും ൪൧
ഒരുത്തി കൊണ്ടുപൊകപ്പെടും മറ്റവളും ശെഷിക്കപ്പെടും* ആ ൪൨
കയാൽ നിങ്ങളുടെ കൎത്താവു ഏതു നാഴികയിൽ വരുന്നു എന്ന
നിങ്ങൾ അറിയായ്കകൊണ്ടു ഉണൎന്നിരിപ്പിൻ* എന്നാൽ ഇതി ൪൩
നെ അറിവിൻ കള്ളൻ ഇന്ന യാമത്തിങ്കൽ വരുമെന്ന ഭവനത്തി
ന്റെ ഉടയവൻ അറിഞ്ഞിരുന്നു എങ്കിൽ അവൻ ഉണൎന്നുമായി
രുന്നു തന്റെ ഭവനം മുറിക്കപ്പെടുവാൻ സമ്മതിക്കാതെയുമിരിക്കു
മായിരുന്നു* ആയതുകൊണ്ടു നിങ്ങളും ഒരുങ്ങിയിരിപ്പിൻ എന്തു ൪൪
കൊണ്ടെന്നാൽ നിങ്ങൾ നിരൂപിക്കാത്തൊരു നാഴികയിൽ മനുഷ്യ
ന്റെ പുത്രൻ വരുന്നു* ഇപ്പൊഴും അവന്റെ കൎത്താവു തന്റെ ൪൫
ഭവനക്കാൎക്കു മുറെക്കു അവൎക്കു തൽസമയത്തിങ്കൽ ആഹാരത്തെ കൊ
ടുപ്പാൻ കല്പിച്ചാക്കിട്ടുള്ള വിശ്വാസവും ബുദ്ധിയുമുള്ള ഭൃത്യൻ ആരാ
കുന്നു* അവന്റെ കൎത്താവു വന്നു അവൻ അപ്രകാരം ചെയ്യുന്ന ൪൬
തിനെ കണ്ടെത്തുമെങ്കിൽ ആ ഭൃത്യൻ ഭാഗ്യവാനാകുന്നു* അവൻ ൪൭
തന്റെ സകല സമ്പത്തുകളുടെ മെലും അവനെ അധികാരിയാ
ക്കുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളൊടു പറയുന്നു* എന്നാൽ ൪൮
ആ ദുഷ്ട ഭൃത്യൻ എന്റെ കൎത്താവു വരുവാൻ താമസിക്കുന്നു എ
ന്നു തന്റെ ഹൃദയത്തിൽ പറകയും* തനിക്കു സമഭൃത്യന്മാരെ ൪൯
അടിപ്പാനും മദ്യക്കാരൊടു കൂടി ഭക്ഷിപ്പാനും കുടിപ്പാനും ആരംഭി
ക്കയും ചെയ്താൽ* ആ ഭൃത്യന്റെ കൎത്താവു അവൻ നൊക്കാത്ത ൫൦
തായുള്ളൊരു ദിവസത്തിലും അറിയാത്തതായുള്ളൊരു നാഴിക
യിലും വരും* അവനെ വെട്ടിക്കളകയും അവന്റെ ഓഹരി ൫൧
യെ കപടഭക്തിക്കാരൊടു കൂടി കല്പിക്കയും ചെയ്യും അവിടെ കരച്ചി
ലും പല്ലുകടിയും ഉണ്ടാകും*

## ൨൫ അദ്ധ്യായം

൧ പത്തു കന്യകമാരുടെയും.— ൧൪ താലന്തുകളുടെയും ഉപമ.
—൩൧ ഒടുക്കത്തെ വിധിയുടെ വിവരം.

അപ്പൊൾ സ്വൎഗ്ഗരാജ്യം തങ്ങളുടെ ദീപട്ടികളെ എടുത്തിട്ടു മണ
വാളനെ എതിരെല്ക്കുന്നതിന്നു പുറപ്പെട്ടിട്ടുള്ള പത്തു കന്യകമാൎക്കു
സദൃശമാക്കപ്പെടും* അവരിൽ അഞ്ചുപെർ ബുദ്ധിയുള്ളവരും അ ൨
ഞ്ചുപെർ ബുദ്ധിയില്ലാത്തവരും ആയിരുന്നു* ബുദ്ധിയില്ലാത്ത ൩
വർ തങ്ങളുടെ ദീപട്ടികളെ എടുത്തു തങ്ങളൊടു കൂടി എണ്ണയെ എ
ടുത്തിട്ടില്ല താനും* എന്നാൽ ബുദ്ധിയുള്ളവർ തങ്ങളുടെ ദീപട്ടി ൪
കളൊടു കൂട തങ്ങളുടെ പാത്രങ്ങളിൽ എണ്ണയെ എടുത്തു* പിന്നെ ൫
മണവാളൻ താമസിച്ചിരിക്കുമ്പൊൾ അവരെല്ലാവരും നിദ്രമയക്കു

൬ മുണ്ടായി ഉറങ്ങുകയും ചെയ്തു* എന്നാറെ അൎദ്ധരാത്രിയിൽ കണ്ടാ
ലും മണവാളൻ വരുന്നു അവനെ എതിരെല്പാനതിന്ന പുറപ്പെട്ടു
൭ വിൻ എന്ന ഒരു വിളിയുണ്ടായി* അപ്പൊൾ ആ കന്യകമാർ എല്ലാ
൮ വരും എഴുനീററ തങ്ങളുടെ ദീപട്ടികളെ തെളിയിച്ചു* അപ്പൊൾ
ബുദ്ധിയില്ലാത്തവർ ബുദ്ധിയുള്ളവരൊടു പറഞ്ഞു ഞങ്ങളുടെ ദീപ
ട്ടികൾ കെട്ടുപൊകകൊണ്ട നിങ്ങളുടെ എണ്ണയിൽനിന്ന ഞങ്ങൾക്ക
൯ തരുവിൻ* എന്നാറെ ബുദ്ധിയുള്ളവർ ഉത്തരമായിട്ടു ഞങ്ങൾ
ക്കും നിങ്ങൾക്കും പൊരാ എന്ന വരാതെ (അങ്ങിനെ അല്ല) നിങ്ങൾ
വിൽക്കുന്നവരുടെ അടുക്കൽ പൊകയും നിങ്ങൾക്ക തന്നെ കൊ
൧൦ ള്ളുകയും ചെയ്യെ വെണ്ടു എന്ന പറഞ്ഞു* എന്നാറെ അവർ
കൊള്ളുവാൻ പൊയപ്പൊൾ മണവാളൻ വന്നു ഒരുങ്ങിയിരുന്ന
വർ അവനൊടു കൂടി കല്യാണത്തിന്ന പ്രവെശിക്കയും വാതിൽ അ
൧൧ ടയ്ക്കപ്പെടുകയും ചെയ്തു* അതിന്റെ ശെഷം മറെറ കന്യകമാരും
വന്ന കൎത്താവെ കൎത്താവെ ഞങ്ങൾക്ക തുറക്കെണമെന്ന പറഞ്ഞു*
൧൨ എന്നാറെ അവൻ ഉത്തരമായിട്ടു പറഞ്ഞു ഞാൻ നിങ്ങളെ അറി
൧൩ യുന്നില്ല എന്ന ഞാൻ സത്യമായിട്ടു നിങ്ങളൊടു പറയുന്നു* ആക
യാൽ ഉണൎന്നിരിപ്പിൻ എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ പുത്രൻ
വരുന്ന ദിവസത്തെ എങ്കിലും നാഴികയെ എങ്കിലും നിങ്ങൾ അറി
യുന്നില്ല*

൧൪ എന്തുകൊണ്ടെന്നാൽ (സ്വൎഗ്ഗരാജ്യം) ഒരു ദൂരദെശത്തിലെക്കു യാ
ത്ര പുറപ്പെട്ടുന്നൊരു മനുഷ്യൻ തന്റെ ഭൃത്യന്മാരെ വിളിക്കയും ത
ന്റെ സമ്പത്തുകളെ അവൎക്ക എല്പിക്കയും ചെയ്തതു പൊലെ ആ
൧൫ കുന്നു* വിശെഷിച്ച അവൻ ഒരുത്തന്ന അഞ്ചു താലന്തും ഒരു
ത്തന്ന രണ്ടും മററൊരുത്തന്ന ഒന്നും ഓരൊരുത്തന്ന അവനവ
ന്റെ പ്രാപ്തി പൊലെ കൊടുത്തു ഉടനെ യാത്ര പുറപ്പെട്ടു പൊ
൧൬ കയും ചെയ്തു* അപ്പൊൾ അഞ്ചു താലന്ത വാങ്ങിയവൻ പൊയി
അവയെക്കൊണ്ട വ്യാപാരം ചെയ്തു വെറെ അഞ്ചു താലന്തു കൂടെ ഉ
൧൭ ണ്ടാക്കുകയും ചെയ്തു* അപ്രകാരം തന്നെ രണ്ടു വാങ്ങിയവനും
൧൮ വെറെ രണ്ടു കൂടെ ലാഭമുണ്ടാക്കി* എന്നാറെ ഒന്നു വാങ്ങിയവൻ
പൊയി ഭൂമിയിൽ കുഴിച്ച തന്റെ കൎത്താവിന്റെ ദ്രവ്യത്തെ മറ
൧൯ ച്ചു വെക്കയും ചെയ്തു* വളരെ കാലം കഴിഞ്ഞതിന്റെ ശെഷം ആ
ഭൃത്യന്മാരുടെ കൎത്താവ വരികയും അവരൊട കണക്കു നൊക്കുക
൨൦ യും ചെയ്യുന്നു* അപ്പൊൾ അഞ്ചു താലന്തു വാങ്ങിയവൻ അടു
ക്കൽ വന്ന വെറെ അഞ്ചു താലന്തു കൊണ്ടുവന്ന കൎത്താവെ നീ
എനിക്ക അഞ്ചു താലന്ത എല്പിച്ചുവല്ലൊ കണ്ടാലും ഞാൻ അവ
യൊടു കൂടെ വെറെ അഞ്ചു താലന്തും ലാഭമുണ്ടാക്കി എന്ന പറഞ്ഞു*
൨൧ അവന്റെ കൎത്താവ അവനൊടു പറഞ്ഞു നന്നായി ഉത്തമനായും
വിശ്വാസമുള്ളവനായുമിരിക്കുന്ന ഭൃത്യ നീ കുറെ കാൎയ്യങ്ങളിൽ വിശ്വാ
സമുള്ളവനായിരുന്നു ഞാൻ വളരെ കാൎയ്യങ്ങളിന്മെൽ നിന്നെ അധി

കാരിയാക്കും നിന്റെ കൎത്താവിന്റെ സന്തൊഷത്തിലെക്ക പ്ര
വെശിക്ക* പിന്നെ രണ്ടു താലന്ത വാങ്ങിയവനും അടുക്കൽ വന്ന ൨൨
കൎത്താവെ നീ രണ്ടു താലന്ത എനിക്ക എല്പിച്ചുവല്ലൊ കണ്ടാലും ഞാൻ
അവയൊടു കൂട വെറെ രണ്ടു താലന്തും ലാഭമുണ്ടാക്കി എന്ന പറ
ഞ്ഞു* അവന്റെ കൎത്താവ അവനൊടു പറഞ്ഞു നന്നായി ഉ ൨൩
ത്തമനായും വിശ്വാസമുള്ളവനായുമിരിക്കുന്ന ഭൃത്യ നീ കുറെ കാൎയ്യ
ങ്ങളിൽ വിശ്വാസമുള്ളവനായിരുന്നു ഞാൻ വളര കാൎയ്യങ്ങളിന്മെൽ
നിന്നെ അധികാരിയാക്കും നിന്റെ കൎത്താവിന്റെ സന്തൊഷ
ത്തിലെക്ക പ്രവെശിക്ക* അപ്പൊൾ ഒരു താലന്ത വാങ്ങിയവനും ൨൪
അടുക്കൽ വന്ന പറഞ്ഞു കൎത്താവെ നീ വിതക്കാത്ത സ്ഥലത്തിൽ
കൊയ്യുകയും ഭിന്നിക്കാത്ത സ്ഥലത്തിൽ കൂട്ടുകയും ചെയ്യുന്ന ഒരു ക
ഠിന മനുഷ്യനാകുന്നു എന്ന ഞാൻ നിന്നെ അറിഞ്ഞു* ഞാൻ ഭ ൨൫
യപ്പെട്ടു പൊയി നിന്റെ താലന്ത ഭൂമിയിൽ മറച്ചു വെക്കയുംചെ
യ്തു കണ്ടാലും നിന്റെത നിനക്കുണ്ട* എന്നാറെ അവന്റെ ക ൨൬
ൎത്താവ ഉത്തരമായിട്ടു അവനൊടു പറഞ്ഞു ദുഷ്ടനായും മടയനാ
യുമിരിക്കുന്ന ഭൃത്യ ഞാൻ വിതക്കാത്ത സ്ഥലത്തിൽ കൊയ്യുന്നു എ
ന്നും ഞാൻ ഭിന്നിക്കാത്ത സ്ഥലത്തിൽ കൂട്ടുന്നു എന്നും നീ അറി
ഞ്ഞിരുന്നുവല്ലൊ* അതുകൊണ്ട നീ എന്റെ ദ്രവ്യത്തെ പൊൻ ൨൭
വാണിഭക്കാൎക്ക കൊടുക്കെണ്ടതായിരുന്നു പിന്നെ ഞാൻ വന്നിട്ടു എ
ന്റെതിനെ പലിശയൊടും കൂട വാങ്ങിക്കൊള്ളുമായിരുന്നുവ
ല്ലൊ* ആകയാൽ ആ താലന്ത അവനിൽനിന്ന എടുപ്പിൻ പത്ത ൨൮
താലന്ത ഉള്ളവന്ന അതിനെ കൊടുക്കയും ചെയ്വിൻ* എന്തു ൨൯
കൊണ്ടെന്നാൽ ഉള്ളവന്ന എല്ലാവന്നും കൊടുക്കപ്പെടും അവന്ന പ
രിപൂൎണ്ണത ഉണ്ടാകയും ചെയ്യും എന്നാൽ ഇല്ലാത്തവങ്കൽനിന്ന അവ
ന്നുള്ളതും അപഹരിക്കപ്പെടും* വിശെഷിച്ചും ആ പ്രയൊജനമി ൩൦
ല്ലാത്ത ഭൃത്യനെ സകലത്തിന്നും പുറമെയുള്ള ഇരുട്ടിങ്കലെക്ക ഇട്ടു
കളവിൻ അവിടെ കരച്ചിലും പല്ലുകടിയുമുണ്ടാകും*

പിന്നെ മനുഷ്യന്റെ പുത്രൻ തന്റെ മഹത്വത്തൊടും സകല ൩൧
ശുദ്ധമായുള്ള ദൂതന്മാരും തന്നൊടു കൂടി എപ്പൊൾ വരുമൊ അ
പ്പൊൾ അവൻ തന്റെ മഹത്വത്തിന്റെ സിംഹാസനത്തിങ്കലിരി
ക്കും* വിശെഷിച്ചും അവന്റെ മുമ്പാക സകല ജാതികളും ഒന്നി ൩൨
ച്ചു കൂടപ്പെടും അവരെ അവൻ ഒരു ഇടയൻ ആടുകളെ കൊലാടുക
ളിൽനിന്ന വെറുതിരിക്കുന്നതുപൊലെ അവരെ വെവ്വെറായി തിരി
ക്കയും* ആടുകളെ തന്റെ വലത്തു ഭാഗത്തിങ്കലും കൊലാടുകളെ ൩൩
ഇടത്തു ഭാഗത്തിങ്കലും നിൎത്തുകയും ചെയ്യും* അപ്പൊൾ രാജാവ ത ൩൪
ന്റെ വലത്തു ഭാഗത്തിങ്കലുള്ളവരൊടു പറയും എന്റെ പിതാവി
നാൽ അനുഗ്രഹിക്കപ്പെട്ടവരെ വരുവിൻ ലൊകത്തിന്റെ ആദിമു
തൽ നിങ്ങൾക്ക സമ്പാദിക്കപ്പെട്ട രാജ്യത്തെ അനുഭവിച്ചുകൊൾ
വിൻ* എന്തുകൊണ്ടെന്നാൽ എനിക്ക വിശന്നിരുന്നു നിങ്ങൾ എ ൩൫

നിക്ക ഭക്ഷിപ്പാൻ തന്നു എനിക്ക ദാഹിച്ചിരുന്നു നിങ്ങൾ എനി
ക്ക കുടിപ്പാൻ തന്നു ഞാൻ പരദെശിയായിരുന്നു നിങ്ങൾ എന്നെ
൩൬ ചെൎത്തുകൊണ്ടു* ഞാൻ നഗ്നനായിരുന്നു നിങ്ങൾ എന്നെ വ
സ്ത്രം ധരിപ്പിച്ചു ഞാൻ രൊഗിയായിരുന്നു നിങ്ങൾ എന്നെ വന്നു
കണ്ടു ഞാൻ കാവലിലായിരുന്നു നിങ്ങൾ എന്റെ അടുക്കൽ വ
൩൭ ന്നു* അപ്പൊൾ നീതിമാന്മാർ അവനൊട ഉത്തരമായിട്ടു പറയും ക
ൎത്താവെ ഞങ്ങൾ എപ്പൊൾ നിന്നെ വിശക്കുന്നവനായി കണ്ടു നിന്നെ
തീറ്റി അല്ലെങ്കിൽ നിന്നെ ദാഹിക്കുന്നവനായി നിനക്ക കുടിപ്പാൻ
൩൮ തന്നു* ഞങ്ങൾ നിന്നെ പരദെശിയായി എപ്പൊൾ കണ്ടു നിന്നെ
ചെൎത്തുകൊണ്ടു അല്ലെങ്കിൽ നിന്നെ നഗ്നനായി നിന്നെ വസ്ത്രം ധ
൩൯ രിപ്പിച്ചു* ഞങ്ങൾ എപ്പൊൾ നിന്നെ രൊഗിയായെങ്കിലും കാവ
ലിലിരിക്കുന്നവനായെങ്കിലും കണ്ടു നിന്റെ അടുക്കൽവന്നു* അ
൪൦ പ്പൊൾ രാജാവ അവരൊട ഉത്തരമായിട്ടു പറയും നിങ്ങൾ എററ
വും ചെറിയവരായി എന്റെ ഈ സഹൊദരന്മാരിൽ ഒരുത്തന്ന
യാതൊന്നിനെ ചെയ്തുവൊ നിങ്ങൾ അതിനെ എനിക്ക ചെയ്തു എന്ന
൪൧ ഞാൻസത്യമായിട്ടു നിങ്ങളൊടു പറയുന്നു* അപ്പൊൾഅവൻ ഇടത്തു
ഭാഗത്തിങ്കലുള്ളവരൊടും പറയും ശപിക്കപ്പെട്ടവരെ എന്നെ വിട്ടു
പിശാചിന്നും അവന്റെ ദൂതന്മാൎക്കും ഒരുങ്ങപ്പെട്ട എന്നെക്കുമുള്ള
൪൨ അഗ്നിയിലെക്ക പൊകുവിൻ* എന്തുകൊണ്ടെന്നാൽ എനിക്ക വിശ
ന്നിരുന്നു നിങ്ങൾ എനിക്ക ഭക്ഷിപ്പാൻ തന്നിട്ടില്ല എനിക്ക ദാഹി
൪൩ ച്ചിരുന്നു നിങ്ങൾ എനിക്ക കുടിപ്പാൻ തന്നിട്ടില്ല* ഞാൻ പര
ദെശിയായിരുന്നു നിങ്ങൾ എന്നെ ചെൎത്തിട്ടില്ല ഞാൻ നഗ്നനായി
രുന്നു നിങ്ങൾ എന്നെ വസ്ത്രം ധരിപ്പിച്ചിട്ടില്ല ഞാൻ രൊഗിയാ
യും കാവലിലിരിക്കുന്നവനായുമിരുന്നു നിങ്ങൾ എന്നെ വന്നു കണ്ടി
൪൪ ട്ടില്ല* അപ്പൊൾ അവരും അവനൊട ഉത്തരമായിട്ടു പറയും ക
ൎത്താവെ ഞങ്ങൾ എപ്പൊൾ നിന്നെ വിശക്കുന്നവനായെങ്കിലും ദാ
ഹിക്കുന്നവനായെങ്കിലും പരദെശിയായെങ്കിലും രൊഗിയായെങ്കി
ലും കാവലിലിരിക്കുന്നവനായെങ്കിലും കാണുകയും നിനക്ക ശുശ്രൂ
൪൫ ഷ ചെയ്യാതെ ഇരിക്കയും ചെയ്തു* അപ്പൊൾ അവൻ അവരൊ
ട ഉത്തരമായിട്ടു പറയും നിങ്ങൾ എററവും ചെറിയവരായ ഇവ
രിൽ ഒരുത്തന യാതൊന്നിനെ ചെയ്യാതെ ഇരുന്നുവൊ ആയതി
നെ എനിക്ക ചെയ്യാതെ ഇരുന്നു എന്ന ഞാൻ സത്യമായി
൪൬ ട്ടു നിങ്ങളൊടുപറയുന്നു* അപ്രകാരം അവർ എന്നെക്കുമുള്ള ശി
ക്ഷയിലെക്കും നീതിമാന്മാർ നിത്യ ജീവങ്കലെക്കും പൊകെണ്ടി
വരും*

## ൨൬ അദ്ധ്യായം

൧ പ്രമാണികൾ ക്രിസ്തുവിന്റെ നെരെ ആലൊചന ചെയ്യുന്നത.—
൧൪ യെഹൂദാ അവനെ വില്ക്കുന്നത.— ക്രിസ്തു പെസഹായെ ഭ

ക്ഷിക്കുന്നത.— ൧൪ അവൻ യെഹൂദയാൽ കാണിച്ചുകൊടുക്കപ്പെടുന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ യെശു ഈ വചനങ്ങളെ ഒക്കെയും അവസാനിച്ചതിന്റെ ശെഷം അവൻ തന്റെ ശിഷ്യന്മാരൊടു പറഞ്ഞു* ൨ രണ്ടു ദിവസങ്ങളുടെ ശെഷം പെസഹാ ആകുന്നു എന്നു നിങ്ങൾ അറിയുന്നു, മനുഷ്യന്റെ പുത്രൻ കുരിശിൽ തറെക്കപ്പെടുന്നതിന്ന എല്പിക്കപ്പെടുകയും ചെയ്യുന്നു* ൩ അപ്പൊൾ പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും ജനത്തിന്റെ മൂപ്പന്മാരും കയ്യാപ്പാ എന്ന പെരുള്ള പ്രധാനാചാൎയ്യന്റെ അരമനയിൽ വന്നു കൂടി* ൪ യെശുവിനെ വഞ്ചനയൊടെ പിടിച്ച കൊല്ലെണ്ടുന്നതിന്നായിട്ട ആലൊചന ചെയ്കയും ചെയ്തു* ൫ എന്നാൽ ജനങ്ങളിൽ ഒരു കലഹമുണ്ടാകാതെ കണ്ടു പെരുനാളിൽ വെണ്ട എന്ന അവർ പറഞ്ഞു*

൬ പിന്നെ യെശു ബെതാനിയായിൽ കുഷ്ഠരൊഗിയായ ശിമൊന്റെ ഭവനത്തിൽ ഇരിക്കുമ്പൊൾ* ൭ ഒരു കുപ്പി വിലയെറിയ സുഗന്ധ തൈലം തനിക്കുള്ളൊരു സ്ത്രീ അവന്റെ അടുക്കൽ വന്ന അവൻ ഭക്ഷണത്തിന്നിരിക്കുമ്പൊൾ അവന്റെ തലയിന്മെൽ അതിനെ ഒഴിക്കയും ചെയ്തു* ൮ എന്നാൽ അവന്റെ ശിഷ്യന്മാർ അതിനെ കണ്ടാറെ നീരസപ്പെട്ടു പറഞ്ഞു ഈ നഷ്ടം എന്തിന* ൯ എന്തെന്നാൽ ഈ തൈലം എറിയ വിലെക്കു വില്കപ്പെടുവാനും ദരിദ്രക്കാൎക്ക കൊടുക്കപ്പെടുവാനും കഴിയുന്നതായിരുന്നു* ൧൦ എന്നാറെ യെശു ഇതിനെ അറിഞ്ഞിട്ട അവരൊടു പറഞ്ഞു നിങ്ങൾ സ്ത്രീയെ വരുത്തപ്പെടുത്തുന്നതെന്ത എന്തെന്നാൽ അവൾ ഒരു സൽക്രിയയെ എങ്കൽ പ്രവൃത്തിച്ചിരിക്കുന്നു* ൧൧ എന്തുകൊണ്ടെന്നാൽ നിങ്ങൾക്ക ദരിദ്രക്കാർ നിങ്ങളൊടു കൂട എല്ലാപ്പൊഴും ഉണ്ട എന്നാൽ നിങ്ങൾക്ക ഞാൻ നിങ്ങളൊടു കൂട എല്ലാപ്പൊഴും ഇരിക്കുന്നില്ല* ൧൨ എന്തെന്നാൽ അവൾ ഈ തൈലത്തെ എന്റെ തലയിന്മെൽ ഒഴിച്ചത എന്നെ പ്രെതാലങ്കാരം ചെയ്യുന്നതിന്നായിട്ട ചെയ്തു* ൧൩ ഈ എവൻഗെലിയൊൻ ഭൂലൊകത്തിലൊക്കെയും എവിടെ എങ്കിലും പ്രസംഗിക്കപ്പെടുമൊ (അവിടെ) ഇവൾ ചെയ്തതും അവളുടെ ഓൎമ്മക്കായിട്ട പറയപ്പെടുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു*

൧൪ അപ്പൊൾ പന്ത്രണ്ടു പെരിൽ യെഹൂദാ ഇസ്കറിയൊത്ത എന്ന പറയപ്പെട്ട ഒരുത്തൻ പ്രധാനാചാൎയ്യന്മാരുടെ അടുക്കൽ ചെന്ന* ൧൫ (അവരൊടു) പറഞ്ഞു എനിക്ക എന്ത തരുവാൻ നിങ്ങൾക്ക മനസ്സായിരിക്കുന്നു എന്നാൽ ഞാൻ അവനെ നിങ്ങൾക്ക കാണിച്ചു തരാം എന്നാറെ അവർ മുപ്പത വെള്ളിക്കാശ അവനൊടു നിശ്ചയം വരുത്തി* ൧൬ അന്ന മുതൽ അവനെ കാണിച്ചുകൊടുപ്പാനായിട്ട അവൻ ഒരു നല്ല സമയം നൊക്കുകയും ചെയ്തു*

൧൭ പിന്നെ പുളിക്കാത്ത അപ്പങ്ങളുടെ ഒന്നാം ദിവസത്തിൽ ശിഷ്യ
ന്മാർ യെശുവിന്റെ അടുക്കൽ വന്ന പെസഹായെ ഭക്ഷിപ്പാൻ ഞ
ങ്ങൾ നിനക്ക എവിടെ ഒരുക്കെണമെന്ന മനസ്സായിരിക്കുന്നു എന്ന
൧൮ അവനൊടു പറഞ്ഞു* അപ്പൊൾ അവൻ പറഞ്ഞു നിങ്ങൾ പട്ട
ണത്തിലെക്ക ഇന്നവന്റെ അടുക്കൽ പൊകയും എന്റെ കാലം
സമീപമായിരിക്കുന്നു ഞാൻ എന്റെ ശിഷ്യന്മാരൊടുകൂട നിന്റെ
അടുക്കൽ പെസഹായെ കഴിക്കുമെന്ന ഗുരു പറയുന്നു എന്ന അവ
൧൯ നൊടു പറകയും ചെയ്വിൻ* എന്നാറെ യെശു തങ്ങളൊടു കല്പി
ച്ച പ്രകാരം ശിഷ്യന്മാർ ചെയ്തു പെസഹായെ ഒരുക്കുകയും ചെ
യ്തു*
൨൦ പിന്നെ സന്ധ്യയായപ്പൊൾ അവൻ പന്ത്രണ്ടു പെരൊടു കൂടി ഭ
൨൧ ക്ഷണത്തിന്നിരുന്നു* വിശെഷിച്ചും അവർ ഭക്ഷിക്കുമ്പൊൾ അ
വൻ പറഞ്ഞു നിങ്ങളിൽ ഒരുത്തൻ എന്നെ കാണിച്ചു കൊടുക്കു
൨൨ മെന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു* അപ്പൊൾ അ
വർ വളര ദുഃഖപ്പെട്ടു തങ്ങളിൽ ഓരൊരുത്തൻ അവനൊടു ക
൨൩ ൎത്താവെ ഞാനൊ എന്നും പറഞ്ഞു തുടങ്ങി* എന്നാറെ അവൻ
ഉത്തരമായിട്ട പറഞ്ഞു എന്നൊടു കൂടി താലത്തിൽ കയ്യെ മുക്കുന്ന
൨൪ വനായവൻ എന്നെ കാണിച്ചു കൊടുക്കും* മനുഷ്യന്റെ പുത്രൻ
അവനെ കുറിച്ച എഴുതപ്പെട്ടിരിക്കുന്ന പ്രകാരം പൊകുന്നു എന്നാൽ
മനുഷ്യന്റെ പുത്രൻ ആരാൽ കാണിച്ചു കൊടുക്കപ്പെടുമൊ ആ മ
നുഷ്യന്ന ഹാ കഷ്ടം ആ മനുഷ്യൻ ജനിക്കാതെ ഇരുന്നു എന്നു വ
൨൫ രികിൽ അവന്ന നന്നായിരുന്നു* അപ്പൊൾ അവനെ കാണിച്ചു
കൊടുത്തിട്ടുള്ള യെഹുദാ ഗുരൊ ഞാനൊ എന്ന ഉത്തരമായിട്ട പ
റഞ്ഞു അവൻ അവനൊടു നീ പറഞ്ഞുവല്ലൊ എന്ന പറഞ്ഞു*
൨൬ പിന്നെ അവർ ഭക്ഷിക്കുമ്പൊൾ യെശു അപ്പത്തെ എടുത്ത
വാഴ്ത്തി അതിനെ മുറിച്ച ശിഷ്യന്മാൎക്കും കൊടുത്ത പറഞ്ഞു നിങ്ങൾ
൨൭ വാങ്ങി ഭക്ഷിപ്പിൻ ഇത എന്റെ ശരീരമാകുന്നു* പിന്നെ അ
വൻ പാനപാത്രത്തെ എടുത്ത സ്തൊത്രം ചെയ്തു അവൎക്കും കൊടു
ത്ത പറഞ്ഞു നിങ്ങളെല്ലാവരും അതിൽനിന്ന പാനം ചെയ്വിൻ*
൨൮ എന്തുകൊണ്ടെന്നാൽ ഇത പുതിയ നീയമത്തിന്റെ എന്റെ രക്തം
പാപമൊചനത്തിന്നായിട്ട പലൎക്കും വെണ്ടി ചൊരിയപ്പെട്ടതാകു
൨൯ ന്നു* എന്നാൽ മുന്തിരിങ്ങയുടെ ഓരം രസത്തിൽനിന്ന ഞാൻ അതി
നെ നിങ്ങളൊടുകൂട എന്റെ പിതാവിന്റെ രാജ്യത്തിൽ പുതിയതാ
യിട്ട പാനം ചെയ്യുമ്പൊളുള്ള ആ ദിവസത്തൊളം ഇതുമുതൽ ഞാൻ
പാനം ചെയ്കയില്ലെന്ന നിങ്ങളൊടു പറയുന്നു എന്ന പറഞ്ഞു*
൩൦ പിന്നെ അവർ ഒരു സംകീൎത്തനത്തെ പാടിയതിന്റെ ശെ
൩൧ ഷം ഒലിവു മലയ്ക്ക പുറപ്പെട്ടു പൊയി* അപ്പൊൾ യെശു അ
വരൊടു പറഞ്ഞു ഒരം രാത്രിയിൽ നിങ്ങളെല്ലാവരും എങ്കൽ വി
രുദ്ധപ്പെടും എന്തുകൊണ്ടെന്നാൽ ഞാൻ ഇടയനെ അടിക്കുമെ

ന്നും കൂട്ടത്തിലെ ആടുകൾ ചിന്നപ്പെട്ടു പൊകുമെന്നും എഴുതപ്പെ
ട്ടിരിക്കുന്നു* എന്നാൽ ഞാൻ പിന്നെയും ഉയിൎത്തെഴുനിറ്റതി ൩൨
ന്റെ ശെഷം നിങ്ങൾക്കു മുമ്പെ ഗലിലെയായിലെക്കു പൊകും*
പത്രൊസ ഉത്തരമായിട്ടു അവനൊടു പറഞ്ഞു എല്ലാവരും നി ൩൩
ങ്കൽ വിരുദ്ധപ്പെട്ടാലും ഞാൻ ഒരുനാളും നിങ്കൽ വിരുദ്ധപ്പെ
ടുകയില്ല* യെശു അവനൊടു പറഞ്ഞു ൟ രാത്രിയിൽ പൂവൻ ൩൪
കൊഴി കൂകുന്നതിന്ന മുമ്പെ നീ മൂന്നു പ്രാവശ്യം എന്നെ ഉപെക്ഷി
ക്കുമെന്ന ഞാൻ സത്യമായിട്ടു നിന്നൊടു പറയുന്നു* പത്രൊസ ൩൫
അവനൊടു പറഞ്ഞു ഞാൻ നിന്നൊടു കൂടി മരിക്കെണ്ടിയിരുന്നാ
ലും നിന്നെ ഉപെക്ഷിക്കയില്ല അപ്രകാരം തന്നെ ശിഷ്യന്മാരെല്ലാ
വരും പറഞ്ഞു*

അപ്പൊൾ യെശു അവരൊടു കൂടി ഗതസെമാനെ എന്നു പറയ ൩൬
പ്പെട്ടൊരു സ്ഥലത്തെക്കു വന്നു ശിഷ്യന്മാരൊടു പറയുന്നു ഞാൻ
അവിടെ പൊയി പ്രാൎത്ഥിക്കുവൊളത്തിന്ന നിങ്ങൾ ഇവിടെ ഇ
രിപ്പിൻ* പിന്നെ അവൻ പത്രൊസിനെയും സെബെദിയുടെ ൩൭
രണ്ടു പുത്രന്മാരെയും കൂട്ടിക്കൊണ്ടു ദുഃഖപ്പെടുകയും വളരെ വ്യസന
പ്പെടുകയും ചെയ്യു തുടങ്ങി* അപ്പൊൾ അവൻ അവരൊടു പറ ൩൮
യുന്നു എന്റെ ആത്മാവ മരണം വരെയും മഹാ ദുഃഖമായിരിക്കു
ന്നു നിങ്ങൾ ഇവിടെ പാൎത്ത എന്നൊടു കൂടി ജാഗരണമായിരി
ക്കയുംചെയ്യിൻ* പിന്നെഅവൻ കുറെ അപ്പുറം പൊയിട്ടു കവി ൩൯
ണ്ണു വീണു പ്രാൎത്ഥിച്ചു എന്റെ പിതാവെ കഴിയുന്നതാകുന്നു എങ്കിൽ
ൟ പാന പാത്രം എങ്കൽനിന്ന നീങ്ങിപ്പൊകട്ടെ എങ്കിലും ഞാൻ
ഇച്ശിക്കുന്നതുപൊലെ അല്ല നീ ഇച്ശിക്കുന്നതുപൊലെ അത്രെ എ
ന്നു പറഞ്ഞു* പിന്നെ അവൻ ശിഷ്യന്മാരുടെ അടുക്കൽ വന്നു ൪൦
അവർ ഉറങ്ങുന്നതിനെ കണ്ടു പത്രൊസിനൊടു പറയുന്നു ഇപ്രകാ
രം നിങ്ങൾക്കു ഒരു മണിനെരമെങ്കിലും എന്നൊടു കൂടി ജാഗരണ
മായിരിപ്പാൻ കഴിഞ്ഞില്ലയൊ* നിങ്ങൾ പരീക്ഷയിലെക്കു അ ൪൧
കപ്പെടാതെ ഇരിപ്പാനായിട്ടു ജാഗരണമായിരിക്കയും പ്രാൎത്ഥിക്ക
യും ചെയ്യിൻ ആത്മാവ മനസ്സുള്ളത തന്നെ ജഡം ക്ഷീണമുള്ളതാ
കുന്നതാനും* പിന്നെയും അവൻ രണ്ടാം പ്രാവശ്യം പൊയി പ്രാ ൪൨
ൎത്ഥിച്ചു എന്റെ പിതാവെ ൟ പാത്രം ഞാൻ അതിനെ പാനം
ചെയ്യാതെ എങ്കൽനിന്ന നീങ്ങുവാൻ കഴിയുന്നതല്ല എങ്കിൽ നിന്റെ
ഇഷ്ടപ്രകാരം ആകട്ടെ എന്നു പറഞ്ഞു* പിന്നെ അവൻ വന്നു ൪൩
അവർ പിന്നെയും ഉറങ്ങുന്നതിനെ കണ്ടു എന്തുകൊണ്ടെന്നാൽ അ
വരുടെ കണ്ണുകൾ നിദ്രാഭാരങ്ങളായിരുന്നു* അവൻ അവരെ ൪൪
വിട്ടു പിന്നെയും പൊയിട്ടു മൂന്നാം പ്രാവശ്യം ആ വചനത്തെ ത
ന്നെ പറഞ്ഞു പ്രാൎത്ഥിച്ചു* അപ്പൊൾ അവൻ തന്റെ ശിഷ്യ ൪൫
ന്മാരുടെ അടുക്കൽ വന്നു അവരൊടു പറയുന്നു ഇനി ഉറങ്ങുവിൻ
ആശ്വാസപ്പെടുകയും ചെയ്യിൻ കണ്ടാലും സമയം അടുത്തു മനുഷ്യ

ന്റെ പുത്രൻ പാപികളുടെ കൈകളിൽ എല്പിക്കപ്പെട്ടുമിരിക്കുന്നു*
൪൬ എഴുനീല്പിൻ നാം പൊകണം കണ്ടാലും എന്നെ കാണിച്ചു കൊടു
ക്കുന്നവൻ അടുത്തിരിക്കുന്നു*
൪൭ അവൻ പിന്നെയും സംസാരിക്കുമ്പൊൾ കണ്ടാലും പന്ത്രണ്ടു പെ
രിൽ ഒരുത്തനായ യെഹ്രുദായും അവനൊടു കൂടി പ്രധാനാചാൎയ്യ
ന്മാരിൽനിന്നും ജനത്തിന്റെ മൂപ്പന്മാരിൽനിന്നും വാളുകളൊടും വ
൪൮ ടികളൊടും കൂട വളരെ പുരുഷാരവും വന്നു* എന്നാൽ അവനെ
കാണിച്ചു കൊടുത്തവൻ അവൎക്ക ഒര അടയാളം കാണിച്ചു പറ
ഞ്ഞു ഞാൻ യാതൊരുത്തനെ ചുംബനം ചെയ്യുമൊ ആയവൻ ത
൪൯ ന്നെ ആകുന്നു അവനെ പിടിച്ചുകൊൾവിൻ* ഉടനെ അവൻ
യെശുവിന്റെ അടുക്കൽ വന്നു വാഴുക ഗുരൊ എന്നു പറഞ്ഞു അ
൫൦ വനെ ചുംബനം ചെയ്കയും ചെയ്തു* എന്നാറെ യെശു അവ
നൊടു സ്നെഹിതാ നീ എന്തിന വന്നു എന്നു പറഞ്ഞു അപ്പൊൾ അ
വർ അടുക്കൽ വന്നു യെശുവിന്റെ മെൽ കൈകളെ വെക്കയും
൫൧ അവനെ പിടിക്കയും ചെയ്തു* വിശെഷിച്ച കണ്ടാലും യെശുവി
നൊടു കൂടയുള്ളവരിൽ ഒരുത്തൻ കയ്യെ നീട്ടി അവന്റെ വാളി
നെ ഊരുകയും പ്രധാനാചാൎയ്യന്റെ ദാസനെ വെട്ടി അവന്റെ
൫൨ ചെവിയെ മുറിച്ചു കളകയും ചെയ്തു* അപ്പൊൾ യെശു അവ
നൊടു പറഞ്ഞു വാളിനെ അതിന്റെ ഉറയിൽ തിരിച്ചിടുക എന്തു
കൊണ്ടെന്നാൽ വാളിനെ എടുക്കുന്നവരെല്ലാവരും വാളിനാൽ നശി
൫൩ ച്ചു പൊകും* പന്ത്രണ്ടു ലെഗിയൊനെക്കാൾ അധികമായ ദൈവ
ദൂതന്മാരെ എന്റെ അടുക്കൽ നിൎത്തുമവനായ എന്റെ പിതാ
വിനൊട ഇപ്പൊൾ അപെക്ഷിപ്പാൻ എനിക്ക കഴികയില്ലെന്നു നീ
൫൪ നിരൂപിക്കുന്നുവൊ* എന്നാൽ ഇപ്രകാരം ഉണ്ടാകെണ്ടുന്നതാകുന്നു
൫൫ എന്നുള്ള വെദവാക്യങ്ങൾ എങ്ങിനെ നിവൃത്തിക്കും* ആ സമയത്ത
യെശു പുരുഷാരങ്ങളൊടു പറഞ്ഞു നിങ്ങൾ ഒരു കള്ളന്റെ നെരെ
എന്നപൊലെ വാളുകളൊടും വടികളൊടും എന്നെ പിടിപ്പാനായി
ട്ടു പുറപ്പെട്ടു വന്നുവൊ ഞാൻ ദിനം പ്രതി നിങ്ങളൊടു കൂട ദൈ
വാലയത്തിൽ ഉപദെശിച്ചുകൊണ്ട ഇരുന്നു നിങ്ങൾ എന്നെ പി
൫൬ ടിച്ചതുമില്ല* എന്നാൽ ഇതൊക്കയും ഉണ്ടായത ദീൎഘദൎശിമാരുടെ
വാക്യങ്ങൾ നിവൃത്തിക്കെണ്ടുന്നതിന്നായിരുന്നു അപ്പൊൾ ശിഷ്യ
൫൭ ന്മാരെല്ലാവരും അവനെ വിട്ടു ഓടി പൊയി* പിന്നെ യെശു
വിനെ പിടിച്ചവർ അവനെ പ്രധാനാചാൎയ്യനായ കയ്യാപ്പായുടെ
അടുക്കൽ കൊണ്ടുപൊയി അവിടെ ഉപാദ്ധ്യായന്മാരും മൂപ്പന്മാ
൫൮ രും കൂടിയിരുന്നു* എന്നാറെ പത്രൊസ ദൂരവെ അവന്റെ പി
ന്നാലെ പ്രധാനാചാൎയ്യന്റെ അരമനയൊളം ചെന്നു അവൻ അ
കത്ത പൊയി അവസാനത്തെ കാണ്മാനായിട്ടു ഭൃത്യന്മാരൊടും കൂ
൫൯ ടി ഇരിക്കയും ചെയ്തു* എന്നാൽ പ്രധാനാചാൎയ്യന്മാരും മൂപ്പന്മാ
രും വിചാര സംഘമൊക്കയും യെശുവിന്ന വിരൊധമായിട്ടു അവ

നെ കൊല്ലെണ്ടുന്നതിന കള്ള സാക്ഷിയെ അന്വെഷിച്ചു* എ ൬൦
ന്നാൽ അവർ കണ്ടെത്തിയില്ല വളര കള്ള സാക്ഷികൾ വന്നിട്ടും
അവർ കണ്ടെത്തിയതുമില്ല എന്നാൽ ഒടുക്കം രണ്ട കള്ള സാക്ഷി
കൾ വന്ന* ദൈവത്തിൻെറ ദൈവാലയത്തെ തകൎത്ത കളവാ ൬൧
നും അതിനെ മൂന്ന ദിവസത്തിന്നകം പണി ചെയ്വാനും എനിക്ക
കഴിയുമെന്ന ഇവൻ പറഞ്ഞു എന്ന പറഞ്ഞു* അപ്പൊൾ പ്ര ൬൨
ധാനാചാൎയ്യൻ എഴുനീററ അവനൊടു പറഞ്ഞു നീ ഒന്നും ഉത്ത
രം പറയുന്നില്ലയൊ ഇവർ നിൻെറ നെരെ സാക്ഷിപ്പെടുത്തുന്ന
ത എന്ത* എന്നാൽ യെശു മിണ്ടാതെ ഇരുന്നു അപ്പൊൾ പ്രധാ ൬൩
നാചാൎയ്യൻ അവനൊടു പറഞ്ഞു നീ ദൈവത്തിൻെറ പുത്രനായ
ക്രിസ്തുവാകുന്നുവൊ എന്ന ഞങ്ങളൊടു പറയണമെന്ന ഞാൻ ജീവ
നുള്ള ദൈവത്തെ കൊണ്ട നിന്നൊട ആണയിടുന്നു* യെശു അ ൬൪
വനൊടു പറയുന്നു നീ പറഞ്ഞുവല്ലൊ എന്നാലും ഞാൻ നിങ്ങ
ളൊടു പറയുന്നു ഇതുമുതൽ മനുഷ്യൻെറ പുത്രൻ വല്ലഭത്വത്തി
ൻെറ വലത്തു ഭാഗത്തിൽ ഇരിക്കയും ആകാശ മെഘങ്ങളിൽ വരി
കയും ചെയ്യുന്നതിനെ നിങ്ങൾ കാണും* അപ്പൊൾ പ്രധാനാ ൬൫
ചാൎയ്യൻ അവൻെറ വസ്ത്രങ്ങളെ കീറി പറഞ്ഞു അവൻ ദൂഷണം
പറഞ്ഞു ഇനി സാക്ഷികളെക്കൊണ്ട നമുക്ക എന്ത ആവശ്യം ക
ണ്ടാലും നിങ്ങൾ ഇപ്പൊൾ അവൻെറ ദൂഷണത്തെ കെട്ടുവല്ലൊ*
നിങ്ങൾക്ക എന്ത തൊന്നുന്നു അവൻ മരണ ശിക്ഷയ്ക്കു ഹെതുവാ ൬൬
യിരിക്കുന്നു എന്ന അവർ ഉത്തരമായിട്ടു പറഞ്ഞു* അപ്പൊൾ ൬൭
അവർ അവൻെറ മുഖത്തിൽ തുപ്പി അവനെ കൈകൊണ്ട അടി
ക്കയും ചെയ്തു മററെ ചിലരും അവനെ മുഖത്തടിച്ചു* ക്രിസ്തുവെ ൬൮
നിന്നെ അടിച്ചവൻ ആര എന്ന ജ്ഞാനദൃഷ്ടി കൊണ്ട പറക എ
ന്നും പറഞ്ഞു*

അപ്പൊൾ പത്രൊസ അരമനയിൽ പുറത്ത ഇരുന്നിരുന്നു വി ൬൯
ശെഷിച്ച ഒരു ദാസി അവൻെറ അടുക്കൽ വന്ന നീയും ഗലിലെ
യക്കാരനായ യെശുവിനൊടു കൂട ആയിരുന്നു എന്ന പറഞ്ഞു*
എന്നാറെ അവൻ എല്ലാവരുടെയും മുമ്പാക നീ പറയുന്നത ഇന്ന ൭൦
തെന്ന ഞാൻ അറിയുന്നില്ല എന്ന പറഞ്ഞ നിഷെധിച്ചു* പി ൭൧
ന്നെ അവൻ പൂമുഖത്തിൽ പുറപ്പെട്ടു പൊയപ്പൊൾ മററൊരു
ത്തി അവനെ കണ്ട അവിടെയുള്ളവരൊടു പറഞ്ഞു ഇവനും ന
സറായക്കാരനായ യെശുവിനൊടു കൂട ആയിരുന്നു* അവൻ പി ൭൨
ന്നെയും ആ മനുഷ്യനെ ഞാൻ അറിയുന്നില്ല എന്ന ഒര ആണ
യൊടെ നിഷെധിച്ചു* പിന്നെ കുറഞ്ഞൊരു നെരം കഴിഞ്ഞതി ൭൩
ൻെറ ശെഷം അരികെ നിന്നിട്ടുള്ളവർ അടുക്കൽ വന്ന പത്രൊ
സിനൊടു പറഞ്ഞു നീയും അവരിൽ ഒരുത്തനാകുന്നു സത്യം നി
ൻെറ വാക്ക നിന്നെ പ്രസിദ്ധനാക്കുന്നുവല്ലൊ* അപ്പൊൾ അ ൭൪
വൻ ഞാൻ ആ മനുഷ്യനെ അറിയുന്നില്ല എന്ന ശപിക്കയും ആ

ണയിടുകയും ചെയ്തു തുടങ്ങി ഉടന്തന്നെ പൂവൻ കൊഴി കൂകുക
൭൫ യും ചെയ്തു* അപ്പൊൾ പത്രൊസ പൂവൻ കൊഴി കൂകുന്നതിന്ന
മുമ്പെ നീ മൂന്ന പ്രാവശ്യം എന്നെ നിഷെധിക്കുമെന്ന യെശു ത
ന്നൊടു പറഞ്ഞിട്ടുള്ള വചനത്തെ ഒാൎത്തു അവൻ പുറത്തെക്കു പു
റപ്പെട്ടു കൈപ്പൊടെ കരകയും ചെയ്തു*

## ൨൭ അദ്ധ്യായം

൧ ക്രിസ്തു പീലാത്തൊസിന്ന എല്പിക്കപ്പെടുന്നത.— ൩ യെഹൂദാ ത
ന്നെ താൻ തൂക്കുന്നത.— ൩൧ ക്രിസ്തു കുരിശിൽ തറക്കപ്പെടു
ന്നത.

ഉഷഃകാലമായപ്പൊൾ എല്ലാ പ്രധാനാചാൎയ്യന്മാരും ജനത്തി
ന്റെ മൂപ്പന്മാരും യെശുവിന വിരൊധമായിട്ട അവനെ കൊല്ലെ
൨ ണ്ടുന്നതിന്ന കൂടി വിചാരിച്ചു* പിന്നെ അവർ അവനെ ബന്ധി
ച്ചു കൊണ്ടുപൊയി അവനെ നാടുവാഴിയായ പൊന്തിയൊസപീ
ലാത്തൊസിനെ എല്പിക്കയും ചെയ്തു*
൩ അ[illegible]ൾ അവൻ ശിക്ഷെക്കു വിധിക്കപ്പെട്ടു എന്ന അവനെ കാ
ണിച്ചു [illegible]ത്തിട്ടുള്ള യെഹൂദാ കണ്ടാറെ അവൻ അനുതാപപ്പെ
ട്ടു മുപ്പതു വെള്ളിക്കാശിനെ പ്രധാനാചാൎയ്യന്മാൎക്കും മൂപ്പന്മാൎക്കും തി
൪ രികെ [illegible]ണ്ടുവന്നു* ഞാൻ കുററമില്ലാത്ത രക്തത്തെ കാണി
ച്ചു [illegible]ത്തതുകൊണ്ട ഞാൻ പാപം ചെയ്തു എന്ന പറഞ്ഞു എ
ന്നാറെ അവർ പറഞ്ഞു അത ഞങ്ങൾക്ക എന്ത നീ തന്നെ നൊ
൫ ക്കിക്കൊൾക* അപ്പൊൾ അവൻ ആ വെള്ളിക്കാശിനെ ദൈവാ
ലയത്തിൽ ഇട്ടും കളഞ്ഞ പുറപ്പെട്ടു പൊയി തന്നെ താൻ കെട്ടി
൬ ഞാലുകയും ചെയ്തു* എന്നാറെ പ്രധാനാചാൎയ്യന്മാർ ആ വെ
ള്ളിക്കാശിനെ എടുത്തിട്ട പറഞ്ഞു അത രക്തത്തിന്റെ വില ആ
കകൊണ്ട അവയെ പഴിപാട്ടു പെട്ടകത്തിലെക്ക ഇടുന്നത ന്യായമ
൭ ല്ല* പിന്നെ അവർ ആലൊചന ചെയ്തിട്ട അവയെ കൊണ്ട പര
ദെശികളെ കുഴിച്ചിടുന്നതിന്ന കുശവന്റെ നിലത്തെ കൊണ്ടു*
൮ ഇതു കാരണത്താൽ ആ നിലം ഇന്നുവരയും രക്ത നിലം എന്ന പ
൯ റയപ്പെടുന്നു* അപ്പൊൾ എറമിയ എന്ന ദീൎഘദൎശിയാൽ പറ
യപ്പെട്ടത നിവൃത്തിയായി അത പറയുന്നു ഇസ്രാഎലിന്റെ പുത്ര
ന്മാരിൽനിന്ന അവർ വിലമതിച്ചവനായി വിലമതിക്കപ്പെട്ടവന്റെ
൰ വിലയാകുന്ന മുപ്പതു വെള്ളിക്കാശിനെ അവർ എടുക്കയും* അ
വയെ കുശവന്റെ നിലത്തിന്ന കൎത്താവ എന്നൊടു കല്പിച്ച പ്ര
കാരം കൊടുക്കയും ചെയ്തു*
൧൧ പിന്നെ യെശു നാടുവാഴിയുടെ മുമ്പാക നിന്നു എന്നാറെ നാടു
വാഴി നീ യെഹൂദന്മാരുടെ രാജാവാകുന്നുവൊ എന്ന അവനൊടു
ചൊദിച്ചു നീ പറയുന്നുവല്ലൊ എന്ന യെശു അവനൊട പറകയും
൧൨ ചെയ്തു* വിശെഷിച്ചും അവൻ പ്രധാനാചാൎയ്യന്മാരാലും മൂപ്പന്മാരാ

ഴും കുററം ചുമത്തപ്പെട്ടപ്പൊൾ അവൻ ഉത്തരമായിട്ട ഒന്നും പ
റഞ്ഞില്ല* അപ്പൊൾ പിലാത്തൊസ അവനൊട പറഞ്ഞു അ ൧൩
വർ നിന്റെ നെരെ എത്ര കാൎയ്യങ്ങളെ സാക്ഷികരിക്കുന്നു എന്ന
നീ കെൾക്കുന്നില്ലയൊ* എന്നാറെ അവൻ ഒരു വാക്കിന്ന എ ൧൪
ങ്കിലും അവനൊട ഉത്തരമായിട്ട പറഞ്ഞില്ല എന്നതുകൊണ്ട നാ
ടുവാഴി വളര ആശ്ചൎയ്യപ്പെട്ടു* എന്നാൽ ആ പെരുനാളിൽ ജന ൧൫
ങ്ങൾക്ക അവർ ഇച്ശിച്ച ബദ്ധനെ വിട്ടയപ്പാൻ നാടുവാഴിക്ക മൎയ്യാ
ദ ഉണ്ടായിരുന്നു* എന്നാൽ അപ്പൊൾ അവൎക്ക ബറബ്ബാസ എ ൧൬
ന്ന പെരുള്ളവനായി പ്രസിദ്ധനായൊരു ബദ്ധനുണ്ടായിരുന്നു*
ആകയാൽ അവർ വന്ന കൂടിയപ്പൊൾ പിലാത്തൊസ അവരൊ ൧൭
ട പറഞ്ഞു ഞാൻ എവനെ നിങ്ങൾക്ക വിടിക്കെണമെന്ന നിങ്ങൾ
ക്ക മനസ്സായിരിക്കുന്നു ബറബ്ബാസിനെയൊ ക്രിസ്തു എന്ന വിളിക്കപ്പെ
ടുന്ന യെശുവിനെയൊ* എന്തുകൊണ്ടെന്നാൽ അവർ അസൂയ ൧൮
കൊണ്ട അവനെ എല്പിച്ചു എന്ന അവൻ അറിഞ്ഞിരുന്നു*

പിന്നെ അവൻ ന്യായ സിംഹാസനത്തിങ്കൽ ഇരുന്നപ്പൊൾ ൧൯
അവന്റെ ഭാൎയ്യ അവന്റെ അടുക്കൽ ആളയച്ച നിനക്ക ആ നീതി
മാനൊട ഒരു കാൎയ്യവും വെണ്ടാ എന്തുകൊണ്ടെന്നാൽ ഞാൻ ഇന്ന
ഒരു സ്വപ്നത്തിങ്കൽ അവന്റെ നിമിത്തമായിട്ട വളര കഷ്ടപ്പെട്ടു
എന്ന പറയിച്ചു* എന്നാൽ പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും ൨൦
ബറബ്ബാസിനെ യാചിക്കെണ്ടുന്നതിന്നും യെശുവിനെ കൊല്ലെണ്ടു
ന്നതിന്നും പുരുഷാരത്തെ സമ്മതം വരുത്തി* നാടുവാഴി ഉത്തര ൨൧
മായിട്ട അവരൊട പറഞ്ഞു ഇവരിരുവരിൽ എവനെ ഞാൻ നി
ങ്ങൾക്ക വിടിക്കെണമെന്ന നിങ്ങൾക്ക മനസ്സായിരിക്കുന്നു ബറബ്ബാ
സിനെ എന്ന അവർ പറഞ്ഞു* പിലാത്തൊസ അവരൊട പ ൨൨
റയുന്നു എന്നാൽ ക്രിസ്തു എന്ന പറയപ്പെടുന്ന യെശുവിനൊട ഞാൻ
എന്ത ചെയ്യെണ്ടു എല്ലാവരും അവനൊട അവൻ കുരിശിൽ തറ
ക്കപ്പെടട്ടെ എന്ന പറയുന്നു* പിന്നെ നാടുവാഴി പറഞ്ഞു എ ൨൩
ന്തിന അവൻ എന്ത ദൊഷത്തെ ചെയ്തു എന്നാറെ അവർ അ
വൻ കുരിശിൽ തറക്കപ്പെടട്ടെ എന്ന അധികമധികമായിട്ട നില
വിളിച്ചു പറഞ്ഞു* പിലാത്തൊസ ഒന്നും സാധിക്കാതെ വിശെ ൨൪
ഷാൽ ഒരു കലഹമുണ്ടായി എന്ന കണ്ടാറെ വെള്ളം എടുത്ത പു
രുഷാരത്തിന്റെ മുമ്പാക അവന്റെ കൈകളെയും കഴുകി ഈ
നീതിമാന്റെ രക്തത്തിൽനിന്ന ഞാൻ കുററമില്ലാത്തവനാകുന്നു
നിങ്ങൾ തന്നെ നൊക്കുവിൻ എന്ന പറഞ്ഞു* അപ്പൊൾ ജന ൨൫
മൊക്കെയും ഉത്തരമായിട്ട അവന്റെ രക്തം ഞങ്ങളുടെ മെലും ഞ
ങ്ങളുടെ മക്കളുടെ മെലും ഇരിക്കട്ടെ എന്ന പറഞ്ഞു* പിന്നെ അ ൨൬
വൻ ബറബ്ബാസിനെ അവൎക്ക വിടിച്ചു അവൻ യെശുവിനെ ചമ്മ
ട്ടികൾ കൊണ്ട അടിച്ചാറെ അവൻ കുരിശിൽ തറക്കപ്പെടുന്നതിന്ന
എല്പിക്കയും ചെയ്തു*

൨൭ അപ്പൊൾ നാടുവാഴിയുടെ ആയുധക്കാർ യെശുവിനെ അധി
കാരശാലയിലെക്ക കൊണ്ടുപൊയി സൈന്യത്തെ എല്ലാം അവ
൨൮ ന്റെ അടുക്കൽ കൂട്ടി* പിന്നെ അവർ അവന്റെ വസ്ത്രങ്ങളെ
൨൯ നീക്കി ഒരു ചുവന്ന കുപ്പായത്തെ അവനെ ധരിപ്പിച്ചു* പിന്നെ
അവർ മുള്ളുകൾ കൊണ്ട ഒരു കിരീടത്തെയും മടഞ്ഞ അവന്റെ
തലയിന്മെൽ വെച്ചു വലത്തു കയ്യിൽ ഒരു കൊലിനെയും (കൊടു
ത്തു) വിശെഷിച്ചും അവർ അവന്റെ മുമ്പാക മുട്ടു കുത്തി യെഹൂ
ദന്മാരുടെ രാജാവെ വാഴ്ക എന്നും പറഞ്ഞ അവനെ പരിഹ
൩൦ സിച്ചു* പിന്നെ അവർ അവന്റെ മെൽ തുപ്പി കൊലിനെ എ
൩൧ ടുത്ത അവനെ തലയിൽ അടിക്കയും ചെയ്തു* എന്നാൽ അവർ
അവനെ പരിഹസിച്ചതിന്റെ ശെഷം അവർ അവനിൽനിന്ന കു
പ്പായത്തെ ഊരി അവന്റെ സ്വന്ത വസ്ത്രങ്ങളെ അവനെ ധരിപ്പി
ച്ച അവനെ കുരിശിൽ തറെക്കെണ്ടുന്നതിന്ന കൊണ്ടുപൊകയും ചെ
൩൨ യ്തു* പിന്നെ അവർ പുറപ്പെടുമ്പൊൾ ശീമൊനെന്ന പെരുള്ള
വനായി കൂറെനെയക്കാരനായൊരു മനുഷ്യനെ കണ്ടു അവനെ അ
൩൩ വർ അവന്റെ കുരിശിനെ ചുമപ്പാൻ ശാസിച്ചു* പിന്നെ അ
വർ തലയൊടിടമെന്ന അൎത്ഥമുള്ള ഗൊൽഗൊത്താ എന്ന പറയ
൩൪ പ്പെട്ടു ഒരു സ്ഥലത്തിലെക്കു വന്നപ്പൊൾ* കയ്പു കൂടി കലൎന്നി
ട്ടുള്ള കാടിയെ അവന്ന കുടിപ്പാൻ കൊടുത്തു എന്നാൽ അവൻ അ
തിനെ രുചി നൊക്കിയാറെ കുടിപ്പാൻ മനസ്സില്ലാതെ ഇരുന്നു*
൩൫ അവർ അവനെ കുരിശിൽ തറച്ചതിന്റെ ശെഷം അവർ അവ
ന്റെ വസ്ത്രങ്ങളെ ചിട്ടിയിട്ടു കൊണ്ട ഓഹരി വെക്കയും ചെയ്തു അ
വർ എന്റെ വസ്ത്രങ്ങളെ തങ്ങളുടെ ഇടയിൽ ഓഹരി വെച്ചു എ
ന്നും എന്റെ ഉടുപ്പിന്മെൽ ചിട്ടിയിട്ടു എന്നും ദീൎഘദൎശിയാൽ പ
൩൬ റയപ്പെട്ടത നിവൃത്തിയാകെണ്ടുന്നതിന തന്നെ* പിന്നെ അവർ
൩൭ ഇരുന്നിട്ടു അവിടെ അവനെ കാത്തിരുന്നു* അവന്റെ തലക്ക
മെലായി ഇവൻ യെഹൂദന്മാരുടെ രാജാവായ യെശു ആകുന്നു എ
ന്ന അവന്റെ അപവാദം എഴുതപ്പെട്ടതിനെ വെക്കയും ചെയ്തു*
൩൮ അപ്പൊൾ രണ്ടു കള്ളന്മാർ ഒരുത്തൻ വലത്തു ഭാഗത്തിങ്കലും ഒ
രുത്തൻ ഇടത്തു ഭാഗത്തിങ്കലും അവനൊടു കൂടി കുരിശിൽ തറ
൩൯ ക്കപ്പെട്ടിരുന്നു* എന്നാൽ അരികെ കടന്ന പൊകുന്നവർ തങ്ങ
൪൦ ളുടെ തലകളെ കുലുക്കി കൊണ്ടും* ദൈവാലയത്തെ തകൎക്കയും
മൂന്ന ദിവസങ്ങളിൽ അതിനെ പണി ചെയ്കയും ചെയ്യുന്നവനെ
നിന്നെത്തന്നെ നീ രക്ഷിക്ക നീ ദൈവത്തിന്റെ പുത്രനാകുന്നു
എങ്കിൽ കുരിശിൽനിന്ന ഇറങ്ങുക എന്ന പറഞ്ഞു കൊണ്ടും അവ
൪൧ നെ ദുഷിച്ചു* അതിന്മണ്ണം തന്നെ പ്രധാനാചാൎയ്യന്മാരും ഉപാ
ദ്ധ്യായന്മാരൊടും മൂപ്പന്മാരൊടും കൂടി അവനെ പരിഹസിച്ച പറ
൪൨ ഞ്ഞു* അവൻ മററവരെ രക്ഷിച്ചു തന്നെ താൻ രക്ഷിപ്പാൻ ക
ഴികയില്ല അവൻ ഇസ്രാഎലിന്റെ രാജാവാകുന്നു എങ്കിൽ അ

വൻ ഇപ്പൊൾ കുരിശിൽനിന്ന ഇറങ്ങട്ടെ എന്നാൽ ഞങ്ങൾ അ
വനെ വിശ്വസിക്കും* ൪൩ അവൻ ദൈവത്തിങ്കൽ ആശ്രയി
ച്ചിരുന്നു അവന്ന അവങ്കൽ ഇഷ്ടമുണ്ടെങ്കിൽ ഇപ്പൊൾ അവനെ ര
ക്ഷിക്കട്ടെ എന്തുകൊണ്ടെന്നാൽ ഞാൻ ദൈവത്തിന്റെ പുത്രനാ
കുന്നു എന്ന അവൻ പറഞ്ഞു* ൪൪ അപ്രകാരം തന്നെ അവനൊടു കൂട
കുരിശിൽ തറക്കപ്പെട്ട കള്ളന്മാരും അവനെ നിന്ദിച്ചു* ൪൫ അപ്പൊൾ
ആറാം മണി നെരം മുതൽ ഒമ്പതാം മണിനെരത്തൊളം ഭൂമിയിൽ
ഒക്കയും അന്ധകാരമുണ്ടായി* ൪൬ ഏകദെശം ഒമ്പതാം മണി നെര
ത്തിങ്കൽ യെശു ഒരു മഹാ ശബ്ദത്തൊടെ എലി എലി ലാമാ ശ
ബക്താനി എന്ന വിളിച്ചു പറഞ്ഞു ആയത എന്റെ ദൈവമെ എ
ന്റെ ദൈവമെ നീ എന്നെ കൈ വിട്ടത എന്തിന എന്ന അൎത്ഥ
മാകുന്നു* ൪൭ അതിനെ അവിടെ നിന്നവരിൽ ചിലർ കെട്ടാറെ ഇ
വൻ എലിയായെ വിളിക്കുന്നു എന്ന പറഞ്ഞു* ൪൮ പിന്നെ ഉടന ത
ന്നെ അവരിൽ ഒരുത്തൻ ഓടി ചെന്ന ഒരു സ്പൊംഗിനെ എടുത്ത
കാടി കൊണ്ട നിറച്ചു അതിനെ ഒരു കൊലിൽ കെട്ടി അവനെ കു
ടിപ്പിച്ചു* ൪൯ എന്നാറെ മറെറുള്ളവർ പറഞ്ഞു ഇരിക്കട്ടെ എലിയ
അവനെ രക്ഷിപ്പാൻ വരുമൊ എന്ന നാം കാണണം* ൫൦ യെശു
പിന്നെയും ഒരു മഹാ ശബ്ദത്തൊടെ വിളിച്ചാറെ പ്രാണനെ വി
ട്ടു* ൫൧ അപ്പൊൾ കണ്ടാലും ദൈവാലയത്തിന്റെ തിരശീല മെലിൽ
നിന്ന താഴത്തൊളം രണ്ടായി ചിന്തിപ്പൊയി വിശെഷിച്ചു ഭൂമി ഇ
ളകുകയും കല്ലുകൾ പിളരുകയും* ൫൨ പ്രെതക്കല്ലറകൾ തുറക്കപ്പെ
ടുകയും ഉറങ്ങിയിരുന്ന പരിശുദ്ധന്മാരുടെ എറിയ ശരീരങ്ങൾ ഉ
യിൎത്തെഴുനീല്ക്കയും* ൫൩ യെശുവിന്റെ ഉയിൎപ്പിന്റെ ശെഷം
പ്രെതക്കറകളിൽനിന്ന പുറപ്പെട്ടു ശുദ്ധമുള്ള പട്ടണത്തിങ്കലെക്ക
ചെല്ലുകയും പലൎക്കും പ്രത്യക്ഷമാകയും ചെയ്തു* ൫൪ എന്നാറെ ശതാ
ധിപനും അവനൊടു കൂടി യെശുവിനെ കാത്തിരുന്നവരും ഭൂകമ്പ
ത്തെയും ഉണ്ടായ കാൎയ്യങ്ങളെയും കണ്ടാറെ ഇവൻ ദൈവത്തിന്റെ
പുത്രനായിരുന്നു സത്യം എന്ന പറഞ്ഞ എററവും ഭയപ്പെട്ടു*
൫൫ യെശുവിന്ന ശുശ്രൂഷ ചെയ്തു കൊണ്ട ഗലിലെയായിൽനിന്ന അവ
ന്റെ പിന്നാലെ വന്നവരായ വളര സ്ത്രീകളും അവിടെ ദൂരത്ത
നൊക്കികൊണ്ടിരുന്നു* ൫൬ അവരിൽ മഗ്ദലെനെ മറിയ എന്നവളും
യാക്കൊബിന്റെയും യൊസെയുടെയുംമാതാവായ മറിയ എന്നവളും
സബദിയുടെ പുത്രന്മാരുടെ മാതാവും ഉണ്ടായിരുന്നു*

൫൭ പിന്നെ സന്ധ്യയായപ്പൊൾ യൊസെഫ എന്ന പെരുള്ളവനാ
യി യെശുവിന്ന ശിഷ്യനുമായി അറിമതിയായിങ്കൽനിന്ന ധന
വാനായൊരു മനുഷ്യൻ വന്നു* ൫൮ ആയവൻ പീലാത്തൊസി
ന്റെ അടുക്കൽ ചെന്ന യെശുവിന്റെ ശരീരത്തെ യാചിച്ചു അ
പ്പൊൾ പീലാത്തൊസ (അവന്ന) ശരീരം ഏല്പിക്കപ്പെടുവാൻ കല്പി
ച്ചു* ൫൯ പിന്നെ യൊസെഫ ശരീരത്തെ എടുത്താറെ അതിനെ നിൎമ്മ

൬൦ ലതയുള്ളൊരു നെൎത്ത ശിലയിൽ പുതെക്കയും* താൻ ഒരു കല്ലു ലയിൽ വെട്ടിച്ചിരുന്നതായി തന്റെ പുതിയ പ്രെതക്കറയിൽ അതിനെ വെക്കയും പ്രെതക്കല്ലറയുടെ വാതുക്കൽ വലുതായിട്ടൊ
൬൧ രു കല്ലിനെ ഉരുട്ടി വെച്ചിട്ട പൊകയും ചെയ്തു* അപ്പൊൾ അ വിടെ മഗ്ദലെനെ മറിയയും മറെറ മറിയയും പ്രെതക്കല്ലറയുടെ നെരെ ഇരിക്കുന്നുണ്ടായിരുന്നു*
൬൨ പിന്നെ പ്രാരംഭ ദിവസത്തിന്റെ ശെഷം വരുന്നതായി പി റെറ ദിവസത്തിൽ പ്രധാനാചാൎയ്യന്മാരും പറിശന്മാരും പീലാ
൬൩ ത്തൊസിന്റെ അടുക്കൽ വന്നു കൂടി* പറഞ്ഞു യജമാനനെ ആ വഞ്ചനക്കാരൻ ഇനി ജീവനൊടിരിക്കുമ്പൊൾ മൂന്ന ദിവസത്തിന്ന കം ഞാൻ ഉയിൎത്തെഴുനില്ക്കുമെന്ന പറഞ്ഞ പ്രകാരം ഞങ്ങൾ ഓ
൬൪ ൎക്കുന്നുണ്ട* ആകയാൽ അവന്റെ ശിഷ്യന്മാർ രാത്രിയിൽ വന്ന അവനെ മൊഷ്ടിച്ച കളകയും അവൻ മരിച്ചവരിൽനിന്ന ഉയി ൎത്തെഴുനീററു എന്ന ജനങ്ങളൊടു പറകയും അപ്രകാരം പിന്ന ത്തെ വഞ്ചന എററവും വഷളായിരിക്കയും ചെയ്യാതെ കണ്ട നീ മൂന്ന ദിവസത്തൊളം പ്രെതക്കല്ലറയെ ഉറപ്പാക്കുവാൻ കല്പിക്കെ
൬൫ ണം* പീലാത്തൊസ അവരൊടു പറഞ്ഞു നിങ്ങൾക്ക ഒരു കാവ ലുണ്ടല്ലൊ പൊയി നിങ്ങളാൽ ആകുന്നെടത്തൊളം അതിനെ ഉറപ്പാ
൬൬ ക്കുവിൻ* എന്നാറെ അവർ പൊയി കല്ലിനെ മുദ്രയിട്ട കാവ ലാക്കി പ്രെതക്കല്ലറയെ ഉറപ്പാക്കുകയും ചെയ്തു*

൨൮ അദ്ധ്യായം

൧ ക്രിസ്തുവിന്റെ ജീവിച്ചെഴുനില്പ.— ൯ അവൻ സ്ത്രീകൾക്കും.— ൧൬ തന്റെ ശിഷ്യന്മാൎക്കും പ്രത്യക്ഷനായത.— ൧൯ ബപ്തിസ്മ ചെയ്വാൻ അവരെ അയക്കുന്നത.

പിന്നെ ശാബത ദിവസത്തിന്റെ അന്തത്തിൽ ആഴ്ചകളിൽ മു ന്നാം ആഴ്ചയുടെ ഉഷസ്സിന മഗ്ദലെനെ മറിയയും മറെറ മറിയ
൨ യും പ്രെതക്കല്ലറയെ നൊക്കുവാനായിട്ട വന്നു* എന്നാൽ കണ്ടാ ലും ഒരു മഹാ ഭൂകമ്പമുണ്ടായി എന്തുകൊണ്ടെന്നാൽ കൎത്താവിന്റെ ദൂതൻ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങി ചെന്ന കല്ലിനെ വാതിലിൽനിന്ന
൩ ഉരുട്ടി കളഞ്ഞു അതിന്മെൽ ഇരിക്കയും ചെയ്തു* അവന്റെ മുഖ ശ്രീ രൂപം മിന്നലുപൊലെയായും അവന്റെ ഉടുപ്പ ഉറച്ചമഞ്ഞുപൊലെ
൪ വെണ്മയുള്ളതായും ഇരുന്നു* എന്നാറെ കാവൽക്കാർ അവന്റെ ഭയം കൊണ്ട വിറച്ച മരിച്ചവരെ പൊലെ ആയി ഭവിക്കയും ചെ
൫ യ്തു* വിശെഷിച്ച ദൈവദൂതൻ ഉത്തരമായിട്ട സ്ത്രീകളൊടു പ റഞ്ഞു നിങ്ങൾ ഭയപ്പെടരുത എന്തുകൊണ്ടെന്നാൽ കുരിശിൽ തറ ക്കപ്പെട്ടിട്ടുള്ള യെശുവിനെ നിങ്ങൾ അന്വെഷിക്കുന്നു എന്ന ഞാൻ
൬ അറിയുന്നു* അവൻ ഇവിടെ ഇല്ല എന്തുകൊണ്ടെന്നാൽ അവൻ പറഞ്ഞ പ്രകാരം അവൻ ഉയിൎത്തെഴുനീററിരിക്കുന്നു നിങ്ങൾ വ

ന്ന കൎത്താവ കിടന്ന സ്ഥലത്തെ കാണ്മിൻ* വിശെഷിച്ചും വെ ൭
ഗത്തിൽ ചെന്ന അവന്റെ ശിഷ്യന്മാരൊട അവൻ മരിച്ചവരിൽ
നിന്ന ഉയിൎത്തെഴുനീറ്റിരിക്കുന്നു എന്ന പറവിൻ കണ്ടാലും അ
വൻ നിങ്ങൾക്ക മുമ്പെ ഗലിലെയായിലെക്ക പൊകുന്നു അവിടെ
നിങ്ങൾ അവനെ കാണും കണ്ടാലും ഞാൻ നിങ്ങളൊടു പറഞ്ഞു*
പിന്നെ അവർ ഭയത്തൊടും മഹാ സന്തൊഷത്തൊടും കൂടി പ്രെ ൮
തക്കല്ലറയിൽനിന്ന വെഗത്തിൽ പുറപ്പെട്ടു അവന്റെ ശിഷ്യന്മാ
രൊട അറിയിപ്പാനായിട്ട ഓടി പൊകയും ചെയ്തു*

എന്നാറെ അവർ അവന്റെ ശിഷ്യന്മാരൊട അറിയിപ്പാനായി ൯
ട്ടു പൊകുമ്പൊൾ കണ്ടാലും യെശു അവരെ എതിരെറ്റ വാഴുവിൻ
എന്ന പറഞ്ഞു അപ്പൊൾ അവർ അടുക്കൽ വന്ന അവനെ പാദ
ങ്ങളിൽ പിടിച്ചു അവനെ വന്ദിക്കയും ചെയ്തു* അപ്പൊൾ യെശു ൧൦
അവരൊടു പറഞ്ഞു നിങ്ങൾ ഭയപ്പെടരുത പൊയി എന്റെ സ
ഹൊദരന്മാരൊട അവർ ഗലിലെയായിലെക്ക പൊകുവാൻതക്കവ
ണ്ണം അറിയിച്ചുകൊൾവിൻ അവിടെ അവർ എന്നെ കാണുകയും
ചെയ്യും*

പിന്നെ അവർ പൊയപ്പൊൾ കണ്ടാലും കാവല്ക്കാരിൽ ചിലർ പ ൧൧
ട്ടണത്തിലെക്ക വന്ന ഉണ്ടായ കാൎയ്യങ്ങളെ ഒക്കയും പ്രധാനാചാൎയ്യന്മാ
രൊട അറിയിച്ചു* പിന്നെ ഇവർ മൂപ്പന്മാരൊടു കൂട ഒന്നിച്ച ൧൨
കൂടി ആലൊചന ചെയ്തിട്ടു കാവല്ക്കാൎക്ക വളര ദ്രവ്യംകൊടുത്ത പ
റഞ്ഞു* നിങ്ങൾ അവന്റെ ശിഷ്യന്മാർ രാത്രിയിൽ വന്ന ഞ ൧൩
ങ്ങൾ ഉറങ്ങിയിരിക്കുമ്പൊൾ അവനെ മൊഷ്ടിച്ചു കളഞ്ഞു എന്ന
പറവിൻ* ഇത നാടുവാഴിക്ക കെൾക്കപ്പെട്ടാലും ഞങ്ങൾ അവ ൧൪
നെ അനുസരിപ്പിക്കയും നിങ്ങളെ വിചാരപ്പെടാത്തവരാക്കുകയും
ചെയ്യും* അവർ ദ്രവ്യത്തെ വാങ്ങിക്കൊണ്ട തങ്ങൾക്ക ഉപദെശി ൧൫
ക്കപ്പെട്ട പ്രകാരം ചെയ്തു ഈ വചനവും യെഹൂദന്മാരുടെ ഇട
യിൽ ഇന്നുവരെക്കും പൊതുവിൽ ശ്രുതിപ്പെട്ടിരിക്കുന്നു*

അപ്പൊൾ പതിനൊന്ന ശിഷ്യന്മാർ ഗലിലെയായിലെക്ക യെ ൧൬
ശു തങ്ങൾക്ക നിയമിച്ചിട്ടുള്ളൊരു പൎവ്വതത്തിലെക്ക ചെന്നു* അ ൧൭
വർ അവനെ കണ്ടാറെ അവനെ വന്ദിക്കയും ചെയ്തു എന്നാൽ ചി
ലർ സംശയിച്ചു*

പിന്നെ യെശു അടുക്കൽ വന്ന അവരൊട സംസാരിച്ച പറഞ്ഞു ൧൮
സ്വൎഗ്ഗത്തിലും ഭൂമിയിലും സൎവ്വാധികാരവും എനിക്ക നൽകപ്പെട്ടി
രിക്കുന്നു* ആകയാൽ നിങ്ങൾ ചെന്ന സകല ജാതികളെയും പ ൧൯
ഠിപ്പിച്ച അവരെ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാ
വിന്റെയും നാമത്തിൽ ബപ്തിസ്മ ചെയ്കയും* ഞാൻ നിങ്ങളൊടു ക ൨൦
ല്പിച്ചിട്ടുള്ള കാൎയ്യങ്ങളെ ഒക്കയും പ്രമാണിച്ചനടപ്പാൻ അവൎക്ക ഉപദെ
ശിക്കയും ചെയ്തുകൊണ്ടിരിപ്പിൻ വിശെഷിച്ച കണ്ടാലും ഞാൻ എല്ലാ
യ്പൊഴും ലൊകാവസാനത്തൊളവും നിങ്ങളൊടു കൂടി ഉണ്ട ആമെൻ

# മക്കൊസ എഴുതിയ എവൻഗെലിയൊൻ

---

## ൧ അദ്ധ്യായം

൧ യൊഹന്നാൻ ബപ്തിസ്മ പ്രവൃത്തിച്ചത.— ൯ യെശു ബപ്തിസ്മപ്പെടുന്നത.— ൧൨ പരീക്ഷിക്കപ്പെടുന്നത.— ൧൪ പ്രസംഗിക്കുന്നത.— ൧൬ പത്രൊസിനെയും മററുള്ളവരെയും വിളിക്കുന്നത.— ൨൨ വിശെഷിച്ച പലക്കും രൊഗശാന്തി വരുത്തുന്നത.

ദൈവത്തിന്റെ പുത്രനായ യെശു ക്രിസ്തുവിന്റെ എവൻഗെ
൨ ലിയൊന്റെ ആരംഭം* കണ്ടാലും ഞാൻ എന്റെ ദൂതനെ നി
ന്റെ മുഖത്തിന്ന മുമ്പാക അയക്കുന്നു അവൻ നിന്റെ മുമ്പിൽ നി
൩ ന്റെ വഴിയെ നന്നാക്കും* കൎത്താവിന്റെ വഴിയെ നന്നാക്കു
വിൻ അവന്റെ ഊടുവഴികളെ നെരെ ആക്കുവിനെന്ന വനത്തി
ങ്കൽ വിളിച്ച പറയുന്നവന്റെ ശബ്ദമെന്ന ദീൎഘദൎശികളിൽ എഴു
൪ തിയിരിക്കുന്ന പ്രകാരം തന്നെ* യൊഹന്നാൻ വനത്തിൽ ബ
പ്തിസ്മപ്പെടുത്തുകയും പാപങ്ങളുടെ മൊചനത്തിന്ന വെണ്ടി അനു
താപത്തിന്റെ ബപ്തിസ്മയെ പ്രസംഗിക്കയും ചെയ്തു കൊണ്ടിരുന്നു*
൫ അപ്പൊൾ യെഹൂദിയ ദെശം ഒക്കയും യെറുശലമിക്കാരും അവ
ന്റെ അടുക്കലെക്ക പുറപ്പെട്ടുപൊയി തങ്ങളുടെ പാപങ്ങളെ അ
നുസരിച്ചുകൊണ്ട എല്ലാവരും യൊൎദാൻ നദിയിൽ അവനാൽ
൬ ബപ്തിസ്മപ്പെട്ടു* വിശെഷിച്ച യൊഹന്നാൻ ഒട്ടകരൊമംകൊണ്ടു
ള്ള വസ്ത്രത്തെയും തന്റെ അരയിൽ തൊൽകൊണ്ടുള്ളൊരു വാ
റിനെയും ധരിക്കുന്നവനായും വെട്ടക്കിളികളെയും വൻതെനിനെ
൭ യും ഭക്ഷിക്കുന്നവനായും ഇരുന്നു* വിശെഷിച്ച അവൻ പ്രസം
ഗിച്ച പറഞ്ഞു എന്നെക്കാൾ എററവും ബലവാനായവൻ എന്റെ
പിന്നാലെ വരുന്നു അവന്റെ ചെരിപ്പുകളുടെ വാറിനെ കുനി
൮ ഞ്ഞ അഴിപ്പാൻ ഞാൻ യൊഗ്യനല്ല* ഞാൻ വെള്ളംകൊണ്ട നി
ങ്ങളെ ബപ്തിസ്മപ്പെടുത്തി സത്യം എന്നാൽ അവൻ പരിശുദ്ധാ
ത്മാവുകൊണ്ട നിങ്ങളെ ബപ്തിസ്മപ്പെടുത്തും*
൯ പിന്നെ ആ ദിവസങ്ങളിൽ ഉണ്ടായത എന്തെന്നാൽ യെശു ഗ
ലിലെയായിലെ നസറെത്തിൽനിന്ന വന്ന യൊൎദാനിൽ യൊ
൰ ഹന്നാനാൽ ബപ്തിസ്മപ്പെട്ടു* എന്നാറെ ഉടനെ അവൻ വെള്ള
ത്തിൽനിന്ന കരെറുമ്പൊൾ മെൽലൊകങ്ങൾ തുറന്നിരിക്കുന്ന
തിനെയും ആത്മാവ ഒരു പ്രാവുപൊലെ അവന്റെ മെൽ ഇറങ്ങു
൧൧ ന്നതിനെയും അവൻ കണ്ടു* നീ എന്റെ വാത്സല്യ പുത്രനാകു
ന്നു നിന്നിൽ എനിക്ക വളര ഇഷ്ടമുണ്ട എന്ന സ്വൎഗ്ഗത്തിൽനിന്ന ഒ
൧൨ രു ശബ്ദവും ഉണ്ടായി* പിന്നെ ഉടൻതന്നെ ആത്മാവ അവനെ വ

നത്തിലെക്ക ആട്ടി കളയുന്നു* വിശെഷിച്ച അവൻ അവിടെവ ൧൩
നത്തിൽ നാല്പത ദിവസം സാത്താനാൽ പരീക്ഷിക്കപ്പെട്ട ഇരു
ന്ന മൃഗങ്ങളൊടും കൂട ആയിരുന്നു ദൈവദൂതന്മാർ അവന്ന ശുശ്രൂ
ഷ ചെയ്കയും ചെയ്തു *

എന്നാൽ യൊഹന്നാൻ കാവലിൽ എല്പിക്കപ്പെട്ടതിന്റെ ശെ ൧൪
ഷം യെശു ഗലിലെയായിലെക്ക ദൈവ രാജ്യത്തിന്റെ എവൻ
ഗെലിയൊനെ പ്രസംഗിച്ചുകൊണ്ടും* കാലം തികഞ്ഞു ദൈവ ൧൫
ത്തിന്റെ രാജ്യവും സമീപിച്ചിരിക്കുന്നു നിങ്ങൾ അനുതപിക്കയും
എവൻഗെലിയൊനെ വിശ്വസിക്കയും ചെയ്വിൻ എന്ന പറഞ്ഞു
കൊണ്ടും വന്നു* പിന്നെ അവൻ ഗലിലെയായിലെ സമുദ്രത്തി ൧൬
ന്റെ അരികെ നടക്കുമ്പൊൾ ശിമൊനും അവന്റെ സഹൊദര
നായ അന്ത്രയൊസും സമുദ്രത്തിലെക്ക ഒരു വല വീശുന്നതിനെ
കണ്ടു എന്തെന്നാൽ അവർ മത്സ്യം പിടിക്കുന്നവരായിരുന്നു* എ ൧൭
ന്നാറെ യെശു അവരൊട പറഞ്ഞു നിങ്ങൾ എന്റെ പിന്നാലെ
വരുവിൻ ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കുകയും
ചെയ്യും* ഉടനെതന്നെ അവർ തങ്ങളുടെ വലകളെ വിട്ടും കളഞ്ഞു ൧൮
അവന്റെ പിന്നാലെ പൊകയും ചെയ്തു * പിന്നെ അവിടെനി ൧൯
ന്ന കുറഞ്ഞൊന്ന കടന്ന പൊയപ്പൊൾ അവൻ സെബദിയുടെ പു
ത്രനായ യാക്കൊബിനെയും അവന്റെ സഹൊദരനായ യൊഹ
ന്നാനെയും കണ്ടു അവരും പടവിൽ തങ്ങളുടെ വലകളെ നന്നാ
ക്കി കൊണ്ടിരുന്നു* ഉടനെ അവൻ അവരെ വിളിച്ചു അവർ ത ൨൦
ങ്ങളുടെ പിതാവായ സെബദിയെ കൂലിക്കാരൊട കൂട പടവിൽ
വിട്ടു അവന്റെ പിന്നാലെ പൊകയും ചെയ്തു *

പിന്നെ അവർ കപ്പർന്നഹൊമിലെക്ക ചെന്നു ഉടൻ തന്നെ ശ ൨൧
ബത ദിവസത്തിൽ അവൻ സഭയിലെക്ക കടന്ന ഉപദെശിച്ചു*
അവർ അവന്റെ ഉപദെശത്തിൽ ആശ്ചൎയ്യപ്പെടുകയും ചെയ്തു എ ൨൨
ന്തുകൊണ്ടെന്നാൽ അവൻ അധികാരമുള്ളവനെപ്പൊലെ അവൎക്കു ഉ
പദെശിച്ചു ഉപാദ്ധ്യായന്മാരെപ്പൊലെയല്ല*

അപ്പൊൾ അവരുടെ സഭയിൽ മ്ലെച്ഛാത്മാവൊട കൂടിയ ഒരു ൨൩
മനുഷ്യൻ ഉണ്ടായിരുന്നു അവൻ നിലവിളിച്ചു പറഞ്ഞു* വിട ന ൨൪
സറായക്കാരനായ യെശു ഞങ്ങൾക്ക നിന്നൊട എന്ത നീ ഞങ്ങ
ളെ നശിപ്പിപ്പാനായിട്ടു വന്നുവൊ നീ ആരാകുന്നു എന്ന ഞാൻ
നിന്നെ അറിയുന്നു ദൈവത്തിന്റെ പരിശുദ്ധൻ തന്നെ* എന്നാ ൨൫
റെ യെശു അവനെ ശാസിച്ചു നീ മിണ്ടാതെ ഇരിക്കയും അവങ്കൽ
നിന്ന പുറപ്പെട്ടു പൊകയും ചെയ്ക എന്ന പറഞ്ഞു* എന്നാറെ ൨൬
മ്ലെച്ഛാത്മാവ അവനെ വലിക്കയും ഒരു മഹാ ശബ്ദത്തൊടെ നി
ലവിളിക്കയും ചെയ്തിട്ടു അവങ്കൽനിന്ന പുറപ്പെട്ടു പൊയി* വി ൨൭
ശെഷിച്ച അവരെല്ലാവരും അത്ഭുതപ്പെട്ടു എന്നതുകൊണ്ട അവർ
തമ്മിൽ തമ്മിൽ വ്യവഹരിച്ചു പറഞ്ഞു ഇത എന്താകുന്നു ഒരം പു

ത്തൻ ഉപദെശം എന്താകുന്നു എന്തുകൊണ്ടെന്നാൽ അവൻ അധി
കാരത്തൊടെ അശുദ്ധാത്മാക്കളൊടും കല്പിക്കയും അവർ അവനെ അ
൨൮ നുസരിക്കയും ചെയ്യുന്നു* പിന്നെ അവന്റെ കീൎത്തി ഉടനെ ഗ
ലിലെയായ്ക്കു ചുററുമുള്ള ദെശത്തിലൊക്കയും പരന്നു*
൨൯ പിന്നെ ഉടനെ അവർ സഭയിൽനിന്ന പൊന്നാറെ യാക്കൊ
ബിനൊടും യൊഹന്നാനൊടും കൂടി ശിമൊന്റെയും അന്ത്രെയൊ
൩൰ സിന്റെയും ഭവനത്തിലെക്ക വന്നു* എന്നാൽ ശിമൊന്റെ ഭാ
ൎയ്യയുടെ അമ്മ ജ്വരമായിട്ട കിടക്കുന്നുണ്ടായിരുന്നു ഉടനെ അവർ
൩൧ അവളെ കുറിച്ച അവനൊട പറഞ്ഞു* അപ്പൊൾ അവൻ അടു
ക്കൽ ചെന്ന അവളുടെ കയ്യെ പിടിച്ചുകൊണ്ട അവളെ എഴുനീല്പി
ച്ചു ഉടനെ ജ്വരം അവളെ വിട്ടു മാറി അവൾ അവൎക്ക ശുശ്രൂഷ
ചെയ്കയും ചെയ്തു*
൩൨ വൈകുന്നെരമായപ്പൊൾ സൂൎയ്യൻ അസ്തമിച്ചതിന്റെ ശെഷം അ
വർ രൊഗപ്പെട്ടവരെ എല്ലാവരെയും പിശാച ബാധിച്ചിട്ടുള്ളവ
൩൩ രെയും അവന്റെ അടുക്കൽ കൊണ്ടുവന്നു* എന്നാൽ നഗരം
൩൪ എല്ലാം വാതിലിന്റെ അടുക്കൽ വന്നു കൂടിയിരുന്നു* വിശെ
ഷിച്ച അവൻ പല വിധമായുള്ള വ്യാധികൾ കൊണ്ട രൊഗപ്പെട്ട
വരെ പലരെയും സൌഖ്യമാക്കി വളര പിശാചുകളെയും പുറത്താ
ക്കി പിശാചുകളെ പറവാൻ സമ്മതിച്ചതുമില്ല അതെന്തുകൊണ്ടെ
ന്നാൽ അവർ അവനെ അറിഞ്ഞിരുന്നു*
൩൫ രാവിലെ അവൻ എത്രയും പ്രഭാത കാലത്ത എഴുനീററ പുറ
പ്പെട്ട വനമായൊരു സ്ഥലത്തിലെക്ക പൊയി അവിടെ പ്രാൎത്ഥി
൩൬ ക്കയും ചെയ്തു* എന്നാൽ ശിമൊനും അവനൊട കൂടിയുള്ളവ
൩൭ രും അവന്റെ പിന്നാലെ ചെന്നു* അവർ അവനെ കണ്ടെത്തി
യാറെ എല്ലാവരും നിന്നെ അന്വെഷിക്കുന്നു എന്ന അവനൊടു പ
൩൮ റകയും ചെയ്തു* അപ്പൊൾ അവൻ അവരൊട പറഞ്ഞു നാം
അടുത്തുള്ള ഗ്രാമങ്ങളിലെക്ക ഞാൻ അവിടെയും പ്രസംഗിപ്പാനാ
യിട്ട പൊകെണം എന്തുകൊണ്ടെന്നാൽ അതിന്നായിട്ട ഞാൻ പു
൩൯ റപ്പെട്ടുവന്നു* പിന്നെ അവൻ ഗലിലെയായിൽ എല്ലാടവും അ
വരുടെ സഭകളിൽ പ്രസംഗിക്കയും പിശാചുകളെ പുറത്താക്കുക
യും ചെയ്തു കൊണ്ടിരുന്നു*
൪൰ വിശെഷിച്ച ഒരു കുഷ്ഠരൊഗി അവന്റെ അടുക്കൽ വന്ന അ
വനൊട അപെക്ഷിക്കയും അവന്റെ മുമ്പാക മുട്ടുകുത്തുകയും നിന
ക്ക മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ നിനക്ക കഴിയും എ
൪൧ ന്ന അവനൊട പറകയുംചെയ്തു* എന്നാറെ യെശു മനസ്സലിഞ്ഞ ത
ന്റെ കയ്യെ നീട്ടി അവനെ തൊട്ട എനിക്ക മനസ്സുണ്ട നി ശുദ്ധനാ
൪൨ യി ഭവിക്ക എന്ന അവനൊട പറഞ്ഞു* എന്നാൽ അവൻ പറ
ഞ്ഞപ്പൊൾ ഉടനെ കുഷ്ഠരൊഗം അവനെ വിട്ടു മാറി അവൻ ശു
൪൩ ദ്ധനായി ഭവിക്കയും ചെയ്തു* പിന്നെ അവൻ അവനൊട ഉറ

പ്പായിട്ട കല്പിച്ച ഉടനെ അവനെ പറഞ്ഞയച്ചു* അവൻ അവ ൪൪
നൊട പറയുന്നു നീ ആരൊടും പറയാതെ ഇരിപ്പാൻ നൊക്ക എ
ങ്കിലും നീ ചെന്ന ആചാൎയ്യന്ന നിന്നെത്തന്നെ കാണിക്കയും മൊശെ
കല്പിച്ചിട്ടുള്ള വസ്തുക്കളെ അവൎക്ക സാക്ഷിക്കായിട്ട നിന്റെ ശുദ്ധീക
രണത്തിന്നവെണ്ടി കൊടുക്കയും ചെയ്ക* എന്നാൽ അവൻ പുറ ൪൫
പ്പെട്ട വളര പ്രസംഗിക്കയും ആ വൎത്തമാനത്തെ പ്രസിദ്ധ
പ്പെടുത്തുകയും ചെയ്വാൻ തുടങ്ങി അതുകൊണ്ട യെശു പിന്നെ ന
ഗരത്തിലെക്ക പരസ്യമായി ചെല്ലുവാൻ കഴിഞ്ഞില്ല പുറത്ത വന
മായുള്ള സ്ഥലങ്ങളിൽ ഇരുന്നതെയുള്ളു എന്നാറെയും എല്ലാ ഇട
ത്തിൽനിന്നും ജനങ്ങൾ അവന്റെ അടുക്കൽ വന്നു*

## ൨ അദ്ധ്യായം

൧ ഒരു പക്ഷവാത ദീനക്കാരനെ ക്രിസ്തു സൌഖ്യപ്പെടുത്തുന്നത.
൧൪ മത്തായിയെ വിളിക്കുന്നത.—൧൫ വിശെഷിച്ചും ചുങ്ക
ക്കാരൊടും പാപികളൊടും കൂടി ഭക്ഷിക്കുന്നത.

പിന്നെ കുറയ ദിവസങ്ങളുടെ ശെഷം അവൻ പിന്നെയും കപ്പൎന്ന
ഹൊമിലെക്ക ചെന്നു അവൻ ഭവനത്തിലുണ്ട എന്ന ശ്രുതിപ്പെടുകയും
ചെയ്തു* അപ്പൊൾ ഉടനെ പലരും വാതിലിന്റെ അടുക്കൽ കൂടി ൨
നില്പാൻ ഒട്ടും സ്ഥലമില്ലാത്ത പ്രകാരം ഒന്നിച്ചു കൂടി വിശെഷിച്ച
അവൻ അവരൊട വചനത്തെ പറഞ്ഞു* അപ്പൊൾ അവർ ഒ ൩
രു പക്ഷവാതക്കാരനെ നാലാളുകളെക്കൊണ്ട എടുപ്പിച്ച അവ
ന്റെ അടുക്കൽ കൊണ്ടുവരുന്നു* എന്നാൽ പുരുഷാരത്തിന്റെ ൪
നിമിത്തമായിട്ട അവന്റെ അടുക്കൽ ചെന്ന വരുവാൻ കഴിയാ
യ്കകൊണ്ട അവർ അവൻ ഇരുന്ന സ്ഥലത്തിന്റെ മെൽ കൂട്ടി
നെ പൊളിച്ചു പൊളിച്ച കളഞ്ഞതിന്റെ ശെഷം പക്ഷവാതക്കാ
രൻ കിടക്കുന്ന കിടക്കയെ താഴെ ഇറക്കുകയും ചെയ്തു* എന്നാ ൫
റെ യെശു അവരുടെ വിശ്വാസത്തെ കണ്ടിട്ട പക്ഷവാതക്കാരനൊ
ട പറഞ്ഞു പുത്ര നിനക്ക നിന്റെ പാപങ്ങൾ മൊചിക്കപ്പെട്ടിരി
ക്കുന്നു* അപ്പൊൾ ഉപാദ്ധ്യായന്മാരിൽ ചിലർ അവിടെ ഇരുന്നു ൬
കൊണ്ടും അവരുടെ ഹൃദയങ്ങളിൽ* ഇവൻ എന്തിന്നായിട്ട ഇപ്രകാ ൭
രം ദൂഷണം പറയുന്നു ദൈവം ഒരുവൻ മാത്രമല്ലാതെ പാപങ്ങളെ
മൊചിപ്പാൻ കഴിയുന്നവൻ ആര എന്ന ചിന്തിച്ചുകൊണ്ടും ഇരു
ന്നു* ഉടനെ യെശു അവർ തങ്ങളുടെ ഉള്ളിൽ ഇങ്ങിനെ ചിന്തിക്കു ൮
ന്നു എന്ന തന്റെ ആത്മാവിൽ അറിഞ്ഞിട്ട അവരൊട പറഞ്ഞു നി
ങ്ങൾ ഇരം കാൎയ്യങ്ങളെ നിങ്ങളുടെ ഹൃദയങ്ങളിൽ എന്തിന ചിന്തിക്കു
ന്നു* പക്ഷവാതക്കാരനൊട നിനക്ക നിന്റെ പാപങ്ങൾ മൊചി ൯
ക്കപ്പെട്ടിരിക്കുന്നു എന്ന പറയുന്നതൊ നീ എഴുനീറ്റ നിന്റെ കി
ടക്കയെ എടുത്ത നടക്ക എന്ന പറയുന്നതൊ എത എററവും എ
ളുപ്പമുള്ളതാകുന്നു* എന്നാൽ മനുഷ്യ പുത്രന്ന ഭൂമിയിൽ പാപ ൧൦

ങ്ങളെ മൊചിപ്പാൻ അധികാരമുണ്ടെന്ന നിങ്ങൾ അറിയെണ്ടുന്ന
൧൧ തിന്നായിട്ട (അവൻ പക്ഷവാതക്കാരനൊട പറയുന്നു*) നീ എ
ഴുനീറ്റ നിന്റെ കിടക്കയെ എടുത്ത നിന്റെ ഭവനത്തിലെക്ക
൧൨ പൊയിക്കൊൾക എന്ന ഞാൻ നിന്നൊട പറയുന്നു* ഉടനെ തന്നെ
അവൻ എഴുനീറ്റ തന്റെ കിടക്കയെ എടുത്തുകൊണ്ട എല്ലാവ
രുടെയും മുമ്പാക പുറപ്പെട്ട പൊകയും ചെയ്തു അതുകൊണ്ട എ
ല്ലാവരും വിസ്മയിച്ച നാം ഒരു നാളും ഇപ്രകാരം കണ്ടിട്ടില്ല എന്ന
പറഞ്ഞ ദൈവത്തെ സ്തുതിക്കയും ചെയ്തു*

൧൩ എന്നാൽ അവൻ പിന്നെയും സമുദ്രത്തിന്റെ അരികത്ത പുറ
പ്പെട്ടു പൊയി പുരുഷാരവുമെല്ലാം അവന്റെ അരികത്ത വന്നു അ
൧൪ വൻ അവൎക്ക ഉപദെശിക്കയും ചെയ്തു* അവൻ കടന്ന പൊക
മ്പൊൾ അല്പായുടെ പുത്രനായ ലെവി ചുങ്കസ്ഥലത്തിങ്കൽ ഇരി
ക്കുന്നതിനെ കണ്ട അവനൊട പറഞ്ഞു എന്റെ പിന്നാലെ വരി
ക അവൻ എഴുനീറ്റ അവന്റെ പിന്നാലെ പൊകയും ചെയ്തു*
൧൫ പിന്നെ ഉണ്ടായത എന്തെന്നാൽ യെശു അവന്റെ ഭവനത്തിൽ ഭ
ക്ഷണത്തിന്നിരിക്കുമ്പൊൾ വളര ചുങ്കക്കാരും പാപികളും യെ
ശുവിനൊടും അവന്റെ ശിഷ്യന്മാരൊടും കൂട ഇരുന്നു എന്തുകൊ
ണ്ടെന്നാൽ അവർ പലരായിരുന്നു അവന്റെ പിന്നാലെ ചെല്ലുക
൧൬ യും ചെയ്തു* എന്നാൽ അവൻ ചുങ്കക്കാരൊടും പാപികളൊടും കൂ
ട ഭക്ഷിക്കുന്നതിനെ ഉപാദ്ധ്യായന്മാരും പറിശന്മാരും കണ്ടാറെ അ
വന്റെ ശിഷ്യന്മാരൊട പറഞ്ഞു അവൻ ചുങ്കക്കാരൊടും പാപിക
൧൭ ളൊടും കൂട ഭക്ഷിച്ച പാനം ചെയ്യുന്നത എന്ത* യെശു അതിനെ
കെട്ടാറെ അവരൊട പറഞ്ഞു അരൊഗികളായുള്ളവൎക്ക വൈദ്യനെ
കൊണ്ട ആവിശ്യമില്ല രൊഗികളായുള്ളവൎക്കെ ഉള്ളു ഞാൻ നീതിമാ
ന്മാരെ അല്ല പാപികളെ അത്രെ അനുതാപത്തിങ്കലെക്ക വിളി
പ്പാൻ വന്നത*

൧൮ യൊഹന്നാന്റെയും പറിശന്മാരുടെയും ശിഷ്യന്മാർ ഉപൊ
ഷിക്കുന്നവരായിരുന്നു അവർ വന്ന അവനൊട പറയുന്നു എ
ന്തിന്നായിട്ട യൊഹന്നാന്റെയും പറിശന്മാരുടെയും ശിഷ്യന്മാർ
ഉപൊഷിക്കയും നിന്റെ ശിഷ്യന്മാർ മാത്രം ഉപൊഷിക്കാതെ ഇ
൧൯ രിക്കയും ചെയ്യുന്നു* എന്നാറെ യെശു അവരൊട പറഞ്ഞു കല്യാ
ണ ഗൃഹത്തിലെ പൈതങ്ങൾക്ക മണവാളൻ അവരൊട കൂടയുള്ള
പ്പൊൾ ഉപൊഷിപ്പാൻ കഴിയുമൊ അവൎക്ക മണവാളൻ അവരൊ
൨൦ ട കൂട ഉള്ള കാലത്തൊളം ഉപൊഷിപ്പാൻ കഴികയില്ല* എ
ന്നാൽ മണവാളൻ അവരിൽനിന്ന എടുക്കപ്പെടെണ്ടുന്ന ദിവസങ്ങൾ
വരും അപ്പൊൾ അവർ ആ ദിവസങ്ങളിൽ ഉപൊഷിക്കയും ചെ
൨൧ യ്യും* വിശെഷിച്ചും ഒരുത്തനും ഒരു പുതിയ വസ്ത്രത്തിന്റെ
ഖണ്ഡത്തെ പഴയ വസ്ത്രത്തിന്മെൽ തുന്നുമാറില്ല അപ്രകാരമാ
യാൽ അതിങ്കൽ തുന്നിയ പുതിയ ഖണ്ഡം പഴയതിൽനിന്ന എടു

ത്ത കളകയും കീറൽ അധികമായി തീരുകയും ചെയ്യുന്നു* പി ൨൨
ന്നെ ഒരുത്തനും പുതിയ വീഞ്ഞിനെ പഴയ തൊല്കുടങ്ങളിൽ പ
കൎന്ന വെക്കുമാറില്ല അപ്രകാരമായാൽ പുതിയ വീഞ്ഞ തൊല്കു
ടങ്ങളെ പൊളിക്കയും വീഞ്ഞ ഒഴുകി പൊകയും തൊൽകുടങ്ങൾ
കെട്ടു പൊകയും ചെയ്യുന്നു എന്നാൽ പുതിയ വീഞ്ഞ പുതിയതൊ
ൽകുടങ്ങളിൽ പകൎന്ന വെക്കപ്പെടെണ്ടുന്നതാകുന്നു*

പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ ശാബത ദിവസത്തി ൨൩
കൽ കൃഷിസ്ഥലങ്ങളിൽ കൂടി നടന്നു പൊയി വിശെഷിച്ച അവ
ന്റെ ശിഷ്യന്മാർ വഴി നടക്കുമ്പൊൾ കതിരുകളെ പറിച്ചു തുട
ങ്ങി* അപ്പൊൾ പറിശന്മാർ അവനൊടു പറഞ്ഞു കണ്ടാലും ശാ ൨൪
ബത ദിവസത്തിൽ ന്യായമില്ലാത്തതിനെ അവർ എന്തിന്ന ചെ
യ്യുന്നു* എന്നാറെ അവൻ അവരൊടു പറഞ്ഞു ദാവീദ തനിക്ക ൨൫
ആവശ്യമുണ്ടാകയും തനിക്കും തന്നൊടു കൂട ഉള്ളവൎക്കും വിശക്ക
യും ചെയ്തപ്പൊൾ എന്ത പ്രവൃത്തിച്ചു* എങ്ങിനെ അവൻ അ ൨൬
ബിയതാർ എന്ന പ്രധാനാചാൎയ്യന്റെ ദിവസങ്ങളിൽ ദൈവത്തി
ന്റെ ഭവനത്തിലെക്ക പ്രവെശിക്കയും ആചാൎയ്യന്മാൎക്ക അല്ലാതെ
ഭക്ഷിപ്പാൻ ന്യായമില്ലാത്ത കാഴ്ച അപ്പങ്ങളെ ഭക്ഷിക്കയും തന്നൊടു
കൂട ഉള്ളവൎക്ക കൊടുക്കയും ചെയ്തു എന്ന നിങ്ങൾ ഒരുനാളും വായി
ച്ചിട്ടില്ലയൊ* വിശെഷിച്ച അവൻ അവരൊടു പറഞ്ഞു ശാബ ൨൭
ത ദിവസം മനുഷ്യനായിട്ടു ഉണ്ടാക്കപ്പെട്ടു മനുഷ്യൻ ശാബത ദിവ
സത്തിന്നായിട്ടല്ല* ഇതുകൊണ്ട മനുഷ്യന്റെ പുത്രൻ ശാബത ൨൮
ദിവസത്തിന്റെയും നാഥനാകുന്നു*

൩. അദ്ധ്യായം

൧ ശൊഷിച്ച കൈ സൌഖ്യമാക്കപ്പെടുന്നത.— ൧൩ അപ്പൊ
സ്തൊലന്മാർ തിരഞ്ഞെടുക്കപ്പെടുന്നത.— ൨൨ ക്രിസ്തു ഉപാ
ദ്ധ്യായന്മാരെ ദൈവദൂഷണത്തെ ബൊധം വരുത്തുന്നത.—
൩൧ ക്രിസ്തുവിന്റെ സംബന്ധക്കാർ ഇന്നവരാകുന്നു എന്നു
ള്ളത.

എന്നാറെ അവൻ പിന്നെയും സഭയിലെക്ക കടന്നു അവിടെ ഒ
രു കൈ ശൊഷിച്ച പൊയിട്ടുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു*
വിശെഷിച്ച അവർ അവനെ കുറ്റപ്പെടുത്തെണ്ടുന്നതിന്ന അവൻ ൨
അവനെ ശാബത ദിവസത്തിൽ സൌഖ്യമാക്കുമൊ എന്ന അവനെ
നൊക്കിയിരുന്നു* അനന്തരം അവൻ ശൊഷിച്ചു പൊയ കൈ ൩
ഉള്ള മനുഷ്യനൊട നീ നടുവിൽ എഴുനീല്ക്ക എന്ന പറഞ്ഞു* വി ൪
ശെഷിച്ചും അവൻ അവരൊടു പറഞ്ഞു ശാബത ദിവസങ്ങളിൽ ഗു
ണം ചെയ്യുന്നതൊ ദൊഷം ചെയ്യുന്നതൊ ജീവനെ രക്ഷിക്കുന്നതൊ
നശിപ്പിക്കുന്നതൊ എത ന്യായമാകുന്നു എന്നാറെ അവർ മിണ്ടാ
തെ ഇരുന്നു* പിന്നെ അവൻ കൊപത്തൊടു കൂട അവരിൽ ൫

ചുററും നൊക്കി അവരുടെ ഹൃദയത്തിലെ കാഠിന്യത്തെ കുറിച്ചു ക്ലെശപ്പെട്ടു ആ മനുഷ്യനൊടു പറഞ്ഞു നിന്റെ കയ്യെ നീട്ടുക എന്നാറെ അവൻ അതിനെ നീട്ടി അവന്റെ കൈ മറെറതിനെ പൊലെ നല്ലവണ്ണം സ്വസ്ഥമായി യഥാസ്ഥാനപ്പെടുകയും ചെയ്തു *

൬ പിന്നെ പറിശന്മാർ പുറപ്പെട്ടു പൊയി അവനെ നശിപ്പിക്കെണ്ടുന്നതിന്നായിട്ടു ഉടനെ അവന്ന വിരൊധമായി എറൊദിയക്കാരൊടു കൂടി ആലൊചന ചെയ്തു *

൭ വിശെഷിച്ച യെശു തന്റെ ശിഷ്യന്മാരൊടു കൂടി അവിടെനിന്ന സമുദ്രത്തിന്റെ അടുക്കലെക്ക വാങ്ങിപ്പൊയി വളര പുരുഷാരം ഗലിലെയായിൽനിന്നും യെ

൮ ഹൂദിയായിൽനിന്നും* യെറുശലമിൽനിന്നും ഇദുമിയായിൽനിന്നും യൊർദാന്റെ അക്കരയിൽനിന്നും അവന്റെ പിന്നാലെ ചെല്ലുകയും ചെയ്തു തൂറിന്നും സിദൊനും ചുററുമുള്ളവരായി വളര പുരുഷാരവും അവൻ ചെയ്തിട്ടുള്ള കാൎയ്യങ്ങളെ കെട്ടുകൊണ്ട അവന്റെ

൯ അടുക്കൽ വന്നു* എന്നാൽ പുരുഷാരത്തിന്റെ നിമിത്തമായിട്ടു അവർ തന്നെ ഞെരുക്കാതെയിരിക്കെണ്ടുന്നതിന്ന തനിക്ക ഒരു പടവ ഒരുങ്ങിയിരിക്കെണമെന്ന അവൻ തന്റെ ശിഷ്യന്മാരൊടു

൧൦ പറഞ്ഞു* എന്തുകൊണ്ടെന്നാൽ അവൻ പലരെയും സ്വസ്ഥമാക്കി അതുകൊണ്ട വ്യാധികളുള്ളവരെല്ലാവരും അവനെ തൊടെണ്ടു

൧൧ ന്നതിന്ന അവന്റെ മെൽ തിരക്കി ചെന്നു* മ്ലെച്ശാത്മാക്കളും അവനെ കണ്ടപ്പൊൾ അവന്റെ മുമ്പാക വീണ നീ ദൈവത്തിന്റെ

൧൨ പുത്രനാകുന്നു എന്ന ഉറക്കെ വിളിച്ചു പറഞ്ഞു* തന്നെ പ്രസിദ്ധമാക്കരുത എന്ന അവൻ അവരെ വളര വിലക്കുകയും ചെയ്തു *

൧൩ പിന്നെ അവൻ ഒരു പൎവതത്തിന്മെൽ കരെറി തനിക്ക മനസ്സായുള്ളവരെ അടുക്കൽ വിളിച്ചു അവർ അവന്റെ അടുക്കൽ വ

൧൪ ന്നു കയും ചെയ്തു * വിശെഷിച്ച അവൻ പന്ത്രണ്ടു പെരെ തന്നൊ

൧൫ ടു കൂടി ഇരിപ്പാനായിട്ടും പ്രസംഗിപ്പാനും* രൊഗികളെ സ്വസ്ഥമാക്കുകയും പിശാചുകളെ പുറത്താക്കുകയും ചെയ്വാൻ അധികാര

൧൬ മുണ്ടാകുവാനും അവരെ അയപ്പാനായിട്ടും നിയമിച്ചു* ശിമൊന്ന

൧൭ അവൻ പത്രൊസ എന്ന നാമത്തെ കൊടുത്തു* സെബദിയുടെ പുത്രനായ യാക്കൊബും യാക്കൊബിന്റെ സഹൊദരനായ യൊഹന്നാനും അവൻ ഇവൎക്ക ഇടിയുടെ പുത്രന്മാരെന്ന അൎത്ഥമുള്ള

൧൮ ബൊവനെർഗെസ്സ എന്ന നാമങ്ങളെ കൊടുത്തു* അന്ത്രെയൊസും ഫീലിപ്പൊസും ബൎത്തൊലൊമായും മത്തായും തൊമാസും അല്പായിയുടെ പുത്രനായ യാക്കൊബും തദ്ദായും കനാനായക്കാരനായ ശി

൧൯ മൊനും* അവനെ കാണിച്ചു കൊടുത്തവനായുമുള്ള യെഹൂദാ ഇസ്കറിയൊത്തും പിന്നെ അവർ ഒരു ഭവനത്തിലെക്ക പൊയി*

൨൰ എന്നാറെ അവൎക്ക അപ്പത്തെ ഭക്ഷിപ്പാൻ പൊലും കഴിയാ

൨൧ ത്ത പ്രകാരം പുരുഷാരം പിന്നെയും വന്നു കൂടി* എന്നാൽ അവന്റെ ചാൎച്ചക്കാർ കെട്ടാറെ അവനെ പിടിപ്പാൻ പുറപ്പെട്ടു

എന്തുകൊണ്ടെന്നാൽ അവൻ സുബൊധമില്ലാത്തവനാകുന്നു എന്നു
അവർ പറഞ്ഞു* ൨൨ വിശെഷിച്ച യെറുശലമിൽനിന്ന പുറപ്പെട്ടുവ
ന്നിട്ടുള്ള ഉപാദ്ധ്യായന്മാർ അവന്ന ബെത്സബൂബ ഉണ്ടെന്നും പിശാച്ചു
കളുടെ പ്രഭുവിനെ കൊണ്ട അവൻ പിശാചുകളെ പുറത്താക്കുന്നു
എന്നും പറഞ്ഞു* ൨൩ അപ്പൊൾ അവൻ അവരെ അടുക്കൽ വിളിച്ചിട്ട
ഉപമകളായിട്ട അവരൊട പറഞ്ഞു സാത്താന സാത്താനെ പുറ
ത്താക്കുവാൻ കഴിയുന്നത എങ്ങിനെ* ൨൪ ഒരു രാജ്യവും തനിക്ക ത
ന്നെ വിരൊധമായി പിരിഞ്ഞിരിക്കുന്നു എങ്കിൽ ആ രാജ്യത്തിന്ന
നിലനില്പാൻ കഴികയില്ല* ൨൫ ഒരു ഭവനവും തനിക്ക തന്നെ വിരൊ
ധമായി പിരിഞ്ഞിരിക്കുന്നു എങ്കിൽ ആ ഭവനത്തിന്ന നിലനില്പാൻ
കഴികയില്ല* ൨൬ സാത്താനും തനിക്ക തന്നെ വിരൊധമായി എഴു
ന്നില്ക്കയും പിരിയപ്പെടുകയും ചെയ്താൽ അവന്ന അവസാനമുണ്ടാ
ക അല്ലാതെ നിലനില്പാൻ കഴികയില്ല* ൨൭ ബലവാനെ മുമ്പെ ബന്ധി
ക്കാതെ കണ്ട ഒരുത്തനും ഒരു ബലവാന്റെ ഭവനത്തിലെക്ക കട
ക്കയും അവന്റെ സമ്പത്തുകളെ കൊള്ളയിടുകയും ചെയ്വാൻ കഴി
കയില്ല (ബന്ധിച്ചാൽ) അപ്പൊൾ അവന്റെ ഭവനത്തെ കൊള്ള
യിടുകയും ചെയ്യാം* ൨൮ ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു
മനുഷ്യരുടെ പുത്രന്മാൎക്ക സകല പാപങ്ങളും അവർ ദുഷിച്ച പറ
യുന്ന സകല ദൂഷണങ്ങളും മൊചിക്കപ്പെടും* ൨൯ എന്നാൽ ആരെങ്കി
ലും പരിശുദ്ധാത്മാവിന്ന നെരെ ദൂഷണം പറഞ്ഞാൽ അവന്ന ഒ
രുനാളും മൊചനമുണ്ടാകയില്ല നിത്യമായുള്ള ശിക്ഷെക്ക ഹെതുവ
ത്രെ ആകുന്നത* ൩൦ അതെന്തുകൊണ്ടെന്നാൽ അവന്ന ഒരു ദുഷ്ടാ
ത്മാവുണ്ട എന്ന അവർ പറഞ്ഞിരുന്നു*

൩൧ അപ്പൊൾ അവന്റെ സഹൊദരന്മാരും മാതാവും വന്ന പുറ
ത്ത നിന്നിട്ട അവനെ വിളിപ്പാൻ അവന്റെ അടുക്കൽ ആളയ
ച്ചു* ൩൨ അവന്റെ ചുററും പുരുഷാരവും ഇരുന്നിരുന്നു വിശെഷി
ച്ച അവർ അവനൊട പറഞ്ഞു കണ്ടാലും നിന്റെ മാതാവും നി
ന്റെ സഹൊദരന്മാരും പുറത്ത നിന്നെ അന്വെഷിക്കുന്നു* ൩൩ എ
ന്നാറെ അവൻ അവരൊട ഉത്തരമായിട്ട പറഞ്ഞു എന്റെ മാ
താവ എങ്കിലും എന്റെ സഹൊദരന്മാർ എങ്കിലും ആരാകുന്നു*
൩൪ വിശെഷിച്ച അവൻ തന്റെ ചുററിലും ഇരുന്നവരെ ചുററുംനൊ
ക്കീട്ട പറഞ്ഞു കണ്ടാലും എന്റെ മാതാവും എന്റെ സഹൊദര
ന്മാരും* ൩൫ എന്തുകൊണ്ടെന്നാൽ ആരെങ്കിലും ദൈവത്തിന്റെ ഇ
ഷ്ടത്തെ ചെയ്യുമൊ അവൻ എന്റെ സഹൊദരനും എന്റെ സ
ഹൊദരിയും എന്റെ മാതാവും ആകുന്നു*

## ൪ അദ്ധ്യായം

൧ വിതക്കുന്നവന്റെ ഉപമ.— ൧൪ അതിന്റെ അൎത്ഥം.—
൨൬ രഹസ്യമായി മുളക്കുന്ന വിത്തിന്റെയും.— ൩൦. കടു

ക മണിയുടെയും സംഗതി.

പിന്നെ അവൻ പിന്നെയും സമുദ്രത്തിൻെറ അരികെ ഉപദെ
ശിച്ചു തുടങ്ങി ബഹു പുരുഷാരവും അവൻെറ അടുക്കൽ വന്നു കൂ
ടി എന്നതുകൊണ്ട അവൻ ഒരു പടവിൽ കയറി സമുദ്രത്തിലി
രുന്നു പുരുഷാരം എല്ലാം സമുദ്രത്തിൻെറ അരികെ കരയിലുമി
൨ രുന്നു* എന്നാൽ അവൻ വളരെ കാൎയ്യങ്ങളെ ഉപമകൾ കൊണ്ട
അവൎക്ക ഉപദെശിച്ചു അവൻെറ ഉപദെശത്തിൽ അവൻ അവ
൩ രൊടു പറഞ്ഞു* കെട്ടുകൊൾവിൻ കണ്ടാലും ഒരു വിതെക്കുന്നവൻ
൪ വിതെപ്പാനായിട്ടു പുറപ്പെട്ടു* എന്നാറെ അവൻ വിതെക്കുമ്പൊൾ
ഉണ്ടായത എന്തെന്നാൽ ചിലത വഴിയരികെ വീണു ആകാശത്തി
൫ ലെ പക്ഷികൾ വന്നു അതിനെ ഭക്ഷിച്ചു കളകയും ചെയ്തു* പിന്നെ
ചിലത എറ മണ്ണില്ലാത്ത പാറ നിലത്തിൽ വീണു അതിന്ന മണ്ണതാ
൬ ഴയില്ലായ്കകൊണ്ട അത ഉടനെ മുളക്കയും ചെയ്തു* എങ്കിലും സൂൎയ്യൻ
ഉദിച്ചപ്പൊൾ അത വാട്ടുകയും അതിന്ന വെരില്ലായ്കകൊണ്ട ഉണ
൭ ങ്ങിപ്പൊകയും ചെയ്തു* പിന്നെ ചിലത മുള്ളുകളുടെ ഇടയിൽ
വീണു മുള്ളുകളും വളൎന്ന അതിനെ ഞെരുക്കി കളഞ്ഞു അത ഫ
൮ ലത്തെ തന്നതുമില്ല* പിന്നെ മററ ചിലത നല്ലനിലത്തിൽ വീഴുക
യും വളൎന്ന വൎദ്ധിക്കുന്ന ഫലത്തെ തരികയും ഒന്ന മുപ്പത മെനിയും
൯ ഒന്ന അറുവതും ഒന്ന നൂറായി ഫലം തരികയും ചെയ്തു* വി
ശെഷിച്ച അവൻ അവരൊടു പറഞ്ഞു കെൾപ്പാൻ ചെവികളുള്ള
വൻ കെൾക്കട്ടെ*

൰ പിന്നെ അവൻ എകനായിരിക്കുമ്പൊൾ പന്ത്രണ്ടാളുകളൊടും കൂ
ടി അവൻെറ ചുററുമുള്ളവർ ആ ഉപമയെ കുറിച്ച അവനൊടു
൰൧ ചൊദിച്ചു* എന്നാറെ അവൻ അവരൊടു പറഞ്ഞു ദൈവത്തിൻെറ
രാജ്യത്തിൻെറ രഹസ്യത്തെ അറിവാനായിട്ടു നിങ്ങൾക്ക നൽകപ്പെ
ട്ടതാകുന്നു എന്നാൽ പുറത്തുള്ളവൎക്ക എല്ലാ കാൎയ്യങ്ങളും ഉപമകളിൽ
൰൨ ചെയ്യപ്പെടുന്നു* അവർ ഒരിക്കലും മനസ്സു തിരിയപ്പെടുകയും അ
വൎക്ക അവരുടെ പാപങ്ങൾ മൊചിക്കപ്പെടുകയും ചെയ്യാതെ ഇരി
ക്കെണ്ടുന്നതിന്ന അവർ നൊക്കീട്ടും നൊക്കും കാണാതെയും അ
വർ കെട്ടിട്ടും കെൾക്കും തിരിച്ചറിയാതെയും ഇരിപ്പാനായിട്ടു ആ
൰൩ കുന്നു* വിശെഷിച്ച അവൻ അവരൊടു പറയുന്നു നിങ്ങൾ ഈ
ഉപമയെ അറിയുന്നില്ലയൊ പിന്നെ എല്ലാ ഉപമകളെയും നി
ങ്ങൾ എങ്ങിനെ അറിയും*

൰൪ വിതെക്കുന്നവൻ വചനത്തെ വിതെക്കുന്നു* എന്നാൽ വചനം
൰൫ വിതെക്കപ്പെടുന്ന വഴിയരികെ ഉള്ളവർ ഇവരാകുന്നു എന്നാൽ അ
വർ കെട്ടപ്പൊൾ ഉടൻതന്നെ സാത്താൻ വരികയും അവരുടെ ഹൃദ
യങ്ങളിൽ വിതെക്കപ്പെട്ട വചനത്തെ എടുത്തു കളകയും ചെയ്യുന്നു*
൰൬ അപ്രകാരം തന്നെ പാറ നിലത്തിൽ വിതെക്കപ്പെടുന്നവർ ഇവ
രാകുന്നു ഇവർ വചനത്തെ കെൾക്കുമ്പൊൾ ഉടൻ തന്നെ സ

ന്തൊഷത്തൊടെ അതിനെ കൈക്കൊള്ളുന്നു* എന്നാൽ അവ ൧൭ ൎക്ക തങ്ങളിൽ വെരില്ലായ്കകൊണ്ട കുറയ കാലം മാത്രം നില്ക്കുന്നു പിന്നെ വചനം നിമിത്തമായിട്ട ഉപദ്രവം എങ്കിലും പീഡ എങ്കിലും ഉണ്ടാകുമ്പൊൾ ഉടനെ അവർ വിരുദ്ധപ്പെടുന്നു* പിന്നെ മുള്ളു ൧൮ കളുടെ ഇടയിൽ വിതെക്കപ്പെടുന്നവർ ഇവരാകുന്നു ഇവർ വചനത്തെ കെൾക്കുന്നവരാകുന്നു* എന്നാൽ ഇഹലൊകത്തിന്റെ ൧൯ വിചാരങ്ങളും സമ്പത്തിന്റെ മായയും മറ്റു കാൎയ്യങ്ങളെ കുറിച്ചുള്ള മൊഹങ്ങളും അകത്ത കടന്ന വചനത്തെ ഞെരുക്കി കളകയും അത നിഷ്ഫലമായി തീരുകയും ചെയ്യുന്നു* പിന്നെ നല്ല നില ൨൦ ത്തിൽ വിതെക്കപ്പെടുന്നവർ ഇവരാകുന്നു ഇവർ വചനത്തെ കെൾക്കയും കൈക്കൊൾകയും ഒന്ന മുപ്പതും ഒന്ന അറുവതും ഒന്ന നൂറുമായി ഫലം തരികയും ചെയ്യുന്നവരാകുന്നു*

പിന്നെ അവൻ അവരൊടു പറഞ്ഞു ഒരു ദീപം ഒരു പാത്ര ൨൧ ത്തിന്റെ കീഴിൽ എങ്കിലും ഒരു കട്ടിലിൻ കീഴിൽ എങ്കിലും വെക്കപ്പെടുവാനായിട്ട കൊണ്ടുവരപ്പെടുന്നുവൊ ഒരു വിളക്ക തണ്ടിന്മെൽ വെക്കപ്പെടുവാനായിട്ടല്ലയൊ* എന്തുകൊണ്ടെന്നാൽ പ്ര ൨൨ സിദ്ധപ്പെടാതെ രഹസ്യമായുള്ളത ഒന്നുമില്ല പ്രത്യക്ഷത്തിൽ വരാതെ ഇരിപ്പാനായിട്ട ഗൂഢമാക്കപ്പെട്ടതുമില്ല* കെൾപ്പാൻ യാ ൨൩ തൊരുത്തന്നും ചെവികൾ ഉണ്ടെങ്കിൽ അവൻ കെൾക്കട്ടെ* പി ൨൪ ന്നെ അവൻ അവരൊടു പറയുന്നു നിങ്ങൾ കെൾക്കുന്നത എന്തെന്ന സൂക്ഷിച്ചുകൊൾവിൻ നിങ്ങൾ അളക്കുന്ന അളവുകൊണ്ട തന്നെ നിങ്ങൾക്ക അളക്കപ്പെടും കെൾക്കുന്ന നിങ്ങൾക്ക അധികം നൽകപ്പെടുകയും ചെയ്യും* എന്തുകൊണ്ടെന്നാൽ ആൎക്കെങ്കിലും ഉണ്ടൊ ൨൫ അവന്ന കൊടുക്കപ്പെടും ആൎക്കെങ്കിലും ഇല്ലയൊ അവന്നുള്ളതും കൂടി അവങ്കൽനിന്ന അപഹരിക്കപ്പെടും*

പിന്നെ അവൻ പറഞ്ഞു ദൈവത്തിന്റെ രാജ്യം ഒരു മനു ൨൬ ഷ്യൻ എതുപ്രകാരം നിലത്തിൽ വിത്ത ഇടുകയും* രാവും പക ൨൭ ലും ഉറങ്ങുകയും എഴുനീല്ക്കയും ഇന്നപ്രകാരം എന്ന അവൻ അറിയാതെ ആ വിത്ത മുളക്കയും വളരുകയും ചെയ്യുന്നുവൊ അപ്രകാരമാകുന്നു* എന്തുകൊണ്ടെന്നാൽ ഭൂമി താൻ തന്നെ മുമ്പെ മുള ൨൮ യും പിന്നെ കതിരും അതിന്റെ ശെഷം കതിരിൽ പൂൎണ്ണമുള്ള മണിയുമായി ഫലം ജനിപ്പിക്കുന്നു* എന്നാൽ ഫലം വിളഞ്ഞ ൨൯ പ്പൊൾ കൊയിത്ത കാലം വന്നിരിക്കകൊണ്ട ഉടനെ അവൻ അരുവാളിനെ വെക്കുന്നു*

പിന്നെ അവൻ പറഞ്ഞു നാം ദൈവത്തിന്റെ രാജ്യത്തെ യാ ൩൦ തൊന്നിനൊടു സദൃശമാക്കും അല്ലെങ്കിൽ യാതൊരു ഉപമയെ കൊണ്ട അതിനെ ഉപമിക്കും* അത ഒരു കടുകുമണി പൊലെ ആകു ൩൧ ന്നു അത നിലത്തിൽ വിതെക്കപ്പെടുമ്പൊൾ ഭൂമിയിലുള്ള സകല വിത്തുകളെക്കാളും എറ്റം ചെറിയതാകുന്നു* എന്നാൽ അത ൩൨

വിതെക്കപ്പെട്ടതിന്റെ ശെഷം അത വളരുകയും സകല സസ്യ
ങ്ങളെക്കാളും എററം വലുതായ്തീരുകയും ആകാശത്തിലെ പക്ഷികൾ
ക്ക അതിന്റെ നിഴലിൻ കീഴെ വസിപ്പാൻ കഴിയുന്നപ്രകാരം വ
൩൨ ലിയ കൊമ്പുകളെ വിടുകയും ചെയ്യുന്നു* അവൻ ഇപ്രകാരമു
ള്ള പല ഉപമകളെകൊണ്ട അവൎക്ക കെൾപ്പാൻ കഴിയുന്നെട
൩൩ ത്തൊളം അവരൊട വചനത്തെ പറഞ്ഞു* എന്നാൽ ഒര ഉ
പമയെ കൂടാതെ അവൻ അവരൊട സംസാരിച്ചില്ല എങ്കിലും അ
വർ പ്രത്യെകമായിരിക്കുമ്പൊൾ അവൻ തന്റെ ശിഷ്യന്മാരൊട
സകല കാൎയ്യങ്ങളെയും തെളിയിച്ച പറഞ്ഞു*

൩൫ പിന്നെ ആ ദിവസത്തിൽ തന്നെ സന്ധ്യയായപ്പൊൾ അവൻ
൩൬ അവരൊട നാം അക്കരെക്ക കടന്ന പൊക എന്ന പറയുന്നു* പി
ന്നെ അവർ പുരുഷാരത്തെ അയച്ചാറെ അവൻ പടവിൽ ഇരു
ന്ന പ്രകാരം തന്നെ അവനെ കൂട്ടിക്കൊണ്ട പൊയി മററ ചെറിയ
൩൭ പടവുകളും അവനൊട കൂട ഉണ്ടായിരുന്നു* വിശെഷിച്ച ഒരു മ
ഹാ കൊടുങ്കാററുണ്ടായി തിരകളും പടവിലെക്ക വെട്ടി വീണ അ
൩൮ തുകൊണ്ട അത അപ്പൊൾ നിറയുമാറായി* വിശെഷിച്ചും അ
വൻ അമരത്തിങ്കൽ ഒരു തലയണമെൽ ഉറങ്ങിക്കൊണ്ടിരുന്നു അ
പ്പൊൾ അവർ അവനെ ഉണൎത്തി അവനൊട പറയുന്നു ഗുരൊ
൩൯ ഞങ്ങൾ നശിച്ച പൊകുന്ന എന്ന നിനക്ക വിചാരമില്ലയൊ* എ
ന്നാറെ അവൻ ഉണൎന്നെഴുനീററ കാററിനെ ശാസിക്കയും സമുദ്ര
ത്തൊട സമാധാനമായിരിക്ക അനങ്ങരുത എന്ന പറകയും ചെയ്തു
൪൦ അപ്പൊൾ കാററ നിന്നു മഹാ ശാന്തത ഉണ്ടാകയും ചെയ്തു* വി
ശെഷിച്ചും അവൻ അവരൊട പറഞ്ഞു നിങ്ങൾ എന്തിന ഇപ്രകാ
രം ഭയമുള്ളവരാകുന്നു നിങ്ങൾക്ക വിശ്വാസമില്ലാത്തത എങ്ങിനെ*
൪൧ എന്നാൽ അവർ എത്രയും ഭയപ്പെട്ട തമ്മിൽ തമ്മിൽ പറഞ്ഞു
കാററും സമുദ്രവും കൂടി അവനെ അനുസരിക്കുന്നതുകൊണ്ട ഇവൻ
എതുപ്രകാരമുള്ളവനാകുന്നു*

## ൫ അദ്ധ്യായം

൧ ക്രിസ്തു പിശാചുകളുടെ ലെഗിയോനെ പുറത്താക്കുന്നത.—൨൫ രക്ത വാൎച്ചയെ സൌഖ്യപ്പെടുത്തുന്നത.— ൩൫ യായിറൊസിന്റെ പുത്രിയെ ജീവിപ്പിക്കുന്നത.

പിന്നെ അവൻ സമുദ്രത്തിന്റെ അക്കരയ്ക്ക ഗദറായക്കാരുടെ
൨ ദെശത്തിലെക്ക എത്തി* എന്നാറെ അവൻ പടവിൽനിന്ന ഇ
റങ്ങിയപ്പൊൾ ഉടനെ പ്രെതക്കല്ലറകളിൽ നിന്ന അശുദ്ധാത്മാവൊട
൩ കൂടിയ ഒരു മനുഷ്യൻ അവനെ എതിരെററു* പ്രെതക്കല്ലറകളു
ടെ ഇടയിൽ അവന്ന അവന്റെ വാസം ഉണ്ടായിരുന്നു അവനെ
ചങ്ങലകളെ കൊണ്ടു പൊലും ബന്ധിപ്പാൻ ഒരുത്തനും കഴിഞ്ഞി
൪ ല്ല* അതെന്തുകൊണ്ടെന്നാൽ അവൻ പലപ്പൊഴും വിലങ്ങുകളാലും

ചങ്ങലകളാലും ബന്ധിക്കപ്പെട്ടിരുന്ന എന്നാറെ അവനാൽ ചങ്ങലകൾ തകൎക്കപ്പെടുകയും വിലങ്ങുകൾ ഒടിച്ചു നുറുക്കപ്പെടുകയും ചെയ്തു ഒരുത്തനും അവനെ അടക്കുവാൻ കഴിഞ്ഞില്ല* ൫ വിശെഷിച്ച അവൻ എല്ലായ്പൊഴും രാവും പകലും നിലവിളിക്കയും തന്നെത്തന്നെ കല്ലുകളെ കൊണ്ട മുറിക്കയും ചെയ്തുകൊണ്ട പൎവ്വതങ്ങളിലും പ്രെതക്കല്ലറകളിലും ഇരുന്നു* ൬ എന്നാൽ അവൻ യെശുവിനെ ദൂരത്തിങ്കൽനിന്ന കണ്ടപ്പൊൾ അവൻ ഓടി ചെന്ന അവനെ വന്ദിച്ചു* ൭ ഒരു മഹാ ശബ്ദത്തൊടു കൂട നിലവിളിച്ച പറഞ്ഞു അത്യുന്നതനായ ദൈവത്തിന്റെ പുത്രനായ യെശു എനിക്ക നിന്നൊട എന്ത നി എന്നെ ദണ്ഡിപ്പിക്കാതെ ഇരിപ്പാനായിട്ട ഞാൻ ദൈവത്തെക്കൊണ്ട നിന്നെ ആണയിടുന്നു* ൮ (എന്തുകൊണ്ടെന്നാൽ അവൻ അവനൊട മ്ലെഛ്ശാത്മാവെ ആ മനുഷ്യങ്കൽനിന്ന പുറപ്പെട്ട പൊക എന്ന പറഞ്ഞിരുന്നു*) ൯ പിന്നെ അവൻ അവനൊടു നിന്റെ പെർ എന്തെന്ന ചൊദിച്ചു എന്നാറെ ഞങ്ങൾ പലരാകകൊണ്ട എന്റെ പെർ ലെഗിയൊൻ ആകുന്നു എന്ന അവൻ ഉത്തരമായിട്ട പറഞ്ഞു* ൰ അവൻ അവനൊട തങ്ങളെ ആ ദെശത്തിൽനിന്ന പുറത്താക്കി കളയരുതെന്ന വളരെ അപെക്ഷിക്കയും ചെയ്തു* ൰൧ എന്നാൽ അവിടെ പൎവ്വതങ്ങളുടെ അരികെ പന്നികളുടെ ഒരു വലിയ കൂട്ടം മെഞ്ഞുകൊണ്ടിരുന്നു* ൰൨ അപ്പൊൾ പിശാചുകളൊക്കെയും അവനൊട പന്നികളിലെക്ക ഞങ്ങൾ പ്രവെശിപ്പാനായിട്ട ഞങ്ങളെ അവരിലെക്ക അയക്കെണമെന്ന അപെക്ഷിച്ച പറഞ്ഞു* ൰൩ ഉടനെ യെശു അവൎക്ക അനുവാദം കൊടുക്കയും ചെയ്തു അപ്പൊൾ മ്ലെഛ്ശാത്മാക്കൾ പുറപ്പെട്ടു ചെന്ന പന്നികളിലെക്ക പ്രവെശിച്ചു പിന്നെ ആ പന്നിക്കൂട്ടമൊക്കെയും (അവർ എകദെശം രണ്ടായിരമുണ്ടായിരുന്നു) കിഴുക്കാം തൂക്കായുള്ള സ്ഥലത്തു കൂടി സമുദ്രത്തിലെക്ക പാഞ്ഞിറങ്ങി സമുദ്രത്തിൽ ശ്വാസം മുട്ടി ചാകകയും ചെയ്തു* ൰൪ അപ്പൊൾ പന്നികളെ മെച്ചവർ ഓടി പൊകയും ആ നഗരത്തിലും നാട്ടിലും അതിനെ അറിയിക്കയും ചെയ്തു എന്നാറെ അവർ ഉണ്ടായത എന്തെന്ന കാണ്മാൻ പുറപ്പെട്ടു ചെന്നു* ൰൫ വിശെഷിച്ച അവർ യെശുവിന്റെ അടുക്കൽ വന്ന പിശാചിനാൽ ബാധിക്കപ്പെടുകയും ലെഗിയൊനൊടു കൂടിയിരിക്കയും ചെയ്തവൻ ഇരിക്കുന്നതിനെയും വസ്ത്രം ധരിച്ചതിനെയും സുബുദ്ധി വന്നതിനെയും കാണുന്നു അവർ ഭയപ്പെടുകയും ചെയ്തു* ൰൬ കണ്ടിട്ടുള്ളവരും പിശാചിനാൽ ബാധിക്കപ്പെട്ടിരുന്നവന്ന ഇന്നപ്രകാരം ഭവിച്ചു എന്നുള്ളതിനെയും പന്നികളെ കുറിച്ചുള്ളതിനെയും അവരൊട അറിയിച്ചു* ൰൭ അപ്പൊൾ തങ്ങളുടെ അതൃത്തികളിൽനിന്ന വാങ്ങിപ്പൊകെണമെന്ന അവർ അവനൊട അപെക്ഷിച്ചു തുടങ്ങി* ൰൮ പിന്നെ അവൻ പടവിൽ കരെറിയപ്പൊൾ പിശാചിനാൽ ബാധിക്കപ്പെട്ടിരുന്നവൻ താൻ അവനൊടു കൂട ഇരിക്കെ

൧൯ ണമെന്ന അവനൊട അപെക്ഷിച്ചു* എന്നാറെ യെശു അവനെ സമ്മതിക്കാതെ അവനൊട പറയുന്നു നി നിന്റെ ഭവനത്തിലെക്ക നിന്റെ ചാർച്ചക്കാരുടെ അടുക്കലെക്ക പൊയിട്ട കർത്താവ നിനക്ക എത്രയും വലിയ കാര്യങ്ങളെ ചെയ്തു എന്നും നിന്നൊട കരു

൨൦ ണയുണ്ടായി എന്നും അവരൊട അറിയിക്ക* പിന്നെ അവൻ പുറപ്പെട്ടു പൊയി യെശു തനിക്ക എത്രയും വലിയ കാര്യങ്ങളെ ചെയ്തു എന്ന ദെക്കപ്പൊലിസിൽ പ്രസംഗിച്ചു തുടങ്ങി എല്ലാവരും ആശ്ചര്യപ്പെടുകയും ചെയ്തു*

൨൧ പിന്നെ യെശു ഒരു പടവിൽ അക്കരെക്ക തിരിച്ച കടന്നപ്പൊൾ വളരെ പുരുഷാരം അവന്റെ അടുക്കൽ വന്നുകൂടി എന്നാറെ അ

൨൨ വൻ സമുദ്രത്തിന്റെ അരികെ ആയിരുന്നു* അപ്പൊൾ കണ്ടാലും അവിടെ സഭാപ്രമാണികളിൽ യായിറൊസെന്ന നാമമുള്ള ഒരുത്തൻ വരുന്നു അവൻ അവനെ കണ്ടാറെ അവന്റെ പാദങ്ങളിൽ വി

൨൩ ണു* എന്റെ ചെറിയ പുത്രി മരിപ്പാറായിരിക്കുന്നു അവൾ സൌഖ്യപ്പെടെണ്ടുന്നതിനായിട്ട നി വന്ന അവളുടെ മെൽ നിന്റെ കൈകളെ വെക്കെണം എന്നാൽ അവൾ ജീവിക്കുമെന്ന അവനൊടു വ

൨൪ ളരെ അപെക്ഷിച്ചു കൊണ്ട പറഞ്ഞു* എന്നാറെ (യെശു) അവനൊടു കൂടി പൊയി വളരെ പുരുഷാരവും അവന്റെ പിന്നാലെ ചെന്ന അവനെ തിരക്കുകയും ചെയ്തു*

൨൫ അപ്പൊൾ പന്ത്രണ്ടു സംവത്സരമായി രക്ത വാർച്ചയൊടു കൂടിയവ

൨൬ ളായും* അനെകം വൈദ്യന്മാരെ കൊണ്ട വളര കഷ്ടങ്ങളെ സഹിച്ചവളായും തനിക്കുള്ളതിനെ സകലത്തെയും ചിലവിട്ടിട്ടും ഒട്ടുംതന്നെ ഗുണം വരാതെ എററവും കെടുതിയായി തീർന്നവളായുമുള്ള

൨൭ ഒരു സ്ത്രീ* യെശുവിന്റെ വസ്തുതയെ കെട്ടിട്ട ജനക്കൂട്ടത്തിൽ

൨൮ പിറകിൽ വന്ന അവന്റെ വസ്ത്രത്തെ തൊട്ടു* എന്തുകൊണ്ടെന്നാൽ ഞാൻ അവന്റെ വസ്ത്രങ്ങളെ എങ്കിലും തൊട്ടാൽ സൌഖ്യ

൨൯ പ്പെടുമെന്ന അവൾ പറഞ്ഞിരുന്നു* ഉടനെ അവളുടെ രക്തവാർച്ച നിന്നുപൊയി ആ വ്യാധിയിൽനിന്ന താൻ സ്വസ്ഥയായി എ

൩൦ ന്ന അവൾ തന്റെ ശരിരത്തിൽ അറികയും ചെയ്തു* യെശു തങ്കൽനിന്ന ശക്തി പുറപ്പെട്ടു എന്ന ഉടനെ [illegible]ന്നിൽ തന്നെ അറികകൊണ്ട ജനക്കൂട്ടത്തിൽ തിരിഞ്ഞു പറഞ്ഞു ആര എന്റെ വസ്ത്ര

൩൧ ങ്ങളെ തൊട്ടു* അപ്പൊൾ അവന്റെ ശിഷ്യന്മാർ അവനൊടു പറഞ്ഞു പുരുഷാരം നിന്നെ തിരക്കുന്നതിനെ നി കാണുന്നുവല്ലൊ

൩൨ ആര നിന്നെ തൊട്ടു എന്ന നി പറയുന്നുവൊ* പിന്നെ ഇതി

൩൩ നെ ചെയ്തവളെ കാണ്മാനായിട്ട അവൻ ചുററും നൊക്കി* എന്നാൽ ആ സ്ത്രീ തങ്കൽ ഉണ്ടായതിനെ അറികകൊണ്ട ഭയപ്പെട്ടും വിറച്ചും കൊണ്ട വരികയും അവന്റെ മുമ്പാക വീണ പരമാർത്ഥത്തെ ഒക്ക

൩൪ യും അവനൊട അറിയിക്കയും ചെയ്തു* എന്നാറെ അവൻ അവളൊടു പറഞ്ഞു പുത്രി നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു സ

മാധാനത്തൊടു പൊകയും നിന്റെ വ്യാധിയിൽനിന്ന സൌഖ്യമായിരിക്കയും ചെയ്ക*

൩൫ അവൻ പിന്നെയും സംസാരിച്ചുകൊണ്ടിരിക്കുമ്പൊൾ സഭാപ്രമാണിയുടെ ഭവനത്തിൽനിന്ന ചിലർ വന്ന നിന്റെ പുത്രി മരിച്ചു പൊയി ഇനി നീ എന്തിന ഗുരുവിനെ വരുത്തപ്പെടുത്തുന്നു എന്ന പറഞ്ഞു* ൩൬ എന്നാറെ പറയപ്പെട്ട വചനത്തെ യെശു കെട്ട ഉടനെ സഭാപ്രമാണിയൊടു പറഞ്ഞു ഭയപ്പെടരുത വിശ്വസിക്കമാത്രം ചെയ്ക* ൩൭ പിന്നെ അവൻ പത്രൊസിനെയും യാക്കൊബിനെയും യാക്കൊബിന്റെ സഹൊദരനായ യൊഹന്നാനെയും അല്ലാതെ മറെറാരുത്തനെയും തന്റെ പിന്നാലെ വരുവാൻ സമ്മതിച്ചില്ല* ൩൮ പിന്നെ അവൻ സഭാപ്രമാണിയുടെ ഭവനത്തിലെക്ക വന്ന കലഹത്തെയും കരകയും എററവും പ്രലാപിക്കയും ചെയ്യുന്നവരെയും കാണുന്നു* ൩൯ പിന്നെ അവൻ അകത്ത കടന്നാറെ അവരൊടു പറഞ്ഞു നിങ്ങൾ എന്തിന്ന കലഹമുണ്ടാക്കുകയും കരകയും ചെയ്യുന്നു ബാല മരിച്ചിട്ടില്ല ഉറങ്ങുന്നത്രെ* ൪൦ അപ്പൊൾ അവർ അവനെ പരിഹസിച്ചു എന്നാറെ അവൻ എല്ലാവരെയും പുറത്താക്കീട്ട ബാലയുടെ പിതാവിനെയും മാതാവിനെയും തന്നൊടു കൂടയുള്ളവരെയും കൂട്ടിക്കൊണ്ട ബാല കിടക്കുന്നെടത്തെക്ക കടന്നു* ൪൧ വിശെഷിച്ച അവൻ ബാലയുടെ കയ്യെ പിടിച്ച താലിതാകുമി എന്ന അവളൊട പറഞ്ഞു ആയത ബാലെ ഞാൻ നിന്നൊട പറയുന്നു നീ എഴുനീല്ക്ക എന്ന അൎത്ഥമാകുന്നു* ൪൨ വിശെഷിച്ച ഉടനെ ബാല എഴുനീല്ക്കയും നടക്കയും ചെയ്തു എന്തുകൊണ്ടെന്നാൽ അവൾ പന്ത്രണ്ടുവയസ്സുള്ളവളായിരുന്നു അപ്പൊൾ അവർ മഹാ വിസ്മയത്തൊടു കൂട വിസ്മയിച്ചു* ൪൩ പിന്നെ ഇതിനെ ആരും അറിയരുത എന്ന അവൻ അവരൊട വളര കല്പിച്ചു അവൾക്ക ഭക്ഷിപ്പാൻ വല്ലതും കൊടുക്കെണമെന്ന പറകയും ചെയ്തു*

## ൬ അദ്ധ്യായം

൧ ക്രിസ്തു തന്റെ നാട്ടുകാരാൽ കററം വിധിക്കപ്പെടുന്നത—.
൪൮ അവൻ സമുദ്രത്തിന്മെൽ നടക്കുന്നത.

പിന്നെ അവൻ അവിടെനിന്ന പുറപ്പെട്ട തന്റെ സ്വദെശത്തിലെക്ക വന്നു അവന്റെ ശിഷ്യന്മാരും അവന്റെ പിന്നാലെ ചെല്ലുന്നു* ൨ വിശെഷിച്ച ശാബത ദിവസമായപ്പൊൾ അവൻ സഭയിൽ ഉപദെശിച്ചു തുടങ്ങി പലരും കെട്ടിട്ട അത്ഭുതപ്പെട്ടു പറഞ്ഞു ഇവന ഇവ കാൎയ്യങ്ങൾ എവിടെനിന്നുണ്ടായി ഇവന്റെ കൈകളാൽ ഇപ്രകാരമുള്ള അതിശയങ്ങൾ ചെയ്യപ്പെടുവാൻ ഇവന കൊടുക്കപ്പെട്ടിട്ടുള്ള ഇവ ജ്ഞാനം എന്ത* ൩ ഇവൻ മറിയയുടെ പുത്രനായി യാക്കൊബിന്റെയും യൊസെയുടെയും യെഹൂദായുടെയും ശിമൊന്റെയും സഹൊദരനായുള്ള തച്ചു പണിക്കാരനല്ലയൊ

അവന്റെ സഹൊദരിമാരും ഇവിടെ നമ്മൊടു കൂട ഇല്ലയൊ അ
൪ വർ അവങ്കൽ വിരുദ്ധപ്പെടുകയും ചെയ്തു* എന്നാറെ യെശു
അവരൊടു പറഞ്ഞു തന്റെ സ്വദെശത്തിലും സ്വജാതിക്കാരുടെ
ഇടയിലും തന്റെ സ്വഭവനത്തിലും അല്ലാതെ ബഹുമാനമില്ലാത്ത
൫ ഒരു ദീൎഘദൎശിയുമില്ല* അവൻ ചില രൊഗികളുടെ മെൽ ത
ന്റെ കൈകളെ വെച്ച അവരെ സൌഖ്യമാക്കിയല്ലാതെ അവിടെ
൬ ഒരു അതിശയത്തെ ചെയ്വാൻ കഴിഞ്ഞില്ല* വിശെഷിച്ച അവൻ
അവരുടെ അവിശ്വാസത്തിന്റെ നിമിത്തമായിട്ട ആശ്ചൎയ്യപ്പെട്ടു
പിന്നെ അവൻ ഗ്രാമങ്ങളിൽ ചുററും ഉപദെശിച്ചുകൊണ്ട സഞ്ചരിച്ചു*
൭ വിശെഷിച്ച അവൻ പന്ത്രണ്ടാളുകളെ അടുക്കൽ വിളിച്ച അവ
രെ രണ്ടീരണ്ടായി അയച്ചു തുടങ്ങുകയും ദുഷ്ടാത്മാക്കളുടെ മെൽ
൮ അവൎക്ക അധികാരത്തെ കൊടുക്കയും ചെയ്തു* അവർ വഴി യാ
ത്രയ്ക്ക ഒരു വടിയെ മാത്രമല്ലാതെ ഒന്നിനെയും എടുക്കരുത പൊ
ക്കണത്തെയും അരുത അപ്പത്തെയും അരുത മടിശീലയിൽ ദ്ര
൯ വ്യത്തെയും അരുത* എങ്കിലും ചെരിപ്പുകളെ ഇടുകയും രണ്ടു ക
പ്പായങ്ങളെ ധരിക്കാതെ ഇരിക്കയും വെണമെന്ന അവരൊടു കല്പി
൧൦ ച്ചു* പിന്നെ അവൻ അവരൊടു പറഞ്ഞു നിങ്ങൾ എവിടെ എ
ങ്കിലും ഒരു ഭവനത്തിലെക്ക ചെന്നാൽ നിങ്ങൾ അവിടെനിന്ന പു
൧൧ റപ്പെടുവൊളത്തിന്ന അവിടെ തന്നെ പാൎത്തുകൊൾവിൻ* എ
ന്നാൽ ആരെങ്കിലും നിങ്ങളെ കൈക്കൊള്ളാതെയും നിങ്ങളിൽനിന്ന
കെൾക്കാതെയും ഇരുന്നാൽ അവിടെനിന്ന നിങ്ങൾ പുറപ്പെട്ടു പൊ
കുമ്പൊൾ അവരുടെ നെരെ സാക്ഷിക്കായിട്ട നിങ്ങളുടെ പാദങ്ങ
ളിങ്കീഴുള്ള പൊടിയെ കുടഞ്ഞു കളവിൻ ഞാൻ സത്യമായിട്ട നി
ങ്ങളൊടു പറയുന്നു ന്യായവിധിയുടെ ദിവസത്തിങ്കൽ സൊദൊ
മിന്നും ഗൊമൊറായ്ക്കും ആ നഗരത്തെക്കാൾ എററവും അനുകൂലമു
൧൨ ണ്ടാകും* പിന്നെ അവർ പുറപ്പെട്ട ജനങ്ങൾ അനുതപിക്കെണ
൧൩ മെന്ന പ്രസംഗിച്ചു* അവർ വളരെ പിശാചുകളെ പുറത്താക്കുക
യും വളര രൊഗികളെ തൈലം തെച്ച സൌഖ്യമാക്കുകയും ചെയ്തു*
൧൪ പിന്നെ (അവന്റെ നാമം പ്രസിദ്ധമായി വരികകൊണ്ട) എ
റൊദെസ രാജാവ (അവന്റെ വസ്തുത) കെട്ടു യൊഹന്നാൻ ബ
പ്തിസ്തു മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീററു എന്നും അതുകൊണ്ട
അതിശയങ്ങൾ അവങ്കൽ നടപ്പായിരിക്കുന്നു എന്നും പറഞ്ഞു*
൧൫ മററു ചിലർ അവൻ എലിയ ആകുന്നു എന്ന പറഞ്ഞു മററു ചില
രും അവൻ ഒരു ദീൎഘദൎശി അല്ലെങ്കിൽ ദീൎഘദൎശിമാരിൽ ഒരുത്ത
൧൬ നെപ്പൊലെ ആകുന്നു എന്ന പറഞ്ഞു* എന്നാൽ എറൊദെസ
അതിനെ കെട്ടാറെ അവൻ ഞാൻ തലവെട്ടിക്കളഞ്ഞിട്ടുള്ള യൊ
ഹന്നാനാകുന്നു അവൻ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീററിരിക്കു
൧൭ ന്നു എന്ന പറഞ്ഞു* എന്തുകൊണ്ടെന്നാൽ ഒരം എറൊദെസ ത
ന്റെ സഹൊദരനായ പിലിപ്പൊസിന്റെ ഭാൎയ്യയായ എറൊദ്യാ

യുടെ നിമിത്തമായിട്ട താൻ അവളെ വിവാഹം ചെയ്തുകൊണ്ട ആ
ളയച്ച യൊഹന്നാനെ പിടിച്ച അവനെ കാരാഗൃഹത്തിൽ ബന്ധി
ച്ചിരുന്നു* എന്തുകൊണ്ടെന്നാൽ യൊഹന്നാൻ എറൊദെസി ൧൮
നൊട നിന്റെ സഹൊദരന്റെ ഭാൎയ്യയെ പരിഗ്രഹിക്കുന്നത നിന
ക്ക ന്യായമല്ല എന്ന പറഞ്ഞിരുന്നു* ആയതുകൊണ്ട എറൊദ്യാ ൧൯
യ്ക്ക അവനൊട നിരസമുണ്ടായി അവനെ കൊല്ലുവാൻ മനസ്സായി
രുന്നു അവൾക്ക കഴിഞ്ഞതുമില്ല* എന്തുകൊണ്ടെന്നാൽ എറൊ ൨൦
ദെസ യൊഹന്നാൻ നീതിമാനും വിശുദ്ധനുമായ പുരുഷനെന്ന
അറികകൊണ്ട അവനെ ഭയപ്പെടുകയും അവനെ കാക്കയും അവ
ങ്കൽനിന്ന കെട്ടാറെ അവൻ പല കാൎയ്യങ്ങളെ ചെയ്കയും അവങ്കൽ
നിന്ന കൌതുകമായി കെൾക്കയും ചെയ്തിരുന്നു* പിന്നെ എറൊ ൨൧
ദെസ തന്റെ ജന്മദിവസത്തിങ്കൽ തന്റെ പ്രഭുക്കൾക്കും തന്റെ
വലിയ സെനാപതിമാൎക്കും ഗലിലെയായിലെ പ്രധാനികൾക്കും ഒരു
അത്താഴത്തെ കഴിച്ചൊരു നല്ലതരമുള്ള ദിവസം വരികകൊണ്ടും*
എറൊദ്യായുടെ പുത്രി അകത്ത ചെന്ന നൃത്തം ചെയ്തു എറൊദെ ൨൨
സിനെയും അവനൊടു കൂട ഭക്ഷണത്തിന്നിരുന്നവരെയും പ്രസാ
ദിപ്പിക്കകൊണ്ടും. രാജാവ ആ ബാലയൊടു പറഞ്ഞു നിനക്ക മന
സ്സുള്ളതിനെ യാതൊന്നിനെ എങ്കിലും എന്നൊടു യാചിക്ക അതി
നെ ഞാൻ നിനക്ക തരികയും ചെയ്യും* നീ എന്നൊട യാതൊ ൨൩
ന്നിനെ എങ്കിലും യാചിച്ചാൽ ഞാൻ എന്റെ രാജ്യത്തിൽ പാതി
വരെ നിനക്ക തരാം എന്ന അവൻ അവൾക്ക സത്യം ചെയ്കയു
ചെയ്തു* അപ്പൊൾ അവൾ പുറപ്പെട്ട ചെന്ന തന്റെ മാതാവി ൨൪
നൊട ഞാൻ എന്ത യാചിക്കെണ്ടു എന്ന ചൊദിച്ചു എന്നാറെ അ
വൾ യൊഹന്നാൻ ബപ്തിസ്തിന്റെ തലയെ എന്ന പറഞ്ഞു*
പിന്നെ ഉടനെ അവൾ വെഗത്തിൽ രാജാവിന്റെ അടുക്കലെക്ക ൨൫
കടന്ന യാചിച്ചു ഇപ്പൊൾ തന്നെ യൊഹന്നാൻ ബപ്തിസ്തിന്റെ
തലയെ ഒരു താലത്തിൽ എനിക്ക തരെണമെന്ന ഞാൻ ഇച്ശി
ക്കുന്നു എന്ന പറഞ്ഞു* അപ്പൊൾ രാജാവ മഹാ ദുഃഖമുള്ളവനാ ൨൬
യി എങ്കിലും തന്റെ സത്യത്തിന്റെ നിമിത്തമായിട്ടും കൂടെ ഭ
ക്ഷണത്തിന്നിരുന്നവരുടെ നിമിത്തമായിട്ടും അവന അവളൊട
ഇല്ലെന്ന പറവാൻ മനസ്സായില്ല* ഉടനെ രാജാവ കുല ചെയ്യു ൨൭
ന്നവനെ പറഞ്ഞയക്കയും അവന്റെ തലയെ കൊണ്ടുവരുവാൻ
കല്പിക്കയും ചെയ്തു അവൻ പൊയി കാരാഗൃഹത്തിൽ അവന്റെ
തലയെ വെട്ടിക്കളകയും* അവന്റെ തലയെ ഒരു താലത്തിൽ ൨൮
കൊണ്ടുവന്ന അതിനെ ബാലസ്ത്രീക്ക കൊടുക്കയും ചെയ്തു ബാലസ്ത്രീ
അതിനെ അവളുടെ മാതാവിന്നും കൊടുത്തു* വിശെഷിച്ചും അ ൨൯
വന്റെ ശിഷ്യന്മാർ അതിനെ കെട്ടാറെ അവർ ചെന്ന അവ
ന്റെ ഉടലിനെ എടുത്ത അതിനെ ഒരു പ്രെതക്കല്ലറയിൽ വെക്ക
യും ചെയ്തു*

൩൦ പിന്നെ അപ്പൊസ്തൊലന്മാർ യെശുവിന്റെ അടുക്കൽ വന്നകൂടി തങ്ങൾ ചെയ്ത കാൎയ്യങ്ങളെയും ഉപദെശിച്ച കാൎയ്യങ്ങളെയും ഒക്കെയും അവനൊട അറിയിച്ചു* ൩൧ അപ്പൊൾ അവൻ അവരൊടു പറഞ്ഞു നിങ്ങൾ പ്രത്യെകം വനമായൊരു സ്ഥലത്തിലെക്ക വന്ന കുറഞ്ഞൊരു നെരം സ്വസ്ഥമായിരിപ്പിൻ എന്തുകൊണ്ടെന്നാൽ വരികയും പൊകയും ചെയ്യുവർ പലരായിരുന്നു അവൎക്ക ഭക്ഷിപ്പാൻ പൊലും അവസരം ഉണ്ടായിരുന്നതുമില്ല* ൩൨ എന്നാറെ അവർ പ്രത്യെകം ഒരു കപ്പലിൽ വനമായൊരു സ്ഥലത്തിലെക്ക പുറപ്പെട്ടു പൊയി* ൩൩ അപ്പൊൾ അവർ പുറപ്പെട്ടു പൊകുന്നതിനെ പുരുഷാരങ്ങൾ കണ്ടു പലരും അവനെ അറികയും സകലനഗരങ്ങളിൽനിന്നും കാൽനടയായി അവിടെക്ക ഓടുകയും അവരെക്കാൾ മുമ്പിൽ എത്തി അവന്റെ അടുക്കൽ വന്ന കൂടുകയും ചെയ്തു* ൩൪ പിന്നെ യെശു പുറപ്പെട്ടു വന്നിട്ടു വളരെ പുരുഷാരത്തെ കണ്ട അവർ ഇടയനില്ലാത്ത ആടുകളെപ്പൊലെ ആയിരുന്നതുകൊണ്ട അവന്ന അവരുടെ നെരെ മനസ്സലിവ തൊന്നി അവൻ അവൎക്ക വളരെ കാൎയ്യങ്ങളെ ഉപദെശിച്ച തുടങ്ങുകയും ചെയ്തു*

൩൫ പിന്നെ വളരെ നെരം കഴിഞ്ഞാറെ അവന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ വന്ന പറഞ്ഞു ഇത വനമായൊരു സ്ഥലമാകുന്നു ഇപ്പൊൾ നെരം വളരെയായി* ൩൬ അവർ ചുറ്റുമുള്ള പ്രദെശങ്ങളിലെക്കും ഗ്രാമങ്ങളിലെക്കും പൊയി തങ്ങൾക്ക അപ്പങ്ങളെ കൊള്ളെണ്ടുന്നതിന്ന അവരെ പറഞ്ഞയക്കെണം എന്തുകൊണ്ടെന്നാൽ അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ല* ൩൭ അവൻ ഉത്തരമായിട്ടു അവരൊടു പറഞ്ഞു നിങ്ങൾ അവൎക്ക ഭക്ഷിപ്പാൻ കൊടുപ്പിൻ എന്നാറെ അവർ അവനൊടു പറയുന്നു ഞങ്ങൾ പൊയിട്ടു ഇരുനൂറ പണത്തിന്ന അപ്പങ്ങളെ കൊള്ളുകയും അവൎക്ക ഭക്ഷിപ്പാൻ കൊടുക്കയും ചെയ്യെണമൊ* ൩൮ അവൻ അവരൊടു പറയുന്നു നിങ്ങൾക്ക എത്ര അപ്പങ്ങളുണ്ട പൊയി നൊക്കുവിൻ പിന്നെ അവർ അറിഞ്ഞപ്പൊൾ പറഞ്ഞു അഞ്ചു അപ്പങ്ങളും രണ്ടു മത്സ്യങ്ങളും ഉണ്ട* ൩൯ അപ്പൊൾ എല്ലാവരെയും പച്ച പുല്ലിന്മെൽ കൂട്ടം കൂട്ടമായി ഇരുത്തുവാൻ അവൻ അവരൊടു കല്പിച്ചു* ൪൦ അവർ നിരകളായി നൂറായിട്ടും അമ്പതായിട്ടും ഇരിക്കയും ചെയ്തു* ൪൧ പിന്നെ അവൻ ആ അഞ്ചു അപ്പങ്ങളെയും രണ്ടു മത്സ്യങ്ങളെയും എടുത്ത സ്വൎഗ്ഗത്തിലെക്ക മെല്പെട്ടു നൊക്കി അനുഗ്രഹിച്ച അപ്പങ്ങളെ മുറിച്ച അവരുടെ മുമ്പിൽ വിളമ്പുവാനായിട്ടു തന്റെ ശിഷ്യന്മാൎക്ക കൊടുത്തു അപ്രകാരം ആ രണ്ടു മത്സ്യങ്ങളെ എല്ലാവൎക്കും ഓഹരിയാക്കുകയുംചെയ്തു* ൪൨ എല്ലാവരും ഭക്ഷിച്ച തൃപ്തന്മാരാകയും ചെയ്തു* ൪൩ പിന്നെ അവർ ശെഷിച്ച കഷണങ്ങളെകൊണ്ടും മത്സ്യങ്ങളെക്കൊണ്ടും നിറഞ്ഞ പന്ത്രണ്ടു കൊട്ടകളെ എടുത്തു* ൪൪ വിശെഷിച്ച അപ്പങ്ങളെ ഭക്ഷിച്ചവർ എകദെശം അയ്യായിരം പുരുഷന്മാർ ഉണ്ടാ

യിരുന്നു* പിന്നെ ഉടനെ അവൻ തന്റെ ശിഷ്യന്മാരെ പട ൪൫
വിൽകയറുവാനും താൻ പുരുഷാരങ്ങളെ പറഞ്ഞയക്കുന്നതിന്നിട
യിൽ അക്കരയിൽ ബെദസൈദായ്ക്ക മുമ്പെ പൊകുവാനും നിൎബ്ബ
ന്ധിച്ചു* എന്നാറെ അവൻ അവരെ അയച്ചതിന്റെ ശെഷം അ ൪൬
വൻ പ്രാൎത്ഥിപ്പാനായിട്ട ഒരു പൎവ്വതത്തിലെക്ക പൊയി*

പിന്നെ സന്ധ്യയായപ്പൊൾ പടവ സമുദ്രത്തിന്റെ നടുവിലും ൪൭
അവൻ എകനായി ഭൂമിയിലും ആയിരുന്നു* അവർ വലിക്കുന്ന ൪൮
തിൽ പ്രയാസപ്പെടുന്നതിനെ അവൻ കണ്ടു (എന്തുകൊണ്ടെന്നാൽ
കാററ അവൎക്ക പ്രതികൂലമായിരുന്നു) പിന്നെ എകദെശം രാത്രി
യുടെ നാലാം യാമത്തിങ്കൽ അവൻ സമുദ്രത്തിന്മെൽ കൂടി നട
ന്നുകൊണ്ട അവരുടെ അടുക്കൽ വരുന്നു അവരെ കടന്നു പൊകു
വാൻ ഭാവിക്കയും ചെയ്തു* എന്നാറെ അവൻ സമുദ്രത്തിന്റെ ൪൯
മീതെ നടക്കുന്നതിനെ അവർ കണ്ടിട്ട അത ഒരു മായക്കാഴ്ചയാകു
ന്നു എന്ന നിശ്ചയിച്ചു നിലവിളിക്കയും ചെയ്തു* (എന്തുകൊണ്ടെ ൫൦
ന്നാൽ എല്ലാവരും അവനെ കണ്ടു വ്യാകുലപ്പെട്ടിരുന്നു) ഉടനെ അ
വൻ അവരൊട സംസാരിച്ച അവരൊട പറയുന്നു ധൈൎയ്യമായി
രിപ്പിൻ ഞാനാകുന്നു നിങ്ങൾ ഭയപ്പെടരുത* പിന്നെ അവൻ ൫൧
പടവിൽ അവരുടെ അടുക്കൽ കരെറി അപ്പൊൾ കാററ നിന്നു
അവർ അവധി കൂടാതെ തങ്ങളുടെ ഉള്ളിൽ വിസ്മയിക്കയും ആ
ശ്ചൎയ്യപ്പെടുകയും ചെയ്തു* എന്തെന്നാൽ അവർ അപ്പങ്ങളുടെ ൫൨
(അതിശയത്തെ) വിചാരിച്ചില്ല എന്തെന്നാൽ അവരുടെ ഹൃദ
യം കഠിനപ്പെട്ടതായിരുന്നു*

പിന്നെ അവർ അക്കരെ കടന്നാറെ ഗെനെസാറെത്ത എന്ന ൫൩
ദെശത്തിലെക്ക വന്നു കരെക്ക അടുത്തു* എന്നാൽ അവർ പട ൫൪
വിൽനിന്ന ഇറങ്ങിയപ്പൊൾ ഉടനെ ജനങ്ങൾ അവനെ അറിഞ്ഞ*
ആ ചുററുമുള്ള ദെശത്തിൽ എല്ലാടവും ഓടി അവൻ എവിടെ ഉ ൫൫
ണ്ടെന്ന അവർ കെട്ടുവൊ അവിടെക്ക രൊഗികളെ വിരിപ്പുകളിൽ
എടുത്ത കൊണ്ടുവരുവാൻ ആരംഭിച്ചു* അവൻ എവിടെ എങ്കി ൫൬
ലും ഗ്രാമങ്ങളിലെക്കൊ നഗരങ്ങളിലെക്കൊ പ്രദെശങ്ങളിലെക്കൊ
കടന്നാൽ അവിടെ അവർ തെരുവീഥികളിൽ വ്യാധിക്കാരെ വെ
ച്ചു അവർ അവന്റെ വസ്ത്രത്തിന്റെ വിളുമ്പിനെ എങ്കിലും തൊ
ടെണമെന്ന അവനൊട അപെക്ഷിച്ചു അവനെ തൊട്ടവർ എല്ലാ
വരും സൌഖ്യപ്പെടുകയും ചെയ്തു*

൭ അദ്ധ്യായം

൧ കൈകൾ കഴുകാതെ ഭക്ഷിക്കകൊണ്ട അവന്റെ ശിഷ്യന്മാ
ൎക്ക പറിശന്മാർ കുററം പറയുന്നത— ൧൪ ആഹാരം മനു
ഷ്യനെ അശുദ്ധിയാക്കുന്നില്ല എന്നുള്ളത.

പിന്നെ യെറുശലെമിൽനിന്ന വന്നിട്ടുള്ള പറിശന്മാരും ഉപാ

ധ്യായന്മാരിൽ ചിലരും അവന്റെ അടുക്കൽ വന്ന കൂടി* ൨ എന്നാറെ അവന്റെ ശിഷ്യന്മാരിൽ ചിലർ അശുദ്ധമുള്ളവയായി കഴുകാത്തകൈകൾകൊണ്ട അപ്പങ്ങളെ ഭക്ഷിക്കുന്നതിനെ കാണുകകൊണ്ട അവർ കുറ്റം പറഞ്ഞു* ൩ എന്തുകൊണ്ടെന്നാൽ പറിശന്മാരും യെഹൂദന്മാരെല്ലാവരും മൂപ്പന്മാരുടെ പാരമ്പൎയ്യന്യായത്തെ പ്രമാണിച്ചുകൂടക്കൂട കൈകളെ കഴുകാതെ ഭക്ഷിക്കുന്നില്ല* ൪ അവർ ചന്തയിൽനിന്ന (വരുമ്പൊളും) കുളിക്കാതെ കണ്ട ഭക്ഷിക്കുന്നില്ല അവർ പാനപാത്രങ്ങളെയും കുടങ്ങളെയും ഓട്ടു പാത്രങ്ങളെയും പീഠങ്ങളെയും കഴുകുന്നതിനെ സംബന്ധിച്ച പ്രമാണിപ്പാനായി സ്വീകരിച്ചവ മറ്റ അനെകം കാൎയ്യങ്ങൾ ഉണ്ട* ൫ അപ്പൊൾ പറിശന്മാരും ഉപാധ്യായന്മാരും അവനൊട ചൊദിച്ചു എന്തിന നിന്റെ ശിഷ്യന്മാർ മൂപ്പന്മാരുടെ പാരമ്പൎയ്യ ന്യായപ്രകാരം നടക്കാതെ കഴുകാത്ത കൈകൾകൊണ്ട അപ്പങ്ങളെ ഭക്ഷിക്കുന്നു* ൬ അവൻ ഉത്തരമായിട്ട അവരൊട പറഞ്ഞു കപടഭക്തിക്കാരായ നിങ്ങളെ കുറിച്ച എശായ നല്ലവണ്ണം ദീൎഘദൎശനം പറഞ്ഞു എഴുതിയിരിക്കുന്നപ്രകാരം ഈ ജനം അധരങ്ങൾകൊണ്ട എന്നെ ബഹുമാനിക്കുന്നു എങ്കിലും അവരുടെ ഹൃദയം എങ്കൽനിന്ന ദൂരത്താകുന്നു* ൭ അവർ മനുഷ്യ കല്പനകളെ ഉപദെശങ്ങളായി ഉപദെശിച്ചുകൊണ്ട വ്യൎത്ഥമായി എന്നെ വന്ദിക്കുന്നു* ൮ എന്തുകൊണ്ടെന്നാൽ നിങ്ങൾ ദൈവത്തിന്റെ കല്പനയെ ഉപെക്ഷിച്ച മനുഷ്യരുടെ പാരമ്പൎയ്യ ന്യായത്തെ കുടങ്ങളെയും പാനപാത്രങ്ങളെയും കഴുകുന്നതിനെ സംബന്ധിച്ച പ്രമാണിക്കുന്നു ഇപ്രകാരം മറ്റും അനെകം കാൎയ്യങ്ങളെയും ചെയ്തു വരുന്നു* ൯ പിന്നെ അവൻ അവരൊട പറഞ്ഞു നിങ്ങൾ നിങ്ങളുടെ പാരമ്പൎയ്യ ന്യായത്തെ കാത്തരക്ഷിപ്പാനായിട്ട ദൈവത്തിന്റെ കല്പനയെ നന്നായി തള്ളിക്കളയുന്നു* ൧൦ എന്തുകൊണ്ടെന്നാൽ നീ നിന്റെ പിതാവിനെയും നിന്റെ മാതാവിനെയും ബഹുമാനിക്ക എന്നും പിതാവിനെ എങ്കിലും മാതാവിനെ എങ്കിലും ദൂഷിക്കുന്നവൻ മൃത്യുവിങ്കൽ മരിക്കട്ടെ എന്നും മൊശെ പറഞ്ഞിരിക്കുന്നു* ൧൧ എന്നാൽ നിങ്ങൾ ഒരു മനുഷ്യൻ പിതാവിനൊടെങ്കിലും മാതാവിനൊടെങ്കിലും നിനക്ക എന്നാൽ എന്തെല്ലാം പ്രയൊജനപ്പെടുമൊ അത ദാനമെന്ന അൎത്ഥമാകുന്ന കൊൎബ്ബാൻ എന്ന പറഞ്ഞാൽ (അവൻ ഒഴിവുള്ളവനാം) എന്ന പറയുന്നു* ൧൨ പിന്നെ അവനെ മെലിൽ അവന്റെ പിതാവിന്ന എങ്കിലും അവന്റെ മാതാവിന്ന എങ്കിലും ഒന്നിനെയും ചെയ്വാൻ നിങ്ങൾ സമ്മതിക്കുന്നില്ല* ൧൩ (ഇങ്ങിനെ) നിങ്ങൾ ബൊധിച്ചിരിക്കുന്ന നിങ്ങളുടെ പാരമ്പൎയ്യ ന്യായം കൊണ്ട ദൈവത്തിന്റെ വചനത്തെ നിഷ്ഫലമാക്കി കൊണ്ടുവരുന്ന ഇപ്രകാരമുള്ള അനെകം കാൎയ്യങ്ങളെയും നിങ്ങൾ ചെയ്യുന്നു*

൧൪ വിശെഷിച്ച അവൻ ജനത്തെ ഒക്കയും അടുക്കൽ വിളിച്ചിട്ട

അവരൊടു പറഞ്ഞു നിങ്ങളെല്ലാവരും എങ്കൽ ചെവിക്കൊൾകയും
തിരിച്ചറികയും ചെയ്വിൻ* മനുഷ്യന്റെ പുറത്തുനിന്ന അവങ്ക ൰൫
ലെക്ക ചെന്നിട്ട അവനെ അശുദ്ധിയാക്കുവാൻ കഴിയുന്നത ഒന്നു
മില്ല എന്നാൽ അവങ്കൽനിന്ന പുറപ്പെടുന്ന കാൎയ്യങ്ങളൊ അവ മ
നുഷ്യനെ അശുദ്ധിയാക്കുന്നവയാകുന്നു* കെൾപ്പാൻ യാതൊരു ൰൬
ത്തന്ന ചെവികളുണ്ടെങ്കിൽ അവൻ കെൾക്കട്ടെ* പിന്നെ അവൻ ൰൭
ജനത്തെ വിട്ട ഭവനത്തിലെക്ക ചെന്നപ്പൊൾ അവന്റെ ശിഷ്യ
ന്മാർ ആ ഉപമയെ കുറിച്ച അവനൊടു ചൊദിച്ചു* എന്നാറെ ൰൮
അവൻ അവരൊടു പറയുന്നു ഇപ്രകാരം നിങ്ങളും ബുദ്ധിയില്ലാ
ത്തവരാകുന്നുവൊ പുറത്തുനിന്ന മനുഷ്യങ്കലെക്ക ചെല്ലുന്നതൊന്നും
അവനെ അശുദ്ധിയാക്കുവാൻ കഴിയുന്നതല്ല എന്ന നിങ്ങൾ അറി
യുന്നില്ലയൊ* അതെന്തുകൊണ്ടെന്നാൽ അത അവന്റെ ഹൃദയ ൰൯
ത്തിലെക്ക അല്ല അവന്റെ കുക്ഷിയിലെക്ക അത്രെ ചെല്ലുകയും
ഭക്ഷണങ്ങളെ ഒക്കയും ശുദ്ധമാക്കികൊണ്ട വിസൎഗ്ഗകുഴിയിലെക്ക പു
റപ്പെട്ടു പൊകയും ചെയ്യുന്നത* പിന്നെയും അവൻ പറഞ്ഞു മ ൨൰
നുഷ്യങ്കൽനിന്ന പുറപ്പെടുന്നതൊ അത മനുഷ്യനെ അശുദ്ധിയാ
ക്കുന്നതാകുന്നു* എന്തുകൊണ്ടെന്നാൽ അകത്തുനിന്ന മനുഷ്യരു ൨൰൧
ടെ ഹൃദയത്തിൽനിന്ന ദുശ്ചിന്തകളും വ്യഭിചാരങ്ങളും വെശ്യാദൊ
ഷങ്ങളും കുലപാതകങ്ങളും* മൊഷണങ്ങളും ദ്രവ്യാഗ്രഹങ്ങളും ദു ൨൰൨
ഷ്ടതകളും വഞ്ചനയും കാമവികാരവും ദൊഷമുള്ള കണ്ണും ദൈവ
ദൂഷണവും അഹങ്കാരവും മൂഢതയും പുറപ്പെടുന്നു* ഈ ദൊഷ ൨൰൩
ങ്ങൾ ഒക്കയും അകത്തുനിന്ന പുറപ്പെടുകയും മനുഷ്യനെ അശുദ്ധി
യാക്കുകയും ചെയ്യുന്നു*

പിന്നെ അവൻ അവിടെനിന്ന എഴുനീറ്റ തൂറിന്റെയും സി ൨൰൪
ദൊന്റെയും അതൃത്തികളിലെക്ക പൊയി ഒരു ഭവനത്തിലെക്ക
കടന്ന ആരും അറിയാതെ ഇരിപ്പാൻ മനസ്സായുമിരുന്നു എങ്കിലും
മറഞ്ഞിരിപ്പാൻ അവന കഴിഞ്ഞില്ല* എന്തുകൊണ്ടെന്നാൽ ദു ൨൰൫
ഷ്ടാത്മാവ ഉണ്ടായിരുന്ന ചെറിയ പുത്രിയുള്ള ഒരു സ്ത്രീ അവന്റെ
വൎത്തമാനത്തെ കെട്ടിട്ട വന്ന അവന്റെ പാദങ്ങളിൽ വീണു* ആ ൨൰൬
സ്ത്രീ സുറിയാഫെനിക്കി ജാതിയായ ഒരു ഗ്രെക്കസ്ത്രീ ആയിരുന്നു വി
ശെഷിച്ച തന്റെ പുത്രിയിൽനിന്ന പിശാചിനെ പുറത്താക്കിക്കള
യെണമെന്ന അവൾ അവനൊട അപെക്ഷിച്ചു* എന്നാറെ ൨൰൭
യെശു അവളൊടു പറഞ്ഞു മുമ്പെ പൈതങ്ങൾ തൃപ്തിപ്പെടുവാൻ
സമ്മതിക്ക എന്തുകൊണ്ടെന്നാൽ പൈതങ്ങളുടെ അപ്പത്തെ എടു
ത്ത നായ്ക്കൾക്ക ഇട്ടു കളയുന്നത നന്നല്ല* എന്നാറെ അവൾ ഉ ൨൰൮
ത്തരമായിട്ട അവനൊടു പറഞ്ഞു സത്യം തന്നെ കൎത്താവെ എങ്കി
ലും നായ്ക്കൾ മെശയുടെ കിഴിൽ പൈതങ്ങളുടെ അപ്പക്കഷണങ്ങ
ളിൽനിന്ന ഭക്ഷിക്കുന്നുവല്ലൊ* എന്നാറെ അവൻ അവളൊടു ൨൰൯
പറഞ്ഞു ഈ വചനം നിമിത്തം നീ പൊക പിശാച നിന്റെ പു

൩൦ ത്രിയിൽനിന്ന നീങ്ങിപ്പൊയി* പിന്നെ അവൾ അവളുടെ വീട്ടിലെക്ക വന്നപ്പൊൾ പിശാച നീങ്ങിപ്പൊയതിനെയും അവളുടെ പുത്രി കട്ടിലിൽ കിടക്കുന്നതിനെയും കണ്ടു*

൩൧ പിന്നെ അവൻ വീണ്ടും തൂറിന്റെയും സിദൊന്റെയും അതൃത്തികളിൽനിന്ന പുറപ്പെട്ട ദെക്കപ്പൊലിസിന്റെ അതൃത്തികളുടെ നടുവിൽ കൂടി ഗലിലെയായിലെ സമുദ്രത്തിന്റെ അരികെ ൩൨ ചെന്നു* അപ്പൊൾ അവർ അവന്റെ അടുക്കൽ വിക്കി വിക്കി പറയുന്നവനായൊരു ചെകിടനെ കൊണ്ടുവരുന്നു അവന്റെ മെൽ കയ്യെ വെക്കെണമെന്ന അവനൊട അപെക്ഷിക്കയും ചെയ്യു ൩൩ ന്നു* അപ്പൊൾ അവൻ അവനെ വെറിട്ട പുരുഷാരത്തിൽനിന്ന കൂട്ടിക്കൊണ്ടു പൊയി തന്റെ വിരലുകളെ അവന്റെ ചെവികളിൽ ഇടുകയും തുപ്പി അവന്റെ നാവിനെ തൊടുകയും* ൩൪ സ്വൎഗ്ഗത്തിങ്കലെക്ക മെല്പട്ട നൊക്കിയിട്ട ദീൎഘശ്വാസമിടുകയും അവനൊടു തുറക്കപ്പെടുക എന്ന അൎത്ഥമാകുന്ന എഫഥാ എന്നപ ൩൫ റകയും ചെയ്തു* പിന്നെ ഉടനെ അവന്റെ ചെവികൾ തുറക്കപ്പെടുകയും അവന്റെ നാവിന്റെകെട്ട അഴിഞ്ഞു പൊകയും ൩൬ അവൻ സ്പഷ്ടമായി സംസാരിക്കയും ചെയ്തു* പിന്നെ അതിനെ ആരൊടും പറയരുത എന്ന അവൻ അവരൊട കല്പിച്ചു എന്നാൽ അവൻ അവരൊട എത്ര അധികമായി കല്പിച്ചുവൊ അത്രയും അ ൩൭ ധികമായി അവർ വളര പ്രസിദ്ധപ്പെടുത്തി* അവൻ സകലത്തെയും നന്നായിചെയ്തു എന്നും അവൻ ചെകിടന്മാരെ കെൾക്കുമാറാക്കുകയും ഊമന്മാരെ സംസാരിക്കുമാറാക്കുകയും ചെയ്യുന്നു എന്നും പറഞ്ഞ അവർ അവധികൂടാതെ അത്ഭുതപ്പെടുകയും ചെയ്തു*

## ൮ അദ്ധ്യായം

൧ ക്രിസ്തു ജനങ്ങളെ അത്ഭുതമായി ഭക്ഷിപ്പിക്കുന്നത.—൧൦ വിശെഷിച്ചും പറിശന്മാൎക്ക അടയാളം കാട്ടാതിരിക്കുന്നത.

ആ ദിവസങ്ങളിൽ പുരുഷാരം എററവും വളര ആകകൊണ്ടും അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലായ്കകൊണ്ടും യെശു തന്റെ ശിഷ്യ ൨ ന്മാരെ അടുക്കൽ വിളിച്ചിട്ട അവരൊടു പറയുന്നു* ഈ പുരുഷാരം ഇപ്പൊൾ മൂന്ന ദിവസം എന്റെ അടുക്കൽ പാൎത്തുകൊണ്ടും അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലായ്കകൊണ്ടും എനിക്ക അവരിൽ ൩ മനസ്സലിവുണ്ടു* ഞാൻ അവരെ ഉപൊഷിക്കുന്നവരായി അവരുടെ വിടുകളിലെക്ക പറഞ്ഞയച്ചാൽ അവർ വഴിയിൽ തളൎന്നു പൊകും എന്തുകൊണ്ടെന്നാൽ അവരിൽ പലരും ദൂരത്തുനിന്ന വ ൪ ന്നവരാകുന്നു* എന്നാറെ അവന്റെ ശിഷ്യന്മാർ അവനൊട ഉത്തരമായിട്ട പറഞ്ഞു ഒരുത്തന്ന ഇവിടെ വനത്തിൽ എവിടെ ൫ നിന്ന ഇവരെ അപ്പങ്ങൾകൊണ്ട തൃപ്തിയാക്കുവാൻ കഴിയും* പിന്നെ അവൻ അവരൊട നിങ്ങൾക്ക എത്ര അപ്പങ്ങളുണ്ട എന്ന ചൊ

ഷിച്ച എഴ എന്ന അവർ പറഞ്ഞു* എന്നാറെ അവൻ പുരു ൬
ഷാരത്തൊട നിലത്തിൽ ഇരിപ്പാൻ കല്പിച്ച പിന്നെ അ
വൻ ആ എഴ അപ്പങ്ങളെ എടുത്ത സ്തൊത്രം ചെയ്ത മുറിക്കയും
അവരുടെ മുമ്പിൽ വിളമ്പുവാൻ തന്റെ ശിഷ്യന്മാൎക്ക കൊ
ടുക്കയും അവർ പുരുഷാരത്തിന്റെ മുമ്പിൽ വിളമ്പുകയും ചെ
യ്തു* അവൎക്ക കുറെ ചെറിയ മത്സ്യങ്ങളും ഉണ്ടായിരുന്നു വിശെ ൭
ഷിച്ച അവൻ സ്തൊത്രം ചെയ്തിട്ട അവയെയും അവരുടെ മുമ്പിൽ
വിളമ്പുവാൻ പറഞ്ഞു* എന്നാൽ അവർ ഭക്ഷിച്ച തൃപ്തന്മാരാ ൮
യി അവർ ശെഷിച്ച കഷണങ്ങളെ എഴ കൊട്ടകളെ എടുക്കയും ചെ
യ്തു* എന്നാൽ ഭക്ഷിച്ചവർ എകദെശം നാലായിരം ആളുകൾ ഉ ൯
ണ്ടായിരുന്നു പിന്നെ അവൻ അവരെ പറഞ്ഞയച്ചു*

പിന്നെ ഉടനെ അവൻ തന്റെ ശിഷ്യന്മാരൊട കൂട ഒരു പട ൧൦
വിൽ കയറി ദൽമാനുതായുടെ ദിക്കുകളിൽ വന്നു* അപ്പൊൾ പ ൧൧
റിശന്മാർ പുറപ്പെട്ടു വന്ന അവനെ പരീക്ഷിച്ച കൊണ്ട ആകാശ
ത്തിൽനിന്ന ഒരു ലക്ഷ്യം അവങ്കൽനിന്ന അന്വെഷിച്ച അവ
നൊട ചൊദിപ്പാൻ തുടങ്ങി* പിന്നെ അവൻ തന്റെ ആത്മാവി ൧൨
ങ്കൽ ദീൎഘശ്വാസമിട്ട പറഞ്ഞു ഈ സന്തതി എന്തിന ഒരു ല
ക്ഷ്യം അന്വെഷിക്കുന്നു ഞാൻ സത്യമായിട്ട നിങ്ങളൊട പറയു
ന്നു ഈ സന്തതിക്ക ഒരു ലക്ഷ്യവും കൊടുക്കപ്പെടുകയില്ല* പി ൧൩
ന്നെ അവൻ അവരെ വിട്ട വിണ്ടും പടവിൽ കയറി അക്കരെക്ക
പൊകയും ചെയ്തു*

എന്നാൽ ശിഷ്യന്മാർ അപ്പങ്ങളെ എടുപ്പാൻ മറന്നു പൊയി പ ൧൪
ടവിൽ അവരൊട കൂടി ഒരു അപ്പമല്ലാതെ മറ്റൊന്നും അവൎക്ക
ഉണ്ടായിരുന്നതുമില്ല* വിശെഷിച്ച അവൻ അവരൊട കല്പിച്ച ൧൫
നിങ്ങൾ പറിശന്മാരുടെ പുളിച്ച മാവിങ്കൽനിന്നും എറൊദെസി
ന്റെ പുളിച്ച മാവിങ്കൽനിന്നും ജാഗ്രതയായിരിക്കയും സൂക്ഷിക്ക
യും ചെയ്വിൻ എന്ന പറഞ്ഞു* അപ്പൊൾ അവർ തമ്മിൽ ത ൧൬
മ്മിൽ വിചാരിച്ച നമുക്ക അപ്പമില്ലായ്ക കൊണ്ടാകുന്നു എന്ന പറ
ഞ്ഞു* എന്നാൽ യെശു അതിനെ അറിഞ്ഞാറെ അവരൊട പ ൧൭
റയുന്നു നിങ്ങൾക്ക അപ്പമില്ലായ്ക കൊണ്ട എന്ന നിങ്ങൾ എന്തിന
വിചാരിക്കുന്നു ഇനിയും നിങ്ങൾ അറിയാതെയും തിരിച്ചറിയാതെ
യും ഇരിക്കുന്നുവൊ ഇനിയും നിങ്ങളുടെ ഹൃദയം നിങ്ങൾക്ക കഠി
ന്യമായിരിക്കുന്നുവൊ* നിങ്ങൾക്ക കണ്ണുകളുണ്ടായിട്ടും കാണുന്നി ൧൮
ല്ലയൊ ചെവികളുണ്ടായിട്ടും കെൾക്കുന്നില്ലയൊ ഓൎക്കുന്നതുമില്ല
യൊ* ഞാൻ അഞ്ച അപ്പങ്ങളെ അയ്യായിരം ആളുകൾക്ക മുറി ൧൯
ച്ചപ്പൊൾ നിങ്ങൾ കഷണങ്ങൾ കൊണ്ട നിറഞ്ഞ എത്ര കൊട്ടകളെ
എടുത്തു പന്ത്രണ്ട എന്ന അവർ അവനൊട പറയുന്നു* പിന്നെ ൨൦
എഴ അപ്പങ്ങളെ നാലായിരം ആളുകൾക്ക (ഞാൻ മുറിച്ചപ്പൊൾ)
നിങ്ങൾ കഷണങ്ങൾ കൊണ്ട നിറഞ്ഞ എത്ര കൊട്ടകളെ എടുത്തു

൨൧ ഏഴ എന്ന അവർ പറകയും ചെയ്തു* പിന്നെ അവൻ അവ
രൊട്ട പറഞ്ഞു നിങ്ങൾ തിരിച്ചറിയാതെ ഇരിക്കുന്നത എങ്ങിനെ
൨൨ പിന്നെ അവൻ ബെത്തസൈദായിലെക്ക വരുന്നു അപ്പൊൾ അ
വർ അവൻെറ അടുക്കൽ ഒരു കുരുടനെ കൊണ്ടുവരുന്നു അവ
൨൩ നെ തൊടെണമെന്ന അവനൊട അപെക്ഷിക്കയും ചെയ്തു* എ
ന്നാറെ അവൻ കുരുടൻെറ കയ്യെ പിടിച്ച അവനെ ഗ്രാമത്തിൽ
നിന്ന പുറത്ത കൊണ്ടുപൊയി പിന്നെ അവൻ അവൻെറ കണ്ണു
കളിൽ തുപ്പി അവൻെറ മെൽ തൻെറ കൈകളെ വെച്ചപ്പൊൾ
നി വല്ലതിനെയും കാണുന്നുവൊ എന്ന അവനൊട്ടു ചൊദിച്ചു*
൨൪ എന്നാറെ അവൻ മെല്പെട്ട നൊക്കി പറഞ്ഞു ഞാൻ മനുഷ്യർ വൃ
൨൫ ക്ഷങ്ങളെപ്പൊലെ നടക്കുന്നതിനെ കാണുന്നു* അതിൻെറ ശെ
ഷം അവൻ പിന്നെയും അവൻെറ കണ്ണുകളുടെ മെൽ തൻെറ
കൈകളെ വെച്ച അവനെ മെല്പെട്ട നൊക്കിച്ചു പിന്നെ അവൻ സൌ
൨൬ ഖ്യവാനായി എല്ലാവരെയും സ്പഷ്ടമായി കാണുകയും ചെയ്തു* പി
ന്നെ അവൻ നി ഗ്രാമത്തിലെക്ക ചെല്ലരുത ഗ്രാമത്തിൽ ഒരുത്ത
നൊടും ഇതിനെ പറകയുമരുത എന്ന പറഞ്ഞ അവനെ അവ
ൻെറ വിട്ടിലെക്ക പറഞ്ഞയച്ചു*
൨൭ പിന്നെ യെശുവും അവൻെറ ശിഷ്യന്മാരും കൂട ഫിലിപ്പൊ
സിൻെറ കൈസറിയായുടെ ഗ്രാമങ്ങളിലെക്ക പുറപ്പെട്ട പൊയി
വഴിയിൽ വെച്ച അവൻ തൻെറ ശിഷ്യന്മാരൊട ചൊദിച്ച മനു
ഷ്യർ ഞാൻ ആരാകുന്നു എന്ന പറയുന്നു എന്ന അവരൊട്ടു പറ
൨൮ ഞ്ഞു* എന്നാറെ അവർ ഉത്തരം പറഞ്ഞു യൊഹന്നാൻ ബ
പ്റ്റിസ്തു എന്നും ചിലർ എലിയ എന്നും മററു ചിലർ ദീൎഘദൎശിമാ
൨൯ രിൽ ഒരുത്തൻ എന്നും ആകുന്നു (എന്ന പറയുന്നു*) പിന്നെ
അവൻ അവരൊട്ടു പറഞ്ഞു എന്നാൽ നിങ്ങൾ ഞാൻ ആരാകുന്നു
എന്ന പറയുന്നു അപ്പൊൾ പത്രൊസ ഉത്തരമായിട്ട അവനൊടു
൩൦ പറയുന്നു നി ക്രിസ്തുവാകുന്നു* എന്നാറെ തൻെറ വസ്തുതയെ ആ
രൊടും പറയരുതെന്ന അവൻ അവരൊട ഉറപ്പായിട്ട കല്പിച്ചു*
൩൧ പിന്നെ അവൻ മനുഷ്യൻെറ പുത്രൻ വളര കഷ്ടപ്പെടുകയും മൂപ്പ
ന്മാരാലും പ്രധാനാചാൎയ്യന്മാരാലും ഉപാദ്ധ്യായന്മാരാലും തള്ളിക്ക
ളയപ്പെടുകയും കൊല്ലപ്പെടുകയും മൂന്ന ദിവസങ്ങളുടെ ശെഷം പി
ന്നെയും ഉയിൎത്തെഴുനീല്ക്കയും ചെയ്യെണ്ടുന്നതാകുന്നു എന്ന അവ
൩൨ ൎക്ക ഉപദെശിച്ചു തുടങ്ങി* അവൻ ൟ വചനത്തെ സ്പഷ്ടമായി
ട്ട പറകയും ചെയ്തു അപ്പൊൾ പത്രൊസ അവനെ കൂട്ടികൊണ്ടു
൩൩ പൊയി അവനെ ശാസിച്ചു തുടങ്ങി* എന്നാൽ അവൻ പിന്തി
രിഞ്ഞ തൻെറ ശിഷ്യന്മാരെ നൊക്കിയാറെ അവൻ പത്രൊസിനെ
ശാസിച്ചു സാത്താനെ എൻെറ പിന്നിൽ പൊക അതെന്തുകൊ
ണ്ടെന്നാൽ നി ദൈവത്തിൻെറ കാൎയ്യങ്ങളെ അല്ല മനുഷ്യരുടെ കാ
൩൪ ൎയ്യങ്ങളെ അത്രെ വിചാരിക്കുന്നത എന്ന പറഞ്ഞു* പിന്നെ അ

വൻ ജനത്തെ തന്റെ ശിഷ്യന്മാരൊടും കൂട തന്റെ അടുക്കൽ വിളിച്ചപ്പൊൾ അവൻ അവരൊട പറഞ്ഞു ആരെങ്കിലും എന്നെ പിന്തുടരുവാൻ ഇച്ശിക്കുന്നുവെൊ അവൻ തന്നെത്തന്നെ നിഷെധിക്കയും തന്റെ കുരിശിനെ എടുക്കയും എന്നെ പിന്തുടരുകയും ചെയ്യട്ടെ* എന്തുകൊണ്ടെന്നാൽ ആരെങ്കിലും തന്റെ ജീവനെ ൩൫ രക്ഷിപ്പാൻ ഇച്ശിച്ചാൽ അതിനെ നശിപ്പിക്കും എന്നാൽ ആരെങ്കിലും എന്റെ-നിമിത്തമായിട്ടും എവൻഗെലിയൊന്റെ നിമിത്തമായിട്ടും തന്റെ ജീവനെ നശിപ്പിച്ചാൽ അവൻ അതിനെ രക്ഷിക്കും* എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യൻ ഭൂലൊകത്തെ ഒ ൩൬ ക്കയും ആദായപ്പെടുത്തുകയും തന്റെ ആത്മാവിനെ നഷ്ടപ്പെടുത്തുകയും ചെയ്താൽ അവന്ന എന്ത പ്രയൊജനമുള്ളു* അല്ലെങ്കിൽ ൩൭ ഒരു മനുഷ്യൻ തന്റെ ആത്മാവിന്ന പ്രതിയായിട്ട എന്ത കൊടുക്കും* എന്തുകൊണ്ടെന്നാൽ ആരെങ്കിലും വ്യഭിചാരവും പാപവുമുള്ള ഈ സന്തതിയിൽ എന്നെ കുറിച്ചും എന്റെ വചനങ്ങളെ കുറിച്ചും ലജ്ജിച്ചാൽ മനുഷ്യന്റെ പുത്രൻ തന്റെ പിതാവിന്റെ മഹത്വത്തിൽ വിശുദ്ധമുള്ള ദൈവദൂതന്മാരൊട കൂടിവരുമ്പൊൾ അവനെ കുറിച്ചും ലജ്ജിക്കും* ൩൮

൯ അദ്ധ്യായം

൨ യെശു മറുരൂപമായത.— ൩൦ അവൻ അവന്റെ മരണത്തെയും ഉയിൎപ്പിനെയും മുമ്പിൽ കൂട്ടിപ്പറയുന്നത.— ൩൩ വിശെഷിച്ചും തന്റെ ശിഷ്യന്മാൎക്ക പല ഉപദെശങ്ങളെയും ചെയ്യുന്നത.

പിന്നെ അവൻ അവരൊട പറഞ്ഞു ദൈവത്തിന്റെ രാജ്യം ശക്തിയൊട കൂട വരുന്നതിനെ തങ്ങൾ കാണുവൊളത്തിന്ന ഇവിടെ നില്ക്കുന്നവരിൽ ചിലർ മരണ രസത്തെ ആസ്വാദിക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു*

പിന്നെ ആറ ദിവസങ്ങൾ കഴിഞ്ഞ ശെഷം യെശു പത്രൊസിനെയും യാക്കൊബിനെയും യൊഹന്നാനെയും കൂട്ടിക്കൊണ്ട അവരെ മാത്രം ഉയരമുള്ളൊരു പൎവ്വതത്തിൽ പ്രത്യെകം കൊണ്ടുപൊയി അവരുടെ മുമ്പാക രൂപാന്തരപ്പെടുകയും ചെയ്തു* അവന്റെ വസ്ത്രങ്ങളും ഉറച്ച മഞ്ഞുപൊലെ എത്രയും വെള്ളയായി ഭൂമിയിൽ ഒര അലക്കുകാരനും അവയെ അത്ര വെള്ളയാക്കുവാൻ കഴിയാത്ത പ്രകാരം ശൊഭിച്ചു തീൎന്നു* വിശെഷിച്ച എലിയാ മൊശയൊടും കൂട അവൎക്ക കാണപ്പെട്ടു അവർ യെശുവിനൊടു കൂട സംസാരിച്ചുകൊണ്ടിരിക്കയും ചെയ്തു* അപ്പൊൾ പത്രൊസ ഉത്തരമായിട്ട യെശുവിനൊട പറഞ്ഞു ഗുരൊ നമുക്ക ഇവിടെ ഇരിക്കുന്നത നല്ലതാകുന്നു എന്നാൽ ഞങ്ങൾ മൂന്ന കൂടാരങ്ങളെ ഉണ്ടാക്കട്ടെ നിനക്ക ഒന്നും മൊശെക്ക ഒന്നും എലിയാവുക്ക ഒന്നും* എ ൨ ൩ ൪ ൫ ൬

ണ്ടുകൊണ്ടെന്നാൽ അവൻ ഇന്നത പറയെണമെന്ന അറിഞ്ഞില്ല
൭ എന്തെന്നാൽ അവർ അതിഭയമുള്ളവരായിരുന്നു* വിശെഷിച്ച
അവരുടെ മെലെ നിഴലിക്കുന്നതായി ഒരു മെഘം ഉണ്ടായി ആ
മെഘത്തിൽനിന്ന ഇവൻ എന്റെ ഇഷ്ട പുത്രനാകുന്നു അവനെ
൮ ചെവിക്കൊൾവിൻ എന്ന ഒരു ശബ്ദവും പുറപ്പെട്ടു* പിന്നെ
അസംഗതിയായി അവർ ചുററും നൊക്കിയാറെ തങ്ങളൊടു കൂട
യെശുവിനെ മാത്രമല്ലാതെ കണ്ട മറെറാരുത്തനെയും പിന്നെയും
൯ കണ്ടില്ല* പിന്നെ അവർ പൎവ്വതത്തിൽനിന്ന ഇറങ്ങുമ്പൊൾ അ
വൻ അവരൊടഅവർ കണ്ട വസ്തുക്കളെ മനുഷ്യന്റെ പുത്രൻ മരിച്ച
വരിൽനിന്ന ഉയിൎത്തെഴുനീല്ക്കുന്നതുവരെ ആരൊടും പറയരുത
൧൦ എന്ന കല്പിച്ചു* എന്നാൽ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്ക്കു
ന്നത എന്തെന്ന അവർ തമ്മിൽ തമ്മിൽ വാദിച്ചുകൊണ്ട ആ വച
നത്തെ തങ്ങളിൽ സംഗ്രഹിച്ചു*

൧൧ പിന്നെ അവർ അവനൊട എലിയാ മുമ്പെ വരെണ്ടുന്നതാകു
ന്നു എന്ന ഉപാദ്ധ്യായന്മാർ പറയുന്നത എന്തെന്ന ചൊദിച്ചു*
൧൨ എന്നാറെ അവൻ ഉത്തരമായിട്ട അവരൊടു പറഞ്ഞു സത്യം ത
ന്നെ എലിയാ മുമ്പെ വന്ന സകല കാൎയ്യങ്ങളെയും യഥാസ്ഥാന
പ്പെടുത്തുന്നു ഇന്നപ്രകാരം മനുഷ്യന്റെ പുത്രനെ കുറിച്ച അവൻ
അനെകം കഷ്ടങ്ങളെയും അനുഭവിക്കയും നിസ്സാരനാക്കപ്പെടുകയും
൧൩ ചെയ്യുമെന്ന എഴുതിയിരിക്കുന്നു* എങ്കിലും എലിയാ അവനെ
കുറിച്ച എഴുതിയിരിക്കുന്ന പ്രകാരം വന്നു കഴിഞ്ഞു എന്നും അവ
ൎക്ക ബൊധിച്ച പ്രകാരം ഒക്കയും അവർ അവനൊട ചെയ്തു എ
ന്നും ഞാൻ നിങ്ങളൊടു പറയുന്നു*

൧൪ പിന്നെ അവൻ തന്റെ ശിഷ്യന്മാരുടെ അടുക്കൽവന്നപ്പൊൾ
അവരുടെ ചുററിലും വളര പുരുഷാരത്തെയും അവരൊടു കൂട
൧൫ വാദിക്കുന്ന ഉപാദ്ധ്യായന്മാരെയും കണ്ടു* ഉടനെ പുരുഷാര
മെല്ലാം അവനെ കണ്ടാറെ വളര ആശ്ചൎയ്യപ്പെടുകയും ഓടി വന്ന
൧൬ അവനെ വന്ദിക്കയും ചെയ്തു* പിന്നെ അവൻ ഉപാദ്ധ്യായന്മാ
൧൭ രൊടു ചൊദിച്ചു നിങ്ങൾ അവരൊട എന്തിന വാദിക്കുന്നു* അ
പ്പൊൾ പുരുഷാരത്തിൽ ഒരുത്തൻ ഉത്തരമായിട്ട പറഞ്ഞു ഗു
രൊ ഊമയായുള്ളൊരു ആത്മാവൊടു കൂടിയ എന്റെ പുത്രനെ
൧൮ ഞാൻ നിന്റെ അടുക്കൽ കൊണ്ടുവന്നിട്ടുണ്ട* അത അവനെ എ
വിടെ വെച്ചെങ്കിലും പിടിച്ചാൽ അത അവനെ വലെക്കയും അവൻ
നര പുറപ്പെടിക്കയും അവന്റെ പല്ലുകൾ കടിക്കയും ആലസ്യപ്പെ
ട്ടു പൊകയും ചെയ്യുന്നു അതിനെ പുറത്താക്കി കളയെണ്ടുന്നതിന്ന
ഞാൻ നിന്റെ ശിഷ്യന്മാരൊട പറഞ്ഞു എങ്കിലും അവൎക്ക കഴി
൧൯ ഞ്ഞില്ല* എന്നാറെ അവൻ അവനൊട ഉത്തരമായിട്ട പറയു
ന്നു അവിശ്വാസമുള്ള സന്തതിയായുള്ളൊവെ ഞാൻ എത്രത്തൊ
ളം നിങ്ങളൊടു കൂട ഇരിക്കും എത്രത്തൊളം നിങ്ങളെ സഹിക്കും

അവനെ എന്റെ അടുക്കൽ കൊണ്ടുവരുവിൻ* അപ്പൊൾ അവർ ൨൰
അവനെ അവന്റെ അടുക്കൽ കൊണ്ടുവന്നു എന്നാൽ അവൻ അവ
നെ കണ്ടാറെ ഉടനെ ആത്മാവ അവനെ വലെക്കയും അവൻ നില
ത്തിൽ വീണ നുര പുറപ്പെടിച്ചുകൊണ്ട ഉരുളുകയും ചെയ്തു* പി ൨൧
ന്നെ അവൻ അവന്റെ പിതാവിനൊട ഇത അവന്ന ഉണ്ടായിട്ടു
എത്ര കാലമായി എന്ന ചൊദിച്ചു എന്നാറെ അവൻ പറഞ്ഞു ബാ
ല്യം മുതൽ* അത അവനെ നശിപ്പിപ്പാനായിട്ടു പലപ്പൊഴും അ ൨൨
ഗ്നിയിലെക്കും വെള്ളത്തിലെക്കും അവനെ തള്ളിക്കളഞ്ഞു എന്നാൽ
വല്ലതും ചെയ്വാൻ നിനക്ക കഴിയുമെങ്കിൽ ഞങ്ങളിൽ മനസ്സലിഞ്ഞു
ഞങ്ങൾക്ക സഹായിക്കെണമെ* അപ്പൊൾ യെശു അവനൊടു പ ൨൩
റഞ്ഞു നിനക്ക വിശ്വസിപ്പാൻ കഴിയുമെങ്കിൽ വിശ്വസിക്കുന്നവന
സകല കാൎയ്യങ്ങളും സാദ്ധ്യങ്ങളാകുന്നു* ഉടനെതന്നെ ബാലന്റെ പി ൨൪
താവ ഉറക്കെ നില വിളിച്ചു കണ്ണുനീരുകളൊടു കൂട പറഞ്ഞു ക
ൎത്താവെ ഞാൻ വിശ്വസിക്കുന്നു എന്റെ അവിശ്വാസത്തിന്ന സ
ഹായിക്കെണമെ* എന്നാറെ ജനം ഓടി വന്ന കൂടുന്നു എന്ന ൨൫
യെശു കണ്ടപ്പൊൾ അവൻ മ്ലെച്ശാത്മാവിനെ ശാസിച്ചു അവനൊ
ടു പറഞ്ഞു ഊമയായും ചെകിടനായുമുള്ള ആത്മാവെ അവങ്കൽനി
ന്ന പുറപ്പെട്ടു പൊക ഇനി അവനിൽ പ്രവെശിക്കയുമരുത എന്ന
ഞാൻ നിന്നൊട കല്പിക്കുന്നു* അപ്പൊൾ (ആത്മാവ) നിലവിളി ൨൬
ക്കയും അവനെ വളര വലെക്കയും ചെയ്തുകൊണ്ട പുറപ്പെട്ടു പൊ
യി വിശെഷിച്ചു അവൻ മരിച്ചവനെപ്പൊലെ ആയി എന്നതുകൊ
ണ്ട അവൻ മരിച്ചു എന്ന പലരും പറഞ്ഞു* അപ്പൊൾ യെശു ൨൭
അവനെ കൈയിൽ പിടിച്ചു അവനെ ഉയൎത്തി അവൻ എഴുനീ
ല്ക്കയും ചെയ്തു* പിന്നെ അവൻ ഭവനത്തിലെക്ക ചെന്നപ്പൊൾ ൨൮
അവന്റെ ശിഷ്യന്മാർ അവനൊട അവനെ പുറത്താക്കി കള
വാൻ ഞങ്ങൾക്ക എന്തുകൊണ്ട കഴിയാഞ്ഞു എന്ന പ്രത്യെകമായി
ട്ടു ചൊദിച്ചു* എന്നാറെ അവൻ അവരൊടു പറഞ്ഞു പ്രാൎത്ഥന ൨൯
കൊണ്ടും ഉപവാസം കൊണ്ടും അല്ലാതെ മറ്റൊന്നു കൊണ്ടും ഈ
ജാതി പുറപ്പെട്ടു വരുവാൻ കഴിയുന്നതല്ല*

പിന്നെ അവർ അവിടെ നിന്ന പുറപ്പെട്ടു ഗലിലെയായിൽ ൩൰
കൂടി കടന്നു പൊയി ഒരുത്തനും അതിനെ അറിവാൻ അവന്ന
മനസ്സായില്ല* എന്തുകൊണ്ടെന്നാൽ അവൻ തന്റെ ശിഷ്യന്മാ ൩൧
ൎക്ക ഉപദെശിച്ചു അവരൊട പറഞ്ഞു മനുഷ്യന്റെ പുത്രൻ മനു
ഷ്യരുടെ കൈകളിൽ എല്പിക്കപ്പെടുന്നു അവർ അവനെ കൊല്ലു
കയും കൊല്ലപ്പെട്ടതിന്റെ ശെഷം മൂന്നാം ദിവസത്തിൽ അവൻ
ഉയിൎത്തെഴുനീല്ക്കയും ചെയ്യും* എന്നാൽ അവർ ആ വാക്കിനെ ൩൨
അറിഞ്ഞില്ല അവനൊടു ചൊദിപ്പാൻ ഭയപ്പെടുകയും ചെയ്തു*

പിന്നെ അവൻ കപ്പൎന്നഹൊമിലെക്ക വന്നു എന്നാറെ അവൻ ൩൩
ഭവനത്തിൽ ഇരിക്കുമ്പൊൾ അവൻ അവരൊട നിങ്ങൾ വഴി

൩൩ യിൽ തമ്മിൽ തമ്മിൽ വിവാദിച്ചത എന്ത എന്ന ചൊദിച്ചു* എ
ന്നാറെ അവർ മിണ്ടാതെയിരുന്നു എന്തുകൊണ്ടെന്നാൽ ആര ശ്രെ
ഷ്ഠനാകും എന്ന അവർ വഴിയിൽ തമ്മിൽ തമ്മിൽ വിവാദിച്ചി
൩൪ രുന്നു* പിന്നെ അവൻ ഇരുന്നപ്പൊൾ അവൻ പന്ത്രണ്ട പെ
രെ വിളിച്ച അവരൊട പറയുന്നു ഒരുത്തൻ മുമ്പനാകുവാൻ ആ
ഗ്രഹിക്കുന്നു എങ്കിൽ അവൻ എല്ലാവരിലും ഒടുക്കത്തവനായും എ
൩൫ ല്ലാവരുടെയും ശുശ്രൂഷക്കാരനായും ഭവിക്കണം* അപ്പൊൾ അ
വൻ ഒരു പൈതലിനെ എടുത്തിട്ട അവനെ അവരുടെ നടു
വിൽ നിൎത്തി പിന്നെ അവനെ അണെച്ചുകൊണ്ട അവരൊട പ
൩൬ റഞ്ഞു* ആരെങ്കിലും ഇപ്രകാരമുള്ള പൈതങ്ങളിൽ ഒരുത്തനെ
എന്റെ നാമത്തിൽ കൈക്കൊണ്ടാൽ എന്നെ കൈക്കൊള്ളുന്നു ആ
രെങ്കിലും എന്നെ കൈക്കൊണ്ടാൽ അവൻ എന്നെ തന്നെ അല്ല എ
ന്നെ അയച്ചവനെ കൈക്കൊള്ളുന്നു*

൩൭. പിന്നെ യൊഹന്നാൻ അവനൊട ഉത്തരമായിട്ട പറഞ്ഞു ഗു
രൊ നമ്മെ പിന്തുടരാതെയുള്ള ഒരുത്തൻ നിന്റെ നാമം കൊ
ണ്ട പിശാചുകളെ പുറത്താക്കിക്കളയുന്നതിനെ ഞങ്ങൾ കണ്ടു അ
വൻ നമ്മെ പിന്തുടരായ്കകൊണ്ട ഞങ്ങൾ അവനെ വിരൊധിച്ചു*
൩൮ എന്നാറെ യെശു പറഞ്ഞു അവനെ വിരൊധിക്കരുത എന്തുകൊ
ണ്ടെന്നാൽ എന്റെ നാമത്തിൽ ഒരു അതിശയത്തെ ചെയ്തിട്ട വെ
ഗത്തിൽ എന്നെ ദുഷിച്ച പറവാൻ കഴിയുന്നവൻ ആരുമില്ല*
൩൯ എന്തുകൊണ്ടെന്നാൽ നമുക്ക വിരൊധമായിട്ട ഇരിക്കാത്തവൻ നമു
൪൦ ക്കവെണ്ടിയവനാകുന്നു* എന്തുകൊണ്ടെന്നാൽ ആരെങ്കിലും നിങ്ങൾ
ക്രിസ്തുവിനുള്ളവരാകകൊണ്ട എന്റെ നാമത്തിൽ ഒരു പാനപാ
ത്രം വെള്ളം നിങ്ങളെ കുടിപ്പിച്ചാൽ അവൻ തന്റെ പ്രതിഫല
ത്തെ കളകയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയു
൪൧ ന്നു* പിന്നെയും ആരെങ്കിലും എങ്കൽ വിശ്വസിക്കുന്നവരായ
ഒരം ചെറിയവരിൽ ഒരുത്തനെ വിരുദ്ധപ്പെടുത്തിയാൽ ഒരു തി
രികല്ല അവന്റെ കഴുത്തിൽ കെട്ടപ്പെടുകയും അവൻ സമുദ്രത്തി
ലെക്ക തള്ളിക്കളയപ്പെടുകയും ചെയ്യുന്നത അവന്ന എററവും നല്ല
൪൨ താകുന്നു* പിന്നെ നിന്റെ കൈ നിന്നെ വിരുദ്ധപ്പെടുത്തുന്നു
എങ്കിൽ അതിനെ ഛെദിച്ചു കളക നി രണ്ടു കൈകളുള്ളവനായി
കെട്ടുപൊകാത്ത അഗ്നിയിൽ നരകത്തിലെക്ക പൊകുന്നതിനെ
ക്കാൾ അംഗഹീനനായി ജീവങ്കലെക്ക കടക്കുന്നത നിനക്ക എറ
൪൩ നല്ലതാകുന്നു* അവിടെ അവരുടെ കൃമി ചാകുന്നതുമില്ല അഗ്നി
൪൪ കെട്ടുപൊകുന്നതുമില്ല* പിന്നെ നിന്റെ കാൽ നിന്നെ വിരുദ്ധ
പ്പെടുത്തുന്നു എങ്കിൽ അതിനെ ഛെദിച്ചു കളക നീ രണ്ടു കാലുള്ളവ
നായി കെട്ടുപൊകാത്ത അഗ്നിയിൽ നരകത്തിലെക്ക തള്ളപ്പെടുന്ന
തിനെക്കാൾ മുടന്തനായി ജീവങ്കലെക്ക കടക്കുന്നത നിനക്ക എറ
൪൫ നല്ലതാകുന്നു* അവിടെ അവരുടെ കൃമി ചാകുന്നതുമില്ല അഗ്നി

കെട്ടുപൊകുന്നതുമില്ല* പിന്നെ നിന്റെ കണ്ണ നിന്നെ വിരുദ്ധ ൪൭
പ്പെടുത്തുന്നു എങ്കിൽ അതിനെ ചൂന്നുകളക നീ രണ്ടു കണ്ണുള്ളവനാ
യി അഗ്നിനരകത്തിലെക്ക തള്ളപ്പെടുന്നതിനെക്കാൾ ഒറെക്കണ്ണുള്ള
വനായി ദൈവത്തിന്റെ രാജ്യത്തിലെക്ക കടക്കുന്നത നിനക്ക എ
റ നല്ലതാകുന്നു* അവിടെ അവരുടെ കൃമി ചാകുന്നതുമില്ല അഗ്നി ൪൮
കെട്ടുപൊകുന്നതുമില്ല* എന്തുകൊണ്ടെന്നാൽ എല്ലാവനും അഗ്നി ൪൯
കൊണ്ട രുചിപ്പിക്കപ്പെടും സകല ബലിയും ഉപ്പുകൊണ്ട രുചിപ്പി
ക്കപ്പെടുകയും ചെയ്യും* ഉപ്പ നല്ലതാകുന്നു എന്നാലും ഉപ്പ രസ ൫൦
മില്ലാതെ പൊയെങ്കിൽ നിങ്ങൾ എന്തുകൊണ്ട അതിനെ രുചിപ്പി
ക്കും നിങ്ങൾ നിങ്ങളിൽ തന്നെ ഉപ്പുള്ളവരായും തമ്മിൽ തമ്മിൽ
സമാധാനമുള്ളവരായുമിരിപ്പിൻ*

## ൧൦ം അദ്ധ്യായം

൧ സ്ത്രീയെ ഉപെക്ഷിക്കുന്ന സംഗതി.— ൧൩ ചെറു പൈതങ്ങൾ ക്രിസ്തുവിന്റെ അരികത്ത കൊണ്ടുവരപ്പെടുന്നത.— ൧൭ സമ്പത്താലുള്ള അപകടം.

പിന്നെ അവൻ അവിടെനിന്ന എഴുനീറ്റ യൊൎദാന്റെ അ
ക്കരയിൽ കൂടി യെഹൂദിയായുടെ അതിരുകളിൽ വന്നു ജനങ്ങൾ
പിന്നെയും അവന്റെ അടുക്കൽ വന്നു കൂടുകയും ചെയ്തു എന്നാറെ
അവൻതാൻചെയ്തു വന്നപ്രകാരം പിന്നെയും അവൎക്ക ഉപദെശിച്ചു
അപ്പൊൾ പറിശന്മാർ അവന്റെ അടുക്കൽ വന്ന അവനെ പരി ൨
ക്ഷിച്ചുകൊണ്ട അവനൊട ഭാൎയ്യയെ ഉപെക്ഷിക്കുന്നത പുരുഷന
ന്യായമൊ എന്ന ചൊദിച്ചു* എന്നാറെ അവൻ ഉത്തരമായിട്ട ൩
അവരൊട പറഞ്ഞു മൊശെ നിങ്ങൾക്ക എന്ത കല്പിച്ചു* ഉപെ ൪
ക്ഷ ചീട്ട എഴുതിക്കൊടുത്ത അവളെ ഉപെക്ഷിപ്പാൻ മൊശെ അ
നുവാദം തന്നു എന്ന അവർ പറകയും ചെയ്തു* പിന്നെ യെശു ൫
ഉത്തരമായിട്ട അവരൊട പറഞ്ഞു നിങ്ങളുടെ ഹൃദയ കാഠിന്യത്തി
ന്റെ നിമിത്തമായിട്ട അവൻ നിങ്ങൾക്ക ഈ കല്പനയെ എഴുതി*
എന്നാലും സൃഷ്ടിപ്പിന്റെ ആരംഭം മുതൽ ദൈവം അവരെ ആ ൬
ണും പെണ്ണുമായിട്ട ഉണ്ടാക്കി* ഇത ഹെതുവായിട്ട മനുഷ്യൻ ത ൭
ന്റെ പിതാവിനെയും മാതാവിനെയും ഉപെക്ഷിക്കയും തന്റെ
ഭാൎയ്യയൊട കൂട ചെരുകയും ചെയ്യും* അവർ ഇരുവരും ഒരു ജ ൮
ഡമായി വരികയും ചെയ്യും എന്നതുകൊണ്ട അവർ പിന്നെ രണ്ടല്ല
ഒരു ജഡമത്രെ ആകുന്നത* ആകയാൽ ദൈവം കൂട്ടി ചെൎത്ത ൯
തിനെ മനുഷ്യൻ വെർതിരിക്കരുത* ഭവനത്തിങ്കൽ അവന്റെ ൧൦
ശിഷ്യന്മാരും ആ കാൎയ്യത്തെ കുറിച്ച പിന്നെയും അവനൊട ചൊ
ദിച്ചു* എന്നാറെ അവൻ അവരൊട പറയുന്നു ആരെങ്കിലും ത ൧൧
ന്റെ ഭാൎയ്യയെ ഉപെക്ഷിക്കയും മറ്റൊരു സ്ത്രീയെ വിവാഹം
ചെയ്കയും ചെയ്താൽ അവൾക്ക വിരൊധമായിട്ട വ്യഭിചാരം ചെ

൧൨ യുന്നു* ഭാൎയ്യയും തന്റെ ഭൎത്താവിനെ ഉപെക്ഷിക്കയും മറെറാ
രുത്തനാൽ വിവാഹം ചെയ്യപ്പെടുകയും ചെയ്താൽ അവളും വ്യഭി
ചാരം ചെയ്യുന്നു*
൧൩ പിന്നെ അവർ അവന്റെ അടുക്കൽ ചെറിയ പൈതങ്ങളെ
അവൻ അവരെ തൊടുവാനായിട്ടു കൊണ്ടുവന്നു എന്നാൽ ശിഷ്യ
൧൪ ന്മാർ അവരെ കൊണ്ടുവന്നവരെ ശാസിച്ചു* എന്നാൽ യെശു അ
തിനെ കണ്ടാറെ നീരസപ്പെട്ടു അവരൊടു പറഞ്ഞു പൈതങ്ങളെ
എന്റെ അടുക്കൽ വരുവാൻ വിടുവിൻ അവരെ വിരൊധിക്കയും
അരുത എന്തുകൊണ്ടെന്നാൽ ഇപ്രകാരമുള്ളവരുടെ ആകുന്നു ദൈ
൧൫ വത്തിന്റെ രാജ്യം* ഞാൻ സത്യമായിട്ടു നിങ്ങളൊടു പറയുന്നു
ആരെങ്കിലും ഒരു ചെറിയ പൈതൽ എന്നപൊലെ ദൈവത്തി
ന്റെ രാജ്യത്തെ കൈക്കൊള്ളുന്നില്ല എങ്കിൽ അവൻ അതിലെ
൧൬ ക്ക കടക്കയില്ല* അവൻ അവരെ അണെച്ചുകൊണ്ടു അവരുടെ
മെൽ തന്റെ കൈകളെ വെച്ചു അവരെ അനുഗ്രഹിക്കയും ചെയ്തു*
൧൭ പിന്നെ അവൻ വഴിയിൽ പുറപ്പെട്ടു ചെന്നപ്പൊൾ ഒരുത്തൻ
ഓടി വന്നു അവന്റെ മുമ്പാക മുട്ടുകുത്തി അവനൊടു ചൊദിച്ചു
ഉത്തമ ഗുരൊ നിത്യജീവനെ അനുഭവിപ്പാനായിട്ടു ഞാൻ എന്തു
൧൮ ചെയ്യെണം* എന്നാറെ യെശു അവനൊടു പറഞ്ഞു നീ എന്തി
ന എന്നെ ഉത്തമനെന്നു വിളിക്കുന്നു എകനാകുന്ന ദൈവം അല്ലാ
൧൯ തെ ഒരുത്തനും ഉത്തമനില്ല* നീ കല്പനകളെ അറിയുന്നുവല്ലൊ
നീ വ്യഭിചാരം ചെയ്യരുത കുല ചെയ്യരുത മൊഷണം ചെയ്യരുത
കള്ള സാക്ഷി പറയരുത വ്യാജം ചെയ്യരുത നിന്റെ പിതാവി
൨൦ നെയും മാതാവിനെയും ബഹുമാനിക്ക* എന്നാറെ അവൻ ഉത്ത
രമായിട്ടു അവനൊടു പറഞ്ഞു ഗുരൊ ഇവ ഒക്കെയും ഞാൻ എന്റെ
൨൧ ബാല്യംമുതൽ പ്രമാണിച്ചു വന്നു* അപ്പൊൾ യെശു അവനെ സൂക്ഷി
ച്ചുനൊക്കി അവനെ സ്നെഹിച്ചു അവനൊടു പറഞ്ഞു ഒന്നു നിനക്ക കു
റവുണ്ടു നീ പൊയി നിനക്കുള്ള സകല വസ്തുക്കളെയുംവിററു ദരിദ്ര
ക്കാൎക്ക കൊടുക്ക എന്നാൽ നിനക്ക സ്വൎഗ്ഗത്തിൽ നിക്ഷെപമുണ്ടാ
കും പിന്നെ വന്നു കുരിശിനെ എടുത്തുകൊണ്ടു എന്നെ പിന്തുടൎന്നു
൨൨ കൊൾക* എന്നാറെ അവൻ ആ വചനത്തിങ്കൽ മനൊവെദ
നപ്പെട്ടു ദുഃഖിച്ചുകൊണ്ടു പൊയിക്കളഞ്ഞു എന്തുകൊണ്ടെന്നാൽ അ
൨൩ വന്നു വളരെ സമ്പത്തുകൾ ഉണ്ടായിരുന്നു* അപ്പൊൾ യെശു ചു
ററും നൊക്കി തന്റെ ശിഷ്യന്മാരൊടു പറഞ്ഞു ദ്രവ്യങ്ങളുള്ളവർ
എത്ര പ്രയാസമായിട്ടു ദൈവത്തിന്റെ രാജ്യത്തിങ്കലെക്ക കട
൨൪ ക്കും* എന്നാറെ ശിഷ്യന്മാർ അവന്റെ വചനങ്ങളിൽ ആശ്ചൎയ്യ
പ്പെട്ടു എന്നാൽ യെശു പിന്നെയും ഉത്തരമായിട്ടു അവരൊടു പറ
യുന്നു പൈതങ്ങളെ ദ്രവ്യങ്ങളിൽ ആശ്രയിച്ചിരിക്കുന്നവർ ദൈവ
ത്തിന്റെ രാജ്യത്തിലെക്ക കടക്കുന്നത എത്രയും പ്രയാസമായിട്ടു
൨൫ ള്ളതാകുന്നു* ഒരു ധനവാൻ ദൈവത്തിന്റെ രാജ്യത്തിലെക്ക

കടക്കുന്നതിനെക്കാൾ ഒര ഒട്ടകം ഒരു സൂചിക്കുഴയിൽ കൂടി കട
ന്നു പൊകുന്നത എറെറവും എളുപ്പമാകുന്നു* എന്നാറെ അവർ ൨൬
അവധി കൂടാതെ വിസ്മയിച്ച തമ്മിൽ തമ്മിൽ പറഞ്ഞു പിന്നെ
ആൎക്ക രക്ഷിക്കപ്പെട്ടുവാൻ കഴിയും* പിന്നെ യെശു അവരെ ൨൭
നൊക്കീട്ട പറയുന്നു മനുഷ്യരാൽ ഇത കഴിയാത്തതാകുന്നു ദൈ
വത്താൽ അല്ല താനും എന്തുകൊണ്ടെന്നാൽ ദൈവത്താൽ സകല
കാൎയ്യവും കഴിയുന്നതാകുന്നു* അപ്പൊൾ പത്രൊസ അവനൊട്ട ൨൮
പറഞ്ഞു തുടങ്ങി കണ്ടാലും ഞങ്ങൾ സകലത്തെയും വിട്ടുകയും നി
ന്റെ പിന്നാലെ വരികയും ചെയ്തു* എന്നാറെ യെശു ഉത്തര ൨൯
മായിട്ട പറഞ്ഞു ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു ഭവ
നത്തെ എങ്കിലും സഹൊദരന്മാരെ എങ്കിലും സഹൊദരിമാരെ എ
ങ്കിലും പിതാവിനെ എങ്കിലും മാതാവിനെ എങ്കിലും ഭാൎയ്യയെ എ
ങ്കിലും മക്കളെ എങ്കിലും നിലങ്ങളെ എങ്കിലും എന്റെയും എവൻ
ഗെലിയൊന്റെയും നിമിത്തമായിട്ടു വിട്ടും കളഞ്ഞിട്ട* ഇപ്പൊൾ ൩൦
ഇം കാലത്തിങ്കൽ തന്നെ ഉപദ്രവങ്ങളൊട കൂട നൂറിരട്ടി ഭവന
ങ്ങളെയും സഹൊദരന്മാരെയും സഹൊദരിമാരെയും മാതാപിതാ
ക്കന്മാരെയും മക്കളെയും നിലങ്ങളെയും വരുവാനുള്ള ലൊകത്തിൽ
നിത്യ ജീവനെയും കൈക്കൊള്ളാതെ ഇരിക്കുന്നവൻ ഒരുത്തനും ഇ
ല്ല* എന്നാലും മുമ്പുള്ളവർ പലരും ഒടുക്കത്തവരായും ഒടുക്കത്ത ൩൧
വർ മുമ്പുള്ളവരായും ഇരിക്കും*

പിന്നെ അവർ വഴിയിൽ യെരുശലെമിലെക്ക പുറപ്പെട്ടുപൊ ൩൨
ക ആയിരുന്നു യെശു അവരുടെ മുമ്പായി നടന്നു അവർ ആശ്ച
ൎയ്യപ്പെട്ടുകയും പിന്നാലെ ചെന്നുകൊണ്ടു ഭയപ്പെട്ടുകയും ചെയ്തു വി
ശെഷിച്ച അവൻ പന്ത്രണ്ടാളുകളെ പിന്നെയും കൂട്ടിക്കൊണ്ടു പൊ
യി തനിക്ക ഭവിപ്പാനിരിക്കുന്ന കാൎയ്യങ്ങളെ അവരൊട്ട പറഞ്ഞു
തുടങ്ങി* കണ്ടാലും നാം യെരുശലെമിലെക്ക പുറപ്പെട്ട പൊകു ൩൩
ന്നു മനുഷ്യന്റെ പുത്രൻ പ്രധാനാചാൎയ്യന്മാൎക്കും ഉപാദ്ധ്യായന്മാ
ൎക്കും എല്പിക്കപ്പെട്ടുകയും അവർ അവനെ മരണ ശിക്ഷയ്ക്കു വിധി
ക്കയും പുറജാതികൾക്ക അവനെ എല്പിക്കയും ചെയ്യും* അവർ ൩൪
അവനെ പരിഹസിക്കയും വാറകൊണ്ടു അവനെ അടിക്കയും അ
വന്റെ മെൽ തുപ്പുകയും അവനെ കൊല്ലുകയും ചെയ്യും അവൻ മൂ
ന്നാം ദിവസത്തിൽ പിന്നെയും ഉയിൎത്തെഴുനീല്ക്കയും ചെയ്യും*

പിന്നെ സെബെദിയുടെ പുത്രന്മാരായ യാക്കൊബും യൊഹന്നാ ൩൫
നും അവന്റെ അടുക്കൽ വന്നു പറഞ്ഞു ഗുരൊ ഞങ്ങൾ യാതൊ
ന്നിനെ യാചിച്ചാലും അതിനെ നീ ഞങ്ങൾക്ക ചെയ്യെണമെന്നു
ഞങ്ങൾക്ക മനസ്സായിരിക്കുന്നു* എന്നാറെ അവൻ അവരൊട്ട ൩൬
പറഞ്ഞു ഞാൻ നിങ്ങൾക്ക എന്ത ചെയ്യെണമെന്നു നിങ്ങൾക്ക മന
സ്സായിരിക്കുന്നു* അവർ അവനൊട്ട പറഞ്ഞു ഞങ്ങൾ ഒരുത്തൻ ൩൭
നിന്റെ വലത്തു ഭാഗത്തും ഒരുത്തൻ നിന്റെ ഇടത്തു ഭാഗത്തും

നിന്റെ പ്രഭാവത്തിൽ ഇരിപ്പാനായിട്ട ഞങ്ങൾക്ക നൽകെണം*
൩൮ എന്നാറെ യെശു അവരൊട പറഞ്ഞു നിങ്ങൾ യാചിക്കുന്നത ഇ
ന്നത എന്ന നിങ്ങൾ അറിയുന്നില്ല ഞാൻ പാനം ചെയ്യുന്ന പാന
പാത്രത്തെ പാനം ചെയ്വാനും ഞാൻ ബപ്തിസ്മപ്പെടുന്ന ബപ്തിസ്മ
൩൯ കൊണ്ട ബപ്തിസ്മപ്പെടുവാനും നിങ്ങൾക്ക കഴിയുമൊ* ഞങ്ങൾക്ക
കഴിയുമെന്ന അവർ അവനൊട പറഞ്ഞു യെശു അവരൊട പറ
ഞ്ഞു ഞാൻ പാനം ചെയ്യുന്ന പാനപാത്രത്തെ നിങ്ങൾ പാനംചെ
യ്കയും ഞാൻ ബപ്തിസ്മപ്പെടുന്ന ബപ്തിസ്മ കൊണ്ട നിങ്ങൾ ബപ്തിസ്മ
൪൦ പ്പെടുകയും ചെയ്യും നിശ്ചയം* എന്നാലും എന്റെ വലത്തുഭാഗ
ത്തിലും എന്റെ ഇടത്തു ഭാഗത്തിലും ഇരിപ്പാനുള്ളതിനെ അത
യാതൊരുത്തൎക്ക ഒരുക്കപ്പെടുന്നുവൊ അവൎക്കല്ലാതെ തരുവാൻ എ
൪൧ നിക്കുള്ളതല്ല* ശെഷം പത്തു പെരും അതിനെ കെട്ടാറെ യാ
൪൨ കൊബിനൊടും യൊഹന്നാനൊടും നീരസപ്പെട്ടു തുടങ്ങി* അ
പ്പൊൾ യെശു അവരെ അടുക്കൽ വിളിച്ചിട്ട അവരൊട പറഞ്ഞു
ജാതികളെ പരിപാലിപ്പാൻ വിചാരിക്കുന്നവർ അവരുടെ മെൽ
പ്രഭുത്വം ചെയ്യുന്നു എന്നും അവരുടെ മഹത്തുകൾ അവരുടെ മെൽ
൪൩ അധികാരം ചെയ്യുന്നു എന്നും നിങ്ങൾ അറിയുന്നു* എന്നാൽ നി
ങ്ങളുടെ ഇടയിൽ ഇപ്രകാരം ഉണ്ടാകരുത നിങ്ങളിൽ യാതൊരു
ത്തനും വലിയവനാകുവാൻ ഇച്ശിച്ചാൽ അവൻ നിങ്ങളുടെ ശുശ്രൂ
൪൪ ഷക്കാരനാകും* നിങ്ങളിൽ യാതൊരുത്തനും മുമ്പനാകുവാൻ ഇ
൪൫ ച്ശിച്ചാൽ അവൻ എല്ലാവരുടെയും ഭൃത്യനായി ഭവിക്കും* എന്തു
കൊണ്ടെന്നാൽ മനുഷ്യന്റെ പുത്രനും ശുശ്രൂഷ ചെയ്യിച്ചുകൊൾവാ
നായിട്ട വന്നിട്ടില്ല ശുശ്രൂഷ ചെയ്വാനായിട്ടും തന്റെ ജീവനെ പ
ലൎക്കും വെണ്ടി വീണ്ടെടുപ്പായിട്ട കൊടുപ്പാനായിട്ടും അത്രെ ആകു
ന്നത*

൪൬ പിന്നെ അവർ യെറിഹൊയിലെക്ക വന്നു അവനും അവന്റെ
ശിഷ്യന്മാരും വളരെ പുരുഷാരവും യെറിഹൊയിൽനിന്ന പുറ
പ്പെടുമ്പൊൾ തിമായുടെ പുത്രനായ ബാർതിമായി എന്ന ഒരു കു
രുടൻ വഴിയരികെ ഭിക്ഷ യാചിച്ചുകൊണ്ട ഇരിക്കുന്നുണ്ടായിരുന്നു*
൪൭ വിശെഷിച്ച ഇവൻ നസറായക്കാരനായ യെശുവാകുന്നു എന്ന അ
വൻ കെട്ടാറെ നിലവിളിപ്പാനും ദാവീദിന്റെ പുത്രനായ യെശു
വായുള്ളൊവെ എന്നൊട കരുണയുണ്ടാകെണമെ എന്ന പറവാനും
൪൮ ആരംഭിച്ചു* മിണ്ടാതെ ഇരിപ്പാനായിട്ട പലരും അവനെ ശാസി
ച്ചു എന്നാൽ അവൻ ദാവീദിന്റെ പുത്ര എന്നൊട കരുണയുണ്ടാ
൪൯ കെണമെ എന്ന അധികമധികമായിട്ട നിലവിളിച്ചു* അപ്പൊൾ
യെശു നിന്നിട്ട അവനെ വിളിപ്പാൻ പറഞ്ഞു എന്നാറെ അവർ
കുരുടനെ വിളിച്ചു അവനൊട പറഞ്ഞു ധൈൎയ്യമായിരിക്ക എഴു
൫൦ നീല്ക്ക അവൻ നിന്നെ വിളിക്കുന്നു* അപ്പൊൾ അവൻ തന്റെ
വസ്ത്രത്തെ ഇട്ടും കളഞ്ഞു എഴുനീറ്റ യെശുവിന്റെ അടുക്കൽ ചെ

ന്നു* അപ്പൊൾ യെശു ഉത്തരമായിട്ട അവനൊടു പറഞ്ഞു ൫൧
ഞാൻ നിനക്ക എന്ത ചെയ്യെണമെന്ന നിനക്ക മനസ്സായിരിക്കുന്നു
കുരുടൻ അവനൊടു പറഞ്ഞു കൎത്താവെ ഞാൻ എന്റെ ദൃഷ്ടി
യെ പ്രാപിക്കെണം* പിന്നെ യെശു അവനൊടു പറഞ്ഞു നീ ൫൨
പൊക നിന്റെ വിശ്വാസം നിന്നെ സൌഖ്യമാക്കി ഉടൻ തന്നെ
അവൻ അവന്റെ ദൃഷ്ടിയെ പ്രാപിക്കയും വഴിയിൽ യെശുവി
നെ പിഞ്ചെല്ലുകയും ചെയ്തു*

## ൧൧ അദ്ധ്യായം

൧ ക്രിസ്തു സന്തൊഷത്തൊടെ യെറുശലെമിലെക്ക (കയറി)
പൊകുന്നത.— ൧൨ അവൻ കായില്ലാത്ത അത്തി മര
ത്തെ ശപിക്കുന്നത.

പിന്നെ അവൻ യെറുശലെമിന്ന സമീപമുള്ള ഒലിവ പൎവ്വത
ത്തിന്റെ അരികെ ബെതഫ്ഫാഗയിലെക്കും ബെഥാന്യായിലെ
ക്കും ചെന്നപ്പൊൾ അവൻ തന്റെ ശിഷ്യന്മാരിൽ രണ്ടു പെരെ
അയച്ചു* അവരൊടു പറഞ്ഞു നിങ്ങളുടെ നെരെ ഇരിക്കുന്ന ഗ്രാ ൨
മത്തിലെക്ക പൊകുവിൻ എന്നാൽ അതിലെക്ക കടന്ന ഉടനെ മ
നുഷ്യരിൽ ഒരുത്തനും കയറിയിരുന്നിട്ടില്ലാത്ത ഒരു ആണ്കഴുത
ക്കുട്ടിയെ കെട്ടിയിരിക്കുന്നതിനെ നിങ്ങൾ കാണും അവനെ അഴി
ച്ച കൊണ്ടുവരുവിൻ* പിന്നെ യാതൊരുത്തനും നിങ്ങളൊട നി ൩
ങ്ങൾ എന്തുകൊണ്ട ഇതിനെ ചെയ്യുന്നു എന്ന പറയുന്നു എങ്കിൽ ക
ൎത്താവിന്ന അവനെക്കൊണ്ട ആവശ്യമുണ്ട എന്ന പറവിൻ എന്നാ
ൽ ഉടനെ അവൻ അവനെ ഇവിടെക്ക അയക്കും* എന്നാറെ ൪
അവർ പൊയി ആണ്കഴുതക്കുട്ടിയെ ഇരുവഴി കൂടിയൊരു സ്ഥ
ലത്ത വാതലിന്റെ അടുക്കൽ പുറത്ത കെട്ടിയിരിക്കുന്നതിനെ
കണ്ടെത്തി അവനെ അഴിക്കയും ചെയ്തു* അപ്പൊൾ അവിടെ ൫
നിന്നിട്ടുള്ളവരിൽ ചിലർ അവരൊടു നിങ്ങൾ ആണ്കഴുതക്കുട്ടിയെ
അഴിച്ചുകൊണ്ട എന്തു ചെയ്യുന്നു എന്ന പറഞ്ഞു* അപ്പൊൾ യെ ൬
ശു കല്പിച്ച പ്രകാരം തന്നെ അവർ അവരൊടു പറഞ്ഞു അപ്പൊൾ
അവർ അവരെ വിട്ടു* പിന്നെ അവർ കഴുതക്കുട്ടിയെ യെശു ൭
വിന്റെ അടുക്കൽ കൊണ്ടുവന്ന അവന്റെ മെൽ തങ്ങളുടെ വസ്ത്ര
ങ്ങളെയു ഇട്ടു അവൻ അവന്റെ മെൽ കയറിയിരിക്കയും ചെയ്തു*
വിശെഷിച്ച പലരും തങ്ങളുടെ വസ്ത്രങ്ങളെ വഴിയിൽ വിരിക്കയും ൮
മറ്റു ചിലർ വൃക്ഷങ്ങളിൽനിന്ന കൊമ്പുകളെ വെട്ടി വഴിയിൽ
പരത്തുകയും ചെയ്തു* മുമ്പെ പൊകുന്നവരും പിന്നാലെ ചെല്ലു ൯
ന്നവരും നിലവിളിച്ച പറഞ്ഞു ഓശാന കൎത്താവിന്റെ നാമ
ത്തിൽ വരുന്നവൻ അനുഗ്രഹിക്കപ്പെട്ടവനാകുന്നു* കൎത്താവി ൧൦
ന്റെ നാമത്തിൽ വരുന്നതായി നമ്മുടെ പിതാവായ ദാവീദിന്റെ
രാജ്യം അനുഗ്രഹിക്കപ്പെട്ടതാകുന്നു അത്യുന്നതങ്ങളിൽ ഓശാന* പി ൧൧

ന്ന യെശു യെറുശലെമിലെക്കും ദൈവാലയത്തിലെക്കും ചെന്ന
സകല വസ്തുക്കളെയും ചുററും നൊക്കിയതിന്റെ ശെഷം അന്ന
സന്ധ്യയാകകൊണ്ട അവൻ പന്ത്രണ്ടുപെരൊടും കൂടെ ബെത്താനിയാ
യിലെക്ക പുറപ്പെട്ട പൊയി*

൧൨ പിറെറന്നാൾ അവർ ബെത്താനിയായിൽനിന്ന വരുമ്പൊൾ അ
൧൩ വന്ന വിശന്നു* വിശെഷിച്ച ഇലകളുള്ള ഒരു അത്തി വൃക്ഷ
ത്തെ ദൂരത്തിൽനിന്ന കാണുകകൊണ്ട അതിൽ വല്ലതും കണ്ടുകിട്ടു
മായിരിക്കുമെന്ന വെച്ച ചെന്നു എന്നാൽ അവൻ അതിന്റെ അ
ടുക്കൽ ചെന്നാറെ ഇലകളെ അല്ലാതെ മറെറാന്നിനെയും കണ്ടില്ല
എന്തുകൊണ്ടെന്നാൽ അന്ന അത്തിപ്പഴങ്ങളുടെ കാലമായിരുന്നി
൧൪ ല്ല* അപ്പൊൾ യെശു ഉത്തരമായിട്ട അതിനൊടു പറഞ്ഞു ഇ
നിമെലിൽ എന്നെക്കും ആരും നിങ്കൽനിന്ന ഫലങ്ങളെ ഭക്ഷി
ക്കാതെ ഇരിക്കട്ടെ അതിനെ അവന്റെ ശിഷ്യന്മാർ കെൾക്കയും
ചെയ്തു*

൧൫ പിന്നെ അവർ യെറുശലെമിലെക്ക വന്നു എന്നാറെ യെശു
ദൈവാലയത്തിലെക്ക ചെന്ന ദൈവാലയത്തിൽ വില്ക്കുന്നവരെയും
കൊള്ളുന്നവരെയും പുറത്താക്കി തുടങ്ങുകയും നാണിഭക്കാരുടെ
മെശപ്പലകകളെയും പ്രാവുകളെ വില്ക്കുന്നവരുടെ പീഠങ്ങളെയും മ
൧൬ റിച്ചിടുകയും ചെയ്തു* ഒരുത്തനും ദൈവാലയത്തിൽ കൂടി യാ
൧൭ തൊരു പാത്രത്തെയും കൊണ്ടുപൊകുവാൻ സമ്മതിച്ചതുമില്ല* വി
ശെഷിച്ച അവൻ ഉപദെശിച്ചുകൊണ്ട അവരൊടു പറഞ്ഞു എ
ന്റെ ഭവനം സകല ജാതികളാലും പ്രാൎത്ഥന ഭവനമെന്ന വിളി
ക്കപ്പെടും എന്ന എഴുതിയിരിക്കുന്നില്ലയൊ എന്നാൽ നിങ്ങൾ അ
൧൮ തിനെ കള്ളന്മാരുടെ ഒരു ഗുഹയാക്കിയിരിക്കുന്നു* എന്നാറെ
അതിനെ ഉപാദ്ധ്യായന്മാരും പ്രധാനാചാൎയ്യന്മാരും കെട്ടിട്ട അ
വനെ എങ്ങിനെ കൊല്ലെണ്ടു എന്ന വിചാരിച്ചു എന്തുകൊണ്ടെന്നാൽ
ജനമെല്ലാം അവന്റെ ഉപദെശത്തിങ്കൽ അത്ഭുതപ്പെടുകകൊണ്ട
൧൯ അവർ അവനെ ഭയപ്പെട്ടു* പിന്നെ സന്ധ്യയായപ്പൊൾ അവൻ
നഗരത്തിൽനിന്ന പുറപ്പെട്ട പൊയി*

൨൦ പിന്നെ ഉദയത്തിങ്കൽ അവർ കടന്നുപൊകുമ്പൊൾ അത്തി
൨൧ വൃക്ഷം വെരുകളൊടെ ഉണങ്ങിപ്പൊയതിനെ കണ്ടു* വിശെഷി
ച്ച പത്രൊസ ഓൎക്കകൊണ്ട അവനൊടു പറയുന്നു ഗുരൊ കണ്ടാലും
൨൨ നീ ശപിച്ചിട്ടുള്ള അത്തി വൃക്ഷം ഉണങ്ങിപ്പൊയി* എന്നാറെ
യെശു ഉത്തരമായിട്ട അവരൊടു പറയുന്നു നിങ്ങൾക്ക ദൈവത്തി
൨൩ ങ്കൽ വിശ്വാസം ഉണ്ടായിരിക്കണം* എന്തുകൊണ്ടെന്നാൽ ആരെ
ങ്കിലും ഈ പൎവ്വതത്തൊട നീ നീങ്ങി സമുദ്രത്തിൽ വീഴുക എന്ന
പറകയും തന്റെ ഹൃദയത്തിൽ സംശയിക്കാതെ താൻ പറയുന്ന
കാൎയ്യങ്ങൾ ഉണ്ടാകുമെന്ന വിശ്വസിക്കയും ചെയ്താൽ അവന്ന അവൻ
പറയുന്നതൊക്കയും ഉണ്ടാകുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു

പറയുന്നു* ആയതുകൊണ്ട ഞാൻ നിങ്ങളൊട്ടു പറയുന്നു നിങ്ങൾ ൨൪
പ്രാൎത്ഥിക്കുമ്പൊൾ എന്ത കാൎയ്യങ്ങളെ യാചിച്ചാലും അവയെ ഒക്ക
യും നിങ്ങൾ പ്രാപിക്കുമെന്ന വിശ്വസിപ്പിൻ എന്നാൽ നിങ്ങൾക്ക
ഉണ്ടാകും* വിശെഷിച്ച നിങ്ങൾ പ്രാൎത്ഥിച്ചുകൊണ്ട നില്ക്കുമ്പൊൾ ൨൫
യാതൊരുത്തന്റെയും നെരെ നിങ്ങൾക്ക വല്ലതും ഉണ്ടായാൽ സ്വ
ൎഗ്ഗത്തിലിരിക്കുന്ന നിങ്ങളുടെ പിതാവും നിങ്ങളൊട നിങ്ങളുടെ കു
റ്റങ്ങളെ ക്ഷമിപ്പാനായിട്ട (അതിനെ) ക്ഷമിച്ചുകൊൾവിൻ* എ ൨൬
ന്നാൽ നിങ്ങൾ ക്ഷമിക്കുന്നില്ല എങ്കിൽ സ്വൎഗ്ഗത്തിലിരിക്കുന്ന നി
ങ്ങളുടെ പിതാവും നിങ്ങളുടെ കുറ്റങ്ങളെ ക്ഷമിക്കയില്ല*

പിന്നെ അവർ യെറുശലെമിലെക്ക തിരികെ വരുന്നു വിശെഷി ൨൭
ച്ച അവൻ ദൈവാലയത്തിൽ നടക്കുമ്പൊൾ പ്രധാനാചാൎയ്യന്മാ
രും ഉപാദ്ധ്യായന്മാരും മൂപ്പന്മാരും അവന്റെ അടുക്കൽ വന്ന*
അവനൊട്ടു പറയുന്നു നീ എന്തൊരു അധികാരംകൊണ്ട ഈ കാൎയ്യ ൨൮
ങ്ങളെ ചെയ്യുന്നു ഈ കാൎയ്യങ്ങളെ ചെയ്യെണ്ടുന്നതിന്നും ആര നിനക്ക
ഈ അധികാരത്തെ തന്നു* എന്നാറെ യെശു ഉത്തരമായിട്ട അവ ൨൯
രൊട്ടു പറഞ്ഞു ഞാനും നിങ്ങളൊട ഒരു വാക്കിനെ ചൊദിക്കും നി
ങ്ങൾ എന്നൊട ഉത്തരം പറവിൻ എന്നാൽ ഞാൻ ഇന്ന അധികാ
രംകൊണ്ട ഈ കാൎയ്യങ്ങളെ ചെയ്യുന്നു എന്ന നിങ്ങളൊട്ടു പറയാം*
യൊഹന്നാന്റെ ബപ്തിസ്മ സ്വൎഗ്ഗത്തിൽനിന്നൊ മനുഷ്യരിൽനി ൩൦
ന്നൊ ഉണ്ടായി എന്നൊട ഉത്തരം പറവിൻ* അപ്പൊൾ അവർ ൩൧
തമ്മിൽ തമ്മിൽ വിചാരിച്ച പറഞ്ഞു സ്വൎഗ്ഗത്തിൽനിന്ന എന്ന നാം
പറയുമെങ്കിൽ അവൻ പറയും പിന്നെ നിങ്ങൾ എന്തുകൊണ്ട അവ
നെ വിശ്വസിക്കാഞ്ഞു* എന്നാൽ മനുഷ്യരിൽനിന്ന എന്ന നാം ൩൨
പറയുമെങ്കിൽ അവർ ജനത്തെ ഭയപ്പെട്ടു എന്തുകൊണ്ടെന്നാൽ
യൊഹന്നാൻ സത്യമായിട്ട ഒരു ദീൎഘദൎശിയാകുന്നു എന്ന എല്ലാവ
രും അവനെ വിചാരിച്ചിരുന്നു* വിശെഷിച്ച അവർ ഉത്തരമാ ൩൩
യിട്ട യെശുവിനൊട്ടു പറഞ്ഞു ഞങ്ങൾ അറിയുന്നില്ല അപ്പൊൾ
യെശു ഉത്തരമായിട്ട അവരൊട്ടു പറയുന്നു ഞാനും ഇന്ന അധികാ
രം കൊണ്ട ഈ കാൎയ്യങ്ങളെ ചെയ്യുന്നു എന്ന നിങ്ങളൊട്ടു പറയുന്നില്ല*

## ൧൨ അദ്ധ്യായം

൧ മുന്തിരിങ്ങാത്തൊട്ടത്തിന്റെ ഉപമ. — ൧൩ രാജഭൊഗം കൊടുക്കുന്നതിന്റെയും.— ൧൮ ഉയിൎപ്പിന്റെയും.— ൪൧ വിധവയുടെയും അവളുടെ രണ്ടു കാശിന്റെയും സംഗതി.

പിന്നെ അവൻ ഉപമകളെക്കൊണ്ട അവരൊട്ടു പറഞ്ഞു തുട
ങ്ങി ഒരു മനുഷ്യൻ ഒരു മുന്തിരിങ്ങാത്തൊട്ടത്തെ ഉണ്ടാക്കി ചു
റ്റും ഒരു വെലി കെട്ടുകയും ഒരു ചക്കിനെ കുഴിച്ചിടുകയും ഒരു
ഗൊപുരത്തെ പണിചെയ്കയും അതിനെ തൊട്ടക്കാരെ എല്പിച്ച പു
റദെശത്തിലെക്ക പൊകയും ചെയ്തു* പിന്നെ ഫലസമയത്തിങ്കൽ ൨

അവൻ തൊട്ടക്കാരുടെ അടുക്കൽ ഒരു ഭൃത്യനെ തൊട്ടക്കാരൊട മു
ന്തിരിങ്ങാത്തൊട്ടത്തിന്റെ ഫലങ്ങളിൽനിന്ന വാങ്ങുവാനായിട്ട
൩ അയച്ചു* എന്നാൽ അവർ അവനെ പിടിച്ചിട്ട അടിക്കയും അ
൪ വനെ വ്യൎത്ഥനാക്കി അയക്കയും ചെയ്തു * പിന്നെയും അവൻ മ
റെറാരു ഭൃത്യനെ അവരുടെ അടുക്കൽ അയച്ചു അവനെയും അ
വർ കല്ലുകൊണ്ട എറിഞ്ഞ തലയിൽ മുറി എല്പിച്ചു അവമാനപ്പെട്ട
൫ വനാക്കി അയക്കയും ചെയ്തു * പിന്നെയും അവൻ മറെറാരുത്ത
നെ അയച്ചു എന്നാറെ അവനെ അവർ കൊന്നു മററു പലരെയും
൬ അവർ ചിലരെ അടിക്കയും ചിലരെ കൊല്ലുകയും ചെയ്തു * അതു
കൊണ്ട ഇനി തനിക്ക വാത്സല്യമായുള്ളൊരു പുത്രൻ ഉണ്ടാകകൊണ്ട
അവർ എന്റെ പുത്രനെ ശങ്കിക്കുമെന്ന പറഞ്ഞ അവൻ ഒടുക്ക
൭ ത്ത അവനെയും അവരുടെ അടുക്കൽ അയച്ചു* എന്നാൽ ആ തൊ
ട്ടക്കാർ തമ്മിൽ തമ്മിൽ പറഞ്ഞു ഇവൻ അവകാശിയാകുന്നു വരു
വിൻ നാം അവനെ കൊല്ലണം എന്നാൽ അവകാശം നമ്മുടെ ആ
൮ കും* പിന്നെ അവർ അവനെ പിടിച്ചു കൊല്ലുകയും മുന്തിരിങ്ങാ
൯ തൊട്ടത്തിൽനിന്ന പുറത്താക്കിക്കളകയും ചെയ്തു * അതുകൊണ്ട
മുന്തിരിങ്ങാത്തൊട്ടത്തിന്റെ യജമാനൻ എന്ത ചെയ്യും അവൻ
വന്ന ആ തൊട്ടക്കാരെ നശിപ്പിക്കയും മുന്തിരിങ്ങാത്തൊട്ടത്തെ മ
൧൦ ററ ആളുകളെ എല്പിക്കയും ചെയ്യും* വിശെഷിച്ച ൟ വെദവാ
ക്യത്തെ നിങ്ങൾ വായിച്ചിട്ടില്ലയൊ ഭവനം പണി ചെയ്യുന്നവർ
തള്ളിക്കളഞ്ഞിട്ടുള്ള കല്ലു തന്നെ കൊണിന്റെ തലയായി തീൎന്നു*
൧൧ ഇത കൎത്താവിനാൽ ചെയ്യപ്പെട്ട നമ്മുടെ കണ്ണുകൾക്ക ആശ്ചൎയ്യമാ
൧൨ യിട്ടുള്ളതുമാകുന്നു* അപ്പൊൾ അവർ അവനെ പിടിപ്പാൻ അ
ന്വെഷിച്ചു എങ്കിലും ജനത്തെ ഭയപ്പെട്ടു എന്തുകൊണ്ടെന്നാൽ അ
വൻ ൟ ഉപമയെ തങ്ങളെ കുറിച്ച പറഞ്ഞു എന്ന അവർ അറി
ഞ്ഞു പിന്നെ അവർ അവനെ വിട്ട പുറപ്പെട്ട പൊയി*

൧൩ പിന്നെ അവർ പറിശന്മാരിലും എറൊദ്യക്കാരിലും ചിലരെ അ
വനെ വചനത്തിൽ അകപ്പെടുത്തെണ്ടുന്നതിന്ന അവന്റെ അടുക്കൽ
൧൪ അയച്ചു* എന്നാൽ ഇവർ വന്നാറെ അവനൊട പറയുന്നു ഗുരൊ
നീ സത്യവാനാകുന്നു എന്നും ആൎക്കും വെണ്ടി നിനക്ക വിചാരമില്ല
എന്നും ഞങ്ങൾ അറിയുന്നു എന്തുകൊണ്ടെന്നാൽ നീ മനുഷ്യരുടെ
മുഖ പക്ഷത്തെ നൊക്കാതെ സത്യത്തൊടെ ദൈവത്തിന്റെ മാ
ൎഗ്ഗത്തെ ഉപദെശിക്കുന്നു കൈസറിന്ന വരിപ്പണം കൊടുക്കുന്നത
ന്യായമൊ അല്ലയൊ ഞങ്ങൾ കൊടുക്കയൊ കൊടുക്കാതെ ഇരിക്ക
൧൫ യൊ വെണ്ടു* എന്നാറെ അവൻ അവരുടെ കപടഭക്തിയെ അ
റികകൊണ്ട അവരൊട പറഞ്ഞു നിങ്ങൾ എന്തിന എന്നെ പരീ
ക്ഷിക്കുന്നു എനിക്ക കാണെണ്ടുന്നതിന്ന ഒരു പണം കൊണ്ടുവരു
൧൬ വിൻ* അവർ കൊണ്ടുവരികയും ചെയ്തു അപ്പൊൾ അവൻ അ
വരൊട പറയുന്നു ഇത ആരുടെ സ്വരൂപവും മെലെഴുത്തും ആ

കുന്നു എന്നാറെ അവർ അവനൊടു പറഞ്ഞു കൈസറിന്റെ(താ
കുന്നു* ൧൭ അപ്പൊൾ യെശു ഉത്തരമായിട്ടു അവരൊടു പറഞ്ഞു
കൈസറിനുള്ളവയെ കൈസറിന്നും ദൈവത്തിനുള്ളവയെ ദൈ
വത്തിന്നും കൊടുത്തുകൊൾവിൻ എന്നാറെ അവർ അവങ്കൽ
ആശ്ചൎയ്യപ്പെട്ടു*

൧൮ പിന്നെ ഉയിൎപ്പില്ലെന്നു പറയുന്നവരായ സാദൊക്കായക്കാർ അ
വന്റെ അടുക്കൽ വന്നു അപ്പൊൾ അവർ അവനൊടു ചൊദിച്ചു
പറഞ്ഞു* ൧൯ ഗുരൊ ഒരുത്തന്റെ സഹൊദരൻ മരിക്കയും ത
ന്റെ ഭാൎയ്യയെ പിൻ വെച്ചെക്കയും മക്കളെ വെച്ചെക്കാതെ ഇരിക്ക
യും ചെയ്താൽ അവന്റെ സഹൊദരൻ അവന്റെ ഭാൎയ്യയെ പരി
ഗ്രഹിക്കയും തന്റെ സഹൊദരന്നായിട്ടു സന്തതിയെ ഉണ്ടാക്കുകയും
ചെയ്യാമെന്നു മൊശെ ഞങ്ങൾക്ക എഴുതിയിരിക്കുന്നു* ൨൦ എന്നാൽ
എഴു സഹൊദരന്മാർ ഉണ്ടായിരുന്നു മൂത്തവൻ ഒരു സ്ത്രീയെ പ
രിഗ്രഹിക്കയും മരിച്ചു സന്തതിയെ വെച്ചെക്കാതെ ഇരിക്കയും ചെ
യ്തു* ൨൧ രണ്ടാമത്തവനും അവളെ പരിഗ്രഹിച്ചു മരിച്ചു അവനും സ
ന്തതിയെ വെച്ചെച്ചില്ല ഇപ്രകാരം തന്നെ മൂന്നാമത്തവനും* ൨൨ അ
വർ എഴുപെരും അവളെ പരിഗ്രഹിച്ചു സന്തതിയെ വെച്ചെച്ചില്ല
എല്ലാവരുടെയും ഒടുക്കം ആ സ്ത്രീയും മരിച്ചു* ൨൩ അതുകൊണ്ടു ഉയി
ൎപ്പിങ്കൽ അവർ ഉയിൎത്തെഴുനില്ക്കുമ്പൊൾ അവൾ അവരിൽ എ
വന്റെ ഭാൎയ്യയാകും എന്തെന്നാൽ ആ എഴാളുകൾ അവളെ ഭാൎയ്യ
യായി പരിഗ്രഹിച്ചുവല്ലൊ* ൨൪ എന്നാറെ യെശു ഉത്തരമായിട്ടു അ
വരൊടു പറഞ്ഞു നിങ്ങൾ വെദവാക്യങ്ങളെ എങ്കിലും ദൈവത്തി
ന്റെ ശക്തിയെ എങ്കിലും അറിയാതെ ഇരിക്കുന്നതുകൊണ്ടല്ലയൊ
തെറ്റിപ്പൊകുന്നത* ൨൫ എന്തുകൊണ്ടെന്നാൽ അവർ മരിച്ചവരിൽ
നിന്നു ഉയിൎത്തെഴുനില്ക്കുമ്പൊൾ അവർ വിവാഹം ചെയ്യുമാറില്ല വി
വാഹമായി കൊടുക്കപ്പെടുമാറുമില്ല സ്വൎഗ്ഗത്തിലുള്ള ദൈവദൂതന്മാ
രെപ്പൊലെ അത്രെയാകുന്നത* ൨൬ എന്നാൽ മരിച്ചവർ ഉയിൎത്തെ
ഴുനില്ക്കുന്നുണ്ടു എന്നുള്ള സംഗതിയെ സംബന്ധിച്ചു നിങ്ങൾ മൊശ
യുടെ പുസ്തകത്തിൽ ഞാൻ അബ്രഹാമിന്റെ ദൈവവും ഇസ്സാക്കി
ന്റെ ദൈവവും യാക്കൊബിന്റെ ദൈവവും ആകുന്നു എന്നു ദൈ
വം കാട്ടിൽ അവനൊടു പറഞ്ഞപ്രകാരം വായിച്ചിട്ടില്ലയൊ*
൨൭ അവൻ മരിച്ചവരുടെ ദൈവമല്ല ജീവനുള്ളവരുടെ ദൈവം അ
ത്രെ ആകുന്നത ഇതുകൊണ്ടു നിങ്ങൾ വളരെ തെറ്റിപ്പൊകുന്നു*

൨൮ വിശെഷിച്ചു ഉപാദ്ധ്യായന്മാരിൽ ഒരുത്തൻ അടുക്കൽ വന്നു
അവർ വാദിക്കുന്നതിനെ കെൾക്കകൊണ്ടും അവൻ അവരൊട ന
ല്ലവണ്ണം ഉത്തരം പറഞ്ഞു എന്നു അറികകൊണ്ടും എല്ലാററിലും
പ്രധാനമായുള്ള കല്പന എതാകുന്നു എന്നു അവനൊടു ചൊദിച്ചു*
൨൯ എന്നാറെ യെശു അവനൊട ഉത്തരമായിട്ടു പറഞ്ഞു എല്ലാ ക
ല്പനകളിലും പ്രധാനമായുള്ളത ഇതാകുന്നു ഇസ്രാഎലായുള്ളൊവെ

കെൾക്ക നമ്മുടെ ദൈവമായ കൎത്താവ എക കൎത്താവാകുന്നു*
൩൦ വിശെഷിച്ച നി നിന്റെ ദൈവമായ കൎത്താവിനെ നിന്റെ പൂൎണ്ണ ഹൃദയം കൊണ്ടും നിന്റെ പൂൎണ്ണാത്മാവു കൊണ്ടും നിന്റെ പൂൎണ്ണ മനസ്സുകൊണ്ടും നിന്റെ പൂൎണ്ണ ശക്തികൊണ്ടും സ്നെഹിക്കണം
൩൧ ഇത പ്രധാന കല്പനയാകുന്നു* രണ്ടാം കല്പന അതിനൊടു സമമാകുന്നു നി നിന്നെപ്പൊലെ തന്നെ നിന്റെ അയല്ക്കാരനെ സ്നെഹിക്കെണം എന്നുള്ളതാകുന്നു ഇവയെക്കാൾ വലുതായിട്ട മറ്റൊരു
൩൨ കല്പനയില്ല* പിന്നെ ഉപാദ്ധ്യായൻ അവനൊടു പറഞ്ഞു നല്ലതു ഗുരൊ നി സത്യം പറഞ്ഞു അതെന്തുകൊണ്ടെന്നാൽ ഒരു ദൈവ
൩൩ മുണ്ട അവൻ ഒഴികെ മറ്റൊരുത്തനുമില്ല* വിശെഷിച്ച അവനെ പൂൎണ്ണ ഹൃദയം കൊണ്ടും പൂൎണ്ണ ബുദ്ധികൊണ്ടും പൂൎണ്ണാത്മാവുകൊണ്ടും പൂൎണ്ണ ശക്തികൊണ്ടും സ്നെഹിക്കുന്നതും അയല്ക്കാരനെ തന്നെ പൊലെ തന്നെ സ്നെഹിക്കുന്നതും മുഴുവനായ എല്ലാ ഹൊമങ്ങളെക്കാ
൩൪ ളും ബലികളെക്കാളും അധികമാകുന്നു* എന്നാൽ അവൻ ബുദ്ധിയൊടെ ഉത്തരം പറഞ്ഞു എന്ന യെശു കണ്ടാറെ അവനൊടു പറഞ്ഞു നി ദൈവത്തിന്റെ രാജ്യത്തിൽനിന്ന ദൂരമുള്ളവനല്ല അതിന്റെ ശെഷം അവനൊട ഒന്നും ചൊദിപ്പാൻ ആരും തുനിഞ്ഞതുമില്ല*
൩൫ പിന്നെ യെശു താൻ ദൈവാലയത്തിൽ ഉപദെശിച്ചിരിക്കുമ്പൊൾ ഉത്തരമായിട്ട പറഞ്ഞു ക്രിസ്തു ദാവീദിന്റെ പുത്രനാകു
൩൬ ന്നു എന്ന ഉപാദ്ധ്യായന്മാർ എങ്ങിനെ പറയുന്നു* എന്തുകൊണ്ടെന്നാൽ ദാവീദ തന്നെ പരിശുദ്ധാത്മാവു മൂലം പറഞ്ഞിരിക്കുന്നു കൎത്താവ എന്റെ കൎത്താവിനൊട ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാക്കുവൊളത്തിന്ന എന്റെ വലത്തു ഭാഗത്തിൽ
൩൭ ഇരിക്ക എന്ന പറഞ്ഞു* ഇതുകൊണ്ട ദാവീദ തന്നെ അവനെ കൎത്താവ എന്ന വിളിച്ചിരിക്കുന്നു പിന്നെ അവൻ (എങ്ങിനെ) അവന്റെ പുത്രനാകുന്നു എന്നാൽ വളരെ പുരുഷാരം അവനെ കൌതുകമായി കെട്ടു*
൩൮ പിന്നെ അവൻ തന്റെ ഉപദെശത്തിൽ അവരൊടു പറഞ്ഞു നിളമുള്ള വസ്ത്രങ്ങളൊടു കൂടി നടപ്പാനും ചന്തകളിൽ വന്ദനങ്ങ
൩൯ ളെയും* സഭകളിൽ മുഖ്യാസനങ്ങളെയും വിരുന്നുകളിൽ പ്രധാന സ്ഥലങ്ങളെയും മൊഹിക്കുന്ന ഉപാദ്ധ്യായന്മാരിൽനിന്ന സൂക്ഷിച്ചു
൪൦ കൊൾവിൻ* അവർ വിധവമാരുടെ ഭവനങ്ങളെ ഭക്ഷിച്ചു കളകയും കാഴ്ചയ്ക്കു ദീൎഘമായിട്ട പ്രാൎത്ഥിക്കയും ചെയ്യുന്നവരാകുന്നു ഇവൎക്ക എറെവും അധികം ശിക്ഷ കിട്ടും*
൪൧ പിന്നെ യെശു ശ്രീഭണ്ഡാരത്തിന്റെ നെരെ ഇരുന്നു കൊണ്ട ജനങ്ങൾ ശ്രീഭണ്ഡാരത്തിൽ എങ്ങിനെ ദ്രവ്യമിടുന്നു എന്ന നൊ
൪൨ ക്കിയിരുന്നു ധനവാന്മാരായവർ പലരും വളരെ ഇട്ടു* പിന്നെ ദരിദ്ര്യമുള്ള ഒരു വിധവ വന്ന ഒരു പയിസ്സിന ശരിയായ രണ്ടു
൪൩ കാശിട്ടു* അപ്പൊൾ അവൻ തന്റെ ശിഷ്യന്മാരെ അടുക്കൽ

വിളിച്ചിട്ട അവരൊട പറയുന്നു ഈ ദരിദ്രയുള്ള വിധവ ശ്രീ
ഭണ്ഡാരത്തിൽ ഇട്ടിട്ടുള്ളവരെ എല്ലാവരെക്കാളും അധികം ഇട്ടു
എന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു* എന്തുകൊണ്ടെ ൪൪
ന്നാൽ എല്ലാവരും തങ്ങളുടെ പരിപൂൎണ്ണതയിൽനിന്ന ഇട്ടു എന്നാൽ
ഇവൾ അവളുടെ ദാരിദ്ര്യത്തിൽനിന്ന അവൾക്കുണ്ടായിരുന്നതി
നെ ഒക്കയും അവളുടെ ഉപജീവനത്തെ ഒക്കയും ഇട്ടു*

## ൧൩ അദ്ധ്യായം

൧ ദൈവാലയത്തിന്റെ നാശം.— ൯ എവൻഗെലിയൊന വെണ്ടി ഉള്ള പീഡകൾ.— ൧൪ യെഹൂദന്മാരുടെ വലിയ ആപത്തുകൾ.— ൨൪ ന്യായ വിസ്താരത്തിന്ന ക്രിസ്തു വരുന്നത.— ൩൨ അതിന്റെ സമയം നിശ്ചയമില്ലാത്തത.

പിന്നെ അവൻ ദൈവാലയത്തിൽനിന്ന പുറപ്പെട്ടു പൊകു
മ്പൊൾ അവന്റെ ശിഷ്യന്മാരിൽ ഒരുത്തൻ അവനൊടു പറ
യുന്നു ഗുരൊ കണ്ടാലും എങ്ങിനെയുള്ള കല്ലുകളും എങ്ങിനെയുള്ള പ
ണികളും(ഇവയാകുന്നു)* എന്നാറെ യെശു ഉത്തരമായിട്ട അവ ൨
നൊടു പറഞ്ഞു നീ ഈ മഹത്തായുള്ള പണികളെ കാണുന്നുവൊ
ഇടിക്കപ്പെടാതെ ഒരു കല്ലു മറ്റൊരു കല്ലിന്മെൽ ശെഷിക്കയില്ല*
പിന്നെ അവൻ ദൈവാലയത്തിന്റെ നെരെ ഒലിവു പൎവതത്തി ൩
ന്മെൽ ഇരിക്കുമ്പൊൾ പത്രൊസും യാക്കൊബും യൊഹന്നാനും അ
ന്ത്രയൊസും പ്രത്യെകം അവനൊടു ചൊദിച്ചു* ഈ കാൎയ്യങ്ങൾ ൪
എപ്പൊൾ ഉണ്ടാകുമെന്നും ഈ കാൎയ്യങ്ങൾ ഒക്കയും നിവൃത്തിയാകു
മ്പൊളുള്ള ലക്ഷ്യം എന്തായിരിക്കുമെന്നും ഞങ്ങളൊടു പറയെ
ണം* എന്നാറെ യെശു അവരൊട ഉത്തരമായിട്ട പറഞ്ഞു തു ൫
ടങ്ങി ഒരുത്തനും നിങ്ങളെ വഞ്ചിക്കാതെ ഇരിപ്പാനായിട്ട സൂക്ഷി
ച്ചുകൊൾവിൻ* എന്തുകൊണ്ടെന്നാൽ പലരും എന്റെ നാമ ൬
ത്തിൽ വന്ന ഞാൻ ക്രിസ്തു വാകുന്നു എന്ന പറകയും പലരെയും വ
ഞ്ചിക്കയും ചെയ്യും* വിശെഷിച്ച നിങ്ങൾ യുദ്ധങ്ങളെയും യുദ്ധങ്ങ ൭
ളുടെ വൎത്തമാനങ്ങളെയും കെൾക്കുമ്പൊൾ വ്യാകുലപ്പെടരുത എ
ന്തുകൊണ്ടെന്നാൽ ഇപ്രകാരമുള്ള കാൎയ്യങ്ങൾ ഉണ്ടാകെണ്ടുന്നതാകുന്നു
എങ്കിലും അവസാനം ഇപ്പൊൾ ആകയില്ല* അതെന്തുകൊണ്ടെ ൮
ന്നാൽ ജാതിക്ക ജാതിയും രാജ്യത്തിന്ന രാജ്യവും വിരൊധമായി
എഴുനീല്ക്കും അവിടവിടെ ഭൂകമ്പങ്ങളും ഉണ്ടാകും ക്ഷാമങ്ങളും കല
ഹങ്ങളും ഉണ്ടാകും ഇവ വെദനകളുടെ ആരംഭങ്ങളാകുന്നു* എന്നാൽ ൯
നിങ്ങൾ നിങ്ങളെ തന്നെ സൂക്ഷിച്ചുകൊൾവിൻ എന്തുകൊണ്ടെന്നാൽ
അവർ നിങ്ങളെ വിസ്താര സംഘങ്ങളിലും ദൈവ സഭകളിലും എ
ല്പിക്കും നിങ്ങൾ അടിക്കപ്പെടുകയും എന്റെ നിമിത്തമായിട്ട നാടു
വാഴികളുടെയും രാജാക്കന്മാരുടെയും മുമ്പാക അവൎക്ക ഒരു സാ
ക്ഷിക്കായിട്ട നിൎത്തപ്പെടുകയും ചെയ്യും* വിശെഷിച്ച എല്ലാ ദെ ൧൦

ശങ്ങളിലും എവൻഗെലിയൊൻ മുമ്പെ പ്രസംഗിക്കപ്പെടെണ്ടുന്നതാ
൧൧ കുന്നു* എന്നാൽ അവർ നിങ്ങളെ കൊണ്ടുപൊയി എല്പിക്കു
മ്പൊൾ നിങ്ങൾ എന്ത പറയെണമെന്ന മുമ്പിൽ കൂട്ടി നിരൂപി
ക്കരുത മുൻ വിചാരപ്പെടുകയുമരുത എന്നാലും ആ നാഴികയിൽ
നിങ്ങൾക്ക യാതൊന്ന നൽകപ്പെടുമൊ അതിനെ പറവിൻ എന്തു
കൊണ്ടെന്നാൽ പറയുന്നവർ നിങ്ങളല്ല പരിശുദ്ധാത്മാവ അത്രെ*
൧൨ വിശെഷിച്ച സഹൊദരൻ സഹൊദരനെയും പിതാവ പുത്രനെയും
മരണത്തിങ്കൽ എല്പിക്കും മക്കളും മാതാപിതാക്കന്മാൎക്ക വിരൊധ
൧൩ മായിട്ട എഴുനീല്ക്കയും അവരെ കൊല്ലിക്കയും ചെയ്യും* നിങ്ങൾ
എന്റെ നാമത്തിന്റെ നിമിത്തമായിട്ട എല്ലാവരാലും പകെക്ക
പ്പെട്ടവരാകയും ചെയ്യും എന്നാൽ അവസാനത്തൊളം സഹിക്കു
ന്നവനൊ അവൻ രക്ഷിക്കപ്പെടും*

൧൪ എന്നാൽ ദാനിഎൽ എന്ന ദീൎഘദൎശിയാൽ പറയപ്പെട്ട നാ
ശത്തിന്റെ മ്ലെഛ്ശത വെണ്ടാത്ത സ്ഥലത്തിൽ നില്ക്കുന്നതിനെ നി
ങ്ങൾ എപ്പൊൾ കാണുന്നുവൊ (വായിക്കുന്നവൻ തിരിച്ചറിയട്ടെ)
അപ്പൊൾ യെഹൂദിയായിലുള്ളവർ പൎവ്വതങ്ങളിലെക്ക ഓടിപ്പൊ
൧൫ കട്ടെ* വിട്ടിന്റെ മെലിരിക്കുന്നവൻ തന്റെ ഭവനത്തിലെ
ക്ക ഇറങ്ങരുത തന്റെ ഭവനത്തിൽനിന്ന വല്ലതിനെയും എടുക്കെ
൧൬ ണ്ടുന്നതിന്ന അകത്ത കടക്കയുമരുത* പറമ്പിലിരിക്കുന്നവൻ
൧൭ തന്റെ വസ്ത്രത്തെ എടുപ്പാനായിട്ട പിന്തിരികയുമരുത* വി
ശെഷിച്ച ആ ദിവസങ്ങളിൽ ഗൎഭിണികൾക്കും മുല കുടിപ്പിക്കുന്നവ
൧൮ ൎക്കും ഹാ കഷ്ടം* എന്നാൽ നിങ്ങളുടെ ഓടിപ്പൊക്ക വൎഷ കാല
൧൯ ത്തിൽ ഉണ്ടാകാതെ ഇരിപ്പാനായിട്ട പ്രാൎത്ഥിപ്പിൻ* എന്തു
കൊണ്ടെന്നാൽ ആ ദിവസങ്ങളിൽ മഹാ ഉപദ്രവം ഉണ്ടാകും ആ
പ്രകാരമുള്ളത ദൈവം സൃഷ്ടിച്ചിട്ടുള്ള സൃഷ്ടിയുടെ ആദിമുതൽ ഇ
൨൦ തുവരെയും ഉണ്ടായിട്ടില്ല ഉണ്ടാകയുമില്ല* വിശെഷിച്ച കൎത്താവ
ആ ദിവസങ്ങളെ ചുരുക്കമാക്കീട്ടില്ലെന്ന വരികിൽ ഒരു ജഡമെങ്കി
ലും രക്ഷിക്കപ്പെടുകയില്ല എന്നാലും താൻ തിരഞ്ഞെടുത്തിട്ടുള്ള
നിയമിതന്മാരുടെ നിമിത്തമായിട്ട അവൻ ആ ദിവസങ്ങളെ ചു
൨൧ രുക്കമാക്കിയിരിക്കുന്നു* വിശെഷിച്ച അപ്പൊൾ യാതൊരുത്തനും
നിങ്ങളൊടകണ്ടാലും ക്രിസ്തു ഇവിടെ ഉണ്ട കണ്ടാലും അവിടെഉണ്ട എ
൨൨ ന്ന പറഞ്ഞാൽ വിശ്വസിക്കരുത* എന്തുകൊണ്ടെന്നാൽ കള്ള ക്രി
സ്തുക്കളും കള്ള ദീൎഘദൎശിമാരും ഉണ്ടാകയും കഴിയുമെങ്കിൽ തിരഞ്ഞെ
ടുക്കപ്പെട്ടവരെയും വഞ്ചിപ്പാൻ തക്കവണ്ണം ലക്ഷ്യങ്ങളെയും അത്ഭു
൨൩ തങ്ങളെയും കാട്ടുകയും ചെയ്യും* എന്നാൽ നിങ്ങൾ ജാഗ്രതയായി
രുന്നുകൊൾവിൻ കണ്ടാലും ഞാൻ നിങ്ങളൊട സകല കാൎയ്യങ്ങ
ളെയും മുമ്പുകൂട്ടി പറഞ്ഞു*

൨൪ എന്നാലും ആ ദിവസങ്ങളിൽ ആ ഉപദ്രവത്തിന്റെ ശെഷം
സൂൎയ്യൻ അന്ധകാരമായി ഭവിക്കയും ചന്ദ്രൻ തന്റെ പ്രകാശത്തെ

നൽകാതെയിരിക്കയും* ആകാശത്തിലെ നക്ഷത്രങ്ങൾ വീഴുക ൨൫
യും സ്വൎഗ്ഗത്തിലുള്ള ശക്തികൾ ഇളക്കപ്പെടുകയും ചെയ്യും* അ ൨൬
പ്പൊൾ മനുഷ്യന്റെ പുത്രൻ മെഘങ്ങളിൽ മഹാ ശക്തിയൊടു മ
ഹത്വത്തൊടും കൂട വരുന്നതിനെ അവർ കാണുകയും ചെയ്യും*
വിശെഷിച്ചും അപ്പൊൾ അവൻ തന്റെ ദൂതന്മാരെ അയക്കയും ൨൭
താൻ തിരഞ്ഞെടുത്തിട്ടുള്ളവരെ നാലു വായുക്കളിൽനിന്ന ഭൂമിയു
ടെ അറുത്തിയിൽനിന്ന തുടങ്ങി ആകാശത്തിന്റെ അറുത്തി
യൊളവും കൂട്ടി ചെൎക്കയും ചെയ്യും*

പിന്നെ അത്തി വൃക്ഷത്തിൽനിന്ന ഒരു ഉപമയെ പഠിപ്പിൻ ൨൮
അതിന്റെ കൊമ്പ ഇളതായിരിക്കയും ഇലകളെ വിടുകയും ചെ
യ്യുമ്പൊൾ തന്നെ വസന്തകാലം സമീപമായിരിക്കുന്നു എന്ന നി
ങ്ങൾ അറിയുന്നു* അപ്രകാരം തന്നെ നിങ്ങളും ഇവ കാൎയ്യങ്ങൾ ൨൯
ഉണ്ടാകുന്നതിനെ കാണുമ്പൊൾ അത സമീപമായി വാതുക്കൽ ത
ന്നെ ഇരിക്കുന്നു എന്ന അറിവിൻ* ഇവ കാൎയ്യങ്ങളൊക്കയും ഉ ൩൦
ണ്ടാകുവൊളത്തിന്ന ഇവ സന്തതി ഒഴിഞ്ഞുപൊകയില്ല എന്ന
ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു* ആകാശവും ഭൂമിയും ൩൧
ഒഴിഞ്ഞു പൊകും എന്നാൽ എന്റെ വചനങ്ങൾ ഒഴിഞ്ഞു പൊ
കയില്ല*

എന്നാൽ ആ ദിവസത്തിന്റെയും നാഴികയുടെയും വസ്തുതയെ ൩൨
പിതാവല്ലാതെ സ്വൎഗ്ഗത്തിലുള്ള ദൂതന്മാർ ആകട്ടെ പുത്രൻ ആക
ട്ടെ ആരും അറിയുന്നില്ല* നിങ്ങൾ സൂക്ഷിക്കയും ജാഗ്രതയായി ൩൩
രിക്കയും പ്രാൎത്ഥിക്കയും ചെയ്വിൻ എന്തുകൊണ്ടെന്നാൽ കാലം എ
പ്പൊൾ ആകുന്നു എന്ന നിങ്ങൾ അറിയുന്നില്ല* (മനുഷ്യന്റെ ൩൪
പുത്രൻ ഒരു ദൂരദെശത്തിലെക്ക യാത്ര പൊകുന്ന ഒരു മനുഷ്യൻ
തന്റെ ഭവനത്തെ വിട്ട തന്റെ ഭൃത്യന്മാൎക്ക അധികാരത്തെയും
ഒരൊരുത്തന്ന അവനവന്റെ പ്രവൃത്തിയെയും കൊടുത്ത ജാഗ
രണം ചെയ്വാനായിട്ട വാതിൽ കാവല്ക്കാരനൊടും കല്പിച്ചതുപൊ
ലെ ആകുന്നു* ആയതുകൊണ്ട ജാഗരണം ചെയ്വിൻ എന്തെന്നാൽ ൩൫
ഭവനത്തിന്റെ യജമാനൻ എപ്പൊൾ വരുന്നു സന്ധ്യക്കൊ അ
ൎദ്ധ രാത്രിക്കൊ പൂവൻ കൊഴി കൂകുന്ന നെരത്തൊ രാവിലെയൊ
എന്ന നിങ്ങൾ അറിയുന്നില്ല* അവൻ പെട്ടന്ന വന്ന നിങ്ങളെ ൩൬
ഉറങ്ങുന്നവരായി കണ്ടെത്താതെ ഇരിപ്പാനായിട്ട ആകുന്നു*
ഞാൻ നിങ്ങളൊടു പറയുന്നതിനെ എല്ലാവരൊടും പറയുന്നു ജാ ൩൭
ഗരണം ചെയ്വിൻ*

## ൧൪ അദ്ധ്യായം

൧ ക്രിസ്തുവിന്ന വിരൊധമായുള്ള യൊഗകെട്ട.— ൩ ഒരു സ്ത്രീ
അവന്റെ തലമെൽ തൈലത്തെ പകരുന്നത.— ൧൦ യെ
ഹൂദാ യെശുവിനെ വില്ക്കയും.— ൪൪ കാട്ടി കൊടുക്കയും

ചെയ്യുന്നത.—൬൬ പത്രൊസ അവനെ മൂന്ന പ്രാവശ്യം നി
ഷെധിക്കുന്നത.

രണ്ട ദിവസങ്ങൾക്ക പിമ്പ പെസഹായുടെയും പുളിപ്പില്ലാത്ത
അപ്പങ്ങളുടെയും പെരുനാളായിരുന്നു അപ്പൊൾ പ്രധാനാചാൎയ്യ
ന്മാരും ഉപാദ്ധ്യായന്മാരും അവനെ എങ്ങിനെ ഉപായംകൊണ്ട
൨ പിടിച്ച കൊല്ലിക്കാമെന്ന അന്വെഷിച്ചു* എന്നാൽ ജനത്തിലെ
കലഹമുണ്ടാകാതെ ഇരിപ്പാൻ പെരുനാളിൽ വെണ്ടാ എന്ന അവർ
പറഞ്ഞു*
൩ പിന്നെ അവൻ ബെതാനിയായിൽ കുഷ്ഠരൊഗിയായ ശിമൊ
ൻെറ ഭവനത്തിൽ ഭക്ഷണത്തിന്നിരിക്കുമ്പൊൾ വില എറിയ
പരിമളമുള്ള നറുമ്പശതൈലത്തിൻെറ ഒരു വെള്ളക്കൽഭരണി ത
നിക്കുള്ള ഒരു സ്ത്രീ വരികയും ഭരണിയെ പൊട്ടിച്ച അവൻെറ ത
൪ ലയിന്മെൽ ഒഴിക്കയും ചെയ്തു* എന്നാറെ ചിലർ തങ്ങളുടെ ഉ
ള്ളിൽ നിരസപ്പെട്ട പറഞ്ഞു തൈലത്തിൻെറ ഈ ചെതം എ
൫ ന്തിന്നായിട്ടുണ്ടായി* എന്തുകൊണ്ടെന്നാൽ അത മുന്നൂറിലധികം
പണത്തിന വില്ക്കപ്പെടുകയും ദരിദ്രക്കാൎക്ക കൊടുക്കപ്പെടുകയും
ചെയ്യായിരുന്നു വിശെഷിച്ച അവർ അവളുടെ നെരെ ദെഷ്യ
൬ പ്പെട്ടു* എന്നാറെ യെശു പറഞ്ഞു അവളെ വിടുവിൻ നിങ്ങൾ
എന്തിന അവൾക്ക വരുത്തമുണ്ടാക്കുന്നു അവൾ എങ്കൽ ഒരുസൽ
൭ ക്രിയയെ പ്രവൃത്തിച്ചു* എന്തുകൊണ്ടെന്നാൽ ദരിദ്രക്കാർ എല്ലാ
യ്പൊഴും നിങ്ങളൊട കൂട നിങ്ങൾക്ക ഉണ്ട മനസ്സുള്ളപ്പൊൾ അ
വൎക്ക നന്മ ചെയ്വാൻ നിങ്ങൾക്ക കഴികയും ചെയ്യും എന്നാൽ ഞാൻ
൮ എല്ലായ്പൊഴും നിങ്ങളൊടു കൂട ഇരിക്കുന്നില്ല* ഇവൾ തനിക്ക ക
ഴിയുന്നതിനെ ചെയ്തു അവൾ എൻെറ ശരീരത്തെ പ്രെതക്കല്ല
റയിലുള്ള അടക്കത്തിന്നായിട്ട അഭിഷെകം ചെയ്വാൻ മുമ്പിൽകൂ
൯ ട്ടി വന്നു* ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു ഈ എ
വൻഗെലിയൊൻ ഭൂലൊകത്തിലൊക്കയും എവിടെ എങ്കിലും പ്ര
സംഗിക്കപ്പെട്ടാൽ അവിടെ അവൾ ചെയ്തതും അവളുടെ ഓൎമ്മ
ക്കായിട്ട പറയപ്പെടും*
൧൦ പിന്നെ പന്ത്രണ്ട പെരിൽ ഒരുത്തനായ യെഹൂദാ ഇസ്കറിയൊ
ത്താ പ്രധാനാചാൎയ്യന്മാരുടെ അടുക്കൽ അവനെ അവൎക്ക കാണി
൧൧ ച്ചു കൊടുപ്പാനായിട്ട ചെന്നു* എന്നാൽ അവർ അതിനെ കെ
ട്ടാറെ സന്തൊഷിച്ച അവന്ന ദ്രവ്യം കൊടുപ്പാനായിട്ട വാഗ്ദത്തം
ചെയ്തു പിന്നെ അവൻ എങ്ങിനെ അവനെ നല്ല സമയത്തിങ്കൽ
കാണിച്ചു കൊടുക്കെണ്ടു എന്ന അന്വെഷിച്ചു*
൧൨ വിശെഷിച്ചും പുളിപ്പില്ലാത്ത അപ്പങ്ങളുടെ ഒന്നാം ദിവസ
ത്തിൽ പെസഹാ ബലിയായിട്ട കൊല്ലപ്പെടുമ്പൊൾ അവൻെറ
ശിഷ്യന്മാർ അവനൊടു പറഞ്ഞു നി പെസഹായെ ഭക്ഷിപ്പാനാ
യിട്ട ഞങ്ങൾ നിനക്ക എവിടെ പൊയി ഒരുക്കെണമെന്ന നിനക്ക

മനസ്സായിരിക്കുന്നു* അപ്പൊൾ അവൻ തന്റെ ശിഷ്യന്മാരിൽ ൧൩ രണ്ടാളുകളെ അയച്ച അവരൊട പറയുന്നു നഗരത്തിലെക്ക പൊകുവിൻ എന്നാൽ ഒരു കുടം വെള്ളം ചുമക്കുന്ന ഒരു മനുഷ്യൻ നി ങ്ങളെ എതിരെല്ക്കും അവന്റെ പിന്നാലെ പൊകുവിൻ* വി ൧൪ ശെഷിച്ച അവൻ എവിടെ എങ്കിലും അകത്ത ചെന്നാൽ ആ ഭവ നത്തിന്റെ യജമാനനൊട ഞാൻ എന്റെ ശിഷ്യന്മാരൊട കൂ ടി പെസഹായെ ഭക്ഷിപ്പാനുള്ള വിരുന്നുമുറി എവിടെയാകുന്നു എന്ന ഗുരു പറയുന്നു എന്ന പറവിൻ* പിന്നെ അവൻ അ ൧൫ ലങ്കരിക്കപ്പെട്ടതായും ചട്ടപ്പെട്ടതായും ഉള്ള ഒരു വലിയ മാളിക മുറിയെ നിങ്ങൾക്ക കാണിക്കും അവിടെ നമുക്ക ഒരുക്കികൊൾ വിൻ* അപ്പൊൾ അവന്റെ ശിഷ്യന്മാർ പുറപ്പെട്ട നഗര ൧൬ ത്തിൽ വന്ന അവൻ തങ്ങളൊട പറഞ്ഞ പ്രകാരം തന്നെ കണ്ടെ ത്തി പെസഹായെ ഒരുക്കുകയും ചെയ്തു*

പിന്നെ സന്ധ്യയായപ്പൊൾ അവൻ പന്ത്രണ്ടു പെരൊട കൂടവ ൧൭ രുന്നു* വിശെഷിച്ച അവർ ഇരുന്ന ഭക്ഷിക്കുമ്പൊൾ യെശു പ ൧൮ റഞ്ഞു എന്നൊട കൂട ഭക്ഷിക്കുന്നവനായി നിങ്ങളിൽ ഒരുത്തൻ എന്നെ കാണിച്ചു കൊടുക്കുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു* അപ്പൊൾ അവർ ദുഃഖപ്പെട്ടുവാനും ഒരൊരുത്തനാ ൧൯ യിട്ട അവനൊട ഞാനൊ എന്നും മറെറാരുത്തൻ ഞാനൊ എ ന്നും പറവാനും ആരംഭിച്ചു* എന്നാറെ അവൻ ഉത്തരമായിട്ട ൨൦ അവരൊട പറഞ്ഞു എന്നൊട കൂട പിഞ്ഞാണത്തിൽ കയ്യെ മു ക്കുന്ന പന്ത്രണ്ടു പെരിൽ ഒരുത്തനാകുന്നു* മനുഷ്യന്റെ പുത്രൻ ൨൧ അവനെ കുറിച്ച എഴുതപ്പെട്ടിരിക്കുന്ന പ്രകാരം പൊകുന്നു സത്യം എന്നാൽ ആരാൽ മനുഷ്യന്റെ പുത്രൻ കാണിച്ചു കൊടുക്കപ്പെടു ന്നുവൊ ആ മനുഷ്യന്ന ഹാ കഷ്ടം ആ മനുഷ്യൻ ജനിക്കാതെ ഇ രുന്നു എങ്കിൽ അവന്ന നന്നായിരുന്നു*

വിശെഷിച്ചും അവർ ഭക്ഷിക്കുമ്പൊൾ യെശു അപ്പത്തെ എടു ൨൨ ത്ത വാഴ്ത്തി (അതിനെ) മുറിച്ച അവൎക്ക കൊടുത്ത പറഞ്ഞു വാ ങ്ങി ഭക്ഷിപ്പിൻ ഇത എന്റെ ശരീരമാകുന്നു* പിന്നെ അവൻ ൨൩ പാന പാത്രത്തെ എടുത്ത സ്തൊത്രം ചെയ്തിട്ട അതിനെ അവൎക്ക കൊടുത്തു അവരെല്ലാവരും അതിൽനിന്ന പാനം ചെയ്തു* പി ൨൪ ന്നെ അവൻ അവരൊട പറഞ്ഞു ഇത പുതിയ നിയമത്തിന്റെ എന്റെ രക്തം പലൎക്കും വെണ്ടി ചൊരിയപ്പെട്ടതാകുന്നു* മുന്തി ൨൫ രിങ്ങയുടെ രസത്തിൽനിന്ന ഞാൻ അതിനെ ദൈവത്തിന്റെ രാജ്യത്തിൽ പുതിയതായിട്ട പാനം ചെയ്യുന്ന ആ ദിവസത്തൊ ളം ഇനിയും ഞാൻ പാനം ചെയ്കയില്ല എന്ന ഞാൻ സത്യമായി ട്ട നിങ്ങളൊട പറയുന്നു*

പിന്നെ അവർ ഒരു സംകീൎത്തനത്തെ പാടിയതിന്റെ ശെ ൨൬ ഷം ഒലിവു പൎവതത്തിലെക്ക പുറപ്പെട്ടു പൊയി* അപ്പൊൾ യെ

ശു അവരൊടു പറയുന്നു നിങ്ങൾ എല്ലാവരും ഒരു രാത്രിയിൽ
എങ്കൽ വിരുദ്ധപ്പെടും അതെന്തുകൊണ്ടെന്നാൽ ഞാൻ ഇടയനെ
വെട്ടുകയും ആടുകൾ ചിന്നപ്പെട്ടു പൊകയും ചെയ്യും എന്ന എഴുത
൨൮ പ്പെട്ടിരിക്കുന്നു* എന്നാലും ഞാൻ ഉയിൎത്തെഴുനീറ്റതിന്റെ
൨൯ ശെഷം നിങ്ങൾക്ക മുമ്പെ ഗലിലെയായിലെക്ക പൊകും* എ
ന്നാറെ പത്രൊസ അവനൊടു പറഞ്ഞു എല്ലാവരും വിരുദ്ധപ്പെ
൩൦ ട്ടാലും ഞാൻ വിരുദ്ധപ്പെടുകയില്ല* അപ്പൊൾ യെശു അവനൊ
ടു പറയുന്നു ഇന്ന ഒരു രാത്രിയിൽ തന്നെ പൂവൻ കൊഴി രണ്ടു
പ്രാവശ്യം കൂകുന്നതിന മുമ്പെ നീ മൂന്നു പ്രാവശ്യം എന്നെ ഉപെ
൩൧ ക്ഷിക്കുമെന്ന ഞാൻ സത്യമായിട്ടു നിന്നൊടു പറയുന്നു* എ
ന്നാൽ അവൻ അധികം ഉറപ്പായിട്ടു പറഞ്ഞു ഞാൻ നിന്നൊടു
കൂടി മരിക്കെണ്ടിയിരുന്നാലും ഒരു പ്രകാരത്തിലും നിന്നെ ഉപെ
ക്ഷിക്കയില്ല അപ്രകാരം തന്നെ അവർ എല്ലാവരും പറഞ്ഞു*
൩൨ പിന്നെ അവർ ഗെതസെമനെ എന്ന പെരുള്ള ഒരു സ്ഥല
ത്തിലെക്ക വന്നു അപ്പൊൾ അവൻ തന്റെ ശിഷ്യന്മാരൊടു പറ
യുന്നു ഞാൻ പ്രാൎത്ഥിക്കുവൊളത്തിന്ന ഇവിടെ ഇരുന്നുകൊൾ
൩൩ വിൻ* പിന്നെ അവൻ തന്നൊടു കൂട പത്രൊസിനെയും യാക്കൊ
ബിനെയും യൊഹന്നാനെയും കൂട്ടിക്കൊണ്ടുപൊയി എത്രയും വി
൩൪ ഷാദിക്കയും വളരെ വ്യസനപ്പെടുകയും ചെയ്യു തുടങ്ങി* അ
പ്പൊൾ അവൻ അവരൊടു പറയുന്നു എന്റെ ആത്മാവ മരണം
വരെയും മഹാ ദുഃഖത്തൊടു കൂടിയിരിക്കുന്നു നിങ്ങൾ ഇവിടെ പാ
൩൫ ൎക്കയും ജാഗരണം ചെയ്കയും ചെയ്വിൻ* പിന്നെ അവൻ കുറെ
ദൂരം പൊയിട്ടു നിലത്ത വീഴുകയും കഴിയുമെങ്കിൽ ആ സമയം
൩൬ തന്നെ വിട്ടു പൊകെണമെന്ന പ്രാൎത്ഥിക്കയും ചെയ്തു* വിശെ
ഷിച്ച അവൻ പറഞ്ഞു അബ്ബാ പിതാവെ എല്ലാ കാൎയ്യങ്ങളും നിന
ക്ക കഴിയുന്നവയാകുന്നു ഒരു പാനപാത്രത്തെ എങ്കൽനിന്ന നീ
ക്കിക്കൊള്ളെണമെ എന്നാലും ഞാൻ ഇച്ശിക്കുന്നതല്ല നീ ഇച്ശിക്കു
൩൭ ന്നത തന്നെ ആകട്ടെ* പിന്നെ അവൻ വന്ന അവർ ഉറങ്ങുന്ന
തിനെ കണ്ടു പത്രൊസിനൊടു പറയുന്നു ശിമൊനെ നീ ഉറങ്ങുന്നു
വൊ നിനക്ക ഒരു മണിനെരം ജാഗരണം ചെയ്വാൻ കഴിഞ്ഞില്ല
൩൮ യൊ* നിങ്ങൾ പരീക്ഷയിലെക്ക അകപ്പെടാതെ ഇരിപ്പാനായി
ട്ടു ജാഗരണം ചെയ്കയും പ്രാൎത്ഥിക്കയും ചെയ്വിൻ ആത്മാവ ഒരു
ങ്ങിയിരിക്കുന്നു നിശ്ചയം എങ്കിലും ജഡം ക്ഷീണമുള്ളതാകുന്നു*
൩൯ അനന്തരം അവൻ പിന്നെയും പൊയി ആ വചനത്തെ തന്നെ
൪൦ പറഞ്ഞുകൊണ്ടു പ്രാൎത്ഥിച്ചു* പിന്നെ അവൻ തിരിച്ചുവന്ന
പ്പൊൾ അവർ പിന്നെയും ഉറങ്ങുന്നതിനെ കണ്ടു എന്തുകൊണ്ടെ
ന്നാൽ അവരുടെ കണ്ണുകൾ നിദ്രാഭാരമുള്ളവയായിരുന്നു തങ്ങൾ
അവനൊട എന്ത ഉത്തരമായിട്ടു പറയെണമെന്ന അറിഞ്ഞതുമി
൪൧ ല്ല* അവൻ മൂന്നാം പ്രാവശ്യവും വന്ന അവരൊടു പറയുന്നു ഇന്ന

ഉറങ്ങുവിൻ ആശ്വാസപ്പെട്ടുകയും ചെയ്വിൻ മതി സമയം വന്നു ക ണ്ടാലും മനുഷ്യന്റെ പുത്രൻ പാപികളുടെ കൈകളിൽ എല്പിക്ക പ്പെടുന്നു* ൪൨ എഴുനീല്പിൻ നാം പൊക കണ്ടാലും എന്നെ കാണി ച്ചു കൊടുക്കുന്നവൻ സമീപത്തിരിക്കുന്നു*

൪൩ പിന്നെ ഉടനെ അവൻ പിന്നെയും സംസാരിക്കുമ്പൊൾ ത ന്നെ പന്ത്രണ്ടുപെരിൽ ഒരുത്തനായ യെഹൂദായും അവനൊടു കൂ ടെ പ്രധാനാചാൎയ്യന്മാരിൽനിന്നും ഉപാദ്ധ്യായന്മാരിൽനിന്നും മൂപ്പ ന്മാരിൽനിന്നും വാളുകളൊടും വടികളൊടും കൂടെ ബഹു പുരുഷാ രവും വന്നു* ൪൪ എന്നാൽ അവനെ കാണിച്ചു കൊടുത്തവൻ അവ ൎക്ക ഒര അടയാളം കൊടുത്തുപറഞ്ഞു ഞാൻ യാതൊരുത്തനെ ചും ബനം ചെയ്യുമൊ ആയവൻ അവൻ തന്നെയാകുന്നു അവനെ പിടി ക്കയും സൂക്ഷത്തൊടെ കൊണ്ടുപൊകയും ചെയ്വിൻ* ൪൫ പിന്നെ അ വൻ വന്നിട്ടു ഉടനെ അവന്റെ അടുക്കൽ ചെന്നു റബ്ബി റബ്ബി എ ന്നു പറയുന്നു അവനെ ചുംബിക്കയും ചെയ്തു* ൪൬ അപ്പൊൾ അവർ അവന്റെ മെൽ തങ്ങളുടെ കൈകളെ വെച്ചു അവനെ പിടിച്ചു* ൪൭ അരികെ നിന്നിട്ടുള്ളവരിൽ ഒരുത്തൻ ഒരു വാളിനെ ഊരി പ്ര ധാനാചാൎയ്യന്റെ ഭൃത്യനെ വെട്ടുകയും അവന്റെ ചെവിയെ മുറി ച്ചുകളകയും ചെയ്തു* ൪൮ അപ്പൊൾ യെശു ഉത്തരമായിട്ടു അവരൊ ടു പറഞ്ഞു നിങ്ങൾ ഒരു കള്ളന്റെ നെരെ എന്നു പൊലെ വാളു കളൊടും വടികളൊടും കൂടെ എന്നെ പിടിപ്പാൻ പുറപ്പെട്ടു വന്നു വൊ* ൪൯ ഞാൻ ദിനംപ്രതിയും നിങ്ങളുടെ അടുക്കൽ ദൈവാലയ ത്തിൽ ഉപദെശിച്ചുകൊണ്ടിരുന്നു നിങ്ങൾ എന്നെ പിടിച്ചതുമില്ല എന്നാലും വെദവാക്യങ്ങൾ നിവൃത്തിക്കെണ്ടുന്നതിനാകുന്നു* ൫൦ അ പ്പൊൾ എല്ലാവരും അവനെ വിട്ടു ഓടിപ്പൊയി* ൫൧ വിശെഷിച്ചു തന്റെ നഗ്നശരീരത്തിൽ ഒരു പുതപ്പുകൊണ്ടു ഉടുത്തിരുന്നവ നായ ഒരു യൌവനമുള്ളവൻ അവന്റെ പിന്നാലെ ചെന്നു യൌ വനമുള്ളവരും അവനെ പിടിച്ചു* ൫൨ എന്നാൽ അവൻ പുതപ്പി നെ വിട്ടു നഗ്നനായിട്ടു അവരിൽനിന്നു ഓടിപ്പൊയി*

൫൩ പിന്നെ അവർ യെശുവിനെ പ്രധാനാചാൎയ്യന്റെ അടുക്കൽ കൊണ്ടുപൊയി അവനൊടു കൂടെ എല്ലാപ്രധാനാചാൎയ്യന്മാരും മൂപ്പ ന്മാരും ഉപാദ്ധ്യായന്മാരും ഒന്നിച്ചു കൂടിയിരുന്നു* ൫൪ എന്നാറെ പ ത്രൊസ ദൂരവെ അവന്റെ പിന്നാലെ പ്രധാനാചാൎയ്യന്റെ അര മനെക്കകത്തൊളവും ചെന്നു അവൻ ഭൃത്യന്മാരൊടു കൂടെ ഇരുന്നു തീ കാഞ്ഞുകൊണ്ടിരുന്നു* ൫൫ എന്നാൽ പ്രധാനാചാൎയ്യന്മാരും വിസ്താര സംഘമൊക്കയും യെശുവിന വിരൊധമായി അവനെ കൊല്ലെണ്ടുന്ന തിന്ന സാക്ഷിയെ അന്വെഷിച്ചു എന്നാറെ അവർ കണ്ടെത്തി യില്ല എന്തുകൊണ്ടെന്നാൽ പലരും അവന്ന വിരൊധമായിട്ടു കള്ള ൫൬ സാക്ഷി പറഞ്ഞു എങ്കിലും സാക്ഷികൾ ചെരുന്നവയായിരുന്നി ല്ല* പിന്നെ ചിലർ എഴുനീറ്റ അവന്ന വിരൊധമായിട്ടു കള്ള ൫൭

൫൮ സാക്ഷി ബൊധിപ്പിച്ചു* ഞാൻ കൈവെലയായുള്ള ഈ ദൈ
വാലയത്തെ പൊളിച്ചുകളകയും കൈവെല കൂടാതെ മറ്റൊന്നി
നെ മൂന്ന ദിവസങ്ങൾകൊണ്ട പണിചെയ്കയും ചെയ്യും എന്ന ഇവൻ
൫൯ പറഞ്ഞതിനെ ഞങ്ങൾ കെട്ടു എന്ന പറഞ്ഞു* ഇപ്രകാരം ത
൬൦ന്നെ അവരുടെ സാക്ഷി ചെരുന്നതായിരുന്നില്ല* അപ്പൊൾ
പ്രധാനാചാൎയ്യൻ നടുവിൽ എഴുനീറ്റ നിന്ന യെശുവിനൊടു
ചൊദിച്ചു നീ ഒന്നും ഉത്തരം പറയുന്നില്ലയൊ ഇവർ നിന്റെ
൬൧ നെരെ സാക്ഷിപ്പെടുത്തുന്നത എന്ത എന്ന പറഞ്ഞു* എന്നാൽ
അവൻ മിണ്ടാതെയും ഒന്നും ഉത്തരം പറയാതെയും ഇരുന്നു പിന്നെ
യും പ്രധാനാചാൎയ്യൻ അവനൊടു ചൊദിച്ചു അവനൊടു പറഞ്ഞു നീ
൬൨ സ്തൊത്രം ചെയ്യപ്പെട്ടവന്റെ പുത്രനായ ക്രിസ്തുവാകുന്നുവൊ* എ
ന്നാറെ യെശു പറഞ്ഞു ഞാൻ തന്നെ ആകുന്നു വിശെഷിച്ചു മനു
ഷ്യന്റെ പുത്രൻ വല്ലഭത്വത്തിന്റെ വലത്തു ഭാഗത്തിൽ ഇരി
ക്കുന്നതിനെയും ആകാശത്തിലെ മെഘങ്ങളിൽ വരുന്നതിനെയും
൬൩ നിങ്ങൾ കാണും* അപ്പൊൾ പ്രധാനാചാൎയ്യൻ തന്റെ കുപ്പായ
ങ്ങളെ കീറി പറഞ്ഞു ഇനി നമുക്ക സാക്ഷികളെക്കൊണ്ട എന്താവ
൬൪ ശ്യം* നിങ്ങൾ ദൈവ ദൂഷണത്തെ കെട്ടുവല്ലൊ നിങ്ങൾക്ക എ
ന്ത തൊന്നുന്നു എന്നാൽ അവരെല്ലാവരും അവനെ മരണത്തിന
൬൫ യൊഗ്യനാകുന്നു എന്ന കുറ്റം വിധിച്ചു* അപ്പൊൾ ചിലർ അ
വന്റെ മെൽ തുപ്പുകയും അവന്റെ മുഖത്തെ മൂടുകയും അവനെ
മുഷ്ടികൊണ്ടിടിക്കയും അവനൊട ജ്ഞാനദൃഷ്ടികൊണ്ട പറക എ
ന്ന പറകയും ചെയ്യു തുടങ്ങി ഭൃത്യന്മാരും അവനെ ഉള്ളകൈകൾ
കൊണ്ട അടിച്ചു*
൬൬ എന്നാൽ പത്രൊസ അരമനയിൽ താഴെ ഇരിക്കുമ്പൊൾ പ്ര
൬൭ ധാനാചാൎയ്യന്റെ ദാസിമാരിൽ ഒരുത്തി വരുന്നു* അവൾ തീ
കാഞ്ഞുംകൊണ്ടിരിക്കുന്ന പത്രൊസിനെ കണ്ടാറെ അവനെ സൂ
ക്ഷിച്ചു നൊക്കി നീയും നസറായക്കാരനായ യെശുവിനൊടു കൂട
൬൮ ആയിരുന്നു എന്ന പറഞ്ഞു* എന്നാൽ അവൻ നിഷെധിച്ചു
ഞാൻ അറിയുന്നില്ല എന്നും നീ പറയുന്നതിനെ ഞാൻ തിരിച്ച
റിയുന്നില്ല എന്നും പറഞ്ഞു പിന്നെ അവൻ പുറത്തെ പൂമുഖത്തി
൬൯ ലെക്ക പുറപ്പെട്ടുപൊയി അപ്പൊൾ പൂവൻ കൊഴി കൂകി* പി
ന്നെ ഒരു ദാസി അവനെ പിന്നെയും കണ്ട അടുക്കൽ നില്ക്കുന്നവ
രൊട ഇവൻ അവരിൽ ഉള്ളവനാകുന്നു എന്ന പറഞ്ഞു തുടങ്ങി*
൭൦ എന്നാറെ അവൻ പിന്നെയും നിഷെധിച്ചു പറഞ്ഞു പിന്നെ കു
റഞ്ഞൊരു നെരം കഴിഞ്ഞതിന്റെ ശെഷം അരികെ നിന്നിട്ടു
ള്ളവർ പിന്നെയും പത്രൊസിനൊടു പറഞ്ഞു നീ അവരിൽ ഉ
ള്ളവനാകുന്നു സത്യം എന്തുകൊണ്ടെന്നാൽ നീ ഗലിലെയക്കാരനാ
൭൧ കുന്നു നിന്റെ വാക്കും അതിനൊട ഒത്തിരിക്കുന്നു* അപ്പൊൾ
അവൻ നിങ്ങൾ പറയുന്ന ഈ മനുഷ്യനെ ഞാൻ അറിയുന്നില്ലെ

ന്ന പറഞ്ഞ ശപിക്കയും ആണയിടുകയും ചെയ്വാൻ തുടങ്ങി* അ ൭൨
പ്പൊൾ രണ്ടാം പ്രാവശ്യവും പൂവൻ കൊഴി കൂകി എന്നാറെ പ
ത്രൊസ പൂവൻ കൊഴി രണ്ടാം പ്രാവശ്യം കൂകുന്നതിന മുമ്പെ നി
മൂന്ന പ്രാവശ്യം എന്നെ നിഷെധിച്ച പറയുമെന്ന യെശു തന്നൊ
ടു പറഞ്ഞിട്ടുള്ള വചനത്തെ ഓൎത്തു പിന്നെ അവൻ അതിന്മെൽ
നിരൂപിച്ചുകൊണ്ട കരഞ്ഞു*

## ൧൫ അദ്ധ്യായം

൧ യെശു കെട്ടിക്കൊണ്ട വരപ്പെട്ടുകയും പീലാത്തൊസിന്റെ മുമ്പാകെ കുററം ചുമത്തപ്പെട്ടുകയും,— ൧൫ കുരിശിൽ തറെക്കപ്പെട്ടുവാൻ എല്പിക്കപ്പെട്ടുകയും,— ൨൭ രണ്ടു കള്ളന്മാരുടെ നടുവിൽ തൂക്കപ്പെട്ടുകയും,— ൪൨ ബഹുമാനത്തൊടെ ശവം അടക്കപ്പെട്ടുകയും ചെയ്യുന്നത.

പിന്നെ ഉദയത്തിങ്കൽ ഉടനെ പ്രധാനാചാൎയ്യന്മാർ മൂപ്പന്മാരൊ
ടും ഉപാദ്ധ്യായന്മാരൊടും എല്ലാവിസ്താര സംഘത്തൊടും കൂട ഒന്നി
ച്ച ആലൊചന ചെയ്തിട്ട യെശുവിനെ കെട്ടികൊണ്ടുപൊയി അവ
നെ പിലാത്തൊസിന എല്പിക്കയും ചെയ്തു* അപ്പൊൾ പീലാ ൨
ത്തൊസ അവനൊടു ചൊദിച്ചു നീ യെഹൂദന്മാരുടെ രാജാവാകു
ന്നവൊ എന്നാറെ അവൻ ഉത്തരമായിട്ട അവനൊടു പറഞ്ഞു
നീ പറയുന്നുവല്ലൊ* വിശെഷിച്ചും പ്രധാനാചാൎയ്യന്മാർ വള ൩
ര കാൎയ്യങ്ങളെ കുറിച്ച അവനെ കുററപ്പെടുത്തി* അപ്പൊൾ പി ൪
ലാത്തൊസ പിന്നെയും അവനൊടു ചൊദിച്ച പറഞ്ഞു നീ ഉത്ത
രമായിട്ട ഒന്നും പറയുന്നില്ലയൊ കണ്ടാലും അവർ എത്ര കാൎയ്യങ്ങ
ളെ നിന്റെ നെരെ സാക്ഷിപ്പെടുത്തുന്നു* എന്നാൽ യെശു പി ൫
ന്നെയും ഉത്തരമായിട്ട ഒന്നും പറഞ്ഞില്ല എന്നതുകൊണ്ട പീലാ
ത്തൊസ ആശ്ചൎയ്യപ്പെട്ടു*

എന്നാൽ അവൻ ആ പെരുനാളിൽ അവർ യാതൊരു ബദ്ധ ൬
നെ യാചിച്ചുവൊ അവനെ അവൎക്ക വിടിയിക്കുമാറുണ്ട* അ ൭
പ്പൊൾ കലഹത്തിങ്കൽ കുലപാതകം ചെയ്തു കലഹമുണ്ടാക്കിയവ
രൊടു കൂട ബന്ധിക്കപ്പെട്ടവനായ ബറബ്ബാസ എന്ന പെരുള്ള ഒ
രുത്തൻ ഉണ്ടായിരുന്നു* വിശെഷിച്ച പുരുഷാരം ഉറക്കെ നി ൮
ലവിളിച്ച അവൻ തങ്ങൾക്ക എല്ലായ്പൊഴും ചെയ്തപ്രകാരം (ചെ
യ്യണമെന്ന) യാചിച്ചു തുടങ്ങി* എന്നാൽ പിലാത്തൊസ അവ ൯
രൊട ഉത്തരമായിട്ട ഞാൻ നിങ്ങൾക്ക യെഹൂദന്മാരുടെ രാജാ
വിനെ വിട്ടയക്കെണമെന്ന നിങ്ങൾക്ക മനസ്സുണ്ടൊ എന്ന പറഞ്ഞു*
എന്തുകൊണ്ടെന്നാൽ പ്രധാനാചാൎയ്യന്മാർ അവനെ അസൂയകൊണ്ട ൧൦
എല്പിച്ചു എന്ന അവൻ അറിഞ്ഞിരുന്നു* എന്നാൽ അവൻ പ്ര ൧൧
ത്യെകം ബറബ്ബാസിനെ തങ്ങൾക്ക വിട്ടയക്കെണമെന്ന പ്രധാനാ
ചാൎയ്യന്മാർ പുരുഷാരത്തെ ഉത്സാഹിപ്പിച്ചു* പിന്നെ പിലാ ൧൨

ത്തൊസ ഉത്തരമായിട്ട വീണ്ടും അവരൊട പറഞ്ഞു എന്നാൽ യെ
ഹൂദന്മാരുടെ രാജാവെന്ന നിങ്ങൾ പറയുന്നവനൊട ഞാൻ എ
൧൩ ന്ത ചെയ്യെണമെന്ന നിങ്ങൾക്ക മനസ്സായിരിക്കുന്നു* എന്നാറെ
അവർ പിന്നെയും ഉറക്കെ വിളിച്ച പറഞ്ഞു അവനെ കുരിശിൽ
൧൪ തറെക്ക* അപ്പൊൾ പിലാത്തൊസ അവരൊട പറഞ്ഞു എ
ന്തിന അവൻ എന്തൊരു ദൊഷത്തെ ചെയ്തു എന്നാറെ അവർ
അധികമധികമായിട്ട ഉറക്കെ വിളിച്ചു പറഞ്ഞു അവനെ കുരി
൧൫ ശിൽ തറെക്ക* എന്നാൽ പിലാത്തൊസ ജനത്തെ സമ്മതം വ
രുത്തുവാൻ മനസ്സുണ്ടായിട്ട അവൎക്ക ബറബ്ബാസിനെ വിട്ടയക്കയും
യെശുവിനെ ചമ്മട്ടികൊണ്ട അടിപ്പിച്ചിട്ട കുരിശിൽ തറെക്കപ്പെ
൧൬ ടുന്നതിന അവനെ അവൎക്ക എല്പിക്കയും ചെയ്തു* അപ്പൊൾ ആ
യുധക്കാർ അവനെ അധികാര സ്ഥലമായ അരമനയ്ക്കകത്ത കൊ
൧൭ ണ്ടുപൊയി സൈന്യത്തെ എല്ലാം കൂടി വിളിച്ചു* പിന്നെ അവർ
അവനെ ചുകന്ന വസ്ത്രം കൊണ്ട അവനെ ഉടുപ്പിക്കയും മുള്ളുകൾ
കൊണ്ട ഒരു കിരീടത്തെ മുടഞ്ഞിട്ട അവന്റെ (തലയിൻ) മെൽവെ
൧൮ ക്കയും* യെഹൂദന്മാരുടെ രാജാവെ വാഴുക എന്ന അവനെ വ
൧൯ ന്ദിച്ചു തുടങ്ങുകയും ചെയ്തു* വിശെഷിച്ചും അവർ അവന്റെ ത
ലയിൽ കൊലുകൊണ്ട അടിക്കയും അവന്റെ മെൽ തുപ്പുകയും മു
൨൦ ട്ടു കുത്തികൊണ്ട അവനെ വന്ദിക്കയും ചെയ്തു* പിന്നെ അവർ
അവനെ പരിഹസിച്ചതിന്റെ ശെഷം അവർ ചുകന്ന വസ്ത്രത്തെ
അവങ്കൽനിന്ന അഴിച്ചു നീക്കി അവന്റെ സ്വന്ത വസ്ത്രങ്ങളെക്കൊ
ണ്ട അവനെ ഉടുപ്പിക്കയും അവനെ കുരിശിൽ തറെക്കെണ്ടുന്നതിന്ന
൨൧ അവനെ പുറത്ത കൊണ്ടുപൊകയും ചെയ്തു* വിശെഷിച്ചും നാ
ട്ടിൽനിന്ന വരുന്നവനായി ആലക്സന്ത്രൊസിന്റെയും രൂഫൊ
സിന്റെയും പിതാവായി കുറെനിയക്കാരനായുള്ള ശിമൊനെന്ന
ഒരുത്തൻ കടന്ന പൊകുമ്പൊൾ അവനെ അവർ അവന്റെ കു
൨൨ രിശിനെ ചുമപ്പാനായിട്ട ബലാൽക്കാരം ചെയ്യുന്നു* പിന്നെ അ
വർ അവനെ തലയൊടിടം എന്ന അൎത്ഥമുള്ള ഗൊൽഗൊത്താ
൨൩ എന്ന സ്ഥലത്തിലെക്ക കൊണ്ടുവരുന്നു* വിശെഷിച്ച അവർ
അവന്ന മുറകൂടി കലൎന്ന വീഞ്ഞിനെ കുടിപ്പാൻ കൊടുത്തു എന്നാ
൨൪ റെ അവൻ അതിനെ വാങ്ങിയില്ല* പിന്നെ അവർ അവനെക്കു
രിശിൽ തറച്ചതിന്റെ ശെഷം അവർ അവന്റെ വസ്ത്രങ്ങളെ ഓ
രൊരുത്തൻ ഇന്നതിനെ എടുക്കെണമെന്ന അവയിൽ ചീട്ടുകൊണ്ട
൨൫ ഓഹരിയാക്കി* അപ്പൊൾ മൂന്നാം മണി നെരമായിരുന്നു അവ
൨൬ ർ അവനെ കുരിശിൽ തറെക്കയും ചെയ്തു* വിശെഷിച്ച യെഹൂ
ദന്മാരുടെ രാജാവ എന്ന അവന്റെ അപവാദത്തിന്റെ മെലെ
൨൭ ഴുത്ത മെലെ എഴുതിയിരുന്നു* അവർ അവനൊടു കൂടെ രണ്ടു ക
ള്ളന്മാരെ ഒരുത്തനെ അവന്റെ വലത്തു ഭാഗത്തിലും ഒരുത്ത
നെ അവന്റെ ഇടത്തു ഭാഗത്തിലും കുരിശിൽ തറെക്കയും ചെ

യ്യു* അപ്പൊൾ അവൻ അതിക്രമക്കാരൊട കൂടി എണ്ണപ്പെട്ടു എ ൨൮
ന്ന പറയുന്ന വെദവാക്യം നിവൃത്തിയായി*

വിശെഷിച്ച അരികെ കടന്ന പൊകുന്നവർ തങ്ങളുടെ തലക ൨൯
ളെ കുലുക്കിക്കൊണ്ടും ഹാ ദൈവാലയത്തെ ഇടിച്ച കളകയും മൂന്ന
ദിവസങ്ങളിൽ അതിനെ പണി ചെയ്കയും ചെയ്യുന്നവനായുള്ളൊ
വെ* നിന്നെത്തന്നെ നീ രക്ഷിക്കയും കുരിശിൽനിന്ന ഇറങ്ങുക ൩൦
യും ചെയ്ക എന്ന പറഞ്ഞുകൊണ്ടും അവനെ ദുഷിച്ചു* അപ്രകാ ൩൧
രം തന്നെ പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരൊട കൂട പരി
ഹസിച്ചുകൊണ്ട തമ്മിൽ തമ്മിൽ പറഞ്ഞു അവൻ മററവരെ ര
ക്ഷിച്ചു തന്നെ താൻ രക്ഷിപ്പാൻ കഴികയില്ല* നാം കാണുക ൩൨
യും വിശ്വസിക്കയും ചെയ്യെണ്ടുന്നതിന ഇസ്രാഎലിന്റെ രാജാവാ
യ ക്രിസ്തു ഇപ്പൊൾ കുരിശിൽനിന്ന ഇറങ്ങട്ടെ അവനൊട കൂട കു
രിശിൽ തറെക്കപ്പെട്ടവരും അവനെ നിന്ദിച്ചു*

പിന്നെ ആറാം മണി നെരമായപ്പൊൾ ഒമ്പതാം മണിനെര ൩൩
ത്തൊളം ഭൂമിയിൽ എല്ലാടവും അന്ധകാരമുണ്ടായി* പിന്നെ ഒ ൩൪
മ്പതാം മണി നെരത്തിങ്കൽ യെശു ഒരു മഹാ ശബ്ദത്തൊടെ
എലൊയി എലൊയി ലാമാസബക്താനി എന്ന വിളിച്ചു പറഞ്ഞു
ആയത എന്റെ ദൈവമെ എന്റെ ദൈവമെ നീ എന്നെ കൈ
വിട്ടത എന്തിന എന്ന അൎത്ഥമാകുന്നു* എന്നാൽ അരികെ ൩൫
നിന്നിട്ടുള്ളവരിൽ ചിലർ അതിനെ കെട്ടാറെ പറഞ്ഞു കണ്ടാലും
അവൻ എലിയായെ വിളിക്കുന്നു* അപ്പൊൾ ഒരുത്തൻ ഓടി ൩൬
ഒരു സ്പൊംഗിനെ കാടികൊണ്ട നിറച്ച ഒരു കൊലിൽ കെട്ടി
അവനെ കുടിപ്പിച്ച പറഞ്ഞു ക്ഷമിപ്പിൻ എലിയ അവനെ ഇറ
ക്കുവാൻ വരുമൊ എന്ന നാം കാണണം* പിന്നെ യെശു ഒ ൩൭
രു മഹാ ശബ്ദത്തെ ഇട്ട പ്രാണനെ വിട്ടു* അപ്പൊൾ ദൈവാ ൩൮
ലയത്തിലെ തിരശില മെലിൽനിന്ന കീഴൊളം രണ്ടായി ചീന്തി
പ്പൊയി* വിശെഷിച്ച അവൻ ഇന്നപ്രകാരം ഉറക്കെ വിളിച്ചു ൩൯
പ്രാണനെ വിട്ടു എന്ന അവന്റെ നെരെ അരികെ നിന്നിട്ടുള്ള
ശതാധിപൻ കണ്ടാറെ അവൻ പറഞ്ഞു ഈ മനുഷ്യൻ ദൈവ
ത്തിന്റെ പുത്രനായിരുന്നു സത്യം* എന്നാൽ സ്ത്രീകളും ദൂര ൪൦
ത്തിങ്കൽനിന്ന നൊക്കിക്കൊണ്ടിരുന്നു* അവരിൽ (അവൻ ഗലി ൪൧
ലെയായിലിരിക്കുമ്പൊൾ അവനെ പിന്തുടരുകയും അവനെ ശു
ശ്രൂഷിക്കയും ചെയ്തവരുമായി) മഗ്ദലെനെ മറിയയും ചെറിയ
യാക്കൊബിന്റെയും യൊസെയുടെയും മാതാവായ മറിയയും ശ
ലൊമെയും യെറുശലമിലെക്ക അവനൊട കൂട പൊയിട്ടുള്ള മററ
അനെകം സ്ത്രീകളും ഉണ്ടായിരുന്നു*

പിന്നെ സന്ധ്യയായപ്പൊൾ (ശാബത ദിവസത്തിന്ന തലനാളാ ൪൨
യുള്ള പ്രാരംഭ ദിവസമായിരുന്നതുകൊണ്ട)* ദൈവത്തിന്റെ ൪൩
രാജ്യത്തിന്നായിട്ടു താനും കാത്തുകൊണ്ടിരിക്കുന്നവനായി ബഹു

മാനമുള്ള മന്ത്രിയായി അറിമത്തിയയിൽനിന്നുള്ള യൊസെഫ വന്ന
ധൈൎയ്യത്തൊടും കൂടപിലാത്തൊസിന്റെ അടുക്കൽ അകത്ത ചെ
൪൪ ല്ലുകയും യെശുവിന്റെ ശരീരത്തെ യാചിക്കയും ചെയ്തു* എന്നാൽ
പിലാത്തൊസ അവൻ അപ്പൊഴെ മരിച്ചുവൊ എന്നാശ്ചൎയ്യപ്പെട്ടു
വിശെഷിച്ച അവൻ ശതാധിപനെ അടുക്കൽ വിളിച്ചിട്ട അവൻ മ
൪൫ രിച്ചിട്ട നെരമായൊ എന്ന അവനൊട ചൊദിച്ചു* പിന്നെ അ
വൻ ശതാധിപനിൽനിന്ന അറിഞ്ഞപ്പൊൾ ശരീരത്തെ യൊസെ
൪൬ ഫിന്ന കൊടുത്തു* പിന്നെ യൊസെഫ ഒരു നെരിയ ശീല വി
ലയ്ക്ക വാങ്ങിട്ട അവനെ ഇറക്കി ശീലകൊണ്ട പുതെപ്പിക്കയും പാ
റയിൽ കുഴിക്കപ്പെട്ടിട്ടുള്ള ഒരു പ്രെതക്കല്ലറയിൽ അവനെ വെ
ക്കയും പ്രെതക്കല്ലറയുടെ വാതിക്കൽ ഒരു കല്ലിനെ ഉരുട്ടിയിടുക
൪൭ യും ചെയ്തു* എന്നാൽ മഗ്ദലെനെ മറിയയും യൊസയുടെ (മാ
താവായ) മറിയയും അവൻ എവിടെ വെക്കപ്പെട്ടു എന്നുള്ളതി
നെ കണ്ടു*

## ൧൬ അദ്ധ്യായം

൧ ക്രിസ്തുവിന്റെ ഉയിൎപ്പ.— ൯ അവൻ മഗ്ദലെനെ മറിയക്കും
മറ്റുള്ളവൎക്കും പ്രത്യക്ഷനാകയും,— ൧൫ അപ്പൊസ്തൊലന്മാ
രെ നിയൊഗിച്ചയക്കയും,—൧൯ സ്വൎഗ്ഗത്തിലെക്ക കരെറുകയും
ചെയ്യുന്നത.

പിന്നെ ശാബത ദിവസം കഴിഞ്ഞതിന്റെ ശെഷം മഗ്ദലെ
നെ മറിയയും യാക്കൊബിന്റെ (മാതാവായ) മറിയയും ശാലൊ
മെയും തങ്ങൾ വന്ന അവനെ അഭിഷെകം ചെയ്യെണ്ടുന്നതിന്നായി
൨ ട്ട സുഗന്ധ വൎഗ്ഗങ്ങളെ വിലയ്ക്ക വാങ്ങിയിരുന്നു* പിന്നെ ആഴ്ച
കളിൽ ഒന്നാം ആഴ്ചയിൽ പ്രഭാതകാലത്ത സൂൎയ്യൊദയത്തിങ്കൽ
൩ അവർ പ്രെതക്കല്ലറയുടെ അടുക്കൽ ചെന്നു* അപ്പൊൾ അവർ
കല്ലിനെ പ്രെതക്കല്ലറയുടെ വാതിലിൽനിന്ന നമുക്ക ആര ഉരുട്ടി
൪ കളയുമെന്ന തമ്മിൽ തമ്മിൽ പറഞ്ഞു* വിശെഷിച്ച അവർ
നൊക്കിയാറെ കല്ല ഉരുട്ടികളയപ്പെട്ടതിനെ കണ്ടു എന്തുകൊണ്ടെ
൫ ന്നാൽ അത എറ്റവും വലിയതായിരുന്നു* വിശെഷിച്ചും അ
വർ പ്രെതക്കല്ലറയിലെക്ക കടന്ന വെള്ള ഉഴുക്കുപ്പായത്തെ ധരി
ച്ചിട്ടുള്ള ഒരു യൌവനക്കാരൻ വലത്തു ഭാഗത്തിങ്കൽ ഇരിക്കുന്ന
൬ തിനെ കണ്ടു വളര ഭ്രമിക്കയും ചെയ്തു* എന്നാറെ അവൻ അവ
രൊട പറഞ്ഞു നിങ്ങൾ ഭ്രമിക്കരുത നിങ്ങൾ കുരിശിൽ തറെക്കപ്പെ
ട്ട നസറായക്കാരനായ യെശുവിനെ അന്വെഷിക്കുന്നു അവൻ ഉ
യിൎത്തെഴുനീറ്റു അവൻ ഇവിടെ ഇല്ല കണ്ടാലും അവർ അവനെ
൭ വെച്ചിട്ടുള്ള സ്ഥലം* എന്നാലും നിങ്ങൾ പൊയി അവന്റെ ശി
ഷ്യന്മാരൊടും പത്രൊസിനൊടും അവൻ നിങ്ങൾക്ക മുമ്പെ ഗലി
ലെയായ്ക്ക പൊകുന്നു എന്ന പറവിൻ അവൻ നിങ്ങളൊട പറ

ത്ത പ്രകാരം അവിടെ നിങ്ങൾ അവനെ കാണും* അവർ വെ ൮
ഗത്തിൽ പുറപ്പെട്ടു പ്രെതക്കല്ലറയെ വിട്ടു ഓടിപ്പൊയി അതെ
ന്തുകൊണ്ടെന്നാൽ അവൎക്ക വിറയലും ഭ്രമവും ഉണ്ടായി അവർ ഭയ
പ്പെട്ടുകകൊണ്ടു ആരൊടും ഒന്നിനെയും പറഞ്ഞതുമില്ല* വിശെ ൯
ഷിച്ചും യെശു ആഴ്ചകളിൽ ഒന്നാം ആഴ്ചയിൽ പ്രഭാത കാലത്ത ഉ
യിൎത്തെഴുനീറ്റതിന്റെ ശെഷം താൻ ആരിൽനിന്ന എഴു പിശാ
ചുകളെ പുറത്താക്കി കളഞ്ഞിരുന്നുവൊ ആ മഗ്ദലെനെ മറിയ
യ്ക്കു മുമ്പെ പ്രത്യക്ഷനായി* അവൾ പൊയി അവനൊടു കൂട ഉ ൧൦
ണ്ടായിരുന്നവരൊട അവർ ദുഃഖിച്ചു കരയുമ്പൊൾ അറിയിക്കയും
ചെയ്തു* എന്നാൽ ഇവർ ജീവിച്ചിരിക്കുന്നു എന്നും അവളാൽ ൧൧
കാണപ്പെട്ടു എന്നും കെട്ടാറെ വിശ്വസിച്ചില്ല*

അതിന്റെ ശെഷം അവരിൽ രണ്ടു പെർ നടന്ന നാട്ടിലെക്ക ൧൨
പൊകുമ്പൊൾ അവൻ അവൎക്ക മറ്റൊരു രൂപത്തൊടെ പ്രത്യ
ക്ഷനായി* അവരും ചെന്ന ശെഷമുള്ളവരൊടും അറിയിച്ചു ൧൩
അവർ അവരെയും വിശ്വസിച്ചില്ല*

പിന്നെ ഭക്ഷണത്തിന്നിരുന്ന ആ പതിനൊന്നു പെൎക്ക അ ൧൪
വൻ പ്രത്യക്ഷനായി താൻ ഉയിൎത്തെഴുനീറ്റതിനെ കണ്ടവരെ
അവർ വിശ്വസിക്കായ്കകൊണ്ടു അവരുടെ അവിശ്വാസത്തെയും
ഹൃദയ കാഠിന്യത്തെയും ശാസിച്ചു* വിശെഷിച്ചും അവൻ അവ ൧൫
രൊടു പറഞ്ഞു നിങ്ങൾ ഭൂലൊകത്തിങ്കൽ ഒക്കയും പൊയിട്ടു സക
ല സൃഷ്ടിക്കും എവൻഗെലിയൊനെ പ്രസംഗിപ്പിൻ* വിശ്വ ൧൬
സിച്ചു ബപ്തിസ്മ എല്ക്കുന്നവൻ രക്ഷിക്കപ്പെടും എന്നാൽ വിശ്വസി
ക്കാതെ ഇരിക്കുന്നവൻ ശിക്ഷയ്ക്കു വിധിക്കപ്പെടും* പിന്നെ ൧൭
ഠരം ലക്ഷ്യങ്ങൾ വിശ്വസിക്കുന്നവരുടെ പിന്നാലെ ചെല്ലും അ
വർ എന്റെ നാമത്തിൽ പിശാചുകളെ പുറത്താക്കിക്കളയും
അവർ പുതിയ ഭാഷകളെക്കൊണ്ടു പറയും* അവർ സൎപ്പങ്ങളെ ൧൮
പിടിച്ചെടുക്കും അവർ മരണമുള്ള യാതൊന്നിനെ കുടിച്ചാലും അ
ത അവരെ ഉപദ്രവിക്കയുമില്ല അവർ രൊഗികളുടെ മെൽ കൈ
കളെ വെക്കും ആയവൎക്ക സൌഖ്യമുണ്ടാകയും ചെയ്യും*

പിന്നെ കൎത്താവ അവരൊടു കൂട സംസാരിച്ചതിന്റെ ശെ ൧൯
ഷം അവൻ സ്വൎഗ്ഗത്തിലെക്ക മെല്പട്ടു എടുത്തുകൊള്ളപ്പെടുകയും
ദൈവത്തിന്റെ വലത്തു ഭാഗത്തിങ്കൽ ഇരിക്കയും ചെയ്തു* പി ൨൦
ന്നെ അവർ പുറപ്പെട്ടുപൊയി കൎത്താവ സഹായിക്കയും പിന്തുട
രുന്ന ലക്ഷ്യങ്ങളെക്കൊണ്ടു വചനത്തെ ഉറപ്പിക്കയും ചെയ്തുകൊ
ണ്ടു എല്ലാടവും പ്രസംഗിച്ചു ആമെൻ

---

## ൧ അദ്ധ്യായം

൧ ലൂക്കൊസിന്റെ അവതാരിക.—൫ യൊഹന്നാൻ ബപ്തിസ്തിന്റെ ഉത്ഭവം.—൨൬ ക്രിസ്തുവിന്റെ ഉത്ഭവം.—൫൭ യൊഹന്നാന്റെ ജനനവും ചെലാകൎമ്മവും.—൬൭ സഖറിയായുടെ ദീൎഘദൎശനം

ഞങ്ങളുടെ ഇടയിൽ പൂൎണ്ണനിശ്ചയമായിരിക്കുന്ന കാൎയ്യങ്ങളുടെ വി
൨ വരത്തെ* ആദിമുതൽതുടങ്ങി കണ്ടസാക്ഷിക്കാരായും വചനത്തി
ന്റെ ശുശ്രൂഷക്കാരായും ഉള്ളവർ ഞങ്ങളെ ഗ്രഹിപ്പിച്ചപ്രകാരം ക്ര
൩ മപ്പെടുത്തുവാൻ പലരും ശ്രമിച്ചതുകൊണ്ട* ആദിയിൽനിന്നതുടങ്ങി
സകല കാൎയ്യങ്ങളെയും താല്പൎയ്യമായിവിചാരിച്ചറിഞ്ഞവനായ എനി
ക്കും മഹാ ശ്രെഷ്ഠനായ തെയൊഫിലൊസെ നിനക്ക ഉപദെശിക്ക
൪ പ്പെട്ടിട്ടുള്ള കാൎയ്യങ്ങളുടെ പരമാൎത്ഥത്തെ നീ അറിവാനായിട്ട* നി
നക്ക ക്രമമായി എഴുതുവാൻ നന്നായി കണ്ടിരിക്കുന്നു*
൫ യെഹൂദിയായിലെ രാജാവായ എറൊദെസിന്റെ നാളുകളിൽ
ആബിയായുടെ സംപ്രദായമുറയിൽ സഖറിയ എന്ന നാമമുള്ളൊരു
ആചാൎയ്യൻ ഉണ്ടായിരുന്നു അവന്റെ ഭാൎയ്യ അഹറൊന്റെ പുത്രി
മാരിലുള്ളവളായിരുന്നു അവളുടെ പെർ എലിശാബെത്ത എന്നാ
൬ യിരുന്നു* അവർ ഇരിവരും കൎത്താവിന്റെ സകല കല്പനകളി
ലും നിയമങ്ങളിലും കുറവില്ലാത്തവരായിനടന്നുകൊണ്ട ദൈവത്തി
൭ ന്റെ മുമ്പാകെ നീതിയുള്ളവരായിരുന്നു* എലിശാബെത്ത മച്ചി
യായിരുന്നതുകൊണ്ട അവൎക്ക പുത്രൻ ഉണ്ടായില്ല അവർ ഇരിവ
൮ രും നന്നായിവയസ്സചെന്നവരും ആയിരുന്നു* എന്നാറെ അവൻ
തന്റെ സംപ്രദായമുറയുടെ ക്രമത്തിങ്കൽ ദൈവത്തിന്റെ മുമ്പാ
൯ കെ ആചാൎയ്യകൎമ്മം ചെയ്യുമ്പൊൾ ഉണ്ടായതഎന്തെന്നാൽ* ആചാ
ൎയ്യസ്ഥാനത്തിന്റെ മൎയ്യാദപ്രകാരം അവൻ കൎത്താവിന്റെ ആല
യത്തിലെക്ക ചെന്നാറെ ധൂപം കാട്ടുവാൻ അവന്ന ചിട്ടിവന്നു*
൧൦ ധൂപസമയത്തിങ്കൽ ജനസംഘമെല്ലാം പുറത്ത പ്രാൎത്ഥിച്ചുകൊണ്ടും
൧൧ ഇരുന്നു* അപ്പൊൾ അവന്ന കൎത്താവിന്റെ ഒരു ദൂതൻ ധൂപപീ
ഠത്തിന്റെ വലത്ത ഭാഗത്തിങ്കൽ നിന്നുകൊണ്ട പ്രത്യക്ഷനായി*
൧൨ സഖറിയ അവനെ കണ്ടിട്ട ചാഞ്ചല്യപ്പെട്ടു അവന്നഭയം പിടിക്കയും
൧൩ ചെയ്തു* എന്നാറെ ദൈവദൂതൻ അവനൊട പറഞ്ഞു സഖറിയാ
ഭയപ്പെടരുത എന്തുകൊണ്ടെന്നാൽ നിന്റെ പ്രാൎത്ഥന കെൾക്കപ്പെ
ട്ടിരിക്കുന്നു നിന്റെ ഭാൎയ്യ എലിശബെത്ത നിനക്ക ഒരു പുത്രനെ
പ്രസവിക്കും നീ അവന്ന യൊഹന്നാൻഎന്ന പെർ വിളിക്കയുംചെ
൧൪ യ്യും* നിനക്ക സന്തൊഷവും ആനന്ദവും ഉണ്ടാകും അവന്റെ ജന

നത്തികൽ പലരും സന്തൊഷിക്കയുംചെയ്യും* എന്തുകൊണ്ടെ ൧൫
ന്നാൽ അവൻ കൎത്താവിൻെറ മുമ്പാകെ ശ്രെഷ്ഠനാകും വീഞ്ഞി
നെയും മദ്യത്തെയും പാനം ചെയ്കയുമില്ല അവൻ തൻെറ മാതാ
വിൻെറ ഗൎഭത്തിൽനിന്ന തന്നെ പരിശുദ്ധാത്മാവ കൊണ്ട പരിപൂ
ൎണ്ണനാകും* അവൻ ഇസ്രാഎൽപുത്രന്മാരിൽ പലരെയും അവരു ൧൬
ടെ ദൈവമായ കൎത്താവിങ്കലെക്ക തിരിയിക്കും* പിതാക്കന്മാരുടെ ൧൭
ഹൃദയങ്ങളെ പുത്രന്മാരിലെക്കും അനുസരമില്ലാത്തവരെ നീതിമാന്മാ
രുടെ ജ്ഞാനത്തിങ്കലെക്കും തിരിയിപ്പാനും കൎത്താവിന്നായ്ക്കൊണ്ട
ഒരുങ്ങിയ ജനത്തെ ഒരുക്കുവാനും അവൻ എലിയായുടെ ആത്മാ
വിലും ശക്തിയിലും അവൻെറ മുമ്പെ നടക്കയുംചെയ്യും* അപ്പൊൾ ൧൮
സഖറിയ ദൈവദൂതനൊട പറഞ്ഞു ഞാൻ എതുപ്രകാരം ഇതിനെ
അറിയും എന്തുകൊണ്ടെന്നാൽ ഞാൻ വൃദ്ധനായും എൻെറ ഭാൎയ്യ
വയസ്സുചെന്നവളായും ഇരിക്കുന്നു* പിന്നെ ദൈവദൂതൻ ഉത്തര ൧൯
മായിട്ട അവനൊട പറഞ്ഞു ദൈവത്തിൻെറ മുമ്പാകെ നില്ക്കുന്ന
ഗബ്രിയെൽ ഞാനാകുന്നു നിന്നൊട സംസാരിപ്പാനും ഈ നല്ല വ
ൎത്തമാനങ്ങളെ നിന്നൊട അറിയിപ്പാനും അയക്കപ്പെട്ടുമിരിക്കുന്നു* ൨൦
കണ്ടാലും തൽകാലത്തിങ്കൽ നിവൃത്തിക്കപ്പെടുവാനിരിക്കുന്ന എ
ൻെറ വചനങ്ങളെ നീ വിശ്വസിക്കായ്കകൊണ്ട ഈ കാൎയ്യങ്ങൾ സം
ഭവിക്കുന്ന നാൾ വരെ നീ ഊമയായി സംസാരിപ്പാൻ വഹിയാതെ
ഇരിക്കും* എന്നാൽ ജനം സഖറിയാക്ക വെണ്ടി പാൎക്കയും അവൻ ൨൧
ദൈവാലയത്തിൽ താമസിച്ചതിന്നായിട്ട ആശ്ചൎയ്യപ്പെടുകയും ചെ
യ്തു* പിന്നെ അവൻ പുറത്ത വന്നാറെ അവന അവരൊട സം ൨൨
സാരിപ്പാൻ വഹിയാതെ ആയി അപ്പൊൾ അവൻ ദൈവാലയ
ത്തിൽ ഒരു ദൎശനത്തെ കണ്ടു എന്ന അവർ അറിഞ്ഞു അവൻ അ
വൎക്ക ആംഗ്യംകാട്ടി ഊമയായി പാൎക്കയും ചെയ്തു* പിന്നെ ഉണ്ടാ ൨൩
യത എന്തെന്നാൽ അവൻെറ ദൈവശുശ്രൂഷയുടെ ദിവസങ്ങൾ അ
വസാനിച്ചതിൻെറ ശെഷം അവൻ തൻെറ ഭവനത്തിങ്കലെക്ക പൊ
യി* ആ ദിവസങ്ങൾ കഴിഞ്ഞശെഷം അവൻെറ ഭാൎയ്യ എലിശ ൨൪
ബെത്ത ഗൎഭംധരിച്ച അഞ്ച മാസം ഒളിച്ചിരുന്നു* മനുഷ്യരുടെ ഇ ൨൫
ടയിൽ എൻെറ ദുഷ്കീൎത്തിയെ നീക്കികളവാനായിട്ട എങ്കലെക്ക
നൊക്കിയ നാളുകളിൽ കൎത്താവ എന്നൊട ഇപ്രകാരം ചെയ്തിരി
ക്കുന്നു എന്ന പറഞ്ഞു*

പിന്നെ ആറാം മാസത്തിങ്കൽ ഗബ്രിയെലെന്ന ദൈവദൂതൻ ൨൬
ഗലിലെയായിൽ നസറെത്ത എന്ന പെരുള്ളൊരു നഗരത്തിങ്ക
ലെക്ക* ദാവീദിൻെറ കുഡുംബത്തിൽ യൊസെഫ എന്ന പെരു ൨൭
ള്ളൊരു പുരുഷന്ന വിവാഹം പറഞ്ഞ നിശ്ചയിക്കപ്പെട്ടൊരു കന്യ
കയുടെ അടുക്കലെക്ക ദൈവത്തിങ്കൽനിന്ന അയക്കപ്പെട്ടു ആ കന്യ
കയുടെ പെർ മറിയ എന്നായിരുന്നു* പിന്നെ ദൈവദൂതൻ അവ ൨൮
ളുടെ അടുക്കൽ പ്രവെശിച്ച പറഞ്ഞു കൃപലഭിച്ചവളെ വാഴുക കൎത്താ

വ നിന്നൊട കൂടെ ഉണ്ട സ്ത്രീകളിൽ നി അനുഗ്രഹിക്കപ്പെട്ടവളാകു
൨൯ ന്നു* എന്നാൽ അവൾ അവനെ കണ്ടാറെ അവന്റെ വചനത്തി
കൽ ചാഞ്ചല്യപ്പെടുകയും ഇത എന്തുപ്രകാരമുള്ള സല്ക്കാരമാകുന്നു
൩൦ എന്ന വിചാരിക്കയും ചെയ്തു *എന്നാറെ ദൈവദൂതൻ അവളൊട
പറഞ്ഞു മറിയെ ഭയപ്പെടരുത എന്തുകൊണ്ടെന്നാൽ നിനക്ക ദൈ
൩൧ വത്തിങ്കൽ കൃപ ലഭിച്ചിരിക്കുന്നു* കണ്ടാലും നി ഗൎഭം ധരിക്കയും ഒ
രു പുത്രനെ പ്രസവിക്കയും അവന്ന യെശു എന്ന പെർ വിളിക്ക
൩൨ യും ചെയ്യും* അവൻ ശ്രെഷ്ഠനാകും അത്യുന്നതനായവന്റെ പുത്ര
ൻ എന്ന വിളിക്കപ്പെടുകയും ചെയ്യും അവന്റെ പിതാവായ ദാവി
ദിന്റെ സിംഹാസനത്തെ കൎത്താവാകുന്ന ദൈവം അവന്ന കൊ
൩൩ ടുക്കും* അവൻ യാക്കൊബിന്റെ വംശത്തെ എന്നെക്കും രാജാ
വായിട്ട ഭരിക്കും അവന്റെ രാജ്യത്തിന്ന അവസാനം ഉണ്ടാകയുമി
൩൪ ല്ല* അപ്പൊൾ മറിയ ദൈവദൂതനൊട പറഞ്ഞു ഞാൻ ഒരു പുരു
൩൫ ഷനെയും അറിയായ്കകൊണ്ട ഇത എങ്ങിനെ ഉണ്ടാകും* എന്നാറെ
ദൈവദൂതൻ ഉത്തരമായിട്ട അവളൊട പറഞ്ഞു പരിശുദ്ധാത്മാവ
നിന്മെൽ വരും അത്യുന്നതനായവന്റെ ശക്തി നിന്മെൽ നിഴലിക്ക
യും ചെയ്യും ആയതുകൊണ്ട നിങ്കൽനിന്ന ജനിപ്പാനിരിക്കുന്ന വിശു
൩൬ ദ്ധ വസ്തുവും ദൈവത്തിന്റെ പുത്രൻ എന്ന വിളിക്കപ്പെടും* ക
ണ്ടാലും നിന്റെ ബന്ധു എലിശബെത്തും അവളുടെ വൃദ്ധതയിൽ
ഒരു പുത്രനെ ഗൎഭം ധരിച്ചിരിക്കുന്നു മച്ചി എന്ന വിളിക്കപ്പെട്ടവൾ
൩൭ ക്ക ഇത ആറാം മാസമാകുന്നു* അതെന്തുകൊണ്ടെന്നാൽ ദൈവ
൩൮ ത്തിങ്കൽ ഒരു കാൎയ്യവും അസാദ്ധ്യമാകയില്ല* എന്നാറെ മറിയ
പറഞ്ഞു ഇതാ കൎത്താവിന്റെ ദാസി നിന്റെ വാക്കിൻപ്രകാരം എ
നിക്ക ഭവിക്കട്ടെ പിന്നെ ദൈവദൂതൻ അവളെ വിട്ട പൊകയും
൩൯ ചെയ്തു * പിന്നെ മറിയ ആ നാളുകളിൽ എഴുനിറ്റിട്ട മലം പ്രദെശ
ത്ത യെഹൂദിയായിൽ ഒരു നഗരത്തിലെക്ക വെഗത്തിൽ പുറ
൪൦ പ്പെട്ട* സഖറിയായുടെ ഭവനത്തിലെക്ക ചെന്ന എലിശബെ
൪൧ ത്തിനെ വന്ദിക്കയും ചെയ്തു* അപ്പൊൾ ഉണ്ടായത എന്തെ
ന്നാൽ മറിയയുടെ വന്ദന വാക്കിനെ എലിശബെത്ത കെട്ടപ്പൊ
ൾ അവളുടെ ഗൎഭത്തിൽ ശിശു തുള്ളി എലിശബെത്തും പരിശുദ്ധാ
൪൨ ത്മാവുകൊണ്ട പൂൎണ്ണയായി* എന്നാറെ അവൾ ഒരു മഹാ ശബ്ദ
ത്തൊടെ ഉറക്കെ വിളിച്ചുപറഞ്ഞു നി സ്ത്രീകളിൽ അനുഗ്രഹിക്കപ്പെ
ട്ടവളാകുന്നു നിന്റെ ഗൎഭത്തിലെ ഫലവും അനുഗ്രഹിക്കപ്പെട്ടതാകു
൪൩ ന്നു* എന്റെ കൎത്താവിന്റെ മാതാവ എന്റെ അടുക്കൽ വരു
൪൪ ന്നത എനിക്ക എവിടെനിന്ന ആകുന്നു* എന്തെന്നാൽ കണ്ടാലും
നിന്റെ വന്ദനവാക്കിന്റെ ശബ്ദം എന്റെ ചെവികളിൽ കെട്ട
൪൫ പ്പൊൾ എന്റെ ഗൎഭത്തിൽ ശിശു ആനന്ദംകൊണ്ട തുള്ളി* വിശ്വ
സിച്ചവളും ഭാഗ്യവതിയാകുന്നു എന്തുകൊണ്ടെന്നാൽ കൎത്താവിങ്കൽ
നിന്ന അവളൊട പറയപ്പെട്ടിട്ടുള്ള കാൎയ്യങ്ങൾക്ക നിവൃത്തിയുണ്ടാകും*

എന്നാറെ മറിയ പറഞ്ഞു എന്റെ ആത്മാവ കൎത്താവിനെ മ ൪൬
ഹത്വപ്പെടുത്തുന്നു* എന്റെ ധൈൎയ്യം എന്റെ രക്ഷിതാവായ ൪൭
ദൈവത്തിങ്കൽ ആനന്ദിച്ചിരിക്കുന്നു* അത അവൻ തന്റെ ദാ ൪൮
സിയുടെ താഴ്മയെ നൊക്കികണ്ടുകൊണ്ടാകുന്നു എന്തെന്നാൽ ക
ണ്ടാലും ഇതുമുതൽ എല്ലാസന്തതികളും എന്നെ ഭാഗ്യവതി എന്ന പ
റയും* അതെന്തുകൊണ്ടെന്നാൽ ശക്തിമാനായവൻ മഹത്വമായിട്ട ൪൯
ഉള്ള കാൎയ്യങ്ങളെ എനിക്ക ചെയ്തിരിക്കുന്നു അവന്റെ നാമവും ശുദ്ധ
മുള്ളതാകുന്നു* അവന്റെ കാരുണ്യം തലമുറ തലമുറയായിട്ട അ ൫൦
വനെ ഭയപ്പെടുന്നവരിൽ ഇരിക്കയും ചെയ്യുന്നു* അവൻ തന്റെ ൫൧
ഭുജംകൊണ്ട ബലം കാട്ടി അഹങ്കാരികളെ തങ്ങളുടെ ഹൃദയങ്ങളിലെ
വിചാരത്തിൽ ഭിന്നിപ്പിച്ചിരിക്കുന്നു* അവൻ ബലവാന്മാരെ സിം ൫൨
ഹാസനങ്ങളിൽനിന്ന താഴത്താക്കുകയും താഴ്മയുള്ളവരെ ഉയൎത്തു
കയും ചെയ്തിരിക്കുന്നു* അവൻ വിശന്നവരെ നന്മകൾകൊണ്ട സം ൫൩
പൂൎണ്ണന്മാരാക്കുകയും സമ്പന്നന്മാരെ വ്യൎത്ഥന്മാരാക്കി അയക്കയുംചെ
യ്തിരിക്കുന്നു* അവൻ നമ്മുടെ പിതാക്കന്മാരൊട പറഞ്ഞപ്രകാരം ൫൪
തന്നെ അബ്രഹാമിനൊടും അവന്റെ സന്തതിയൊടും എന്നെ
ക്കും തന്റെ കരുണയെ ഓൎത്തുകൊണ്ട* തന്റെ ദാസനായ ഇ ൫൫
സ്രാഎലിനെ സഹായിച്ചിരിക്കുന്നു* എന്നാൽ മറിയ ഏകദെശം ൫൬
മൂന്നമാസം അവളൊട കൂടി പാൎത്തു പിന്നെ തന്റെ ഭവനത്തിങ്ക
ലെക്ക തിരിച്ചുപൊയി*

അപ്പൊൾ എലിശബെത്തിന പ്രസവിക്കെണ്ടും കാലം തികഞ്ഞു ൫൭
അവൾ ഒരു പുത്രനെ പ്രസവിക്കയും ചെയ്തു* അവളുടെ അയല്ക്കാ ൫൮
രും ബന്ധുക്കളും കൎത്താവ അവളൊട തന്റെ കരുണയെ മഹത്വ
പ്പെടുത്തിയപ്രകാരംകെട്ട അവരും അവളൊടു കൂടി സന്തൊഷിച്ചു ൫൯
* പിന്നത്തെതിൽ ഉണ്ടായത എന്തെന്നാൽ അവർ എട്ടാം ദിവസ
ത്തിൽ ബാലകന ചെലാകൎമ്മം ചെയ്വാൻ വന്നു അവന്റെ പിതാ
വിന്റെ നാമത്തിൻപ്രകാരം അവർ അവന്ന സഖറിയഎന്ന
പെർവിളിച്ചു* അപ്പൊൾ അവന്റെ മാതാവ ഉത്തരമായിട്ട പ ൬൦
റഞ്ഞു അപ്രകാരമല്ല അവന യൊഹന്നാൻ എന്നത്രെ പെർ വിളി
ക്കപ്പെടെണ്ടുന്നത* എന്നാറെ അവർ അവളൊട പറഞ്ഞുനിന്റെ ൬൧
വംശത്തിൽ ഈ നാമം വിളിക്കപ്പെട്ടവൻ ഒരുത്തനുമില്ലയല്ലൊ* ൬൨
അപ്പൊൾ അവന്റെ പിതാവിന അവനെ എന്ത വിളിപ്പാൻ മന
സ്സായിരിക്കുന്നു എന്ന അവർ ആംഗ്യം കാട്ടി* അവൻ ഒരു എഴ ൬൩
ത്തുപലകയെ വരുത്തി അവന്റെ നാമം യൊഹന്നാനാകുന്നു എ
ന്ന എഴുതി എന്നാറെ അവർ എല്ലാവരും ആശ്ചൎയ്യപ്പെട്ടു* ഉടൻ ൬൪
തന്നെ അവന്റെ വായ തുറന്നു അവന്റെ നാവും (അയഞ്ഞു) അ
വൻ ദൈവത്തിനെ സ്തുതിച്ചുംകൊണ്ട സംസാരിക്കയും ചെയ്തു* എ ൬൫
ന്നാറെ അവരുടെ ചുററം വസിക്കുന്നവൎക്ക എല്ലാവൎക്കും ഭയമുണ്ടാ
യി യെഹൂദിയായിലെ മലം പ്രദെശത്തിൽ എല്ലാവിടവും ഈ വ

൬൬ ൎത്തമാനങ്ങൾ ഒക്കെയും പ്രസിദ്ധിയായി* കെട്ടവരെല്ലാവരും ൟ
ബാലകൻ എത പ്രകാരമുള്ളവനായിട്ടവിക്കും എന്ന പറഞ്ഞുംകൊ
ണ്ട ആയവയെ തങ്ങളുടെ ഹൃദയങ്ങളിൽ സംഗ്രഹിച്ചു കൎത്താവിന്റെ
കയ്യും അവനൊട്ടു കൂട ഉണ്ടായിരുന്നു*

൬൭ പിന്നെ അവന്റെ പിതാവായ സഖറിയ പരിശുദ്ധാത്മാവ കൊ
൬൮ ണ്ട പൂൎണ്ണനായി ദീൎഘദൎശനം പറഞ്ഞു* ഇസ്രാഎലിന്റെ ദൈവ
മായ കൎത്താവ സ്തൊത്രം ചെയ്യപ്പെട്ടവനാകുന്നു അത എന്തുകൊ
ണ്ടെന്നാൽ അവൻ തന്റെ ജനത്തെ ദൎശിക്കയും ഉദ്ധാരണം ചെ
൬൯ യ്കയും* അവൻ ലൊകാരംഭംമുതൽ ഉണ്ടായിട്ടുള്ള തന്റെ പരിശു
ദ്ധരായ ദീൎഘദൎശികളുടെ വായ കൊണ്ട പറഞ്ഞ പ്രകാരം തന്നെ*
൭൦ തന്റെ ദാസനായ ദാവീദിന്റെ കുഡുംബത്തിൽ നമുക്ക രക്ഷയാ
൭൧ കുന്ന ഒരു ശൃംഗത്തെ ഉയൎത്തുകയും ചെയ്തിരിക്കുന്നു* നമ്മുടെ ശ
ത്രുക്കളിൽനിന്നും നമ്മെ ദ്വെഷിക്കുന്നവരുടെ എല്ലാവരുടെയും ക
൭൨ യ്യിൽനിന്നും ഉള്ള രക്ഷയെ തന്നെ* അത അവൻ നമ്മുടെ പിതാ
൭൩ ക്കന്മാരെ കുറിച്ചുള്ള കരുണയെ പൂൎത്തിവരുത്തുവാനായിട്ടും* നാം
നമ്മുടെ ശത്രുക്കളുടെ കൈയിൽനിന്ന രക്ഷിക്കപ്പെട്ടിട്ട തന്റെ മു
൭൪ മ്പാകെ* വിശുദ്ധതയൊടും നീതിയൊടും കൂടെ നമ്മുടെ ആയുസ്സുള്ള
നാളൊക്കയും ഭയം കൂടാതെ തന്നെ സെവിപ്പാൻതക്കവണ്ണം നമുക്ക
൭൫ ആക്കിതരുമെന്ന* അവൻ നമ്മുടെ പിതാവായ അബ്രഹാമിനൊട
ചെയ്തിരിക്കുന്ന സത്യത്തെ തന്റെ ശുദ്ധമുള്ള ഉഭയസമ്മതത്തെ ഒ
൭൬ ൎപ്പാനായിട്ടും ആകുന്നു* പിന്നെയും ബാലക നീ അത്യുന്നതനായവ
൭൭ ന്റെ ദീൎഘദൎശി എന്ന വിളിക്കപ്പെടും* എന്തുകൊണ്ടെന്നാൽ നീ
കൎത്താവിന്റെ വഴികളെ നന്നാക്കുവാനായിട്ടും നമ്മുടെ ദൈവ
ത്തിന്റെ ആൎദ്രകരുണകളാൽ അവന്റെ ജനത്തിന രക്ഷയുടെ
ജ്ഞാനത്തെ അവരുടെ പാപമൊചനത്തിനായി കൊണ്ട കൊടു
൭൮ പ്പാനായിട്ടും അവന്റെ മുമ്പെ നടക്കും* അന്ധകാരത്തിലും മൃത്യു
നിഴലിലും ഇരിക്കുന്നവൎക്ക പ്രകാശം നൽകെണ്ടുന്നതിന്നും നമ്മുടെ
പാദങ്ങളെ സമാധാനത്തിന്റെ വഴിയിൽ നടത്തെണ്ടുന്നതിന്നും*
൭൯ ആ ആൎദ്രകരുണകളാൽ ഉയരത്തിങ്കൽനിന്ന അരുണൊദയം ന
മ്മെ ദൎശിച്ചിരിക്കുന്നു*

൮൦ പിന്നത്തെതിൽ ബാലകൻ വളൎന്ന ആത്മാവിൽ ശക്തിപ്പെട്ടു
വിശെഷിച്ചും അവൻ ഇസ്രാഎലിന്ന തന്റെ പ്രത്യക്ഷ നാൾവ
രെ വനപ്രദെശങ്ങളിൽ ആയിരുന്നു*

## ൨ അദ്ധ്യായം

൧ റൊമാ രാജ്യത്തെ ഒക്കെയും ആഗുസ്തൊസ പെർവഴി പതിപ്പി
ച്ചത.—൬ ക്രിസ്തുവിന്റെ ജനനം.—൨൨ അവന്റെ ചെലാക
ൎമ്മം.—൨൮ ശിമെയൊനും അന്നായും ക്രിസ്തുവിനെ കുറിച്ചു ചൊല്ലി
യ ദീൎഘദൎശനം

ആ നാളുകളിൽ ഉണ്ടായത എന്തെന്നാൽ ഭൂലോകമെല്ലാം പെർ
വഴി പതിക്കപ്പെടെണ്ടുന്നതിന്ന ആഗുസ്തൊസ കൈസരിൽനിന്നൊ
രു കല്പന പുറപ്പെട്ടു* ൟ പെർവഴി പതിവ കുറിനൊസ സുറി ൨
യായിൽ നാടുവാഴിയായിരിക്കുമ്പൊൾ ഒന്നാമത ഉണ്ടായി* എ ൩
ല്ലാവരും പെർവഴി പതിപ്പിക്കെണ്ടുന്നതിന്ന അവനവന്റെ നഗ
രത്തിങ്കലെക്ക ചെന്നു* അപ്പൊൾ യൊസെഫും താൻ ദാവീദി ൪
ന്റെ കുഡുംബത്തിലും വംശത്തിലും ഉള്ളവനായിരുന്നതുകൊണ്ട*
ഗലിലെയായിലെ നസറെത്ത എന്ന നഗരത്തിൽനിന്ന യെഹൂ ൫
ദിയായിലെക്ക ദാവീദിന്റെ ബെതലഹെമെന്ന പെരായുള്ള നഗര
ത്തിങ്കലെക്ക തനിക്ക വിവാഹംപറഞ്ഞ നിശ്ചയിക്കപ്പെട്ട ഭാൎയ്യയാ
യി ഗൎഭിണിയായുള്ള മറിയയൊടുകൂടെ പെർവഴി പതിപ്പിപ്പാനാ
യിട്ട പുറപ്പെട്ടുപൊയി* അപ്പൊൾ ഉണ്ടായത എന്തെന്നാൽ അവ ൬
ർ അവിടെ ഇരിക്കുമ്പൊൾ അവൾ പ്രസവിക്കെണ്ടും ദിവസങ്ങൾ തി
കഞ്ഞു* അവൾ തന്റെ പ്രഥമ പുത്രനെ പ്രസവിക്കയും അവ ൭
നെ ജീൎണ്ണവസ്ത്രങ്ങൾ കൊണ്ട പുതപ്പിക്കയും അവൎക്ക വഴിയമ്പല
ത്തിൽ സ്ഥലമില്ലായ്കകൊണ്ട അവനെ പുൽക്കൂട്ടിൽ കിടത്തുകയും
ചെയ്തു*

അപ്പൊൾ ആ പ്രദെശത്തിൽ പറമ്പിൽ പാൎത്തുകൊണ്ടും രാത്രി ൮
യാമങ്ങളിൽ തങ്ങടെ ആട്ടിൻ കൂട്ടത്തെ കാവൽ കാത്തുകൊണ്ടും
ഇരിക്കുന്ന എടയന്മാരുണ്ടായിരുന്നു* കണ്ടാലും കൎത്താവിന്റെ ൯
ദൂതൻ അവരുടെ മെൽഭാഗത്ത നിന്നു കൎത്താവിന്റെ മഹത്വം
അവരുടെ ചുറ്റും പ്രകാശിച്ചു അവർ എത്രയും വളരെ ഭയപ്പെ
ടുകയും ചെയ്തു* അപ്പൊൾ ദൈവദൂതൻ അവരൊട പറഞ്ഞു നി ൧൦
ങ്ങൾ ഭയപ്പെടരുത എന്തെന്നാൽ കണ്ടാലും സകല ജനത്തിന്നും
ഉണ്ടാകുവാനിരിക്കുന്ന മഹാ സന്തൊഷത്തെ ഞാൻ നിങ്ങളൊട ന
ല്ല വൎത്തമാനമായിട്ട അറിയിക്കുന്നു* എന്തുകൊണ്ടെന്നാൽ നിങ്ങൾ ൧൧
ക്ക ഇന്നുതന്നെ കൎത്താവാകുന്ന ക്രിസ്തു എന്നൊരു രക്ഷിതാവ ദാ
വീദിന്റെ നഗരത്തിൽ ജനിച്ചിട്ടുണ്ട* നിങ്ങൾക്ക ൟ ഒരു അടയാ ൧൨
ളമുണ്ടാകും ശിശു ജീൎണ്ണവസ്ത്രങ്ങൾ കൊണ്ട പുതപ്പിക്കപ്പെട്ട പുൽക്കൂ
ട്ടിൽ കിടക്കുന്നതിനെ നിങ്ങൾ കണ്ടെത്തും* യദൃച്ഛയായിട്ട ആ ൧൩
ദൈവദൂതനൊടു കൂടി ഒരു സ്വൎഗ്ഗ സെനാഗണം ദൈവത്തിനെ
സ്തുതിച്ചുകൊണ്ടും* അത്യുന്നതങ്ങളിൽ ദൈവത്തിന്ന മഹത്വവും ഭൂ ൧൪
മിയിൽ സമാധാനവും മനുഷ്യരിൽ സംപ്രീതിയും ഉണ്ടാകുമാറാകട്ടെ എ
ന്ന പറഞ്ഞുകൊണ്ടും ഇരുന്നു*

പിന്നെ ഉണ്ടായത എന്തെന്നാൽ ദൈവദൂതന്മാർ അവരെ വിട്ട ൧൫
സ്വൎഗ്ഗത്തിങ്കലെക്ക പൊയതിന്റെ ശെഷം ആ എടയന്മാർ തമ്മിൽ
തമ്മിൽ പറഞ്ഞു നാം ബെതലഹെമൊളം ചെന്ന കൎത്താവ നമ്മൊ
ടറിയിച്ചതായി ൟ ഉണ്ടായ കാൎയ്യത്തെ കാണെണം* അവർ ൧൬
ബദ്ധപ്പെട്ട വന്ന മറിയയെയും യൊസെഫിനെയും പുൽക്കൂട്ടിൽ

൧൭ കിടക്കുന്ന ശിശുവിനെയും കണ്ടെത്തി* പിന്നെ അവർ അ
തിനെ കണ്ടിട്ട ഠരം ശിശുവിനെ കുറിച്ച തങ്ങളൊട ചൊല്ലപ്പെട്ട
൧൮ വചനത്തിൻെറ വസ്തുതയെ പ്രസിദ്ധപ്പെടുത്തി* കെട്ടവരെല്ലാ
വരും എടയന്മാരാൽ തങ്ങളൊട ചൊല്ലപ്പെട്ട കാൎയ്യങ്ങളിൽ ആ
൧൯ ശ്ചൎയ്യപ്പെടുകയും ചെയ്തു* എന്നാൽ മറിയ ഠരം വചനങ്ങളെ എ
൨൦ ല്ലാം സംഗ്രഹിച്ച തൻെറ ഹൃദയത്തിൽ ധ്യാനിച്ചുംകൊണ്ടിരുന്നു*
തങ്ങളൊട ചൊല്ലപ്പെട്ട പ്രകാരം തന്നെ എടയന്മാരും കെൾക്കയും
കാണുകയും ചെയ്തിട്ടുള്ള സകല കാൎയ്യങ്ങൾക്കായിട്ടും ദൈവത്തിനെ
പുകഴ്ത്തുകയും സ്തുതിക്കയും ചെയ്തുകൊണ്ട തിരിച്ചു പൊയി*

൨൧ പിന്നത്തെതിൽ ആ ശിശുവിന ചെലാകൎമ്മം ചെയ്യാൻ എട്ട ദിവ
സം തികഞ്ഞപ്പൊൾ അവൻ ഗൎഭത്തിൽ ഉല്പാദിക്കപ്പെടുന്നതിന മു
മ്പെ ദൈവദൂതനാൽ വിളിക്കപ്പെട്ടപ്രകാരം അവന യെശു എ
൨൨ ന്ന നാമം വിളിക്കപ്പെട്ടു* പിന്നെ മൊശെയുടെ വെദപ്രമാണപ്ര
൨൩ കാരം അവളുടെ ശുദ്ധികരണ ദിവസങ്ങൾ തികഞ്ഞപ്പൊൾ* (ഗ
ൎഭപാത്രത്തെ തുറക്കുന്ന ആണൊക്കയും കൎത്താവിന്ന പരിശുദ്ധൻ
എന്ന വിളിക്കപ്പെടണമെന്ന കൎത്താവിൻെറ വെദപ്രമാണത്തി
ൽ എഴുതപ്പെട്ടിരിക്കുന്നപ്രകാരം) അവർ അവനെ കൎത്താവിൻെറ
൨൪ മുമ്പാക നിറുത്തുവാനായിട്ടും* കൎത്താവിൻെറ വെദപ്രമാണത്തിൽ
പറയപ്പെട്ടപ്രകാരം ഒരു ഇണ കാട്ടുപ്രാവുകളെ എങ്കിലും രണ്ടുപ്രാ
വകുഞ്ഞുങ്ങളെ എങ്കിലും ബലിനൽകുവാനായിട്ടും അവർ അവനെ
യെറുശലമിലെക്ക കൊണ്ടുചെന്നു*

൨൫ കണ്ടാലും യെറുശലെമിൽ ശിമെഒൻ എന്ന പെരുള്ളൊരു മനു
ഷ്യൻ ഉണ്ടായിരുന്നു ഠരം മനുഷ്യൻ നീതിമാനും ദൈവഭക്തനും
ഇസ്രാഎലിൻെറ ആശ്വാസത്തിന്നായിട്ട കാത്തിരിക്കുന്നവനും
ആയിരുന്നു പരിശുദ്ധാത്മാവും അവൻെറ മെൽ ഉണ്ടായിരുന്നു*
൨൬ വിശെഷിച്ച അവൻ കൎത്താവിൻെറ ക്രിസ്തുവിനെ കാണുന്നതിന്ന
മുമ്പെ മരണത്തെ കാണുകയില്ല എന്ന അവനൊട പരിശുദ്ധാത്മാ
൨൭ വിനാൽ നിയൊഗിക്കപ്പെട്ടിരുന്നു* അവൻ ആത്മാവ മൂലം ദൈ
വാലയത്തിലെക്ക വന്നു യെശു എന്ന ശിശുവിന്ന വെണ്ടി വെദപ്ര
മാണത്തിലുള്ള മൎയ്യാദപ്രകാരം ചെയ്യാനായിട്ട മാതാപിതാക്കന്മാർ
൨൮ അവനെ അകത്ത കൊണ്ടുവന്നപ്പൊൾ* അവൻ അവനെ ത
൨൯ ൻെറ കൈകളിൽ എന്തി ദൈവത്തിനെ സ്തുതിച്ച പറഞ്ഞു* കൎത്താ
വെ ഇപ്പൊൾ നീ നിൻെറ വചനപ്രകാരം നിൻെറ ദാസനെ സ
൩൦ മാധാനത്തൊടെ അയക്കുന്നു* അത എന്തുകൊണ്ടെന്നാൽ പുറജാ
തികൾക്ക പ്രകാശിപ്പിപ്പാൻ ഒരു പ്രകാശവും നിൻെറ ജനമായ ഇ
൩൧ സ്രാഎലിന്ന മഹത്വവുമായി* നീ സകല ജാതികളുടെയും മുഖത്തി
൩൨ ന്ന മുമ്പാകെ ഉണ്ടാക്കിട്ടുള്ള* നിൻെറ രക്ഷയെ എൻെറ കണ്ണുക
൩൩ ൾ കണ്ടു* എന്നാറെ അവനെ കുറിച്ച പറയപ്പെട്ട കാൎയ്യങ്ങൾക്കാ
൩൪ യിട്ട യൊസെഫും അവൻെറ മാതാവും ആശ്ചൎയ്യപ്പെട്ടു* പിന്നെ

ശിമെയൊൻ അവരെ അനുഗ്രഹിച്ച അവന്റെ മാതാവായ മറിയ
യൊട പറഞ്ഞു കണ്ടാലും ഇവൻ ഇസ്രാഎലിൽ പലരുടെ വീഴ്ച
ക്കായിട്ടും എഴുനില്പിന്നായിട്ടും മറുത്ത പറയപ്പെടുന്ന ഒരു ലക്ഷ്യ
ത്തിന്നായിട്ടും പല ഹൃദയങ്ങളിലെയും നിരൂപണങ്ങൾ വെളിപ്പെ
ടെണ്ടുന്നതിന സ്ഥാപിക്കപ്പെട്ടവനാകുന്നു* വിശെഷിച്ച ഒരു വാ ൩൫
ളും നിന്റെ ആത്മാവിൽകൂടി കടന്നുപൊകും*

അശീർ എന്നവന്റെ ഗൊത്രത്തിൽ പനുയെലിന്റെ പുത്രി ൩൬
യായ അന്ന എന്നൊരു ദീൎഘദൎശിനിയും ഉണ്ടായിരുന്നു* അവൾ
വളരെ വയസ്സു ചെന്നവളായി തന്റെ കന്യകാവ്രതം മുതൽ എഴ
സംവത്സരം ഒരു ഭൎത്താവിനൊടു കൂടി വസിച്ചിരുന്നു* അവൾ ൩൭
എകദെശം എണ്പത്തുനാല വയസ്സുള്ള വിധവയായിരുന്നു അവൾ
ഉപവാസങ്ങളൊടും പ്രാൎത്ഥനകളൊടുംകൂടി രാവും പകലും ദൈവ
ത്തിനെ സെവിച്ചും കൊണ്ട ദൈവാലയത്തിങ്കൽനിന്ന പിരിയാ
തെ ഇരുന്നു* ആയവളും ആ സമയത്തിങ്കൽ ചെന്നിട്ട അപ്രകാ ൩൮
രംതന്നെ കൎത്താവിനെ വന്ദനം ചെയ്തു യെറുശലമിൽ ഉദ്ധാരണ
ത്തിന്നായിട്ട കാത്തിരുന്നവരൊട എല്ലാവരൊടും അവന്റെ
വസ്തുതയെ പറകയും ചെയ്തു* അനന്തരം അവർ കൎത്താവിന്റെ ൩൯
വെദപ്രമാണപ്രകാരം സകല കാൎയ്യങ്ങളെയും കഴിച്ചതിന്റെ ശെ
ഷം ഗലീലെയായിലെക്ക നസറെത്ത എന്ന തങ്ങളുടെ നഗരത്തി
ങ്കലെക്ക തിരിച്ച പൊകയും ചെയ്തു* പിന്നെ ശിശു വളൎന്ന ആത്മാ ൪൦
വിൽ ശക്തിപ്പെട്ട ജ്ഞാനം കൊണ്ട പരിപൂൎണ്ണനായി ദൈവത്തി
ന്റെ കൃപയും അവങ്കൽ ഉണ്ടായിരുന്നു*

വിശെഷിച്ച അവന്റെ മാതാപിതാക്കന്മാർ വൎഷം തൊറും പെ ൪൧
സഹാ എന്ന പെരുനാളിൽ യെറുശലമിലെക്ക പൊകുന്നവരായി
രുന്നു* അവന പന്ത്രണ്ട വയസ്സായപ്പൊൾ അവർ പെരുനാളി ൪൨
ന്റെ മൎയ്യാദപ്രകാരം യെറുശലമിലെക്ക പുറപ്പെട്ട പൊയി* പി ൪൩
ന്നെ ആ ദിവസങ്ങളെ കഴിച്ചതിന്റെ ശെഷം അവർ തിരിച്ചുവ
രുമ്പൊൾ ബാലനായ യെശു യെറുശലമിൽ പിറകിൽ താമസിച്ചു
ആയതിനെ യൊസെഫും അവന്റെ മാതാവും അറിഞ്ഞില്ല* അ ൪൪
വൻ തങ്ങളുടെ അനുയാത്ര കൂട്ടത്തിൽ ഉണ്ടായിരിക്കുമെന്ന അവർ
നിരൂപിച്ചിട്ട ഒരു ദിവസത്തെ വഴി പൊന്നു അപ്പൊൾ അവർ ത
ങ്ങളുടെ ബന്ധുക്കളുടെ ഇടയിലും തങ്ങൾക്ക പരിചയമുള്ളവരുടെ ഇ
ടയിലും അവനെ അന്വെഷിച്ചു* അവനെ കാണായ്കകൊണ്ട അ ൪൫
വർ അവനെ അന്വെഷിച്ചുംകൊണ്ട യെറുശലമിലെക്ക തിരിച്ചുപൊ
കയും ചെയ്തു* പിന്നെ ഉണ്ടായതഎന്തെന്നാൽ മൂന്ന ദിവസങ്ങളു ൪൬
ടെ ശെഷം അവർ അവനെ ദൈവാലയത്തിൽ ഗുരുജനങ്ങളുടെ
മദ്ധ്യത്തിങ്കൽ ഇരിക്കുന്നവനായും അവർ പറയുന്നതിനെ കെൾ
ക്കയും അവരൊട ചൊദിക്കയും ചെയ്യുന്നവനായും കണ്ടു* അവൻ ൪൭
പറയുന്നതിനെ കെട്ടവർ എല്ലാവരും അവന്റെ ബുദ്ധിക്കായിട്ടും

൪൭ പ്രത്യുത്തരങ്ങൾക്കായിട്ടും വിസ്മയപ്പെടുകയും ചെയ്തു* എന്നാറെ അവർ അവനെ കണ്ടപ്പൊൾ അതിശയപ്പെട്ടു അനന്തരം അവന്റെ മാതാവ അവനൊട പറഞ്ഞു മകനെ നീ എന്തിന ഞങ്ങളൊട ഇപ്ര കാരം ചെയ്തു നിന്റെ പിതാവും ഞാനും വ്യസനപ്പെട്ടു നിന്നെ അ

൪൯ ന്വെഷിച്ചു* എന്നാറെ അവൻ അവരൊട പറഞ്ഞു നിങ്ങൾ എന്തിന എന്നെ അന്വെഷിച്ചു ഞാൻ എന്റെ പിതാവിന്റെ കാൎയ്യ

൫൦ ങ്ങളിൽ ഇരിക്കെണ്ടുന്നതാകുന്നു എന്ന നിങ്ങൾ അറിയുന്നില്ലയൊ* എന്നാറെ അവൻ തങ്ങളൊട പറഞ്ഞ വാക്കിനെ അവർ തിരിച്ച

൫൧ റിഞ്ഞില്ല* പിന്നെ അവൻ അവരൊടു കൂടെ ഇറങ്ങി നസറെത്തിന്ന ചെന്ന അവരൊട അനുസരിച്ചു കൊണ്ടിരുന്നു അവന്റെ മാതാവ ഈ കാൎയ്യങ്ങളെ ഒക്കയും തന്റെ ഹൃദയത്തിൽ സംഗ്ര

൫൨ ഹിക്കയും ചെയ്തു* പിന്നെ യെശു ജ്ഞാനത്തിലും വളൎച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും വൎദ്ധിച്ചു

## ൩ അദ്ധ്യായം

൧ യൊഹന്നാന്റെ പ്രസാംഗവും ബപ്തിസ്മയും.—൧൫ ക്രിസ്തുവിനെ കുറിച്ച അവന്റെ സാക്ഷി.—൧൯ എറൊദെസ യൊഹന്നാനെ കാവലിൽ ആക്കിയത.—൨൧ ക്രിസ്തു ബപ്തിസ്മപ്പെട്ടത.—൨൩ അവന്റെ വംശ പാരമ്പൎയ്യം

പിന്നെ തിബെറിയൊസ കൈസറിന്റെ വാഴ്ചയുടെ പതിനഞ്ചാം വൎഷത്തിൽ പൊന്ത്യൊസ പിലാത്തൊസ യെഹൂദിയായിൽ നാടുവാഴിയായും എറൊദെസ ഗലിലെയായിൽ തെത്രാൎക്കൊനായും അവന്റെ സഹൊദരനായ ഫിലിപ്പൊസ ഇതൂറിയായിലും ത്രകൊനിത്തി ദെശത്തിലും തെത്രാൎക്കൊനായും ലുസനിയ ആബിലി

൨ നിയിൽ തെത്രാൎക്കൊനായും* അന്നാസും കയ്യാഫാസും പ്രധാനാചാൎയ്യന്മാരായും ഇരിക്കുമ്പൊൾ വനപ്രദെശത്തിങ്കൽവെച്ച ദൈവത്തിന്റെ വചനം സഖറിയായുടെ പുത്രനായ യൊഹന്നാനുകൽ ഉണ്ടാ

൩ യി* അപ്പൊൾ അവൻ യൊൎദ്ദാൻ നദിയുടെ ചുറ്റുമുള്ള ദിക്കിലൊക്കയും പാപമൊചനത്തിന്ന വെണ്ടി അനുതാപ ബപ്തിസ്മ

൪ യെ പ്രസംഗിച്ചുകൊണ്ട വന്നു* കൎത്താവിന്റെ മാൎഗ്ഗത്തെ നന്നാ

൫ ക്കുവിൻ അവന്റെ ഊടുവഴികളെ നെരെ ആക്കുവിൻ* താണ പ്രദെശമെല്ലാം നികത്തപ്പെടുകയും സകല മലയും കുന്നും താഴ്ത്തപ്പെടുകയും വളഞ്ഞത ചൊവ്വായും ദുൎഘടമുള്ളവഴികൾ സമമായും

൬ തീരുകയും* സകല ജഡവും ദൈവത്തിന്റെ രക്ഷയെ കാണുകയും ചെയ്യുമെന്ന വനപ്രദെശത്തിങ്കൽ ശബ്ദിക്കുന്നവന്റെ ശബ്ദം എന്ന എശായാ ദീൎഘദൎശിയുടെ വചന പുസ്തകത്തിൽ എഴുതിയിരി

൭ ക്കുന്ന പ്രകാരം തന്നെ* പിന്നെ അവൻ തന്നാൽ ബപ്തിസ്മപ്പെടുവാൻ പുറപ്പെട്ടു വന്നിട്ടുള്ള ജനസംഘങ്ങളൊട പറഞ്ഞു അണലി കുട്ടികളെ വരുവാനുള്ള ക്രൊധത്തിൽനിന്ന ഓടി ഒഴി

പ്പാൻ നിങ്ങൾക്ക ആര ഉപദെശിച്ചു* അതുകൊണ്ട അനുതാപ ൮
ത്തിന്ന യൊഗ്യങ്ങളായുള്ള ഫലങ്ങളെ ജനിപ്പിപ്പിൻ അബ്രഹാം
ഞങ്ങൾക്ക പിതാവായിട്ട ഉണ്ട എന്ന നിങ്ങളിൽ പറഞ്ഞുതുടങ്ങുകയുമ
രുത എന്തുകൊണ്ടെന്നാൽ ഈ കല്ലുകളിൽനിന്ന അബ്രഹാമിന്ന പു
ത്രന്മാരെ ഉണ്ടാക്കുവാൻ ദൈവത്തിന കഴിയുമെന്ന ഞാൻനിങ്ങളൊ
ട പറയുന്നു* വിശെഷിച്ച ഇപ്പൊൾ തന്നെ കൊടാലി വൃക്ഷങ്ങ ൯
ളുടെ മൂലത്തിന്ന വെക്കപ്പെട്ടിരിക്കുന്നു അതുകൊണ്ട നല്ല ഫല
ത്തെ തരാത്ത വൃക്ഷമൊക്കയും വെട്ടപ്പെട്ട അഗ്നിയിൽ ഇടപ്പെടു
ന്നു* എന്നാൽ ഞങ്ങൾ എന്ത ചെയ്യെണ്ടു എന്ന ജനങ്ങളും അവ ൧൦
നൊട ചൊദിച്ചു* അവൻ ഉത്തരമായിട്ട അവരൊട പറഞ്ഞു ര ൧൧
ണ്ട കുപ്പായമുള്ളവൻ ഒന്നും ഇല്ലാത്തവന്ന കൊടുക്കെണം ആഹാര
മുള്ളവനും അപ്രകാരം തന്നെ ചെയ്യെണം* അപ്പൊൾ ചുങ്ക ൧൨
ക്കാരും ബപ്തിസ്മപ്പെടുവാനായിട്ട വന്ന ഉപദെഷ്ടാവെ ഞങ്ങൾ
എന്ത ചെയ്യെണ്ടു എന്ന അവനൊട പറഞ്ഞു* എന്നാറെ അ ൧൩
വൻ അവരൊട പറഞ്ഞു നിങ്ങൾക്ക കല്പിക്കപ്പെട്ടതിനെക്കാൾ അ
ധികം ഒന്നും ചൊദിക്കരുത* പിന്നെ അപ്രകാരം തന്നെ ഭടന്മാർ ൧൪
അവനൊട ഞങ്ങളും എന്ത ചെയ്യെണ്ടു എന്ന ചൊദിച്ചു അവൻ
അവരൊട പറഞ്ഞു യാതൊരുത്തനെയും ഞെരുക്കം ചെയ്യ്ക എ
ങ്കിലും അപവാദം പറക എങ്കിലും അരുത നിങ്ങളുടെ ശമ്പളംകൊ
ണ്ടു സന്തുഷ്ടന്മാരാകുകയും ചെയ്യിൻ*

പിന്നെ ജനം കാത്തുകൊണ്ടും യൊഹന്നാനെ കുറിച്ച അവൻ ൧൫
തന്നെ ക്രിസ്തുവൊ അല്ലയൊ എന്ന എല്ലാവരും തങ്ങളുടെ
ഹൃദയങ്ങളിൽ വിചാരിച്ചു കൊണ്ടും ഇരിക്കുമ്പൊൾ* യൊഹ ൧൬
ന്നാൻ ഉത്തരമായിട്ട എല്ലാവരൊടും പറഞ്ഞു ഞാൻ വെള്ളം
കൊണ്ട നിങ്ങളെ ബപ്തിസ്മപ്പെടുത്തുന്നുവല്ലൊ എന്നാൽ എന്നെ
ക്കാൾ ബലവാൻ ഒരുത്തൻ വരുന്നുണ്ട അവന്റെ ചെരിപ്പുകളുടെ
വാറിനെ അഴിപ്പാൻ ഞാൻ യൊഗ്യനല്ല അവൻ പരിശുദ്ധാത്മാവു
കൊണ്ടും അഗ്നികൊണ്ടും നിങ്ങളെ ബപ്തിസ്മപ്പെടുത്തും* അവന്റെ ൧൭
വിശറി അവന്റെ കയ്യിൽ ഉണ്ട അവൻ തന്റെ കളത്തെ നല്ല
വണ്ണം വെടിപ്പാക്കുകയും കൊതമ്പിനെ തന്റെ കളപ്പുരയിൽ കൂ
ട്ടുകയും ചെയ്യും പതിരിനെ അവൻ കെട്ടുപൊകാത്ത അഗ്നിയിൽ
ദഹിപ്പിക്കുംതാനും* മറ്റും അനെകം കാൎയ്യങ്ങളെയും അവൻ ഉ ൧൮
പദെശമായിട്ട ജനത്തൊട പ്രസംഗിച്ചു

എന്നാൽ തെത്രാൎക്കൊനായ എറൊദെസ തന്റെ സഹൊദര ൧൯
നായ ഫിലിപ്പൊസിന്റെ ഭാൎയ്യയായുള്ള എറൊദിയായെ കുറിച്ചും
എറൊദെസ ചെയ്തിട്ടുള്ള സകല ദൊഷങ്ങളെ കുറിച്ചും അവനാൽ
ശാസിക്കപ്പെട്ടകകൊണ്ട* അവൻ എല്ലാററിലും അധികമായി യൊ ൨൦
ഹന്നാനെ കാരാഗൃഹത്തിൽ ആക്കിയടെക്ക എന്നുള്ളതകൂടചെയ്തു*
എന്നാൽ ജനമെല്ലാം ബപ്തിസ്മപ്പെട്ടാറെ ഉണ്ടായത എന്തെ ൨൧

ന്നാൽ യെശുവും ബപ്തിസ്മപ്പെട്ടു പ്രാൎത്ഥിക്കുമ്പൊൾ സ്വൎഗ്ഗം തുറ
൨൨ ന്ന* പരിശുദ്ധാത്മാവ ദെഹാകൃതിയായി ഒരു പ്രാവുപൊലെ അ
വന്റെ മെൽ ഇറങ്ങി നീ എന്റെ വാത്സല്യ പുത്രനാകുന്നു നി
ങ്കൽ എനിക്ക നല്ല പ്രിയമുണ്ട എന്ന സ്വൎഗ്ഗത്തിങ്കൽനിന്ന ഒരു ശ
ബ്ദവും ഉണ്ടായി*
൨൩ അനന്തരം യെശു എകദെശം മുപ്പത വയസ്സുള്ളവനായി തുടങ്ങി
(നിരൂപികപ്പെട്ട പ്രകാരം) അവൻ യൊസെഫിന്റെ പുത്രനായി
൨൪ രുന്നു യൊസെഫ എലിയുടെ പുത്രൻ* ഇവൻ മത്താത്തിന്റെ
പുത്രൻ ഇവൻ ലെവിയുടെ പുത്രൻ ഇവൻ മെല്ക്കിയുടെ പുത്രൻ ഇ
൨൫ വൻ യന്നായുടെ പുത്രൻ ഇവൻ യൊസെഫിന്റെ പുത്രൻ* ഇ
വൻ മത്തതിയായുടെ പുത്രൻ ഇവൻ ആമൊസിന്റെ പുത്രൻ ഇ
വൻ നാഹൂമിന്റെ പുത്രൻ ഇവൻ എസലിയുടെ പുത്രൻ ഇവൻ
൨൬ നഗ്ഗായുടെ പുത്രൻ* ഇവൻ മാത്തിന്റെ പുത്രൻ ഇവൻ മത്ത
തിയായുടെ പുത്രൻ ഇവൻ ശെമയിയുടെ പുത്രൻ ഇവൻ യൊ
൨൭ സെഫിന്റെ പുത്രൻ ഇവൻ യെഹൂദായുടെ പുത്രൻ* ഇവൻ
യൊഹന്നായുടെ പുത്രൻ ഇവൻ റെസായുടെ പുത്രൻ ഇവൻ
സൊറൊബാബെലിന്റെ പുത്രൻ ഇവൻ ശലതിയെലിന്റെ പു
൨൮ ത്രൻ ഇവൻ നെറിയുടെ പുത്രൻ* ഇവൻ മെല്ക്കിയുടെ പുത്രൻ ഇ
വൻ അദ്ദിയുടെ പുത്രൻ ഇവൻ കൊസാമിന്റെ പുത്രൻ ഇവൻ
൨൯ എല്മൊദാമിന്റെ പുത്രൻ ഇവൻ എറിന്റെ പുത്രൻ* ഇവൻ
യൊസയുടെ പുത്രൻ ഇവൻ എലിയെസറിന്റെ പുത്രൻ ഇവൻ
യൊറിമിന്റെ പുത്രൻ ഇവൻ മത്താത്തിന്റെ പുത്രൻ ഇവൻ
൩൦ ലെവിയുടെ പുത്രൻ* ഇവൻ ശിമെയൊന്റെ പുത്രൻ ഇവൻ യെ
ഹൂദായുടെ പുത്രൻ ഇവൻ യൊസെഫിന്റെ പുത്രൻ ഇവൻ യൊ
൩൧ നാന്റെ പുത്രൻ ഇവൻ എലിയക്കിമിന്റെ പുത്രൻ* ഇവൻ മെ
ലെയായുടെ പുത്രൻ ഇവൻ മയിനാന്റെ പുത്രൻ ഇവൻ മത്ത
തായുടെ പുത്രൻ ഇവൻ നാതാന്റെ പുത്രൻ ഇവൻ ദാവീദിന്റെ
൩൨ പുത്രൻ* ഇവൻ യെശായിയുടെ പുത്രൻ ഇവൻ ഒബെദിന്റെ
പുത്രൻ ഇവൻ ബൊവസിന്റെ പുത്രൻ ഇവൻ സല്മൊന്റെ പു
൩൩ ത്രൻ ഇവൻ നെഹശൊന്റെ പുത്രൻ* ഇവൻ അമിനാദാബി
ന്റെ പുത്രൻ ഇവൻ ആറാമിന്റെ പുത്രൻ ഇവൻ എസ്രൊമി
ന്റെ പുത്രൻ ഇവൻ ഫറെസിന്റെ പുത്രൻ ഇവൻ യെഹൂദായു
൩൪ ടെ പുത്രൻ* ഇവൻ യാക്കൊബിന്റെ പുത്രൻ ഇവൻ ഇസ്സാ
ക്കിന്റെ പുത്രൻ ഇവൻ അബ്രഹാമിന്റെ പുത്രൻ ഇവൻ താറാ
൩൫ യുടെ പുത്രൻ ഇവൻ നഖൊറിന്റെ പുത്രൻ* ഇവൻ സാറൊ
ഖിന്റെ പുത്രൻ ഇവൻ റാഗവിന്റെ പുത്രൻ ഇവൻ ഫാലെകി
ന്റെ പുത്രൻ ഇവൻ എബറിന്റെ പുത്രൻ ഇവൻ ശാലായുടെ
൩൬ പുത്രൻ* ഇവൻ കൈനാന്റെ പുത്രൻ ഇവൻ അൎഫക്സാദിന്റെ
പുത്രൻ ഇവൻ ശെമിന്റെ പുത്രൻ ഇവൻ നൊഹിന്റെ പുത്രൻ

ഇവൻ ലമെക്കിന്റെ പുത്രൻ* ഇവൻ മത്തുശാലായുടെ പുത്രൻ ഇ ൩൭
വൻ എനൊക്കിന്റെ പുത്രൻ ഇവൻ യാറെദിന്റെ പുത്രൻ ഇ
വൻ മലലെയെലിന്റെ പുത്രൻ ഇവൻ കൈനാന്റെ പുത്രൻ*
ഇവൻ എനൊശിന്റെ പുത്രൻ ഇവൻ ശെതിന്റെ പുത്രൻ ഇ ൩൮
വൻ ആദമിന്റെ പുത്രൻ ഇവൻ ദൈവത്തിന്റെ പുത്രൻ ആ
യിരുന്നു*

## ൪ അദ്ധ്യായം

൧ ക്രിസ്തുവിന്റെ പരീക്ഷയും ജയവും.—൧൪ അവൻ പ്രസം
ഗം ചെയ്വാൻ ആരംഭിക്കുന്നത.—൧൬ നസറെത്തിലുള്ള ജന
ങ്ങൾ അവങ്കൽ ആശ്ചൎയ്യപ്പെടുന്നത.—അവൻ പലവിധ
വ്യാധികളെയും സൌഖ്യമാക്കുന്നത

പിന്നെ യെശു പരിശുദ്ധാത്മാവു കൊണ്ട പൂൎണ്ണനായി യൊൎദ്ദാ
നിൽനിന്ന തിരിച്ചുവന്ന അവൻ ആത്മാവിനാൽ വനപ്രദെശത്തി
ങ്കലെക്ക കൂട്ടികൊണ്ടുപൊകപ്പെട്ടു* നാല്പത ദിവസം പിശാചിനാ ൨
ൽ പരീക്ഷിക്കപ്പെട്ടിരുന്നു ആ ദിവസങ്ങളിൽ അവൻ ഒന്നിനെ
യും ഭക്ഷിച്ചതുമില്ല ആയവ അവസാനിച്ചാറെ അവന പിന്നത്തെ
തിൽ വിശക്കയും ചെയ്തു* അപ്പൊൾ പിശാച അവനൊട പറ ൩
ഞ്ഞു നീ ദൈവത്തിന്റെ പുത്രനാകുന്നു എങ്കിൽ ഈ കല്ലിനൊട
അത അപ്പമായി ഭവിക്കെണമെന്ന കല്പിക്ക* എന്നാറെ യെശു ൪
അവനൊട ഉത്തരമായിട്ട മനുഷ്യൻ അപ്പം കൊണ്ട മാത്രമല്ല
ദൈവത്തിന്റെ സകല വചനം കൊണ്ടും ജീവിച്ചിരിക്കും എന്ന എ
ഴുതിയിരിക്കുന്നു എന്ന പറഞ്ഞു* പിന്നെ പിശാച അവനെ ഒരു ൫
അത്യുന്നത പൎവ്വതത്തിന്മെൽ കൊണ്ടുപൊയി ഒരു ക്ഷണനെര
ത്തിൽ ഭൂലൊകത്തിങ്കലുള്ള സകല രാജ്യങ്ങളെയും അവന്ന കാ
ണിച്ചു* പിന്നെ പിശാച അവനൊട പറഞ്ഞു ഞാൻ ഈ അ ൬
ധികാരത്തെ ഒക്കയും അവയുടെ മഹത്വത്തെയും നിനക്ക തരാം
അതെന്തുകൊണ്ടെന്നാൽ അത എനിക്ക എല്പിക്കപ്പെട്ടതാകുന്നു അ
തിനെ ഞാൻ എനിക്ക മനസ്സുള്ളവന്ന എവന്നെങ്കിലും കൊടുക്ക
യും ചെയ്യുന്നു* അതുകൊണ്ട നീ എന്നെ വന്ദിക്കും എങ്കിൽ സക ൭
ലവും നിന്റെ ആകും* എന്നാറെ യെശു അവനൊട ഉത്തരമാ ൮
യിട്ട പറഞ്ഞു സാത്താനെ നീ എന്റെ പിറകിൽ പൊ എന്തു
കൊണ്ടെന്നാൽ നീ നിന്റെ ദൈവമായ കൎത്താവിനെ വന്ദിക്കെ
ണമെന്നും അവനെ മാത്രമെ സെവിക്കാവു എന്നും എഴുതിയിരി
ക്കുന്നു* അനന്തരം അവൻ അവനെ യെറുശലമിലെക്ക കൊണ്ടു ൯
ചെന്ന അവനെ ദൈവാലയത്തിന്റെ മുകൾപ്രാസാദത്തിന്മെൽ
നിൎത്തി അവനൊട പറഞ്ഞു നീ ദൈവത്തിന്റെ പുത്രനാകുന്നു
എങ്കിൽ ഇവിടെനിന്ന താഴത്തൊട്ട ചാടുക* എന്തുകൊണ്ടെന്നാ ൧൦
ൽ നിന്നെ രക്ഷിപ്പാനായിട്ട അവൻ തന്റെ ദൂതന്മാൎക്ക നിന്നെ

൧൧ കുറിച്ച കല്പന കൊടുക്കും എന്നും* നീ നിന്റെ പാദത്തെ എപ്പൊ
ഴെങ്കിലും ഒരു കല്ലിൽ തട്ടിക്കാതെ ഇരിക്കെണ്ടുന്നതിന അവർ ത
ങ്ങളുടെ കൈകളിൽ നിന്നെ താങ്ങും എന്നും എഴുതിയിരിക്കുന്നു*
൧൨ പിന്നെ യെശു ഉത്തരമായിട്ട അവനൊട പറഞ്ഞു നീ നിന്റെ
ദൈവമായ കൎത്താവിനെ പരീക്ഷിക്കരുത എന്ന പറയപ്പെട്ടിരി
൧൩ ക്കുന്നു* അനന്തരം പിശാച പരീക്ഷയെ ഒക്കെയും കഴിച്ചതിന്റെ
ശെഷം കുറഞ്ഞൊരു കാലത്തിന്ന അവനെ വിട്ട പൊയി

൧൪ പിന്നെ യെശു ആത്മാവിന്റെ ശക്തിയൊടെ ഗലിലെയായി
ലെക്ക തിരികെ ചെന്നു ചുറ്റുമുള്ള ദിക്കിലൊക്കയും അവനെ കുറിച്ച
൧൫ ഒരു കീൎത്തി പരക്കയും ചെയ്തു* അവൻ എല്ലാവരാലും സ്തുതിക്ക
പ്പെട്ടവനായി അവരുടെ സഭകളിൽ ഉപദെശിക്കയും ചെയ്തു*

൧൬ പിന്നെ അവൻ താൻ വളൎന്നിട്ടുള്ള നസറെത്തിലെക്ക വന്നു ത
ന്റെ മൎയ്യാദ പ്രകാരം ശാബതദിവസത്തിലും സഭയിങ്കലെക്ക ചെ
൧൭ ന്നു വായിപ്പാനായിട്ട എഴുനീറ്റ നിന്നു* അപ്പൊൾ എശായ ദീ
ൎഘദൎശിയുടെ പുസ്തകം അവന്ന കൊടുക്കപ്പെട്ടിരുന്നു അനന്തരം
അവൻ പുസ്തകത്തെ വിടൎത്തിയപ്പൊൾ ഇപ്രകാരം എഴുതപ്പെട്ടി
൧൮ രുന്ന ഒരു സ്ഥലത്തെ കണ്ടെത്തി* കൎത്താവിന്റെ ആത്മാവ
എന്റെ മെൽ ഉണ്ട ആ ഹെതുവായിട്ട സാധുക്കൾക്ക എവൻഗെലി
യൊനെ അറിയിപ്പാൻ അവൻ എന്നെ അഭിഷെകം ചെയ്തിരി
൧൯ ക്കുന്നു ഉടഞ്ഞ ഹൃദയമുള്ളവരെ സൌഖ്യമാക്കുവാനും* അടിമ
പ്പെട്ടവൎക്ക മൊചനത്തെയും അന്ധന്മാൎക്ക ദൃഷ്ടിപ്രാപ്തിയെയും പ്ര
സംഗിപ്പാനും ഭണ്ഡിക്കപ്പെട്ടവരെ സ്ഥൈരമായി വിട്ടയപ്പാനും
കൎത്താവിന്റെ പ്രീയമുള്ള വത്സരത്തെ പ്രസംഗിപ്പാനും എ
൨൦ ന്നെ അയക്കയും ചെയ്തിരിക്കുന്നു* പിന്നെ അവൻ പുസ്തകത്തെ
മടക്കി ദൈവഭൃത്യന്ന തിരികെ കൊടുത്ത ഇരിക്കയും ചെയ്തു അ
പ്പൊൾ സഭയിൽ എല്ലാവരുടെയും കണ്ണുകൾ അവങ്കൽ പതിഞ്ഞി
൨൧ രുന്നു* പിന്നെ അവൻ അവരൊട ഇന്നെരം ഈ വെദവാക്യം
നിങ്ങളുടെ ചെവികളിൽ പൂൎണ്ണമായിരിക്കുന്നു എന്ന പറഞ്ഞു തുട
൨൨ ങ്ങി* എല്ലാവരും അവന സാക്ഷിയായിരുന്നു അവന്റെ
വായിൽനിന്ന പുറപ്പെട്ടിട്ടുള്ള കൃപാവചനങ്ങൾക്കായിട്ട ആശ്ച
ൎയ്യപ്പെട്ട ഇവൻ യൊസെഫിന്റെ പുത്രനല്ലയൊ എന്നും പറ
൨൩ ഞ്ഞു* അനന്തരം അവൻ അവരൊട പറഞ്ഞു വൈദ്യ നിന്നെ
തന്നെ സൌഖ്യമാക്കിക്കൊൾക എന്നുള്ള ഉപമയെയും കപ്പൎന്ന
ഹൊമിൽ ചെയ്യപ്പെട്ട എന്ന ഞങ്ങൾ കെട്ടിട്ടുള്ള കാൎയ്യങ്ങളെ ഒക്ക
യും ഇവിടെ നിന്റെ ദിക്കിലും ചെയ്ക എന്നുള്ളതിനെയും നിങ്ങൾ
൨൪ എന്നൊട പറയും നിശ്ചയം* പിന്നെയും അവൻ പറഞ്ഞു ഒരു
ദീൎഘദൎശിയും തന്റെ സ്വദെശത്തിങ്കൽ അംഗീകരിക്കപ്പെട്ടവനല്ല
൨൫ എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു* എന്നാൽ ഞാൻ
സത്യപ്രകാരം നിങ്ങളൊട പറയുന്നു എലിയായുടെ നാളുകളിൽ

ന്ന സംവത്സരവും ആറമാസവും ആകാശം അടഞ്ഞിരുന്ന നാട്ടി
ലൊക്കയും മഹാ ക്ഷാമമുണ്ടായപ്പൊൾ ഇസ്രാഎലിൽ അനെകം വി
ധവകൾ ഉണ്ടായിരുന്നു* എന്നാറെ സിദൊനിൽ സറെപ്ത എ ൨൬
ന്ന നഗരത്തിലെക്ക ഒരു വിധവ സ്ത്രീയുടെ അടുക്കലെക്ക അല്ലാ
തെ അവരിൽ ഒരുത്തിയുടെ അടുക്കലെക്കും എലിയ അയക്കപ്പെ
ട്ടില്ല* എലിശായി ദീൎഘദൎശിയുടെ കാലത്തിങ്കൽ ഇസ്രാഎലിൽ ൨൭
അനെകം കുഷ്ഠരൊഗികളും ഉണ്ടായിരുന്നു സുറിയാക്കാരനായ ന
ഹമാൻ അല്ലാതെ അവരിൽ ഒരുത്തനും ശുദ്ധമാക്കപ്പെട്ടതുമില്ല ൨൮
സഭയിൽ എല്ലാവരും ൟ കാൎയ്യങ്ങളെ കെട്ടാറെ ക്രൊധം കൊ
ണ്ട പൂരിക്കപ്പെട്ടിരുന്നു* അവർ എഴുനീറ്റ അവനെ നഗരത്തി ൨൯
ൽനിന്ന പുറത്താക്കി അവനെ തലകീഴായി താഴത്തെക്ക തള്ളിക
ളയെണ്ടുന്നതിന തങ്ങളുടെ നഗരം പണിചെയ്യപ്പെട്ട ഇടമായുള്ള മ
ലയുടെ അരികിലൊളം അവനെ കൊണ്ടുപൊകയും ചെയ്തു* എ ൩൦
ങ്കിലും അവൻ അവരുടെ നടുവിൽ കൂടി കടന്ന പുറപ്പെട്ട പൊ
യി* വിശെഷിച്ച അവൻ ഗലിലെയായിലെ കപ്പൎന്നഹൊമെന്ന ൩൧
നഗരത്തിലെക്ക പുറപ്പെട്ടചെന്ന ശാബത ദിവസങ്ങളിൽ അവൎക്ക
ഉപദെശിച്ചും കൊണ്ടിരുന്നു* അവർ അവന്റെ ഉപദെശത്തി ൩൨
ങ്കൽ അത്ഭുതപ്പെട്ടു അത എന്തുകൊണ്ടെന്നാൽ അവന്റെ വച
നം ശക്തിയൊട കൂടിയതായിരുന്നു*

അന്ന ഒരു മ്ലെച്ശ പിശാചിന്റെ ആത്മാവൊട കൂടിയ ഒരു ൩൩
മനുഷ്യൻ സഭയിൽ ഉണ്ടായിരുന്നു അവൻ ഒരു മഹാ ശബ്ദ
ത്തൊടെ ഉറക്കെ വിളിച്ച* പറയുന്നു വിടുക നസറായക്കാരനാ ൩൪
യ യെശുവെ ഞങ്ങൾക്കും നിനക്കും എന്ത നീ ഞങ്ങളെ സംഹരി
പ്പാൻ വന്നുവൊ നിന്നെ ഇന്നവനാകുന്നു എന്ന ഞാൻ അറിയു
ന്നു നീ ദൈവത്തിന്റെ പരിശുദ്ധൻ* എന്നാറെ യെശു അവ ൩൫
നെ ശാസിച്ച നീ മിണ്ടാതെ ഇരിക്ക അവങ്കൽനിന്ന പുറപ്പെടുക
എന്ന പറഞ്ഞു അപ്പൊൾ പിശാച അവനെ നടുവിൽ ഉന്തിയിട്ട
അവനെ ഒന്നും ഉപദ്രവിക്കാതെ അവങ്കൽനിന്ന പുറപ്പെട്ടുപൊ
കയും ചെയ്തു* എല്ലാവൎക്കും ആശ്ചൎയ്യമുണ്ടായി തമ്മിൽ തമ്മിൽ സം ൩൬
സാരിച്ച പറയുന്നു ൟ വചനം എന്താകുന്നു അത എന്തുകൊണ്ടെ
ന്നാൽ അവൻ അധികാരത്തൊടും ശക്തിയൊടും കൂടെ മ്ലെച്ശ ആ
ത്മാക്കളൊട കല്പിക്കുന്നു അവർ പുറപ്പെട്ട പൊകയും ചെയ്യുന്നു*
അനന്തരം അവനെ കുറിച്ച ഒരു കീൎത്തി ചുറ്റുമുള്ള നാട്ടിൽ എ ൩൭
ല്ലാടത്തും എത്തി*

പിന്നെ അവൻ സഭയിൽനിന്ന എഴുനീറ്റ ശിമൊന്റെ ഭവ ൩൮
നത്തിലെക്ക പ്രവെശിച്ചു വിശെഷിച്ച ശിമൊന്റെ ഭാൎയ്യയുടെ അമ്മ
ക്ക ഒരു മഹാ ജ്വരം പിടിച്ചിരുന്നു എന്നാറെ അവർ അവൾക്ക
വെണ്ടി അവനൊട അപെക്ഷിച്ചു* അപ്പൊൾ അവൻ അവൾക്ക ൩൯
മെലായി കുനിഞ്ഞ നിന്ന ജ്വരത്തെ വിലക്കി എന്നാറെ അതു അ

ങ്ങളെ വിട്ടു മാറി ഉടനെ അവൾ എഴുനീറ്റ അവൎക്ക ശുശ്രൂഷ ചെയ്കയും ചെയ്തു*

൪൦ പിന്നെ സൂൎയ്യൻ അസ്തമിക്കുന്ന സമയത്ത പല വിധ വ്യാധികളൊടു കൂടിയ രൊഗികൾ ഉണ്ടായിരുന്നവർ എല്ലാം അവരെ അവന്റെ അടുക്കൽ കൊണ്ടുവന്നു അവൻ അവരിൽ ഒരൊരുത്തന്റെ മെൽ തന്റെ കൈകളെ വെച്ച അവരെ സൗഖ്യമാക്കുകയും ചെയ്തു* ൪൧ വിശെഷിച്ച പിശാചുകളും നീ ദൈവത്തിന്റെ പുത്രനായ ക്രിസ്തു വാകുന്നു എന്ന നിലവിളിച്ച പറഞ്ഞും കൊണ്ട പലതിൽനിന്നും പുറപ്പെട്ടു അവൻ അവരെ വിലക്കി അവരെ സംസാരിപ്പാൻ സമ്മതിച്ചതുമില്ല എന്തുകൊണ്ടെന്നാൽ അവൻ ക്രിസ്തു വാകുന്നു എന്ന അവർ അറിഞ്ഞിരുന്നു* ൪൨ പിന്നെ നെരം പുലൎന്നപ്പൊൾ അവൻ പുറപ്പെട്ടു ഒരു അടവി സ്ഥലത്തെക്ക പൊയി ജനങ്ങളും അവനെ അന്വെഷിച്ച അവന്റെ അടുക്കലൊളം എത്തി തങ്ങളെ വിട്ടുപൊകാതെ ഇരിപ്പാൻ അവനെ താമസിപ്പിക്കയും ചെയ്തു* ൪൩ എന്നാറെ അവൻ അവരൊട പറഞ്ഞു ഞാൻ മറ്റുള്ള നഗരങ്ങൾക്ക കൂടെ ദൈവത്തിന്റെ രാജ്യത്തെ പ്രസംഗിക്കെണ്ടുന്നതാകുന്നു അതെന്തുകൊണ്ടെന്നാൽ ഞാൻ ഇതിന്നായിട്ടു അയക്കപ്പെട്ടവനാകുന്നു* ൪൪ പിന്നെ അവൻ ഗലിലെയായിലെ സഭകളിൽ പ്രസംഗിച്ചു കൊണ്ടിരുന്നു*

## ൫ അദ്ധ്യായം

൧ ക്രിസ്തു പത്രൊസിന്റെ പടവിൽനിന്ന ഉപദെശിക്കുന്നത.— ൪ അത്ഭുതമായൊരു മീൻ പിടുത്തം.—൧൨ കുഷ്ഠരൊഗി ശുദ്ധനായത.—൧൭ പക്ഷവാതം പൊറുത്തത.—൨൭ മത്തായി വിളിക്കപ്പെട്ടത

പിന്നെ ഉണ്ടായത എന്തെന്നാൽ ജനസംഘം ദൈവത്തിന്റെ വചനത്തെ കെൾപ്പാനായിട്ടു അവനെ തിക്കുമ്പൊൾ അവൻ ഗെ൨ നെസാറെത്ത എന്ന ഇടകടലിന്ന അരികെ നിന്നു* ഇടകടലിന്ന അരികെ രണ്ട പടവ നില്ക്കുന്നതിനെ കാണുകയും ചെയ്തു എന്നാൽ അവയിൽനിന്ന മീൻ പിടിക്കുന്നവർ ഇറങ്ങി തങ്ങളുടെ ൩ വലകളെ കഴുകുക ആയിരുന്നു* അവൻ ആ പടവുകളിൽ ഒന്നിലെക്ക കയറി അത ശിമൊന്നുള്ളതായിരുന്നു അതിനെ കരയിൽനിന്ന അല്പം നീക്കുവാൻ അവനൊട അപെക്ഷിക്കയും ചെയ്തു പിന്നെ അവൻ ഇരുന്നിട്ടു പടവിൽനിന്ന ജനങ്ങൾക്ക ഉപദെശി൪ ച്ചു* എന്നാൽ സംസാരിച്ച കഴിഞ്ഞതിന്റെ ശെഷം അവൻ ശിമൊനൊട പറഞ്ഞു നീ അഗാധത്തിലെക്ക വലിച്ചു കൊണ്ടുപൊക൫ ഒരു വീശിന്ന നിങ്ങളുടെ വലകളെ ഇറക്കുവിൻ* എന്നാറെ ശിമൊൻ ഉത്തരമായിട്ടു അവനൊട പറഞ്ഞു ഉപദെഷ്ടാവെ ഞങ്ങൾ രാത്രി മുഴുവനും അദ്ധ്വാനപ്പെട്ടാറെയും ഒന്നും പിടിച്ചില്ല എന്നാ

ലും നിന്റെ വാക്കിങ്കൽ ഞാൻ വലയെ ഇറക്കാം* അവർ ഇതി ൬
നെ ചെയ്താറെ വളരെ മത്സ്യക്കൂട്ടത്തെ അകപ്പെടുത്തി അവരു
ടെ വലയും കീറി* അപ്പൊൾ അവർ മറെറ പടവിലുള്ള ഒഹ ൭
രിക്കാർ വന്ന തങ്ങൾക്ക സഹായം ചെയ്വാനായിട്ട അവൎക്ക ആംഗി
കം കാട്ടി അവർ വന്ന രണ്ട പടവുകളെയും അവ മുങ്ങുമാറാകത്ത
ക്കവണ്ണം നിറെക്കയും ചെയ്തു* ശിമൊൻപത്രൊസ അതിനെകണ്ടാ ൮
റെ യെശുവിന്റെ മുഴങ്കാലുകളിൽ വീണ കൎത്താവെ ഞാൻ പാപ
മുള്ളൊരു മനുഷ്യനാകകൊണ്ട എന്നെ വിട്ടുപൊകഎന്ന പറഞ്ഞു
* എന്തുകൊണ്ടെന്നാൽ അവർ പിടിച്ച മീൻപിടുത്തത്തിങ്കൽ അവ ൯
നും അവനൊട കൂടിയുള്ളവരെല്ലാവരും ആശ്ചൎയ്യപ്പെട്ടു* ശിമഒ ൰
ന്റെ ഒഹരിക്കാരായി സബദിയുടെ പുത്രന്മാരായ യാക്കൊബും
യൊഹന്നാനും അപ്രകാരംതന്നെ അപ്പൊൾ യെശു ശിമൊനൊട
പറഞ്ഞു ഭയപ്പെടരുത ഇതുമുതൽ നീ മനുഷ്യരെ പിടിക്കുന്നവനാ
കും* അവർതങ്ങളുടെ പടവുകളെ കരയിലെക്ക അടുപ്പിച്ചാറെ സ ൰൧
കലത്തെയും വിട്ടും കളഞ്ഞ അവന്റെ പിന്നാലെ പൊകയും
ചെയ്തു*

പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ ഒരു നഗരത്തിൽ ഇ ൰൨
രിക്കുമ്പൊൾ കണ്ടാലും കുഷ്ഠരൊഗം കൊണ്ട നിറെഞ്ഞിട്ടുള്ള ഒരുമ
നുഷ്യൻ താൻ യെശുവിനെ കണ്ടാറെ കവിണ്ണുവീണ അവനൊട
അപെക്ഷിച്ചു കൎത്താവെ നിനക്ക മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധമാ
ക്കുവാൻ നിനക്ക കഴിയും എന്ന പറഞ്ഞു* എന്നാറെ അവൻ ൰൩
കയ്യെ നീട്ടി അവനെ തൊട്ട എനിക്ക മനസ്സുണ്ട നീ ശുദ്ധനായ്വരിക
എന്ന പറഞ്ഞു ഉടനെ കുഷ്ഠരൊഗം അവങ്കൽനിന്ന മാറുകയുംചെ
യ്തു* പിന്നെ അവൻ അവനൊട കല്പിച്ചു ആരൊടും പറയരുത ൰൪
എങ്കിലും പൊയി നിന്നെതന്നെ ആചാൎയ്യന കാണിച്ച നിന്റെശു
ദ്ധീകരണത്തിന്ന വെണ്ടി അവൎക്ക സാക്ഷിക്കായിട്ട മൊശ കല്പി
ച്ചപ്രകാരം വഴിപാട ചെയ്ക* എന്നാറെ അവനെ കുറിച്ചു ഒരു ൰൫
കീൎത്തി എത്രയും അധികമായി പരന്നു വിശെഷിച്ച വളരെ പുരു
ഷാരങ്ങൾ കെൾപ്പാനായിട്ടും തങ്ങളുടെ രൊഗങ്ങളിൽനിന്ന അവ
നാൽ സൗഖ്യമാക്കപ്പെടുവാനായിട്ടും വന്നുകൂടി* അവൻ വനപ്ര ൰൬
ദെശങ്ങളിലെക്ക മാറി പ്രാൎത്ഥിച്ചുകൊണ്ടും ഇരുന്നു*

പിന്നെ ഒരു ദിവസത്തിൽ അവൻ ഉപദെശിച്ചു കൊണ്ടിരിക്കു ൰൭
മ്പൊൾ ഉണ്ടായത എന്തെന്നാൽ ഗലിലെയായിലെയും യെഹ്രുദി
യായിലെയും ഒരൊരൊ ഗ്രാമങ്ങളിൽനിന്നും യെറുശലെമിൽനിന്നും
വന്ന പറിശെന്മാരും ന്യായപ്രമാണത്തിന്റെ ഉപദെശക്കാരും
അരികത്ത ഇരുന്നിരുന്നു അവരെ സൌഖ്യപ്പെടുത്തുവാൻ കൎത്താ
വിന്റെ ശക്തിയും ഉണ്ടായിരുന്നു* അപ്പൊൾ കണ്ടാലും ചില മനു ൰൮
ഷ്യർ പക്ഷവാതക്കാരനായ ഒരുത്തനെ ഒരു കട്ടിലിൽ കൊണ്ടുവ
ന്ന അവനെ അകത്തകൊണ്ടുപൊകുവാനും അവന്റെമുമ്പാകവെ

൧൯ പ്പാനും വഴി തെടി* പുരുഷാരത്തിന്റെ ഹെതുവായി അവനെ
എതു വഴിയായി അകത്തെക്ക കൊണ്ടുപൊകാം എന്ന തങ്ങൾ കാ
ണായ്കകൊണ്ട അവർ ഭവനത്തിന്റെ മുകളിലെക്ക കരെറി ഓ
ടുമെച്ചിൽ വഴിയായി അവനെ കട്ടിലൊടുകൂടെ യെശുവിന്റെ മു
൨൦ മ്പാകെ നടുവിലെക്ക ഇറക്കി* എന്നാറെ അവൻ അവരുടെ വി
ശ്വാസത്തെ കണ്ടപ്പൊൾ അവനൊട പറഞ്ഞു മാനുഷ നിനക്ക നി
൨൧ ന്റെ പാപങ്ങൾ മൊചിക്കപ്പെട്ടിരിക്കുന്നു* അപ്പൊൾ ഉപാദ്ധ്യാ
യന്മാരും പറിശെന്മാരും ദൂഷണങ്ങളെ പറയുന്ന ഇവൻ ആരാകു
ന്നു ദൈവം ഒരുവനല്ലാതെ കണ്ട പാപങ്ങളെ മൊചിപ്പാൻ കഴി
൨൨ യുന്നവൻ ആര എന്ന വിചാരിച്ചുതുടങ്ങി* എന്നാറെ യെശു അ
വരുടെ വിചാരങ്ങളെ അറിഞ്ഞ അവരൊട ഉത്തരമായിട്ട പറ
ഞ്ഞു നിങ്ങൾ നിങ്ങളുടെ ഹൃദയങ്ങളിൽ വിചാരിക്കുന്നത എന്ത*
൨൩ നിനക്ക നിന്റെ പാപങ്ങൾ മൊചിക്കപ്പെട്ടിരിക്കുന്നു എന്ന പറയു
ന്നതൊ എഴുനീറ്റ നടക്ക എന്ന പറയുന്നതൊ എത എറ്റവും
൨൪ എളുപ്പമാകുന്നു* എന്നാൽ ഭൂമിയിങ്കൽ പാപങ്ങളെ മൊചിപ്പാൻ മ
നുഷ്യന്റെ പുത്രന്ന അധികാരം ഉണ്ടെന്ന നിങ്ങൾ അറിയെണ്ടു
ന്നതിന്നായിട്ട (അവൻ പക്ഷവാതക്കാരനൊട പറഞ്ഞു) ഞാൻ
നിന്നൊട പറയുന്നു എഴുനീല്ക്ക നിന്റെ കട്ടിലിനെ എടുത്തും
൨൫ കൊണ്ട നിന്റെ ഭവനത്തിലെക്ക പൊകയും ചെയ്ക* ഉടൻ ത
ന്നെ അവൻ അവരുടെ മുമ്പാകെ എഴുനീറ്റ താൻ കിടന്നിരു
ന്നതിനെ എടുത്ത തന്റെ ഭവനത്തിലെക്ക ദൈവത്തെ സ്തുതി
൨൬ ച്ചു കൊണ്ട പൊകയും ചെയ്തു* എന്നാറെ എല്ലാവൎക്കും ഒരു വി
സ്മയം ഉണ്ടായി അവർ ദൈവത്തെ സ്തുതിച്ച ഭയം കൊണ്ട പൂൎണ്ണ
ന്മാരായി ഞങ്ങൾ അപൂൎവകാൎയ്യങ്ങളെ ഇന്ന കണ്ടു എന്ന പറകയും
ചെയ്തു*

൨൭ പിന്നെ ഠരം കാൎയ്യങ്ങളുടെ ശെഷം അവൻ പുറപ്പെട്ടുപൊയി
ലെവി എന്ന പെരുള്ളൊരു ചുങ്കക്കാരൻ ചുങ്കസ്ഥലത്തിങ്കലിരിക്കു
ന്നതിനെ കണ്ടു അവനൊട പറഞ്ഞു എന്റെ പിന്നാലെ വരിക*
൨൮ അവൻ സകലത്തെയും ഉപെക്ഷിച്ച എഴുനീറ്റ അവന്റെ പി
൨൯ ന്നാലെ പൊകയും ചെയ്തു * പിന്നെ ലെബി തന്റെ ഭവനത്തി
ൽ അവന്ന ഒരു വലിയ വിരുന്നു കഴിച്ചു അവരൊടു കൂടെ ഇ
രുന്നവർ ചുങ്കക്കാരായിട്ടും മറ്റുള്ളവരായിട്ടും ബഹു സംഘവും
൩൦ ഉണ്ടായിരുന്നു* എന്നാറെ അവരുടെ ഉപാദ്ധ്യായന്മാരും പറി
ശെന്മാരും അവന്റെ ശിഷ്യന്മാരുടെ നെരെ പിറുപിറുത്തു നിങ്ങ
ൾ ചുങ്കക്കാരൊടും പാപികളൊടും കൂടെ ഭക്ഷിച്ച പാനം ചെയ്യു
൩൧ ന്നത എന്ത എന്ന പറഞ്ഞു* അപ്പൊൾ യെശു ഉത്തരമായിട്ട
അവരൊട പറഞ്ഞു അരൊഗികളായുള്ളവൎക്ക വൈദ്യനെ കൊണ്ടു
൩൨ ആവശ്യമില്ല രൊഗികളായുള്ളവൎക്ക ഉള്ളു* ഞാൻ നീതിമാന്മാരെ
അല്ല പാപികളെ അത്രെ അനുതാപത്തിങ്കലെക്ക വിളിപ്പാൻ വന്നി

ത്തിക്കുന്നത*

എന്നാറെ അവർ അവനൊട പറഞ്ഞു എന്തിനായിട്ട യൊ ൩൩ ഹന്നാൻെറയും അപ്രകാരം തന്നെ പറിശെന്മാരുടെയും ശിഷ്യ ന്മാർ പലപ്പൊഴും ഉപൊഷിക്കയും പ്രാൎത്ഥനകളെ ചെയ്കയും നി നക്കുള്ളവർ മാത്രം ഭക്ഷിച്ച പാനം ചെയ്കയും ചെയ്യുന്നു* എന്നാ ൩൪ റെ അവൻ അവരൊട പറഞ്ഞു മണവാളൻ തങ്ങളൊട്ട കൂടെയു ള്ളപ്പൊൾ കല്യാണ ഗൃഹത്തിലെ പൈതങ്ങളെ ഉപൊഷിപ്പിപ്പാ ൻ നിങ്ങൾക്ക കഴിയുമൊ* എന്നാൽ മണവാളൻ അവരിൽനിന്ന ൩൫ കൊണ്ടുപൊകപ്പെടും നാളുകൾ വരും അപ്പൊൾ അവർ ആ നാളു കളിൽ ഉപൊഷിക്കും*

പിന്നെ അവൻ അവരൊട ഒരു ഉപമയെയും പറഞ്ഞു ഒരു ൩൬ ത്തനും പുതിയ വസ്ത്ര ഖണ്ഡത്തെ പഴയ വസ്ത്രത്തിന്മെൽ ചെക്കു മാറില്ല അപ്രകാരമായാൽ പുതിയത ഒരു ചീന്തലുണ്ടാക്കുന്നു പുതി യതിൽനിന്ന എടുക്കപ്പെട്ട ഖണ്ഡം പഴയതിനൊട ചെരുന്നതുമി ല്ല* ഒരുത്തനും പുതിയ വീഞ്ഞിനെ പഴയ തൊല്ക്കുടങ്ങളിൽ ആ ൩൭ ക്കുമാറില്ല അപ്രകാരമായാൽ പുതിയ വീഞ്ഞ തൊല്ക്കുടങ്ങളെ പൊളിച്ച ഒഴുകിപ്പൊകും തൊൽക്കുടങ്ങളും നശിച്ചുപൊകും* പുതിയ ൩൮ വീഞ്ഞ പുതിയ തൊൽക്കുടങ്ങളിൽ അത്രെ ആക്കി വെക്കപ്പെടെണ്ടു ന്നത അപ്പൊൾ രണ്ടും രക്ഷപ്പെടുന്നു* വിശെഷിച്ച ഒരുത്തനും ൩൯ പഴയ വീഞ്ഞിനെ പാനം ചെയ്തിട്ട ഉടനെ പുതിയതിനെ ആഗ്ര ഹിക്കുന്നില്ല എന്തുകൊണ്ടെന്നാൽ പഴയത എറ നല്ലതാകുന്നു എ ന്ന അവൻ പറയുന്നു*

## ൬ അദ്ധ്യായം

൧ ശാബത ദിവസത്തിൽ ശിഷ്യന്മാർ കതിരുകളെ പറിച്ച സം ഗതി. — ൧൨ ക്രിസ്തു പന്ത്രണ്ടാളുകളെ തിരഞ്ഞെടുക്കുന്നതും. — ൧൭ വ്യാധികളെ സൗഖ്യമാക്കുന്നതും. — ൨൦ പ്രസംഗം ചെയ്യുന്നതും

പിന്നെ ഒന്നാമത്തെത കഴിഞ്ഞ രണ്ടാം ശാബത ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ അവൻ വിളഭൂമികളിൽ കൂടി പൊയി എന്നാറെ അവൻെറ ശിഷ്യന്മാർ കതിരുകളെ പറിച്ച തങ്ങളു ടെ കൈകൾകൊണ്ട തിരുമ്മി ഭക്ഷിക്കയും ചെയ്തു* എന്നാറെ പ ൨ റിശെന്മാരിൽ ചിലർ അവരൊട പറഞ്ഞു ശാബത ദിവസങ്ങളിൽ ചെയ്വാൻ ന്യായമില്ലാത്തതിനെ നിങ്ങൾ ചെയ്യുന്നത എന്ത* യെ ൩ ശു ഉത്തരമായിട്ട അവരൊട പറഞ്ഞു ദാവീദ തനിക്കും തന്നൊട്ട കൂടെയുള്ളവൎക്കും വിശന്നപ്പൊൾ എന്ത ചെയ്തു* എങ്ങിനെ അ ൪ വൻ ദൈവത്തിൻെറ ആലയത്തിലെക്ക ചെല്ലുകയും ആചാൎയ്യന്മാ ൎക്ക മാത്രമല്ലാതെ കണ്ട ഭക്ഷിപ്പാൻ ന്യായമില്ലാത്തുള്ള കാഴ്ച അപ്പ ത്തെ എടുത്ത ഭക്ഷിക്കയും തന്നൊട്ട കൂടെയുള്ളവൎക്കും കൊടുക്കയുമ

൫ ചെയ്യു എന്നുള്ളതിനെ നിങ്ങൾ വായിച്ചിട്ടില്ലയൊ* പിന്നെയും
അവൻ അവരൊട മനുഷ്യന്റെ പുത്രൻ ശാബത ദിവസത്തി
ന്റെയും കൎത്താവാകുന്നു എന്ന പറഞ്ഞു*

൬ മറ്റൊരു ശാബത ദിവസത്തിലും ഉണ്ടായത എന്തെന്നാൽ അ
വൻ സഭയിലെക്ക ചെന്ന ഉപദെശിച്ചു അവിടെ തന്റെ വലത്തു
൭ കൈ ശൊഷിച്ചിട്ടുള്ളൊരു മനുഷ്യൻ ഉണ്ടായിരുന്നു* എന്നാൽ
ഉപാദ്ധ്യായന്മാരും പറിശെന്മാരും അവന്റെ നെരെ ഒരു കുറ്റ
ത്തെ കണ്ടെത്തുവാനായിട്ട അവൻ ശാബത ദിവസത്തിൽ സൗഖ്യ
൮ മാക്കുമൊ എന്ന വെച്ച അവനെ നൊക്കിയിരുന്നു* എന്നാൽ അ
വൻ അവരുടെ വിചാരങ്ങളെ അറിഞ്ഞ കൈ ശൊഷിച്ചുള്ള മനു
ഷ്യനൊട പറഞ്ഞു നീ എഴുനീറ്റ നടുവിൽ നിൽക്ക അവൻ എഴു
൯ നീറ്റ നിന്നു* അപ്പൊൾ യെശു അവരൊട പറഞ്ഞു ഞാൻ നി
ങ്ങളൊട ഒരു കാൎയ്യത്തെ ചൊദിക്കാം ശാബത ദിവസങ്ങളിൽ ഗു
ണം ചെയ്യുന്നതൊ ദൊഷം ചെയ്യുന്നതൊ ജിവനെ രക്ഷിക്കുന്ന
൰ തൊ നശിപ്പിക്കുന്നതൊ ന്യായം* പിന്നെ അവൻ അവരെ എ
ല്ലാവരെയും ചുറ്റും നൊക്കി ആ മനുഷ്യനൊട പറഞ്ഞു നിന്റെ
കയ്യെ നീട്ടുക അവൻ അപ്രകാരം തന്നെ ചെയ്തു അവന്റെ കൈ
മറ്റതിനെ പൊലെ സൗഖ്യമായി യഥാസ്ഥാനപ്പെട്ടുകയും ചെയ്തു*
൰൧ പിന്നെ അവർ ഭ്രാന്തി പൂൎണ്ണന്മാരായി യെശുവിനൊട എന്ത ചെ
യ്യെണ്ടു എന്ന തമ്മിൽ തമ്മിൽ സംസാരിച്ചു*

൰൨ പിന്നെ ആ നാളുകളിൽ ഉണ്ടായത എന്തെന്നാൽ അവൻ പ്രാ
ൎത്ഥിപ്പാനായിട്ട ഒരു പൎവതത്തിലെക്ക പുറപ്പെട്ട ചെന്ന ദൈവ
൰൩ പ്രാൎത്ഥനയൊടെ രാത്രികാലം കഴിച്ചു* എന്നാൽ പുലൎന്നപ്പൊൾ
അവൻ തന്റെ ശിഷ്യന്മാരെ അരികെ വിളിച്ച അവരിൽ പന്ത്ര
ണ്ടാളുകളെ തിരഞ്ഞെടുത്തു ആയവരെ അവൻ അപ്പൊസ്തൊലന്മാർ
൰൪ എന്ന നാമം വിളിക്കയും ചെയ്തു* അവൻ പത്രൊസ എന്ന കൂടി
പെർ വിളിച്ചിട്ടുള്ള ശിമൊനെയും അവന്റെ സഹൊദരനായ അ
ന്ത്രൃയൊസിനെയും യാക്കൊബിനെയും യൊഹന്നാനെയും ഫിലി
൰൫ പ്പൊസിനെയും ബൎത്താലൊമായിയെയും* മത്തായിയെയും തൊ
മാസിനെയും അല്പായിയുടെ പുത്രനായ യാക്കൊബിനെയും സിലൊ
൰൬ ത്തെസ എന്ന പറയപ്പെട്ട ശിമൊനെയും* യാക്കൊബിന്റെ സ
ഹൊദരനായ യെഹൂദായെയും ദ്രൊഹിയായും തീൎന്ന യെഹൂദാഇ
സ്കറിയൊത്തിനെയും*

൰൭ പിന്നെ അവൻ അവരൊടു കൂടി ഇറങ്ങി സമമായുള്ളൊരുസ്ഥ
ലത്ത നിന്നു വിശെഷിച്ച അവന്റെ ശിഷ്യന്മാരുടെ സംഘവും അ
വങ്കൽനിന്ന കെൾപ്പാനായിട്ടും തങ്ങടെ വ്യാധികളിൽനിന്ന സ്വ
സ്ഥമാക്കപ്പെട്ടുവാനായിട്ടും യെഹൂദിയായിൽ എല്ലാടത്തനിന്നും
യെറുശലമിൽനിന്നും തൂറിന്റെയും സിദൊന്റെയും സമുദ്ര തീര
൰൮ ത്തിൽനിന്നും വന്നിട്ടുള്ള ബഹു ജനസംഘവും* മ്ലെച്ഛാത്മാക്കളാൽ

ബാധിക്കപ്പെട്ടവരും (ഉണ്ടായിരുന്നു) അവർ സൌഖ്യമാക്കപ്പെടുക
യും ചെയ്തു* വിശെഷിച്ച സംഘമെല്ലാം അവനെ തൊടുവാനാ ൧൯
യിട്ട ശ്രമിച്ചു എന്തുകൊണ്ടെന്നാൽ അവങ്കൽനിന്ന ശക്തി പുറപ്പെട്ട
എല്ലാവരെയും സൌഖ്യമാക്കി*

പിന്നെ അവൻ തന്റെ ശിഷ്യന്മാരുടെ നെരെ തന്റെ കണ്ണു ൨൦
കളെ ഉയൎത്തി പറഞ്ഞു ദരിദ്രന്മാരായ നിങ്ങൾ ഭാഗ്യവാന്മാർ അ
തെന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം നിങ്ങൾക്കുള്ളതാകു
ന്നു* ഇപ്പൊൾ വിശന്നിരിക്കുന്ന നിങ്ങൾ ഭാഗ്യവാന്മാർ അതെന്തു ൨൧
കൊണ്ടെന്നാൽ നിങ്ങൾ തൃപ്തന്മാരാകും ഇപ്പൊൾ കരയുന്ന നിങ്ങൾ
ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ നിങ്ങൾ ചിരിക്കും* മനുഷ്യ ൨൨
പുത്രന്റെ നിമിത്തമായിട്ട മനുഷ്യർ നിങ്ങളെ ദ്വെഷിക്കുമ്പൊഴും
നിങ്ങളെ ഭ്രഷ്ടാക്കി കളകയും നിന്ദിക്കയും നിങ്ങടെ നാമത്തെ ദൊ
ഷമുള്ളതെന്ന വെച്ച തള്ളികളകയും ചെയ്യുമ്പൊഴും നിങ്ങൾ ഭാഗ്യ
വാന്മാരാകുന്നു* ആ നാളിൽ സന്തൊഷിക്കയും പ്രസാദത്തൊടെ ൨൩
നൃത്തം ചെയ്കയും ചെയ്വിൻ എന്തുകൊണ്ടെന്നാൽ കണ്ടാലും നിങ്ങളു
ടെ ഫലം സ്വൎഗ്ഗത്തിൽ വലുതയാകുന്നു അതെന്തുകൊണ്ടെന്നാൽ ഇ
പ്രകാരം തന്നെ അവരുടെ പിതാക്കന്മാർ ദീൎഘദൎശികളൊട ചെ
യ്തു* എങ്കിലൊ സമ്പന്നന്മാരായുള്ള നിങ്ങൾക്ക ഹാ കഷ്ടം നിങ്ങൾ ൨൪
നിങ്ങളുടെ ആശ്വാസത്തെ പ്രാപിച്ചിരിക്കുന്നുവല്ലൊ* തൃപ്തന്മാരാ ൨൫
കുന്ന നിങ്ങൾക്ക ഹാ കഷ്ടം അതെന്തുകൊണ്ടെന്നാൽ നിങ്ങൾ വിശ
ന്നിരിക്കും ഇപ്പൊൾ ചിരിക്കുന്ന നിങ്ങൾക്ക ഹാ കഷ്ടം അതെന്തുകൊ
ണ്ടെന്നാൽ നിങ്ങൾ ദുഃഖിച്ച കരയും* സകല മനുഷ്യരും നിങ്ങളെ ൨൬
കുറിച്ച നന്മ പറയുമ്പൊൾ നിങ്ങൾക്ക ഹാ കഷ്ടം ഇപ്രകാരമല്ലൊ
അവരുടെ പിതാക്കന്മാർ കള്ള ദീൎഘദൎശികളൊട ചെയ്തത*

എങ്കിലൊ കെൾക്കുന്നവരായ നിങ്ങളൊട ഞാൻ പറയുന്നു നി ൨൭
ങ്ങളുടെ ശത്രുക്കളെ സ്നെഹിപ്പിൻ നിങ്ങളെ പകെക്കുന്നവൎക്ക ഗുണം
ചെയ്വിൻ* നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിക്കയും നിങ്ങളെ ൨൮
ഉപദ്രവിക്കുന്നവൎക്ക വെണ്ടി പ്രാൎത്ഥിക്കയും ചെയ്വിൻ* ഒരു കവ ൨൯
ളിൽ നിന്നെ അടിക്കുന്നവന്ന മറെറതിനെയും കാണിച്ച കൊടുക്ക
നിന്റെ വസ്ത്രത്തെ എടുത്ത കൊണ്ടുപൊകുന്നവനൊട നിന്റെ
അങ്കിയെയും വിരൊധം പറയരുത* നിന്നൊട യാചിക്കുന്നവന ൩൦
എല്ലാവനും കൊടുക്ക നിന്റെ വസ്തുക്കളെ എടുത്തുകൊള്ളുന്നവ
നൊട തിരികെ ചൊദിക്കയുമരുത* വിശെഷിച്ച മനുഷ്യർ എതുപ്ര ൩൧
കാരം നിങ്ങൾക്ക ചെയ്യെണമെന്ന നിങ്ങൾ ഇച്ശിക്കുന്നുവൊ അപ്ര
കാരം തന്നെ നിങ്ങൾ അവൎക്കും ചെയ്വിൻ* എന്നാൽ നിങ്ങളെ സ്നെ ൩൨
ഹിക്കുന്നവരെ നിങ്ങൾ സ്നെഹിച്ചാൽ നിങ്ങൾക്ക എന്തദയ ഉള്ളു പാ
പികളും തങ്ങളെ സ്നെഹിക്കുന്നവരെ സ്നെഹിക്കുന്നുവല്ലൊ* പിന്നെ ൩൩
നിങ്ങൾക്ക നന്മ ചെയ്യുന്നവൎക്ക നിങ്ങൾ നന്മചെയ്താൽ നിങ്ങൾക്ക
എന്ത ദയ ഉള്ളു പാപികളും അപ്രകാരം തന്നെ ചെയ്യുന്നുവല്ലൊ*

൩൪ അനന്തരം ഇന്നവരൊട വാങ്ങിക്കൊള്ളാമെന്ന നിങ്ങൾ നിശ്ചയി
ച്ച അവൎക്ക കടം കൊടുത്താൽ നിങ്ങൾക്ക എന്ത ദയ ഉള്ളു പാപി
കളും ശരിവരെ തിരികെ വാങ്ങിക്കൊൾവാനായിട്ട പാപികൾക്ക ക
൩൫ ടം കൊടുക്കുന്നുവല്ലൊ* എങ്കിലും നിങ്ങൾ നിങ്ങളുടെ ശത്രുക്കളെ
സ്നെഹിക്കയും നന്മചെയ്കയും തിരികെ ഒരു വസ്തുവിനെ ഇച്ശിക്കാ
൩൬ തെ കടം കൊടുക്കയും ചെയ്വിൻ* എന്നാൽ നിങ്ങളുടെ ഫലം വള
രെ ആകും നിങ്ങൾ അത്യുന്നതനായവന്റെ പുത്രന്മാരാകയും ചെയ്യും
എന്തുകൊണ്ടെന്നാൽ അവൻ കൃതഘ്നന്മാരൊടും ദൊഷികളൊടും ദ
യാവാനാകുന്നു* അതുകൊണ്ട നിങ്ങളുടെ പിതാവ കരുണയുള്ളവ
നായിരിക്കുന്ന പ്രകാരം നിങ്ങളും കരുണയുള്ളവരാകുവിൻ*
൩൭ വിധിക്കരുത എന്നാൽ നിങ്ങൾ വിധിക്കപ്പെടുകയില്ല കുററംവി
ധിക്കരുത എന്നാൽ നിങ്ങൾ കുററം വിധിക്കപ്പെടുകയില്ല ക്ഷമി
൩൮ പ്പിൻ എന്നാൽ നിങ്ങൾ ക്ഷമിക്കപ്പെടും* കൊടുപ്പിൻ എന്നാൽ
നിങ്ങൾക്ക തരപ്പെടും അമൎന്ന കുലുങ്ങി മീതെ വഴിയുന്ന നല്ല അള
വിനെ ജനങ്ങൾ നിങ്ങളുടെ മടിയിലെക്ക തരും എന്തുകൊണ്ടെന്നാ
ൽ നിങ്ങൾ അളക്കുന്ന അളവ കൊണ്ട തന്നെ നിങ്ങൾക്ക തിരികെ
൩൯ അളക്കപ്പെടും* പിന്നെ അവൻ അവരൊട ഒരു ഉപമയെ പറ
ഞ്ഞു കുരുടന കുരുടനെ കൂട്ടികൊണ്ടുപൊകുവാൻ കഴിയുമൊ അ
൪൰ വർ ഇരുവരും കുഴിയിലെക്ക വീഴുകയില്ലയൊ* ശിഷ്യൻ ത
ന്റെ ഗുരുവിലും മീതെ അല്ല തികഞ്ഞവനെല്ലാം തന്റെ ഗുരു
൪൧ വിനെ പൊലെ ആകും താനും* വിശെഷിച്ചും നീ നിന്റെ ക
ണ്ണിൽ തന്നെയുള്ള കൊലിനെ വിചാരിക്കാതെ നിന്റെ സഹൊ
൪൨ ദരന്റെ കണ്ണിലുള്ള കരടിനെ എന്തിന നൊക്കുന്നു* അല്ല നീത
ന്നെ നിന്റെ കണ്ണിലുള്ള കൊലിനെ കാണാതെ ഇരിക്കുമ്പൊൾ നി
ന്റെ സഹൊദരനൊട സഹൊദര ഞാൻ നിന്റെ കണ്ണിലുള്ള ക
രടിനെ കളവാൻ സമ്മതിക്ക എന്ന നിനക്ക എങ്ങിനെ പറവാൻ
കഴിയും കപടഭക്തിക്കാര മുമ്പെ നിന്റെ കണ്ണിൽനിന്ന കൊലിനെ
കളക അപ്പൊൾ നിന്റെ സഹൊദരന്റെ കണ്ണിലുള്ള കരടിനെ
൪൩ കളവാൻ നിനക്ക നല്ലവണ്ണം കാണുകയും ചെയ്യും* എന്തുകൊണ്ടെ
ന്നാൽ ഒരു നല്ല വൃക്ഷം ആകാത്ത ഫലത്തെ തരുന്നില്ല ഒരു ആ
൪൪ കാത്ത വൃക്ഷം നല്ല ഫലത്തെ തരുന്നതുമില്ല* ഒരൊരൊ വൃക്ഷം
അതാതിന്റെ സ്വന്ത ഫലം കൊണ്ടല്ലൊ അറിയപ്പെടുന്നത എ
ന്തെന്നാൽ മുള്ളുകളിൽനിന്ന അത്തിപ്പഴങ്ങളെ പറിക്കുമാറില്ല ഞെ
രിഞ്ഞിൽ പടപ്പുകളിൽനിന്ന മുന്തിരിങ്ങാപഴത്തെ പറിക്കുമാറുമില്ല
൪൫ *ഒരു നല്ല മനുഷ്യൻ തന്റെ ഹൃദയത്തിലെ നല്ല നിക്ഷെപത്തി
ൽനിന്ന നല്ലതായുള്ളതിനെ പുറപ്പെടീക്കുന്നു ദൊഷമുള്ളൊരു മ
നുഷ്യൻ തന്റെ ഹൃദയത്തിലെ ദുൎന്നിക്ഷെപത്തിൽനിന്ന ദൊ
ഷമായുള്ളതിനെയും പുറപ്പെടീക്കുന്നു ഹൃദയത്തിന്റെ പരിപൂൎണ്ണ
തയിൽനിന്നല്ലൊ അവന്റെ വായ സംസാരിക്കുന്നത*

എന്നാൽ ഞാൻ പറയുന്ന കാൎയ്യങ്ങളെ ചെയ്യാതെ നിങ്ങൾ എ ൪൬
ന്നെ കൎത്താവെ കൎത്താവെ എന്ന എന്തിന വിളിക്കുന്നു* യാതൊ ൪൭
രുത്തൻ എന്റെ അടുക്കൽ വരികയും എന്റെ വചനങ്ങളെ കെ
ൾക്കയും അപ്രകാരം തന്നെ ചെയ്കയും ചെയ്യുന്നുവൊ അവൻ ഇ
ന്നവനൊട സദൃശനാകുന്നു എന്ന ഞാൻ നിങ്ങൾക്ക കാണിക്കാം*
അവൻ ആഴെ കുഴിക്കയും ഒരു പാറയിന്മെൽ അടിസ്ഥാനത്തെ ൪൮
ഇടുകയും ചെയ്തിട്ട ഭവനത്തെ പണിചെയ്തിട്ടുള്ളൊരു മനുഷ്യനൊ
ട സദൃശനാകുന്നു വലിയ വെള്ളം വന്നു ഒഴുക്കും ആ ഭവനത്തി
ന്മെൽ കഠിനമായി തട്ടി എന്നാറെയും അതിനെ ഇളക്കുവാൻ ക
ഴിഞ്ഞില്ല എന്തുകൊണ്ടെന്നാൽ അത ഒരു പാറയിന്മെൽ സ്ഥാപി
ക്കപ്പെട്ടിരുന്നു* എന്നാൽ കെൾക്കയും ചെയ്യാതെ ഇരിക്കയും ചെ ൪൯
യ്യുന്നവൻ ഒരു അടിസ്ഥാനം കൂടാതെ മണ്ണിൽ ഭവനത്തെ പണി
ചെയ്തിട്ടുള്ളൊരു മനുഷ്യനൊട സദൃശനാകുന്നു അതിന്മെൽ നീരൊ
ഴുക്ക കഠിനമായി തട്ടി ഉടനെ അത വീഴുകയും ചെയ്തു ആ ഭവന
ത്തിന്റെ നാശം വലുതായിരുന്നു*

## ൭ അദ്ധ്യായം

൧ ശതാധിപന്റെ വിശ്വാസം. — ൧൧ ക്രിസ്തു വിധവയുടെ പു
ത്രനെ ഉയിൎപ്പിച്ചത. — ൧൯ യൊഹന്നാന്റെ ദൂതന്മാരൊട
ഉത്തരം പറഞ്ഞത. — ൨൪ യൊഹന്നാനെ കുറിച്ച സാ
ക്ഷി പറഞ്ഞത. — ൩൬ മഗ്ദലെനെ മറിയ ക്രിസ്തുവിന്റെ
പാദങ്ങളെ കഴുകിയത

പിന്നെ അവൻ തന്റെ വചനങ്ങളെ എല്ലാം ജനം കെൾക്കെ
അവസാനിച്ചതിന്റെ ശെഷം അവൻ കപ്പൎന്നഹൊമിലെക്ക പ്രവെ
ശിച്ചു* ഒരു ശതാധിപന്റെ ഭൃത്യൻ രൊഗമായി മരിക്കുമാറായി ൨
രുന്നു അവൻ അവന മഹാ പ്രിയനായിരുന്നു* അവൻ യെശു ൩
വിന്റെ വസ്തുതയെ കെട്ടാറെ യെഹൂദന്മാരുടെ മൂപ്പന്മാരെ അവ
ന്റെ അടുക്കൽ അയച്ച തന്റെ ഭൃത്യനെ അവൻ വന്ന സൌഖ്യ
മാക്കെണമെന്ന അവനൊട അപെക്ഷിപ്പിച്ചു* അവർ യെശുവി ൪
ന്റെ അടുക്കൽ വന്നപ്പൊൾ താല്പൎയ്യമായിട്ട അവനൊട അപെ
ക്ഷിച്ച പറയുന്നു താൻ ഇതിനെ ചെയ്യെണ്ടുന്നതിന്ന അവൻ യൊ
ഗ്യനാകുന്നു* എന്തുകൊണ്ടെന്നാൽ അവൻ നമ്മുടെ ജാതിയെ സ്നെ ൫
ഹിക്കുന്നു നമുക്ക ഒരു പള്ളിയെയും അവൻ തീൎപ്പിച്ചിരിക്കുന്നു
* അപ്പൊൾ യെശു അവരൊടു കൂടെ പൊയി എന്നാൽ അവൻ ൬
പിന്നെ ഭവനത്തിൽനിന്ന എറ ദൂരം അല്ലാതായപ്പൊൾ ശതാധിപ
ൻ അവന്റെ അടുക്കലെക്ക സ്നെഹിതന്മാരെ അയച്ച അവനൊട
പറഞ്ഞു കൎത്താവെ പ്രയാസപ്പെടരുതെ എന്തുകൊണ്ടെന്നാൽ നീ
എന്റെ പുരെക്കകത്ത കടപ്പാൻ ഞാൻ യൊഗ്യനല്ല* ഇതുകൊ ൭
ണ്ട ഞാൻ എന്നെ നിന്റെ അടുക്കൽ വരുവാൻ യൊഗ്യനായി

വിചാരിച്ചിട്ടുമില്ല എങ്കിലും ഒരു വചനത്തെ പറഞ്ഞാലും എന്നാ
൮ ൽ എന്റെ ഭൃത്യൻ സ്വസ്ഥനാകും* എന്തുകൊണ്ടെന്നാൽ ഞാനും
അധികാരത്തിൽ ആക്കപ്പെട്ട മനുഷ്യനാകുന്നു എന്റെ കീഴിൽ ഭട
ന്മാരും ഉണ്ട ഞാൻ ഒരുത്തനൊട പൊക എന്ന പറകയും അവൻ
പൊകയും മറെറാരുത്തനൊട വരിക എന്ന പറകയും അവൻ
വരികയും എന്റെ ഭൃത്യനൊട ഇതിനെ ചെയ്ക എന്ന പറകയും
൯ അവൻ ചെയ്കയും ചെയ്യുന്നു* യെശു ൟ കാൎയ്യങ്ങളെ കെട്ടാറെ അ
വങ്കൽ ആശ്ചൎയ്യപ്പെട്ടു തിരിഞ്ഞിട്ട തന്നെ പിന്തുടരുന്ന ജനസംഘ
ത്തൊട പറഞ്ഞു ഞാൻ നിങ്ങളൊട പറയുന്നു ഞാൻ ഇസ്രാഎലി
൧൦ ൽ കൂടെ ഇപ്രകാരമുള്ള വിശ്വാസത്തെ കണ്ടിട്ടില്ല* വിശെഷിച്ചും
അയക്കപ്പെട്ടവർ ഭവനത്തിലെക്ക തിരികെ വന്നപ്പൊൾ രൊഗി
യായിരുന്ന ഭൃത്യനെ സ്വസ്ഥനായി കണ്ടു*

൧൧ അനന്തരം പിറെറ ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ അ
വൻ നായിൻ എന്ന പെരുള്ളൊരു നഗരത്തിലെക്ക പൊയി അ
വന്റെ ശിഷ്യന്മാർ പലരും വളര ജനസംഘവും അവനൊട കൂ
൧൨ ടെ ചെന്നു* അവൻ നഗരത്തിന്റെ വാതിലിന്ന സമീപിച്ചപ്പൊ
ൾ കണ്ടാലും തന്റെ മാതാവിന്ന എക പുത്രനായി മരിച്ച ഒരുത്ത
ൻ പുറത്ത കൊണ്ടുപൊകപ്പെട്ടു അവളും വിധവയായിരുന്നു നഗ
൧൩ രത്തിലെ ജനങ്ങളും വളരെ അവളൊട്ടു കൂടെയുണ്ടായിരുന്നു* എ
ന്നാൽ കൎത്താവ അവളെ കണ്ടാറെ അവളിൽ അലിവതൊന്നി ക
൧൪ രയരുത എന്ന അവളൊട പറഞ്ഞു* പിന്നെ അവൻ വന്നു പ്രെ
തമഞ്ചത്തെ തൊട്ടു വഹിച്ചവരും നിന്നു അപ്പൊൾ അവൻ ബാല
ക എഴുനീല്ക്ക എന്ന ഞാൻ നിന്നൊട പറയുന്നു എന്ന പറഞ്ഞു*
൧൫ പിന്നെ മരിച്ചവൻ എഴുനീററിരുന്ന സംസാരിച്ചുതുടങ്ങി അവൻ
൧൬ അവനെ അവന്റെ അമ്മക്ക എല്പിക്കയും ചെയ്തു* അപ്പൊൾ എ
ല്ലാവൎക്കും ഭയം ഉണ്ടായി ഒരു വലിയ ദീൎഘദൎശി നമ്മുടെ ഇടയിൽ
ഉണ്ടായിരിക്കുന്നു എന്നും ദൈവം തന്റെ ജനത്തെ ദൎശിച്ചു എന്നും
൧൭ അവർ പറഞ്ഞ ദൈവത്തെ സ്തുതിക്കയും ചെയ്തു* അവന്റെ
ൟ വൎത്തമാനം യെഹൂദിയായിലൊക്കയും ചുററുമുള്ള ദിക്കിലൊക്ക
യും എത്തി*

൧൮ പിന്നത്തെതിൽ യൊഹന്നാന്റെ ശിഷ്യന്മാർ ൟ സകല കാ
൧൯ ൎയ്യങ്ങളെ കുറിച്ചും അവനൊട അറിയിച്ചു* അപ്പൊൾ യൊഹന്നാ
ൻ തന്റെ ശിഷ്യന്മാരിൽ രണ്ടാളിനെ വിളിച്ചിട്ട അവരെ യെശു
വിന്റെ അടുക്കൽ അയച്ച വരുവാനുള്ളവൻ നീയൊ മറെറാരു
൨൦ ത്തനായിട്ട ഞങ്ങൾ കാത്തിരിക്കയൊ എന്ന പറയിച്ചു* പിന്നെ
ആ മനുഷ്യർ അവന്റെ അടുക്കൽ വന്നാറെ പറഞ്ഞു വരുവാനു
ള്ളവൻ നീയൊ ഞങ്ങൾ മറെറാരുത്തനായിട്ട കാത്തിരിക്കയൊ
എന്ന പറവാൻ യൊഹന്നാൻ ബപ്തിസ്തു ഞങ്ങളെ നിന്റെ അ
൨൧ ടുക്കൽ അയച്ചിരിക്കുന്നു* എന്നാൽ ആ സമയത്തിങ്കൽ തന്നെ

അവൻ രൊഗങ്ങളിൽനിന്നും ദണ്ഡങ്ങളിൽനിന്നും ദുഷ്ടാത്മാക്കളിൽ നിന്നും പലരെയും സൌഖ്യമാക്കി അനെകം കുരുടക്ക കാഴ്ചയെ നല്കുകയും ചെയ്തു* അപ്പൊൾ യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു നിങ്ങൾ ചെന്ന നിങ്ങൾ കണ്ടിട്ടും കെട്ടിട്ടുമുള്ള കാൎയ്യങ്ങളെ ഇന്നിന്നത എന്ന യൊഹന്നാനൊട അറിയിപ്പിൻ കുരുടർ കാഴ്ചയെ പ്രാപിക്കയും മുടന്തർ നടക്കയും കുഷ്ഠരൊഗികൾ സ്വച്ശമാരാകയും ചെവിടർ കെൾക്കയും മരിച്ചവർ എഴുനീല്പിക്കപ്പെടുകയും സാധുക്കൾക്ക എവംഗെലിയൊൻ അറിയിക്കപ്പെടുകയും ചെയ്യുന്നു* ൨൨ വിശെഷിച്ച യാതൊരുത്തൻ എങ്കൽ വിരുദ്ധപ്പെടാതെ ഇരിക്കുന്നുവൊ അവൻ ഭാഗ്യവാനാകുന്നു* ൨൩

പിന്നെ യൊഹന്നാൻറെ ദൂതന്മാർ പൊയതിൻറെ ശെഷം അവൻ ജനസംഘങ്ങളൊട യൊഹന്നാനെ കുറിച്ച പറഞ്ഞു തുടങ്ങി എന്തിനെ കാണ്മാൻ നിങ്ങൾ വനപ്രദെശത്തിങ്കലെക്ക പുറപ്പെട്ടു ചെന്നു കാററിനാൽ എളകപ്പെടുന്ന ഒരു ഞാങ്ങണയെയൊ* ൨൪ എന്നാൽ നിങ്ങൾ എന്തിനെ കാണ്മാൻ പുറപ്പെട്ടു ചെന്നു മൃദുത്വമായുള്ള വസ്ത്രങ്ങളാൽ ധരിക്കപ്പെട്ടൊരു മനുഷ്യനെയൊ കണ്ടാലും മൊടിയുള്ള വസ്ത്രത്തൊടും ശൃംഗാരതയൊടും കൂടി ഇരിക്കുന്നവർ രാജധാനികളിലാകുന്നു* ൨൫ എന്നാൽ നിങ്ങൾ എന്തിനെ കാണ്മാൻ പുറപ്പെട്ടു ചെന്നു ഒരു ദീൎഘദൎശിയെയൊ അതെ ഒരു ദീൎഘദൎശിയെക്കാളും ശ്രെഷ്ഠനെ എന്ന ഞാൻ നിങ്ങളൊട പറയുന്നു* ൨൬ കണ്ടാലും ഞാൻ എൻറെ ദൂതനെ നിൻറെ മുഖത്തിന്ന മുമ്പാകെ അയക്കുന്നു അവൻ നിൻറെ മുമ്പിൽ നിൻറെ വഴിയെ നന്നാക്കുമെന്ന ആരെ കുറിച്ച എഴുതപ്പെട്ടിരിക്കുന്നുവൊ അവൻ ഇവനാകുന്നു* ൨൭ എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങളൊട പറയുന്നു സ്ത്രീകളിൽനിന്ന ജനിച്ചവരിൽ യൊഹന്നാൻ ബപ്തിസ്തിനെക്കാൾ വലിയ ദീൎഘദൎശി ആരുമില്ല എന്നാൽ ദൈവത്തിൻറെ രാജ്യത്തിങ്കൽ എററവും ചെറിയവൻ അവനിലും വലിയവനാകുന്നു* ൨൮ എന്നാൽ കെട്ടിട്ടുള്ള ജനങ്ങൾ എല്ലാവരും ചുങ്കക്കാരും യൊഹന്നാൻറെ ബപ്തിസ്മയാൽ ബപ്തിസ്മപ്പെട്ടുകൊണ്ട ദൈവത്തെ നീതിപരനാക്കി* ൨൯ എന്നാൽ പറിശെന്മാരും ന്യായശാസ്ത്രിമാരും അവനാൽ ബപ്തിസ്മപ്പെടാതെ ദൈവത്തിൻറെ ആലൊചനയെ തങ്ങൾക്ക വിരൊധമായി തൃജിച്ചു* ൩൦

പിന്നെ കൎത്താവ പറഞ്ഞു എന്നാൽ ഞാൻ ഈ സന്തതിയിലുള്ള മനുഷ്യരെ യാതൊന്നിനൊട സദൃശമാക്കെണ്ടു അവർ ആരൊട സദൃശന്മാരാകുന്നു* ൩൧ ചന്തസ്ഥലത്ത ഇരിക്കയും ഞങ്ങൾ നിങ്ങൾക്കായി കുഴലൂതി നിങ്ങൾ നൃത്തം ചെയ്തതുമില്ല ഞങ്ങൾ നിങ്ങൾക്കായി പ്രലാപിച്ചു നിങ്ങൾ കരഞ്ഞതുമില്ല എന്ന തമ്മിൽ തമ്മിൽ വിളിച്ച പറകയും ചെയ്യുന്ന ബാലകന്മാരൊട സദൃശന്മാരാകുന്നു* ൩൨ എന്തുകൊണ്ടെന്നാൽ യൊഹന്നാൻ ബപ്തിസ്തു അപ്പത്തെ ഭക്ഷിക്കാ ൩൩

തെയും വീഞ്ഞിനെ പാനം ചെയ്യാതെയും വന്നു അവന്ന ഒരു പി
൩൪ ശാചുണ്ടെന്നും നിങ്ങൾ പറയുന്നു* മനുഷ്യന്റെ പുത്രൻ ഭക്ഷി
ക്കയും പാനം ചെയ്കയും ചെയ്തുകൊണ്ട വന്നു കണ്ടാലും ഭൊജനപ്രി
യനായി മദ്യപനായി ചുങ്കക്കാരുടെയും പാപികളുടെയും സ്നെഹി
൩൫ തനായുള്ളൊരു മനുഷ്യൻ എന്നും നിങ്ങൾ പറയുന്നു* എന്നാലും
ജ്ഞാനം തന്റെ സകല മക്കളാലും നീതിയാക്കപ്പെടുന്നതാകുന്നു*
൩൬ പിന്നെ പറിശെന്മാരിൽ ഒരുത്തൻ അവൻ തന്നൊടു കൂടി ഭ
ക്ഷിക്കെണമെന്ന അവനൊട അപെക്ഷിച്ചു അവൻ ആ പറിശെ
ന്റെ ഭവനത്തിലെക്ക ചെന്ന ഭക്ഷണത്തിന്നിരിക്കയും ചെയ്തു*
൩൭ എന്നാറെ കണ്ടാലും ആ നഗരത്തിൽ പാപിയായിരുന്ന ഒരു സ്ത്രീ
യെശു ആ പറിശന്റെ ഭവനത്തിൽ ഭക്ഷണത്തിന്നിരിക്കുന്നു എ
ന്ന അറിഞ്ഞാറെ അവൾ ഒരു വെള്ളത്ത കൽഭരണി പരിമള
൩൮ തൈലത്തെ കൊണ്ടുവന്നു* പിറകിൽ അവന്റെ കാല്ക്കൽ ക
രഞ്ഞുകൊണ്ട നിന്ന അവന്റെ പാദങ്ങളെ കണ്ണുനീരുകൾ കൊണ്ട
നനെച്ചു തുടങ്ങുകയും തന്റെ തലമുടികൊണ്ട തുടെക്കയും അവ
ന്റെ പാദങ്ങളെ ചുംബനം ചെയ്കയും പരിമളതൈലം കൊണ്ട
൩൯ തെക്കയും ചെയ്തു* എന്നാൽ അവനെ വിളിച്ചിട്ടുള്ള പറിശൻ ക
ണ്ടാറെ അവൻ തന്റെ ഉള്ളിൽ തന്നെ പറഞ്ഞു ഇവൻ ഒരു ദീ
ഘദൎശിയായിരുന്നു എങ്കിൽ തന്നെ തൊടുന്ന സ്ത്രീ ആരെന്നും എന്തു
പ്രകാരമുള്ളവളെന്നും അവൻ അറിയുമായിരുന്നു എന്തുകൊ
൪൦ ണ്ടെന്നാൽ അവൾ ഒരു പാപിയാകുന്നു* എന്നാറെ യെശു ഉത്ത
രമായിട്ട അവനൊട പറഞ്ഞു ശിമൊനെ എനിക്ക നിന്നൊട ഒന്ന
൪൧ പറവാനുണ്ട ഗുരൊ പറഞ്ഞാലും എന്ന അവനും പറഞ്ഞു* കടം
കൊടുത്ത ഒരുത്തന്ന കടംപെട്ടവർ രണ്ടാളുകൾ ഉണ്ടായിരുന്നു ഒ
രുത്തൻ വെള്ളിക്കാശ അഞ്ഞൂറും മറെറവൻ അമ്പതും കൊടുപ്പാനു
൪൨ ണ്ടായിരുന്നു* എന്നാറെ വീട്ടുവാൻ അവൎക്ക ഒന്നുമില്ലായ്കകൊ
ണ്ട അവൻ ഇരുവൎക്കും ഇളെച്ചുകൊടുത്തു അതുകൊണ്ട അവരിൽ എ
൪൩ വൻ അവനെ അധികമായി സ്നെഹിക്കും എന്നൊട പറക* ശി
മൊൻ ഉത്തരമായിട്ട പറഞ്ഞു അവൻ ആൎക്ക അധികം ഇളച്ചു
കൊടുത്തുവൊ അവൻ എന്ന ഞാൻ ഊഹിക്കുന്നു അപ്പൊൾ അ
൪൪ വൻ അവനൊട പറഞ്ഞു നീ നെരായിട്ട നിശ്ചയിച്ചു* പിന്നെ
അവൻ ആ സ്ത്രീയുടെ അടുക്കലെക്ക തിരിഞ്ഞ ശിമൊനൊട പറഞ്ഞു
നീ ഈ സ്ത്രീയെ കാണുന്നുവൊ ഞാൻ നിന്റെ വീട്ടിലെക്ക പ്രവെ
ശിച്ചു നീ എന്റെ പാദങ്ങൾക്ക വെള്ളത്തെ തന്നില്ല ഇവൾ കണ്ണു
നീരുകൾകൊണ്ട എന്റെ പാദങ്ങളെ നനെക്കയും തന്റെ തലമു
൪൫ ടികൊണ്ട തുടെക്കയും ചെയ്തു താനും* നീ എനിക്ക ചുംബനത്തെ
തന്നില്ല ഇവൾ ഞാൻ അകത്ത പ്രവെശിച്ചു മുതൽ എന്റെ പാ
൪൬ ദങ്ങളെ എടവിടാതെ ചുംബനം ചെയ്തു താനും* നീ എണ്ണകൊണ്ട
എന്റെ തലയെ തെച്ചിട്ടില്ല എന്നാൽ ഇവൾ പരിമള തൈലം

തകൊണ്ട എന്റെ പാദങ്ങളെ തെച്ചു താനും അതുകൊണ്ട ഞാൻ നി ൪൭
ന്നൊട പറയുന്നു അവളുടെ അനെകങ്ങളായുള്ള പാപങ്ങൾ മൊചി
ക്കപ്പെട്ടിരിക്കുന്നു അവൾ വളരെ സ്നെഹിച്ചുവല്ലൊ എന്നാൽ ആ
ൎക്ക അല്പം മൊചിക്കപ്പെട്ടിരിക്കുന്നുവൊ അവൻ അല്പമായി സ്നെ
ഹിക്കുന്നു* പിന്നെ അവൻ അവളൊട പറഞ്ഞു നിന്റെ പാപ ൪൮
ങ്ങൾ മൊചിക്കപ്പെട്ടിരിക്കുന്നു* അപ്പൊൾ അവനൊടു കൂടി ഭക്ഷ ൪൯
ണത്തിന്നിരുന്നവർ തങ്ങളിൽ പറഞ്ഞു തുടങ്ങി പാപങ്ങളെ കൂടി
മൊചിക്കുന്ന ഇവൻ ആരാകുന്നു* പിന്നെയും അവൻ ആ സ്ത്രീ ൫൦
യൊട പറഞ്ഞു നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു സമാധാന
ത്തൊടെ പൊക

## ൮ അദ്ധ്യായം

൧ സ്ത്രീകൾ ക്രിസ്തുവിന്ന ശുശ്രൂഷ ചെയ്യുന്നത.— ൪ വിതക്കുന്ന
വന്റെയും.— ൧൬ വിളക്കുതണ്ടിന്റെയും ഉപമ.— ൨൬
ലെഗിയൊൻ എന്ന പിശാചുകളുടെ സംഗതി.

അതിന്റെ ശെഷം പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ
നഗരം തൊറും ഗ്രാമം തൊറും ദൈവത്തിന്റെ രാജ്യത്തെ പ്ര
സംഗിക്കയും സന്തൊഷവൃത്താന്തമായി അറിയിക്കയും ചെയ്തു
കൊണ്ട സഞ്ചരിച്ചു അവനൊടു കൂടി ആ പന്ത്രണ്ടാളുകളും* ദുരാ ൨
ത്മാക്കളിൽനിന്നും രൊഗങ്ങളിൽനിന്നും സ്വസ്ഥമാക്കപ്പെട്ടിട്ടുള്ള ചി
ല സ്ത്രീകളും എഴു പിശാചുകൾ നീങ്ങിപ്പൊയിട്ടുള്ളവളായ മഗ്ദലെനെ
എന്ന പെർ വിളിക്കപ്പെട്ട മറിയയും* എറൊദെസിന്റെ കല ൩
വറക്കാരനായ കൂസായുടെ ഭാൎയ്യ യൊഹന്നായും ശൊശനായും ത
ങ്ങളുടെ വസ്തുക്കൾ കൊണ്ട അവന്ന ശുശ്രൂഷ ചെയ്യുവരായി മറ്റ
പലരും ഉണ്ടായിരുന്നു*
 പിന്നെ വളരെ ജനം കൂടുകയും ഒരൊരൊ നഗരത്തിൽനിന്ന ൪
അവന്റെ അടുക്കൽ വരികയും ചെയ്യുപ്പൊൾ അവൻ ഒരു ഉപ
മയായിട്ട പറഞ്ഞു* ഒരു വിതക്കുന്നവൻ തന്റെ വിത്തിനെ ൫
വിതപ്പാനായിട്ട പുറപ്പെട്ടു അവൻ വിതക്കുമ്പൊൾ ചിലത വഴി
അരികെ വീണു അത ചവിട്ടപ്പെട്ടു ആകാശത്തിലുള്ള പക്ഷികൾ
അതിനെ ഭക്ഷിച്ചു കളകയും ചെയ്തു* മറ്റ ചിലത ഒരു പാറയി ൬
ന്മെൽ വീണു അത മുളച്ചതിന്റെ ശെഷം അതിന്ന നനവ ഇല്ലാ
യ്കകൊണ്ട വാടി പൊകയും ചെയ്തു* മറ്റ ചിലതും മുള്ളുകളുടെ ൭
ഇടയിൽ വീണു മുള്ളുകൾ കൂടി മുളച്ചു അതിനെ ഞെരുക്കി കളക
യും ചെയ്തു* മറ്റ ചിലതും നല്ല നിലത്തിൽ വീണു അത മുളച്ചു ൮
നൂറ വിതം ഫലം തരികയും ചെയ്തു ഇവ കാൎയ്യങ്ങളെ പറഞ്ഞ
പ്പൊൾ അവൻ കെൾപ്പാൻ ചെവികളുള്ളവൻ കെൾക്കട്ടെ എന്ന
വിളിച്ചു പറഞ്ഞു* പിന്നെ അവന്റെ ശിഷ്യന്മാർ ഇത ഉപമ എ ൯
ന്താകുന്നു എന്ന അവനൊട ചൊദിച്ചു* അവൻ പറഞ്ഞു ദൈ ൧൦

വത്തിന്റെ രാജ്യത്തിന്റെ രഹസ്യങ്ങളെ അറിവാനായിട്ട നിങ്ങ
ൾക്ക നൽകപ്പെട്ടതാകുന്നു ശെഷമുള്ളവൎക്ക അവർ കണ്ടും കാണാ
തെയും കെട്ടും തിരിച്ചറിയാതെയും ഇരിപ്പാൻ ഉപമകളായിട്ടത്രെ
൧൧ * എന്നാൽ ഉപമ ഇതാകുന്നു വിത്ത ദൈവത്തിന്റെ വചന
൧൨ മാകുന്നു* വഴി അരികെയുള്ളവർ കെൾക്കുന്നവരാകുന്നു പിന്നെ
അവർ വിശ്വസിച്ചു രക്ഷിക്കപ്പെടാതെ ഇരിപ്പാനായിട്ട പിശാച വ
ന്ന വചനത്തെ അവരുടെ ഹൃദയത്തിങ്കൽനിന്ന അപഹരിക്കു
൧൩ ന്നു* പിന്നെ പാറമെലുള്ളവർ തങ്ങൾ കെൾക്കുമ്പൊൾ സന്തൊ
ഷത്തൊടെ വചനത്തെ പരിഗ്രഹിക്കുന്നവരാകുന്നു എന്നാൽ
ഇവൎക്ക വെരില്ലാതെ കുറയക്കാലത്തെക്ക വിശ്വസിക്കയും പരീക്ഷ
൧൪ സമയത്ത പിൻവാങ്ങുകയും ചെയ്യുന്നവരാകുന്നു* പിന്നെ മുള്ളുക
ളുടെ ഇടയിൽ വീണത തങ്ങൾ കെട്ടതിന്റെ ശെഷം പുറപ്പെട്ട
ചെന്ന വിചാരങ്ങളാലും സമ്പത്തുകളാലും ഈ ജന്മത്തെ കൌതുക
ങ്ങളാലും ഞെരുക്കപ്പെടുകയും പൂൎണ്ണ ഫലത്തെ തരാതെ ഇരിക്കയും
൧൫ ചെയ്യുന്നവരാകുന്നു* പിന്നെ നല്ലനിലത്തിലുള്ളത തങ്ങൾ വചന
ത്തെ കെട്ടിട്ട ഉത്തമമായും നന്മയായുമുള്ള ഹൃദയത്തിൽ രക്ഷി
ക്കയും ക്ഷമയൊടെ ഫലത്തെ തരികയും ചെയ്യുന്നവരാകുന്നു*
൧൬ പിന്നെ ഒരുത്തനും ഒരു വിളക്കിനെ കൊളുത്തീട്ട അതിനെ ഒ
രു പാത്രം കൊണ്ട മറെക്ക എങ്കിലും ഒരു കട്ടിൽ കീഴിൽ വെക്ക
എങ്കിലും ചെയ്യുന്നില്ല അകത്ത കടക്കുന്നവർ വെളിച്ചത്തെ കാ
ണെണ്ടുന്നതിന്നായിട്ട ഒരു വിളക്ക തണ്ടിന്മെൽ അത്രെ വെക്കുന്ന
൧൭ ത* എന്തുകൊണ്ടെന്നാൽ പ്രസിദ്ധമാക്കപ്പെടാതെ രഹസ്യമായുള്ള
ത ഒന്നുമില്ല അറിയപ്പെടുകയും പ്രത്യക്ഷത്തിൽ വരികയും ചെ
൧൮ യ്യാതെ ഗൂഢമായുള്ളതുമില്ല* അതുകൊണ്ട നിങ്ങൾ എങ്ങിനെ കെ
ൾക്കുന്നു എന്ന സൂക്ഷിപ്പിൻ എന്തുകൊണ്ടെന്നാൽ ആൎക്ക എങ്കി
ലും ഉണ്ടൊ അവന്ന കൊടുക്കപ്പെടും ആൎക്ക എങ്കിലും ഇല്ലയൊ ത
നിക്ക ഉണ്ടെന്ന അവന്ന തൊന്നുന്നതും കൂടി അവങ്കൽനിന്ന അപ
ഹരിക്കപ്പെടും*
൧൯ പിന്നെ അവന്റെ മാതാവും സഹോദരന്മാരും അവന്റെ അ
രികത്ത വന്നു എന്നാറെ പുരുഷാരത്തിന്റെ നിമിത്തമായിട്ട അ
൨൦ വങ്കലെക്ക അടുപ്പാൻ കഴിഞ്ഞില്ല* അപ്പൊൾ നിന്റെ മാതാവും
നിന്റെ സഹൊദരന്മാരും നിന്നെ കാണ്മാൻ ആഗ്രഹിച്ചിട്ട പുറത്ത
നില്ക്കുന്നു എന്നുള്ളത ചിലരാൽ അവനൊട അറിയിക്കപ്പെട്ടു*
൨൧ അപ്പൊൾ അവൻ ഉത്തരമായിട്ട അവരൊട പറഞ്ഞു എന്റെ
മാതാവും എന്റെ സഹൊദരന്മാരും ദൈവത്തിന്റെ വചന
ത്തെ കെൾക്കയും അതിനെ ആചരിക്കയും ചെയ്യുന്നവർ ആകുന്നു*
൨൨ പിന്നെ ഒരു ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ അവൻ
തന്റെ ശിഷ്യന്മാരൊട കൂടെ ഒരു പടവിൽ കയറി എന്നാറെ
അവൻ അവരൊട പറഞ്ഞു നാം ഇടക്കടലിന്റെ അക്കരെക്ക കട

ന്ന പൊക അവർ നീക്കുകയും ചെയ്തു* പിന്നെ അവർ ഒടുമ്പൊ ൨൩
ൾ അവൻ ഉറങ്ങിപ്പൊയി വിശെഷിച്ച ഇടക്കടലിൽ ഒരു കൊള്ള
ക്കാററ വന്നുകൂടി അവർ വെള്ളം നിറഞ്ഞ അപകടത്തിൽ ആക
യും ചെയ്തു* എന്നാറെ അവർ അവൻെറ അടുക്കൽ ചെന്ന അ ൨൪
വനെ ഉണർത്തി ഗുരൊ ഗുരൊ ഞങ്ങൾ നശിച്ചുപൊകുന്നു എന്ന പ
റഞ്ഞു അപ്പൊൾ അവൻ എഴുനീററ കാററിനെയും വെള്ളത്തി
ൻെറ കൊപത്തെയും ശാസിച്ചു അവ നിന്നു ഒരു ശാന്തത ഉണ്ടാ
കയും ചെയ്തു* പിന്നെ അവൻ അവരൊട നിങ്ങളുടെ വിശ്വാസം ൨൫
എവിടെ ആകുന്നു എന്ന പറഞ്ഞു എന്നാറെ അവർ ഭയപ്പെട്ട
ഇവൻ എല്ലാപ്രകാരമുള്ളവനാകുന്നു ഇവൻ കാററുകളൊടും വെള്ള
ത്തൊടും കല്പിക്കയും അവ അവനെ അനുസരിക്കയും ചെയ്യുന്നുവ
ല്ലൊ എന്ന തമ്മിൽ തമ്മിൽ പറഞ്ഞുകൊണ്ട ആശ്ചൎയ്യപ്പെട്ടു*

പിന്നെ അവർ ഗലിലെയായുടെ നെരെ ഇരിക്കുന്ന ഗദറായ ൨൬
ക്കാരുടെ ദെശത്തിലെക്ക എത്തി* അവൻ കരെക്ക ഇറങ്ങിയ ൨൭
പ്പൊൾ ഏറിയ കാലമായി പിശാചുകൾ ബാധിച്ചിട്ട വസ്ത്രത്തെ ധരി
ക്കാതെയും പ്രെതാലയങ്ങളിലല്ലാതെ ഭവനത്തിൽ പാൎക്കാതെയും
ഉള്ളവനായി ആ നഗരത്തിൽനിന്ന ഒരു മനുഷ്യൻ അവന നെ
രെ വന്നു* അവൻ യെശുവിനെ കണ്ടപ്പൊൾ നിലവിളിച്ച അവ ൨൮
ൻെറ മുമ്പാകെ വീണ മഹാ ശബ്ദത്തൊടെ പറഞ്ഞു അത്യുന്നത
നായ ദൈവത്തിൻെറ പുത്രനായ യെശുവെ എനിക്കും നിനക്കും
എന്ത എന്നെ ദണ്ഡിപ്പിക്കരുത എന്ന ഞാൻ നിന്നൊട അപെ
ക്ഷിക്കുന്നു* (എന്തെന്നാൽ അവൻ മ്ലെച്ഛാത്മാവിനൊട ആ മനു ൨൯
ഷ്യങ്കൽനിന്ന പുറപ്പെട്ടു പൊകുവാൻ കല്പിച്ചിട്ടുണ്ടായിരുന്നു എന്ത
കൊണ്ടെന്നാൽ പല പ്രാവശ്യവും അത അവനെ പിടിച്ചിരുന്നു
വിശെഷിച്ചും അവൻ ചങ്ങലകളാലും വിലങ്ങുകളാലും ബന്ധനാ
യി പാൎപ്പിക്കപ്പെട്ടിരുന്നാറെയും അവൻ ബന്ധനങ്ങളെ മുറിച്ച
കളഞ്ഞ പിശാചിനാൽ വനപ്രദെശത്തിലെക്ക ഒടിക്കപ്പെട്ടു*) പി ൩൦
ന്നെ യെശു അവനൊട നിൻെറ നാമം എന്ത എന്ന ചൊദിച്ചു
ലെഗിയൊൻ എന്ന അവൻ പറകയും ചെയ്തു അതെന്തുകൊണ്ടെ
ന്നാൽ അനെകം പിശാചുകൾ അവങ്കലെക്ക പ്രവെശിച്ചിരുന്നു*
പിന്നെ അവൻ തങ്ങളൊട അഗാധത്തിലെക്ക പൊകുവാൻ കല്പി ൩൧
ക്കരുതെ എന്ന അവർ അവനൊട അപെക്ഷിച്ചു* അപ്പൊൾ അ ൩൨
വിടെ അനെകം പന്നികളുടെ ഒരു കൂട്ടം മലമെൽ മെഞ്ഞുകൊ
ണ്ടിരുന്നു അവറിലെക്ക പ്രവെശിപ്പാൻ അവൻ തങ്ങൾക്ക അനു
വാദം തരെണമെന്ന അവർ അവനൊട അപെക്ഷിച്ചു അവൻ
അവൎക്ക അനുവാദം കൊടുക്കയും ചെയ്തു* അപ്പൊൾ പിശാചുകൾ ൩൩
ആ മനുഷ്യങ്കൽനിന്ന പുറപ്പെട്ട പന്നികളിലെക്ക പ്രവെശിച്ചു എ
ന്നാറെ ആ കൂട്ടം അധൊമുഖമായുള്ളൊരു സ്ഥലത്തിൽകൂടി ഇടക്ക
ടലിലെക്ക പാഞ്ഞിറങ്ങി ശ്വാസംമുട്ടി പൊകയും ചെയ്തു* ഉണ്ടായതി ൩൪

നെ മെച്ചവർ കണ്ടപ്പൊൾ തങ്ങൾ ഒടി ചെന്ന നഗരത്തിലും നാട്ടി
൩൫ ലും അതിനെ അറിയിക്കയും ചെയ്തു* അപ്പൊൾ ഉണ്ടായതിനെ
കാണ്മാനായിട്ട അവർ പുറപ്പെട്ട യെശുവിന്റെ അടുക്കൽ വന്ന
പിശാചുകൾ ഒഴിഞ്ഞുപൊയ മനുഷ്യൻ വസ്ത്രം ധരിച്ച സ്വബുദ്ധി
യുണ്ടായി യെശുവിന്റെ പാദങ്ങളിൽ ഇരിക്കുന്നതിനെ കണ്ട ഭയ
൩൬ പ്പെടുകയും ചെയ്തു* പിശാചുകൾ ബാധിച്ചിരുന്നവൻ ഇന്ന പ്ര
കാരം സൌഖ്യപ്പെട്ടു എന്ന കണ്ടവരും അവരൊട അറിയിച്ചു*
൩൭ അപ്പൊൾ ഗദറായക്കാരുടെ ചുററുമുള്ള ദെശത്തിലെ ജനസംഘ
മെല്ലാം തങ്ങളെ വിട്ട പൊകെണമെന്ന അവനൊട അപെക്ഷി
ച്ചു അത എന്തുകൊണ്ടെന്നാൽ അവൎക്ക മഹാ ഭയം പിടിച്ചു അവൻ
൩൮ പടവിൽ കയറി തിരിച്ചു പൊരികയും ചെയ്തു* പിശാചുകൾ ഒഴി
ഞ്ഞു പൊയ മനുഷ്യൻ താൻ അവനൊടു കൂടി ഇരിക്കെണമെന്ന
അവനൊട അപെക്ഷിച്ചു എന്നാറെ യെശു അവനെ പറഞ്ഞയ
൩൯ ച്ചു* നീ നിന്റെ വീട്ടിലെക്ക തന്നെ തിരിച്ചു ചെന്ന ദൈവം നി
നക്ക എത്രയും വലിയ കാൎയ്യങ്ങളെ ചെയ്തിരിക്കുന്നു എന്ന വിവ
രമായിട്ട അറിയിക്ക എന്ന പറഞ്ഞു അവൻ പൊയി യെശു തനി
ക്ക എത്രയും വലിയ കാൎയ്യങ്ങളെ ചെയ്തു എന്ന നഗരത്തിലെല്ലാം
പ്രസംഗിക്കയും ചെയ്തു*

൪൦ പിന്നത്തെതിൽ ഉണ്ടായത എന്തെന്നാൽ യെശു തിരിച്ചുവന്ന
പ്പൊൾ ജനസംഘം അവനെ സ്വീകരിച്ചു എന്തുകൊണ്ടെന്നാൽ എ
൪൧ ല്ലാവരും അവനെ കുറിച്ച കാത്തിരുന്നു* അനന്തരം പള്ളിയും
യായിറൊസ എന്ന നാമമുള്ളൊരു പുരുഷൻ വന്നു അവൻ സ
ഭക്ക ഒരു പ്രമാണിയായിരുന്നു അവൻ യെശുവിന്റെ പാദങ്ങളി
ൽ വീണ അവൻ തന്റെ ഭവനത്തിലെക്ക വരെണമെന്ന അവ
൪൨ നൊട അപെക്ഷിക്കയും ചെയ്തു* എന്തുകൊണ്ടെന്നാൽ അവന്ന
പന്ത്രണ്ട വയസ്സുള്ള ഒരു എകപുത്രിയുണ്ടായിരുന്നു അവൾ മരിക്കു
മാറായും ഇരുന്നു എന്നാൽ അവൻ പൊകുമ്പൊൾ ജനങ്ങൾ അ
൪൩ വനെ ഞെരുക്കി* അപ്പൊൾ പന്ത്രണ്ട സംവത്സരമായി രക്തവാൎച്ച
യൊടു കൂടിയവളായി തന്റെ ഉപജീവനത്തെ ഒക്കയും വൈദ്യ
ന്മാൎക്കായിട്ട ചിലവാക്കിയവളും ആരാലും സൌഖ്യമാക്കപ്പെടുവാൻ
൪൪ കഴിയാതെ ഒരു സ്ത്രീ* അവന്റെ പിന്നിൽ വന്ന അവന്റെ വ
സ്ത്രത്തിന്റെ വക്കിനെ തൊട്ടു ഉടനെ അവളുടെ രക്തവാൎച്ച നിന്ന
൪൫ പൊകയും ചെയ്തു* അപ്പൊൾ യെശു ആര എന്നെ തൊട്ടു എന്ന
പറഞ്ഞു എല്ലാവരും ഇല്ലെന്ന പറഞ്ഞപ്പൊൾ പത്രൊസും അവ
നൊടു കൂടിയുള്ളവരും പറഞ്ഞു ഗുരൊ പുരുഷാരം നിന്നെ തിക്കി
ഞെരുക്കുന്നുവല്ലൊ ആര എന്നെ തൊട്ടു എന്ന പറയുന്നുവൊ*
൪൬ എന്നാൽ യെശു പറഞ്ഞു ഒരാൾ എന്നെ തൊട്ടിട്ടുണ്ട എന്തുകൊ
ണ്ടെന്നാൽ ശക്തി എങ്കൽനിന്ന പുറപ്പെട്ടതിനെ ഞാൻ അറിയു
൪൭ ന്നു* എന്നാറെ ആ സ്ത്രീ താൻ മറഞ്ഞില്ല എന്ന കണ്ടിട്ട വിറച്ചു

കൊണ്ട വന്ന അവന്റെ മുമ്പാകെ വീണ താൻ ഇന്ന സംഗതിക്കായിട്ട അവനെ തൊട്ടു എന്നും ഉടനെ താൻ ഇന്ന പ്രകാരം സൌഖ്യപ്പെട്ടു എന്നും സകല ജനങ്ങളുടെയും മുമ്പാകെ അവനൊട അറിയിക്കയും ചെയ്തു* അപ്പൊൾ അവൻ അവളൊട പറഞ്ഞു പുത്രി ൪൮ ധൈൎയ്യമായിരിക്ക നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു സമാധാനത്തൊടെ പൊക* അവൻ പിന്നെയും സംസാരിച്ചു കൊണ്ടിരി ൪൯ ക്കുമ്പൊൾ സഭയിലെ പ്രമാണിയുടെ ഭവനത്തിൽനിന്ന ഒരുത്തൻ വന്ന അവനൊട നിന്റെ പുത്രി മരിച്ചുപൊയി ഗുരുവിനെ പ്രയാസപ്പെടുത്തെണ്ട എന്ന പറഞ്ഞു* എന്നാൽ യെശു അതിനെ ൫൦ കെട്ടാറെ അവനൊട ഉത്തരമായിട്ട പറയുന്നു ഭയപ്പെടരുത വിശ്വസിക്ക മാത്രം ചെയ്ക അവൾ സൌഖ്യമാക്കപ്പെടുകയും ചെയ്യും* പിന്നെ അവൻ ഭവനത്തിലെക്ക വന്നപ്പൊൾ പത്രൊസിനെയും ൫൧ യാക്കൊബിനെയും യൊഹന്നാനെയും ബാലയുടെ പിതാവിനെയും മാതാവിനെയും അല്ലാതെ കണ്ട മറ്റൊരുത്തനെയും അകത്ത വരുവാൻ സമ്മതിച്ചില്ല* എല്ലാവരും കരകയും അവളെ കുറിച്ച ൫൨ വിലാപിക്കയും ചെയ്തു എന്നാറെ അവൻ പറഞ്ഞു നിങ്ങൾ കരയെണ്ട അവൾ മരിച്ചില്ല ഉറങ്ങുന്നത്രെ* അവൾ മരിച്ചുപൊ ൫൩ യി എന്ന അറികകൊണ്ട അവർ അവനെ പരിഹസിക്കയും ചെയ്തു* പിന്നത്തെതിൽ അവൻ എല്ലാവരെയും പുറത്താക്കി അവ ൫൪ ളുടെ കയ്യെ പിടിച്ച ബാലെ എഴുനീല്ക്ക എന്ന വിളിച്ചുപറഞ്ഞു* അപ്പൊൾ അവളുടെ ആത്മാവ തിരിച്ച വന്നു ഉടനെ അവൾ എഴു ൫൫ നീല്ക്കയും ചെയ്തു വിശെഷിച്ച അവൾക്ക ഭക്ഷിപ്പാൻ കൊടുക്കെണമെന്ന അവൻ കല്പിച്ചു* എന്നാറെ അവളുടെ മാതാപിതാക്കന്മാർ ൫൬ വിസ്മയപ്പെട്ടു ഉണ്ടായ കാൎയ്യത്തെ ആരൊടും അറിയിക്കരുത എന്ന അവൻ അവരൊട കല്പിക്കയും ചെയ്തു*

## ൯ അദ്ധ്യായം

൧ ക്രിസ്തു തന്റെ അപ്പൊസ്തൊലന്മാരെ പറഞ്ഞയക്കുന്നത. — ൭ എറൊദെസ അവനെ കാണ്മാൻ ആഗ്രഹിക്കുന്നത. — ൨൮ ക്രിസ്തുവിന്റെ രൂപാന്തരം. — ൩൭ അവൻ ഒരു ഭ്രാന്തനെ സൌഖ്യമാക്കുന്നത.

പിന്നത്തെതിൽ അവൻ തന്റെ പന്ത്രണ്ട ശിഷ്യന്മാരെ ഒന്നിച്ചു വിളിച്ച അവൎക്ക സകല പിശാചുകളുടെമെലും അത്രയുമല്ല വ്യാധികളെ സ്വസ്ഥമാക്കുവാനും ശക്തിയെയും അധികാരത്തെയും കൊടുത്തു* വിശെഷിച്ചും അവൻ അവരെ ദൈവത്തിന്റെ രാജ്യത്തെ ൨ പ്രസംഗിപ്പാനും രൊഗികളെ സൌഖ്യമാക്കുവാനും അയച്ചു* അവ ൩ രൊട പറഞ്ഞു നിങ്ങൾ യാത്രക്ക ഒന്നിനെയും എടുത്ത കൊണ്ടു പൊകരുത വടികളെയും അരുത പൊക്കണത്തെയും അരുത അപ്പത്തെയും അരുത ദ്രവ്യത്തെയും അരുത ഒരൊരുത്തന രണ്ടു കുപ്പായങ്ങളും

൪ ഉണ്ടാകരുത* നിങ്ങൾ യാതൊരു ഭവനത്തിലെക്ക പ്രവെശിച്ചാ
ൽ അവിടെ പാൎപ്പിൻ പിന്നെ അവിടെനിന്ന പുറപ്പെട്ടുപൊക
൫ വിൻ* വിശെഷിച്ചും ആരെങ്കിലും നിങ്ങളെ സ്വീകരിക്കാതെ ഇരി
ക്കുമൊ ആ നഗരത്തിൽനിന്ന പുറപ്പെട്ട പൊകുമ്പൊൾ അവ
രുടെ നെരെ ഒരു സാക്ഷിക്കായിട്ട നിങ്ങളുടെ പാദങ്ങളിൽനിന്ന
൬ ധൂളിയെ കൂടി തട്ടിക്കളവിൻ* പിന്നെ അവർ പുറപ്പെട്ട ചെന്ന
എല്ലാടത്തിലും എവംഗെലിയൊനെ പ്രസംഗിച്ചുകൊണ്ടും സൌ
ഖ്യമാക്കികൊണ്ടും ഗ്രാമങ്ങൾ തൊറും സഞ്ചരിച്ചു*
൭ എന്നാറെ അവനാൽ ചെയ്യപ്പെട്ട കാൎയ്യങ്ങളെ ഒക്കയും തെത്രാ
ൎക്കൊനായ എറൊദെസ കെട്ടു യൊഹന്നാൻ മരിച്ചവരിൽനിന്ന
൮ ഉയൎന്നെഴുനീറ്റു എന്ന ചിലരാലും* എലിയ പ്രത്യക്ഷനായി എ
ന്ന ചിലരാലും പൂൎവ്വ ദീൎഘദൎശിമാരിൽ ഒരുത്തൻ ഉയൎന്നെഴുനീറ്റു
എന്ന മറ്റെ ചിലരാലും പറയപ്പെട്ടതുകൊണ്ട അവൻ വ്യാകുലപ്പെ
൯ ട്ടുകയും ചെയ്തു* അനന്തരം എറൊദെസ പറഞ്ഞു ഞാൻ യൊ
ഹന്നാനെ ശിരഃഛെദന ചെയ്തു എന്നാൽ ഞാൻ യാതൊരുത്ത
നെ കുറിച്ച ഇപ്രകാരമുള്ള കാൎയ്യങ്ങളെ കെൾക്കുന്നുവൊ ഇവൻ
ആരാകുന്നു അവൻ അവനെ കാണ്മാൻ ആഗ്രഹിക്കയും ചെയ്തു*
൧൦ പിന്നത്തെതിൽ അപ്പൊസ്തൊലന്മാർ തിരിച്ചുവന്നാറെ തങ്ങൾ
ചെയ്തിട്ടുള്ള കാൎയ്യങ്ങളെ ഒക്കയും അവനൊട വിവരമായി അറിയി
ച്ചു അപ്പൊൾ അവൻ അവരെ കൂട്ടിക്കൊണ്ട ബെതസൈദ എന്ന
പട്ടണത്തൊട ചെൎന്ന വനമായുള്ളൊരു സ്ഥലത്തെക്ക പ്രത്യെക
൧൧ മായി ചെന്നു* ജനങ്ങളും അതിനെ അറിഞ്ഞപ്പൊൾ അവന്റെ
പിന്നാലെ ചെന്നു അവൻ അവരെ സ്വീകരിച്ച ദൈവത്തിന്റെ
രാജ്യത്തെ കുറിച്ച അവരൊട സംസാരിക്കയും സ്വസ്ഥതയെ കൊ
൧൨ ണ്ട ആവശ്യമുള്ളവരെ സ്വസ്ഥമാക്കുകയും ചെയ്തു* അപ്പൊൾ പ
കൽ അസ്തമിച്ചു തുടങ്ങി എന്നാറെ പന്ത്രണ്ടാളുകൾ വന്ന അവനൊ
ട പറഞ്ഞു പുരുഷാരം ചുറ്റുമുള്ള ഗ്രാമങ്ങളിലും ദെശങ്ങളിലും പൊ
യി പാൎപ്പാനായിട്ടും ഭക്ഷണ സാധനങ്ങളെ സമ്പാദിപ്പാനായിട്ടും
അവരെ പറഞ്ഞയക്കെണം നാം ഇവിടെ വനമായുള്ളൊരു സ്ഥ
൧൩ ലത്തിലല്ലൊ ആകുന്നത* എന്നാറെ അവൻ അവരൊട പറഞ്ഞു
നിങ്ങൾ അവൎക്ക ഭക്ഷിപ്പാൻ കൊടുപ്പിൻ എന്നാറെ അവർ പറ
ഞ്ഞു ഞങ്ങൾ ചെന്ന ഈ ജനങ്ങൾക്ക ഒക്കയും ആഹാരങ്ങളെ കൊ
ള്ളാഞ്ഞാൽ അഞ്ചു അപ്പങ്ങളും രണ്ട മത്സ്യങ്ങളും അല്ലാതെ അധികം
൧൪ ഒന്നും ഞങ്ങൾക്കില്ല* എന്തുകൊണ്ടെന്നാൽ അവർ എകദെശം അ
ഞ്ചായിരം പുരുഷന്മാർ ഉണ്ടായിരുന്നു എന്നാൽ അവൻ തന്റെ
ശിഷ്യന്മാരൊട അവരെ പങ്ക്തിയിൽ അമ്പതമ്പതായി ഇരുത്തുവി
൧൫ ൻ എന്ന പറഞ്ഞു* അവർ അപ്രകാരം തന്നെ ചെയ്തു എല്ലാവ
൧൬ രെയും ഇരുത്തുകയും ചെയ്തു* അപ്പൊൾ അവൻ ആ അഞ്ചു അപ്പ
ങ്ങളെയും രണ്ട മത്സ്യങ്ങളെയും എടുത്ത ആകാശത്തിലെക്ക മെല്പൊ

കൊണ്ട വന്നു അവന്റെ
ക്കായിട്ട അവനെ
സംബന്ധപ്പെട്ടു എന്നും
റിയിക്കയും ചെയ്തു
ധൈൎയ്യമായിരിക്ക
നത്തൊടെ പൊ
കുമ്പൊൾ സഭയി
വന്നു അവനൊ
യാസപ്പെട്ടതെ
കെട്ടാറെ അവ
ശ്വസിക്ക മാത്ര
പിന്നെ അവ
യാക്കൊബിനെ
യും മാതാവി
ത്ത വരുവ
റിച്ച വിലാ
കരയെണ്ട
യി എന്ന
ഞ്ഞു* പി
ളുടെ ക
അപ്പൊ
നീക്കയു
മെന്ന
വിസ്മ
ന്ന

...അനുഗ്രഹിക്കയും മുറിക്കയും പുരുഷാരത്തി
...വെപ്പാനായിട്ട ശിഷ്യന്മാൎക്ക കൊടുക്കയും ചെയ്തു*
...എല്ലാവരും തൃപ്തന്മാരാകയും ചെയ്തു പിന്നെ ൧൭
...കഷണങ്ങൾ പന്ത്രണ്ട കൊട്ട എടുക്കപ്പെട്ടു*
...ഉണ്ടായത എന്തെന്നാൽ അവൻ പ്രത്യെകം ൧൮
...പ്രാൎത്ഥിക്കുമ്പൊൾ അവന്റെ ശിഷ്യന്മാർ അവനൊടു
...അപ്പൊൾ അവൻ അവരൊട ജനങ്ങൾ ഞാൻ
...എന്ന പറയുന്നു എന്ന ചൊദിച്ചു* അവർ ഉത്തരമാ ൧൯
...യൊഹന്നാൻ ബപ്തിസ്തു എന്നും ചിലർ എലിയ
...ചിലർ പൂൎവ്വ ദീൎഘദൎശിമാരിൽ ഒരുത്തൻ പിന്നെ
...എന്നും പറയുന്നു* അവൻ അവരൊട എ ൨൦
...ഞാൻ ആരാകുന്നു എന്ന പറയുന്നു എന്ന പറഞ്ഞു
...ന്റെ ക്രിസ്തു എന്ന പത്രൊസ ഉത്തരമായിട്ട പറഞ്ഞു*
...അവൻ അവരൊട ഉറപ്പായി നിയൊഗിച്ചു ഇതി ൨൧
...പറയരുത എന്ന കല്പിച്ചു* മാനുഷപുത്രൻ വള ൨൨
...കയും മൂപ്പന്മാരാലും പ്രധാനാചാൎയ്യന്മാരാലും ഉപാദ്ധ്യാ
...ഉപെക്ഷിക്കപ്പെടുകയും വധിക്കപ്പെടുകയും മൂന്നാം ദി
...ഉയിൎത്തെഴുനീല്ക്കപ്പെടുകയും ചെയ്യെണ്ടുന്നതാകുന്നു എ
...പറഞ്ഞു* പിന്നെയും അവൻ എല്ലാവരൊടും പറഞ്ഞു യാ ൨൩
...ഒരുത്തനും എന്നെ പിന്തുടരുവാൻ മനസ്സുണ്ടെങ്കിൽ അവൻ ത
...ൻ വെറുക്കയും തന്റെ കുരിശിനെ ദിനം പ്രതി എടുത്തു
...കയും എന്നെ പിന്തുടരുകയും ചെയ്യട്ടെ* എന്തുകൊണ്ടെ ൨൪
...യാതൊരുത്തനെങ്കിലും തന്റെ ജീവനെ രക്ഷിപ്പാൻ മ
...ക്കയാൽ അതിനെ നഷ്ടപ്പെടുത്തും എന്നാൽ യാതൊരുത്ത
...ലും തന്റെ ജീവനെ എന്റെ നിമിത്തമായിട്ട നഷ്ടപ്പെടു
...ത്താൽ അവൻ അതിനെ രക്ഷിക്കും* എന്തുകൊണ്ടെന്നാൽ ൨൫
...മനുഷ്യൻ ഭൂലൊകത്തെ മുഴുവനും ലഭ്യമാക്കി തന്നെ താൻ
...കെടുത്തുകയൊ ചെതപ്പെടുകയൊ ചെയ്താൽ അവന എന്ത
...പ്രയൊജനമുള്ളു* എന്തുകൊണ്ടെന്നാൽ ആരെങ്കിലും എങ്കലും എ ൨൬
...ന്റെ വചനങ്ങളിലും ലജ്ജിക്കപ്പെട്ടാൽ അവങ്കൽ മാനുഷപുത്രൻ
...ന്റെയും തന്റെ പിതാവിന്റെയും പരിശുദ്ധ ദൂതന്മാരുടെയും
...പ്രാഭവത്തൊടെ വരുമ്പൊൾ ലജ്ജിക്കപ്പെടും* എന്നാൽ ഞാൻ ൨൭
...സത്യമായിട്ട നിങ്ങളൊട പറയുന്നു തങ്ങൾ ദൈവത്തിന്റെ രാ
...ജ്യത്തെ കാണുവൊളത്തിന്ന മരണത്തെ ആസ്വദിക്കാതെ ചിലർ
...ഇവിടെ നില്ക്കുന്നവരിൽ ഉണ്ട*
...ഈ വചനങ്ങൾക്ക പിമ്പ എകദെശം എട്ട ദിവസം കഴിഞ്ഞ ൨൮
...പ്പൊൾ ഉണ്ടായത എന്തെന്നാൽ അവൻ പത്രൊസിനെയും യൊ
...ഹന്നാനെയും യാക്കൊബിനെയും കൂട്ടികൊണ്ട പ്രാൎത്ഥിപ്പാനായി
...ഒരു പൎവ്വതത്തിലെക്ക കയെറി ചെന്നു* പിന്നെ അവൻ പ്രാ ൨൯

ൎത്഻ഥിക്കുമ്പൊൾ അവന്റെ മുഖത്തിന്റെ ആകൃതി മാറി അവന്റെ
൩൦ വസ്ത്രവും വെണ്മയായി ശൊഭിച്ചു* അപ്പൊൾ കണ്ടാലും രണ്ടു പുരു
ഷന്മാർ അവനൊടു കൂട സംസാരിച്ചു അവർ മൊശെയും എലിയാ
൩൧ യും ആയിരുന്നു* അവർ മഹത്വത്തൊടെ പ്രത്യക്ഷന്മാരായി അ
വൻ യെറുശലമിൽ ചെയ്യെണ്ടുന്ന അവന്റെ നിൎഗ്ഗമനത്തെ കു
൩൨ റിച്ചു സംസാരിച്ചു* എന്നാൽ പത്രൊസും അവനൊടു കൂടെ ഉള്ള
വരും ഉറക്കം കൊണ്ടു മയങ്ങിപ്പൊയി പിന്നെ അവർ ഉണൎന്നാ
റെ അവന്റെ മഹത്വത്തെയും അവനൊടു കൂടെ നില്ക്കുന്ന രണ്ടു
൩൩ പുരുഷന്മാരെയും കണ്ടു* പിന്നെ ഉണ്ടായത എന്തെന്നാൽ അവ
ർ അവങ്കൽനിന്ന പിരിയുമ്പൊൾ പത്രൊസ യെശുവിനൊട ഗു
രൊ നമുക്ക ഇവിടെ ഇരിക്കുന്നത നല്ലതാകുന്നു നാം മൂന്ന കൂടാര
ങ്ങളെ ഉണ്ടാക്കെണം ഒന്ന നിനക്കും ഒന്ന മൊശെക്കും ഒന്ന എലി
യായിക്കും എന്ന താൻ പറഞ്ഞത ഇന്നതെന്ന അറിയാതെ പറ
൩൪ ഞ്ഞു* അവൻ ഇപ്രകാരം പറയുമ്പൊൾ ഒരു മെഘം വന്ന അവ
രുടെ മെൽ നിഴലിച്ചു അവർ മെഘത്തിലെക്ക പ്രവെശിക്കുമ്പൊ
൩൫ ൾ ഇവർ ഭയപ്പെടുകയും ചെയ്തു* ഇവൻ എന്റെ വാത്സല്യ
പുത്രനാകുന്നു ഇവങ്കൽനിന്ന കെട്ടുകൊൾവിൻ എന്ന മെഘത്തി
൩൬ ൽനിന്ന ഒരു ശബ്ദവുമുണ്ടായി* ആ ശബ്ദം ഉണ്ടായപ്പൊൾ യെശു
മാത്രം കാണപ്പെട്ടു പിന്നെ അവർ മൌനമായിരുന്ന തങ്ങൾ കണ്ടി
ട്ടുള്ള കാൎയ്യങ്ങളിൽ ഒന്നിനെയും ആ നാളുകളിൽ ആരൊടും അറിയി
ച്ചതുമില്ല*

൩൭ പിന്നെ പിറെറ ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ അവ
ർ പൎവ്വതത്തിൽനിന്ന ഇറങ്ങി പൊരുമ്പൊൾ വളരെ ജനം അവ
൩൮ നെ എതിരെറ്റു* എന്നാറെ കണ്ടാലും ആ കൂട്ടത്തിൽ ഒരു മനു
ഷ്യൻ ഉറക്കെ വിളിച്ചു പറഞ്ഞു ഗുരൊ എന്റെ പുത്രനെ നൊ
ക്കെണമെന്ന ഞാൻ നിന്നൊട യാചിക്കുന്നു എന്തുകൊണ്ടെന്നാൽ
൩൯ അവൻ എന്റെ എകപുത്രനാകുന്നു* കണ്ടാലും ഒരു ആത്മാവ അ
വനെ പിടിക്കയും അവൻ പെട്ടെന്ന നിലവിളിക്കയും നുര തള്ളു
വാൻ തക്കവണ്ണം അത അവനെ വലെക്കയും അവനെ ചതെച്ചു
൪൦ പ്രയാസത്തൊടെ അവനെ വിട്ടുപൊകയും ചെയ്യുന്നു* അതിനെ
പുറത്താക്കികളയെണമെന്ന ഞാൻ നിന്റെ ശിഷ്യന്മാരൊട അ
൪൧ പെക്ഷിച്ചു എന്നാറെ അവൎക്ക കഴിഞ്ഞില്ല* അപ്പൊൾ യെശു ഉ
ത്തരമായിട്ടു പറഞ്ഞു ഹെ വിശ്വാസമില്ലാത്ത വിപരീത സന്തതി
ഞാൻ എത്രത്തൊളം നിങ്ങളൊടു കൂടെ ഇരുന്ന നിങ്ങളെ സഹി
൪൨ ക്കും നിന്റെ പുത്രനെ ഇങ്ങൊട്ടു കൊണ്ടുവരിക* പിന്നെ അവൻ
വരുമ്പൊൾ പിശാച അവനെ തള്ളിവിട്ടു വലെച്ചു എന്നാറെ യെ
ശു മ്ലെച്ഛാത്മാവിനെ ശാസിക്കയും ബാലനെ സൌഖ്യമാക്കുകയും അ
൪൩ വനെ അവന്റെ പിതാവിന തിരികെ എല്പിക്കയും ചെയ്തു* അ
പ്പൊൾ എല്ലാവരും ദൈവത്തിന്റെ മഹത്വശക്തിക്കായിട്ടു വിസ്മയ

പ്പെട്ട യെശു ചെയ്തിട്ടുള്ള സകല കാൎയ്യങ്ങളിലും എല്ലാവരും ആശ്ച
ൎയ്യപ്പെട്ടപ്പൊൾ അവൻ തന്റെ ശിഷ്യന്മാരൊട പറഞ്ഞു* നിങ്ങ ൪൪
ൾ ഈ വചനങ്ങളെ നിങ്ങളുടെ ചെവികളിൽ വെച്ചുകൊൾവിൻ
എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ പുത്രൻ മനുഷ്യരുടെ കൈക
ളിലെക്ക എല്പിക്കപ്പെടെണ്ടിവരും* എന്നാറെ അവർ ഈ വച ൪൫
നത്തെ തിരിച്ചറിഞ്ഞില്ല അവർ അതിനെ ഗ്രഹിക്കാതവണ്ണം അ
വരിൽനിന്ന മറഞ്ഞതായിരുന്നു അവർ ആ വചനത്തെ കുറിച്ച
അവനൊട ചൊദിപ്പാൻ ഭയപ്പെടുകയും ചെയ്തു*

പിന്നെ തങ്ങളിൽ ആര ശ്രെഷ്ഠൻ ആകും എന്ന അവരിൽ ഒരു ൪൬
വിവാദമുണ്ടായി* എന്നാറെ യെശു അവരുടെ ഹൃദയത്തിന്റെ ൪൭
വിചാരത്തെ കണ്ട ഒരു ബാലനെ എടുത്ത അവനെ തന്റെ അ
ടുക്കൽ നിറുത്തി* അവരൊട പറഞ്ഞു യാതൊരുത്തനും ഈ ബാ ൪൮
ലനെ എന്റെ നാമത്തിൽ സ്വീകരിക്കുന്നു എങ്കിൽ എന്നെ സ്വീ
കരിക്കുന്നു യാതൊരുത്തനും എന്നെ സ്വീകരിക്കുന്നു എങ്കിൽ എ
ന്നെ അയച്ചവനെ സ്വീകരിക്കുന്നു എന്തുകൊണ്ടെന്നാൽ നിങ്ങളിലെ
ല്ലാവരിലും എറ്റവും ചെറിയവൻ തന്നെ വലിയവനാകും* അ ൪൯
പ്പൊൾ യൊഹന്നാൻ ഉത്തരമായിട്ട പറഞ്ഞു ഗുരൊ ഒരുത്തൻ
നിന്റെ നാമത്തിൽ പിശാചുകളെ പുറത്താക്കികളയുന്നതിനെ
ഞങ്ങൾ കണ്ടു അവൻ ഞങ്ങളൊടു കൂടെ പിന്തുടരായ്കകൊണ്ടു ഞ
ങ്ങൾ അവനെ വിരൊധിച്ചു* എന്നാറെ യെശു അവനൊട പറ ൫൦
ഞ്ഞു വിരൊധിക്കരുത നമ്മൊട വിരൊധമില്ലാത്തവൻ നമുക്കുള്ള
വനല്ലൊ ആകുന്നത*

പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ ഉൎദ്ധ്വപ്രാപ്തനാകെ ൫൧
ണ്ടുന്ന കാലം വന്നപ്പൊൾ അവൻ യെറുശലമിലെക്ക പൊകുവാ
നായിട്ട തന്റെ മുഖത്തെ സ്ഥിരപ്പെടുത്തി* തന്റെ മുഖത്തിൻ ൫൨
മുമ്പാകെ ദൂതന്മാരെയും പറഞ്ഞയച്ചു അവനു ഒരുക്കെണ്ടുന്നതിന്നാ
യിട്ട അവർ ചെന്ന ശമറിയക്കാരുടെ ഒരു ഗ്രാമത്തിലെക്ക പ്ര
വെശിച്ചു* എന്നാറെ അവന്റെ മുഖം അവൻ യെറുശലമിലെക്ക ൫൩
പൊകുംവണ്ണമായിരുന്നതുകൊണ്ട അവർ അവനെ സ്വീകരിച്ചില്ല*
അപ്പൊൾ അവന്റെ ശിഷ്യന്മാരായ യാക്കൊബും യൊഹന്നാനും ൫൪
അതിനെ കണ്ടാറെ അവർ പറഞ്ഞു കൎത്താവെ എലിയ ചെയ്തതു
പൊലെ തന്നെ ആകാശത്തിൽനിന്ന അഗ്നി ഇറങ്ങിവന്ന അവ
രെ സംഹരിപ്പാൻ ഞങ്ങൾ കല്പിക്കെണ്ടുന്നതിന്ന നിനക്ക മനസ്സു
ണ്ടൊ* എന്നാൽ അവൻ തിരിഞ്ഞ അവരെ ശാസിച്ചു പറഞ്ഞു ൫൫
നിങ്ങൾ എതു പ്രകാരമുള്ള ആത്മാവൊട കൂടിയവരാകുന്നു എന്ന
നിങ്ങൾ അറിയുന്നില്ല* എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ പുത്ര ൫൬
ൻ മനുഷ്യരുടെ ആത്മാക്കളെ നശിപ്പിപ്പാൻ വന്നിട്ടില്ല രക്ഷി
പ്പാനത്രെയാകുന്നത പിന്നെ അവർ മറെറാരു ഗ്രാമത്തിലെക്ക
പൊയി*

൫൭ പിന്നെ ഉണ്ടായത എന്തെന്നാൽ അവർ വഴിയിൽ കൂടി പൊകുമ്പൊൾ ഒരുത്തൻ അവനൊട കൎത്താവെ നി എവിടെ പൊയാ ൫൮ ലും ഞാൻ നിന്നെ പിന്തുടൎന്നുകൊള്ളാം എന്ന പറഞ്ഞു* എന്നാറെ യെശു അവനൊട പറഞ്ഞു കുറുനരികൾക്ക കുഴികളും ആകാശത്തിലുള്ള പക്ഷികൾക്ക കൂടുകളും ഉണ്ട മനുഷ്യന്റെ പുത്ര ൫൯ ന്ന തന്റെ തലയെ ചായിപ്പാൻ സ്ഥലമില്ലതാനും* പിന്നെ അവൻ മറ്റൊരുത്തനൊട എന്റെ പിന്നാലെ വരിക എന്ന പറഞ്ഞു എന്നാറെ അവൻ കൎത്താവെ മുമ്പെ ചെന്ന എന്റെ പിതാവിനെ കുഴിച്ചിടുവാൻ എനിക്ക അനുവാദം തരെണം എന്ന പ ൬൦ റഞ്ഞു* അപ്പൊൾ യെശു അവനൊട പറഞ്ഞു മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ എന്നാൽ നി ചെന്ന ദൈവത്തിന്റെ ൬൧ രാജ്യത്തെ അറിയിക്ക* അപ്പൊൾ പിന്നെയും ഒരുത്തൻ പറഞ്ഞു കൎത്താവെ ഞാൻ നിന്നെ പിന്തുടൎന്നുകൊള്ളാം എങ്കിലും മുമ്പെ ചെന്ന എന്റെ വീട്ടിലുള്ളവരൊട യാത്രപറവാൻ എനിക്ക ൬൨ അനുവാദം തരെണം* എന്നാറെ യെശു അവനൊട പറഞ്ഞു കലപ്പക്ക തന്റെ കയ്യെ വെച്ചിട്ട പിന്നൊക്കം നൊക്കുന്നവൻ ഒരുത്തനും ദൈവത്തിന്റെ രാജ്യത്തിന്ന യൊഗ്യനല്ല*

൰ം അദ്ധ്യായം

൭൰ എഴുവത ശിഷ്യന്മാർ അയക്കപ്പെട്ടത. — ൪൰ മൎത്ത ശാസിക്കപ്പെട്ടത.

ഈ കാൎയ്യങ്ങളുടെ ശെഷം കൎത്താവ മറ്റും എഴുവത ആളുകളെ നിയമിച്ച താൻ പൊകുവാൻ ഭാവിക്കുന്ന സകല നഗരത്തിലെക്കും സ്ഥലത്തിലെക്കും അവരെ ഈരണ്ടാളെ തന്റെ മുഖത്തിന ൨ മുമ്പാകെ അയച്ചു* അതുകൊണ്ട അവൻ അവരൊട പറഞ്ഞുകൊയിത്ത വളരെയുണ്ട സത്യം വെലക്കാർ ചുരുക്കം താനും അതുകൊണ്ട തന്റെ കൊയിത്തിലെക്ക വെലക്കാരെ അയക്കെണമെന്ന കൊയിത്തിന്റെ യജമാനനൊട അപെക്ഷിച്ചുകൊൾവിൻ* ൩ പൊയ്ക്കൊൾവിൻ കണ്ടാലും ഞാൻ നിങ്ങളെ ആട്ടിങ്കുട്ടികളെ എന്ന ൪ പൊലെ ചെന്നായ്ക്കളുടെ ഇടയിലെക്ക അയക്കുന്നു* നിങ്ങൾ മടിശ്ശീലയെ എങ്കിലും പൊക്കണത്തെ എങ്കിലും ചെരിപ്പുകളെ എങ്കി ൫ ലും വഹിക്കരുത വഴിയിൽ ആരെയും സല്ക്കരിക്കയുമരുത* വിശെഷിച്ച നിങ്ങൾ യാതൊരു ഭവനത്തിലെക്കും പ്രവെശിച്ചാൽ ഈ ൬ ഭവനത്തിന്ന സമാധാനമുണ്ടാകട്ടെ എന്ന ആദ്യം പറവിൻ* സമാധാനത്തിന്റെ പുത്രൻ അവിടെ ഉണ്ടെങ്കിൽ നിങ്ങളുടെ സമാധാനം അതിന്മെൽ ആവസിക്കും ഇല്ലെങ്കിൽ അത നിങ്ങളിലെക്ക ൭ തിരികെ പൊരും* ആ ഭവനത്തിൽ തന്നെ അവർ തരുന്ന വസ്തുക്കളെ ഭക്ഷിച്ചും കുടിച്ചും പാൎപ്പിൻ വെലക്കാരൻ തന്റെ കൂലിക്ക യൊഗ്യനല്ലൊ ആകുന്നത ഭവനത്തിൽനിന്ന ഭവനത്തിലെക്ക

പൊകരുത* പിന്നെ നിങ്ങൾ യാതൊരു നഗരത്തിലെക്ക എങ്കിലും പ്രവെശിക്കയും അവർ നിങ്ങളെ സ്വീകരിക്കയും ചെയ്താൽ നിങ്ങളുടെ മുമ്പിൽ വെക്കപ്പെടുന്ന വസ്തുക്കളെ ഭക്ഷിപ്പിൻ* അതിലുള്ള രൊഗികളെയും സൌഖ്യമാക്കുവിൻ ദൈവത്തിന്റെ രാജ്യം നിങ്ങൾക്ക സമീപിച്ചിരിക്കുന്നു എന്നും അവരൊട പറവിൻ* എന്നാൽ നിങ്ങൾ യാതൊരു നഗരത്തിലെക്ക എങ്കിലും പ്രവെശിക്കയും ആയവർ നിങ്ങളെ സ്വീകരിക്കാതെ ഇരിക്കയും ചെയ്താൽ നിങ്ങൾ അതിന്റെ തെരുവീഥികളിലെക്ക പുറപ്പെട്ട പറവിൻ* ഞങ്ങളിൽ പററിയിരിക്കുന്നതായുള്ള നിങ്ങളുടെ നഗരത്തിലെ പൊടിയെ കൂടെ ഞങ്ങൾ നിങ്ങൾക്ക വിരൊധമായി തുടച്ചുകളയുന്നു എന്നാലും ദൈവത്തിന്റെ രാജ്യം നിങ്ങൾക്ക സമീപമായിരിക്കുന്നു എന്നുള്ളതിനെ അറിഞ്ഞുകൊൾവിൻ* വിശെഷിച്ചും ആ നഗരത്തെക്കാൾ സൊദൊമിക്കാർക്ക ആ ദിവസത്തിൽ എററവും അനുകൂലമാകും എന്ന ഞാൻ നിങ്ങളൊട പറയുന്നു* കൊറസിനെ നിനക്ക ഹാ കഷ്ടം ബെതസൈദ നിനക്ക ഹാ കഷ്ടം എന്തുകൊണ്ടെന്നാൽ നിങ്ങളിൽ ചെയ്യപ്പെട്ടിട്ടുള്ള അതിശയങ്ങൾ തൂറിലും സിദൊനിലും ചെയ്യപ്പെട്ടിരുന്നു എന്നുവരികിൽ അവർ പണ്ടെ തന്നെ ചാക്കുശീലയിലും വെണ്ണീറിലും ഇരുന്നുംകൊണ്ട അനുതപിക്കുമായിരുന്നു* എന്നാൽ ന്യായ വിധിയിങ്കൽ നിങ്ങളെക്കാൾ തൂറിന്നും സിദൊന്നും എററവും അനുകൂലമാകും* വിശെഷിച്ചും സ്വൎഗ്ഗത്തൊളം ഉന്നതപ്പെട്ടിരിക്കുന്ന കപ്പൎന്നഹൊമെ നീ പാതാളം വരെയും താഴ്ത്തപ്പെടും* നിങ്ങളിൽനിന്ന കെൾക്കുന്നവൻ എന്നിൽനിന്ന കെൾക്കുന്നു നിങ്ങളെ നിന്ദിക്കുന്നവൻ എന്നെയും നിന്ദിക്കുന്നു എന്നെ നിന്ദിക്കുന്നവൻ എന്നെ അയച്ചവനെയും നിന്ദിക്കുന്നു*

പിന്നെ ആ എഴുവത ആളുകളും സന്തൊഷത്തൊടെ തിരിച്ചുവന്ന കൎത്താവെ നിന്റെ നാമത്താൽ പിശാചുകളും കൂടി ഞങ്ങൾക്ക കീഴായിരിക്കുന്നു എന്ന പറഞ്ഞു* എന്നാറെ അവൻ അവരൊട പറഞ്ഞു സാത്താൻ ആകാശത്തിൽനിന്ന മിന്നൽ പൊലെ വിഴുന്നതിനെ ഞാൻ കണ്ടു* കണ്ടാലും സൎപ്പങ്ങളിന്മെലും തെളുകളിന്മെലും ശത്രുവിന്റെ സകല ശക്തിയിന്മെലും ചവിട്ടുവാൻ ഞാൻ നിങ്ങൾക്ക അധികാരത്തെ തരുന്നു ഒന്നും നിങ്ങളെ ഒരുപ്രകാരത്തിലും ഉപദ്രവിക്കയുമില്ല* എന്നാലും ആത്മാക്കൾ നിങ്ങൾക്ക കീഴായിരിക്കുന്നു എന്നുള്ളതിൽ സന്തൊഷിക്കരുത എന്നാൽ നിങ്ങളുടെ നാമങ്ങൾ സ്വൎഗ്ഗത്തിങ്കൽ എഴുതപ്പെട്ടിരിക്കുന്നതുകൊണ്ട എററം സന്തൊഷിപ്പിൻ* ആ സമയത്ത യെശു ആത്മാവിങ്കൽ ആനന്ദിച്ച പറഞ്ഞു പിതാവെ സ്വൎഗ്ഗത്തിന്റെയും ഭൂമിയുടെയും നാഥ നീ ഇവ കാൎയ്യങ്ങളെ ജ്ഞാനികളിൽനിന്നും വിദ്വാന്മാരിൽനിന്നും മറെക്കയും ശിശുക്കൾക്ക വെളിപ്പെടുത്തുകയും ചെയ്തതുകൊണ്ട ഞാൻ നിന്നെ സ്തുതിക്കുന്നു അതെ പിതാവെ ഇപ്രകാരം നിന്റെ സന്നി

൨൨ ധിയിൽ പ്രിയമായല്ലൊ* സകലവും എന്റെ പിതാവിനാൽ എനിക്ക എല്പിക്കപ്പെട്ടിരിക്കുന്നു വിശെഷിച്ചും പുത്രൻ ആര എന്ന പിതാവും പിതാവ ആര എന്ന പുത്രനും അവനെ ആൎക്ക പ്രകാശിപ്പിപ്പാൻ പുത്രൻ ഇച്ശിക്കുന്നുവൊ അവനും അല്ലാതെ ഒരുത്തനും
൨൩ അറിയുന്നില്ല* പിന്നെ അവൻ ശിഷ്യന്മാരുടെ അടുക്കൽ തിരിഞ്ഞ പ്രത്യെകമായി പറഞ്ഞു നിങ്ങൾ കാണുന്ന കാൎയ്യങ്ങളെ കാണു
൨൪ ന്ന കണ്ണുകൾ ഭാഗ്യമുള്ളവ* എന്തുകൊണ്ടെന്നാൽ അനെകം ദീൎഘദൎശിമാരും രാജാക്കന്മാരും നിങ്ങൾ കാണുന്ന കാൎയ്യങ്ങളെ കാണ്മാനും നിങ്ങൾ കെൾക്കുന്ന കാൎയ്യങ്ങളെ കെൾപ്പാനും ആഗ്രഹിച്ചാറെ അവർ കണ്ടതുമില്ല കെട്ടതുമില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു*
൨൫ അപ്പൊൾ കണ്ടാലും ശാസ്ത്രജ്ഞനായ ഒരുത്തൻ എഴുനീറ്റ ഗുരൊ ഞാൻ നിത്യജിവനെ അനുഭവിപ്പാനായിട്ട എന്ത ചെയ്യെണ്ടു
൨൬ എന്ന അവനെ പരീക്ഷിച്ച പറഞ്ഞു* എന്നാറെ അവൻ അവനൊട പറഞ്ഞു വെദപ്രമാണത്തിൽ എന്ത എഴുതപ്പെട്ടിരിക്കുന്നു
൨൭ നീ എങ്ങിനെ വായിക്കുന്നു* അവൻ ഉത്തരമായിട്ട പറഞ്ഞു നീ നിന്റെ പൂൎണ്ണ ഹൃദയത്തൊടും നിന്റെ പൂൎണ്ണാത്മാവൊടും നിന്റെ പൂൎണ്ണ ശക്തിയൊടും നിന്റെ പൂൎണ്ണ മനസ്സൊടും നിന്റെ ദൈവമായ കൎത്താവിനെയും നിന്നെ പൊലെ തന്നെ നിന്റെ അയല്ക്കാ
൨൮ രനെയും സ്നെഹിക്കണം* അവൻ അവനൊട പറഞ്ഞു നീ നെരായി ഉത്തരം പറഞ്ഞു ഇതിനെ ചെയ്ക എന്നാൽ നീ ജിവിച്ചിരി
൨൯ ക്കും* എന്നാറെ അവൻ തന്നെത്താൻ നീതിമാനാക്കികൊൾവാൻ മനസ്സായി യെശുവിനൊട എന്നാൽ എന്റെ അയല്ക്കാരൻ
൩൦ ആരാകുന്നു എന്ന പറഞ്ഞു* എന്നാറെ യെശു ഉത്തരമായിട്ട പറഞ്ഞു ഒരുത്തൻ യെറുശലമിൽനിന്ന യെറിഹൊയിലെക്ക പുറപ്പെട്ടുചെന്ന കള്ളന്മാരുടെ ഇടയിൽ അകപ്പെട്ടു അവർ അവനെ വസ്ത്രം ഉരിഞ്ഞ മുറിഏല്പിച്ച അവനെ അൎദ്ധപ്രാണനൊടെ വിട്ടുപൊ
൩൧ യി* പിന്നെ അസംഗതിയായി ഒരു ആചാൎയ്യൻ ആ വഴിയെ പുറപ്പെട്ടു വന്നു അവൻ അവനെ കണ്ടപ്പൊൾ അപ്പുറത്തക്കൂടി കട
൩൨ ന്ന പൊകയും ചെയ്തു* അപ്രകാരം തന്നെ ഒരു ലെവായക്കാരനും താൻ ആ സ്ഥലത്തികലായപ്പൊൾ വന്ന കണ്ട അപ്പുറത്തക്കൂ
൩൩ ടി കടന്ന പൊകയും ചെയ്തു* അനന്തരം ഒരു ശമറിയക്കാരൻ വഴിയാത്രപൊകുമ്പൊൾ അവന്റെ അരികെ ചെന്ന അവനെ ക
൩൪ ണ്ടപ്പൊൾ അലിവുണ്ടായി* എന്നാറെ അവൻ അരികെ ചെന്ന അവന്റെ മുറികളെ എണ്ണയെയും വീഞ്ഞിനെയും പകൎന്ന കെട്ടി അവനെ തന്റെ സ്വന്ത വാഹനത്തിന്മെൽ തന്നെ കയററി അവനെ ഒരു വഴിയമ്പലത്തിലെക്ക കൊണ്ടുചെന്ന അവനെ വിചാ
൩൫ രിച്ചു* പിറെറ ദിവസം അവൻ പുറപ്പെട്ടപ്പൊൾ രണ്ട വെള്ളിക്കാശിനെ എടുത്ത വഴിയമ്പലക്കാരന്ന കൊടുത്ത അവനൊട പറഞ്ഞു ഇവനെ വിചാരിച്ചുകൊൾക നീ അധികമായിട്ട എന്ത എ

ന്ന പൊക അവർ നീക്കുകയും ചെയ്തു* പിന്നെ അവർ ഒടുമ്പൊ ൨൩
ൾ അവൻ ഉറങ്ങിപ്പൊയി വിശെഷിച്ച ഇടക്കടലിൽ ഒരു കൊടു
ങ്കാററ വന്നുകൂടി അവർ വെള്ളം നിറഞ്ഞ അപകടത്തിൽ ആക
യും ചെയ്തു* എന്നാറെ അവർ അവന്റെ അടുക്കൽ ചെന്ന അ ൨൪
വനെ ഉണർത്തി ഗുരൊ ഗുരൊ ഞങ്ങൾ നശിച്ചുപൊകുന്നു എന്ന പ
റഞ്ഞു അപ്പൊൾ അവൻ എഴുനീററ കാററിനെയും വെള്ളത്തി
ന്റെ കൊപത്തെയും ശാസിച്ചു അവ നിന്ന ഒരു ശാന്തത ഉണ്ടാ
കയും ചെയ്തു* പിന്നെ അവൻ അവരൊട നിങ്ങളുടെ വിശ്വാസം ൨൫
എവിടെ ആകുന്നു എന്ന പറഞ്ഞു എന്നാറെ അവർ ഭയപ്പെട്ടു
ഇവൻ എന്തുപ്രകാരമുള്ളവനാകുന്നു ഇവൻ കാററുകളൊടും വെള്ള
ത്തൊടും കല്പിക്കയും അവ അവനെ അനുസരിക്കയും ചെയ്യുന്നുവ
ല്ലൊ എന്ന തമ്മിൽ തമ്മിൽ പറഞ്ഞുകൊണ്ട ആശ്ചൎയ്യപ്പെട്ടു*

പിന്നെ അവർ ഗലിലെയായ്ക്കു നെരെ ഇരിക്കുന്ന ഗദറായ ൨൬
ക്കാരുടെ ദെശത്തിലെക്ക എത്തി* അവൻ കരെക്ക ഇറങ്ങിയ ൨൭
പ്പൊൾ എറിയ കാലമായി പിശാചുകൾ ബാധിച്ചിട്ട വസ്ത്രത്തെ ധരി
ക്കാതെയും പ്രെതാലയങ്ങളിലല്ലാതെ ഭവനത്തിൽ പാൎക്കാതെയും
ഉള്ളവനായി ആ നഗരത്തിൽനിന്ന ഒരു മനുഷ്യൻ അവനു നെ
രെ വന്നു* അവൻ യെശുവിനെ കണ്ടപ്പൊൾ നിലവിളിച്ചു അവ ൨൮
ന്റെ മുമ്പാകെ വീണ മഹാ ശബ്ദത്തൊടെ പറഞ്ഞു അത്യുന്നത
നായ ദൈവത്തിന്റെ പുത്രനായ യെശുവെ എനിക്കും നിനക്കും
എന്ത എന്നെ ദണ്ഡിപ്പിക്കരുത എന്ന ഞാൻ നിന്നൊട അപെ
ക്ഷിക്കുന്നു* (എന്തെന്നാൽ അവൻ മ്ലെച്ശാത്മാവിനൊട ആ മനു ൨൯
ഷ്യങ്കൽനിന്ന പുറപ്പെട്ടു പൊകുവാൻ കല്പിച്ചിട്ടുണ്ടായിരുന്നു എന്തു
കൊണ്ടെന്നാൽ പല പ്രാവശ്യവും അത അവനെ പിടിച്ചിരുന്നു
വിശെഷിച്ചും അവൻ ചങ്ങലകളാലും വിലങ്ങുകളാലും ബന്ധനാ
യി പാൎപ്പിക്കപ്പെട്ടിരുന്നാറെയും അവൻ ബന്ധനങ്ങളെ മുറിച്ചു
കളഞ്ഞ പിശാചിനാൽ വനപ്രദെശത്തിലെക്ക ഒടിക്കപ്പെട്ടു*) പി ൩൦
ന്നെ യെശു അവനൊട നിന്റെ നാമം എന്ത എന്ന ചൊദിച്ചു
ലെഗിയൊൻ എന്ന അവൻ പറകയും ചെയ്തു അതെന്തുകൊണ്ടെ
ന്നാൽ അനെകം പിശാചുകൾ അവങ്കലെക്ക പ്രവെശിച്ചിരുന്നു*
പിന്നെ അവർ തങ്ങളൊട അഗാധത്തിലെക്ക പൊകുവാൻ കല്പി ൩൧
ക്കരുതെ എന്ന അവർ അവനൊട അപെക്ഷിച്ചു* അപ്പൊൾ അ ൩൨
വിടെ അനെകം പന്നികളുടെ ഒരു കൂട്ടം മലമെൽ മെഞ്ഞുകൊ
ണ്ടിരുന്നു അവരിലെക്ക പ്രവെശിപ്പാൻ അവൻ തങ്ങൾക്ക അനു
വാദം തരെണമെന്ന അവർ അവനൊട അപെക്ഷിച്ചു അവൻ
അവൎക്ക അനുവാദം കൊടുക്കയും ചെയ്തു* അപ്പൊൾ പിശാചുകൾ ൩൩
ആ മനുഷ്യങ്കൽനിന്ന പുറപ്പെട്ട പന്നികളിലെക്ക പ്രവെശിച്ചു എ
ന്നാറെ ആ കൂട്ടം അധൊമുഖമായുള്ളൊരു സ്ഥലത്തിൽകൂടി ഇടക്ക
ടലിലെക്ക പാഞ്ഞിറങ്ങി ശ്വാസംമുട്ടിപ്പൊകയും ചെയ്തു* ഉണ്ടായതി ൩൪

തിനെ മെച്ചവർ കണ്ടപ്പൊൾ തങ്ങൾ ഒടി ചെന്ന നഗരത്തിലും നാട്ടി
൩൫ ലും അതിനെ അറിയിക്കയും ചെയ്തു* അപ്പൊൾ ഉണ്ടായതിനെ
കാണ്മാനായിട്ട അവർ പുറപ്പെട്ട യെശുവിന്റെ അടുക്കൽ വന്ന
പിശാചുകൾ ഒഴിഞ്ഞുപൊയ മനുഷ്യൻ വസ്ത്രം ധരിച്ച സുബുദ്ധി
യുണ്ടായി യെശുവിന്റെ പാദങ്ങളിൽ ഇരിക്കുന്നതിനെ കണ്ട ഭയ
൩൬ പ്പെടുകയും ചെയ്തു* പിശാചുകൾ ബാധിച്ചിരുന്നവൻ ഇന്ന പ്ര
കാരം സൌഖ്യപ്പെട്ടു എന്ന കണ്ടവരും അവരൊട അറിയിച്ചു*
൩൭ അപ്പൊൾ ഗദറായക്കാരുടെ ചുററുമുള്ള ദെശത്തിലെ ജനസംഘ
മെല്ലാം തങ്ങളെ വിട്ട പൊകെണമെന്ന അവനൊട അപെക്ഷി
ച്ചു അത എന്തുകൊണ്ടെന്നാൽ അവക്ക മഹാ ഭയം പിടിച്ചു അവൻ
൩൮ പടവിൽ കയറി തിരിച്ചു പൊരികയും ചെയ്തു* പിശാചുകൾ ഒഴി
ഞ്ഞു പൊയ മനുഷ്യൻ താൻ അവനൊടു കൂടി ഇരിക്കെണമെന്ന
അവനൊട അപെക്ഷിച്ചു എന്നാറെ യെശു അവനെ പറഞ്ഞയ
൩൯ ച്ചു* നിനിന്റെ വീട്ടിലെക്ക തന്നെ തിരിച്ചു ചെന്ന ദൈവം നി
നക്ക എത്രയും വലിയ കാൎയ്യങ്ങളെ ചെയ്തിരിക്കുന്നു എന്ന വിവ
രമായിട്ട അറിയിക്ക എന്ന പറഞ്ഞു അവൻ പൊയി യെശു തനി
ക്ക എത്രയും വലിയ കാൎയ്യങ്ങളെ ചെയ്തു എന്ന നഗരത്തിലെല്ലാം
പ്രസംഗിക്കയും ചെയ്തു*

൪൦ പിന്നത്തെതിൽ ഉണ്ടായത എന്തെന്നാൽ യെശു തിരിച്ചുവന്ന
പ്പൊൾ ജനസംഘം അവനെ സ്വീകരിച്ചു എന്തുകൊണ്ടെന്നാൽ എ
൪൧ ല്ലാവരും അവനെ കുറിച്ച കാത്തിരുന്നു* അനന്തരം കണ്ടാലും
യായിറൊസ എന്ന നാമമുള്ളൊരു പുരുഷൻ വന്നു അവൻ സ
ഭക്ക ഒരു പ്രമാണിയായിരുന്നു അവൻ യെശുവിന്റെ പാദങ്ങളി
ൽ വീണ അവൻ തന്റെ ഭവനത്തിലെക്ക വരെണമെന്ന അവ
൪൨ നൊട അപെക്ഷിക്കയും ചെയ്തു* എന്തുകൊണ്ടെന്നാൽ അവന്ന
പന്ത്രണ്ട വയസ്സുള്ള ഒരു എകപുത്രിയുണ്ടായിരുന്നു അവൾ മരിക്കു
മാറായും ഇരുന്നു എന്നാൽ അവൻ പൊകുമ്പൊൾ ജനങ്ങൾ അ
൪൩ വനെ ഞെരുക്കി* അപ്പൊൾ പന്ത്രണ്ട സംവത്സരമായി രക്തവാൎച്ച
യൊടു കൂടിയവളായി തന്റെ ഉപജീവനത്തെ ഒക്കെയും വൈദ്യ
ന്മാൎക്കായിട്ട ചിലവാക്കിയിട്ടും ആരാലും സൌഖ്യമാക്കപ്പെടുവാൻ
൪൪ കഴിയാതെ ഒരു സ്ത്രീ* അവന്റെ പിന്നിൽ വന്ന അവന്റെ വ
സ്ത്രത്തിന്റെ വക്കിനെ തൊട്ടു ഉടനെ അവളുടെ രക്തവാൎച്ച നിന്ന
൪൫ പൊകയും ചെയ്തു* അപ്പൊൾ യെശു ആര എന്നെ തൊട്ടു എന്ന
പറഞ്ഞു എല്ലാവരും ഇല്ലെന്ന പറഞ്ഞപ്പൊൾ പത്രൊസും അവ
നൊടു കൂടിയുള്ളവരും പറഞ്ഞു ഗുരൊ പുരുഷാരം നിന്നെ തിക്കി
ഞെരുക്കുന്നുവല്ലൊ ആര എന്നെ തൊട്ടു എന്ന പറയുന്നുവൊ*
൪൬ എന്നാൽ യെശു പറഞ്ഞു ഒരാൾ എന്നെ തൊട്ടിട്ടുണ്ട എന്തുകൊ
ണ്ടെന്നാൽ ശക്തി എങ്കൽനിന്ന പുറപ്പെട്ടതിനെ ഞാൻ അറിയു
൪൭ ന്നു* എന്നാറെ ആ സ്ത്രീ താൻ മറഞ്ഞില്ല എന്ന കണ്ടിട്ട വിറച്ചു

കൊണ്ട വന്ന അവന്റെ മുമ്പാകെ വീണ താൻ ഇന്ന സംഗതി
ക്കായിട്ട അവനെ തൊട്ടു എന്നും ഉടനെ താൻ ഇന്ന പ്രകാരം
സൌഖ്യപ്പെട്ടു എന്നും സകല ജനങ്ങളുടെയും മുമ്പാകെ അവനൊട അ
റിയിക്കയും ചെയ്തു* അപ്പൊൾ അവൻ അവളൊട പറഞ്ഞു പുത്രി ൪൮
ധൈര്യമായിരിക്ക നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു സമാധാ
നത്തൊടെ പൊക* അവൻ പിന്നെയും സംസാരിച്ചു കൊണ്ടിരി ൪൯
ക്കുമ്പൊൾ സഭയിലെ പ്രമാണിയുടെ ഭവനത്തിൽനിന്ന ഒരുത്തൻ
വന്ന അവനൊട നിന്റെ പുത്രി മരിച്ചുപൊയി ഗുരുവിനെ പ്ര
യാസപ്പെടുത്തെണ്ട എന്ന പറഞ്ഞു* എന്നാൽ യെശു അതിനെ ൫൦
കെട്ടാറെ അവനൊട ഉത്തരമായിട്ട പറയുന്നു ഭയപ്പെടരുത വി
ശ്വസിക്ക മാത്രം ചെയ്ക അവൾ സൌഖ്യമാക്കപ്പെടുകയും ചെയ്യും*
പിന്നെ അവൻ ഭവനത്തിലെക്ക വന്നപ്പൊൾ പത്രൊസിനെയും ൫൧
യാക്കൊബിനെയും യൊഹന്നാനെയും ബാലയുടെ പിതാവിനെ
യും മാതാവിനെയും അല്ലാതെ കണ്ട മറ്റൊരുത്തനെയും അക
ത്ത വരുവാൻ സമ്മതിച്ചില്ല* എല്ലാവരും കരകയും അവളെ കു ൫൨
റിച്ച വിലാപിക്കയും ചെയ്തു എന്നാറെ അവൻ പറഞ്ഞു നിങ്ങൾ
കരയെണ്ട അവൾ മരിച്ചില്ല ഉറങ്ങുന്നത്രെ* അവൾ മരിച്ചുപൊ ൫൩
യി എന്ന അറികകൊണ്ട അവർ അവനെ പരിഹസിക്കയും ചെ
യ്തു* പിന്നത്തെതിൽ അവൻ എല്ലാവരെയും പുറത്താക്കി അവ ൫൪
ളുടെ കയ്യെ പിടിച്ച ബാലെ എഴുനീല്ക്ക എന്ന വിളിച്ചുപറഞ്ഞു*
അപ്പൊൾ അവളുടെ ആത്മാവ തിരിച്ച വന്നു ഉടനെ അവൾ എഴു ൫൫
നീല്ക്കയും ചെയ്തു വിശെഷിച്ച അവൾക്ക ഭക്ഷിപ്പാൻ കൊടുക്കെണ
മെന്ന അവൻ കല്പിച്ചു* എന്നാറെ അവളുടെ മാതാപിതാക്കന്മാർ ൫൬
വിസ്മയപ്പെട്ടു ഉണ്ടായ കാര്യത്തെ ആരൊടും അറിയിക്കരുത എ
ന്ന അവൻ അവരൊട കല്പിക്കയും ചെയ്തു*

## ൯ അദ്ധ്യായം

൧ ക്രിസ്തു തന്റെ അപ്പൊസ്തൊലന്മാരെ പറഞ്ഞയക്കുന്നത. — ൭ എറൊദെസ അവനെ കാണ്മാൻ ആഗ്രഹിക്കുന്നത. — ൨൮ ക്രിസ്തുവിന്റെ രൂപാന്തരം. — ൩൭ അവൻ ഒരു ഭ്രാന്തനെ സൌഖ്യമാക്കുന്നത.

പിന്നത്തെതിൽ അവൻ തന്റെ പന്ത്രണ്ട ശിഷ്യന്മാരെ ഒന്നിച്ചു
വിളിച്ച അവൎക്ക സകല പിശാചുകളുടെമെലും അത്രയുമല്ല വ്യാധിക
ളെ സ്വസ്ഥമാക്കുവാനും ശക്തിയെയും അധികാരത്തെയും കൊടു
ത്തു* വിശെഷിച്ചും അവൻ അവരെ ദൈവത്തിന്റെ രാജ്യത്തെ ൨
പ്രസംഗിപ്പാനും രൊഗികളെ സൌഖ്യമാക്കുവാനും അയച്ചു* അവ ൩
രൊട പറഞ്ഞു നിങ്ങൾ യാത്രക്ക ഒന്നിനെയും എടുത്ത കൊണ്ടു
പൊകരുത വടികളെയും അരുത പൊക്കണത്തെയും അരുത അ
പ്പത്തെയും അരുത ദ്രവ്യത്തെയും അരുത ഒരൊ രണ്ടു കുപ്പായങ്ങളും

ഉണ്ടാകരുത* നിങ്ങൾ യാതൊരു ഭവനത്തിലെക്കു പ്രവെശിച്ചാൽ അവിടെ പാൎപ്പിൻ പിന്നെ അവിടെനിന്ന പുറപ്പെട്ടു പൊകുവിൻ* വിശെഷിച്ചും ആരെങ്കിലും നിങ്ങളെ സ്വീകരിക്കാതെ ഇരിക്കുമൊ ആ നഗരത്തിൽനിന്ന പുറപ്പെട്ടു പൊകുമ്പൊൾ അവരുടെ നെരെ ഒരു സാക്ഷിക്കായിട്ട നിങ്ങളുടെ പാദങ്ങളിൽനിന്ന ധൂളിയെ കൂടി തട്ടിക്കളവിൻ* പിന്നെ അവർ പുറപ്പെട്ട ചെന്ന എല്ലാടത്തിലും എവംഗെലിയൊനെ പ്രസംഗിച്ചുകൊണ്ടും സൌഖ്യമാക്കികൊണ്ടും ഗ്രാമങ്ങൾ തൊറും സഞ്ചരിച്ചു*

എന്നാറെ അവനാൽ ചെയ്യപ്പെട്ട കാൎയ്യങ്ങളെ ഒക്കയും തെത്രാൎക്കൊനായ എറൊദെസ കെട്ടു യൊഹന്നാൻ മരിച്ചവരിൽനിന്ന ഉയൎത്തെഴുനീറ്റു എന്ന ചിലരാലും* എലിയ പ്രത്യക്ഷനായി എന്ന ചിലരാലും പൂൎവ്വ ദീൎഘദൎശിമാരിൽ ഒരുത്തൻ ഉയൎത്തെഴുനീറ്റു എന്ന മറെറ ചിലരാലും പറയപ്പെട്ടതുകൊണ്ട അവൻ വ്യാകുലപ്പെട്ടുകയും ചെയ്തു* അനന്തരം എറൊദെസ പറഞ്ഞു ഞാൻ യൊഹന്നാനെ ശിരഃഛെദന ചെയ്തു എന്നാൽ ഞാൻ യാതൊരുത്തനെ കുറിച്ച ഇപ്രകാരമുള്ള കാൎയ്യങ്ങളെ കെൾക്കുന്നുവൊ ഇവൻ ആരാകുന്നു അവൻ അവനെ കാണ്മാൻ ആഗ്രഹിക്കയും ചെയ്തു*

പിന്നത്തെതിൽ അപ്പൊസ്തൊലന്മാർ തിരിച്ചുവന്നാറെ തങ്ങൾ ചെയ്തിട്ടുള്ള കാൎയ്യങ്ങളെ ഒക്കയും അവനൊട വിവരമായി അറിയിച്ചു അപ്പൊൾ അവൻ അവരെ കൂട്ടികൊണ്ട ബെത്സൈദ എന്ന പട്ടണത്തൊട ചെൎന്ന വനമായുള്ളൊരു സ്ഥലത്തെക്ക പ്രത്യെകമായി ചെന്നു* ജനങ്ങളും അതിനെ അറിഞ്ഞപ്പൊൾ അവന്റെ പിന്നാലെ ചെന്നു അവൻ അവരെ സ്വീകരിച്ച ദൈവത്തിന്റെ രാജ്യത്തെ കുറിച്ച അവരൊട സംസാരിക്കയും സ്വസ്ഥതയെ കൊണ്ട ആവശ്യമുള്ളവരെ സ്വസ്ഥമാക്കുകയും ചെയ്തു* അപ്പൊൾ പകൽ അസ്തമിച്ചു തുടങ്ങി എന്നാറെ പന്ത്രണ്ടാളുകൾ വന്ന അവനൊട പറഞ്ഞു പുരുഷാരം ചുററുമുള്ള ഗ്രാമങ്ങളിലും ദെശങ്ങളിലും പൊയി പാൎപ്പാനായിട്ടും ഭക്ഷണ സാധനങ്ങളെ സമ്പാദിപ്പാനായിട്ടും അവരെ പറഞ്ഞയക്കെണം നാം ഇവിടെ വനമായുള്ളൊരു സ്ഥലത്തിലല്ലൊ ആകുന്നത* എന്നാറെ അവൻ അവരൊട പറഞ്ഞു നിങ്ങൾ അവൎക്ക ഭക്ഷിപ്പാൻ കൊടുപ്പിൻ എന്നാറെ അവർ പറഞ്ഞു ഞങ്ങൾ ചെന്ന ഈ ജനങ്ങൾക്ക ഒക്കയും ആഹാരങ്ങളെ കൊള്ളാഞ്ഞാൽ അഞ്ച അപ്പങ്ങളും രണ്ട മത്സ്യങ്ങളും അല്ലാതെ അധികം ഒന്നും ഞങ്ങൾക്കില്ല* എന്തുകൊണ്ടെന്നാൽ അവർ എകദെശം അയ്യായിരം പുരുഷന്മാർ ഉണ്ടായിരുന്നു എന്നാൽ അവൻ തന്റെ ശിഷ്യന്മാരൊട അവരെ പങ്ക്തിയിൽ അമ്പതമ്പതായി ഇരുത്തുവിൻ എന്ന പറഞ്ഞു* അവർ അപ്രകാരം തന്നെ ചെയ്തു എല്ലാവരെയും ഇരുത്തുകയും ചെയ്തു* അപ്പൊൾ അവൻ ആ അഞ്ച അപ്പങ്ങളെയും രണ്ട മത്സ്യങ്ങളെയും എടുത്ത ആകാശത്തിലെക്ക മെല്പൊ

ട്ട നൊക്കി അവയെ അനുഗ്രഹിക്കയും മുറിക്കയും പുരുഷാരത്തി
ന്റെ മുമ്പിൽ വെപ്പാനായിട്ട ശിഷ്യന്മാൎക്ക കൊടുക്കയും ചെയ്തു* ൧൭
അവർ ഭക്ഷിക്കയും എല്ലാവരും തൃപ്തന്മാരാകയും ചെയ്തു പിന്നെ
അവൎക്ക ശെഷിച്ച കഷണങ്ങൾ പന്ത്രണ്ട കൊട്ട എടുക്കപ്പെട്ടു*

൧൮ പിന്നത്തെതിൽ ഉണ്ടായത എന്തെന്നാൽ അവൻ പ്രത്യെകം
പ്രാൎത്ഥിച്ചുകൊണ്ടിരിക്കുമ്പൊൾ അവന്റെ ശിഷ്യന്മാർ അവനൊട്ടു
കൂടി ഉണ്ടായിരുന്നു അപ്പൊൾ അവൻ അവരൊട ജനങ്ങൾ ഞാൻ
ആരാകുന്നു എന്ന പറയുന്നു എന്ന ചൊദിച്ചു* അവർ ഉത്തരമാ ൧൯
യിട്ട പറഞ്ഞു യൊഹന്നാൻ ബപ്തിസ്തു എന്നും ചിലർ എലിയ
എന്നും മറ്റു ചിലർ പൂൎവ്വ ദീൎഘദൎശിമാരിൽ ഒരുത്തൻ പിന്നെ
യും ഉണ്ടായിരിക്കുന്നു എന്നും പറയുന്നു* അവൻ അവരൊട എ ൨൦
ങ്കിൽ നിങ്ങൾ ഞാൻ ആരാകുന്നു എന്ന പറയുന്നു എന്ന പറഞ്ഞു
ദൈവത്തിന്റെ ക്രിസ്തു എന്ന പത്രൊസ ഉത്തരമായിട്ട പറഞ്ഞു*
എന്നാറെ അവൻ അവരൊട ഉറപ്പായി നിയൊഗിച്ച ഇതി ൨൧
നെ ആരൊടും പറയരുത എന്ന കല്പിച്ചു* മാനുഷപുത്രൻ വള ൨൨
രെ കഷ്ടപ്പെടുകയും മൂപ്പന്മാരാലും പ്രധാനാചാൎയ്യന്മാരാലും ഉപാദ്ധ്യാ
യന്മാരാലും ഉപെക്ഷിക്കപ്പെടുകയും വധിക്കപ്പെടുകയും മൂന്നാം ദി
വസത്തിൽ ഉയിൎത്തെഴുനീല്ക്കപ്പെടുകയും ചെയ്യെണ്ടുന്നതാകുന്നു എ
ന്ന പറഞ്ഞു* പിന്നെയും അവൻ എല്ലാവരൊടും പറഞ്ഞു യാ ൨൩
തൊരുത്തനും എന്നെ പിന്തുടരുവാൻ മനസ്സുണ്ടെങ്കിൽ അവൻ ത
ന്നെ താൻ വെറുക്കയും തന്റെ കുരിശിനെ ദിനം പ്രതി എടുത്തു
കൊൾകയും എന്നെ പിന്തുടരുകയും ചെയ്യട്ടെ* എന്തുകൊണ്ടെ ൨൪
ന്നാൽ യാതൊരുത്തനെങ്കിലും തന്റെ ജീവനെ രക്ഷിപ്പാൻ മ
നസ്സുണ്ടായാൽ അതിനെ നഷ്ടപ്പെടുത്തും എന്നാൽ യാതൊരുത്ത
നെങ്കിലും തന്റെ ജീവനെ എന്റെ നിമിത്തമായിട്ട നഷ്ടപ്പെടു
ത്തിയാൽ അവൻ അതിനെ രക്ഷിക്കും* എന്തുകൊണ്ടെന്നാൽ ൨൫
ഒരു മനുഷ്യൻ ഭൂലൊകത്തെ മുഴുവനും ലഭ്യമാക്കി തന്നെ താൻ
നഷ്ടപ്പെടുത്തുകയൊ ചെതപ്പെടുകയൊ ചെയ്താൽ അവന എന്തു
പ്രയൊജനമുള്ളു* എന്തുകൊണ്ടെന്നാൽ ആരെങ്കിലും എങ്കലും എ ൨൬
ന്റെ വചനങ്ങളിലും ലജ്ജിക്കപ്പെട്ടാൽ അവങ്കൽ മാനുഷപുത്രൻ
തന്റെയും തന്റെ പിതാവിന്റെയും പരിശുദ്ധ ദൂതന്മാരുടെയും
മഹത്വത്തൊടെ വരുമ്പൊൾ ലജ്ജിക്കപ്പെടും* എന്നാൽ ഞാൻ ൨൭
സത്യമായിട്ട നിങ്ങളൊട പറയുന്നു തങ്ങൾ ദൈവത്തിന്റെ രാ
ജ്യത്തെ കാണുവൊളത്തിന്ന മരണത്തെ ആസ്വദിക്കാതെ ചിലർ
ഇവിടെ നില്ക്കുന്നവരിൽ ഉണ്ട*

൨൮ ഈ വചനങ്ങൾക്ക പിമ്പ എകദെശം എട്ടു ദിവസം കഴിഞ്ഞ
പ്പൊൾ ഉണ്ടായത എന്തെന്നാൽ അവൻ പത്രൊസിനെയും യൊ
ഹന്നാനെയും യാക്കൊബിനെയും കൂട്ടിക്കൊണ്ട പ്രാൎത്ഥിപ്പാനായി
ട്ട ഒരു പൎവ്വതത്തിലെക്ക കരെറി ചെന്നു* പിന്നെ അവൻ പ്രാ ൨൯

ൎത്ഥിക്കുമ്പൊൾ അവന്റെ മുഖത്തിന്റെ ആകൃതി മാറി അവന്റെ
൩൰ വസ്ത്രവും വെണ്മയായി ശൊഭിച്ചു* അപ്പൊൾ കണ്ടാലും രണ്ട പുരു
ഷന്മാർ അവനൊടു കൂടെ സംസാരിച്ചു അവർ മൊശെയും എലിയാ
൩൧ യും ആയിരുന്നു* അവർ മഹത്വത്തൊടെ പ്രത്യക്ഷന്മാരായി അ
വൻ യെറുശലമിങ്കൽ ചെയ്യേണ്ടുന്ന അവന്റെ നിൎഗ്ഗമനത്തെ കു
൩൨ റിച്ച സംസാരിച്ചു* എന്നാൽ പത്രൊസും അവനൊടു കൂടെ ഉള്ള
വരും ഉറക്കം കൊണ്ട മയങ്ങിപ്പൊയി പിന്നെ അവർ ഉണൎന്നാ
റെ അവന്റെ മഹത്വത്തെയും അവനൊടു കൂടെ നില്ക്കുന്ന രണ്ട
൩൩ പുരുഷന്മാരെയും കണ്ടു* പിന്നെ ഉണ്ടായത എന്തെന്നാൽ അവ
ർ അവങ്കൽനിന്ന പിരിയുമ്പൊൾ പത്രൊസ യെശുവിനൊട ഗു
രൊ നമുക്ക ഇവിടെ ഇരിക്കുന്നത നല്ലതാകുന്നു നാം മൂന്ന കൂടാര
ങ്ങളെ ഉണ്ടാക്കെണം ഒന്ന നിനക്കും ഒന്ന മൊശെക്കും ഒന്ന എലി
യായിക്കും എന്ന് താൻ പറഞ്ഞത ഇന്നതെന്ന അറിയാതെ പറ
൩൪ ഞ്ഞു* അവൻ ഇപ്രകാരം പറയുമ്പൊൾ ഒരു മെഘം വന്ന അവ
രുടെ മെൽ നിഴലിച്ചു അവർ മെഘത്തിലെക്ക പ്രവെശിക്കുമ്പൊ
൩൫ ൾ ഇവർ ഭയപ്പെടുകയും ചെയ്തു* ഇവൻ എന്റെ വാത്സല്യ
പുത്രനാകുന്നു ഇവങ്കൽനിന്ന കെട്ടുകൊൾവിൻ എന്ന മെഘത്തി
൩൬ ൽനിന്ന ഒരു ശബ്ദവുമുണ്ടായി* ആ ശബ്ദം ഉണ്ടായപ്പൊൾ യെശു
മാത്രം കാണപ്പെട്ടു പിന്നെ അവർ മൌനമായിരുന്നു തങ്ങൾ കണ്ടി
ട്ടുള്ള കാൎയ്യങ്ങളിൽ ഒന്നിനെയും ആ നാളുകളിൽ ആരൊടും അറിയി
ച്ചതുമില്ല*

൩൭ പിന്നെ പിറെറ ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ അവ
ർ പൎവ്വതത്തിൽനിന്ന ഇറങ്ങി പൊരുമ്പൊൾ വളരെ ജനം അവ
൩൮ നെ എതിരെറു* എന്നാറെ കണ്ടാലും ആ കൂട്ടത്തിൽ ഒരു മനു
ഷ്യൻ ഉറക്കെ വിളിച്ച പറഞ്ഞു ഗുരൊ എന്റെ പുത്രനെ നൊ
ക്കെണമെന്ന ഞാൻ നിന്നൊട യാചിക്കുന്നു എന്തുകൊണ്ടെന്നാൽ
൩൯ അവൻ എന്റെ എകപുത്രനാകുന്നു* കണ്ടാലും ഒരു ആത്മാവ അ
വനെ പിടിക്കയും അവൻ പെട്ടെന്ന നിലവിളിക്കയും നുര തള്ളു
വാൻ തക്കവണ്ണം അത അവനെ വലെക്കയും അവനെ ചതെച്ച
൪൰ പ്രയാസത്തൊടെ അവനെ വിട്ടുപൊകയും ചെയ്യുന്നു* അതിനെ
പുറത്താക്കികളയെണമെന്ന ഞാൻ നിന്റെ ശിഷ്യന്മാരൊട അ
൪൧ പെക്ഷിച്ചു എന്നാറെ അവൎക്ക കഴിഞ്ഞില്ല* അപ്പൊൾ യെശു ഉ
ത്തരമായിട്ട പറഞ്ഞു ഹെ വിശ്വാസമില്ലാത്ത വിപരീത സന്തതി
ഞാൻ എത്രത്തൊളം നിങ്ങളൊടു കൂടെ ഇരുന്ന നിങ്ങളെ സഹി
൪൨ ക്കും നിന്റെ പുത്രനെ ഇങ്ങൊട്ട കൊണ്ടുവരിക* പിന്നെ അവൻ
വരുമ്പൊൾ പിശാച അവനെ തള്ളിവിട്ട വലെച്ചു എന്നാറെ യെ
ശു മ്ലെച്ഛാത്മാവിനെ ശാസിക്കയും ബാലനെ സൌഖ്യമാക്കുകയും അ
൪൩ വനെ അവന്റെ പിതാവിന തിരികെ എല്പിക്കയും ചെയ്തു* അ
പ്പൊൾ എല്ലാവരും ദൈവത്തിന്റെ മഹത്വശക്തിക്കായിട്ട വിസ്മയ

പ്പെട്ടു യെശു ചെയ്തിട്ടുള്ള സകല കാൎയ്യങ്ങളിലും എല്ലാവരും ആശ്ച
ൎയ്യപ്പെട്ടപ്പൊൾ അവൻ തന്റെ ശിഷ്യന്മാരൊട പറഞ്ഞു* നിങ്ങ ൪൪
ൾ ഈ വചനങ്ങളെ നിങ്ങളുടെ ചെവികളിൽ വെച്ചുകൊൾവിൻ
എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ പുത്രൻ മനുഷ്യരുടെ കൈക
ളിലെക്ക എല്പിക്കപ്പെടെണ്ടിവരും* എന്നാറെ അവർ ഈ വച ൪൫
നത്തെ തിരിച്ചറിഞ്ഞില്ല അവർ അതിനെ ഗ്രഹിക്കാതവണ്ണം അ
വരിൽനിന്ന മറഞ്ഞതായിരുന്നു അവർ ആ വചനത്തെ കുറിച്ച
അവനൊട ചൊദിപ്പാൻ ഭയപ്പെടുകയും ചെയ്തു*

പിന്നെ തങ്ങളിൽ ആര ശ്രെഷ്ഠൻ ആകും എന്ന അവരിൽ ഒരു ൪൬
വിവാദമുണ്ടായി* എന്നാറെ യെശു അവരുടെ ഹൃദയത്തിന്റെ ൪൭
വിചാരത്തെ കണ്ട ഒരു ബാലനെ എടുത്ത അവനെ തന്റെ അ
ടുക്കൽ നിറുത്തി* അവരൊട പറഞ്ഞു യാതൊരുത്തനും ഈ ബാ ൪൮
ലനെ എന്റെ നാമത്തിൽ സ്വീകരിക്കുന്നു എങ്കിൽ എന്നെ സ്വീ
കരിക്കുന്നു യാതൊരുത്തനും എന്നെ സ്വീകരിക്കുന്നു എങ്കിൽ എ
ന്നെ അയച്ചവനെ സ്വീകരിക്കുന്നു എന്തുകൊണ്ടെന്നാൽ നിങ്ങളിലെ
ല്ലാവരിലും എറ്റവും ചെറിയവൻ തന്നെ വലിയവനാകും* അ ൪൯
പ്പൊൾ യൊഹന്നാൻ ഉത്തരമായിട്ട പറഞ്ഞു ഗുരൊ ഒരുത്തൻ
നിന്റെ നാമത്തിൽ പിശാചുകളെ പുറത്താക്കികളയുന്നതിനെ
ഞങ്ങൾ കണ്ടു അവൻ ഞങ്ങളൊട കൂടെ പിന്തുടരായ്കകൊണ്ട ഞ
ങ്ങൾ അവനെ വിരൊധിച്ചു* എന്നാറെ യെശു അവനൊട പറ ൫൦
ഞ്ഞു വിരൊധിക്കരുത നമ്മൊട വിരൊധമില്ലാത്തവൻ നമുക്കുള്ള
വനല്ലൊ ആകുന്നത*

പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ ഉയരെ പ്രാപ്തനാകെ ൫൧
ണ്ടുന്ന കാലം വന്നപ്പൊൾ അവൻ യെറുശലമിലെക്ക പൊകുവാ
നായിട്ട തന്റെ മുഖത്തെ സ്ഥിരപ്പെടുത്തി* തന്റെ മുഖത്തിൻ ൫൨
മുമ്പാകെ ദൂതന്മാരെയും പറഞ്ഞയച്ചു അവനു ഒരുക്കെണ്ടുന്നതിന്നാ
യിട്ട അവർ ചെന്ന ശമറിയക്കാരുടെ ഒരു ഗ്രാമത്തിലെക്ക പ്ര
വെശിച്ചു* എന്നാറെ അവന്റെ മുഖം അവൻ യെറുശലമിലെക്ക ൫൩
പൊകുംവണ്ണമായിരുന്നതുകൊണ്ട അവർ അവനെ സ്വീകരിച്ചില്ല*
അപ്പൊൾ അവന്റെ ശിഷ്യന്മാരായ യാക്കൊബും യൊഹന്നാനും ൫൪
അതിനെ കണ്ടാറെ അവർ പറഞ്ഞു കൎത്താവെ എലിയ ചെയ്തതു
പൊലെ തന്നെ ആകാശത്തിൽനിന്ന അഗ്നി ഇറങ്ങിവന്ന അവ
രെ സംഹരിപ്പാൻ ഞങ്ങൾ കല്പിക്കെണ്ടുന്നതിന്ന നിനക്ക മനസ്സു
ണ്ടൊ* എന്നാൽ അവൻ തിരിഞ്ഞ അവരെ ശാസിച്ച പറഞ്ഞു ൫൫
നിങ്ങൾ എതു പ്രകാരമുള്ള ആത്മാവൊട കൂടിയവരാകുന്നു എന്ന
നിങ്ങൾ അറിയുന്നില്ല* എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ പുത്ര ൫൬
ൻ മനുഷ്യരുടെ ആത്മാക്കളെ നശിപ്പിപ്പാൻ വന്നിട്ടില്ല രക്ഷി
പ്പാനത്രെയാകുന്നത പിന്നെ അവർ മറ്റൊരു ഗ്രാമത്തിലെക്ക
പൊയി*

൫൭ പിന്നെ ഉണ്ടായത എന്തെന്നാൽ അവർ വഴിയിൽ കൂടി പൊ
കുമ്പൊൾ ഒരുത്തൻ അവനൊട കൎത്താവെ നീ എവിടെ പൊയാ
൫൮ ലും ഞാൻ നിന്നെ പിന്തുടൎന്നുകൊള്ളാം എന്ന പറഞ്ഞു* എ
ന്നാറെ യെശു അവനൊട പറഞ്ഞു കുറുനരികൾക്ക കുഴികളും ആ
കാശത്തിലുള്ള പക്ഷികൾക്ക കൂടുകളും ഉണ്ട മനുഷ്യന്റെ പുത്ര
൫൯ ന്ന തന്റെ തലയെ ചായിപ്പാൻ സ്ഥലമില്ലതാനും* പിന്നെ അ
വൻ മറ്റൊരുത്തനൊട എന്റെ പിന്നാലെ വരിക എന്ന പ
റഞ്ഞു എന്നാറെ അവൻ കൎത്താവെ മുമ്പെ ചെന്ന എന്റെ പി
താവിനെ കുഴിച്ചിടുവാൻ എനിക്ക അനുവാദം തരെണം എന്ന പ
൬൦ റഞ്ഞു* അപ്പൊൾ യെശു അവനൊട പറഞ്ഞു മരിച്ചവർ തങ്ങളു
ടെ മരിച്ചവരെ കുഴിച്ചിടട്ടെ എന്നാൽ നീ ചെന്ന ദൈവത്തിന്റെ
൬൧ രാജ്യത്തെ അറിയിക്ക* അപ്പൊൾ പിന്നെയും ഒരുത്തൻ പറ
ഞ്ഞു കൎത്താവെ ഞാൻ നിന്നെ പിന്തുടൎന്നുകൊള്ളാം എങ്കിലും മു
മ്പെ ചെന്ന എന്റെ വീട്ടിലുള്ളവരൊട യാത്രപറവാൻ എനിക്ക
൬൨ അനുവാദം തരെണം* എന്നാറെ യെശു അവനൊട പറഞ്ഞു
കലപ്പക്ക തന്റെ കയ്യെ വെച്ചിട്ട പിന്നൊക്കം നൊക്കുന്നവൻ ഒ
രുത്തനും ദൈവത്തിന്റെ രാജ്യത്തിന്ന യൊഗ്യനല്ല*

## ൧൦ം അദ്ധ്യായം

൧ എഴുവത ശിഷ്യന്മാർ അയക്കപ്പെട്ടത. — ൩൮ മൎത്ത ശാസിക്ക
പ്പെട്ടത.

ഈ കാൎയ്യങ്ങളുടെ ശെഷം കൎത്താവ മറ്റും എഴുവത ആളുകളെ
നിയമിച്ച താൻ പൊകുവാൻ ഭാവിക്കുന്ന സകല നഗരത്തിലെ
ക്കും സ്ഥലത്തിലെക്കും അവരെ ഈരണ്ടാളെ തന്റെ മുഖത്തിൻ
൨ മുമ്പാകെ അയച്ചു* അതുകൊണ്ട അവൻ അവരൊട പറഞ്ഞുകൊ
യിത്ത വളരെയുണ്ട സത്യം വെലക്കാർ ചുരുക്കം താനും അതുകൊ
ണ്ട തന്റെ കൊയിത്തിലെക്ക വെലക്കാരെ അയക്കെണമെന്ന
കൊയിത്തിന്റെ യജമാനനൊട അപെക്ഷിച്ചുകൊൾവിൻ*
൩ പൊയ്ക്കൊൾവിൻ കണ്ടാലും ഞാൻ നിങ്ങളെ ആട്ടിങ്കുട്ടികളെ എന്ന
൪ പൊലെ ചെന്നായ്ക്കളുടെ ഇടയിലെക്ക അയക്കുന്നു* നിങ്ങൾ മടി
ശ്ശീലയെ എങ്കിലും പൊക്കണത്തെ എങ്കിലും ചെരിപ്പുകളെ എങ്കി
൫ ലും വഹിക്കരുത വഴിയിൽ ആരെയും സല്ക്കരിക്കയുമരുത* വി
ശെഷിച്ച നിങ്ങൾ യാതൊരു ഭവനത്തിലെക്കും പ്രവെശിച്ചാൽ ഈ
൬ ഭവനത്തിന്ന സമാധാനമുണ്ടാകട്ടെ എന്ന ആദ്യം പറവിൻ* സ
മാധാനത്തിന്റെ പുത്രൻ അവിടെ ഉണ്ടെങ്കിൽ നിങ്ങളുടെ സമാ
ധാനം അതിന്മെൽ ആവസിക്കും ഇല്ലെങ്കിൽ അത നിങ്ങളിലെക്ക
൭ തിരികെ പൊരും* ആ ഭവനത്തിൽ തന്നെ അവർ തരുന്ന വ
സ്തുക്കളെ ഭക്ഷിച്ചും കുടിച്ചും പാൎപ്പിൻ വെലക്കാരൻ തന്റെ കൂലി
ക്ക യൊഗ്യനല്ലൊ ആകുന്നത ഭവനത്തിൽനിന്ന ഭവനത്തിലെക്ക

പൊകരുത* പിന്നെ നിങ്ങൾ യാതൊരു നഗരത്തിലെക്ക എങ്കി ൮
ലും പ്രവെശിക്കയും അവർ നിങ്ങളെ സ്വീകരിക്കയും ചെയ്താൽ നി
ങ്ങളുടെ മുമ്പിൽ വെക്കപ്പെടുന്ന വസ്തുക്കളെ ഭക്ഷിപ്പിൻ* അതിലു ൯
ള്ള രൊഗികളെയും സൌഖ്യമാക്കുവിൻ ദൈവത്തിന്റെ രാജ്യം
നിങ്ങൾക്ക സമീപിച്ചിരിക്കുന്നു എന്നും അവരൊട പറവിൻ* എ ൧൦
ന്നാൽ നിങ്ങൾ യാതൊരു നഗരത്തിലെക്ക എങ്കിലും പ്രവെശിക്ക
യും ആയവർ നിങ്ങളെ സ്വീകരിക്കാതെ ഇരിക്കയും ചെയ്താൽ നി
ങ്ങൾ അതിന്റെ തെരുവീഥികളിലെക്ക പുറപ്പെട്ട പറവിൻ* ഞ ൧൧
ങ്ങളിൽ പററിയിരിക്കുന്നതായുള്ള നിങ്ങളുടെ നഗരത്തിലെ പൂഴി
യെ കൂടെ ഞങ്ങൾ നിങ്ങൾക്ക വിരൊധമായി തുടച്ചുകളയുന്നു എ
ന്നാലും ദൈവത്തിന്റെ രാജ്യം നിങ്ങൾക്ക സമീപമായിരിക്കുന്നു
എന്നുള്ളതിനെ അറിഞ്ഞുകൊൾവിൻ* വിശെഷിച്ചും ആ നഗര ൧൨
ത്തെക്കാൾ സൊദൊമിക്കാൎക്ക ആ ദിവസത്തിൽ എററവും അനു
കൂലമാകും എന്ന ഞാൻ നിങ്ങളൊട പറയുന്നു* കൊറസിനെ നി ൧൩
നക്ക ഹാ കഷ്ടം ബെതസൈദ നിനക്ക ഹാ കഷ്ടം എന്തുകൊണ്ടെ
ന്നാൽ നിങ്ങളിൽ ചെയ്യപ്പെട്ടിട്ടുള്ള അതിശയങ്ങൾ തുറിലും സിദൊ
നിലും ചെയ്യപ്പെട്ടിരുന്നു എന്നുവരികിൽ അവർ പണ്ടെ തന്നെ
ചാക്കുശീലയിലും വെണ്ണീറിലും ഇരുന്നുംകൊണ്ട അനുതപിക്കുമാ
യിരുന്നു* എന്നാൽ ന്യായവിധിയിങ്കൽ നിങ്ങളെക്കാൾ തുറിന്നും ൧൪
സിദൊന്നും എററവും അനുകൂലമാകും* വിശെഷിച്ചും സ്വൎഗ്ഗത്തൊ ൧൫
ളം ഉന്നതപ്പെട്ടിരിക്കുന്ന കപ്പൎന്നഹൊമെ നീ പാതാളം വരെയും
താഴ്ത്തപ്പെടും* നിങ്ങളിൽനിന്ന കെൾക്കുന്നവർ എന്നിൽനിന്ന ൧൬
കെൾക്കുന്നു നിങ്ങളെ നിന്ദിക്കുന്നവൻ എന്നെയും നിന്ദിക്കുന്നു എ
ന്നെ നിന്ദിക്കുന്നവൻ എന്നെ അയച്ചവനെയും നിന്ദിക്കുന്നു*

പിന്നെ ആ എഴുവത ആളുകളും സന്തൊഷത്തൊടെ തിരിച്ചുവ ൧൭
ന്ന കൎത്താവെ നിന്റെ നാമത്താൽ പിശാചുകളും കൂടി ഞങ്ങൾ
ക്ക കീഴായിരിക്കുന്നു എന്ന പറഞ്ഞു* എന്നാറെ അവൻ അവ ൧൮
രൊട പറഞ്ഞു സാത്താൻ ആകാശത്തിൽനിന്ന മിന്നൽപൊലെ
വീഴുന്നതിനെ ഞാൻ കണ്ടു* കണ്ടാലും സൎപ്പങ്ങളിന്മെലും തെളകളിന്മെ ൧൯
ലും ശത്രുവിന്റെ സകല ശക്തിയിന്മെലും ചവിട്ടുവാൻ ഞാൻ നി
ങ്ങൾക്ക അധികാരത്തെ തരുന്നു ഒന്നും നിങ്ങളെ ഒരുപ്രകാരത്തി
ലും ഉപദ്രവിക്കയുമില്ല* എന്നാലും ആത്മാക്കൾ നിങ്ങൾക്ക കീഴാ ൨൦
യിരിക്കുന്നു എന്നുള്ളതിൽ സന്തൊഷിക്കരുത എന്നാൽ നിങ്ങളു
ടെ നാമങ്ങൾ സ്വൎഗ്ഗത്തിങ്കൽ എഴുതപ്പെട്ടിരിക്കുന്നതുകൊണ്ട എ
ററം സന്തൊഷിപ്പിൻ* ആ സമയത്ത യെശു ആത്മാവിങ്കൽ ആ ൨൧
നന്ദിച്ച പറഞ്ഞു പിതാവെ സ്വൎഗ്ഗത്തിന്റെയും ഭൂമിയുടെയും നാ
ഥ നീ ഇവ കാൎയ്യങ്ങളെ ജ്ഞാനികളിൽനിന്നും വിദ്വാന്മാരിൽനിന്നും
മറെക്കയും ശിശുക്കൾക്ക വെളിപ്പെടുത്തുകയും ചെയ്യുതുകൊണ്ട ഞാൻ
നിന്നെ സ്തുതിക്കുന്നു അതെ പിതാവെ ഇപ്രകാരം നിന്റെ സന്നി

൨൨ ധിയിൽ പ്രിയമായല്ലൊ* സകലവും എന്റെ പിതാവിനാൽ
എനിക്ക എല്പിക്കപ്പെട്ടിരിക്കുന്നു വിശെഷിച്ചും പുത്രൻ ആര എന്ന
പിതാവും പിതാവ ആര എന്ന പുത്രനും അവനെ ആർക്ക പ്രകാശി
പ്പിപ്പാൻ പുത്രൻ ഇച്ശിക്കുന്നുവൊ അവനും അല്ലാതെ ഒരുത്തനും
൨൩ അറിയുന്നില്ല* പിന്നെ അവൻ ശിഷ്യന്മാരുടെ അടുക്കൽ തിരി
ഞ്ഞ പ്രത്യെകമായി പറഞ്ഞു നിങ്ങൾ കാണുന്ന കാൎയ്യങ്ങളെ കാണു
൨൪ ന്ന കണ്ണുകൾ ഭാഗ്യമുള്ളവ* എന്തുകൊണ്ടെന്നാൽ അനെകം ദീൎഘ
ദൎശിമാരും രാജാക്കന്മാരും നിങ്ങൾ കാണുന്ന കാൎയ്യങ്ങളെ കാണ്മാ
നും നിങ്ങൾ കെൾക്കുന്ന കാൎയ്യങ്ങളെ കെൾപ്പാനും ആഗ്രഹിച്ചാറെ
അവർ കണ്ടതുമില്ല കെട്ടതുമില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു*
൨൫ അപ്പൊൾ കണ്ടാലും ശാസ്ത്രജ്ഞനായ ഒരുത്തൻ എഴുനീറ്റ ഗു
രൊ ഞാൻ നിത്യജീവനെ അനുഭവിപ്പാനായിട്ട എന്ത ചെയ്യെണ്ടു
൨൬ എന്ന അവനെ പരീക്ഷിച്ച പറഞ്ഞു* എന്നാറെ അവൻ അവ
നൊട പറഞ്ഞു വെദപ്രമാണത്തിൽ എന്ത എഴുതപ്പെട്ടിരിക്കുന്നു
൨൭ നീ എങ്ങിനെ വായിക്കുന്നു* അവൻ ഉത്തരമായിട്ട പറഞ്ഞു നീ
നിന്റെ പൂൎണ്ണ ഹൃദയത്തൊടും നിന്റെ പൂൎണ്ണാത്മാവൊടും നിന്റെ
പൂൎണ്ണ ശക്തിയൊടും നിന്റെ പൂൎണ്ണ മനസ്സൊടും നിന്റെ ദൈവമാ
യ കൎത്താവിനെയും നിന്നെ പൊലെ തന്നെ നിന്റെ അയല്ക്കാ
൨൮ രനെയും സ്നെഹിക്കണം* അവൻ അവനൊട പറഞ്ഞു നീ നെരാ
യി ഉത്തരം പറഞ്ഞു ഇതിനെ ചെയ്ക എന്നാൽ നീ ജീവിച്ചിരി
൨൯ ക്കും* എന്നാറെ അവൻ തന്നെത്താൻ നീതിമാനാക്കിക്കൊൾവാ
ൻ മനസ്സായി യെശുവിനൊട എന്നാൽ എന്റെ അയല്ക്കാരൻ
൩൦ ആരാകുന്നു എന്ന പറഞ്ഞു* എന്നാറെ യെശു ഉത്തരമായിട്ട പ
റഞ്ഞു ഒരുത്തൻ യെറുശലമിൽനിന്ന യെറിഹൊയിലെക്ക പുറ
പ്പെട്ടുചെന്ന കള്ളന്മാരുടെ ഇടയിൽ അകപ്പെട്ടു അവർ അവനെ
വസ്ത്രം ഊരി മുറിഎല്പിച്ച അവനെ അൎദ്ധപ്രാണനൊടെ വിട്ടുപൊ
൩൧ യി* പിന്നെ അസംഗതിയായി ഒരു ആചാൎയ്യൻ ആ വഴിയെ പു
റപ്പെട്ടു വന്നു അവൻ അവനെ കണ്ടപ്പൊൾ അപ്പുറത്തക്കൂടി കട
൩൨ ന്ന പൊകയും ചെയ്തു* അപ്രകാരം തന്നെ ഒരു ലെവായക്കാര
നും താൻ ആ സ്ഥലത്തിങ്കലായപ്പൊൾ വന്ന കണ്ട അപ്പുറത്തക്കൂ
൩൩ ടി കടന്ന പൊകയും ചെയ്തു* അനന്തരം ഒരു ശമറിയക്കാരൻ
വഴിയാത്രപൊകുമ്പൊൾ അവന്റെ അരികെ ചെന്ന അവനെ ക
൩൪ ണ്ടപ്പൊൾ അലിവുണ്ടായി* എന്നാറെ അവൻ അരികെ ചെന്ന
അവന്റെ മുറികളെ എണ്ണയെയും വീഞ്ഞിനെയും പകൎന്ന കെട്ടി
അവനെ തന്റെ സ്വന്ത വാഹനത്തിന്മെൽ തന്നെ കയററി അ
വനെ ഒരു വഴിയമ്പലത്തിലെക്ക കൊണ്ടുചെന്ന അവനെ വിചാ
൩൫ രിച്ചു* പിറെറ ദിവസം അവൻ പുറപ്പെട്ടപ്പൊൾ രണ്ട വെള്ളി
ക്കാശിനെ എടുത്ത വഴിയമ്പലക്കാരന്ന കൊടുത്ത അവനൊട പ
റഞ്ഞു ഇവനെ വിചാരിച്ചുകൊൾക നീ അധികമായിട്ട എന്ത എ

ക്കിലും ചിലവിട്ടാൽ അതിനെ ഞാൻ തിരിച്ച വരുമ്പൊൾ നിനക്ക
തന്നുകൊള്ളാം* എന്നാൽ കള്ളന്മാരുടെ ഇടയിൽ അകപ്പെട്ട വ ൩൬
ന്ന ശമ്മൂവരിൽ ആര അയൽക്കാരനായി എന്ന നിനക്ക തൊന്നു
ന്നു* അവനൊട കരുണ ചെയ്യുവൻ എന്ന അവൻ പറഞ്ഞു അ ൩൭
പ്പൊൾ യെശു അവനൊട പറഞ്ഞു പൊയി നീയും അപ്രകാരം ത
ന്നെ ചെയ്ക*

പിന്നെ ഉണ്ടായത എന്തെന്നാൽ അവർ പൊകുമ്പൊൾ അവ ൩൮
ൻ ഒരു ഗ്രാമത്തിലെക്ക പ്രവെശിച്ചു മർത്ത എന്ന നാമമുള്ള ഒരു
സ്ത്രീ തന്റെ ഭവനത്തിലെക്ക അവനെ കൈക്കൊൾകയും ചെയ്തു*
അവൾക്ക മറിയ എന്ന നാമമുള്ള ഒരു സഹൊദരിയുണ്ടായിരുന്നു ൩൯
അവളും യെശുവിന്റെ പാദങ്ങളിൽ ഇരുന്ന അവന്റെ വചന
ത്തെ കെട്ടു* എന്നാൽ മർത്ത വളരെ ശുശ്രൂഷയെ കുറിച്ച വല ൪൦
ഞ്ഞു അവൾ അവന്റെ അടുക്കൽ വന്ന പറഞ്ഞു കർത്താവെ എ
ന്റെ സഹൊദരി ശുശ്രൂഷ ചെയ്വാനായിട്ട എന്നെ മാത്രം വിട്ടി
രിക്കുന്നത നിനക്ക വിചാരമില്ലയൊ ആകയാൽ അവൾ എനിക്ക
സഹായിക്കെണ്ടുന്നതിന്ന അവളൊട കല്പിക്ക* അപ്പൊൾ യെശു ൪൧
ഉത്തരമായിട്ട അവളൊട പറഞ്ഞു മർത്തായെ മർത്തായെ നീ വള
രെ കാൎയ്യങ്ങളെ കുറിച്ച വിചാരപ്പെടുകയും പരിശ്രമപ്പെടുകയും
ചെയ്യുന്നു* എന്നാൽ ഒരു കാൎയ്യം ആവശ്യമുള്ളതാകുന്നു മറിയ ത ൪൨
ന്നിൽനിന്ന അപഹരിക്കപ്പെടാത്തതായുള്ള നല്ല അംശത്തെ തെരി
ഞ്ഞെടുത്തുമിരിക്കുന്നു*

## ൧൧ അദ്ധ്യായം

൧ ക്രിസ്തു പ്രാൎത്ഥിപ്പാൻ പഠിപ്പിക്കുന്നത.—൧൪ സംസാരിപ്പാ
ൻ വഹിയാത്തൊരു പിശാചിനെ പുറത്താക്കികളയുന്നത.
—൨൯ അവൻ ജനങ്ങൾക്ക പ്രസംഗിക്കയും.—൩൭ പറിശ
ന്മാരെയും ഉപാദ്ധ്യായന്മാരെയും ശാസ്ത്രജ്ഞന്മാരെയും ശാസി
ക്കയും ചെയ്യുന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ ഒരു സ്ഥലത്തിൽ
പ്രാൎത്ഥിച്ചുകൊണ്ടിരുന്നു കഴിഞ്ഞതിന്റെ ശെഷം അവന്റെ ശി
ഷ്യന്മാരിൽ ഒരുത്തൻ അവനൊട പറഞ്ഞു കർത്താവെ യൊഹന്നാ
ൻ തന്റെ ശിഷ്യന്മാൎക്ക ഉപദെശിച്ചതുപൊലെ തന്നെ പ്രാൎത്ഥി
പ്പാൻ ഞങ്ങൾക്ക ഉപദെശിക്കെണം* അനന്തരം അവൻ അവ ൨
രൊട പറഞ്ഞു നിങ്ങൾ പ്രാൎത്ഥിക്കുമ്പൊൾ പറവിൻ ഞങ്ങളുടെ
സ്വൎഗ്ഗസ്ഥനായ പിതാവെ നിന്റെ നാമം പരിശുദ്ധമാക്കപ്പെടെണ
മെ നിന്റെ രാജ്യം വരെണമെ സ്വൎഗ്ഗത്തിലെ പൊലെ ഭൂമിയിങ്ക
ലും നിന്റെ ഹിതം ചെയ്യപ്പെടെണമെ* ഞങ്ങൾക്ക ദിനംപ്രതിയു ൩
ള്ള അപ്പത്തെ ദിനംപ്രതി ഞങ്ങൾക്ക തരെണമെ* ഞങ്ങളുടെ പാ ൪
പങ്ങളെയും ഞങ്ങളൊട ക്ഷമിക്കെണമെ എന്തുകൊണ്ടെന്നാൽ ഞ

ങ്ങൾക്ക കുററം ചെയ്യുന്നവനൊടെല്ലാം ഞങ്ങളും ക്ഷമിക്കുന്നു ഞ
ങ്ങളെ പരിക്ഷയിലെക്ക അകപ്പെടുത്താതെ ഞങ്ങളെ ദൊഷത്തി
൫ ങ്കൽനിന്ന രക്ഷിക്കയും ചെയ്യെണമെ* പിന്നെ അവൻ അവരൊ
ട പറഞ്ഞു നിങ്ങളിൽ ആൎക്ക എങ്കിലും തനിക്ക ഒരു സ്നെഹിതൻ ഉ
ണ്ടാകയും അവന്റെ അടുക്കൽ അൎദ്ധരാത്രിയിൽ ചെല്ലുകയും അവ
൬ നൊട സ്നെഹിത* എന്റെ ഒരു സ്നെഹിതൻ വഴിയാത്രയിങ്കൽ
എന്റെ അടുക്കൽ വന്നിരിക്കുന്നു അവന്റെ മുമ്പാകെ വിളമ്പു
വാൻ എനിക്ക ഒന്നുമില്ലായ്കകൊണ്ട മൂന്ന അപ്പങ്ങളെ എനിക്ക ക
൭ ടം തരിക എന്ന പറകയും* അകത്തിരിക്കുന്നവൻ ഉത്തരമായി
ട്ട എന്നെ പ്രയാസപ്പെടുത്തരുതെ വാതിൽ ഇപ്പൊൾ അടച്ചിരി
ക്കുന്നു എന്റെ മക്കളും എന്നൊടു കൂടെ കിടക്കയിൽ ഉണ്ട എഴു
നീററ നിനക്ക തരുവാൻ എനിക്ക കഴികയില്ലെന്ന പറകയുംചെ
൮ യ്താൽ* അവൻ തന്റെ സ്നെഹിതനാകകൊണ്ട താൻ എഴുനീററ
അവന്ന കൊടുക്കയില്ല എങ്കിലും അവന്റെ നിൎബന്ധം ഹെതുവാ
യിട്ട താൻ എഴുനീററ അവന്ന വെണ്ടുന്നതത്രയും കൊടുക്കുംഎ
൯ ന്ന ഞാൻ നിങ്ങളൊട പറയുന്നു* പിന്നെയും ഞാൻ നിങ്ങളൊടു
പറയുന്നു യാചിപ്പിൻ എന്നാൽ നിങ്ങൾക്ക നൽകപ്പെടും അന്വെ
ഷിപ്പിൻ എന്നാൽ നിങ്ങൾക്ക കണ്ടെത്തും മുട്ടുവിൻ എന്നാൽ നി
൧൦ ങ്ങൾക്ക തുറക്കപ്പെടും* എന്തുകൊണ്ടെന്നാൽ യാചിക്കുന്നവന എ
ല്ലാം ലഭിക്കുന്നു അന്വെഷിക്കുന്നവനും കണ്ടെത്തുന്നു മുട്ടുന്നവന്നു തു
൧൧ റക്കപ്പെടുകയും ചെയ്യും* നിങ്ങളിൽ പിതാവായിരിക്കുന്ന ഒരുത്ത
നൊട പുത്രൻ അപ്പത്തെ യാചിച്ചാൽ അവൻ അവന്ന ഒരു കല്ലി
നെ കൊടുക്കുമൊ ഒരു മത്സ്യത്തെ എന്നുവരികിൽ മത്സ്യത്തിന്നു
൧൨ പകരം ഒരു പാമ്പിനെ അവന്ന കൊടുക്കുമൊ* അല്ല അവൻ ഒ
രു മുട്ടയെ യാചിക്കുമെങ്കിൽ അവന്ന ഒരു തെളിനെ കൊടുക്കു
൧൩ മൊ* അതുകൊണ്ട ദൊഷികളാകുന്ന നിങ്ങൾ നിങ്ങളുടെ പുത്രന്മാ
ൎക്ക നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എങ്കിൽ നിങ്ങളുടെ സ്വ
ൎഗ്ഗസ്ഥനായ പിതാവ തന്നൊട യാചിക്കുന്നവൎക്ക പരിശുദ്ധാത്മാവി
നെ എത്ര അധികമായി നൽകും*
൧൪ പിന്നെ അവൻ ഒരു പിശാചിനെ പുറത്താക്കി അത ഊമയാ
യുമിരുന്നു എന്നാറെ ഉണ്ടായത എന്തെന്നാൽ പിശാച പുറത്ത
പൊയതിന്റെ ശെഷം ഊമയായവൻ സംസാരിച്ചു ജനങ്ങൾ ആ
൧൫ ശ്ചൎയ്യപ്പെടുകയും ചെയ്തു* എന്നാറെ അവരിൽ ചിലർ പറഞ്ഞു
അവൻ പിശാചുകളുടെ പ്രമാണിയായ ബെയത്സബുബിനെ കൊ
൧൬ ണ്ട പിശാചുകളെ പുറത്താക്കുന്നു* മററുള്ളവർ പരിക്ഷിച്ച അവ
൧൭ ങ്കൽ ആകാശത്തിൽനിന്ന ഒരു ലക്ഷ്യത്തെ അന്വെഷിച്ചു* എ
ന്നാറെ അവൻ അവരുടെ ചിന്തകളെ അറിഞ്ഞ അവരൊട പ
റഞ്ഞു തനിക്ക താൻ വിരൊധമായി പിരിഞ്ഞിരിക്കുന്ന രാജ്യം ഒ
ക്കയും ശൂന്യമാകുന്നു ഭവനത്തിന്ന വിരൊധമായി ഒരു ഭവ

നവും വീണുപൊകുന്നു* സാത്താനും തനിക്കുതാൻ വിരൊധമായി ൧൮
പിരിഞ്ഞിരിക്കുന്നു എങ്കിൽ അവന്റെ രാജ്യം എങ്ങിനെ നില്ക്കും
എന്തുകൊണ്ടെന്നാൽ ഞാൻ ബെയെത്സബൂബിനെ കൊണ്ട പിശാചു
കളെ പുറത്താക്കുന്നു എന്ന നിങ്ങൾ പറയുന്നു* എന്നാൽ ഞാൻ ൧൯
ബെയെത്സബൂബിനെ കൊണ്ട പിശാചുകളെ പുറത്താക്കുന്നു എങ്കിൽ
നിങ്ങളുടെ പുത്രന്മാർ ആരെകൊണ്ട പുറത്താക്കുന്നു അതുകൊണ്ട അ
വർ നിങ്ങളുടെ ന്യായാധിപതിമാരായി ഭവിക്കും* എന്നാൽഞാൻ ൨൦
ദൈവത്തിന്റെ കൈവിരലിനെ കൊണ്ട പിശാചുകളെ പുറത്താ
ക്കുന്നു എങ്കിൽ ദൈവത്തിന്റെ രാജ്യം നിങ്ങളിലെക്ക വന്നിരിക്കു
ന്നു നിശ്ചയം* ആയുധം ധരിച്ചൊരു ബലവാൻ തന്റെ അരമന ൨൧
യെ കാക്കുമ്പൊൾ അവന്റെ വസ്തുക്കൾ സമാധാനത്തൊടിരിക്കു
ന്നു* എന്നാൽ അവനെക്കാൾ ഒരു ബലവാൻ അവന്റെ നെ ൨൨
രെ വന്ന അവനെ ജയിക്കുമ്പൊൾ അവൻ വിശ്വസിച്ചിരുന്നതാ
യുള്ള അവന്റെ ആയുധവൎഗ്ഗത്തെ ഒക്കെയും പറിച്ചുകൊൾകയും
അവന്റെ അപഹൃതങ്ങളെ വിഭാഗിക്കയും ചെയ്യുന്നു* എന്നൊടു ൨൩
കൂടിയില്ലാത്തവൻ എനിക്ക വിരൊധമായിരിക്കുന്നു എന്നൊടു കൂ
ട കൂട്ടാത്തവൻ ഭിന്നിപ്പിക്കയും ചെയ്യുന്നു* മ്ലെച്ശാത്മാവ ഒരു മനു ൨൪
ഷ്യനിൽനിന്ന പുറപ്പെട്ടുപൊയപ്പൊൾ അവൻ നീരില്ലാത്ത സ്ഥല
ങ്ങളിൽ ആശ്വാസത്തെ അന്വെഷിച്ചുകൊണ്ട സഞ്ചരിക്കുന്നു കാ
ണായ്കകൊണ്ട അവൻ പറയുന്നു ഞാൻ വിട്ടുപുറപ്പെട്ടുപൊന്ന എ
ന്റെ വീട്ടിലെക്ക തിരിച്ചുപൊകും* പിന്നെ അവൻ വരുമ്പൊൾ ൨൫
അതിനെ വെടിപ്പാക്കപ്പെട്ടതും അലങ്കരിക്കപ്പെട്ടതുമായി കാണുന്നു*
അപ്പൊൾ അവൻ ചെന്ന തന്നെക്കാൾ ദുഷ്ടതയുള്ള മറ്റും എഴ ൨൬
ആത്മാക്കളെ കൂട്ടികൊണ്ടുചെല്ലുന്നു അവർ അകത്ത പ്രവെശിച്ച
അവിടെ വസിക്കുന്നു ആ മനുഷ്യന്റെ അവസാനകാൎയ്യങ്ങൾ മു
മ്പിലത്തെതിലും വഷളായി ഭവിക്കയും ചെയ്യുന്നു*

അവൻ ൟ കാൎയ്യങ്ങളെ പറയുമ്പൊൾ ഉണ്ടായത എന്തെന്നാ ൨൭
ൽ കൂട്ടത്തിൽ ഒരു സ്ത്രീ തന്റെ ശബ്ദത്തെ ഉയൎത്തി അവനൊ
ട പറഞ്ഞു നിന്നെ വഹിച്ച ഗൎഭപാത്രവും നീ കുടിച്ച മുലകളും ഭാഗ്യ
മുള്ളവ* എന്നാറെ അവൻ പറഞ്ഞു ദൈവത്തിന്റെ വചന ൨൮
ത്തെ കെൾക്കയും അതിനെ പ്രമാണിക്കയും ചെയ്യുന്നവർ വിശെ
ഷാൽ ഭാഗ്യവാന്മാരല്ലൊ*

പിന്നെ ജനങ്ങൾ തിങ്ങിക്കൂടിയപ്പൊൾ അവൻ പറഞ്ഞുതുടങ്ങി ൨൯
ൟ സന്തതി ദൊഷമുള്ളതാകുന്നു അത ഒരു ലക്ഷ്യത്തെ അന്വെ
ഷിക്കുന്നു യൊനാ എന്ന ദീൎഘദൎശിയുടെ ലക്ഷ്യമല്ലാതെ അതി
ന്ന മറ്റൊരു ലക്ഷ്യവും കൊടുക്കപ്പെടുകയില്ല* എന്തുകൊണ്ടെ ൩൦
ന്നാൽ എതുപ്രകാരം യൊനാ നിനുവായക്കാൎക്ക ഒരു ലക്ഷ്യമാ
യിരുന്നുവൊ അപ്രകാരം മനുഷ്യന്റെ പുത്രനും ൟ സന്തതിക്കാ
കും* ന്യായവിധിയിൽ തെക്കെ രാജസ്ത്രീ ൟ സന്തതിയുടെ മ ൩൧

ഷ്യരൊട കൂട എഴുനീല്ക്കയും അവരെ ശിക്ഷക്ക വിധിക്കയും
ചെയ്യും അതെന്തുകൊണ്ടെന്നാൽ അവൾ ശലൊമൊന്റെ ജ്ഞാ
നത്തെ കെൾ്പ്പാനായിട്ട ഭൂമിയുടെ അറുതികളിൽനിന്ന വന്നു ക
൩൨ ണ്ടാലും ശലൊമൊനെക്കാൾ ഒരു ശ്രെഷ്ഠൻ ഇവിടെ ഉണ്ട* ന്യായ
വിധിയിൽ നിനവായിലെ മനുഷ്യർ ഈ സന്തതിയൊട കൂട എ
ഴുനീല്ക്കയും അതിനെ ശിക്ഷക്ക വിധിക്കയും ചെയ്യും അതെന്തുകൊ
ണ്ടെന്നാൽ അവർ യൊനായുടെ പ്രസംഗത്തിങ്കൽ അനുതപിച്ചു
൩൩ കണ്ടാലും യൊനായെക്കാൾ ഒരു ശ്രെഷ്ഠൻ ഇവിടെ ഉണ്ട* ഒരു
ത്തനും ഒരു വിളക്കിനെ കൊളുത്തീട്ട അതിനെ രഹസ്യമായുള്ളൊ
രു സ്ഥലത്തിൽ എങ്കിലും ഒരു പറയിൻ കീഴിൽ എങ്കിലും വെക്ക
മാറില്ല അകത്ത കടക്കുന്നവർ വെളിച്ചത്തെ കാണ്മാനായിട്ട ഒരു
൩൪ വിളക്കുതണ്ടിന്മെൽ അത്രെ* ശരീരത്തിന്റെ ദീപം കണ്ണാകുന്നു
അതുകൊണ്ട നിന്റെ കണ്ണ നിൎമ്മലമായിരിക്കുമ്പൊൾ നിന്റെ ശ
രീരം മുഴുവനും പ്രകാശമുള്ളതാകുന്നു എന്നാൽ അത ദൊഷമുള്ള
തായിരിക്കുമ്പൊൾ നിന്റെ ശരീരവും അന്ധകാരമുള്ളതാകുന്നു*
൩൫ അതുകൊണ്ട നിങ്കലുള്ള പ്രകാശം അന്ധകാരം ആകാതെ ഇരിപ്പാ
൩൬ ൻ സൂക്ഷിക്ക* നിന്റെ ശരീരം ഒരു ഭാഗവും അന്ധകാരമുള്ളതാ
യിരിക്കാതെ മുഴുവനും പ്രകാശമുള്ളതാകുന്നു എങ്കിൽ ഒരു ദീപം ത
ന്റെ പ്രഭകൊണ്ട നിനക്ക പ്രകാശം തരുമ്പൊളുള്ളതുപൊലെ മുഴു
വനും പ്രകാശമുള്ളതാകും*

൩൭ അനന്തരം അവൻ പറയുമ്പൊൾ ഒരു പറിശൻ അവൻ ത
ന്നൊട കൂട പകലത്തെ ഭക്ഷണം കഴിക്കെണമെന്ന അവനൊട
൩൮ അപെക്ഷിച്ചു അവൻ അകത്ത ചെന്ന ഭക്ഷണത്തിന്നിരുന്നു*
എന്നാറെ പറിശൻ കണ്ടപ്പൊൾ അവൻ ഭക്ഷണത്തിന്ന മുമ്പെ
൩൯ കുളിക്കായ്കകൊണ്ട ആശ്ചൎയ്യപ്പെട്ടു* പിന്നെ കൎത്താവ അവനൊട
പറഞ്ഞു ഇപ്പൊൾ പറിശന്മാരായ നിങ്ങൾ പാനപാത്രത്തിന്റെ
യും ഭക്ഷണപാത്രത്തിന്റെയും പുറത്തഭാഗത്തെ സ്വഛമാക്കു
ന്നു നിങ്ങളുടെ ഉൾഭാഗം പിടിച്ചുപറികൊണ്ടും ദുഷ്ടത കൊണ്ടും നി
൪൦ റെഞ്ഞിരിക്കുന്നു താനും* ബുദ്ധിയില്ലാത്തവരെ പുറത്തുള്ളതിനെ
൪൧ ഉണ്ടാക്കിയവൻ അകത്തുള്ളതിനെയും ഉണ്ടാക്കിയില്ലയൊ* എന്നാ
ലും ഉള്ള വസ്തുക്കളിൽനിന്ന ധൎമ്മം കൊടുപ്പിൻ കണ്ടാലും സകല
൪൨ വും നിങ്ങൾക്ക സ്വഛമായിരിക്കയും ചെയ്യും* എങ്കിലൊ പറിശ
ന്മാരായ നിങ്ങൾക്ക ഹാ കഷ്ടം എന്തുകൊണ്ടെന്നാൽ നിങ്ങൾ തുള
സിയിലും കറിവെപ്പിലയിലും സകല സസ്യങ്ങളിലും പത്തിലൊന്ന
കൊടുക്കയും ന്യായത്തെയും ദൈവ സ്നെഹത്തെയും വിട്ടുകളകയും
ചെയ്യുന്നു ഇവയെ ചെയ്കയും അവയെ ഉപെക്ഷിക്കാതെ ഇരിക്ക
൪൩ യും ചെയ്യെണ്ടിയിരുന്നു* പറിശന്മാരായ നിങ്ങൾക്ക ഹാ കഷ്ടം
എന്തുകൊണ്ടെന്നാൽ നിങ്ങൾ സഭകളിൽ അഗ്രാസനങ്ങളെയും ച
൪൪ ന്ത സ്ഥലങ്ങളിൽ സല്ക്കാരങ്ങളെയും ആഗ്രഹിക്കുന്നു* കപടഭക്തി

കാരായി ഉപാദ്ധ്യായന്മാരും പറിശന്മാരുമായുള്ളൊരെ നിങ്ങൾക്ക
ഹാ കഷ്ടം എന്തുകൊണ്ടെന്നാൽ നിങ്ങൾ കാണപ്പെടാത്ത പ്രെ
തക്കല്ലറകളെപൊലെ ആകുന്നു മീതെ സഞ്ചരിക്കുന്ന മനുഷ്യർ
അവയെ അറിയുന്നതുമില്ല* അപ്പൊൾ ശാസ്ത്രജ്ഞന്മാരിൽ ഒരു ൪൫
ത്തൻ ഉത്തരമായിട്ട അവനൊട പറഞ്ഞു ഗുരൊ ഇപ്രകാരം പറ
കകൊണ്ട നീ ഞങ്ങളെയും ദുഷിക്കുന്നു* പിന്നെ അവൻ പറഞ്ഞു ശാ ൪൬
സ്ത്രജ്ഞന്മാരായ നിങ്ങൾക്കും ഹാ കഷ്ടം എന്തുകൊണ്ടെന്നാൽ വഹി
പ്പാൻ ഞെരുക്കമുള്ള ഭാരങ്ങളെ നിങ്ങൾ മനുഷ്യരെ കൊണ്ട ചുമ
പ്പിക്കുന്നു എങ്കിലും നിങ്ങൾ നിങ്ങളുടെ വിരലുകളിൽ ഒന്ന കൊണ്ടും
ആ ഭാരങ്ങളെ തൊടുന്നില്ല* നിങ്ങൾക്ക ഹാ കഷ്ടം എന്തുകൊണ്ടെ ൪൭
ന്നാൽ നിങ്ങൾ ദീൎഘദൎശിമാരുടെ പ്രെതക്കല്ലറകളെ പണിചെയ്യു
ന്നു എന്നാൽ നിങ്ങളുടെ പിതാക്കന്മാർ അവരെ കൊന്നുകളഞ്ഞു*
നിങ്ങൾ സാക്ഷിപ്പെടുത്തുകയും നിങ്ങളുടെ പിതാക്കന്മാരുടെ പ്രവൃ ൪൮
ത്തികളെ നിങ്ങളും സമ്മതിക്കയും ചെയ്യുന്നു നിശ്ചയം എന്തുകൊണ്ടെ
ന്നാൽ അവരല്ലൊ അവരെ കൊന്നത നിങ്ങളും അവരുടെ പ്രെ
തക്കല്ലറകളെ പണിചെയ്യുന്നു* ഇത ഹെതുവായിട്ട ദൈവത്തി ൪൯
ന്റെ ജ്ഞാനവും പറയുന്നു ഞാൻ ദീൎഘദൎശിമാരെയും അപ്പൊ
സ്തൊലന്മാരെയും അവരുടെ അടുക്കൽ അയക്കും അവർ അവരിൽ
ചിലരെ കൊല്ലുകയും ചിലരെ പീഡിപ്പിക്കയും ചെയ്യും* ലൊകാ ൫൦
രംഭം മുതൽ ആബെലിന്റെ രക്തം തുടങ്ങി പീഠത്തിന്നും ദൈവാ
ലയത്തിന്നും മദ്ധ്യെ നശിച്ചുപൊയ സഖറിയയുടെ രക്തം വരെയും*
ചിന്നപ്പെട്ടതായുള്ള സകല ദീൎഘദൎശിമാരുടെയും രക്തം ഈ സ ൫൧
ന്തതിയൊട ചൊദിക്കപ്പെടെണ്ടുന്നതിന്ന ആകുന്നു ഞാൻ സത്യമാ
യിട്ട നിങ്ങളൊട പറയുന്നു അത ഈ സന്തതിയൊട ചൊദിക്ക
പ്പെടും* ശാസ്ത്രജ്ഞന്മാരായ നിങ്ങൾക്ക ഹാ കഷ്ടം എന്തുകൊണ്ടെ ൫൨
ന്നാൽ നിങ്ങൾ ജ്ഞാനത്തിന്റെ താക്കൊലിനെ എടുത്തുകളഞ്ഞു
നിങ്ങൾ തന്നെ അകത്ത പ്രവെശിച്ചില്ല അകത്ത പ്രവെശിക്കുന്ന
വരെ നിങ്ങൾ വിരൊധിക്കയും ചെയ്തു* അവൻ ഈ കാൎയ്യങ്ങളെ ൫൩
അവരൊട പറയുമ്പൊൾ ഉപാദ്ധ്യായന്മാരും പറിശന്മാരും അവ
നെ ഏററ നൊക്കികൊണ്ടും അവനെ കുററപ്പെടുത്തെണ്ടുന്നതിന്നാ
യിട്ട അവന്റെ വായിൽനിന്ന യാതൊന്നിനെ എങ്കിലും പിടിപ്പാ
ൻ അന്വെഷിച്ചുകൊണ്ടും* അവനെ വളരെ നിൎബന്ധിക്കയും ബ ൫൪
ഹു കാൎയ്യങ്ങളെ കുറിച്ച അവനെ സംസാരിപ്പിക്കയും ചെയ്തു തുടങ്ങി*

## ൧൨ അദ്ധ്യായം

൧ കപടഭക്തിയും തന്നെ അറിയിക്കുന്നതിന്ന മാനുഷ ഭയവും
വെണ്ട എന്ന ക്രിസ്തു തന്റെ ശിഷ്യന്മാരെ ഒൎമ്മപ്പെടുത്തുന്ന
ത — ൧൫ ദ്രവ്യാഗ്രഹത്തെയും വ്യാകുല വിചാരത്തെയും
തെററിയതിക്കെണ്ടുന്നത.—൨൧ വിശ്വാസവും ബുദ്ധിയുമുള്ള

കലവറക്കാരന്റെ സംഗതി.

ഇതിനിടയിൽ അസംഖ്യം ജനം അവർ തമ്മിൽ ചവുട്ടുവാൻ തക്കവണ്ണം വന്ന കൂടിയപ്പൊൾ അവൻ തന്റെ ശിഷ്യന്മാരൊട പറഞ്ഞു തുടങ്ങി മുമ്പെ നിങ്ങൾ പറിശന്മാരുടെ കപടഭക്തിയാകുന്ന പു
൨ ളിച്ച മാവിൽനിന്ന ജാഗ്രതയായിരിപ്പിൻ* വെളിപ്പെടാതെ മറഞ്ഞിരിക്കുന്നതൊന്നുമില്ല അറിയപ്പെടാതെ രഹസ്യമായുള്ളതുമില്ല*
൩ അതുകൊണ്ട നിങ്ങൾ അന്ധകാരത്തിങ്കൽ സംസാരിച്ചതൊക്കെയും പ്രകാശത്തിങ്കൽ കെൾക്കപ്പെടും നിങ്ങൾ അറകളിൽ ചെവിയിൽ സംസാരിച്ചതും ഭവനങ്ങളുടെ മെൽ പ്രസംഗിക്കപ്പെടും*
൪ വിശെഷിച്ച എന്റെ സ്നെഹിതന്മാരാകുന്ന നിങ്ങളൊട ഞാൻ പറയുന്നു ശരീരത്തെ കൊന്ന അതിന്റെ ശെഷം ചെയ്വാൻ അധി
൫ കമായിട്ടൊന്നും ഇല്ലാത്തവരെ ഭയപ്പെടരുത* നിങ്ങൾ ആരെ ഭയപ്പെടെണമെന്ന ഞാൻ നിങ്ങൾക്ക കാണിക്കാം താൻ കൊന്നതിന്റെ ശെഷം നരകത്തിലെക്ക തള്ളിക്കളവാൻ അധികാരമുള്ളവനെ ഭയപ്പെടുവിൻ അതെ ഞാൻ നിങ്ങളൊട പറയുന്നു അവനെ
൬ ഭയപ്പെടുവിൻ* അഞ്ചു ചടക പക്ഷികൾ രണ്ട കാശിന്ന വില്ക്കപ്പെടുന്നില്ലയൊ അവയിൽ ഒന്നും ദൈവത്തിന്റെ മുമ്പാകെ മറ
൭ ക്കപ്പെടുന്നതുമില്ല* അത്രയുമല്ല നിങ്ങളുടെ തലയിലെ രൊമങ്ങളൊക്കയും എണ്ണപ്പെട്ടിരിക്കുന്നു അതുകൊണ്ട നിങ്ങൾ ഭയപ്പെടരുത നിങ്ങൾ അനെകം ചടക പക്ഷികളെക്കാളും വിശെഷതപ്പെട്ടിരി
൮ ക്കുന്നു* പിന്നെയും ഞാൻ നിങ്ങളൊട പറയുന്നു യാതൊരുത്തനും മനുഷ്യരുടെ മുമ്പാകെ എന്നെ അറിയിക്കുമെങ്കിൽ അവനെ മനുഷ്യന്റെ പുത്രനും ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പാകെ അ
൯ റിയിക്കും* എന്നാൽ മനുഷ്യരുടെ മുമ്പാകെ എന്നെ നിഷെധിക്കുന്നവൻ ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പാകെ നിഷെധിക്ക
൰ പ്പെടും* പിന്നെ യാതൊരുത്തനെങ്കിലും മനുഷ്യന്റെ പുത്രന്ന വിരൊധമായി ഒരു വാക്കിനെ പറഞ്ഞാൽ അത അവനൊട ക്ഷമിക്കപ്പെടും പരിശുദ്ധാത്മാവിന്ന വിരൊധമായി ദൂഷിച്ച പറയുന്ന
൰൧ വനൊട അത ക്ഷമിക്കപ്പെടുകയില്ലതാനും* പിന്നെ അവർ നിങ്ങളെ സഭകൾക്കും ആധിപത്യങ്ങൾക്കും അധികാരങ്ങൾക്കും മുമ്പാകെ കൊണ്ടുപൊകുമ്പൊൾ എങ്ങിനെയൊ എന്തൊ ഉത്തരം പറയെണം എന്നെങ്കിലും എന്തു പറയെണം എന്നെങ്കിലും നിങ്ങൾ വി
൰൨ ചാരപ്പെടരുത* എന്തുകൊണ്ടെന്നാൽ നിങ്ങൾ പറയെണ്ടുന്ന കാൎയ്യങ്ങളെ പരിശുദ്ധാത്മാവ ആ സമയത്തിങ്കൽ നിങ്ങൾക്ക ഉപദെശിക്കും*

൰൩ എന്നാറെ ജനസംഘത്തിൽ ഒരുത്തൻ അവനൊട പറഞ്ഞു ഗുരൊ എന്റെ സഹൊദരൻ എന്നൊടു കൂടിയുള്ള അവകാശ
൰൪ ത്തെ വിഭാഗിപ്പാൻ അവനൊട പറയെണം* എന്നാറെ അവൻ അവനൊട പറഞ്ഞു മനുഷ്യ എന്നെ നിങ്ങൾക്ക ഒരു ന്യായാ

ധിപതിയായിട്ട എങ്കിലും വിഭാഗിക്കുന്നവനായിട്ട എങ്കിലും ആര
ാക്കിയിരിക്കുന്നു* ൧൫ പിന്നെ അവൻ അവരൊട പറഞ്ഞു ദ്രവ്യാഗ്ര
ഹത്തിങ്കൽനിന്ന സൂക്ഷിക്കയും ജാഗ്രതപ്പെടുകയും ചെയ്വിൻ ഒരു
ത്തന്റെ ജീവൻ അവനുള്ള സമ്പത്തുകളുടെ പരിപൂൎണ്ണതയിൽ ഉ
ണ്ടാകുന്നതല്ലല്ലൊ* ൧൬ പിന്നെ അവൻ അവരൊട ഒരു ഉപമയെ
പറഞ്ഞു ധനവാനായൊരു മനുഷ്യന്റെ നിലം നന്നായി വിള
ഞ്ഞു* ൧൭ എന്നാറെ അവൻ തന്റെ ഉള്ളിൽ വിചാരിച്ച പറഞ്ഞു
എന്റെ ധാന്യങ്ങളെ കൂട്ടി ഇടുവാൻ എനിക്ക സ്ഥലമില്ലായ്കകൊണ്ട
ഞാൻ എന്ത ചെയ്യും* ൧൮ പിന്നെ അവൻ പറഞ്ഞു ഞാൻ ഇതിനെ
ചെയ്യും ഞാൻ എന്റെ കളപ്പുരകളെ പൊളിച്ചുകളഞ്ഞ വലുതാ
യിട്ട പണിചെയ്കയും അവിടെ എന്റെ ധാന്യങ്ങളെ ഒക്കയും എ
ന്റെ നല്ല വസ്തുക്കളെയും കൂട്ടി ഇടുകയും* ൧൯ എന്റെ ദെഹിയൊ
ട ദെഹി നിനക്ക എറിയ സംവത്സരങ്ങൾക്ക വളരെ നല്ല വസ്തു
കൾ വെക്കപ്പെട്ടിരിക്കുന്നു ആശ്വസിക്ക ഭക്ഷിക്ക പാനം ചെയ്ക ആ
നന്ദിച്ചുകൊൾക എന്ന പറകയും ചെയ്യും* ൨൦ എന്നാറെ ദൈവം
അവനൊട പറഞ്ഞു മൂഢ ഒരം രാത്രിയിൽ നിന്റെ ദെഹി നിങ്കൽ
നിന്ന ചൊദിക്കപ്പെടും അപ്പൊൾ നീ സംഭരിച്ച വസ്തുക്കൾ ആരുടെ
ആകും* ൨൧ ദൈവത്തിങ്കൽ സമ്പന്നനാകാതെ തനിക്കായിട്ട തന്നെ
നിക്ഷെപത്തെ വെക്കുന്നവൻ ഇപ്രകാരം ആകുന്നു*

൨൨ പിന്നെ അവൻ തന്റെ ശിഷ്യന്മാരൊട പറഞ്ഞു അതുകൊണ്ട
ഞാൻ നിങ്ങളൊട പറയുന്നു നിങ്ങൾ എതിനെ ഭക്ഷിക്കെണ്ടു എന്ന
നിങ്ങളുടെ ദെഹിയെ കുറിച്ചും എതിനെ ധരിക്കെണ്ടു എന്ന നിങ്ങ
ളുടെ ദെഹത്തെ കുറിച്ചും വിചാരപ്പെടരുത* ൨൩ ഭക്ഷണത്തെക്കാൾ
ദെഹിയും ഉടുപ്പിനെക്കാൾ ദെഹവും അധികമാകുന്നു* ൨൪ കഴുകകളെ
വിചാരിച്ചുകൊൾവിൻ അവർ വിതക്കുന്നില്ല കൊയ്യുന്നതുമില്ല അ
വൎക്ക പാണ്ടിശാലയും ഇല്ല കളപ്പുരയും ഇല്ല എങ്കിലും ദൈവം അ
വരെ പുലൎത്തുന്നു നിങ്ങൾ പക്ഷികളെക്കാൾ എത്ര വിശെഷതപ്പെ
ട്ടിരിക്കുന്നു* ൨൫ വിചാരപ്പെടുന്നതിനാൽ തന്റെ ശരീര പരിമാണ
ത്തിൽ ഒരു മുളത്തെ കൂടെ കൂട്ടുവാൻ നിങ്ങളിൽ ആൎക്ക കഴിയും*
൨൬ അതുകൊണ്ട അത്യല്പമായുള്ളതിനെ നിങ്ങൾക്ക ചെയ്വാൻ കഴികയി
ല്ലെങ്കിൽ ശിഷ്ടം കാൎയ്യങ്ങളെ കുറിച്ച നിങ്ങൾ എന്തിന വിചാരപ്പെ
ടുന്നു* ൨൭ പുഷ്പങ്ങളെ വിചാരിപ്പിൻ അവ എങ്ങിനെ വളരുന്നു അ
വ അദ്ധ്വാനപ്പെടുന്നില്ല നൂല്ക്കുന്നതുമില്ല എങ്കിലും ശലൊമൊൻത
ന്റെ സകല മഹത്വത്തിലും ഇവയിൽ ഒന്നിനെപ്പൊലെ അലങ്ക
രിക്കപ്പെട്ടില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു* ൨൮ അതുകൊണ്ട
ഇന്ന വയലിലിരിക്കുന്നതായും നാളെ അടുപ്പിൽ ഇടപ്പെടുന്നതാ
യുമുള്ള പുല്ലിനെ ദൈവം ഇപ്രകാരം ധരിപ്പിക്കുന്നു എങ്കിൽ അല്പ
വിശ്വാസികളെ നിങ്ങളെ എത്ര അധികം ധരിപ്പിക്കും* ൨൯ പിന്നെ എ
തിനെ ഭക്ഷിക്കെണ്ടു എന്നും എതിനെ പാനം ചെയ്യെണ്ടു എന്നും

൨൯ നിങ്ങൾ അന്വെഷിക്കയുമരുത ചഞ്ചലപ്പെടുകയുമരുത* ൩൦ ഈ വ
സ്തുക്കളെ ഒക്കയും പ്രപഞ്ചികൾ അന്വെഷിക്കുന്നുവല്ലൊ എന്നാൽ
ഇവറ്റെ കൊണ്ട നിങ്ങൾക്ക ആവശ്യമുണ്ട എന്ന നിങ്ങളുടെ പിതാവ
൩൧ അറിയുന്നു* ദൈവത്തിന്റെ രാജ്യത്തെ തന്നെ അന്വെഷിപ്പിൻ
൩൨ എന്നാൽ ഇവ ഒക്കയും നിങ്ങൾക്ക കൂടെ നൽകപ്പെടും* ചെറിയ
കൂട്ടമെ ഭയപ്പെടരുത എന്തുകൊണ്ടെന്നാൽ നിങ്ങളുടെ പിതാവ നി
൩൩ ങ്ങൾക്ക രാജ്യത്തെ നൽകുവാൻ ഇഷ്ടപ്പെടുന്നു* നിങ്ങൾക്കുള്ള വ
സ്തുക്കളെ വിറ്റ ധൎമ്മം കൊടുപ്പിൻ പഴയതായി പൊകാത്ത മടി
ശ്ശീലകളെ ഒടുങ്ങാത്ത നിക്ഷെപത്തെ സ്വൎഗ്ഗത്തിങ്കൽ നിങ്ങൾക്ക
ഉണ്ടാക്കികൊൾവിൻ അവിടെ ഒരു കള്ളൻ അടുക്കുന്നതുമില്ല പുഴു
൩൪ ക്ഷയിപ്പിക്കുന്നതുമില്ല* നിങ്ങളുടെ നിക്ഷെപം എവിടെ ഇരിക്കു
ന്നുവൊ അവിടെ നിങ്ങളുടെ ഹൃദയവും ഇരിക്കുമല്ലൊ*

൩൫ നിങ്ങളുടെ അരകൾ ബന്ധിക്കപ്പെട്ടും നിങ്ങളുടെ ദീപങ്ങൾ ജ്വലി
൩൬ ച്ചും കൊണ്ടിരിക്കട്ടെ* തങ്ങളുടെ യജമാനൻ വന്ന മുട്ടുമ്പൊൾ ഉട
നെ അവന്ന തുറപ്പാനായിട്ട അവൻ എപ്പൊൾ കല്യാണത്തിൽ
നിന്ന തിരികെ വരുമെന്നവെച്ച അവനായിട്ട കാത്തിരിക്കുന്ന മ
൩൭ നുഷ്യൎക്ക നിങ്ങൾ സദൃശന്മാരായിരിക്കയും ചെയ്യിൻ* യജമാനൻ
വരുമ്പൊൾ ജാഗ്രതയുള്ളവരായിരുന്ന കാണുന്ന ആ ദാസന്മാർ ഭാ
ഗ്യവാന്മാർ അവൻ തന്നെ അര മുറുക്കുകയും അവരെ ഭക്ഷണ
ത്തിന്ന ഇരുത്തുകയും അടുത്ത വന്ന അവൎക്ക ശുശ്രൂഷ ചെയ്കയും
൩൮ ചെയ്യും എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു* അവ
ൻ രണ്ടാം യാമത്തിങ്കലൊ മൂന്നാം യാമത്തിങ്കലൊ വന്ന ഇപ്രകാ
൩൯ രം കാണും എങ്കിൽ ആ ദാസന്മാർ ഭാഗ്യവാന്മാരാകുന്നു* വിശെഷി
ച്ചും കള്ളൻ ഇന്ന സമയത്തിങ്കൽ വരുമെന്ന ഭവനത്തിന്റെ യ
ജമാനൻ അറിഞ്ഞിരുന്നു എങ്കിൽ അവൻ ഉണൎന്നിരിക്കയും ത
ന്റെ ഭവനം തുറക്കപ്പെടുവാൻ സമ്മതിക്കാതെ ഇരിക്കയും ചെയ്യു
൪൦ മായിരുന്നു എന്നുള്ളതിനെ അറിവിൻ* ആകയാൽ നിങ്ങളും ഒ
രുങ്ങിയിരിപ്പിൻ എന്തുകൊണ്ടെന്നാൽ നിങ്ങൾ നിരൂപിക്കാത്തൊ
൪൧ രു സമയത്തിങ്കൽ മനുഷ്യന്റെ പുത്രൻ വരുന്നു* അപ്പൊൾ പ
ത്രൊസ അവനൊട കൎത്താവെ നീ ഈ ഉപമയെ ഞങ്ങളൊടൊ
൪൨ എല്ലാവരൊടും കൂടിയൊ പറയുന്നത എന്ന പറഞ്ഞു* എന്നാറെ
കൎത്താവ പറഞ്ഞു ഇപ്പൊൾ തൽസമയത്തിങ്കൽ ഭക്ഷണവിത
ത്തെ കൊടുക്കെണ്ടുന്നതിന യജമാനൻ തന്റെ വീട്ടുകാൎക്ക മീതെ
ആക്കി വെക്കുന്ന വിശ്വാസവും ബുദ്ധിയുമുള്ള കലവറക്കാരൻ ആരാ
൪൩ കുന്നു* തന്റെ യജമാനൻ വരുമ്പൊൾ അപ്രകാരം ചെയ്ക കാ
൪൪ ണുന്ന ആ ഭൃത്യൻ ഭാഗ്യവാൻ* അവൻ തനിക്കുള്ള സകല വസ്തു
ക്കളുടെ മെലും അവനെ ആക്കിവെക്കുമെന്ന ഞാൻ സത്യമായിട്ട നി
൪൫ ങ്ങളൊട പറയുന്നു* എന്നാൽ ആ ഭൃത്യൻ എന്റെ യജമാനൻ
വരുവാൻ താമസിക്കുന്നു എന്ന തന്റെ ഹൃദയത്തിൽ പറകയും

ഭൃത്യന്മാരെയും ഭൃത്യമാരെയും അടിപ്പാനും ഭക്ഷിപ്പാനും പാനംചെ
യ്യാനും മദ്യപാനം ചെയ്യാനും ആരംഭിക്കയും ചെയ്താൽ* ആ ഭൃത്യ ൪൬
ന്റെ യജമാനൻ അവൻ നൊക്കാത്തതായുള്ളൊരു ദിവസത്തി
ലും അവൻ അറിയാത്തതായൊരു സമയത്തിങ്കലും വരും അവ
നെ വെട്ടിക്കളകയും അവന്റെ ഒഹരിയെ അവിശ്വാസികളൊട
കൂടി കല്പിക്കയും ചെയ്യും* വിശെഷിച്ചും തന്റെ യജമാനന്റെ ൪൭
ഹിതത്തെ അറിഞ്ഞ ഒരുങ്ങാതെയും അവന്റെ ഹിതപ്രകാരം
ചെയ്യാതെയും ഉള്ള ദാസന അനെകം അടികൾ കൊള്ളും* അറി ൪൮
യാതെ അടികൾക്ക യൊഗ്യമുള്ള കാൎയ്യങ്ങളെ ചെയ്യുവന്ന കുറെ
അടികൾ കൊള്ളുകയുമുള്ള എന്തുകൊണ്ടെന്നാൽ ആൎക്ക വളരെ കൊ
ടുക്കപ്പെടുന്നുവൊ അവങ്കൽനിന്ന വളരെ അന്വെഷിക്കപ്പെടും അ
വർ ആൎക്ക വളരെ എല്പിച്ചിരിക്കുന്നുവൊ അവനൊട അധികം
ചൊദിക്കയും ചെയ്യും*

ഞാൻ അഗ്നിയെ ഭൂമിയിൽ അയപ്പാൻ വന്നിരിക്കുന്നു അത ഇ ൪൯
പ്പൊതന്നെ ജ്വലിക്കുന്നുണ്ടെങ്കിൽ എനിക്ക എന്ത മനസ്സ* എന്നാ ൫൦
ൽ ബപ്തിസ്മപ്പെട്ടുകൊൾവാൻ എനിക്ക ഒരു ബപ്തിസ്മ ഉണ്ട അത
സാധിക്കുവൊളത്തിന്ന ഞാൻ എങ്ങിനെ ഞെരുക്കപ്പെടുന്നു*
ഞാൻ ഭൂമിയിങ്കൽ സമാധാനത്തെ വരുത്തുവാൻ വന്നിരിക്കുന്നു ൫൧
എന്ന നിങ്ങൾ നിരൂപിക്കുന്നുവൊ അല്ല വിശെഷാൽ പിരിച്ചിലി
നെ അത്രെ എന്ന ഞാൻ നിങ്ങളൊട പറയുന്നു* എന്തുകൊണ്ടെ ൫൨
ന്നാൽ ഇതുമുതൽ ഒരു ഭവനത്തിൽ അഞ്ച ആൾ ഇരുവൎക്ക വി
രൊധമായി മൂവരും മൂവൎക്ക വിരൊധമായി ഇരുവരും പിരിയ
പ്പെടും* പിതാവ പുത്രന്ന വിരൊധമായും പുത്രൻ പിതാവിന്ന ൫൩
വിരൊധമായും മാതാവ പുത്രിക്ക വിരൊധമായും പുത്രി മാതാവി
ന്ന വിരൊധമായും അമ്മായി തന്റെ മരുമകൾക്ക വിരൊധമായും
മരുമകൾ തന്റെ അമ്മായിക്ക വിരൊധമായും പിരിയപ്പെടും*

പിന്നെ അവൻ ജനങ്ങളൊടും പറഞ്ഞു പടിഞ്ഞാറിൽനിന്ന ഒ ൫൪
രു മെഘമുണ്ടാകുന്നതിനെ നിങ്ങൾ കാണുമ്പൊൾ മഴ വരുന്നു എ
ന്ന നിങ്ങൾ ഉടനെ പറയുന്നു അപ്രകാരം സംഭവിക്കയും ചെയ്യു
ന്നു* തെക്കൻ കാററും അടിക്കുന്നതിനെ നിങ്ങൾ കാണുമ്പൊൾ ഉ ൫൫
ഷ്ണമുണ്ടാകുമെന്ന നിങ്ങൾ പറയുന്നു അപ്രകാരം സംഭവിക്കയും ചെ
യ്യുന്നു* കപടഭക്തിക്കാരെ നിങ്ങൾക്ക ഭൂമിയുടെയും ആകാശത്തി ൫൬
ന്റെയും രൂപത്തെ തിരിച്ചറിയാം എന്നാൽ ഈ കാലത്തെ നി
ങ്ങൾ തിരിച്ചറിയാതെ ഇരിക്കുന്നത എങ്ങിനെ* അത്രയുമല്ല ന്യാ ൫൭
യമായുള്ളതിനെ നിങ്ങൾ തന്നെ നിശ്ചയിക്കാതെ ഇരിക്കുന്നത എ
ന്ത* നീ നിന്റെ പ്രതിയൊഗിയൊട കൂടി അധിപതിയുടെ അടു ൫൮
ക്കൽ പൊകുമ്പൊൾ അവൻ ന്യായാധിപതിയുടെ അടുക്കൽ നിന്നെ
വലിച്ച കൊണ്ടുപൊകയും ന്യായാധിപതി നിന്നെ ഉദ്യൊഗസ്ഥനെ
ഏല്പിക്കയും ഉദ്യൊഗസ്ഥൻ നിന്നെ കാരാഗൃഹത്തിലെക്ക ആക്കുക

യും ചെയ്യാതെ ഇരിപ്പാൻ നീ വഴിയിൽ അവനിൽനിന്ന വിടപ്പെ
൫൯ ടെണ്ടുന്നതിന്ന അദ്ധ്വാനം ചെയ്ക* നീ ഒടുക്കം ഒരു കാശപൊലും
കൊടുത്ത തീരുവൊളത്തിന്ന അവിടെനിന്ന പുറപ്പെട്ടുപൊക
യില്ലെന്ന ഞാൻ നിന്നൊട പറയുന്നു*

## ൧൩. അദ്ധ്യായം

൧ ഗലിലെയക്കാരുടെയും മറ്റുള്ളവരുടെയും ശിക്ഷയെ കുറിച്ച ക്രിസ്തു അനുതാപത്തെ പ്രസംഗിക്കുന്നത. — ൬ കായിക്കാത്ത അത്തിവൃക്ഷത്തിന്റെ ഉപമ. — ൨൪ ഇടുക്ക വാതിൽ.

അവരുടെ രക്തത്തെ അവരുടെ ബലിപൂജകളൊടു കൂടി പീലാ
ത്തൊസ കലക്കികളഞ്ഞ ഗലിലെയക്കാരെ കുറിച്ച അവനൊട അ
റിയിച്ചവർ ചിലർ ആ സമയത്തിങ്കൽ അവിടെ ഉണ്ടായിരുന്നു*
൨ എന്നാറെ യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു ഈ ഗലി
ലെയക്കാർ അപ്രകാരമുള്ള കാൎയ്യങ്ങളെ അനുഭവിച്ചതുകൊണ്ട അവ
ർ സകല ഗലിലെയക്കാരെക്കാളും പാപികളായിരുന്നു എന്ന നി
൩ ങ്ങൾ നിരൂപിക്കുന്നുവൊ* അല്ല എന്ന ഞാൻ നിങ്ങളൊട പറയു
ന്നു നിങ്ങൾ അനുതപിക്കുന്നില്ല എങ്കിൽ നിങ്ങളെല്ലാവരും ഇപ്രകാ
൪ രം തന്നെ നശിച്ചുപൊകും താനും* അല്ലെങ്കിൽ ശിലൊഹാമിലെ
ഗൊപുരം മെൽ വീണ കൊന്നിട്ടുള്ള ആ പതിനെട്ട പെരായവർ
യെറുശലമിൽ വസിക്കുന്ന സകല മനുഷ്യരെക്കാളും പാപികളാ
൫ യിരുന്നു എന്ന നിങ്ങൾ നിരൂപിക്കുന്നുവൊ* അല്ല എന്ന ഞാൻ
നിങ്ങളൊട പറയുന്നു നിങ്ങൾ അനുതപിക്കുന്നില്ല എങ്കിൽനിങ്ങ
ളെല്ലാവരും ഇപ്രകാരം നശിച്ചുപൊകും താനും*
൬ പിന്നെ അവൻ ഈ ഉപമയെയും പറഞ്ഞു ഒരുത്തന്ന തന്റെ
മുന്തിരിങ്ങത്തൊട്ടത്തിൽ നടപ്പെട്ടിട്ടുള്ളൊരു അത്തിവൃക്ഷമുണ്ടായി
രുന്നു അവൻ അതിന്മെൽ ഫലത്തെ അന്വെഷിച്ചുകൊണ്ടവന്നു
൭ എന്നാറെ കണ്ടില്ല* അപ്പൊൾ അവൻ തന്റെ മുന്തിരിങ്ങതൊ
ട്ടക്കാരനൊട പറഞ്ഞു കണ്ടാലും ഞാൻ ഈ മൂന്ന സംവത്സരങ്ങളാ
യി ഈ അത്തിവൃക്ഷത്തിന്മെൽ ഫലത്തെ അന്വെഷിച്ചും വരുന്നു
കാണുന്നതുമില്ല അതിനെ വെട്ടിക്കളക അത നിലത്തെ എന്തിന
൮ നിഷ്ഫലമാക്കുന്നു* അപ്പൊൾ അവൻ ഉത്തരമായിട്ട അവനൊട
പറഞ്ഞു യജമാനനെ ഞാൻ അതിനെ ചുറ്റും കിളച്ച വളത്തെ
൯ ഇടുവൊളത്തിന്ന ഈ സംവത്സരം കൂടെ നില്ക്കട്ടെ* അത ഫല
ത്തെ തന്നാൽ കൊള്ളാം ഇല്ലെങ്കിൽ അതിന്റെ ശെഷം നീ അ
തിനെ വെട്ടികളഞ്ഞുകൊള്ളാം*
൰ പിന്നെ അവൻ ശാബത ദിവസത്തിൽ സഭകളിൽ ഒന്നിൽ ഉ
൰൧ പദെശിച്ചുകൊണ്ടിരുന്നു* അപ്പൊൾ കണ്ടാലും പതിനെട്ട സംവ
ത്സരമായി ഒരു രൊഗാത്മാവൊടു കൂടിയ ഒരു സ്ത്രീ ഉണ്ടായിരുന്നു
അവൾ കൂനിയായും അശെഷം നിമിരുവാൻ വഹിയാത്തവളായും

ഇരുന്നു* എന്നാൽ യെശു അവളെ കണ്ടാറെ അവളെ അടുക്കൽ വി ൧൨
ളിച്ച അവളൊട പറഞ്ഞു ഹെ സ്ത്രീ നീ നിന്റെ വ്യാധിയിൽനിന്ന
വിടപ്പെട്ടിരിക്കുന്നു* പിന്നെ അവൻ അവളുടെ മെൽ കൈകളെ ൧൩
വെച്ചു ഉടനെ അവൾ നിമിൎന്നിതിന്ന ദൈവത്തെ സ്തുതിക്കയും ചെ
യ്തു* അപ്പൊൾ യെശു ശാബത ദിവസത്തിൽ സൌഖ്യമാക്കിയതു ൧൪
കൊണ്ട സഭാപ്രമാണി ക്രൊധപ്പെട്ട ഉത്തരമായിട്ട ജനങ്ങളൊട പ
റഞ്ഞു വെല ചെയ്യെണ്ടുന്ന ആറ ദിവസങ്ങൾ ഉണ്ടല്ലൊ അതുകൊണ്ട
അവയിൽ വന്ന സൌഖ്യമാക്കപ്പെടുവിൻ ശാബത ദിവസത്തിൽ
അരുത* അപ്പൊൾ കൎത്താവ അവനൊട ഉത്തരമായിട്ട പറഞ്ഞു ൧൫
കപടഭക്തിക്കാരെ നിങ്ങളിൽ ഒരൊരുത്തൻ ശാബത ദിവസത്തിൽ
തന്റെ കാളയെയൊ കഴുതയെയൊ തൊഴുത്തിൽനിന്ന അഴി
ക്കയും കൊണ്ടുപൊയി വെള്ളം കുടിപ്പിക്കയും ചെയ്യുന്നില്ലയൊ* എ ൧൬
ന്നാൽ കണ്ടാലും ൟ പതിനെട്ട സംവത്സരം സാത്താൻ ബന്ധിച്ച
വളായി അബ്രഹാമിന്റെ പുത്രിയായ ഇവൾ ശാബത ദിവസത്തി
ൽ ൟ ബന്ധനത്തിൽനിന്ന അഴിക്കപ്പെടെണ്ടുന്നതല്ലയൊ* അ ൧൭
വൻ ൟ കാൎയ്യങ്ങളെ പറഞ്ഞപ്പൊൾ അവന്റെ പ്രതിയൊഗിക
ൾ എല്ലാവരും ലജ്ജിക്കപ്പെട്ടു എല്ലാ ജനങ്ങളും അവനാൽ ചെയ്യ
പ്പെട്ട സകല മഹത്വങ്ങളിലും സന്തൊഷിക്കയും ചെയ്തു*

അപ്പൊൾ അവൻ പറഞ്ഞു ദൈവത്തിന്റെ രാജ്യം എതി ൧൮
നൊട സദൃശമാകുന്നു ഞാൻ അതിനെ എതിനൊട സദൃശമാക്കും*
അത ഒരു കടുക മണിയൊട സദൃശമാകുന്നു ആയതിനെ ഒരു മ ൧൯
നുഷ്യൻ എടുത്ത തന്റെ തൊട്ടത്തിലെക്ക ഇട്ടു എന്നാറെ അത
വളൎന്ന ഒരു വലിയ വൃക്ഷമായിതീൎന്നു ആകാശത്തിലുള്ള പക്ഷി
കൾ അതിന്റെ കൊമ്പുകളിൽ വസിക്കയും ചെയ്തു* പിന്നെയും അ ൨൦
വൻ പറഞ്ഞു ഞാൻ ദൈവത്തിന്റെ രാജ്യത്തെ എതിനൊട
സദൃശമാക്കും* അത പുളിച്ച മാവിനൊട സദൃശമാകുന്നു ആയതി ൨൧
നെ ഒരു സ്ത്രീ എടുത്ത മൂന്ന പറ മാവിൽ ഒക്കയും പുളിക്കുവൊള
ത്തിന്ന അടക്കിവെച്ചു*

പിന്നെ അവൻ നഗരങ്ങളിലും ഗ്രാമങ്ങളിലും കൂടി ഉപദെശിച്ചു ൨൨
കൊണ്ടും യെറുശലമിലൊട്ട പ്രയാണം ചെയ്തു കൊണ്ടും സഞ്ചരിച്ചു*
അപ്പൊൾ ഒരുത്തൻ അവനൊട പറഞ്ഞു കൎത്താവെ രക്ഷിക്ക ൨൩
പ്പെടുന്നവർ ചുരുക്കമൊ എന്നാറെ അവൻ അവരൊട പറഞ്ഞു*
ഇടുക്കു വാതിലിൽ കൂടി അകത്ത പ്രവെശിപ്പാൻ പൊരുതുവിൻ ൨൪
എന്തുകൊണ്ടെന്നാൽ പലരും അകത്ത പ്രവെശിപ്പാൻ അന്വെഷി
ക്കും അവൎക്ക കഴികയുമില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു*
ഭവനത്തിന്റെ യജമാനൻ എപ്പൊൾ എഴുനീറ്റ കതകിനെ അ ൨൫
ടക്കയും നിങ്ങൾ പുറത്ത നില്പാനും കൎത്താവെ കൎത്താവെ ഞങ്ങൾ
ക്ക തുറക്കെണമെന്ന പറഞ്ഞ കതകിനെ മുട്ടുവാനും ആരംഭിക്കയും
അവൻ ഉത്തരമായിട്ട നിങ്ങളൊട നിങ്ങൾ എവിടത്തുകാർ എന്ന

൨൭ ഞാൻ നിങ്ങളെ അറിയുന്നില്ല എന്ന പറകയും ചെയ്യുമൊ* അ പ്പൊൾ നിങ്ങൾ പറഞ്ഞു തുടങ്ങും ഞങ്ങൾ നിന്റെ സന്നിധിയിൽ ഭ ക്ഷിച്ചു പാനം ചെയ്തു നീ ഞങ്ങളുടെ വീഥികളിൽ ഉപദെശിക്കയും
൨൭ ചെയ്തു* എന്നാൽ അവൻ പറയും നിങ്ങൾ എവിടത്തുകാരെന്ന ഞാൻ നിങ്ങളെ അറിയുന്നില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു അക്രമക്കാരാകുന്ന നിങ്ങൾ എല്ലാവരും എങ്കൽനിന്ന പൊകുവി
൨൮ ൻ* അവിടെ നിങ്ങൾ ദൈവത്തിന്റെ രാജ്യത്തിൽ അബ്രഹാമി നെയും ഇസഹാക്കിനെയും യാക്കൊബിനെയും സകല ദീൎഘദൎശിക ളെയും പുറത്ത തള്ളപ്പെട്ട നിങ്ങളെയും കാണുമ്പൊൾ കരച്ചിലും പ
൨൯ ല്ലുകടിയും ഉണ്ടാകും* വിശെഷിച്ചും അവർ കിഴക്കുനിന്നും പടിഞ്ഞാ റുനിന്നും വടക്കുനിന്നും തെക്കുനിന്നും വരികയും ദൈവത്തിന്റെ
൩൦ രാജ്യത്തിങ്കൽ ഇരിക്കയും ചെയ്യും* കണ്ടാലും മുമ്പന്മാരായി ഭവി ക്കുന്ന പിമ്പന്മാർ ഉണ്ട പിമ്പന്മാരായി ഭവിക്കുന്ന മുമ്പന്മാരും ഉണ്ട*
൩൧ ആ ദിവസത്തിൽ തന്നെ ചില പറിശന്മാർ അടുക്കൽ വന്നഅ വനൊട പറഞ്ഞു നീ പുറപ്പെട്ട ഇവിടെനിന്ന പൊയ്ക്കൊൾക എ ന്തുകൊണ്ടെന്നാൽ എറൊദെസിന നിന്നെ കൊല്ലുവാൻ മനസ്സുണ്ട*
൩൨ എന്നാറെ അവൻ അവരൊട പറഞ്ഞു നിങ്ങൾ ചെന്ന ആ കുറു നരിയൊട പറവിൻ കണ്ടാലും ഇന്നും നാളയും ഞാൻ പിശാചുക ളെ പുറത്താക്കുകയും രൊഗശാന്തികളെ വരുത്തുകയും ചെയ്യുന്നു
൩൩ മൂന്നാം ദിവസത്തിൽ ഞാൻ പൂൎണ്ണനാകയും ചെയ്യും* എന്നാൽ ഇ ന്നും നാളയും മറ്റെന്നാളും ഞാൻ നടക്കെണ്ടുന്നതാകുന്നു എന്തു കൊണ്ടെന്നാൽ ഒരു ദീൎഘദൎശി യെറുശലമിൽനിന്ന പുറത്തവെച്ച
൩൪ നശിച്ചുകൂടാ* ദീൎഘദൎശിമാരെ കൊല്ലുകയും നിന്റെ അടുക്കലെക്ക അയക്കപ്പെട്ടവരെ കല്ലെറികയും ചെയ്യുന്ന യെറുശലമെ യെറുശ ലമെ ഒരു പെടക്കൊഴി തന്റെ കുഞ്ഞുങ്ങളുടെ കൂട്ടത്തെ ചിറകു കളിൻ കീഴെ കൂട്ടി ചെക്കുന്ന പ്രകാരം നിന്റെ മക്കളെ കൂട്ടി ചെ ൎപ്പാൻ എനിക്ക എത്ര പ്രാവശ്യം മനസ്സായിരുന്നു എന്നാൽ നിങ്ങ
൩൫ ൾക്ക മനസ്സായില്ല* കണ്ടാലും നിങ്ങളുടെ ഭവനം നിങ്ങൾക്ക ശൂന്യ മായി വിടപ്പെടുന്നു. വിശെഷിച്ച കൎത്താവിന്റെ നാമത്തിൽ വ രുന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ എന്ന നിങ്ങൾ പറയുന്ന കാലം വരുവൊളം നിങ്ങൾ എന്നെ കാണുകയില്ലെന്ന ഞാൻ സത്യമായി ട്ട നിങ്ങളൊട പറയുന്നു*

## ൧൪ അദ്ധ്യായം

൧ ക്രിസ്തു വിനയത്തെ ഉപദെശിക്കുന്നത. — ൧൨ ദരിദ്രന്മാരെ പൊഷിക്കെണമെന്നുള്ളത. — ൧൬ മഹത്തായുള്ള അത്താഴ ത്തിന്റെ ഉപമ. — ൨൫ ഇന്നവൎക്ക ക്രിസ്തുവിന്റെ ശിഷ്യന്മാ രാകുവാൻ കഴികയില്ല എന്നുള്ളത.

പിന്നെ ഉണ്ടായത എന്തെന്നാൽ പ്രധാന പറിശന്മാരിൽ ഒരു

ത്തന്റെ ഭവനത്തിലെക്ക അവൻ ശാബത ദിവസത്തിൽ അപ്പ
ത്തെ ഭക്ഷിപ്പാൻ പൊകുമ്പൊൾ അവർ അവനെ കാത്തുകൊണ്ടി
രുന്നു* കണ്ടാലും മഹൊദരമുള്ളൊരു മനുഷ്യൻ അവന്റെ മു ൨
മ്പാകെ ഉണ്ടായിരുന്നു* അപ്പൊൾ യെശു ഉത്തരമായിട്ട ശാസ്ത്രൃ ൩
ജ്ഞന്മാരൊടും പറിശന്മാരൊടും പറഞ്ഞു ശാബത ദിവസത്തിൽ
സൌഖ്യമാക്കുന്നത ന്യായമൊ* എന്നാറെ അവർ മിണ്ടാതെ ഇ ൪
രുന്നു അപ്പൊൾ അവൻ അവനെ കൂട്ടികൊണ്ടു പൊയി അവനെ
സൌഖ്യമാക്കി വിട്ടയക്കയും ചെയ്തു* പിന്നെ അവൻ അവരൊട ൫
ഉത്തരമായിട്ട പറഞ്ഞു നിങ്ങളിൽ യാതൊരുത്തന്റെ കഴുതയൊ
കാളയൊ ഒരു കിണററിൽ വീണാൽ അവൻ അതിനെ ഉടനെ
ശാബത ദിവസത്തിൽ പിടിച്ച കരെററുകയില്ലയൊ* ൟ കാൎയ്യ ൬
ങ്ങളെ കുറിച്ച അവൎക്ക അവനൊട പ്രത്യുത്തരം പറവാൻ കഴി
ഞ്ഞില്ല*

പിന്നെ ക്ഷണിക്കപ്പെട്ടവർ പ്രധാന സ്ഥലങ്ങളെ എങ്ങിനെതെ ൭
രിഞ്ഞെടുത്തു എന്ന അവൻ വിചാരിച്ചാറെ അവൎക്കായിട്ട ഒരു ഉ
പമയെ അവരൊട പറഞ്ഞു* നീ ഒരുത്തനാൽ ഒരു കല്യാണത്തി ൮
ന്ന ക്ഷണിക്കപ്പെട്ടമ്പൊൾ പ്രധാന സ്ഥലത്തിൽ ഇരിക്കരുത നി
ന്നെക്കാൾ അധികം ബഹുമാനമുള്ള ഒരുത്തൻ അവനാൽ ക്ഷണി
ക്കപ്പെട്ടകയും* നിന്നെയും അവനെയും ക്ഷണിച്ചവൻ വന്ന നി ൯
ന്നൊട ഇവന്ന സ്ഥലം കൊടുക്ക എന്ന പറകയും അപ്പൊൾ നീ
ലജ്ജയൊടെ എററവും താണ സ്ഥലത്തെ പിടിച്ചു തുടങ്ങുകയും ചെ
യ്യാതെ ഇരിക്കെണ്ടുന്നതിന്നാകുന്നു* എന്നാലും നീ ക്ഷണിക്കപ്പെട്ട ൧൦
മ്പൊൾ നിന്നെ ക്ഷണിച്ചവൻ വരുമ്പൊൾ അവൻ നിന്നൊട സ്നെ
ഹിത മെലൊട്ട പൊയിരിക്ക എന്ന പറവാൻതക്കവണ്ണം നീ ചെ
ന്ന എററവും താണ സ്ഥലത്തിലിരിക്ക അപ്പൊൾ നിന്നൊട കൂടി
ഭക്ഷണത്തിന്നിരിക്കുന്നവരുടെ മുമ്പാകെ നിനക്ക ബഹുമാനമുണ്ടാ
കും* അതെന്തുകൊണ്ടെന്നാൽ തന്നെ താൻ ഉയൎത്തുന്നവനെല്ലാം ൧൧
താഴ്ത്തപ്പെടും തന്നെ താൻ താഴ്ത്തുന്നവൻ ഉയൎത്തപ്പെട്ടകയും ചെ
യ്യും*

അപ്പൊൾ അവൻ തന്നെ ക്ഷണിച്ചവനൊടും പറഞ്ഞു നീ ഒരു ൧൨
ഉത്താഴത്തെയൊ അത്താഴത്തെയൊ കഴിക്കുമ്പൊൾ നിന്റെ സ്നെ
ഹിതന്മാരെ എങ്കിലും നിന്റെ സഹൊദരന്മാരെ എങ്കിലും നിന്റെ
ബന്ധുക്കളെ എങ്കിലും സമ്പത്തുള്ള അയല്ക്കാരെ എങ്കിലും ക്ഷണി
ക്കരുത അവരും നിന്നെ തിരികെ ക്ഷണിക്കയും നിനക്ക പ്രതിപ
കരം ചെയ്യപ്പെട്ടകയും ചെയ്യാതെ ഇരിക്കെണ്ടുന്നതിന്ന ആകുന്നു*
എന്നാൽ നീ ഒരു വിരുന്നിനെ കഴിക്കുമ്പൊൾ ദരിദ്രന്മാരെയും ൧൩
ഊനമുള്ളവരെയും മുടന്തന്മാരെയും കുരുടന്മാരെയും ക്ഷണിക്ക*
അപ്പൊൾ നീ ഭാഗ്യവാനാകും അതെന്തുകൊണ്ടെന്നാൽ നിനക്ക പ്ര ൧൪
തിപകരം ചെയ്വാൻ അവൎക്ക ഇല്ല എന്തെന്നാൽ നീതിമാന്മാരുടെ

ജീവിച്ചെഴുനീല്പിങ്കൽ നിനക്ക പ്രതിപകരം ചെയ്യപ്പെടും*

൧൫ അനന്തരം കൂടി ഭക്ഷണത്തിന്നിരുന്നവരിൽ ഒരുത്തൻ ഈ കാൎയ്യങ്ങളെ കെട്ടാറെ അവനൊട പറഞ്ഞു ദൈവത്തിന്റെ രാ
൧൬ ജ്യത്തിൽ അപ്പത്തെ ഭക്ഷിക്കുന്നവൻ ഭാഗ്യവാൻ* അപ്പൊൾ അവൻ അവനൊട പറഞ്ഞു ഒരു മനുഷ്യൻ വലുതായിട്ടൊരു അ
൧൭ ത്താഴത്തെ കഴിച്ചു പലരെയും ക്ഷണിച്ചു* പിന്നെ അത്താഴസമയത്തിങ്കൽ ക്ഷണിക്കപ്പെട്ടവരൊട ഇപ്പൊൾ സകലവും ഒരുങ്ങിയിരിക്കകൊണ്ട വരുവിൻ എന്ന പറവാൻ അവൻ തന്റെ ഭൃത്യനെ
൧൮ അയച്ചു* എന്നാറെ അവരെല്ലാവരും ഒന്നിച്ച ഒഴിച്ചിൽ പറഞ്ഞു തുടങ്ങി ഒന്നാമത്തവൻ അവനൊട പറഞ്ഞു ഞാൻ ഒരു ഒറിഭൂമിയെ കൊണ്ടിട്ടുണ്ട എനിക്ക അതിനെ ചെന്ന കാണ്മാൻ ആവശ്യമുണ്ട എന്നെ ഒഴിഞ്ഞുകൊള്ളെണമെന്ന ഞാൻ നിന്നൊട അപെക്ഷി
൧൯ ക്കുന്നു* അപ്പൊൾ മറ്റൊരുത്തൻ പറഞ്ഞു ഞാൻ അഞ്ചെർകാളകളെ കൊണ്ടിട്ടുണ്ട അവരെ ശൊധന ചെയ്വാൻ പൊകുന്നു എന്നെ
൨൦ ഒഴിഞ്ഞുകൊള്ളെണമെന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു* മറ്റൊരുത്തനും പറഞ്ഞു ഞാൻ ഒരു സ്ത്രീയെ വിവാഹം ചെയ്തി
൨൧ ട്ടുണ്ട അതുകൊണ്ട എനിക്ക വരുവാൻ കഴികയില്ല* പിന്നെ ആ ഭൃത്യൻ വന്ന തന്റെ യജമാനനൊട ഈ കാൎയ്യങ്ങളെ അറിയിച്ചു അപ്പൊൾ ഭവനത്തിന്റെ യജമാനൻ കൊപിച്ച തന്റെ ഭൃത്യനൊട പറഞ്ഞു നീ വെഗത്തിൽ നഗരത്തിന്റെ തെരുവീഥികളിലെക്കും വീഥികളിലെക്കും പുറപ്പെട്ട ചെന്ന ദരിദ്രന്മാരെയും ഊനമുള്ളവരെയും മുടന്തന്മാരെയും കുരുടന്മാരെയും ഇവിടെ അകത്ത കൂട്ടിക്കൊ
൨൨ ണ്ടുവരിക* അപ്പൊൾ ഭൃത്യൻ പറഞ്ഞു യജമാനനെ നീ കല്പിച്ച
൨൩ പ്രകാരം ചെയ്യപ്പെട്ടു ഇനിയും സ്ഥലമുണ്ട* അപ്പൊൾ യജമാനൻ ഭൃത്യനൊട പറഞ്ഞു പെരുവഴികളിലെക്കും വെലികളുടെ അരികത്തും പുറപ്പെട്ടുപൊക എന്റെ ഭവനം നിറഞ്ഞിരിക്കെണ്ടുന്നതിന്ന
൨൪ ജനങ്ങളെ അകത്ത വരുവാൻ നിൎബ്ബന്ധിക്കയും ചെയ്ക* എന്തുകൊണ്ടെന്നാൽ ക്ഷണിക്കപ്പെട്ടിട്ടുള്ള ആ മനുഷ്യരിൽ ഒരുത്തനും എന്റെ അത്താഴത്തെ ആസ്വദിക്കയില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു*

൨൫ പിന്നെ എറിയ പുരുഷാരങ്ങൾ അവനൊടു കൂടി പൊയി എ
൨൬ന്നാറെ അവൻ തിരിഞ്ഞ അവരൊട പറഞ്ഞു* യാതൊരുത്തനും എന്റെ അടുക്കൽ വരികയും തന്റെ പിതാവിനെയും മാതാവിനെയും ഭാൎയ്യയെയും മക്കളെയും സഹൊദരന്മാരെയും സഹൊദരിമാരെയും അത്രയുമല്ല തന്റെ സ്വന്ത ജീവനെയും കൂടപകയ്ക്കാതെ ഇരിക്കയും ചെയ്താൽ അവന എന്റെ ശിഷ്യനാകുവാൻ കഴി
൨൭ കയില്ല* യാതൊരുത്തനും തന്റെ കുരിശിനെ വഹിക്കയും എന്നെ പിന്തുടരുകയും ചെയ്യാതെ ഇരിക്കുന്നുവൊ അവന എന്റെ
൨൮ ശിഷ്യനാകുവാൻ കഴികയില്ല* എന്തുകൊണ്ടെന്നാൽ നിങ്ങളിൽ

ആക്ക എങ്കിലും ഒരു ഗൊപുരത്തെ പണിചെയ്വാൻ മനസ്സുണ്ടായിരി
ക്കുമ്പൊൾ അവൻ മുമ്പെ ഇരുന്ന അതിനെ തീപ്പാൻ തനിക്ക വ
ക ഉണ്ടൊ എന്ന ചിലവു കണക്ക നൊക്കുന്നില്ലയൊ* താൻ അ ൨൯
ടിസ്ഥാനത്തെ ഇട്ടതിന്റെ ശെഷം പണി തീപ്പാൻ പ്രാപ്തിയില്ലാ
തെ കാണുന്നവരെല്ലാവരും* ൟ മനുഷ്യൻ പണിചെയ്തു തുടങ്ങി തീ ൩൦
പ്പാൻ പ്രാപ്തനായിരുന്നില്ല എന്ന തന്നെ പരിഹസിച്ച തുടങ്ങാതെ
ഇരിപ്പാനാകുന്നു* അല്ലെങ്കിൽ യാതൊരു രാജാവെങ്കിലും മറ്റൊ
രു രാജാവിന്റെ നെരെ യുദ്ധത്തിന്നായി പൊകുമ്പൊൾ മുമ്പെ
ഇരുന്ന തന്റെ നെരെ ഇരുപതിനായിരം ആളുകളൊടു കൂടി വ
രുന്നവനൊട താൻ പതിനായിരം ആളുകളൊടു കൂടി നെരിടുവാ
ൻ പ്രാപ്തനൊ എന്ന വിചാരിക്കുന്നില്ലയൊ* അല്ല എന്ന വരി ൩൨
കിൽ മറ്റവൻ എറ ദൂരെ ഇരിക്കുമ്പൊൾ തന്നെ അവൻ ഒരു
സ്ഥാനാപത്യത്തെ അയച്ച സമാധാനത്തൊട സംബന്ധിച്ച കാൎയ്യ
ങ്ങളെ ചൊദിക്കുന്നു* അപ്രകാരം തന്നെ നിങ്ങളിൽ യാതൊരുത്ത ൩൩
നെങ്കിലും തനിക്കുള്ള സകലത്തെയും ഉപെക്ഷിക്കാതെ ഇരിക്കുന്നു
വൊ അവന്ന എന്റെ ശിഷ്യനാകുവാൻ കഴികയില്ല* ഉപ്പ ന ൩൪
ല്ലതാകുന്നു എന്നാൽ ഉപ്പിന്ന രസമില്ലാതെ പൊയാൽ എന്തുകൊ
ണ്ട രസമുണ്ടാക്കപ്പെടും* അത നിലത്തിന്ന എങ്കിലും വളത്തിന്ന ൩൫
എങ്കിലും കൊള്ളരുത അവർ അതിനെ പുറത്ത കളയുന്നു കെൾ
പ്പാൻ ചെവികളുള്ളവൻ കെൾക്കട്ടെ*

## ൧൫ അദ്ധ്യായം

൧ കാണാതെ പൊയ ആടിന്റെയും.—൮ വെള്ളിക്കാശിന്റെ
യും.—൧൧ മുടിയനായ പുത്രന്റെയും ഉപമ.

പിന്നെ സകല ചുങ്കക്കാരും പാപികളും അവങ്കൽനിന്ന കെൾ
പ്പാനായിട്ട അവന്റെ അരികെ ചെന്ന വന്നു* എന്നാറെ പറി ൨
ശന്മാരും ഉപാദ്ധ്യായന്മാരും ഇവൻ പാപികളെ കൈക്കൊൾകയും
അവരൊടു കൂടി ഭക്ഷിക്കയും ചെയ്യുന്നു എന്ന പിറുപിറുത്തു* അപ്പൊ ൩
ൾ അവൻ അവരൊട ൟ ഉപമയെ പറഞ്ഞു* നിങ്ങളിൽ യാ ൪
തൊരു മനുഷ്യനെങ്കിലും നൂറ ആടുണ്ടായി അവയിൽ ഒന്ന കാണാ
തെ പൊയാൽ തൊണ്ണൂറ്റൊമ്പതിനെ വനത്തികൽ വിട്ട കാണാ
തെ പൊയതിനെ കണ്ടെത്തുവൊളത്തിന്ന അന്വെഷിച്ച പൊകു
ന്നില്ലയൊ* പിന്നെ അവൻ അതിനെ കണ്ടെത്തി കഴിയുമ്പൊൾ ൫
സന്തൊഷിച്ചും കൊണ്ട തന്റെ തൊളുകളിൽ വെക്കയും* തന്റെ ൬
ഭവനത്തിലെക്ക വരുമ്പൊൾ തന്റെ സ്നെഹിതന്മാരെയും അയല്ക്കാ
രെയും കൂടി വിളിച്ച കാണാതെ പൊയിട്ടുള്ള എന്റെ ആടിനെ
ഞാൻ കണ്ടെത്തിയതുകൊണ്ട എന്നൊടു കൂടി സന്തൊഷിപ്പിൻ എ
ന്ന അവരൊട പറകയും ചെയ്യുന്നു* അനുതാപം കൊണ്ട ആവശ്യ ൭
മില്ലാത്ത തൊണ്ണൂറ്റൊമ്പത നീതിമാന്മാരെക്കാൾ അനുതപിക്കുന്നവ

നായൊരു പാപിയുടെ മെൽ അപ്രകാരം തന്നെ സ്വൎഗ്ഗത്തിങ്കൽ സന്തൊഷമുണ്ടാകുമെന്ന ഞാൻ നിങ്ങളൊട പറയുന്നു*

൯ യാതൊരു സ്ത്രീ എങ്കിലും തനിക്ക പത്ത വെള്ളിക്കാശുണ്ടായിട്ട ഒരു വെള്ളിക്കാശിനെ കളഞ്ഞാൽ ഒരു വിളക്കിനെ കൊളുത്തി ഭവനത്തെ അടിച്ചുവാരുകയും അതിനെ കണ്ടെത്തുവൊളത്തിന്ന വിചാരത്തൊടെ അന്വെഷിക്കയും ചെയ്യുന്നില്ലയൊ* ൧൦ പിന്നെ അവൾ അതിനെ കണ്ടെത്തിക്കഴിയുമ്പൊൾ തന്റെ സ്നെഹിതമാരെയും അയല്ക്കാരത്തികളെയും കൂടി വിളിച്ച ഞാൻ കളഞ്ഞിരുന്ന വെള്ളിക്കാശിനെ കണ്ടെത്തിയതുകൊണ്ട എന്നൊട്ട കൂടി സന്തൊഷിപ്പിൻ എന്ന പറയുന്നു* ഞാൻ നിങ്ങളൊട പറയുന്നു ഇപ്രകാരം തന്നെ അനുതപിക്കുന്ന ഒരു പാപിയുടെ മെൽ ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പാകെ സന്തൊഷമുണ്ട

൧൧ പിന്നെ അവൻ പറഞ്ഞു ഒരു മനുഷ്യന്ന രണ്ട പുത്രന്മാർ ഉണ്ടായിരുന്നു* ൧൨ അവരിൽ എളയവൻ തന്റെ പിതാവിനൊട പറഞ്ഞു പിതാവെ മുതലിൽ എനിക്ക വരുവാനുള്ള പങ്കിനെ തരെണം എന്നാറെ അവൻ തന്റെ ഉപജീവനത്തെ അവൎക്ക പകുത്ത കൊടുത്തു* ൧൩ പിന്നെ എറ നാളുകൾ കഴിയാതെ എളയ പുത്രൻ സകലത്തെയും സ്വരൂപിച്ചുകൊണ്ട ഒരു ദൂരദെശത്തിലെക്ക യാത്രപൊയി അവിടെ ദുൎന്നടപ്പായി പാൎത്തുകൊണ്ട തന്റെ മുതലിനെ നാനാവിധമാക്കിക്കളകയും ചെയ്തു* ൧൪ പിന്നെ അവൻ സകലത്തെയും ചിലവാക്കിയതിന്റെ ശെഷം ആ ദെശത്തിങ്കൽ ഒരു മഹാ ക്ഷാമമുണ്ടായി അവന്നും മുട്ടുണ്ടായി തുടങ്ങി* ൧൫ എന്നാറെ അവൻ ചെന്ന ആ ദെശത്തിലുള്ള പൌരന്മാരിൽ ഒരുത്തനൊട ചെൎന്നു ആയവൻ അവനെ തന്റെ പറമ്പുകളിലെക്ക പന്നികളെ തീറ്റുവാൻ അയച്ചു* ൧൬ എന്നാറെ അവൻ പന്നികൾ തിന്ന തവിടുകൾ കൊണ്ട തന്റെ വയററിനെ പൂൎണ്ണമാക്കികൊൾവാൻ ആഗ്രഹിച്ചു ആരും അവന്ന കൊടുത്തതുമില്ല* ൧൭ പിന്നെ അവൻ തന്നെ താൻ ഓൎത്തപ്പൊൾ പറഞ്ഞു എന്റെ പിതാവിന്റെ എത്ര കൂലിക്കാൎക്ക അപ്പം പരിപൂൎണ്ണമായിട്ടുണ്ട ഞാൻ വിശപ്പുകൊണ്ട നശിച്ചുപൊകുന്നുതാനും* ൧൮ ഞാൻ എഴുനീറ്റ എന്റെ പിതാവിങ്കലെക്ക ചെന്ന അവനൊട പറയും പിതാവെ ഞാൻ സ്വൎഗ്ഗത്തിന്ന നെരെയും നിന്റെ മുമ്പാകെയും പാപം ചെയ്തിരിക്കുന്നു* ൧൯ ഇനി നിന്റെ പുത്രൻ എന്ന ചൊല്ലപ്പെടുവാൻ യൊഗ്യനാകുന്നില്ല നിന്റെ കൂലിക്കാരിൽ ഒരുത്തനെപ്പൊലെ എന്നെ ആക്കികൊള്ളെണം* ൨൦ പിന്നെ അവൻ എഴുനീറ്റ തന്റെ പിതാവിങ്കലെക്ക ചെന്നു എന്നാറെ അവൻ ദൂരത്തുള്ളപ്പൊൾ തന്നെ അവന്റെ പിതാവ അവനെ കണ്ട കനിവുണ്ടായി ഓടി ചെന്ന അവന്റെ കഴുത്തിൽ കെട്ടിപ്പിടിച്ച അവനെ ചുംബനം ചെയ്തു* ൨൧ എന്നാറെ പുത്രൻ അവനൊട പറഞ്ഞു പിതാവെ ഞാൻ സ്വൎഗ്ഗത്തിന്ന നെരെയും നിന്റെ മു

ന്മാകെയും പാപം ചെയ്തിരിക്കുന്നു ഇനി നിന്റെ പുത്രൻ എന്ന ചൊല്ലപ്പെടുവാൻ യൊഗ്യനാകുന്നില്ല* എന്നാറെ പിതാവ തന്റെ ൨൨ ഭൃത്യന്മാരൊട പറഞ്ഞു നിങ്ങൾ പ്രധാനവസ്ത്രത്തെ പുറത്ത കൊണ്ടുവരികയും അവനെ ഉടുപ്പിക്കയും അവന്റെ കൈക്ക ഒരു മൊതിരത്തെയും കാലുകൾക്ക ചെരിപ്പുകളെയും ഇടുവിക്കയും* തടിച്ച ൨൩ കാളക്കുട്ടിയെ കൊണ്ടുവന്ന കൊല്ലുകയും ചെയ്വിൻ നാം ഭക്ഷിച്ച ആനന്ദപ്പെടെണം* അതെന്തുകൊണ്ടെന്നാൽ ഒരം എന്റെ പുത്ര ൨൪ ൻ മരിച്ചിരുന്ന തിരികെ ജീവിച്ചുമിരിക്കുന്നു അവൻ നഷ്ടനായിരുന്നു കണ്ടെത്തപ്പെടുകയും ചെയ്തു അപ്പൊൾ അവർ ആനന്ദപ്പെട്ടു തുടങ്ങി* എന്നാൽ അവന്റെ മൂത്ത പുത്രൻ വയലിൽ ആയിരു ൨൫ ന്നു പിന്നെ അവൻ വന്ന ഭവനത്തിന്ന സമീപിച്ചപ്പൊൾ വാദ്യഘൊഷത്തെയും നൃത്തങ്ങളെയും കെട്ടു* ഭൃത്യന്മാരിൽ ഒരുത്തനെ ൨൬ വിളിച്ച ഇത എന്ത എന്നും ചൊദിച്ചു* അവൻ അവനൊട പറ ൨൭ ഞ്ഞു നിന്റെ സഹൊദരൻ വന്നിരിക്കുന്നു അവനെ സൌഖ്യത്തൊടെ തനിക്ക ലഭിച്ചതുകൊണ്ട നിന്റെ പിതാവ തടിച്ച കാളക്കുട്ടിയെ കൊന്നു* അപ്പൊൾ അവൻ കൊപപ്പെട്ടു അകത്ത പൊകുവാൻ ൨൮ മനസ്സായതുമില്ല അതുകൊണ്ട അവന്റെ പിതാവ പുറത്ത വന്ന അവനൊട അപെക്ഷിച്ചു* എന്നാറെ അവൻ ഉത്തരമായിട്ട ത ൨൯ ന്റെ പിതാവിനൊട പറഞ്ഞു കണ്ടാലും ഞാൻ ഇത്രസംവത്സരങ്ങളായിട്ട നിനക്ക ശുശ്രൂഷ ചെയ്യുന്നു ഒരുനാളും നിന്റെ കല്പനയെ ലംഘിച്ചതുമില്ല എങ്കിലും ഞാൻ എന്റെ സ്നെഹിതന്മാരൊട്ടു കൂടി സന്തൊഷിക്കെണ്ടുന്നതിന്ന നീ എനിക്ക ഒരു ആട്ടിങ്കുട്ടിയെ ഒരിക്കലും തന്നിട്ടില്ല* എന്നാൽ വെശ്യാസ്ത്രീകളൊട്ടു കൂടി നിന്റെ ഉപജീ ൩൦ വനത്തെ ഭക്ഷിച്ചു കളഞ്ഞിട്ടുള്ള ഒരം നിന്റെ പുത്രൻ വന്നപ്പൊൾ നീ തടിച്ച കാളക്കുട്ടിയെ അവന്നായിട്ട കൊന്നുവല്ലൊ* എന്നാറെ ൩൧ അവൻ അവനൊട പറഞ്ഞു പുത്ര നീ എല്ലായ്പൊഴും എന്നൊട്ടു കൂടിയിരിക്കുന്നു എനിക്കുള്ളതൊക്കയും നിന്റെ ആകുന്നു* ഒരം നി ൩൨ ന്റെ സഹൊദരൻ മരിച്ചിരുന്ന തിരികെ ജീവിച്ചിരിക്കകൊണ്ടും നഷ്ടനായിരുന്നു കണ്ടെത്തപ്പെടുകകൊണ്ടും നമുക്ക ആനന്ദപ്പെടുകയും സന്തൊഷപ്പെടുകയും ചെയ്യെണ്ടുന്നതായിരുന്നുവല്ലൊ*

## ൧൬ അദ്ധ്യായം

൧ അന്യായമുള്ള കലവറക്കാരന്റെ സംഗതി.—൧൪ ദ്രവ്യാഗ്രഹമുള്ള പറിശന്മാരുടെ കപടഭക്തിയെ ആക്ഷെപിച്ചത.—൧൯ ധനവാന്റെയും ദരിദ്രനായ ലാസറിന്റെയും സംഗതി.

പിന്നെ അവൻ തന്റെ ശിഷ്യന്മാരൊട പറഞ്ഞു സമ്പന്നനായ ഒരു മനുഷ്യന്ന ഒരു കലവറക്കാരൻ ഉണ്ടായിരുന്നു ആയവൻ അവന്റെ ദ്രവ്യങ്ങളെ നാനാവിധമാക്കി കളഞ്ഞപ്രകാരം തങ്കൽ

൨ അപവാദപ്പെട്ടു* അപ്പൊൾ താൻ അവനെ വിളിച്ചിട്ട അവനൊ
ട പറഞ്ഞു ഞാൻ നിന്നെ കുറിച്ച കെൾക്കുന്ന ഇത എന്താകുന്നു
നിന്റെ കലവറ കണക്ക ബൊധിപ്പിക്ക എന്തുകൊണ്ടെന്നാൽ നീ
൩ ഇനിമെൽ കലവറക്കാരനായിരുന്നുകൂടാ* എന്നാറെ കലവറക്കാ
രൻ തന്റെ ഉള്ളിൽ പറഞ്ഞു എന്റെ യജമാനൻ കലവറസ്ഥാ
നത്തെ എങ്കൽനിന്ന മാററി കളയുന്നതുകൊണ്ട ഞാൻ എന്ത ചെ
യ്യും എനിക്ക കിളപ്പാൻ കഴികയില്ല എരപ്പാൻ ഞാൻ ലജ്ജപ്പെട്ടു
൪ ന്നു* ഞാൻ കലവറ സ്ഥാനത്തിൽനിന്ന മാററപ്പെട്ടപ്പൊൾ ത
ങ്ങൾ തങ്ങളുടെ ഭവനങ്ങളിലെക്ക എന്നെ കൈക്കൊള്ളെണ്ടുന്നതിന്ന
൫ ഞാൻ ഇന്നത ചെയ്യെണമെന്ന അറിഞ്ഞിരിക്കുന്നു* പിന്നെ അ
വൻ തന്റെ യജമാനന്റെ കടക്കാരിൽ ഒരൊരുത്തനെ വരു
ത്തി മുമ്പിലത്തവനൊട പറഞ്ഞു നീ എന്റെ യജമാനനൊടഎ
൬ ത്ര കടംപെട്ടിരിക്കുന്നു* നൂറ കുടം എണ്ണ എന്ന അവൻ പറഞ്ഞു
അപ്പൊൾ അവൻ അവനൊട പറഞ്ഞു നിന്റെ ചീട്ടു വാങ്ങി വെ
൭ ഗത്തിൽ ഇരുന്നിട്ട അമ്പത എന്ന എഴുതുക* പിന്നെ അവൻ മ
റെറാരുത്തനൊട പറഞ്ഞു നീയും എത്ര കടംപെട്ടിരിക്കുന്നു നൂ
റ പറ കൊതമ്പ എന്ന അവനും പറഞ്ഞു അപ്പൊൾ അവൻ അ
൮ വനൊട നിന്റെ ചീട്ടു വാങ്ങി എണ്പത എന്ന എഴുതുക* അന്യാ
യമുള്ള കലവറക്കാരൻ ബുദ്ധിയൊടെ ചെയ്തതുകൊണ്ട യജമാനൻ
അവനെ നന്ദിച്ചു അതെന്തുകൊണ്ടെന്നാൽ ഇഹലൊകത്തിലെ പു
ത്രന്മാർ തങ്ങളുടെ ജന്മത്തിങ്കൽ പ്രകാശത്തിലെ പുത്രന്മാരെക്കാൾ
൯ ബുദ്ധിമാന്മാരാകുന്നു* വിശെഷിച്ചും ഞാൻ നിങ്ങളൊട പറയുന്നു
നിങ്ങൾ ക്ഷയിക്കുമ്പൊൾ നിങ്ങളെ നിത്യ വസതികളിലെക്ക തങ്ങൾ
കൈക്കൊള്ളെണ്ടുന്നതിന്ന അന്യായ ധനം കൊണ്ട നിങ്ങൾക്ക സ്നെ
൰ ഹിതന്മാരെ ഉണ്ടാക്കികൊൾവിൻ* അത്യല്പമായുള്ളതിൽ വിശ്വാസ
മുള്ളവൻ അധികമായുള്ളതിലും വിശ്വാസമുള്ളവനാകുന്നു അത്യല്പമു
ള്ളതിൽ അന്യായമുള്ളവൻ അധികമുള്ളതിലും അന്യായമുള്ളവനാ
൧൧ കുന്നു* അതുകൊണ്ട നിങ്ങൾ അന്യായമുള്ള ധനത്തിങ്കൽ വിശ്വാസ
മുള്ളവരാകുന്നില്ല എങ്കിൽ സത്യധനത്തെ നിങ്ങൾക്ക ആര വിശ്വാ
൧൨ സമായിട്ടെല്പിക്കും* നിങ്ങൾ അന്യന്റെതിൽ വിശ്വാസമുള്ളവരാ
൧൩ യില്ല എങ്കിൽ നിങ്ങൾക്കുള്ളതിനെ നിങ്ങൾക്ക ആര തരും* ഒരു
പരിചാരകനും രണ്ട യജമാനന്മാരെ സെവിപ്പാൻ കഴികയില്ല എ
ന്തുകൊണ്ടെന്നാൽ അവൻ ഒരുത്തനെ പകച്ച മററവനെ സ്നെഹി
ക്കും അല്ലെങ്കിൽ അവൻ ഒരുത്തനൊട ചെൎന്ന മററവനെ നിന്ദി
ക്കും നിങ്ങൾക്ക ദൈവത്തെയും ധനപതിയെയും സെവിപ്പാൻ ക
൧൪ ഴികയില്ല* എന്നാറെ ഒരം കാൎയ്യങ്ങളെ ഒക്കയും ദ്രവ്യാഗ്രഹമുള്ള
൧൫ പറിശന്മാരും കെട്ടു അവനെ പരിഹസിക്കയും ചെയ്തു* അപ്പൊൾ
അവൻ അവരൊട പറഞ്ഞു മനുഷ്യരുടെ മുമ്പാകെ തങ്ങളെ നീതി
മാന്മാരാക്കുന്നവർ നിങ്ങൾ തന്നെ ആകുന്നു എന്നാൽ ദൈവം നി

ങ്ങളുടെ ഹൃദയങ്ങളെ അറിയുന്നു അതെന്തുകൊണ്ടെന്നാൽ മനുഷ്യ
രുടെ ഇടയിൽ മഹാ ശ്രെഷ്ഠമായുള്ളത ദൈവത്തിന്റെ മുമ്പാകെ
വെറുപ്പായാകുന്നു* വെദപ്രമാണവും ദീൎഘദൎശികളും യൊഹന്നാ ൧൬
നൊളം ആയിരുന്നു അന്നുമുതൽ ദൈവത്തിന്റെ രാജ്യം പ്രസം
ഗിക്കപ്പെടുന്നു എല്ലാവനും അതിങ്കലെക്ക ബലത്തൊടെ ചെല്ലുക
യും ചെയ്യുന്നു* വിശെഷിച്ച വെദപ്രമാണത്തിൽ ഒരു വിസൎഗ്ഗം ൧൭
വീണുപൊകുന്നതിനെക്കാൾ ആകാശവും ഭൂമിയും ഒഴിഞ്ഞുപൊകുന്ന
ത എളുപ്പമാകുന്നു* തന്റെ ഭാൎയ്യയെ ഉപെക്ഷിക്കയും മറ്റൊ ൧൮
രുത്തിയെ വിവാഹം ചെയ്കയും ചെയ്യുന്നവനെല്ലാം വ്യഭിചാരം
ചെയ്യുന്നു വിശെഷിച്ചും പുരുഷനിൽനിന്ന ഉപെക്ഷിക്കപ്പെട്ടവ
ളെ വിവാഹം ചെയ്യുന്നവനെല്ലാം വ്യഭിചാരം ചെയ്യുന്നു*

ധനവാനായ ഒരു മനുഷ്യൻ ഉണ്ടായിരുന്നു അവൻ ശ്യാമള ൧൯
വസ്ത്രത്തെയും നെരിയ വസ്ത്രത്തെയും ധരിച്ച ദിവസംപ്രതി കൊ
ലാഹലത്തൊടെ വാണു* ലാസർ എന്ന നാമമുള്ള ഒരു ദരിദ്രനും ൨൦
ഉണ്ടായിരുന്നു അവൻ വ്രണങ്ങൾകൊണ്ട നിറഞ്ഞവനായും* ധ ൨൧
നവാന്റെ മെശയിൽനിന്ന വീണ കഷണങ്ങൾകൊണ്ട തൃപ്തനാ
കുവാൻ ആഗ്രഹിച്ചവനായും അവന്റെ വാതക്കൽ കിടന്നിരുന്നു
വിശെഷിച്ചും നായ്ക്കൾ വന്ന അവന്റെ വ്രണങ്ങളെ നക്കുകയും
ചെയ്തു* പിന്നെ ഉണ്ടായത എന്തെന്നാൽ ദരിദ്രൻ മരിച്ച ദൈവ ൨൨
ദൂതന്മാരാൽ അബ്രഹാമിന്റെ മാൎവിടത്തിലെക്ക കൊണ്ടുപൊകപ്പെ
ട്ടു ധനവാനും മരിച്ച അടക്കപ്പെട്ടു* എന്നാറെ അവൻ നരകത്തി ൨൩
ൽ അതിവെദനകളൊട കൂടിയവനായി തന്റെ കണ്ണുകളെ ഉയ
ൎത്തി ദൂരത്തിങ്കൽനിന്ന അബ്രഹാമിനെയും അവന്റെ മാൎവിടത്തി
ൽ ലാസറിനെയും കാണുന്നു അപ്പൊൾ അവൻ നിലവിളിച്ച പറഞ്ഞു*
പിതാവായ അബ്രഹാമെ എന്നൊട കരുണ ഉണ്ടാകെണമെ ലാ ൨൪
സറിനെ തന്റെ വിരലിന്റെ അഗ്രത്തെ വെള്ളത്തിൽ മുക്കി എ
ന്റെ നാവിനെ തണുപ്പിപ്പാനായിട്ട അയക്കയും ചെയ്യെണമെ അ
തെന്തുകൊണ്ടെന്നാൽ ഞാൻ ഈ ജ്വാലയിൽ അതിവെദനപ്പെടുന്നു*
എന്നാറെ അബ്രഹാം പറഞ്ഞു പുത്ര നീ നിന്റെ ആയുസ്സുകൽ നി ൨൫
ന്റെ ഗുണങ്ങളെയും അപ്രകാരം തന്നെ ലാസർ ദൊഷങ്ങളെയും
അനുഭവിച്ചു എന്ന ഓൎത്തുകൊൾക എന്നാൽ ഇപ്പൊൾ അവൻ ആ
ശ്വസിക്കപ്പെട്ടിരിക്കുന്നു നീ അതിവെദനപ്പെട്ടുമിരിക്കുന്നു* ഇതെ ൨൬
ല്ലാം കൂടാതെ ഇവിടെനിന്ന നിങ്ങളുടെ അടുക്കലെക്ക കടപ്പാൻ എ
ങ്കിലും അവിടെനിന്ന ഞങ്ങളുടെ അടുക്കലെക്ക കടപ്പാൻ എങ്കിലും
മനസ്സുള്ളവൎക്ക കഴിയാത്ത പ്രകാരം ഞങ്ങൾക്കും നിങ്ങൾക്കും നടു
വെ വലുതായൊരു അഗാധം സ്ഥാപിക്കപ്പെട്ടിരിക്കുന്നു* അപ്പൊ ൨൭
ൾ അവൻ പറഞ്ഞു അതുകൊണ്ട പിതാവെ നീ അവനെ എന്റെ
പിതാവിന്റെ ഭവനത്തിലെക്ക അയക്കെണമെന്ന ഞാൻ നിന്നൊ
ട അപെക്ഷിക്കുന്നു* എന്തുകൊണ്ടെന്നാൽ എനിക്ക അഞ്ച സഹൊദ ൨൮

ങ്ങൾ ഉണ്ട അവരും ഈ അതിവെദനയുള്ള സ്ഥലത്തിലെക്ക വരാ
തെ ഇരിപ്പാനായിട്ട അവൻ അവൎക്ക സാക്ഷിപ്പെടുത്തെണ്ടുന്നതി
൨൯ ന്നാകുന്നു* അബ്രഹാം അവനൊട പറഞ്ഞു അവൎക്ക മൊശെയും
൩൦ ദീൎഘദൎശിമാരും ഉണ്ട അവരിൽനിന്ന അവർ കെൾക്കട്ടെ* എ
ന്നാൽ അവൻ പറഞ്ഞു അപ്രകാരമല്ല പിതാവായ അബ്രഹാമെ
മരിച്ചവരിൽനിന്ന ഒരുത്തൻ അവരുടെ അടുക്കൽ ചെന്നാൽ അ
൩൧ വർ അനുതപിക്കുമത്രെ* എന്നാറെ അവൻ അവനൊട പറഞ്ഞു
അവർ മൊശെയിൽനിന്നും ദീൎഘദൎശിമാരിൽനിന്നും കെൾക്കയില്ല
എങ്കിൽ മരിച്ചവരിൽനിന്ന ഒരുത്തൻ ഉയൎന്നെഴുനീറ്റാലും അ
വർ അനുസരപ്പെടുകയില്ല*

## ൧൭ അധ്യായം

൧ വിരുദ്ധമുണ്ടാകരുത എന്നുള്ളത.—൩ തമ്മിൽ തമ്മിൽ ക്ഷമിക്കു
ന്നത.—൧൧ പത്ത കുഷ്ഠരൊഗികളുടെ സംഗതി.—൨൦ ദൈവ
ത്തിന്റെ രാജ്യത്തെയും മാനുഷപുത്രന്റെ വരവിനെയും സം
ബന്ധിച്ചത.

പിന്നെ അവൻ ശിഷ്യന്മാരൊട പറഞ്ഞു വിരുദ്ധങ്ങൾ വരാ
തെ ഇരിപ്പാൻ കഴിയാത്തതാകുന്നു എന്നാൽ അവ യാതൊരു
൨ ത്തനാൽ വരുന്നുവൊ അവന്ന ഹാ കഷ്ടം* അവന്റെ കഴുത്തി
ൽ ഒരു തിരികല്ല തൂക്കപ്പെടുകയും അവൻ സമുദ്രത്തിങ്കലെക്ക ത
ള്ളപ്പെടുകയും ചെയ്യുന്നത അവൻ ഈ ചെറിയവരിൽ ഒരുത്ത
നെ വിരുദ്ധപ്പെടുത്തുന്നതിനെക്കാൾ അവന്ന കൊള്ളാകുന്നതാകു
൩ ന്നു* നിങ്ങൾ ജാഗ്രതപ്പെട്ടുകൊൾവിൻ നിന്റെ സഹൊദരൻ നി
ന്റെ നെരെ ദൊഷം ചെയ്തു എന്നുവരികിൽ അവനെ ശാസിക്ക
൪ അവൻ അനുതപിക്കുന്നു എങ്കിൽ അവനൊട ക്ഷമിക്ക* വിശെ
ഷിച്ചും അവൻ ഒരു ദിവസത്തിങ്കൽ എഴ പ്രാവശ്യം നിന്റെ നെ
രെ ദൊഷം ചെയ്കയും ഒരു ദിവസത്തിങ്കൽ എഴ പ്രാവശ്യം നി
ന്റെ അടുക്കൽ തിരിച്ചുവന്ന ഞാൻ അനുതപിക്കുന്നു എന്ന പ
൫ റകയും ചെയ്താൽ അവനൊട ക്ഷമിക്കെണം* പിന്നെ അപ്പൊ
സ്തൊലന്മാർ കൎത്താവിനൊട പറഞ്ഞു ഞങ്ങൾക്ക വിശ്വാസത്തെ
൬ വൎദ്ധിപ്പിക്കെണമെ* എന്നാറെ കൎത്താവ പറഞ്ഞു നിങ്ങൾക്ക ഒ
രു കടുക മണിയൊളം വിശ്വാസം ഉണ്ടായിരുന്നു എങ്കിൽ നിങ്ങൾ
ഈ കാട്ടത്തിവൃക്ഷത്തൊട നീ വെരൊടു കൂടെ പറിഞ്ഞ സമുദ്ര
ത്തിങ്കൽ നടപ്പെടുക എന്ന പറയും അത നിങ്ങളെ അനുസരിക്ക
൭ യും ചെയ്യും* എന്നാൽ നിങ്ങളിൽ ആർ ഉഴുകയൊ മെയിക്കയൊ
ചെയ്യുന്ന ഒരു ഭൃത്യൻ ഉണ്ടായിട്ട അവൻ വയലിൽനിന്ന വരു
മ്പൊൾ ഉടനെ അവനൊട പൊയി ഭക്ഷണത്തിന്നിരിക്ക എന്ന
൮ പറയുമൊ* നീ എനിക്ക അത്താഴം കഴിക്കെണ്ടുന്നതിന്ന ഒരുക്കു
ക എന്നും അര കെട്ടിക്കൊണ്ട ഞാൻ ഭക്ഷിക്കയും പാനം ചെയ്കു

കയും ചെയ്യുവൊളം എന്നെ ശുശ്രൂഷിക്ക എന്നും അതിന്റെ ശെ
ഷം നി ഭക്ഷിക്കയും പാനം ചെയ്കയും ചെയ്യാമെന്നും അവനൊ
ട പറകയില്ലയൊ* തന്നൊട കല്പിക്കപ്പെട്ട കാൎയ്യങ്ങളെ ആ ഭൃത്യൻ ൯
ചെയ്കകൊണ്ട അവനെ അവൻ നന്ദിക്കുന്നുവൊ എനിക്ക തൊ
ന്നുന്നില്ല* അപ്രകാരം നിങ്ങളും നിങ്ങളൊട കല്പിക്കപ്പെട്ട കാൎയ്യങ്ങ ൧൦
ളെ ഒക്കയും ചെയ്തതിന്റെ ശെഷം ഞങ്ങൾ അപ്രയൊജകന്മാരായ
ഭൃത്യന്മാരാകുന്നു എന്നും ഞങ്ങൾ ചെയ്യെണ്ടിയിരുന്നതിനെ ചെയ്തു
എന്നും പറവിൻ*

പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ യെറുശലമിലെക്കപൊ ൧൧
കുമ്പൊൾ അവൻ ശമറിയായുടെയും ഗലിലെയായുടെയും മദ്ധ്യത്തൂ
ടെ പൊയി* അവൻ ഒരു ഗ്രാമത്തിലെക്ക പ്രവെശിച്ചപ്പൊൾ ക ൧൨
ുഷ്ഠരൊഗികളായ പത്ത മനുഷ്യർ അവനെ എതിരെററു അവർ
ദൂരത്ത നിന്നു* വിശെഷിച്ചും അവർ യെശു ഗുരൊ ഞങ്ങളൊട ക ൧൩
രുണയുണ്ടാകെണമെന്ന ശബ്ദത്തെ ഉയൎത്തി പറഞ്ഞു* അവൻ ൧൪
അവരെ കണ്ടാറെ അവരൊട പറഞ്ഞു നിങ്ങൾ പൊയി നിങ്ങളെ
തന്നെ ആചാൎയ്യന്മാൎക്ക കാണിപ്പിൻ അപ്പൊൾ ഉണ്ടായത എന്തെ
ന്നാൽ അവർ പൊകുമ്പൊൾ അവർ സ്വച്ശതപെട്ടു* അവരിൽ ൧൫
ഒരുത്തൻ താൻ സൌഖ്യപ്പെട്ടു എന്ന കണ്ടപ്പൊൾ തിരിച്ച വന്ന
മഹാ ശബ്ദത്തൊടെ ദൈവത്തെ സ്തുതിച്ചു* അവന്റെ പാദങ്ങ ൧൬
ളിൽ കവിണ്ണുവീണ അവനെ സ്തൊത്രം ചെയ്കയും ചെയ്തു ആയവ
ൻ ശമറിയക്കാരനായിരുന്നു* അപ്പൊൾ യെശു ഉത്തരമായിട്ട പ ൧൭
റഞ്ഞു പത്തുപെർ സ്വച്ശതപെട്ടില്ലയൊ ഒൻപതും എവിടെ* ഈ ൧൮
അന്യ ജാതിക്കാരനല്ലാതെ ദൈവത്തിന സ്തുതിചെയ്യാനായിട്ട തി
രിച്ചുവന്നത കാണപ്പെട്ടുന്നവരില്ല* പിന്നെ അവൻ അവനൊട ൧൯
പറഞ്ഞു നി എഴുനീററ പൊയ്ക്കൊൾക നിന്റെ വിശ്വാസം നി
ന്നെ രക്ഷിച്ചു*

പിന്നെ ദൈവത്തിന്റെ രാജ്യം എപ്പൊൾ വരുമെന്ന അവ ൨൦
ൻ പറിശന്മാരാൽ ചൊദിക്കപ്പെട്ടപ്പൊൾ അവൻ അവരൊട ഉത്ത
രമായിട്ട പറഞ്ഞു ദൈവത്തിന്റെ രാജ്യം സൂക്ഷ്മ ദൃഷ്ടികൊ
ണ്ട വരുന്നതല്ല* കണ്ടാലും ഇവിടെ കണ്ടാലും അവിടെ എന്നും അ ൨൧
വർ പറകയുമില്ല എന്തുകൊണ്ടെന്നാൽ കണ്ടാലും ദൈവത്തിന്റെ
രാജ്യം നിങ്ങളിൽ തന്നെ ആകുന്നു* പിന്നെ അവൻ ശിഷ്യന്മാരൊ ൨൨
ട പറഞ്ഞു നിങ്ങൾ മാനുഷ പുത്രന്റെ നാളുകളിൽ ഒന്നിനെ കാ
ണ്മാൻ ആഗ്രഹിക്കുന്ന നാളുകൾ വരും കാണുകയുമില്ല* വിശെ ൨൩
ഷിച്ചും അവർ നിങ്ങളൊട കണ്ടാലും ഇവിടെ അല്ലെങ്കിൽ കണ്ടാലും
അവിടെ എന്ന പറയും പിന്തുടരരുത പിന്നാലെ ചെല്ലുകയും അ
രുത* എന്തുകൊണ്ടെന്നാൽ ആകാശത്തിന്റെ കീഴിൽ ഒരു എട ൨൪
ത്തുനിന്ന മിന്നുന്ന മിന്നൽ ആകാശത്തിന്റെ കീഴിൽ മറെറ എ
ടത്തിലെക്ക എത്ര പ്രകാരം ശൊഭിക്കുന്നുവൊ അപ്രകാരം മാനുഷ

൨൫ പുത്രനും തന്റെ നാളിൽ ഇരിക്കും* എന്നാൽ അവൻ മുമ്പെ വളരെ കഷ്ടപ്പെടുകയും ൟ സന്തതിയാൽ ത്യജിക്കപ്പെടുകയും ചെ
൨൬ യ്യെണ്ടുന്നതാകുന്നു* വിശെഷിച്ച നൊഹ എന്നവന്റെ നാളുകളിൽ എതുപ്രകാരമായിരുന്നുവൊ അപ്രകാരം തന്നെ മാനുഷ പു
൨൭ ത്രന്റെ നാളുകളിലും ആകും* നൊഹ പെട്ടകത്തിലെക്ക പ്രവെശിച്ച നാൾ വരെ അവർ ഭക്ഷിച്ചു പാനം ചെയ്തു വിവാഹം ചെയ്തു വിവാഹം ചെയ്തു കൊടുത്തു ജലപ്രളയം വന്ന അവരെ എല്ലാവ
൨൮ രെയും സംഹരിക്കയും ചെയ്തു* അപ്രകാരം തന്നെ ലൊത്ത എന്നവന്റെ നാളുകളിലും ഉണ്ടായതുപൊലെയും അവർ ഭക്ഷിച്ചു പാ
൨൯ നം ചെയ്തു കൊണ്ടു വിററു നട്ടു പണിചെയ്തു* എന്നാറെ ലൊത്ത സൊദൊമിങ്കൽനിന്ന പുറപ്പെട്ടുപൊയ നാളിൽ തന്നെ ആകാശത്തിൽനിന്ന അഗ്നിയും ഗന്ധകവും വർഷിച്ച എല്ലാവരെയും സംഹ
൩൦ രിക്കയും ചെയ്തു* മാനുഷ പുത്രൻ വെളിപ്പെടുന്ന നാളിൽ അപ്ര
൩൧ കാരം തന്നെ ഉണ്ടാകും* ആ നാളിൽ ഭവനത്തിന്റെ മുകളിൽ ഇരിക്കുന്നവൻ തന്റെ വസ്തുക്കൾ ഭവനത്തിന്നകത്ത ഇരുന്നാൽ അവയെ എടുത്തുകൊൾവാനായിട്ട ഇറങ്ങരുത അപ്രകാരം ത
൩൨ ന്നെ വയലിൽ ഇരിക്കുന്നവൻ പിന്തിരികയുമരുത* ലൊത്തി
൩൩ ന്റെ ഭാൎയ്യയെ ഒൎത്തുകൊൾവിൻ* ആരെങ്കിലും തന്റെ ജീവനെ രക്ഷിപ്പാൻ നൊക്കിയാൽ അതിനെ നശിപ്പിക്കും ആരെങ്കിലും ത ന്റെ ജീവനെ നശിപ്പിച്ചാൽ അതിനെ ജീവിപ്പിക്കയും ചെയ്യും*
൩൪ ഞാൻ നിങ്ങളൊട പറയുന്നു ആ രാത്രിയിൽ ഒരു കിടക്കയിൽ രണ്ടുപെർ ഇരിക്കും ഒരുത്തൻ കൊണ്ടുപൊകപ്പെടും മററവനും ശെ
൩൫ ഷിക്കപ്പെടും* രണ്ടു സ്ത്രീകൾ ഒന്നിച്ച അരിച്ചുകൊണ്ടിരിക്കും ഒരു
൩൬ ത്തി കൊണ്ടുപൊകപ്പെടും മററവളും ശെഷിക്കപ്പെടും* രണ്ടുപെർ വയലിൽ ഇരിക്കും ഒരുത്തൻ കൊണ്ടുപൊകപ്പെടും മററവനും
൩൭ ശെഷിക്കപ്പെടും* പിന്നെ അവർ ഉത്തരമായിട്ട അവനൊട കൎത്താവെ എവിടെ എന്ന പറഞ്ഞു എന്നാറെ അവൻ അവരൊട പറഞ്ഞു ശവം എവിടെയാകുന്നുവൊ അവിടെ കഴുകുകൾ വന്നുകൂടും*

## ൧൮ അദ്ധ്യായം

൧ നിരന്തരമായി അപെക്ഷിക്കെണമെന്നുള്ളത.—൯ പറീശന്റെയും ചുങ്കക്കാരന്റെയും സംഗതി.—൧൫ ക്രിസ്തുവിന്റെ അരികിലെക്ക ശിശുക്കളെ കൊണ്ടുവന്നത.—൨൨ ക്രിസ്തുവിന്റെ നിമിത്തം സകലത്തെയും ഉപെക്ഷിക്കെണമെന്നുള്ളത.

പിന്നെ ആലസ്യപ്പെടാതെ എപ്പൊഴും പ്രാൎത്ഥിക്കെണ്ടുന്നതാകു
൨ ന്നു എന്ന ഒരു ഉപമയെ അവൻ അവരൊട പറഞ്ഞു* ആയത എന്തെന്നാൽ ദൈവത്തെ ഭയപ്പെടാതെയും മനുഷ്യരെ ശങ്കിക്കാതെയുമുള്ളൊരു ന്യായാധിപതി ഒരു പട്ടണത്തിൽ ഉണ്ടായിരുന്നു*

ആ പട്ടണത്തിൽ ഒരു വിധവയും ഉണ്ടായിരുന്നു അവൾ അവ ൩
ന്റെ അടുക്കൽ വന്നു എന്റെ പ്രതിയൊഗിയൊട എനിക്ക പ്രതി
ക്രിയ ചെയ്തു തരെണമെന്ന പറഞ്ഞു* എന്നാറെ കുറെ കാലത്തെ ൪
ക്കു അവന്ന മനസ്സില്ലാതെ ഇരുന്നു പിന്നെ അവൻ തന്റെ ഉ
ള്ളിൽ പറഞ്ഞു ഞാൻ ദൈവത്തെ ഭയപ്പെടാതെയും മനുഷ്യരെ
ശങ്കിക്കാതെയും ഇരിക്കുന്നു* എങ്കിലും ഈ വിധവ എന്നെ അസ ൫
ഹ്യപ്പെടുത്തുന്നതുകൊണ്ട അവൾ എല്ലായ്പൊഴും വന്ന എന്നെ മു
ഷിപ്പിക്കാതെ ഇരിപ്പാനായിട്ട ഞാൻ അവൾക്ക പ്രതിക്രിയ ചെയ്തു
കൊടുക്കും* എന്നാറെ കൎത്താവ പറഞ്ഞു വിനീതിയുള്ള ന്യായാ ൬
ധിപതി പറയുന്നതിനെ കെൾപ്പിൻ* എന്നാൽ തന്നൊട രാവും ൭
പകലും നിലവിളിക്കുന്നവരായി താൻ തെരിഞ്ഞെടുത്തിട്ടുള്ളവ
രൊട ദൈവം ദീൎഘശാന്തതയൊടിരിക്കുന്നു എങ്കിലും അവൎക്ക പ്ര
തിക്രിയ ചെയ്തു കൊടുക്കയില്ലയൊ* അവൻ വെഗത്തിൽ അവ ൮
ൎക്ക പ്രതിക്രിയ ചെയ്തു കൊടുക്കുമെന്ന ഞാൻ നിങ്ങളൊട പറയുന്നു
എന്നാലും മാനുഷ പുത്രൻ വരുമ്പൊൾ അവൻ ഭൂമിയിൽ വിശ്വാ
സത്തെ കണ്ടെത്തുമൊ*

പിന്നെ തങ്ങൾ നീതിമാന്മാരെന്ന തങ്ങളിൽ തന്നെ ഉറെക്കയും ൯
ശെഷമുള്ളവരെ നിന്ദിക്കയും ചെയ്തിട്ടുള്ള ചിലരൊട അവൻ ഈ
ഉപമയെ പറഞ്ഞു* രണ്ട മനുഷ്യർ പ്രാൎത്ഥിപ്പാനായിട്ട ദൈവാല ൰
യത്തിലെക്ക ചെന്നു ഒരുത്തൻ പറിശൻ മറ്റവനും ചുങ്കക്കാരൻ
ആയിരുന്നു* പറിശൻ നിന്നുകൊണ്ട തങ്കൽ തന്നെ ഇപ്രകാരം ൰൧
പ്രാൎത്ഥിച്ചു ദൈവമെ ഞാൻ അപഹാരികളും വിനീതികാരും വ്യ
ഭിചാരക്കാരുമായി മറ്റുള്ള മനുഷ്യരെപ്പൊലെ എങ്കിലും ഈ ചു
ങ്കക്കാരനെ പൊലെയും എങ്കിലും അല്ലായ്കകൊണ്ട ഞാൻ നിന്നെ
വന്ദിക്കുന്നു* ഞാൻ ആഴ്ചവട്ടത്തിൽ രണ്ട പ്രാവശ്യം ഉപൊഷിക്കു ൰൨
ന്നു ഞാൻ അനുഭവിക്കുന്ന സകല വസ്തുക്കളിലും പത്തിലൊന്ന
കൊടുത്തുവരുന്നു* ചുങ്കക്കാരനും ദൂരത്ത നിന്നുകൊണ്ട തന്റെ ൰൩
കണ്ണുകളെ പൊലും ആകാശത്തിലെക്ക ഉയൎത്തുവാൻ മനസ്സില്ലാ
തെ തന്റെ മാറിടത്ത അടിച്ചുകൊണ്ട ദൈവമെ പാപിയായിരി
ക്കുന്ന എന്നൊട കരുണ ഉണ്ടാകെണമെ എന്ന പറഞ്ഞു* ഇവ ൰൪
ൻ മറ്റവനെക്കാളും നീതിമാനാക്കപ്പെട്ടവനായി തന്റെ ഭവന
ത്തിലെക്ക ചെന്നു എന്ന ഞാൻ നിങ്ങളൊട പറയുന്നു അതെന്തു
കൊണ്ടെന്നാൽ തന്നെ താൻ ഉയൎത്തുന്നവനെല്ലാം താഴ്ത്തപ്പെടും
തന്നെ താൻ താഴ്ത്തുന്നവൻ ഉയൎത്തപ്പെടുകയും ചെയ്യും*

പിന്നെ അവർ ബാലകന്മാരെയും അവന്റെ അടുക്കൽ അവൻ ൰൫
അവരെ തൊടെണ്ടുന്നതിന്നായിട്ട കൊണ്ടുവന്നു എന്നാൽ ശിഷ്യ
ന്മാർ കണ്ടാറെ അവരെ വിലക്കി* അപ്പൊൾ യെശു അവരെ ൰൬
അടുക്കൽ വിളിച്ചിട്ട പറഞ്ഞു ബാലകന്മാരെ എന്റെ അടുക്കൽ
വരുവാൻ സമ്മതിപ്പിൻ അവരെ വിരൊധിക്കയും അരുത എന്തു

കൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം ഇപ്രകാരമുള്ളവരുടെ
൧൭ ആകുന്നു* ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു ആരെങ്കിലും
ഒരു ബാലകൻ എന്ന പൊലെ ദൈവത്തിന്റെ രാജ്യത്തെ കൈ
ക്കൊള്ളുന്നില്ല എങ്കിൽ അവൻ അതിലെക്ക ഒരു പ്രകാരത്തിലും
കടക്കയില്ല*

൧൮ പിന്നെ പ്രമാണിയായ ഒരുത്തൻ അവനൊട ഉത്തമ ഗുരൊ
ഞാൻ നിത്യ ജീവനെ അനുഭവിപ്പാനായിട്ട എന്ത ചെയ്യെണം എ
൧൯ ന്ന ചൊദിച്ചു* എന്നാറെ യെശു അവനൊട പറഞ്ഞു നീ എന്തി
ന്ന എന്നെ ഉത്തമനെന്ന വിളിക്കുന്നു ദൈവം ഒരുവൻ അല്ലാ
൨൦ തെ ഒരുത്തനും ഉത്തമനല്ല* നീ കല്പനകളെ അറിയുന്നുവല്ലൊ
വ്യഭിചാരം ചെയ്യരുത കുല ചെയ്യരുത മൊഷ്ടിക്കരുത കള്ളസ്സാ
ക്ഷി പറയരുത നിന്റെ പിതാവിനെയും നിന്റെ മാതാവിനെ
൨൧ യും ബഹുമാനിക്ക* എന്നാറെ അവൻ പറഞ്ഞു ഇവയെ ഒക്കയും
൨൨ ഞാൻ എന്റെ ബാല്യം മുതൽ പ്രമാണിച്ചിട്ടുണ്ട* അപ്പൊൾ യെശു
ഇവ കാൎയ്യങ്ങളെ കെട്ടാറെ അവനൊട പറഞ്ഞു ഇനി നിനക്ക ഒന്നു
കുറവുണ്ട നിനക്കുള്ള വസ്തുക്കളെ ഒക്കയും വിറ്റ ദരിദ്രന്മാൎക്ക കൊ
ടുക്ക എന്നാൽ നിനക്ക സ്വൎഗ്ഗത്തിൽ നിക്ഷെപമുണ്ടാകും വന്ന എ
൨൩ ന്നെ പിന്തുടരുകയും ചെയ്ക* അവൻ ഇതിനെ കെട്ടാറെ മഹാ
ദുഃഖമുള്ളവനായി എന്തെന്നാൽ അവൻ മഹാ ധനവാനായിരു
൨൪ ന്നു* എന്നാറെ അവൻ വളരെ ദുഃഖമുള്ളവനായി എന്ന യെശു
കണ്ടപ്പൊൾ പറഞ്ഞു സമ്പത്തുള്ളവർ ദൈവത്തിന്റെ രാജ്യത്തി
൨൫ ലെക്ക എത്രയും പ്രയാസമായിട്ട പ്രവെശിക്കും* ഒരു ഒട്ടകത്തി
ന്ന ഒരു സൂചിയുടെ കൊഴയിലൂടെ കടന്ന പൊകുന്നത ഒരു ധന
വാന്ന ദൈവത്തിന്റെ രാജ്യത്തിലെക്ക പ്രവെശിക്കുന്നതിനെ
൨൬ ക്കാൾ എറ്റം എളുപ്പമുള്ളതാകുന്നു* ഇതിനെ കെട്ടവർ പറഞ്ഞു
൨൭ പിന്നെ രക്ഷിക്കപ്പെടുവാൻ കഴിയുന്നവൻ ആര* എന്നാറെ അ
വൻ പറഞ്ഞു മനുഷ്യരാൽ അസാദ്ധ്യങ്ങളായുള്ള കാൎയ്യങ്ങൾ ദൈവ
ത്താൽ സാദ്ധ്യങ്ങളാകുന്നു*

൨൮ അപ്പൊൾ പത്രൊസ പറഞ്ഞു കണ്ടാലും ഞങ്ങൾ സകലത്തെയും
൨൯ വിട്ടും കളഞ്ഞ നിന്നെ പിന്തുടൎന്നിരിക്കുന്നു* പിന്നെ അവൻ അ
വരൊട പറഞ്ഞു ദൈവത്തിന്റെ രാജ്യം നിമിത്തമായിട്ട ഭവന
ത്തെ എങ്കിലും മാതാപിതാക്കന്മാരെ എങ്കിലും സഹൊദരന്മാരെ എ
ങ്കിലും ഭാൎയ്യയെ എങ്കിലും പുത്രന്മാരെ എങ്കിലും വിട്ടും കളഞ്ഞിട്ടുള്ള
൩൦ വൻ ഒരുത്തനും* ഇവ കാലത്തിങ്കൽ ബഹു ഇരട്ടിയെയും വരു
ന്ന ലൊകത്തിൽ നിത്യ ജീവനെയും പ്രാപിക്കാത്തവനാകയില്ല
എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു*

൩൧ പിന്നെ അവൻ പന്ത്രണ്ടപെരെ കൂട്ടിക്കൊണ്ട അവരൊട പറ
ഞ്ഞു കണ്ടാലും നാം യെറുശലമിലെക്ക പൊകുന്നു മനുഷ്യന്റെ പു
ത്രനെ കുറിച്ചു ദീൎഘദൎശിമാരാൽ എഴുതപ്പെട്ടിരിക്കുന്ന കാൎയ്യങ്ങളൊ

ക്കയും നിവൃത്തിക്കയും ചെയ്യും* ൩൨ എന്തുകൊണ്ടെന്നാൽ അവൻ പുറജാതികളിൽ എല്പിക്കപ്പെടുകയും പരിഹസിക്കപ്പെടുകയും നിന്ദിക്കപ്പെടുകയും തുപ്പപ്പെടുകയും ചെയ്യും* ൩൩ പിന്നെ അവർ അവനെ വാറുകൊണ്ട അടിച്ച കൊല്ലും മൂന്നാം ദിവസത്തിൽ അവൻ തിരികെ ഉയൎന്നെഴുനീല്ക്കയും ചെയ്യും* ൩൪ എന്നാറെ അവർ ൟ കാൎയ്യങ്ങളിൽ ഒന്നിനെയും തിരിച്ചറിഞ്ഞില്ല ൟ വചനവും അവൎക്ക മറപൊരുളായിരുന്നു ചൊല്ലപ്പെട്ട കാൎയ്യങ്ങളെ അവർ അറിഞ്ഞതുമില്ല*

൩൫ പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ യെറിഹൊയിക്ക സമീപിച്ചപ്പൊൾ വഴി അരികിൽ ഒരു കുരുടൻ ഭിക്ഷ യാചിച്ചുകൊണ്ട ഇരിക്കുന്നുണ്ടായിരുന്നു* ൩൬ അവൻ പുരുഷാരം കടന്ന പൊകുന്നതിനെ കെട്ടാറെ ഇത എന്താകുന്നു എന്ന ചൊദിച്ചു* ൩൭ അവർ അവനൊട നസറായക്കാരനായ യെശു കടന്ന പൊകുന്നു എന്ന അറിയിച്ചു* ൩൮ അപ്പൊൾ അവൻ ഉറക്കെ വിളിച്ച യെശു ദാവീദിന്റെ പുത്രാ എന്നൊട കരുണ ഉണ്ടാകെണമെ എന്ന പറഞ്ഞു* ൩൯ അവൻ മിണ്ടാതെ ഇരിക്കെണമെന്ന മുമ്പെ പൊകുന്നവർ അവനൊട ശാസിക്കയും ചെയ്തു എന്നാറെയും അവൻ അധികമധികമായി നിലവിളിച്ച ദാവീദിന്റെ പുത്രാ എന്നൊട കരുണ ഉണ്ടാകെണമെ* ൪൦ അപ്പൊൾ യെശു നിന്ന അവനെ തന്റെ അടുക്കൽ കൊണ്ടുവരുവാൻ കല്പിച്ചു അവൻ അടുത്ത വന്നപ്പൊൾ അവൻ അവനൊട ഞാൻ നിനക്ക എന്ത ചെയ്യെണമെന്ന മനസ്സായിരിക്കുന്നു എന്ന ചൊദിച്ചു അപ്പൊൾ അവൻ പറഞ്ഞു കൎത്താവെ ഞാൻ ദൃഷ്ടിയെ പ്രാപിക്കെണമെന്നാകുന്നു* ൪൨ അപ്പൊൾ യെശു അവനൊട പറഞ്ഞു നീ ദൃഷ്ടിയെ പ്രാപിക്ക നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു* ൪൩ ഉടനെ അവൻ ദൃഷ്ടിയെ പ്രാപിച്ച ദൈവത്തെ സ്തുതിച്ചുകൊണ്ട അവനെ പിന്തുടൎന്നു ജനങ്ങളൊക്കയും അതിനെ കണ്ടപ്പൊൾ ദൈവത്തിന്ന സ്തുതിചെയ്കയും ചെയ്തു*

## ൧൯ അദ്ധ്യായം

൧ ചുങ്കക്കാരനായ സക്കായി.—൧൧ പത്ത റാത്തൽ ദ്രവ്യം.—൨൮ ക്രിസ്തു യെറുശലമിലെക്ക വാഹനം കരെറി പൊകുന്നത.—൪൧ യെറുശലമിനെ കുറിച്ച കരയുന്നത ദൈവാലയത്തെ ശുദ്ധികരിക്കുന്നത.

൧ യെശു യെറിഹൊയിലെക്ക ചെന്ന കടന്ന പൊയി* ൨ എന്നാറെ കണ്ടാലും സക്കായി എന്ന പെരുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു അവൻ ചുങ്കക്കാരിൽ പ്രമാണിയായിരുന്നു ധനവാനായും ഇരുന്നു* ൩ യെശു ഇന്നവനാകുന്നു എന്ന അവനെ കാണ്മാൻ അവൻ അന്വെഷിച്ചു എന്നാറെ ശരീര വളൎച്ചയിൽ ചെറിയവനായിരുന്നതുകൊണ്ട പുരുഷാരത്തിന്റെ നിമിത്തമായിട്ട അവന കഴിഞ്ഞില്ല* ൪ അപ്പൊൾ അവൻ മുമ്പെ ഓടി അവൻ ആ വഴിയെ ക

ടന്ന പൊക്കുന്നവനായിരുന്നതുകൊണ്ട അവനെ കാണ്മാനായിട്ട
൪ ഒരു കാട്ടത്തി വൃക്ഷത്തിൽ കെറി* പിന്നെ യെശു ആ സ്ഥലത്തി
ങ്കൽ വന്നപ്പൊൾ മെല്പട്ട നൊക്കി അവനെ കണ്ട അവനൊട പറ
ഞ്ഞു സക്കായിയെ ബദ്ധപ്പെട്ട ഇറങ്ങുക എന്തുകൊണ്ടെന്നാൽ ഇന്ന
൫ ഞാൻ നിന്റെ ഭവനത്തിൽ പാർക്കെണ്ടുന്നതാകുന്നു* അവൻ ബ
ദ്ധപ്പെട്ട ഇറങ്ങി സന്തൊഷത്തൊടെ അവനെ കൈക്കൊൾകയും
൬ ചെയ്തു* പിന്നെ അവർ അതിനെ കണ്ടാറെ അവൻ പാപിയാ
യൊരു മനുഷ്യന്റെ അടുക്കൽ പാർപ്പാൻ പൊയി എന്ന എല്ലാവ
൭ രും പിറുപിറുത്തു* എന്നാറെ സക്കായി നിന്ന കർത്താവിനൊട
പറഞ്ഞു കണ്ടാലും കർത്താവെ ഞാൻ എന്റെ ദ്രവ്യങ്ങളിൽ പാ
തിയെ ദരിദ്രന്മാൎക്ക കൊടുക്കുന്നു ഞാൻ യാതൊരുത്തനിൽനിന്നും
വല്ലതിനെയും അന്യായമായിട്ട വാങ്ങീട്ടുണ്ടെങ്കിൽ നാല എരട്ടി തി
൮ രികെ കൊടുക്കയും ചെയ്യുന്നു* അപ്പൊൾ യെശു അവനൊട പറ
ഞ്ഞു ഇവനും അബ്രഹാമിന്റെ പുത്രനാകകൊണ്ട ഇന്ന ഈ ഭവ
൯ നത്തിന രക്ഷ ഉണ്ടായി* എന്തുകൊണ്ടെന്നാൽ നഷ്ടമായതിനെ
൧൦ അന്വെഷിപ്പാനും രക്ഷിപ്പാനും മനുഷ്യന്റെ പുത്രൻ വന്നിരി
ക്കുന്നു*

൧൧ അവർ ഈ കാൎയ്യങ്ങളെ കെട്ടുകൊണ്ടിരിക്കുമ്പൊൾ അവൻ താ
ൻ യെറുശലമിന്ന സമീപമായിരുന്നതുകൊണ്ടും ദൈവത്തിന്റെ
രാജ്യം ശീഘ്രമായി പ്രത്യക്ഷമാകുമെന്ന അവർ നിരൂപിച്ചതുകൊണ്ടും
൧൨ ഒരു ഉപമയെ കൂടെ കൂട്ടി സംസാരിച്ചു* അതുകൊണ്ട അവൻ പ
റഞ്ഞു ഒരു കുലശ്രെഷ്ഠൻ ഒരു രാജ്യത്തെ തനിക്കായി ലഭിച്ചുകൊ
ൾവാനും തിരിച്ച വരുവാനും ഒരു ദൂരദെശത്തിലെക്ക പൊയി*
൧൩ അപ്പൊൾ അവൻ തന്റെ പത്ത ഭൃത്യന്മാരെ വിളിച്ച അവൎക്ക പ
ത്ത റാത്തൽ ദ്രവ്യത്തെ എല്പിച്ചു ഞാൻ വരുവൊളത്തിന്ന വ്യാ
൧൪ പാരം ചെയ്തുകൊൾവിൻ എന്നും അവരൊട പറഞ്ഞു* എന്നാ
റെ അവന്റെ നഗരക്കാർ അവനെ പകെച്ചു ഇവൻ ഞങ്ങളുടെ
മീതെ രാജാവായിരിപ്പാൻ ഞങ്ങൾക്ക മനസ്സില്ലെന്ന പറഞ്ഞ അ
വന്റെ പിന്നാലെ ഒരു സ്ഥാനാപത്യത്തെ അയക്കയും ചെയ്തു*
൧൫ പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ രാജ്യത്തെ ലഭിച്ചുകൊ
ണ്ട തിരിച്ചുവന്നപ്പൊൾ താൻ ദ്രവ്യത്തെ കൊടുത്തിട്ടുണ്ടായിരുന്ന
ഈ ഭൃത്യന്മാർ ഒരൊരുത്തൻ വ്യാപാരം ചെയ്തു എത്ര സമ്പാദിച്ചു
എന്ന താൻ അറിയെണ്ടുന്നതിന്നായിട്ട തന്റെ അടുക്കൽ വിളി
൧൬ ക്കപ്പെടുവാൻ കല്പിച്ചു* അപ്പൊൾ ഒന്നാമത്തവൻ വന്ന കർത്താ
വെ നിന്റെ റാത്തൽ പത്ത റാത്തലിനെ നെടി എന്ന പറഞ്ഞു*
൧൭ എന്നാറെ അവൻ അവനൊട പറഞ്ഞു നന്നായി ഉത്തമ ഭൃത്യ നി
അത്യല്പമായിട്ടുള്ളതിൽ വിശ്വാസമുള്ളവനായിരുന്നതുകൊണ്ട നി
൧൮ നക്ക പത്ത നഗരങ്ങളുടെ മെൽ ആധിപത്യമുണ്ടാകട്ടെ* പിന്നെ ര
ണ്ടാമത്തവൻ വന്ന കർത്താവെ നിന്റെ റാത്തൽ അഞ്ച റാത്ത

ലിനെ സമ്പാദിച്ചു എന്ന പറഞ്ഞു* എന്നാറെ അവൻ അവനൊ ൧൯
ടും പറഞ്ഞു നീയും അഞ്ചു നഗരങ്ങൾക്ക മെലായി ഇരിക്ക* പിന്നെ ൨൦
യും മറ്റൊരുത്തൻ വന്ന കൎത്താവെ നിന്റെ റാത്തൽ ഇതാ
അതിനെ ഞാൻ ഒരു ശീലയിൽ വെച്ചുകൊണ്ടിരുന്നു* എന്തെ ൨൧
ന്നാൽ നീ ഒരു കഠിന മനുഷ്യനാകകൊണ്ട ഞാൻ നിന്നെ ഭയ
പ്പെട്ടിരുന്നു നീ വെക്കാത്തതിനെ എടുക്കയും വിതെക്കാത്തതിനെ
കൊയ്കയും ചെയ്യുന്നു എന്ന പറഞ്ഞു* എന്നാറെ അവൻ അവ ൨൨
നൊട പറഞ്ഞു ദുഷ്ട ഭൃത്യ ഞാൻ നിന്റെ വായിൽനിന്ന തന്നെ
നിന്നെ ന്യായം വിധിക്കും ഞാൻ വെക്കാത്തതിനെ എടുക്കുന്ന
വനായും വിതെക്കാത്തതിനെ കൊയ്യുന്നവനായുമുള്ളൊരു കഠിന
മനുഷ്യനാകുന്നു എന്ന നീ അറിഞ്ഞിരുന്നുവല്ലൊ* പിന്നെ എ ൨൩
ന്തുകൊണ്ട നീ എന്റെ ദ്രവ്യത്തെ പൊൻവാണിഭ സ്ഥലത്തിൽ
കൊടുത്തില്ല പിന്നെ ഞാൻ വന്ന അതിനെ പലിശയൊടും കൂടെ
വാങ്ങുമായിരുന്നുവല്ലൊ* പിന്നെ അവൻ അരികെ നിന്നവരൊ ൨൪
ട പറഞ്ഞു റാത്തലിനെ അവങ്കൽനിന്ന വാങ്ങി പത്ത റാത്തലുള്ള
വന്ന കൊടുത്തുകൊൾവിൻ* (എന്നാറെ അവൻ അവനൊട പ ൨൫
റഞ്ഞു കൎത്താവെ അവന്ന പത്ത റാത്തലുണ്ടല്ലൊ*) എന്തുകൊ ൨൬
ണ്ടെന്നാൽ ഉള്ളവന്ന എല്ലാവന്നും കൊടുക്കപ്പെടുമെന്നും ഇല്ലാത്ത
വങ്കൽനിന്നൊ അവന്നുള്ളതും അവങ്കൽനിന്ന അപഹരിക്കപ്പെടു
മെന്നും ഞാൻ നിങ്ങളൊട പറയുന്നു* എങ്കിലും ഞാൻ തങ്ങളുടെ ൨൭
മീതെ രാജാവായിരിപ്പാൻ മനസ്സില്ലാത്ത ആ എന്റെ ശത്രുക്കളെ
ഇവിടെ കൊണ്ടുവന്ന എന്റെ മുമ്പാകെ വധിച്ചുകളവിൻ*

അവൻ ഇപ്രകാരം പറഞ്ഞതിന്റെ ശെഷം യെറുശലമിലെക്ക ൨൮
കയറികൊണ്ട മുമ്പെ നടന്നു* പിന്നെ ഉണ്ടായത എന്തെന്നാൽ ൨൯
അവൻ ഒലിവു മല എന്ന പെരുള്ള പൎവതത്തിന്റെ അരികെ
ബെതഫാഗെക്കും ബെതാനിയായിക്കും സമീപിച്ചപ്പൊൾ അവൻ ത
ന്റെ ശിഷ്യന്മാരിൽ രണ്ടാളിനെ അയച്ച പറഞ്ഞു* നെരെ ഇരി ൩൦
ക്കുന്ന ഗ്രാമത്തിലെക്ക പൊകുവിൻ അതിലെക്ക പ്രവെശിക്കുമ്പൊ
ൾ നിങ്ങൾ മനുഷ്യരിൽ ഒരുത്തനും ഒരുനാളും കെറിട്ടില്ലാത്ത ഒ
രു കഴുതക്കുട്ടി കെട്ടിയിരിക്കുന്നതിനെ കാണും അവനെ അഴിച്ചു
കൊണ്ടുവരുവിൻ* പിന്നെ നിങ്ങൾ എന്തുകൊണ്ട അവനെ അഴി ൩൧
ക്കുന്നു എന്ന യാതൊരുത്തനും നിങ്ങളൊട ചൊദിച്ചാൽ കൎത്താവി
ന്ന അവനെ കൊണ്ട ആവശ്യമുണ്ടാകകൊണ്ട എന്നുള്ള പ്രകാരം അ
വനൊട പറയണം* എന്നാറെ അയക്കപ്പെട്ടവർ പൊയി അവ ൩൨
ൻ തങ്ങളൊട പറഞ്ഞ പ്രകാരം തന്നെ കണ്ടു* അവർ ആ കഴുത ൩൩
ക്കുട്ടിയെ അഴിക്കുമ്പൊൾ അവന്റെ ഉടയക്കാർ അവരൊട പ
റഞ്ഞു നിങ്ങൾ എന്തിന്ന കഴുതക്കുട്ടിയെ അഴിക്കുന്നു* എന്നാറെ ൩൪
അവർ പറഞ്ഞു കൎത്താവിന്ന അവനെ കൊണ്ട ആവശ്യമുണ്ട* പി ൩൫
ന്നെ അവർ അവനെ യെശുവിന്റെ അടുക്കൽ കൊണ്ടുവന്നു ത

ങ്ങളുടെ വസ്ത്രങ്ങളെ കഴുതക്കുട്ടിയുടെ മെൽ ഇടുകയും യെശുവിനെ
൩൫ മിതെ കയററുകയും ചെയ്തു* പിന്നെ അവൻ പൊകുമ്പൊൾ അ
൩൬ വർ തങ്ങളുടെ വസ്ത്രങ്ങളെ വഴിയിൽ വിരിച്ചു* പിന്നെ അവൻ
ഒലിവ മലയുടെ ഇറക്കത്തിങ്കൽ സമീപിച്ചപ്പൊൾ തന്നെ ശിഷ്യ
ന്മാരുടെ കൂട്ടമെല്ലാം തങ്ങൾ കണ്ടിട്ടുള്ള സകല അതിശയങ്ങളെ കു
റിച്ച സന്തൊഷിച്ച ദൈവത്തെ ഒരു മഹാ ശബ്ദത്തൊടെ സ്തുതിച്ചു
൩൭ തുടങ്ങി* കൎത്താവിന്റെ നാമത്തിൽ വരുന്ന രാജാവ അനുഗ്ര
ഹിക്കപ്പെട്ടവൻ സ്വൎഗ്ഗത്തിങ്കൽ സമാധാനവും അത്യുന്നതങ്ങളിൽ
൩൮ മഹത്വവും എന്ന പറഞ്ഞു* അപ്പൊൾ പുരുഷാരത്തിൽനിന്ന പ
റിശന്മാരിൽ ചിലർ അവനൊട പറഞ്ഞു ഗുരൊ നിന്റെ ശിഷ്യ
൪൰ ന്മാരെ വിലക്കുക* അവൻ ഉത്തരമായിട്ട അവരൊട പറഞ്ഞു ഇ
വർ മിണ്ടാതെ ഇരുന്നാൽ കല്ലുകൾ ഉടനെ വിളിച്ച പറയും എന്ന
ഞാൻ നിങ്ങളൊട പറയുന്നു*

൪൧ പിന്നെ അവൻ സമീപിച്ചപ്പൊൾ നഗരത്തെ നൊക്കി അതി
൪൨ നെ കുറിച്ച കരഞ്ഞ പറഞ്ഞു* ഒരം നിന്റെ നാളിലെങ്കിലും നി
ന്റെ സമാധാനത്തെ സംബന്ധിച്ച കാൎയ്യങ്ങളെ നീ താനും അറി
ഞ്ഞിരുന്നെങ്കിലൊ അവ ഇപ്പൊൾ നിന്റെ കണ്ണുകൾക്ക മറഞ്ഞു
൪൩ ത്രെ ഇരിക്കുന്നത* എന്തുകൊണ്ടെന്നാൽ നിന്റെ ദൎശന കാലത്തെ
നീ അറിയാതെ ഇരുന്നതുകൊണ്ട നിന്റെ ശത്രുക്കൾ നിനക്കചുററും
ഒരു കിടങ്ങിനെ ഉണ്ടാക്കുകയും നിന്നെ ചുററി വളകയും എല്ലാട
൪൪ ത്തിലും നിന്നെ അടക്കയും* നിന്നെയും നിങ്കലുള്ള നിന്റെ മക്ക
ളെയും നിലത്തൊട സമമാക്കി തീൎക്കയും നിങ്കൽ ഒരു കല്ലിന്മെൽ ഒ
രു കല്ലിനെ ശെഷിപ്പിക്കാതെ ഇരിക്കയും ചെയ്യും നാളുകൾ നിങ്കൽ
വരും*

൪൫ പിന്നെ അവൻ ദൈവാലയത്തിലെക്ക ചെന്ന അതിൽ വില്ക്കു
൪൬ ന്നവരെയും കൊള്ളുന്നവരെയും പുറത്താക്കി തുടങ്ങി* അവരൊട
പറഞ്ഞു എന്റെ ഭവനം പ്രാൎത്ഥനയുടെ ഭവനമാകുന്നു എന്ന
എഴുതപ്പെട്ടിരിക്കുന്നു എന്നാൽ നിങ്ങൾ അതിനെ കള്ളന്മാരുടെ ഒ
രു ഗുഹയാക്കി തീൎത്തു*

൪൭ പിന്നെ അവൻ ദിനംപ്രതി ദൈവാലയത്തിൽ ഉപദെശിച്ചു
കൊണ്ടിരുന്നു എന്നാറെ പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാ
രും ജനത്തിലെ പ്രമാണികളും അവനെ സംഹരിപ്പാനായിട്ട അ
൪൮ ന്വെഷിച്ചു* തങ്ങൾ എന്ത ചെയ്യെണ്ടു എന്ന കണ്ടെത്തിയതുമില്ല
എന്തുകൊണ്ടെന്നാൽ ജനങ്ങളെല്ലാം അവന്റെ വാക്കിനെ കെൾ
പ്പാൻ ജാഗ്രതപ്പെട്ടിരുന്നു*

## ൨൰ അദ്ധ്യായം

൧ ക്രിസ്തു തന്റെ അധികാരത്തെ പ്രകാശിപ്പിക്കുന്നത.—൯ മുന്തി
രിങ്ങത്തൊട്ടത്തിന്റെ ഉപമ.—൧൯ കൈസറിന്ന വരിപ്പണ

ത്തെ കൊടുക്കുന്ന സംഗതി. — ൨൭ ജീവിച്ചെഴുനീല്പിന്റെ സംഗതി.

പിന്നെ ആ ദിവസങ്ങളിൽ ഒന്നിൽ ഉണ്ടായത എന്തെന്നാൽ അവൻ ദൈവാലയത്തിൽ ജനങ്ങൾക്ക ഉപദെശിക്കയും എവൻഗെലിയൊനെ പ്രസംഗിക്കയും ചെയ്യുമ്പൊൾ പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും മൂപ്പന്മാരൊട കൂടി അവന്റെ നെരെ വന്ന* ൨ അവനൊട സംസാരിച്ച പറഞ്ഞു നീ എന്ത അധികാരം കൊണ്ട ഈ കാൎയ്യങ്ങളെ ചെയ്യുന്നു അല്ലെങ്കിൽ നിനക്ക ഈ അധികാരത്തെ തന്നവൻ ആര ഞങ്ങളൊട പറക* ൩ എന്നാറെ അവൻ ഉത്തരമായിട്ട അവരൊട പറഞ്ഞു ഞാനും നിങ്ങളൊട ഒരു വചനത്തെ ചൊദിക്കും അതിനെ എന്നൊട പറവിൻ* ൪ യൊഹന്നാന്റെ ബപ്തിസ്മ സ്വൎഗ്ഗത്തിൽനിന്നൊ മനുഷ്യരിൽനിന്നൊ ഉണ്ടായത* ൫ എന്നാറെ അവർ തമ്മിൽ തമ്മിൽ ആലൊചിച്ച പറഞ്ഞു സ്വൎഗ്ഗത്തിൽനിന്ന എന്ന നാം പറയുമെങ്കിൽ എന്നാൽ നിങ്ങൾ അവനെ വിശ്വസിക്കാഞ്ഞത എന്തുകൊണ്ട എന്ന അവൻ പറയും* ൬ മനുഷ്യരിൽനിന്നത്രെ നാം പറയുന്നത എങ്കിൽ ജനങ്ങളൊക്കയും നമ്മെ കല്ലുകൊണ്ട എറിയും എന്തുകൊണ്ടെന്നാൽ യൊഹന്നാൻ ഒരു ദീൎഘദൎശിയായിരുന്നു എന്ന അവർ ബൊധിച്ചു* ൭ പിന്നെ അത എവിടെനിന്നുണ്ടായി എന്ന അറിയുന്നില്ല എന്ന അവർ ഉത്തരമായിട്ട പറഞ്ഞു* ൮ എന്നാറെ യെശു അവരൊട പറഞ്ഞു ഞാനും എന്ത അധികാരം കൊണ്ട ഈ കാൎയ്യങ്ങളെ ചെയ്യുന്നു എന്ന നിങ്ങളൊട പറയുന്നില്ല*

൯ അപ്പൊൾ അവൻ ഈ ഉപമയെ ജനങ്ങളൊട പറഞ്ഞു തുടങ്ങി ഒരു മനുഷ്യൻ ഒരു മുന്തിരിങ്ങാത്തൊട്ടത്തെ ഉണ്ടാക്കി അതിനെ തൊട്ടക്കാൎക്ക എല്പിച്ച വളരെ കാലമായി ഒരു ദൂരദെശത്തിലെക്ക പൊയി* ൧൦ പിന്നെ തൽക്കാലത്തിങ്കൽ ആ തൊട്ടക്കാർ മുന്തിരിങ്ങാത്തൊട്ടത്തിലെ ഫലങ്ങളിൽനിന്ന തനിക്ക കൊടുക്കെണ്ടുന്നതിന്ന അവൻ ഒരു ഭൃത്യനെ അവരുടെ അടുക്കൽ അയച്ചു എന്നാറെ തൊട്ടക്കാർ അവനെ അടിച്ച വെറുതെ അയക്കയും ചെയ്തു* ൧൧ അവൻ പിന്നെയും മറ്റൊരു ഭൃത്യനെ അയച്ചു അവർ അവനെയും അടിച്ച അപമാനപ്പെടുത്തി വെറുതെ അയക്കയും ചെയ്തു* ൧൨ പിന്നെയും അവൻ മൂന്നാമതൊരുത്തനെയും അയച്ചു എന്നാറെ അവർ അവനെയും മുറി എല്പിച്ച പുറത്താക്കികളഞ്ഞു* ൧൩ അപ്പൊൾ മുന്തിരിങ്ങാത്തൊട്ടത്തിലെ യജമാനൻ പറഞ്ഞു ഞാൻ എന്ത ചെയ്യെണ്ടു ഞാൻ എന്റെ ഇഷ്ട പുത്രനെ അയക്കും അവർ അവനെ കാണുമ്പൊൾ ശങ്കിക്കുമായിരിക്കും* ൧൪ എന്നാൽ തൊട്ടക്കാർ അവനെ കണ്ടപ്പൊൾ തമ്മിൽ തമ്മിൽ ആലൊചിച്ച ഇവൻ അവകാശിയാകുന്നു വരുവിൻ അവകാശം നമ്മുടെ ആകെണ്ടുന്നതിന്ന നാം അവനെ കൊല്ലെണം എന്ന പറഞ്ഞു* ൧൫ അവർ അവനെ മുന്തിരിങ്ങാത്തൊട്ടത്തിൽനിന്ന പുറത്താക്കി കൊന്നുകളകയും ചെയ്തു അതുകൊ

ആ മുന്തിരിങ്ങത്തൊട്ടത്തിലെ യജമാനൻ അവരൊട എന്ത ചെ
൧൬ യ്യും* അവൻ വന്ന ഇൗ തൊട്ടക്കാരെ നശിപ്പിക്കയും മുന്തിരിങ്ങ
ത്തൊട്ടത്തെ മറ്റുള്ളവൎക്ക എല്പിക്കയും ചെയ്യും എന്നാറെ അവർ
൧൭ അതിനെ കെട്ടപ്പൊൾ പറഞ്ഞു അപ്രകാരം ഉണ്ടാകരുത* പിന്നെ
അവൻ അവരെ നൊക്കി പറഞ്ഞു അതുകൊണ്ട കല്പണിക്കാർ ത്യ
ജിച്ച കല്ല തന്നെ കൊണിന്റെ തലയായി തീൎന്നിരിക്കുന്നു എന്ന
൧൮ എഴുതപ്പെട്ടിരിക്കുന്നത എന്ത* ആ കല്ലിന്മെൽ വീഴുന്നവനെല്ലാം
നുറുങ്ങപ്പെടും എന്നാലൊ അത ആരുടെമെൽ എങ്കിലും വീണാൽ
അവനെ പൊടിയാക്കും*

൧൯ ആ സമയത്ത തന്നെ പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും
അവന്റെ മെൽ കൈകളെ വെപ്പാൻ നൊക്കി എന്നാറെ അവ
ർ ജനത്തെ ഭയപ്പെട്ടു എന്തുകൊണ്ടെന്നാൽ അവൻ ഇൗ ഉപമയെ
൨൰ തങ്ങളെക്കൊണ്ട പറഞ്ഞു എന്ന അവർ അറിഞ്ഞിരുന്നു* പിന്നെ
അവർ അവനെ കാത്തിരിക്കയും അവർ അവനെ നാടുവാഴിയുടെ
ആധിപത്യത്തിലും അധികാരത്തിലും എല്പിക്കെണ്ടുന്നതിന്നായിട്ട
അവന്റെ വാക്കുകളെ പിടിപ്പാൻതക്കവണ്ണം തങ്ങളെ നീതിമാന്മാ
൨൧ രെന്ന നടിക്കുന്ന ചാരന്മാരെ അയക്കയും ചെയ്തു* എന്നാറെ അ
വർ അവനൊട ചൊദിച്ച പറഞ്ഞു ഗുരൊ നീ ന്യായമായി സംസാ
രിക്കയും ഉപദെശിക്കയും ചെയ്യുന്നു എന്നും ആളിനെ പ്രമാണിക്കാ
തെ ദൈവത്തിന്റെ മാൎഗ്ഗത്തെ സത്യത്തൊടെ ഉപദെശിക്കുന്നു
൨൨ എന്നും ഞങ്ങൾ അറിയുന്നു* കൈസറിന്ന വരിപ്പണം കൊടുക്കു
൨൩ ന്നത ഞങ്ങൾക്ക ന്യായമൊ അല്ലയൊ* എന്നാറെ അവൻ അ
വരുടെ കൌശലത്തെ കണ്ടറിഞ്ഞ അവരൊട പറഞ്ഞു നിങ്ങൾ
൨൪ എന്തിന എന്നെ പരീക്ഷിക്കുന്നു* ഒരു പണത്തെ എനിക്ക കാ
ണിപ്പിൻ അതിന്ന ആരുടെ സ്വരൂപവും മെലെഴുത്തും ഉണ്ട കൈ
൨൫ സറിന്റെ എന്ന അവർ ഉത്തരമായിട്ട പറഞ്ഞു* അപ്പൊൾ അ
വൻ അവരൊട പറഞ്ഞു അതുകൊണ്ട കൈസറിന്നുള്ളവയെ കൈ
സറിന്നും ദൈവത്തിന്നുള്ളവയെ ദൈവത്തിന്നും കൊടുത്തുകൊ
൨൬ ൾവിൻ* ജനങ്ങളുടെ മുമ്പാകെ അവന്റെ വാക്കുകളെ പിടിപ്പാൻ
അവൎക്ക കഴിഞ്ഞതുമില്ല പിന്നെ അവർ അവന്റെ ഉത്തരത്തി
ൽ ആശ്ചൎയ്യപ്പെട്ട മിണ്ടാതെ ഇരുന്നു*

൨൭ അപ്പൊൾ ജിവിച്ചെഴുനീല്പില്ലയെന്ന തൎക്കിക്കുന്ന സാദൊക്കായ
ക്കാരിൽ ചിലർ അടുക്കൽ വന്ന അവനൊട ചൊദിച്ച പറഞ്ഞു*
൨൮ ഗുരൊ ഒരുത്തന്റെ സഹൊദരൻ ഭാൎയ്യ ഉണ്ടായി മരിക്കയും അ
വൻ പുത്രനില്ലാതെ മരിക്കയും ചെയ്താൽ അവന്റെ സഹൊദര
ൻ അവന്റെ ഭാൎയ്യയെ പരിഗ്രഹിക്കയും തന്റെ സഹൊദരന്ന
സന്തതിയെ ഉണ്ടാക്കുകയും ചെയ്യെണമെന്ന മൊശെ ഞങ്ങൾക്ക എ
൨൯ ഴുതിയിരിക്കുന്നു* ആകയാൽ എഴ സഹൊദരന്മാർ ഉണ്ടായിരുന്നു
൩൰ മൂത്തവൻ ഒരു സ്ത്രീയെ പരിഗ്രഹിച്ച പുത്രനില്ലാതെ മരിച്ചു* രണ്ടാ

മത്തവനും ആ സ്ത്രീയെ പരിഗ്രഹിച്ച അവനും പുത്രനില്ലാതെ മരി
ച്ചു* മൂന്നാമത്തവനും അവളെ പരിഗ്രഹിച്ച അപ്രകാരംതന്നെ എഴ ൩൧
പെരും (ചെയ്തു) അവർ പുത്രന്മാരെ ശെഷിക്കാതെ മരിക്കയും ചെ ൩൨
യ്തു* എല്ലാവൎക്കും ഒടുക്കം സ്ത്രീയും മരിച്ചു* അതുകൊണ്ട ജീവിച്ചെ ൩൩
ഴുനീല്പിങ്കൽ അവൾ അവരിൽ എവന്റെ ഭാൎയ്യയാകുന്നു അവൾ
എഴുപെൎക്കും ഭാൎയ്യയായിരുന്നുവല്ലൊ* അപ്പൊൾ യെശു ഉത്തര ൩൪
മായിട്ട അവരൊട പറഞ്ഞു ഈ ലൊകത്തിലെ പൈതങ്ങൾ വിവാ
ഹം ചെയ്കയും വിവാഹമായി കൊടുക്കപ്പെടുകയും ചെയ്യുന്നു* എ ൩൫
ന്നാൽ ആ ലൊകത്തെയും മരിച്ചവരിൽനിന്നുള്ള ജീവിച്ചെഴുനീല്പി
നെയും ലഭിപ്പാൻ യൊഗ്യന്മാരായി എണ്ണപ്പെടുന്നവർ വിവാഹം
ചെയ്യുമാറുമില്ല വിവാഹമായി കൊടുക്കപ്പെടുമാറുമില്ല* അവൎക്ക ൩൬
ഇനി മരിപ്പാൻ കഴികയുന്നതുമല്ല എന്തുകൊണ്ടെന്നാൽ അവർ ദൈ
വദൂതന്മാൎക്ക സമമുള്ളവരാകുന്നു അവർ ജീവിച്ചെഴുനീല്പിന്റെ പുത്ര
ന്മാരാകകൊണ്ട ദൈവത്തിന്റെ പുത്രന്മാരുമാകുന്നു* എന്നാൽ മ ൩൭
രിച്ചവർ ജീവിച്ചെഴുനീല്ക്കപ്പെടുന്നുണ്ട എന്ന മൊശെയും കൎത്താവി
നെ അബ്രഹാമിന്റെ ദൈവമെന്നും ഇസഹാക്കിന്റെ ദൈവമെ
ന്നും യാക്കൊബിന്റെ ദൈവമെന്നും വിളിച്ചപ്പൊൾ പടപ്പിൽ അ
റിയിച്ചു* അതുകൊണ്ട അവൻ മരിച്ചവരുടെ ദൈവമല്ല ജീവനുള്ള ൩൮
വരുടെ അത്രെ ആകുന്നത എന്തെന്നാൽ അവന്ന എല്ലാവരും
ജീവിക്കുന്നു* അപ്പൊൾ ഉപാദ്ധ്യായന്മാരിൽ ചിലർ ഉത്തരമായി ൩൯
ട്ട പറഞ്ഞു ഗുരൊ നീ നന്നായി പറഞ്ഞു* അതിന്റെ ശെഷം ൪൦
അവർ അവനൊട ഒന്നിനെയും ചൊദിപ്പാൻ തുനിഞ്ഞതുമില്ല*

അപ്പൊൾ അവൻ അവരൊട പറഞ്ഞു ക്രിസ്തു ദാവീദിന്റെ പു ൪൧
ത്രനാകുന്നു എന്ന അവർ എങ്ങിനെ പറയുന്നു* വിശെഷിച്ച ദാ ൪൨
വീദ തന്നെ സംകീൎത്തന പുസ്തകത്തിൽ പറയുന്നു ഞാൻ നിന്റെ
ശത്രുക്കളെ നിന്റെ പാദ പീഠമാക്കുവൊളത്തിന്ന* എന്റെ വ ൪൩
ലത്ത ഭാഗത്തിൽ ഇരിക്ക എന്ന കൎത്താവ എന്റെ കൎത്താവി
നൊട പറഞ്ഞു* ഇതുകൊണ്ട ദാവീദ അവനെ കൎത്താവ എന്ന ൪൪
വിളിച്ചിരിക്കുന്നു പിന്നെ എങ്ങിനെ അവന്റെ പുത്രനാകുന്നു*

അപ്പൊൾ അവൻ സകല ജനം കെൾപ്പാനായി തന്റെ ശിഷ്യ ൪൫
ന്മാരൊട പറഞ്ഞു* നീളമുള്ള വസ്ത്രങ്ങളെ ധരിച്ച നടപ്പാൻ ഇച്ശി ൪൬
ക്കയും ചന്തകളിൽ സല്ക്കാരങ്ങളെയും സഭകളിൽ മുഖ്യാസനങ്ങ
ളെയും വിരുന്നുകളിൽ പ്രധാന സ്ഥലങ്ങളെയും മൊഹിക്കയും*
വിധവകളുടെ ഭവനങ്ങളെ ഭക്ഷിക്കയും കാഴ്ചെക്ക ദീൎഘമായി പ്രാ ൪൭
ൎത്ഥിക്കയും ചെയ്യുന്ന ഉപാദ്ധ്യായന്മാരിൽനിന്ന ജാഗ്രതപ്പെട്ടുകൊ
ൾവിൻ ആയവർ എറെറവും അധികം ശിക്ഷയെ പ്രാപിക്കും*

## ൨൧ അദ്ധ്യായം

൧ ദൈവാലയത്തിന്റെയും നഗരത്തിന്റെയും നാശം മുതലാ

ഗി അറിയിക്കപ്പെട്ടത.—൨൫ അവസാന നാളിന്റെ ലക്ഷ്യങ്ങൾ.

പിന്നെ അവൻ മെല്പട്ട നൊക്കി ധനവാന്മാർ തങ്ങളുടെ വഴിപാ
൨ ടുകളെ ഭണ്ഡാരത്തിലെക്ക ഇടുന്നതിനെ കണ്ടു* വിശെഷിച്ചും അ
വൻ അവിടെക്ക ദരിദ്രമുള്ളൊരു വിധവ രണ്ടുകാശ ഇടുന്നതിനെ
൩ യും കണ്ടു* അപ്പൊൾ അവൻ പറഞ്ഞു ഈ ദരിദ്രമുള്ള വിധവ
എല്ലാവരെക്കാളും അധികം ഇട്ടു എന്ന ഞാൻ സത്യമായിട്ട നിങ്ങ
൪ ളൊട പറയുന്നു* എന്തുകൊണ്ടെന്നാൽ ഇവരെല്ലാവരും തങ്ങളു
ടെ പരിപൂർണ്ണതയിൽനിന്ന ദൈവത്തിന്റെ വഴിപാടുകളിലെക്ക
ഇട്ടു എന്നാൽ ഇവൾ തന്റെ ദരിദ്രതയിൽനിന്ന തനിക്കുള്ള ഉപ
ജീവനത്തെ ഒക്കയും ഇട്ടു*

൫ പിന്നെ ചിലർ ദൈവാലയത്തെ കുറിച്ച അത വിശെഷമുള്ള
കല്ലുകൾ കൊണ്ടും വഴിപാടുകൾ കൊണ്ടും അലങ്കരിക്കപ്പെട്ടു എന്ന
൬ പറഞ്ഞപ്പൊൾ* അവൻ പറഞ്ഞു നിങ്ങൾ കാണുന്ന ഈ വസ്തു
ക്കൾ ഇടിച്ച കളയപ്പെടാതെ ഒരു കല്ല മറ്റൊരു കല്ലിന്മെൽ ശെ
൭ ഷിക്കാത്ത നാളുകൾ വരും* എന്നാറെ അവർ അവനൊട ഗു
രൊ എന്നാൽ ഈ കാൎയ്യങ്ങൾ എപ്പൊൾ ഉണ്ടാകുമെന്നും ഈ കാ
ൎയ്യങ്ങൾ ഉണ്ടാകുവാനിരിക്കുന്ന ലക്ഷ്യം എന്ത എന്നും ചൊദിച്ചു*
൮ എന്നാറെ അവൻ പറഞ്ഞു നിങ്ങൾ വഞ്ചിക്കപ്പെടാതെ ഇരിപ്പാൻ
നൊക്കിക്കൊൾവിൻ എന്തുകൊണ്ടെന്നാൽ പലരും എന്റെ നാമ
ത്തിൽ വന്ന പറയും ഞാൻ ക്രിസ്തുവാകുന്നു കാലവും സമീപിച്ചിരി
൯ ക്കുന്നു അതുകൊണ്ട അവരുടെ പിന്നാലെ പൊകരുത* എന്നാൽ നി
ങ്ങൾ യുദ്ധങ്ങളുടെയും കലഹങ്ങളുടെയും വസ്തുതയെ കെൾക്കുമ്പൊൾ
ഭയപ്പെടരുത എന്തുകൊണ്ടെന്നാൽ ഈ കാൎയ്യങ്ങൾ മുമ്പെ ഉണ്ടാകെ
൧൦ ണ്ടുന്നതാകുന്നു എങ്കിലും അവസാനം ഉടനെ വരികയില്ല* അ
പ്പൊൾ അവൻ അവരൊട പറഞ്ഞു ജാതിക്ക ജാതിയും രാജ്യത്തി
൧൧ ന്ന രാജ്യവും വിരൊധമായി എഴുനീല്ക്കും* ചില സ്ഥലങ്ങളിൽ മ
ഹാ ഭൂകമ്പങ്ങളും ക്ഷാമങ്ങളും പകരുന്ന വ്യാധികളും ഉണ്ടാകും ആ
കാശത്തിൽനിന്ന ഭയങ്കരമായുള്ള ദൎശനങ്ങളും വലുതായിട്ടുള്ള ല
൧൨ ക്ഷ്യങ്ങളും ഉണ്ടാകയും ചെയ്യും* എന്നാൽ ഈ കാൎയ്യങ്ങൾക്കൊക്ക
യും മുമ്പെ അവർ നിങ്ങളുടെ മെൽ തങ്ങളുടെ കൈകളെ വെക്കയും
എന്റെ നാമത്തിന്റെ നിമിത്തമായിട്ട രാജാക്കന്മാരുടെയും നാ
ടുവാഴികളുടെയും മുമ്പാകെ കൊണ്ടുവരപ്പെട്ട നിങ്ങളെ സഭകളിലും
൧൩ കാരാഗൃഹങ്ങളിലും ഏല്പിച്ച സങ്കടപ്പെടുത്തുകയും ചെയ്യും** ഇതും
൧൪ നിങ്ങൾക്ക ഒരു സാക്ഷിയായിട്ട ഭവിക്കും* അതുകൊണ്ട നിങ്ങൾ
എതുപ്രകാരം പ്രത്യുത്തരം പറയെണമെന്ന മുമ്പെ കൂട്ടി വിചാര
പ്പെടാതെ ഇരിപ്പാനായിട്ട നിങ്ങളുടെ ഹൃദയങ്ങളിൽ ഉറച്ചുകൊൾ
൧൫ വിൻ* എന്തുകൊണ്ടെന്നാൽ നെരിട്ട പറവാൻ എങ്കിലും നെരിട്ട
നില്പാൻ എങ്കിലും നിങ്ങളുടെ വിരൊധികൾക്ക എല്ലാവൎക്കും വഹി

യാതെയുമെല്ലാരു വായിനെയും ജ്ഞാനത്തെയും ഞാൻ നിങ്ങൾക്ക
തരും* വിശെഷിച്ചും നിങ്ങൾ മാതാപിതാക്കന്മാരാലും സഹൊദരന്മാ ൧൬
രാലും ബന്ധുക്കളാലും സ്നെഹിതന്മാരാലും ചതിക്കപ്പെട്ടും അവർ നി
ങ്ങളിൽ ചിലരെ കൊല്ലിക്കയും ചെയ്യും* നിങ്ങൾ എന്റെ നാമം ൧൭
നിമിത്തമായിട്ട എല്ലാവരാലും പകെക്കപ്പെട്ടവരാകയും ചെയ്യും*
എങ്കിലും നിങ്ങളുടെ തലയിലെ ഒരു രൊമവും നശിച്ചു പൊകയി ൧൮
ല്ല* നിങ്ങളുടെ ക്ഷമകൊണ്ട നിങ്ങളുടെ ആത്മാക്കളെ സ്വാധീനമാ ൧൯
ക്കിക്കൊൾവിൻ*
പിന്നെ നിങ്ങൾ യെറുശലം സെനകളാൽ വളയപ്പെട്ടിരിക്കുന്ന ൨൦
തിനെ എപ്പൊൾ കാണുമൊ അപ്പൊൾ അതിന്റെ നാശം സമീ
പിച്ചിരിക്കുന്നു എന്ന അറിഞ്ഞുകൊൾവിൻ* അപ്പൊൾ യെഹൂദി ൨൧
യായിലുള്ളവർ പൎവ്വതങ്ങളിലെക്ക ഓടി പൊകട്ടെ അതിന്റെ മദ്ധ്യ
ത്തിലുള്ളവർ പുറപ്പെട്ടു പൊകയും ചെയ്യട്ടെ നാട്ടുപുറങ്ങളിലുള്ള
വർ അതിലെക്ക പ്രവെശിക്കയുമരുത* എന്തുകൊണ്ടെന്നാൽ എ ൨൨
ഴുതപ്പെട്ടിരിക്കുന്ന കാൎയ്യങ്ങളൊക്കെയും നിവൃത്തിയെണ്ടുന്നതിനായി
ട്ട പ്രതിക്രിയയുടെ ദിവസങ്ങൾ ഇവയാകുന്നു* എന്നാൽ ആ ദിവ ൨൩
സങ്ങളിൽ ഗൎഭിണികൾക്കും മുലകുടിപ്പിക്കുന്നവൎക്കും ഹാ കഷ്ടം അതെ
ന്തുകൊണ്ടെന്നാൽ നാട്ടിൽ മഹാ ഞെരുക്കവും ഈ ജനത്തിന്മെൽ
കൊപവും ഉണ്ടാകും* അവർ വാളിന്റെ വാത്തലകൊണ്ട വീഴ ൨൪
കയും സകല ദെശങ്ങളിലെക്കും അടിമയായി കൊണ്ടുപൊകപ്പെട
കയും ചെയ്യും വിശെഷിച്ചും പുറജാതികളുടെ കാലങ്ങൾ നിവൃത്തി
ക്കവൊളം യെറുശലം പുറജാതികളാൽ ചവിട്ടപ്പെട്ടതാകും*
സൂൎയ്യനിലും ചന്ദ്രനിലും നക്ഷത്രങ്ങളിലും ലക്ഷ്യങ്ങളും ഭൂമിയിൽ ൨൫
വ്യാകുലത്തൊട കൂടി ജാതികളുടെ ഞെരുക്കവും സമുദ്രവും തിരക
ളും ആരവകയും* ഭയം കൊണ്ടും ഭൂലൊകത്തിന്മെൽ വരുന്ന കാ ൨൬
ൎയ്യങ്ങളെകുറിച്ച നൊക്കുന്നതുകൊണ്ടും മനുഷ്യർ നിൎജ്ജീവനാകയും
ഉണ്ടാകും എന്തുകൊണ്ടെന്നാൽ ആകാശത്തിലെ ശക്തികൾ ഇളക
പ്പെടും* അപ്പൊൾ മനുഷ്യന്റെ പുത്രൻ ശക്തിയൊടും വളരെ മ ൨൭
ഹത്വത്തൊടും കൂടെ ഒരു മെഘത്തിൽ വരുന്നതിനെ അവർ കാ
ണും* എന്നാൽ ഈ കാൎയ്യങ്ങൾ ഉണ്ടാകുവാൻ തുടങ്ങുമ്പൊൾ നിങ്ങൾ ൨൮
നിവിരുകയും നിങ്ങളുടെ തലകളെ ഉയൎത്തുകയും ചെയ്വിൻ എന്തു
കൊണ്ടെന്നാൽ നിങ്ങളുടെ ഉദ്ധാരണം സമീപിക്കുന്നു*
പിന്നെ അവൻ അവരൊട ഒരു ഉപമയെ പറഞ്ഞു അത്തി ൨൯
വൃക്ഷത്തെയും സകല വൃക്ഷങ്ങളെയും നൊക്കുവിൻ* അവ തളി ൩൦
ൎക്കുമ്പൊൾ തന്നെ വസന്തകാലം സമീപിച്ചിരിക്കുന്നു എന്ന നിങ്ങൾ
തങ്ങൾ തന്നെ കണ്ട അറിയുന്നു* അപ്രകാരം തന്നെ നിങ്ങൾ ഈ ൩൧
കാൎയ്യങ്ങൾ ഉണ്ടാകുന്നതിനെ കാണുമ്പൊൾ ദൈവത്തിന്റെ രാ
ജ്യം സമീപമായിരിക്കുന്നു എന്ന അറിവിൻ* സകലവും ഉണ്ടാകു ൩൨
വൊളത്തിന്ന ഈ സന്തതി ഒഴിഞ്ഞുപൊകയില്ല എന്ന ഞാൻ

൩൩ സത്യമായിട്ട നിങ്ങളൊട പറയുന്നു* ആകാശവും ഭൂമിയും ഒഴിഞ്ഞു
പൊകും എങ്കിലും എൻെറ വചനങ്ങൾ ഒഴിഞ്ഞുപൊകയില്ല*
൩൪ വിശെഷിച്ചും നിങ്ങളുടെ ഹൃദയങ്ങൾ യാതൊരു സമയത്ത അ
ജീൎണ്ണതകൊണ്ടും ലഹരികൊണ്ടും ഈ ജന്മത്തെ വിചാരങ്ങൾ കൊ
ണ്ടും ഭാരപ്പെടുകയും ആ ദിവസം നിങ്ങളുടെ മെൽ പെട്ടന്ന വരിക
യും ചെയ്യാതെ ഇരിപ്പാനായിട്ട നിങ്ങൾ ജാഗ്രതപ്പെട്ടുകൊൾവിൻ*
൩൫ എന്തെന്നാൽ സകല ഭൂതലത്തിൻ മെലും വസിക്കുന്നവൎക്കെല്ലാ
൩൬ വൎക്കും അത ഒരു കണ്ണിപൊലെ വരും* ഇതുകൊണ്ട ഉണ്ടാകുന്ന
ൊരം കാൎയ്യങ്ങളെ ഒക്കെയും നിങ്ങൾ ഒഴിപ്പാനും മനുഷ്യപുത്രൻെറ മു
മ്പാകെ നില്പാനും യൊഗ്യന്മാരായി എണ്ണപ്പെടെണ്ടുന്നതിന്ന സൎവ്വ
കാലവും പ്രാൎത്ഥിച്ച കാത്തിരിപ്പിൻ*
൩൭ പിന്നെ അവൻ പകൽനെരത്ത ദൈവാലയത്തിൽ ഉപദെശി
ച്ചുകൊണ്ടിരുന്നു എന്നാൽ രാത്രിയിങ്കൽ അവൻ പുറപ്പെട്ടുപൊയി
൩൮ ഒലിവുപൎവ്വതം എന്ന പെരുള്ള പൎവ്വതത്തിൽ പാൎത്തു* ജനവു
മെല്ലാം അവങ്കൽനിന്ന കെൾപ്പാനായിട്ട ദൈവാലയത്തിൽ അ
വൻെറ അടുക്കൽ രാവിലെ നെരത്തെ വന്നു*

## ൨൨ അദ്ധ്യായം

൧ ക്രിസ്തുവിനെ കാണിച്ചുകൊടുപ്പാൻ യെഹൂദാ ഉത്സാഹിച്ചത.—
൭ പെസഹാ ഒരുക്കിയത.—൧൯ കൎത്താവിൻെറ നിശിഭൊജ
നം നിയമിക്കപ്പെട്ടത.

പിന്നെ പെസഹായെന്ന പറയപ്പെടുന്നത പുളിപ്പില്ലാത്ത അ
൨ പ്പങ്ങളുടെ പെരുനാൾ സമീപിച്ചു* അപ്പൊൾ പ്രധാനാചാൎയ്യന്മാ
രും ഉപാദ്ധ്യായന്മാരും അവനെ എതുപ്രകാരം കൊല്ലെണ്ടു എന്ന
അന്വെഷിച്ചു എന്തുകൊണ്ടെന്നാൽ അവർ ജനത്തെ ഭയപ്പെട്ടിരു
൩ ന്നു* എന്നാറെ പന്ത്രണ്ടുപെരുടെ സംഖ്യയിലുള്ളവനായ ഇസ്കറി
യൊത്ത എന്ന മറുനാമമുള്ള യെഹൂദായിലെക്ക സാത്താൻ പ്ര
൪ വെശിച്ചു* പിന്നെ അവൻ പുറപ്പെട്ട പ്രധാനാചാൎയ്യന്മാരൊടും
സെനാപതികളൊടും കൂടി അവനെ ഇന്ന പ്രകാരം കാണിച്ചുകൊ
൫ ടുക്കാമെന്ന സംസാരിച്ചു* എന്നാറെ അവർ സന്തൊഷിച്ചു അ
വന്ന ദ്രവ്യത്തെ കൊടുപ്പാൻതക്കവണ്ണം നിശ്ചയിക്കയും ചെയ്തു*
൬ അവനും വാഗ്ദത്തം ചെയ്കയും പുരുഷാരമില്ലാത്തപ്പൊൾ അവനെ
അവൎക്ക കാണിച്ചുകൊടുപ്പാനായിട്ട അവസരത്തെ അന്വെഷിക്ക
യും ചെയ്തു*
൭ അപ്പൊൾ പെസഹാ കൊല്ലപ്പെടെണ്ടുന്ന പുളിപ്പില്ലാത്ത അപ്പ
൮ ങ്ങളുടെ ദിവസം ആയി* എന്നാറെ അവൻ പത്രൊസിനെയും
യൊഹന്നാനെയും അയച്ച നാം പെസഹായെ ഭക്ഷിക്കെണ്ടുന്നതി
ന്നായിട്ട പൊയി അതിനെ നമുക്ക ഒരുക്കികൊൾവിൻ എന്ന പറ
൯ ഞ്ഞു* എന്നാറെ അവർ അവനൊട പറഞ്ഞു ഞങ്ങൾ എവിടെ

ഒരുക്കെണമെന്ന നിനക്ക മനസ്സായിരിക്കുന്നു* അവൻ അവരൊ ൰
ട പറഞ്ഞു കണ്ടാലും നിങ്ങൾ നഗരത്തിലെക്ക കടക്കുമ്പൊൾ ഒരു
കുടം വെള്ളം ചുമന്നുകൊണ്ട ഒരു മനുഷ്യൻ നിങ്ങളെ എതിരെല്ക്കും
അവൻ അകത്ത പ്രവെശിക്കുന്ന ഭവനത്തിലെക്ക അവനെ പി
ന്തുടരുവിൻ* ആ ഭവനത്തിന്റെ യജമാനനൊട ഞാൻ എന്റെ ൰൧
ശിഷ്യന്മാരൊട്ടു കൂടി പെസഹായെ ഭക്ഷിപ്പാനുള്ള വിരുന്ന മുറി
എവിടെ ആകുന്നു എന്ന ഗുരു നിന്നൊട പറയുന്നു എന്ന പറക
യും വെണം* അപ്പൊൾ അവൻ അലങ്കരിക്കപ്പെട്ടതായുള്ള ഒരു ൰൨
വലിയ മാളിക മുറിയെ നിങ്ങൾക്ക കാണിക്കും അവിടെ ഒരുക്കി
ക്കൊൾവിൻ* പിന്നെ അവർ പൊയി അവൻ തങ്ങളൊട പറ ൰൩
ഞ്ഞ പ്രകാരം കണ്ടെത്തി പെസഹായെ ഒരുക്കുകയും ചെയ്തു*

പിന്നെ സമയം ആയപ്പൊൾ അവനും അവനൊട്ടു കൂടെ പന്ത്ര ൰൪
ണ്ട അപ്പൊസ്തൊലന്മാരും ഇരുന്നു* അപ്പൊൾ അവൻ അവരൊ ൰൫
ട പറഞ്ഞു ഞാൻ കഷ്ടപ്പെടുന്നതിന മുമ്പെ ഈ പെസഹായെ നി
ങ്ങളൊട്ടു കൂടെ ഭക്ഷിപ്പാൻ ഞാൻ ആഗ്രഹത്തൊടെ ആഗ്രഹിച്ചു*
എന്തുകൊണ്ടെന്നാൽ അത ദൈവത്തിന്റെ രാജ്യത്തിങ്കൽ നിവൃ ൰൬
ത്തിയാകുവൊളം ഇനി ഞാൻ അതിൽനിന്ന ഭക്ഷിക്കയില്ലെന്ന
ഞാൻ നിങ്ങളൊട പറയുന്നു* പിന്നെ അവൻ പാനപാത്രത്തെ ൰൭
എടുത്ത സ്തൊത്രം ചെയ്തു പറഞ്ഞു നിങ്ങൾ ഇതിനെ വാങ്ങി നിങ്ങ
ളിൽ വിഭാഗിച്ചുകൊൾവിൻ* എന്തുകൊണ്ടെന്നാൽ ദൈവത്തി ൰൮
ന്റെ രാജ്യം വരുവൊളം ഞാൻ മുന്തിരിങ്ങ പഴത്തിന്റെ രസ
ത്തിൽനിന്ന പാനം ചെയ്കയില്ല എന്ന നിങ്ങളൊട പറയുന്നു*
പിന്നെ അവൻ അപ്പത്തെ എടുത്ത സ്തൊത്രം ചെയ്തു മുറിച്ചു അവ ൰൯
ൎക്ക കൊടുത്ത പറഞ്ഞു ഇത എന്റെ ശരീരം നിങ്ങൾക്ക വെണ്ടി
കൊടുക്കപ്പെടുന്നതാകുന്നു ഇതിനെ എന്റെ ഓൎമ്മക്കായിട്ട ചെ
യ്വിൻ* അപ്രകാരം തന്നെ അത്താഴം കഴിഞ്ഞതിന്റെ ശെഷം ൨൰
അവൻ പാനപാത്രത്തെയും (കൊടുത്ത) പറഞ്ഞു ഈ പാനപാ
ത്രം നിങ്ങൾക്ക വെണ്ടി ചിന്നപ്പെട്ടതായുള്ള എന്റെ രക്തത്തിൽ
പുതു നിയമമാകുന്നു* എങ്കിലും കണ്ടാലും എന്നെ കാണിച്ചു കൊടു ൨൧
ക്കുന്നവന്റെ കൈ എന്നൊട്ടു കൂടെ മെശയിൽ ഉണ്ട* വിശെഷി ൨൨
ച്ചും നിശ്ചയിക്കപ്പെട്ട പ്രകാരം തന്നെ മനുഷ്യന്റെ പുത്രൻ പൊ
കുന്നു സത്യം അവൻ ആരാൽ കാണിച്ചു കൊടുക്കപ്പെടുന്നുവൊ ആ
മനുഷ്യന്ന ഹാ കഷ്ടം അത്രെ* അപ്പൊൾ ഇതിനെ ചെയ്വാനിരി ൨൩
ക്കുന്നവൻ അവരിൽ ആരാകുന്നു എന്ന അവർ തമ്മിൽ വിചാരി
ച്ചു തുടങ്ങി*

വിശെഷിച്ചും അവരിൽ ആര ശ്രെഷ്ഠനായി എണ്ണപ്പെടുമെന്നും ൨൪
അവരിൽ ഒരു വിവാദമുണ്ടായി* എന്നാറെ അവൻ അവരൊട ൨൫
പറഞ്ഞു ജാതികളുടെ രാജാക്കന്മാർ അവരിൽ പ്രഭുത്വം ചെയ്യുന്നു
അവരിൽ അധികാരം ചെയ്യുന്നവർ ഉപകാരികളെന്ന വിളിക്ക

൨൬ പ്പെടുകയും ചെയ്യുന്നു* എന്നാൽ നിങ്ങൾ ഇപ്രകാരം വെണ്ട എ
ന്നാലും നിങ്ങളിൽ വലിയവനായവൻ എളിയവനെ പൊലെയും
പ്രമാണിയായവൻ ശുശ്രൂഷചെയ്യുന്നവനെപൊലെയും ഇരിക്കട്ടെ*
൨൭ എന്തുകൊണ്ടെന്നാൽ ആര വലിയവൻ ഭക്ഷണത്തിന്നിരിക്കുന്ന
വനൊ ശുശ്രൂഷചെയ്യുന്നവനൊ ഭക്ഷണത്തിന്നിരിക്കുന്നവനല്ല
യൊ എങ്കിലും ഞാൻ നിങ്ങളുടെ മദ്ധ്യത്തിൽ ശുശ്രൂഷചെയ്യുന്നവ
൨൮ നെപൊലെ ആകുന്നു* എന്റെ പരീക്ഷകളിൽ എന്നൊടു കൂടി
൨൯ പാൎത്തവർ നിങ്ങൾ ആകുന്നു* എന്റെ പിതാവ എനിക്ക നിയമി
ച്ചതുപൊലെ തന്നെ ഞാൻ നിങ്ങൾക്കും ഒരു രാജ്യത്തെ നിയമി
൩൰ ക്കുന്നു* നിങ്ങൾ എന്റെ രാജ്യത്തിങ്കൽ എന്റെ മെശയിൽ ഭ
ക്ഷിക്കയും പാനം ചെയ്കയും ഇസ്രാഎലിന്റെ പന്ത്രണ്ടു ഗൊത്ര
ങ്ങളെ വിധിക്കുന്നവരായി സിംഹാസനങ്ങളിൽ ഇരിക്കയും ചെ
യ്യെണ്ടുന്നതിന്നായിട്ട ആകുന്നു*

൩൧ പിന്നെയും കൎത്താവ പറഞ്ഞു ശിമൊനെ ശിമൊനെ കണ്ടാലും
സാത്താൻ നിങ്ങളെ കൊതമ്പിനെപൊലെ അരിപ്പാൻതക്കവണ്ണം
൩൨ ചൊദിച്ചു* എന്നാൽ നിന്റെ വിശ്വാസം ക്ഷയിക്കാതെ ഞാൻ
നിനക്ക വെണ്ടി പ്രാൎത്ഥിച്ചു വിശെഷിച്ചും നീ മനൊഭെദപ്പെട്ടതി
ന്റെ ശെഷം നിന്റെ സഹൊദരന്മാരെ സ്ഥിരപ്പെടുത്തികൊൾ
൩൩ ക* എന്നാറെ അവൻ അവനൊട പറഞ്ഞു കൎത്താവെ നിന്നൊ
ടു കൂടെ കാരാഗൃഹത്തിലെക്കും മരണത്തിലെക്കും പൊകുന്നതി
൩൪ ന ഞാൻ ഒരുങ്ങിയിരിക്കുന്നു* എന്നാറെ അവൻ പറഞ്ഞു പ
ത്രൊസെ നീ എന്നെ അറിയുന്നില്ല എന്ന നീ മൂന്ന പ്രാവശ്യം
പറയുന്നതിന മുമ്പെ ഇന്ന പൂവൻകൊഴി കൂകുകയില്ല എന്ന
ഞാൻ നിന്നൊട പറയുന്നു*

൩൫ പിന്നെ അവൻ അവരൊട പറഞ്ഞു ഞാൻ നിങ്ങളെ മടിശ്ശീ
ലയും പൊക്കണവും ചെരിപ്പുകളും കൂടാതെ അയച്ചപ്പൊൾ നിങ്ങൾ
ക്ക യാതൊന്നെങ്കിലും കുറവുണ്ടായൊ ഒന്നുമില്ല എന്ന അവർ പ
൩൬ റഞ്ഞു* അപ്പൊൾ അവൻ അവരൊട പറഞ്ഞു എങ്കിലും ഇപ്പൊ
ൾ മടിശ്ശീലയുള്ളവൻ അതിനെ എടുക്കട്ടെ അപ്രകാരം തന്നെ
പൊക്കണത്തെയും വാളില്ലാത്തവനും തന്റെ വസ്ത്രത്തെ വിററ
൩൭ ഒന്നിനെ മെടിക്കട്ടെ* എന്തുകൊണ്ടെന്നാൽ അവൻ അതിക്രമക്കാ
രൊടു കൂടി എണ്ണപ്പെടുകയും ചെയ്തു എന്ന എഴുതപ്പെട്ടിരിക്കുന്ന
ത ഇനി എങ്കൽ നിവൃത്തിയാകെണ്ടുന്നതാകുന്നു എന്ന ഞാൻ നി
ങ്ങളൊട പറയുന്നു എന്തെന്നാൽ എന്നെ കുറിച്ചുള്ള കാൎയ്യങ്ങൾക്ക
൩൮ ഒരു അവസാനമുണ്ട* പിന്നെ അവർ കൎത്താവെ കണ്ടാലും രണ്ടു
വാളുകൾ ഇവിടെ ഉണ്ട എന്ന പറഞ്ഞു മതി എന്ന അവൻ അ
വരൊട പറകയും ചെയ്തു*

൩൯ പിന്നെ അവൻ പുറപ്പെട്ട അവന്റെ മൎയ്യാദപ്രകാരം ഒലിവു
പൎവതത്തിലെക്ക പൊയി അവന്റെ ശിഷ്യന്മാരും അവന്റെ

—൨൭ യെറുശലമിന്റെ നാശം മുമ്പ കൂട്ടി ചൊല്ലപ്പെട്ടത. —൩൰൩ ക്രിസ്തുവിന്റെ മരണം.—൫൰ കല്ലറയിൽ വെക്കപ്പെട്ടത.

പിന്നെ അവരുടെ സംഘമെല്ലാം എഴുനീറ്റ അവനെ പീലാത്തൊസിന്റെ അടുക്കൽ കൊണ്ടുപൊയി* അപ്പൊൾ അവർ അവനെ കുറ്റം ചുമത്തി തുടങ്ങി പറഞ്ഞു ഇവൻ ജാതിയെ വിപരീതപ്പെടുത്തുന്നതിനെയും താൻതന്നെ ഒരു രാജാവായ ക്രിസ്തുവാകുന്നു എന്ന പറഞ്ഞ കൈസറിന്ന വരിപ്പണം കൊടുപ്പാൻ വിരൊധിക്കുന്നതിനെയും ഞങ്ങൾ കണ്ടു* അപ്പൊൾ പീലാത്തൊസ അവനൊട നീ യെഹൂദന്മാരുടെ രാജാവൊ എന്ന ചൊദിച്ചു അവൻ അവനൊട ഉത്തരമായിട്ട നീ പറയുന്നുവല്ലൊ എന്ന പറഞ്ഞു* അപ്പൊൾ പീലാത്തൊസ പ്രധാനാചാൎയ്യന്മാരൊടും ജനങ്ങളൊടും പറഞ്ഞു ഞാൻ ഈ മനുഷ്യങ്കൽ ഒരു കുറ്റത്തെയും കാണുന്നില്ല* എന്നാറെ അവർ അധികം ഉഗ്രതപ്പെട്ട പറഞ്ഞു ഇവൻ ഗലിലെയായിൽനിന്ന തുടങ്ങി ഇവിടത്തൊളം യെഹൂദിയായിലൊക്കയും ഉപദെശിച്ച ജനങ്ങളെ ഇളക്കുന്നു* എന്നാറെ ഗലിലെയ എന്ന പീലാത്തൊസ കെട്ടപ്പൊൾ ഈ മനുഷ്യൻ ഗലിയെക്കാരനൊ എന്ന ചൊദിച്ചു* പിന്നെ അവൻ എറൊദെസിന്റെ അധികാരത്തിലുള്ളവനാകുന്നു എന്ന അവൻ അറിഞ്ഞപ്പൊൾ ആ കാലത്ത യെറുശലമിൽ തന്നെ ഉണ്ടായിരുന്നവനുമായ എറൊദെസിന്റെ അടുക്കൽ അവനെ അയച്ചു* എന്നാറെ എറൊദെസ യെശുവിനെ കണ്ടപ്പൊൾ വളരെ സന്തൊഷിച്ചു എന്തുകൊണ്ടെന്നാൽ അവൻ അവനെ കുറിച്ച വളരെ കാൎയ്യങ്ങളെ കെട്ടതുകൊണ്ട വളരെ കാലമായി അവനെ കാണ്മാൻ ആഗ്രഹിച്ചിരുന്നു അവനാൽ ചെയ്യപ്പെടുന്ന വല്ലൊരു ലക്ഷ്യത്തെ കാണാമെന്നും നിശ്ചയിച്ചു* അപ്പൊൾ അവൻ അവനൊട അനെകം വാക്കുകളായി ചൊദിച്ചു എന്നാറെ അവൻ അവനൊട പ്രത്യുത്തരമായിട്ട ഒന്നും പറഞ്ഞില്ല* വിശെഷിച്ചും പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും അവനെ ഉഗ്രത്തൊടെ കുറ്റം ചുമത്തിക്കൊണ്ട നിന്നു* എറൊദെസും തന്റെ ആയുധക്കാരൊടു കൂടെ അവനെ നിസ്സാരനാക്കി പരിഹസിച്ച ശൊഭയുള്ളൊരു വസ്ത്രത്തെയും അവനെ ധരിപ്പിച്ച അവനെ തിരിച്ച പീലാത്തൊസിന്റെ അടുക്കൽ അയച്ചു* ആ ദിവസത്തിങ്കൽ പീലാത്തൊസും എറൊദെസും തമ്മിൽ സ്നെഹിതന്മാരായി തീൎന്നു എന്തുകൊണ്ടെന്നാൽ അവർ മുമ്പെ തമ്മിൽ വൈരികളായിരുന്നു*

പിന്നെ പീലാത്തൊസ പ്രധാനാചാൎയ്യന്മാരെയും പ്രമാണികളെയും ജനത്തെയും കൂട്ടി വരുത്തി* അവരൊട പറഞ്ഞു നിങ്ങൾ ഈ മനുഷ്യനെ ജനത്തെ വിപരീതപ്പെടുത്തുന്നവനെന്നവെച്ച എന്റെ അടുക്കൽ കൊണ്ടുവന്നു കണ്ടാലും ഞാൻ നിങ്ങളുടെ മുമ്പാ

ക വിസ്തരിച്ചാറെ നിങ്ങൾ ഈ മനുഷ്യങ്കൽ ചുമത്തുന്ന കുററങ്ങ
൧൫ ളിൽ ഒന്നിനെയും കണ്ടിട്ടില്ല* എറൊദെസും കണ്ടിട്ടില്ല ഞാൻ
നിങ്ങളെ അവന്റെ അടുക്കൽ അയച്ചുവല്ലൊ കണ്ടാലും മരണത്തി
൧൬ ന്ന യൊഗ്യമായിട്ടുള്ളതൊന്നും അവനൊട ചെയ്യപ്പെട്ടില്ല* അതു
൧൭ കൊണ്ട ഞാൻ അവനെ ശിക്ഷിച്ച വിട്ടയക്കും* (എന്തുകൊണ്ടെ
ന്നാൽ അവൻ പെരുനാളിൽ അവൎക്ക ഒരുത്തനെ വിട്ടയപ്പാൻ
൧൮ ആവശ്യമുണ്ടായിരുന്നു)* അപ്പൊൾ അവർ ഒന്നിച്ച നിലവിളിച്ച ഇ
വനെ നീക്കിക്കളഞ്ഞ ബറബ്ബാസിനെ ഞങ്ങൾക്കായിട്ട വിട്ടയക്കെ
൧൯ ണമെന്ന പറഞ്ഞു* (ഇവൻ നഗരത്തിൽ ഉണ്ടായ ഒരു കലഹ സം
ഗതിക്കായിട്ടും കുലപാതക സംഗതിക്കായിട്ടും കാരാഗ്രഹത്തിലെക്ക
൨൦ ആക്കപ്പെട്ടിരുന്നു)* ആകയാൽ പീലാത്തൊസ യെശുവിനെ വിട്ട
൨൧ യപ്പാൻ മനസ്സുണ്ടായി പിന്നെയും അവരൊട പറഞ്ഞു* എന്നാ
റെ അവർ നിലവിളിച്ച പറഞ്ഞു അവനെ കുരിശിൽ തറക്ക കുരി
൨൨ ശിൽ തറക്ക* പിന്നെ അവൻ മൂന്നാം പ്രാവശ്യം അവരൊട പറ
ഞ്ഞു എന്തിന്ന അവൻ എന്ത ദൊഷത്തെ ചെയ്തു മരണത്തിന്ന
ഒരു ഹെതുവിനെയും ഞാൻ അവങ്കൽ കണ്ടിട്ടില്ല അതുകൊണ്ട
൨൩ ഞാൻ അവനെ ശിക്ഷിച്ച വിട്ടയക്കും* എന്നാറെ അവർ അവൻ
കുരിശിൽ തറക്കപ്പെടെണമെന്ന അപെക്ഷിച്ചുകൊണ്ട മഹാ ശബ്ദ
ങ്ങളൊടു കൂടെ നിൎബന്ധിച്ചിരുന്നു അവരുടെയും പ്രധാനാചാൎയ്യന്മാ
൨൪ രുടെയും ശബ്ദങ്ങൾ ബലപ്പെടുകയും ചെയ്തു* പിന്നെ പീലാത്തൊ
൨൫ സ അവരുടെ അപെക്ഷപ്രകാരം ആകട്ടെ എന്ന വിധിച്ചു* ക
ലഹത്തിന്റെയും കുലപാതകത്തിന്റെയും നിമിത്തമായിട്ട കാരാ
ഗ്രഹത്തിലെക്ക ആക്കപ്പെട്ടിരുന്നവനായി അവർ അപെക്ഷിച്ച
വനായുള്ളവനെ അവൻ അവൎക്ക വിട്ടുകൊടുത്തു എന്നാൽ അവൻ
യെശുവിനെ അവരുടെ ഇഷ്ടത്തിങ്കൽ എല്പിച്ചു*

൨൬ പിന്നെ അവർ അവനെ കൊണ്ടുപൊകുമ്പൊൾ നാട്ടുപുറത്തിൽ
നിന്ന വരുന്നവനായി കുറെനായക്കാരനായ ശിമൊൻ എന്ന ഒ
രുത്തനെ അവർ പിടിച്ച യെശുവിന്റെ പിന്നാലെ ചുമക്കെണ്ടു
൨൭ ന്നതിന്നായിട്ട കുരിശിനെ അവന്റെ മെൽ വെച്ചു* ജനത്തിന്റെ
യും അവനെ കുറിച്ച വിശെഷാൽ കരഞ്ഞ മുറയിട്ടിട്ടുള്ള സ്ത്രീക
൨൮ ളുടെയും വലിയ കൂട്ടം അവനെ പിഞ്ചെന്നു* എന്നാറെ യെശു അ
വരുടെ നെരെ തിരിഞ്ഞ പറഞ്ഞു യെറുശലമിലെ പുത്രിമാരെ നി
ങ്ങൾ എന്നെ കുറിച്ച കരയരുത എന്നാലും നിങ്ങളെ കുറിച്ചും നിങ്ങ
൨൯ ളുടെ മക്കളെ കുറിച്ചും കരവിൻ* എന്തുകൊണ്ടെന്നാൽ കണ്ടാലും
മച്ചികളും ഉല്പാദിക്കാത്ത ഗൎഭപാത്രങ്ങളും കുടിപ്പിക്കാത്ത മുലക
ളും ഭാഗ്യമുള്ളവയാകുന്നു എന്ന അവർ പറയും നാളുകൾ വരും*
൩൦ അപ്പൊൾ അവർ പൎവതങ്ങളൊട ഞങ്ങളുടെ മെൽ വീഴുവിൻ എ
ന്നും കുന്നുകളൊട ഞങ്ങളെ മറപ്പിൻ എന്നും പറഞ്ഞു തുടങ്ങും*
൩൧ അതെന്തുകൊണ്ടെന്നാൽ അവർ പച്ചവൃക്ഷത്തിങ്കൽ ഈ കാൎയ്യങ്ങ

ച്ചു ചെയ്യുന്നു എങ്കിൽ ഉണങ്ങിയ വൃക്ഷത്തിങ്കൽ എന്തു ചെയ്യപ്പെ
ടും* ൩൨ വിശെഷിച്ച കുററക്കാരായ മററെ രണ്ടുപെരും അവനൊട്ട
കൂടി കൊല്ലപ്പെടുവാനായിട്ട കൊണ്ടുപൊകപ്പെട്ടു* ൩൩ പിന്നെ അ
വർ തലയൊടിടം എന്ന പെരുള്ള സ്ഥലത്തിലെക്ക എത്തിയ
പ്പൊൾ അവർ അവിടെ അവനെയും കുററക്കാരെയും ഒരുത്തനെ
വലത്ത ഭാഗത്തും ഒരുത്തനെ ഇടത്ത ഭാഗത്തും കുരിശിൽ തറക്ക
യും ചെയ്തു* ൩൪ അപ്പൊൾ യെശു പറഞ്ഞു പിതാവെ തങ്ങൾ ചെയ്യു
ന്നത ഇന്നതെന്ന അവർ അറിയായ്കകൊണ്ട അവരൊട ക്ഷമിച്ചു
കൊള്ളെണം അവർ അവന്റെ വസ്ത്രങ്ങളെ വിഭാഗിച്ച ചീട്ടിടുക
യും ചെയ്തു* ൩൫ പിന്നെ ജനം നൊക്കിക്കൊണ്ട നിന്നു പ്രമാണികളും
അവരൊട്ട കൂടി അപഹസിച്ച പറഞ്ഞു അവൻ മററവരെ രക്ഷി
ച്ചുവല്ലൊ ഇവൻ ദൈവം തിരഞ്ഞെടുത്ത ക്രിസ്തുവാകുന്നു എങ്കിൽ
തന്നെ താൻ രക്ഷിക്കട്ടെ* ൩൬ ആയുധക്കാരും കൂടെ അവനെ പരി
ഹസിച്ച അടുക്കൽ ചെന്ന അവന കാടിയെ കൊണ്ടുവന്ന* ൩൭ നീ യെ
ഹൂദന്മാരുടെ രാജാവാകുന്നു എങ്കിൽ നിന്നെ തന്നെ നീ രക്ഷിക്ക
എന്ന പറഞ്ഞു* വിശെഷിച്ച അവന്നു മെലായി ഇവൻ യെഹൂ
ദന്മാരുടെ രാജാവാകുന്നു എന്ന ഒരു ഉപരിലെഖനം ഗ്രെക്ക ല
ത്തിൻ എബ്രായി എന്ന അക്ഷരങ്ങളായി എഴുതപ്പെട്ടിരുന്നു* ൩൮
തൂക്കപ്പെട്ട കുററക്കാരിൽ ഒരുത്തനും അവനെ ദൂഷിച്ച നീ ക്രിസ്തു ൩൯
വാകുന്നു എങ്കിൽ നിന്നെയും ഞങ്ങളെയും രക്ഷിക്ക എന്ന പറ
ഞ്ഞു* ൪൦ എന്നാറെ മററവൻ ഉത്തരമായിട്ട അവനെ ശാസിച്ച പ
റഞ്ഞു നീ ഒരു ശിക്ഷവിധിയിൽ തന്നെ അകപ്പെട്ടതുകൊണ്ട ദൈ
വത്തെ ഭയപ്പെടുന്നില്ലയൊ* ൪൧ നാമൊ ന്യായപ്രകാരം തന്നെ നാം
നടന്നിരിക്കുന്ന ക്രിയകൾക്ക യൊഗ്യമായിട്ടുള്ള കാൎയ്യങ്ങളെ അനു
ഭവിക്കുന്നുവല്ലൊ എന്നാൽ ഇവൻ തെററായിട്ടുള്ളതൊന്നിനെ
യും ചെയ്തിട്ടില്ല* ൪൨ പിന്നെ അവൻ യെശുവിനൊട പറഞ്ഞു ക
ൎത്താവെ നീ നിന്റെ രാജ്യത്തിലെക്ക വരുമ്പൊൾ എന്നെ ഓ
ൎത്തുകൊള്ളെണമെ* ൪൩ എന്നാറെ യെശു അവനൊട പറഞ്ഞു ഞാൻ
സത്യമായിട്ട നിന്നൊട പറയുന്നു ഇന്ന നീ എന്നൊട്ട കൂടി പറ
ദീസായിൽ ഇരിക്കും*

൪൪ എന്നാൽ എകദെശം ആറാം മണിനെരമായിരുന്നു ഒമ്പതാം
മണി നെരത്തൊളം ഒരു അന്ധകാരം ഭൂമിയിൽ എല്ലാടവും ഉണ്ടാ
യി* ൪൫ സൂൎയ്യനും അന്ധകാരപ്പെട്ടു ദൈവാലയത്തിലെ തിരശ്ശീലയും
നടുവെ ചീന്തിപ്പൊയി* ൪൬ അപ്പൊൾ യെശു ഒരു മഹാ ശബ്ദത്തൊടെ
വിളിച്ച പറഞ്ഞു പിതാവെ നിന്റെ കൈകളിൽ ഞാൻ എന്റെ
ആത്മാവിനെ എല്പിക്കുന്നു ഇപ്രകാരം പറഞ്ഞിട്ട അവൻ ജീവനെ
വിടുകയും ചെയ്തു* ൪൭ എന്നാൽ ഉണ്ടായ കാൎയ്യത്തെ ശതാധിപൻ
കണ്ടാറെ ഒരു മനുഷ്യൻ ഒരു നീതിമാനായിരുന്നു സത്യം എന്ന
പറഞ്ഞ ദൈവത്തെ സ്തുതിച്ചു* ൪൮ ആ ദൎശനത്തിന്ന കൂടിയിരുന്ന

ജനങ്ങളൊക്കെയും ഉണ്ടായ കാൎയ്യങ്ങളെ കണ്ടിട്ട തങ്ങളുടെ മാൎവ്വിടങ്ങ
൪൯ ളിൽ അടിച്ചുകൊണ്ട തിരിച്ചു പൊകയും ചെയ്തു* വിശെഷിച്ചും അ
വന്ന പരിചയമുള്ളവരെല്ലാവരും ഗലിലെയായിൽനിന്ന അ
വനെ പിഞ്ചെന്ന സ്ത്രീകളും ഈ കാൎയ്യങ്ങളെ നൊക്കികൊണ്ട ദൂരത്ത
നിന്നു*

൫൦ കണ്ടാലും യെഹൂദന്മാരുടെ ഒരു പട്ടണമായ അറിമത്തിയാ
യിലുള്ളവനായി ഒരു മന്ത്രിയായി ഒരു ഉത്തമ പുരുഷനായി
൫൧ നീതിമാനായി* (അവരുടെ ആലൊചനക്കും പ്രവൃത്തിക്കും സമ്മ
തമല്ലാതെ ഇരുന്നവനായ) യൊസെഫ എന്ന പെരുള്ളൊരു മ
നുഷ്യനുണ്ടായിരുന്നു അവൻ താനും ദൈവത്തിന്റെ രാജ്യത്തി
൫൨ നായിട്ട കാത്തിരുന്നു* ഇവൻ പീലാത്തൊസിന്റെ അടുക്കൽ
൫൩ ചെന്ന യെശുവിന്റെ ശരീരത്തെ യാചിച്ചു* പിന്നെ അവൻ അ
തിനെ ഇറക്കി ഒരു നെൎത്ത ശീലകൊണ്ട പൊതിച്ച ഒരു പാറയിൽ
കുഴിക്കപ്പെട്ടതായി ഒരുനാളും ഒരുത്തനും സ്ഥാപിക്കപ്പെട്ടിട്ടില്ലാ
൫൪ ത്തതായി ഒരു പ്രെതക്കല്ലറയിൽ സ്ഥാപിക്കയും ചെയ്തു* ആദിവ
൫൫ സം പ്രാരംഭമായിരുന്നു ശാബത ദിവസം തുടങ്ങുകയും ചെയ്തു* വി
ശെഷിച്ചും ഗലിലെയായിൽനിന്ന അവനൊടുകൂടിവന്ന സ്ത്രീകളും പി
ന്നാലെ ചെന്ന പ്രെതക്കല്ലറയെയും അവന്റെ ശരീരം എങ്ങിനെ
൫൬ വെക്കപ്പെട്ടുഎന്നുള്ളതിനെയും കണ്ടു* പിന്നെ അവർ തിരിച്ചുപൊ
ന്ന സുഗന്ധവൎഗ്ഗങ്ങളെയും പരിമള തൈലങ്ങളെയും സമ്പാദിച്ചു ക
ല്പനപ്രകാരം ശാബത ദിവസത്തിൽ സ്വസ്ഥമായിരിക്കയുംചെയ്തു*

## ൨൪ അദ്ധ്യായം

൧ ക്രിസ്തുവിന്റെ ജീവിച്ചെഴുനീല്പ സ്ത്രീകൾക്ക അറിയിക്കപ്പെടുന്ന
ത.—൩ അവൻ താൻ പ്രത്യക്ഷനാകുന്നത.—൩൬ അപ്പൊ
സ്തൊലന്മാൎക്ക കല്പനയെ കൊടുക്കുന്നത.—൫൦ ആരൊഹണം
ചെയ്യുന്നത.

പിന്നെ ആഴ്ചകളുടെ ഒന്നാം ദിവസത്തിൽ എത്രയും പ്രഭാത
കാലത്ത തങ്ങൾ സമ്പാദിച്ചിട്ടുള്ള സുഗന്ധവൎഗ്ഗങ്ങളെ എടുത്തുകൊണ്ട
അവരും അവരൊടുകൂടി മറ്റെ ചിലരും പ്രെതക്കല്ലറയുടെ അ
൨ ടുക്കൽ ചെന്നു* അവർ പ്രെതക്കല്ലറയിൽനിന്ന കല്ല ഉരുട്ടി കള
൩ യപ്പെട്ടതിനെ കണ്ടു* പിന്നെ അവർ അകത്ത കടന്ന കൎത്താവാ
൪ യ യെശുവിന്റെ ശരീരത്തെ കണ്ടില്ല* വിശെഷിച്ചും അവർ അ
തിനെ കുറിച്ച വ്യാകുലപ്പെട്ടിരിക്കുമ്പൊൾ ഉണ്ടായത എന്തെന്നാൽ
കണ്ടാലും മിന്നുന്ന വസ്ത്രങ്ങളൊടുകൂടി രണ്ട പുരുഷന്മാർ അവരു
൫ ടെ അരികത്ത നിന്നു* അവർ ഭയപ്പെട്ട മുഖം നിലത്തെക്ക താഴ്ത്തി
യിരിക്കുമ്പൊൾ ഇവർ അവരൊട പറഞ്ഞു ജീവനൊടിരിക്കുന്നവ
നെ നിങ്ങൾ മരിച്ചവരുടെ ഇടയിൽ എന്തിന്ന അന്വെഷിക്കുന്നു*
൬ അവൻ ഇവിടെ ഇല്ല അവൻ ഉയൎത്തെഴുനീറ്റു അവൻ ഗലീലെ

യാഴിയിരുന്നപ്പൊൾ തന്നെ നിങ്ങളൊട* മനുഷ്യന്റെ പുത്രൻ ൭
പാപികളായ മനുഷ്യരുടെ കൈകളിൽ എല്പിക്കപ്പെടുകയും കുരി
ശിൽ തറക്കപ്പെടുകയും മൂന്നാം ദിവസത്തിൽ പിന്നെയും ഉയൎന്ന
ഴുനീല്ക്കയും ചെയ്യെണ്ടുന്നതാകുന്നു എന്ന അവൻ പറഞ്ഞപ്രകാരം
ഓൎത്തുകൊൾവിൻ* അപ്പൊൾ അവർ അവന്റെ വചനങ്ങളെ ൮
ഓൎത്തു* പ്രെതക്കല്ലറയെ വിട്ട തിരിച്ചു പൊന്ന ൟ കാൎയ്യങ്ങളെ ൯
ഒക്കയും പതിനൊന്ന ആളുകളൊടും ശെഷമെല്ലാവരൊടും അറി
യിക്കയും ചെയ്തു* വിശെഷിച്ച ൟ കാൎയ്യങ്ങളെ അപ്പൊസ്തൊല ൧൦
ന്മാരൊട പറഞ്ഞവർ മഗ്ദലെനെ മറിയ എന്നവളും യൊഹന്നാ
എന്നവളും യാക്കൊബിന്റെ മാതാവായ മറിയ എന്നവളും അവ
രൊട കൂടിയുള്ള മറ്റ സ്ത്രീകളും ആയിരുന്നു* എന്നാറെ അവരു ൧൧
ടെ വാക്കുകൾ അവൎക്ക വ്യൎത്ഥ വൎത്തമാനങ്ങളെന്നപൊലെ കാണ
പ്പെട്ടു അവർ ഇവരെ വിശ്വസിച്ചതുമില്ല* അപ്പൊൾ പത്രൊസഎ ൧൨
ഴുനീറ്റ പ്രെതക്കല്ലറയുടെ അടുക്കലെക്ക ഓടിച്ചെന്ന കുനിഞ്ഞനൊ
ക്കി ശീലകൾ വെറിട്ട കിടക്കുന്നതിനെ കണ്ടു ഉണ്ടായതിങ്കൽ തങ്കൽ
ആശ്ചൎയ്യപ്പെട്ടുകൊണ്ട പൊകയും ചെയ്തു*

പിന്നെ കണ്ടാലും ആ ദിവസത്തിൽ തന്നെ അവരിൽ രണ്ടാൾ ൧൩
യെറുശലമിൽനിന്ന അറുവത സ്ഥാദി വഴി ദൂരമായിരിക്കുന്ന എമ്മ
യുസെന്ന പെരുള്ളൊരു ഗ്രാമത്തിലെക്ക പൊകുന്നവരായിരുന്നു*
അപ്പൊൾ ൟ ഉണ്ടായിട്ടുള്ള സകല കാൎയ്യങ്ങളെയും കുറിച്ച അവർ ൧൪
തമ്മിൽ സംസാരിച്ചു* അവർ തമ്മിൽ സംസാരിക്കയും വ്യവഹരിക്ക ൧൫
യും ചെയ്യുമ്പൊൾ ഉണ്ടായത എന്തെന്നാൽ യെശുവും സമീപിച്ച അ
വരൊട കൂടി നടന്നു* എന്നാറെ അവർ അവനെ അറിയാതെ ൧൬
ഇരിപ്പാനായിട്ട അവരുടെ കണ്ണുകൾ അടക്കപ്പെട്ടിരുന്നു* പിന്നെ ൧൭
അവൻ അവരൊട പറഞ്ഞു നിങ്ങൾ വഴി നടന്ന തമ്മിൽ സംസാ
രിക്കയും ദുഃഖപ്പെടുകയും ചെയ്യുന്ന ൟ വചനങ്ങൾ എന്താകുന്നു*
ക്ലെയൊപ്പ എന്ന പെരുള്ളവനായി അവരിൽ ഒരുത്തൻ അവ ൧൮
നൊട ഉത്തരമായിട്ട പറഞ്ഞു നീ മാത്രം യെറുശലമിൽ ഒരു പര
ദെശിയായി ൟ നാളുകളിൽ അവിടെ ഉണ്ടായ കാൎയ്യങ്ങളെ അറി
യാതെ ഇരിക്കുന്നുവൊ* അപ്പൊൾ അവൻ അവരൊട പറഞ്ഞു ൧൯
എത കാൎയ്യങ്ങൾ അവർ അവനൊട പറഞ്ഞു ദൈവത്തിന്റെയും
സകല ജനത്തിന്റെയും മുമ്പാകെ പ്രവൃത്തിയിലും വചനത്തിലും
ശക്തിയുള്ളൊരു ദീൎഘദൎശിയായിരുന്ന നസ്രായക്കാരൻ യെശുവി
നെ സംബന്ധിച്ച കാൎയ്യങ്ങളും* നമ്മുടെ പ്രധാനാചാൎയ്യന്മാരും പ്ര ൨൦
മാണികളും അവനെ മരണവിധിയിലെക്ക എല്പിക്കയും കുരിശിൽ
തറക്കയും ചെയ്ത പ്രകാരവും ആകുന്നു* ഇസ്രാഎലിനെ ഉദ്ധാര ൨൧
ണം ചെയ്വാനിരിക്കുന്നവൻ അവൻ ആകുന്നു എന്നത്രെ ഞങ്ങൾ
പ്രമാണിച്ചിരുന്നത ഇതൊക്കയും കൂടാതെ ൟ കാൎയ്യങ്ങൾ ഉണ്ടാ
യിട്ടും ഇന്ന മൂന്നാം ദിവസമാകുന്നു* അത്രയുമല്ല ഞങ്ങളുടെ കൂട്ട ൨൨

ചുംതള്ളിക്കളകയില്ല* അതെന്തുകൊണ്ടെന്നാൽ ഞാൻ സ്വൎഗ്ഗത്തിൽ ൩൮
നിന്ന ഇറങ്ങിവന്നത എന്റെ ഇഷ്ടത്തെ ചെയ്വാനായിട്ടല്ല എന്നെ
അയച്ചവന്റെ ഇഷ്ടത്തെ ചെയ്വാനായിട്ടത്രെ* എന്നാൽ അവൻ ൩൯
എനിക്ക തന്നിട്ടുള്ളതിൽ എല്ലാററിൽനിന്നും ഒന്നിനെയും ഞാൻ
നഷ്ടമാക്കാതെ ഒടുക്കത്തെ ദിവസത്തിങ്കൽ അതിനെ ഉയിൎത്തെഴു
നീല്പിക്കെണമെന്നുള്ളത എന്നെ അയച്ചിട്ടുള്ള പിതാവിന്റെ ഇഷ്ട
മാകുന്നു* പുത്രനെ കാണുകയും അവങ്കൽ വിശ്വസിക്കയും ചെയ്യു ൪൦
ന്നവന എല്ലാം നിത്യജീവൻ ഉണ്ടാകെണമെന്നുള്ളത എന്നെ അ
യച്ചിട്ടുള്ളവന്റെ ഇഷ്ടമാകുന്നു ഞാൻ ഒടുക്കത്തെ ദിവസത്തിങ്കൽ
അവനെ ഉയിൎത്തെഴുനീല്പിക്കയും ചെയ്യും*

അപ്പൊൾ ഞാൻ സ്വൎഗ്ഗത്തിങ്കൽനിന്ന ഇറങ്ങിവന്നിട്ടുള്ള അപ്പ ൪൧
മാകുന്നു എന്ന അവൻ പറഞ്ഞതുകൊണ്ട യെഹൂദന്മാർ അവനെ
കുറിച്ച പിറുപിറുത്തു പറഞ്ഞു* ഇവൻ യൊസെഫിന്റെ പുത്ര ൪൨
നായ യെശുവല്ലയൊ അവന്റെ പിതാവിനെയും മാതാവിനെയും
നാം അറിയുന്നുവല്ലൊ അതുകൊണ്ട ഇവൻ ഞാൻ സ്വൎഗ്ഗത്തിങ്കൽ
നിന്ന ഇറങ്ങി വന്നു എന്ന പറയുന്നത എങ്ങിനെ* അതുകൊണ്ട ൪൩
യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു നിങ്ങൾ തമ്മിൽ തമ്മിൽ
പിറുപിറുക്കരുത* എന്നെ അയച്ചിട്ടുള്ള പിതാവ അവനെ ആക ൪൪
ൎഷിക്കുന്നില്ല എങ്കിൽ ആൎക്കും എന്റെ അടുക്കൽ വരുവാൻ കഴി
കയില്ല ഞാൻ ഒടുക്കത്തെ ദിവസത്തിങ്കൽ അവനെ ഉയിൎത്തെഴു
നീല്പിക്കയും ചെയ്യും* എല്ലാവരും ദൈവത്താൽ ഉപദെശിക്കപ്പെ ൪൫
ട്ടവരുമാകും എന്ന ദീൎഘദൎശികളിൽ എഴുതിയിരിക്കുന്നു അതുകൊ
ണ്ട പിതാവിങ്കൽനിന്ന കെൾക്കയും പഠിക്കയും ചെയ്യുവനെല്ലാം എ
ന്റെ അടുക്കൽ വരുന്നു* ദൈവത്തിങ്കൽനിന്നുള്ളവനല്ലാതെ ഒ ൪൬
രുത്തനും പിതാവിനെ കണ്ടു എന്ന അല്ല അവൻ പിതാവിനെ
കണ്ടു* ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊട പറയുന്നു എ ൪൭
ങ്കൽ വിശ്വസിക്കുന്നവന നിത്യജീവനുണ്ട* ഞാൻ ജീവന്റെ അ ൪൮
പ്പമാകുന്നു* നിങ്ങളുടെ പിതാക്കന്മാർ വനത്തിങ്കൽ മന്നായെ ഭ ൪൯
ക്ഷിച്ചു മരിക്കയും ചെയ്തു* അതിങ്കൽനിന്ന ഒരുത്തൻ ഭക്ഷിക്ക ൫൦
യും മരിക്കാതെ ഇരിക്കയും ചെയ്യെണ്ടുന്നതിന്ന ഇത സ്വൎഗ്ഗത്തിങ്കൽ
നിന്ന ഇറങ്ങിവന്നിട്ടുള്ള അപ്പമാകുന്നു* ഞാൻ സ്വൎഗ്ഗത്തിങ്കൽനി ൫൧
ന്ന ഇറങ്ങിവന്ന ജീവനായുള്ള അപ്പമാകുന്നു ഒരുത്തൻ ഈ അ
പ്പത്തിൽനിന്ന ഭക്ഷിച്ചാൽ അവൻ എന്നെക്കും ജീവിക്കും വി
ശെഷിച്ചും ഞാൻ കൊടുപ്പാനിരിക്കുന്ന അപ്പം എന്റെ മാംസമാ
കുന്നു അതിനെ ഞാൻ ലൊകത്തിന്റെ ജീവന്ന വെണ്ടി കൊടു
ക്കും* അതുകൊണ്ട യെഹൂദന്മാർ തമ്മിൽ തമ്മിൽ വിവാദിച്ച പറ ൫൨
ഞ്ഞു ഇവന എങ്ങിനെ നമുക്ക തന്റെ മാംസത്തെ ഭക്ഷിപ്പാനായിട്ട
തരുവാൻ കഴിയും* അപ്പൊൾ യെശു അവരൊട പറഞ്ഞു ഞാൻ ൫൩
സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയുന്നു നിങ്ങൾ മനുഷ്യ

പുത്രന്റെ മാംസത്തെ ഭക്ഷിക്കയും അവന്റെ രക്തത്തെ പാനം ചെയ്കയും ചെയ്യുന്നില്ല എങ്കിൽ നിങ്ങൾക്ക നിങ്ങളിൽ ജീവനില്ല*
൫൪ എന്റെ മാംസത്തെ ഭക്ഷിക്കയും എന്റെ രക്തത്തെ പാനം ചെയ്കയും ചെയ്യുന്നവന നിത്യജീവനുണ്ട ഞാൻ അവനെ ഒടുക്കത്തെ
൫൫ ദിവസത്തിങ്കൽ ഉയിൎത്തെഴുനീല്പിക്കയും ചെയ്യും* എന്തുകൊണ്ടെന്നാൽ എന്റെ മാംസം ഭക്ഷണമാകുന്നു സത്യം എന്റെ രക്തം പാ
൫൬ നീയവുമാകുന്നു സത്യം* എന്റെ മാംസത്തെ ഭക്ഷിക്കയും എന്റെ രക്തത്തെ പാനം ചെയ്കയും ചെയ്യുന്നവൻ എങ്കലും ഞാൻ അവ
൫൭ ങ്കലും വസിക്കുന്നു* ജീവനുള്ള പിതാവ എന്നെ അയച്ചതുപൊലെയും ഞാൻ പിതാവിനാൽ ജീവിക്കുന്നതുപൊലെയും എന്നെ ഭക്ഷി
൫൮ ക്കുന്നവനായവനും എന്നാൽ ജീവിക്കും* ഇതസ്വൎഗ്ഗത്തിങ്കൽനിന്ന ഇറങ്ങിവന്നിട്ടുള്ള അപ്പമാകുന്നു നിങ്ങളുടെ പിതാക്കന്മാർ മന്നായെ ഭക്ഷിച്ച മരിച്ചു എന്നപൊലെ അല്ല ഈ അപ്പത്തെ ഭക്ഷിക്കുന്ന
൫൯ വൻ എന്നെക്കും ജീവിക്കും* അവൻ കപ്പൎന്നഹൊമിൽ ഉപദെശിക്കുമ്പൊൾ ഈ കാൎയ്യങ്ങളെ ദൈവ സഭയിൽ പറഞ്ഞു*
൬൦ ഇതുകൊണ്ട അവന്റെ ശിഷ്യന്മാരിൽ പലരും ഇതിനെ കെട്ടാറെ പറഞ്ഞു ഇത കഠിനമുള്ള വാക്കാകുന്നു ആൎക്ക അതിനെ കെൾ
൬൧ പ്പാൻ കഴിയും* എന്നാറെ യെശു തന്റെ ശിഷ്യന്മാർ അതിനായിട്ട പിറുപിറുത്തു എന്ന തങ്കൽ അറിഞ്ഞിട്ട അവരൊടു പറഞ്ഞു ഇത
൬൨ നിങ്ങളെ വിരുദ്ധപ്പെടുത്തുന്നുവൊ* എന്നാൽ മനുഷ്യ പുത്രൻ അവൻ മുമ്പെ ഇരുന്ന സ്ഥലത്തിലെക്ക കരെറുന്നതിനെ നിങ്ങൾ ക
൬൩ ണ്ടാലൊ എന്ത* ജീവിപ്പിക്കുന്നത ആത്മാവാകുന്നു മാംസം ഒന്നിനും പ്രയൊജനമാകുന്നില്ല ഞാൻ നിങ്ങളൊട പറയുന്ന വചനങ്ങൾ ത
൬൪ ന്നെ ആത്മാവ ആകുന്നു ജീവനും ആകുന്നു* എന്നാലും നിങ്ങളിൽ വെച്ച വിശ്വസിക്കാത്തവർ ചിലർ ഉണ്ട എന്തെന്നാൽ വിശ്വസിക്കാത്തവർ ഇന്നവരെന്നും തന്നെ കാണിച്ചു കൊടുക്കുന്നവൻ ഇന്ന
൬൫ വനെന്നും യെശു ആദിമുതൽ തന്നെ അറിഞ്ഞിരുന്നു* പിന്നെയും അവൻ പറഞ്ഞു അതുകൊണ്ട എന്റെ പിതാവിനാൽ തനിക്ക നൽകപ്പെട്ടിരിക്കുന്നില്ല എങ്കിൽ ആൎക്കും എന്റെ അടുക്കൽ വരുവാൻ കഴികയില്ല എന്ന ഞാൻ നിങ്ങളൊട പറഞ്ഞു*
൬൬ അന്നു മുതൽ അവന്റെ ശിഷ്യന്മാരിൽ പലരും പിന്നൊക്കം
൬൭ പൊയി പിന്നെ അവനൊടു കൂട സഞ്ചരിച്ചതുമില്ല* അപ്പൊൾ യെശു ആ പന്ത്രണ്ടുപെരൊടു പറഞ്ഞു നിങ്ങൾക്കും പൊയ്ക്കള
൬൮ വാൻ മനസ്സുണ്ടൊ* അപ്പൊൾ ശിമൊൻ പത്രൊസ അവനൊട ഉത്തരമായിട്ട പറഞ്ഞു കൎത്താവെ ഞങ്ങൾ ആരുടെ അടുക്കൽ പൊ
൬൯ കും നിനക്ക നിത്യജീവന്റെ വചനങ്ങൾ ഉണ്ട* നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാകുന്നു എന്ന ഞങ്ങൾ വിശ്വസിച്ചും
൭൦ അറിഞ്ഞും ഇരിക്കുന്നു* യെശു അവരൊട ഉത്തരമായിട്ട പറഞ്ഞു ഞാൻ നിങ്ങളെ പന്ത്രണ്ടു പെരെ തിരഞ്ഞെടുത്തിട്ടില്ലയൊ എങ്കി

ല്ലം നിങ്ങളിൽ ഒരുത്തൻ ഒരു പിശാചാകുന്നു* അവൻ ശിമൊന്റെ ൭൧
പുത്രനായ യെഹ്രദ ഇസ്കറിയൊത്ത എന്നവനെ കുറിച്ച പറഞ്ഞു
എന്തെന്നാൽ പന്ത്രണ്ട ആളുകളിൽ ഒരുത്തനായ ഇവൻ അവ
നെ കാണിച്ചു കൊടുപ്പാനുള്ളവനായിരുന്നു*

## ൭ അദ്ധ്യായം

൧ യെശു തന്റെ ബന്ധുക്കളെ ആക്ഷെപിച്ചു പറകയും.—൧൦ കൂടാരപ്പെരുനാളിന്ന ചെല്ലുകയും.—൧൪ ദൈവാലയത്തിൽ ഉപദെശിക്കയും ചെയ്യുന്നത.—൪൦ ക്രിസ്തുവിനെ കുറിച്ച പല അഭിപ്രായങ്ങൾ.—൪൫ പറിശന്മാർ തങ്ങളുടെ ഉദ്യൊഗസ്ഥന്മാരൊടും നിക്കൊദിമൊസിനൊടും കൊപപ്പെടുന്നത.

പിന്നെ ഈ കാൎയ്യങ്ങളുടെ ശെഷം യെശു ഗലിലെയായിൽ സ
ഞ്ചരിച്ചു എന്തെന്നാൽ യെഹ്രദന്മാർ അവനെ കൊല്ലുവാൻ അ
ന്വെഷിച്ചതുകൊണ്ട യെഹ്രദിയായിൽ സഞ്ചരിപ്പാൻ അവന മന
സ്സായില്ല* അന്ന യെഹ്രദന്മാരുടെ കൂടാരപ്പെരുനാൾ സമീപിച്ചി ൨
രുന്നു* അതുകൊണ്ട അവന്റെ സഹൊദരന്മാർ അവനൊട പറ ൩
ഞ്ഞു നിന്റെ ശിഷ്യന്മാരും കൂടി നീ ചെയ്യുന്ന പ്രവൃത്തികളെ കാ
ണെണ്ടുന്നതിന്ന ഇവിടെനിന്ന പുറപ്പെട്ടു യെഹ്രദിയായിലെക്ക
പൊക* എന്തുകൊണ്ടെന്നാൽ ഒരുത്തനും രഹസ്യത്തിങ്കൽ ഒരു ൪
കാൎയ്യത്തെയും ചെയ്കയും താൻ തന്നെ പ്രസിദ്ധമായിരിപ്പാൻ അ
ന്വെഷിക്കയും ചെയ്യുന്നില്ല നീ ഈ കാൎയ്യങ്ങളെ ചെയ്യുന്നു എങ്കിൽ
നിന്നെ നീ ലൊകത്തിന്ന പ്രകാശിപ്പിക്ക* എന്തെന്നാൽ അവ ൫
ന്റെ സഹൊദരന്മാരും അവങ്കൽ വിശ്വസിച്ചില്ല* അപ്പൊൾ ൬
യെശു അവരൊട പറഞ്ഞു എന്റെ സമയം ഇനിയും വന്നിട്ടില്ല
നിങ്ങളുടെ സമയം എല്ലായ്പൊഴും ഒരുങ്ങിയിരിക്കുന്നു താനും*
ലൊകത്തിന്ന നിങ്ങളെ ദ്വെഷിപ്പാൻ കഴികയില്ല എന്നാൽ അതി ൭
ന്റെ പ്രവൃത്തികൾ ദൊഷമുള്ളവയാകുന്നു എന്ന ഞാൻ അതി
നെ കുറിച്ച സാക്ഷിപ്പെടുത്തുന്നതുകൊണ്ട അത എന്നെ ദ്വെഷിക്കു
ന്നു* നിങ്ങൾ ഈ പെരുനാളിന്ന പുറപ്പെട്ടു പൊകുവിൻ എന്റെ ൮
സമയം ഇനിയും നിവൃത്തി വന്നിട്ടില്ലായ്കകൊണ്ട ഞാൻ ഈ പെ
രുനാളിന്ന ഇപ്പൊൾ പുറപ്പെട്ടു പൊകുന്നില്ല* ഈ കാൎയ്യങ്ങളെ ൯
അവരൊട പറഞ്ഞിട്ട അവൻ ഗലിലെയായിൽ തന്നെ പാൎത്തു* ൧൦
എന്നാൽ അവന്റെ സഹൊദരന്മാർ പുറപ്പെട്ടു പൊയതിന്റെ
ശെഷം അവനും പരസ്യമായിട്ടല്ല രഹസ്യമായിട്ട എന്നപൊലെ
പെരുനാളിന്ന പുറപ്പെട്ടു പൊയി* അപ്പൊൾ യെഹ്രദന്മാർ പെ ൧൧
രുനാളിൽ അവനെ അന്വെഷിച്ചു അവൻ എവിടെ ആകുന്നു എ
ന്നും പറഞ്ഞു* അവനെ കുറിച്ച വളര പിറുപിറുപ്പും ജനങ്ങളുടെ ൧൨
ഇടയിൽ ഉണ്ടായി എന്തെന്നാൽ ചിലർ അവൻ നല്ലവനാകുന്നു
എന്ന പറഞ്ഞു മറ്റു ചിലർ അപ്രകാരം അല്ല അവൻ ജനത്തെ

൧൩ വഞ്ചിക്കുന്നു എന്നപറഞ്ഞു* എങ്കിലും യെഹൂദന്മാരുടെ ഭയം കൊ
ണ്ട ഒരുത്തനും അവനെ കുറിച്ച പ്രസിദ്ധമായിട്ട സംസാരിച്ചില്ല*
൧൪ പിന്നെ പെരുനാൾ പാതിയായപ്പൊൾ തന്നെ യെശു ദെവാലയ
൧൫ ത്തിലെക്ക കയറി ചെന്ന ഉപദെശിച്ചു* അപ്പൊൾ യെഹൂദന്മാർ
ഇവൻ പഠിച്ചിട്ടില്ലായ്കകൊണ്ട എങ്ങിനെ അക്ഷരങ്ങളെ അറിയു
൧൬ ന്നു എന്ന പറഞ്ഞ ആശ്ചൎയ്യപ്പെട്ടു* യെശു അവരൊട ഉത്തരമാ
യിട്ട പറഞ്ഞു എന്റെ ഉപദെശം എന്റെതല്ല എന്നെ അയച്ച
൧൭ വന്റെ അത്രെ ആകുന്നത* ഒരുത്തൻ അവന്റെ ഇഷ്ടത്തെ
ചെയ്വാൻ ഇച്ശിക്കുന്നു എങ്കിൽ അവൻ ഉപദെശത്തെ കുറിച്ച അ
ത ദൈവത്തിങ്കൽനിന്ന ഉണ്ടായതൊ ഞാനായിട്ട തന്നെ പറയു
൧൮ ന്നതൊ എന്ന അറിയും* താനായിട്ട തന്നെ പറയുന്നവൻ ത
ന്റെ സ്വന്ത മഹത്വത്തെ അന്വെഷിക്കുന്നു എന്നാൽ തന്നെ അയ
ച്ചവന്റെ മഹത്വത്തെ അന്വെഷിക്കുന്നവനൊ അവൻ സത്യവാ
൧൯ നാകുന്നു അവങ്കൽ ഒരു നീതികെടും ഇല്ല* മൊശെ നിങ്ങൾക്ക ന്യായ
പ്രമാണത്തെ തന്നിട്ടില്ലയൊ എങ്കിലും നിങ്ങളിൽ ഒരുത്തനും ന്യാ
യപ്രമാണത്തെ പ്രമാണിക്കുന്നില്ല നിങ്ങൾ എന്നെ കൊല്ലുവാൻ
൨൰ എന്തിന ശ്രമിക്കുന്നു* പുരുഷാരം ഉത്തരമായിട്ട പറഞ്ഞു നിന
ക്ക ഒരു പിശാച ഉണ്ട ആര നിന്നെ കൊല്ലുവാൻ ശ്രമിക്കുന്നു*
൨൧ യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു ഞാൻ ഒരു ക്രിയയെ
൨൨ ചെയ്തു നിങ്ങളെല്ലാവരും ആശ്ചൎയ്യപ്പെടുകയും ചെയ്യുന്നു* അതു
കൊണ്ട മൊശെ നിങ്ങൾക്ക ചെലാകൎമ്മത്തെ തന്നു (അത മൊശെ
യിൽനിന്ന ഉണ്ടായി എന്നല്ല പിതാക്കന്മാരിൽനിന്നത്രെ) നിങ്ങളും
ശാബത ദിവസത്തിങ്കൽ ഒരു മനുഷ്യനെ ചെല ചെയ്യുന്നുവല്ലൊ*
൨൩ മൊശെയുടെ ന്യായ പ്രമാണം ലംഘിക്കപ്പെടാതെ ഇരിക്കെണ്ടുന്ന
തിന്ന ഒരു മനുഷ്യൻ ശാബത ദിവസത്തിങ്കൽ ചെലാകൎമ്മത്തെ
കൈക്കൊള്ളുന്നു എങ്കിൽ ഞാൻ ശാബത ദിവസത്തിൽ ഒരു മനു
ഷ്യനെ മുഴുവനും സൌഖ്യമാക്കിയതുകൊണ്ട നിങ്ങൾ എങ്കൽ ദെ
൨൪ ഷ്യപ്പെടുന്നുവൊ* കാഴ്ചപ്രകാരം വിധിക്കരുത നീതിയുള്ളവി
൨൫ ധിയെ മാത്രം വിധിപ്പിൻ* അപ്പൊൾ യെറുശലമിക്കാരിൽ ചി
ലർ പറഞ്ഞു അവർ കൊല്ലുവാൻ അന്വെഷിക്കുന്നവൻ ഇവന
൨൬ ല്ലയൊ* കണ്ടാലും അവൻ സ്പഷ്ടമായിട്ട പറയുന്നു അവർ അവ
നൊട ഒന്നും പറയുന്നതുമില്ല ഇവൻ സത്യമായിട്ട ക്രിസ്തുവാകുന്നു
൨൭ എന്ന പ്രമാണികൾ അറിയുന്നു സത്യമൊ* എങ്കിലും ഇവൻ എ
വിടെനിന്നാകുന്നു എന്ന നാം ഇവനെ അറിയുന്നു എന്നാൽ ക്രിസ്തു
വരുമ്പൊൾ അവൻ എവിടെനിന്നാകുന്നു എന്ന ഒരുത്തനും അ
൨൮ റിയുന്നില്ല* അപ്പൊൾ യെശു ദെവാലയത്തിൽ ഉപദെശിച്ചുംകൊ
ണ്ട ഉറക്കെ വിളിച്ച പറഞ്ഞു നിങ്ങൾ എന്നെയും അറിയുന്നു ഞാൻ
എവിടെ നിന്നാകുന്നു എന്നും അറിയുന്നു ഞാൻ എന്റെ സ്വന്ത
മായിട്ട വന്നിട്ടുമില്ല എങ്കിലും എന്നെ അയച്ചവൻ സത്യവാനാകുന്നു

അവനെ നിങ്ങൾ അറിയുന്നില്ല* എന്നാൽ ഞാൻ അവനെ അറി ൨൯
യുന്നു എന്തുകൊണ്ടെന്നാൽ ഞാൻ അവങ്കൽനിന്നാകുന്നു അവൻ
എന്നെ അയക്കയും ചെയ്തു* അപ്പൊൾ അവർ അവനെ പിടി ൩൦
പ്പാനായിട്ട അന്വെഷിച്ചു എന്നാറെ അവന്റെ സമയം അത്ര
ത്തൊളം വന്നിട്ടില്ലായ്കകൊണ്ട ഒരുത്തനും അവന്റെ മെൽ കൈ
കളെ വെച്ചിട്ടില്ല* എന്നാൽ പുരുഷാരത്തിൽ പലരും അവങ്കൽ ൩൧
വിശ്വസിച്ചു ക്രിസ്തു വരുമ്പൊൾ ഇവൻ ചെയ്തിട്ടുള്ള ഇവയെക്കാൾ
അധികം അതിശയങ്ങളെ ചെയ്യുമൊ എന്ന പറഞ്ഞു* പുരുഷാരം ൩൨
അവനെ കുറിച്ച ഇപ്രകാരം പിറുപിറുക്കുന്നതിനെ പറിശന്മാർ കെ
ട്ടു എന്നാറെ പറിശന്മാരും പ്രധാനാചാര്യന്മാരും അവനെ പിടി
പ്പാനായിട്ട ഭൃത്യന്മാരെ അയച്ചു* അപ്പൊൾ യെശു അവരൊടപ ൩൩
റഞ്ഞു ഇനിയും കുറഞ്ഞൊരു കാലം ഞാൻ നിങ്ങളൊട കൂടി ഇ
രിക്കുന്നു പിന്നെ എന്നെ അയച്ചവന്റെ അടുക്കൽ പൊകുന്നു*
നിങ്ങൾ എന്നെ അന്വെഷിക്കും കണ്ടെത്തുകയുമില്ല ഞാൻ ഇരിക്കു ൩൪
ന്നെടത്തെക്ക നിങ്ങൾക്ക വരുവാൻ കഴികയുമില്ല* അപ്പൊൾ യെ ൩൫
ഹൂദന്മാർ തമ്മിൽ തമ്മിൽ പറഞ്ഞു അവനെ നാം കണ്ടെത്താതെ
ഇരിപ്പാനായിട്ട അവൻ എവിടെക്ക പൊകുവാനിരിക്കുന്നു അവൻ
പുറജാതിക്കാരുടെ ഇടയിൽ ഭിന്നിച്ചിരിക്കുന്നവരുടെ അടുക്കൽ
പൊകുവാനും പുറജാതിക്കാൎക്ക ഉപദെശിപ്പാനും ഇരിക്കുന്നുവൊ*
നിങ്ങൾ എന്നെ അന്വെഷിക്കും കണ്ടെത്തുകയുമില്ല എന്നും ഞാൻ ൩൬
ഇരിക്കുന്നെടത്തെക്ക നിങ്ങൾക്ക വരുവാൻ കഴികയില്ല എന്നും
അവൻ പറഞ്ഞിട്ടുള്ള ഈ വചനം എന്താകുന്നു*

എന്നാൽ പെരുനാളിന്റെ മഹാ വിശെഷമായ ആ ഒടുക്ക ൩൭
ത്തെ ദിവസത്തിൽ യെശു നിന്ന വിളിച്ച പറഞ്ഞു ഒരുത്തന
ദാഹിക്കുന്നു എങ്കിൽ അവൻ എന്റെ അടുക്കൽ വന്നപാനം ചെ
യ്യട്ടെ* വെദവാക്യം പറഞ്ഞ പ്രകാരം എങ്കൽ വിശ്വസിക്കുന്ന ൩൮
വനൊ അവന്റെ വയറ്റിൽനിന്ന ജീവനുള്ള വെള്ളത്തിന്റെ
നദികൾ ഒഴുകും* (എന്നാൽ ഇതിനെ അവൻ തങ്കൽ വിശ്വസി ൩൯
ക്കുന്നവർ പരിഗ്രഹിപ്പാനിരുന്ന ആത്മാവിനെ കുറിച്ച പറഞ്ഞു എ
ന്തെന്നാൽ യെശു ഇനിയും മഹത്വപ്പെട്ടിട്ടില്ലായ്കകൊണ്ട ഇനിയും
പരിശുദ്ധാത്മാവ കൊടുക്കപ്പെട്ടിരുന്നില്ല)* അതുകൊണ്ട പുരുഷാ ൪൦
രത്തിൽ പലരും ഈ വചനത്തെ കെട്ടാറെ പറഞ്ഞു ഇവൻ ആ
ദീൎഘദൎശിയാകുന്നു സത്യം* മറ്റു ചിലർ പറഞ്ഞു ഇവൻ ക്രിസ്തു ൪൧
വാകുന്നു എന്നാൽ മറ്റു ചിലർ പറഞ്ഞു ക്രിസ്തു ഗലിലെയായിൽ
നിന്ന വരുമൊ* ദാവീദിന്റെ സന്തതിയിൽനിന്നും ദാവീദ ൪൨
ഇരുന്ന ബെതലഹെമെന്ന ഗ്രാമത്തിൽനിന്നും ക്രിസ്തു വരുന്നു എ
ന്ന വെദവാക്യം പറഞ്ഞിട്ടില്ലയൊ* അപ്രകാരം അവന്റെ നി ൪൩
മിത്തമായിട്ട ജനങ്ങളിൽ ഒരു ഭിന്നത ഉണ്ടായി* അവരിൽ ചില ൪൪
ൎക്കും അവനെ പിടിപ്പാൻ മനസ്സായിരുന്നു എങ്കിലും ഒരുത്തനും അ

൪൫ വന്റെ മെൽ കൈകളെ വെച്ചിട്ടില്ല* അപ്പൊൾ ആ ഭൃത്യന്മാർ
പ്രധാനാചാൎയ്യന്മാരുടെയും പറിശന്മാരുടെയും അടുക്കൽ വന്നു എ
ന്നാറെ ഇവർ അവരൊട പറഞ്ഞു എന്തുകൊണ്ട നിങ്ങൾ അവനെ
൪൬ കൊണ്ടുവരാഞ്ഞു* ഭൃത്യന്മാർ ഉത്തരമായിട്ട പറഞ്ഞു ഒരുനാളും
൪൭ ഒരു മനുഷ്യനും ഈ മനുഷ്യനെ പൊലെ സംസാരിച്ചിട്ടില്ല* അ
പ്പൊൾ പറിശന്മാർ അവരൊട ഉത്തരമായിട്ട പറഞ്ഞു നിങ്ങളും
൪൮ വഞ്ചിക്കപ്പെട്ടുവൊ* പ്രമാണികളിൽ ആകട്ടെ പറിശന്മാരിൽ ആക
൪൯ ട്ടെ ഒരുത്തനെങ്കിലും അവങ്കൽ വിശ്വസിച്ചിട്ടുണ്ടൊ* എന്നാലും ന്യാ
യ പ്രമാണത്തെ അറിയാത്ത ഈ ജനം ശപിക്കപ്പെട്ടവരാകുന്നു*
൫൦ (രാത്രിയിൽ യെശുവിന്റെ അടുക്കൽ വന്നവനായി അവരിൽ ഒ
൫൧ രുത്തനായുള്ള) നിക്കൊദീമൂസ അവരൊട പറയുന്നു* ഒരു മനു
ഷ്യനെ അവങ്കൽനിന്ന മുമ്പെ കെൾക്കയും അവൻ ഇന്നതിനെ
ചെയ്യുന്നു എന്ന അറികയും ചെയ്യാതെ കണ്ട നമ്മുടെ ന്യായ പ്രമാ
൫൨ ണം വിധിക്കുന്നുവൊ* അവർ ഉത്തരമായിട്ട അവനൊട പറഞ്ഞു
നീയും ഗലിലയായിൽനിന്നാകുന്നുവൊ തിരക്കി നൊക്ക എന്തുകൊ
ണ്ടെന്നാൽ ഗലിലെയായിൽനിന്ന ഒരു ദീൎഘദൎശിയും ഉണ്ടായിട്ടില്ല*
൫൩ പിന്നെ ഒരൊരുത്തൻ അവനവന്റെ ഭവനത്തിലെക്ക പൊയി*

## ൮ അദ്ധ്യായം

൧ വ്യഭിചാരത്തിൽ പിടിക്കപ്പെട്ട സ്ത്രീയെ ക്രിസ്തു വിടിയിക്കയും,
—൧൨ അവൻ ലൊകത്തിന്റെ ദീപം താൻ തന്നെ എന്ന പ്ര
സംഗിക്കയും തന്റെ ഉപദെശത്തെ നീതീകരിക്കയും ചെയ്യുന്നത,

൨ പിന്നെ യെശു ഒലിവ വൃക്ഷ പൎവതത്തിന്ന പൊയി* പ്രഭാ
തകാലത്തിങ്കൽ അവൻ പിന്നെയും ദെവാലയത്തിലെക്ക വന്നു
എന്നാറെ ജനമൊക്കയും അവന്റെ അടുക്കൽ വന്നു അവൻ ഇരു
൩ ന്നിട്ട അവൎക്ക ഉപദെശിക്കയും ചെയ്തു* അപ്പൊൾ ഉപാദ്ധ്യായന്മാ
രും പറിശന്മാരും വ്യഭിചാരത്തിൽ കണ്ടു പിടിക്കപ്പെട്ടിട്ടുള്ളൊരു
സ്ത്രീയെ അവന്റെ അടുക്കൽ കൊണ്ടുവന്നു അവളെ മദ്ധ്യത്തിങ്കൽ
൪ നിൎത്തീട്ട* അവനൊട പറയുന്നു ഗുരൊ ഈ സ്ത്രീയെ വ്യഭിചാരം
൫ ചെയ്ത പ്രവൃത്തിയിൽ തന്നെ കണ്ടുപിടിക്കപ്പെട്ടു* എന്നാൽ ഇപ്ര
കാരമുള്ളവർ കല്ലുകൊണ്ട എറിയപ്പെടെണമെന്ന മൊശെ ന്യായ
പ്രമാണത്തിൽ ഞങ്ങളൊട കല്പിച്ചു എന്നാൽ നീ എന്തു പറയുന്നു*
൬ അവനെ കുറ്റപ്പെടുത്തുവാൻ ഹെതുവുണ്ടാകെണ്ടുന്നതിന്ന അവർ
ഇതിനെ അവനെ പരീക്ഷിച്ചുകൊണ്ട പറഞ്ഞു എന്നാൽ യെശു താ
൭ ഴെ കുനിഞ്ഞിട്ട വിരൽ കൊണ്ട നിലത്തിൽ എഴുതി* എന്നാൽ അ
വർ അവനൊട ചൊദിച്ചും കൊണ്ട നിന്നിരുന്നപ്പൊൾ അവൻ നി
വിൎന്നിട്ട അവരൊട പറഞ്ഞു നിങ്ങളിൽ പാപമില്ലാത്തവൻ മുമ്പെ
൮ അവളിൽ ഒരു കല്ലിനെ എറിയട്ടെ* അവൻ പിന്നെയും താഴെ
൯ കുനിഞ്ഞിട്ട നിലത്തിൽ എഴുതി* എന്നാറെ അവർ ഇതിനെ കെ

ട്ടിട്ട തങ്ങളുടെ മനൊബൊധത്താൽ കുററം ചുമത്തപ്പെട്ടുകൊണ്ട
മൂപ്പന്മാർ മുതൽ ഇളയവർവരെ ഒരൊരുത്തനായി പുറപ്പെട്ടു
പൊയി യെശു ഒരുവനായും സ്ത്രീ മദ്ധ്യെ നില്ക്കുന്നവളായും ശെ
ഷിച്ചിരുന്നു* എന്നാറെ യെശു നിവിൎന്ന സ്ത്രീയെ അല്ലാതെ ഒ ൧൦
രുത്തനെയും കാണായ്കകൊണ്ട അവളൊട പറഞ്ഞു സ്ത്രീയെ നി
ന്നെ കുററപ്പെടുത്തിയവർ എവിടെയാകുന്നു ഒരുത്തനും നിന്നെ
ശിക്ഷയ്ക്കു വിധിച്ചിട്ടില്ലയൊ* അവൾ കൎത്താവെ ഒരുത്തനും ഇ ൧൧
ല്ല എന്ന പറഞ്ഞു അപ്പൊൾ യെശു അവളൊടു പറഞ്ഞു ഞാനും
നിന്നെ ശിക്ഷയ്ക്കു വിധിക്കുന്നില്ല നീ പൊയി ഇനിയും പാപം
ചെയ്യരുത*

അപ്പൊൾ പിന്നെയും യെശു അവരൊട പറഞ്ഞു ഞാൻ ലൊ ൧൨
കത്തിന്റെ പ്രകാശമാകുന്നു എന്റെ പിന്നാലെ വരുന്നവൻ അ
ന്ധകാരത്തിൽ നടക്കയില്ല അവന ജീവന്റെ പ്രകാശം ഉണ്ടാകും
അത്രെ* അതുകൊണ്ട പറിശന്മാർ അവനൊടു പറഞ്ഞു നിന്നെകു ൧൩
റിച്ച തന്നെ നീ സാക്ഷിപ്പെടുത്തുന്നു നിന്റെ സാക്ഷി സത്യമുള്ള
തല്ല* യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു ഞാൻ എന്നെ കു ൧൪
റിച്ചതന്നെസാക്ഷിപ്പെടുത്തുന്നുഎങ്കിലുംഎന്റെസാക്ഷിസത്യമുള്ള
താകുന്നു അതെന്തുകൊണ്ടെന്നാൽഞാൻഎവിടെനിന്നവന്നുഎന്നും
എവിടെക്ക പൊകുന്നു എന്നും ഞാൻ അറിയുന്നു എന്നാൽനിങ്ങൾ
ഞാൻ എവിടെനിന്ന വരുന്നു എന്നും എവിടെക്ക പൊകുന്നു എ
ന്നും അറിയുന്നില്ല* നിങ്ങൾ ജഡപ്രകാരം വിധിക്കുന്നു ഞാൻ ഒ ൧൫
രുത്തനെയും വിധിക്കുന്നില്ല* ഞാൻ വിധിക്കുന്നു എങ്കിലും എ ൧൬
ന്റെ വിധി സത്യമുള്ളതാകുന്നു അതെന്തുകൊണ്ടെന്നാൽ ഞാൻ
എകനായിട്ടല്ല ഞാനും എന്നെ അയച്ച പിതാവും കൂട അത്രെ ഇരി
ക്കുന്നത* വിശെഷിച്ച രണ്ടമനുഷ്യരുടെസാക്ഷി സത്യമുള്ളതാകുന്നു ൧൭
എന്നനിങ്ങളുടെന്യായപ്രമാണത്തിലുംഎഴുതിയിരിക്കുന്നുവല്ലൊ*
ഞാൻ എന്നെ കുറിച്ച തന്നെ സാക്ഷിപ്പെടുത്തുന്നവനാകുന്നു എ ൧൮
ന്നെ അയച്ച പിതാവും എന്നെ കുറിച്ച സാക്ഷിപ്പെടുത്തുന്നു* അ ൧൯
പ്പൊൾ അവർ അവനൊട പറഞ്ഞു നിന്റെ പിതാവ എവിടെ
യാകുന്നു യെശുവുത്തരമായിട്ട പറഞ്ഞു നിങ്ങൾ എന്നെ എങ്കിലും
എന്റെപിതാവിനെ എങ്കിലും അറിയുന്നില്ല നിങ്ങൾ എന്നെ അ
റിഞ്ഞിരുന്നു എന്നുവരികിൽ എന്റെ പിതാവിനെയും അറിയുമാ
യിരുന്നു* ഈ വചനങ്ങളെ യെശു താൻ ദെവാലയത്തിൽ ഉപദെ ൨൦
ശിക്കുമ്പൊൾ ശ്രീഭണ്ഡാര സ്ഥലത്തിൽ വെച്ച പറഞ്ഞു അവന്റെ
സമയം ഇനിയും വന്നിട്ടില്ലായ്കകൊണ്ട ഒരുത്തനും അവനെ പിടി
ച്ചില്ല*

അപ്പൊൾ യെശു പിന്നെയും അവരൊട പറഞ്ഞു ഞാൻ പൊകു ൨൧
ന്നു നിങ്ങൾ എന്നെ അന്വെഷിക്കയും നിങ്ങളുടെ പാപത്തിൽ മരി
ക്കയും ചെയ്യും ഞാൻ പൊകുന്ന എടത്തെക്ക നിങ്ങൾക്ക വരുവാ

൨൨ ൻ കഴികയില്ല* അപ്പൊൾ യെഹൂദന്മാർ പറഞ്ഞു ഞാൻ പൊകു
ന്നെടത്തെക്ക നിങ്ങൾക്ക വരുവാൻ കഴികയില്ല എന്ന അവൻ
൨൩ പറയുന്നതുകൊണ്ട താന്നെ താൻ കൊല്ലുമൊ* പിന്നെ അവൻ അ
വരൊട പറഞ്ഞു നിങ്ങൾ താഴത്തുനിന്നാകുന്നു ഞാൻ മെലിൽനി
ന്നാകുന്നു നിങ്ങൾ ഇഹ ലൊകത്തിൽനിന്നാകുന്നു ഞാൻ ഇഹലൊ
൨൪ കത്തിൽനിന്നല്ല* അതുകൊണ്ട ഞാൻ നിങ്ങൾ നിങ്ങളുടെ പാപ
ങ്ങളിൽ മരിക്കും എന്ന നിങ്ങളൊട പറഞ്ഞു എന്തെന്നാൽ ഞാൻ
അവനാകുന്നു എന്ന നിങ്ങൾ വിശ്വസിക്കുന്നില്ല എങ്കിൽ നിങ്ങൾ നി
൨൫ ങ്ങളുടെ പാപങ്ങളിൽ മരിക്കും* അപ്പൊൾ അവർ അവനൊട പറ
ഞ്ഞു നീ ആരാകുന്നു യെശു അവരൊട പറഞ്ഞു ഞാൻ ആദി തുട
൨൬ ങ്ങി നിങ്ങളൊട പറഞ്ഞവൻ തന്നെ* എനിക്ക നിങ്ങളെ കുറിച്ച
സംസാരിപ്പാനും വിധിപ്പാനും അനെകം കാൎയ്യങ്ങൾ ഉണ്ട എന്നാലും
എന്നെ അയച്ചവൻ സത്യവാനാകുന്നു ഞാനും അവങ്കൽനിന്ന കെ
൨൭ ട്ടിട്ടുള്ള കാൎയ്യങ്ങളെ തന്നെ ലൊകത്തൊട പറയുന്നു* അവൻ പിതാ
൨൮ വിനെ കുറിച്ച തങ്ങളൊട പറഞ്ഞു എന്ന അവർ അറിഞ്ഞില്ല* അ
പ്പൊൾ യെശു അവരൊട പറഞ്ഞു നിങ്ങൾ മാനുഷന്റെ പുത്രനെ
എപ്പൊൾ ഉയൎത്തിയിരിക്കുമൊ അപ്പൊൾ ഞാൻ തന്നെ അവ
നാകുന്നു എന്നും ഞാനായിട്ട തന്നെ ഒരു കാൎയ്യത്തെയും ചെയ്യുന്നി
ല്ല എന്നും എന്റെ പിതാവ എനിക്ക ഉപദെശിച്ച പ്രകാരം അത്രെ
ഞാൻ ഇൗ കാൎയ്യങ്ങളെ പറയുന്നത എന്നും നിങ്ങൾ അറിയും*
൨൯ വിശെഷിച്ചും എന്നെ അയച്ചവൻ എന്നൊട കൂടയുണ്ട ഞാൻ പി
താവിന ഇഷ്ടമായിട്ടുള്ള കാൎയ്യങ്ങളെ എല്ലായ്പൊഴും ചെയ്യുന്നതുകൊ
ണ്ട അവൻ എന്നെ എകനായിട്ട ശെഷിപ്പിച്ചിട്ടില്ല*
൩൦ ഇൗ കാൎയ്യങ്ങളെ അവൻ പറഞ്ഞുകൊണ്ടിരിക്കുമ്പൊൾ പലരും
൩൧ അവങ്കൽ വിശ്വസിച്ചു* അപ്പൊൾ യെശു തങ്കൽ വിശ്വസിച്ചിട്ടുള്ള
യെഹൂദന്മാരൊട പറഞ്ഞു നിങ്ങൾ എന്റെ വചനത്തിൽ സ്ഥിര
൩൨ പ്പെടുന്നു എങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാരാകുന്നു സത്യം* വി
ശെഷിച്ചും നിങ്ങൾ സത്യത്തെ അറിയും സത്യം നിങ്ങളെ സ്വാതന്ത്ര്യ
൩൩ മുള്ളവരാക്കുകയും ചെയ്യും* അവർ അവനൊട ഉത്തരമായിട്ട പറ
ഞ്ഞു ഞങ്ങൾ അബ്രഹാമിന്റെ സന്തതിയാകുന്നു ഒരുനാളും ഒരു
ത്തനും അടിമപ്പെട്ടിട്ടില്ല നിങ്ങൾ സ്വാതന്ത്ര്യമുള്ളവരായിതീരും എ
൩൪ ന്ന നീ എങ്ങിനെ പറയുന്നു* യെശു അവരൊട ഉത്തരമായിട്ട പ
റഞ്ഞു ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊട പറയുന്നു പാ
൩൫ പത്തെ ചെയ്യുന്നവനൊക്കയും പാപത്തിന്റെ ദാസനാകുന്നു* എ
ന്നാൽ ദാസൻ എന്നെക്കും ഭവനത്തിൽ പാൎക്കുന്നില്ല പുത്രൻ എ
൩൬ ന്നെക്കും പാൎക്കുന്നു താനും* അതുകൊണ്ട പുത്രൻ നിങ്ങളെ സ്വാത
൩൭ ന്ത്ര്യപ്പെടുത്തുമെങ്കിൽ നിങ്ങൾ സ്വാതന്ത്ര്യമുള്ളവരാകും സത്യം* നി
ങ്ങൾ അബ്രഹാമിന്റെ സന്തതിയാകുന്നു എന്ന ഞാൻ അറിയുന്നു
എന്നാലും എന്റെ വചനത്തിന നിങ്ങളിൽ സ്ഥലമില്ലായ്കകൊണ്ട

നിങ്ങൾ എന്നെ കൊല്ലുവാൻ അന്വെഷിക്കുന്നു* ഞാൻ എന്റെ ൩൮
പിതാവിങ്കൽ കണ്ടിട്ടുള്ളതിനെ പറയുന്നു നിങ്ങളും നിങ്ങളുടെ പിതാ
വിങ്കൽ കണ്ടിട്ടുള്ളതിനെ ചെയ്യുന്നു* അവർ ഉത്തരമായിട്ട അവ ൩൯
നൊട പറഞ്ഞു അബ്രഹാം ഞങ്ങളുടെ പിതാവാകുന്നു യെശു അവ
രൊട്ട പറഞ്ഞു നിങ്ങൾ അബ്രഹാമിന്റെ പുത്രന്മാരായിരുന്നു എ
ങ്കിൽ നിങ്ങൾ അബ്രഹാമിന്റെ ക്രിയകളെ ചെയ്യുമായിരുന്നു* എ ൪൦
ന്നാൽ നിങ്ങൾ ഇപ്പൊൾ ഞാൻ ദൈവത്തിങ്കൽനിന്ന കെട്ടിട്ടുള്ള
സത്യത്തെ നിങ്ങളൊട പറഞ്ഞ മനുഷ്യനായ എന്നെ കൊല്ലുവാൻ
അന്വെഷിക്കുന്നുവല്ലൊ ഇതിനെ അബ്രഹാം ചെയ്തില്ല* നിങ്ങൾ ൪൧
നിങ്ങളുടെ പിതാവിന്റെ ക്രിയകളെ ചെയ്യുന്നു അപ്പൊൾ അവർ അ
വനൊട്ട പറഞ്ഞു ഞങ്ങൾ വെശ്യാദൊഷത്തിൽനിന്ന ജനിച്ചിട്ടില്ല
ഒരു പിതാവ ഞങ്ങൾക്കുണ്ട ദൈവം തന്നെ* അപ്പൊൾ യെശു അ ൪൨
വരൊട്ട പറഞ്ഞു ദൈവം നിങ്ങളുടെ പിതാവായിരുന്നു എന്നുവരി
കിൽ നിങ്ങൾ എന്നെ സ്നെഹിക്കുമായിരുന്നു എന്തുകൊണ്ടെന്നാൽ
ഞാൻ ദൈവത്തിങ്കൽനിന്ന പുറപ്പെട്ട വന്നിരിക്കുന്നു ഞാൻ സ്വന്ത
മായിട്ട വന്നിട്ടുമില്ല എന്നാൽ അവൻ എന്നെ അയച്ചു* നിങ്ങൾ എ ൪൩
ന്തുകൊണ്ട എന്റെ വാക്കിനെ തിരിച്ചറിയാത്തത നിങ്ങൾക്ക എന്റെ
വചനത്തെ കെൾപ്പാൻ കഴിയായ്കകൊണ്ട ആകുന്നു* നിങ്ങൾ പിശാ ൪൪
ചാകുന്ന (നിങ്ങളുടെ) പിതാവിൽനിന്നാകുന്നു നിങ്ങൾ നിങ്ങളുടെ പി
താവിന്റെ മൊഹങ്ങളെ ചെയ്വാൻ ഇച്ശിക്കയും ചെയ്യുന്നു അവൻ
ആദിയിൽനിന്ന കുലപാതകനും സത്യത്തിൽ നിലനില്ക്കാത്തവനും
ആയി എന്തുകൊണ്ടെന്നാൽ അവങ്കൽ ഒട്ടും സത്യമില്ല അവൻ
അസത്യത്തെ പറയുമ്പൊൾ തന്റെ സ്വന്തമുള്ളതിൽനിന്ന പറയു
ന്നു എന്തുകൊണ്ടെന്നാൽ അവൻ അസത്യവാദിയും അതിന്റെ പി
താവും ആകുന്നു* എന്നാൽ ഞാൻ സത്യത്തെ പറകകൊണ്ട നിങ്ങൾ ൪൫
എന്നെ വിശ്വസിക്കുന്നില്ല* നിങ്ങളിൽ ആര എന്നെ പാപത്തെ ൪൬
കുറിച്ച ബൊധം വരുത്തുന്നു എന്നാൽ ഞാൻ സത്യത്തെ പറയു
ന്നു എങ്കിൽ നിങ്ങൾ എന്തുകൊണ്ട എന്നെ വിശ്വസിക്കാത്തത* ദൈ ൪൭
വത്തിങ്കൽനിന്നുള്ളവൻ ദൈവത്തിന്റെ വചനങ്ങളെ കെൾക്കു
ന്നു ഇത ഹെതുവായിട്ട നിങ്ങൾ ദൈവത്തിങ്കൽനിന്നല്ലായ്കകൊ
ണ്ട അവയെ കെൾക്കുന്നില്ല* അപ്പൊൾ യെഹൂദന്മാർ ഉത്തരമാ ൪൮
യിട്ട അവനൊട്ട പറഞ്ഞു നീ ഒരു ശമറിയക്കാരനാകുന്നു എന്നും ഒ
രു പിശാചുണ്ടെന്നും ഞങ്ങൾ നല്ലവണ്ണം പറയുന്നില്ലയൊ* യെശു ൪൯
ഉത്തരമായിട്ട പറഞ്ഞു എനിക്ക പിശാചില്ല ഞാൻ എന്റെ പിതാ
വിനെ ബഹുമാനിക്കുന്നത്രെ ചെയ്യുന്നത നിങ്ങൾ എന്നെ അവമാനി
ക്കയും ചെയ്യുന്നു* എന്നാൽ ഞാൻ എന്റെ മഹത്വത്തെ തന്നെ ൫൦
അന്വെഷിക്കുന്നില്ല അന്വെഷിക്കയും വിധിക്കയും ചെയ്യുന്നവൻ
ഒരുത്തനുണ്ട* ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊട്ട പറ ൫൧
യുന്നു ഒരുത്തൻ എന്റെ വചനത്തെ കൈക്കൊണ്ടാൽ അവൻ എ

൫൨ ന്നെക്കും മരണത്തെ കാണുകയില്ല* അപ്പൊൾ യെഹൂദന്മാർ
അവനൊടു പറഞ്ഞു നിനക്ക ഒരു പിശാചുണ്ട എന്ന ഇപ്പൊൾ ഞ
ങ്ങൾ അറിയുന്നു അബ്രഹാമും ദീൎഘദൎശിമാരും മരിച്ചു നീ ഒരു
ത്തൻ എന്റെ വചനത്തെ കൈക്കൊണ്ടാൽ അവൻ എന്നന്നെ
൫൩ ക്കും മരണത്തെ ആസ്വദിക്കയില്ലെന്ന പറകയും ചെയ്യുന്നു* മരി
ച്ചു പൊയവനായി ഞങ്ങളുടെ പിതാവായ അബ്രഹാമിനെക്കാൾ നീ
ശ്രെഷ്ഠനാകുന്നുവൊ ദീൎഘദൎശിമാരും മരിച്ചു നിന്നെ നീ ആരാക്കിതീ
൫൪ ൎക്കുന്നു* യെശു ഉത്തരമായിട്ട പറഞ്ഞു എന്നെ തന്നെ ഞാൻ മ
ഹത്വപ്പെടുത്തുന്നു എങ്കിൽ എന്റെ മഹത്വം എതുമില്ല എന്നെ മ
ഹത്വപ്പെടുത്തുന്നവൻ എന്റെ പിതാവാകുന്നു അവൻ നിങ്ങളുടെ
൫൫ ദൈവമാകുന്നു എന്ന അവനെ കുറിച്ച നിങ്ങൾ പറയുന്നുവല്ലൊ*
എങ്കിലും നിങ്ങൾ അവനെ അറിഞ്ഞിട്ടില്ല ഞാൻ അവനെ അറിയു
ന്നു താനും വിശെഷിച്ചും ഞാൻ അവനെ അറിയുന്നില്ല എന്ന പറ
ഞ്ഞാൽ ഞാൻ നിങ്ങളെ പൊലെ ഒരു അസത്യവാദിയാകും എ
ങ്കിലൊ ഞാൻ അവനെ അറികയും അവന്റെ വചനത്തെ പ്രമാ
൫൬ ണിക്കയും ചെയ്യുന്നു* നിങ്ങളുടെ പിതാവായ അബ്രഹാം എന്റെ
ദിവസത്തെ കാണ്മാനായിട്ട സന്തൊഷിച്ചു അവൻ കാണുകയും ആ
൫൭ നന്ദിക്കയും ചെയ്തു* അപ്പൊൾ യെഹൂദന്മാർ അവനൊട പറ
ഞ്ഞു നിനക്ക ഇനിയും അമ്പതവയസ്സായിട്ടില്ല അബ്രഹാമിനെയും
൫൮ കണ്ടിട്ടുണ്ടൊ* യെശു അവരൊട പറഞ്ഞു ഞാൻ സത്യമായിട്ട സ
ത്യമായിട്ട നിങ്ങളൊട പറയുന്നു അബ്രഹാം ഉണ്ടായതിന്ന മുമ്പെ
൫൯ ഞാനുണ്ട* അപ്പൊൾ അവർ അവങ്കൽ എറിവാൻ കല്ലുകളെ എ
ടുത്തു എന്നാൽ യെശു മറഞ്ഞ ദൈവാലയത്തിൽനിന്ന പുറപ്പെ
ട്ടു പൊയി അവരുടെ മദ്ധ്യത്തിൽ കൂടി പൊയി ഇപ്രകാരം കട
ന്നുപൊകയും ചെയ്തു *

## ൯ അദ്ധ്യായം

൧ ദൃഷ്ടിഹീനനായി ജനിച്ചവൻ ദൃഷ്ടിയെ പ്രാപിക്കുന്നത.— ൧൩. അവൻ പറിശന്മാരുടെ അടുക്കലെക്ക കൊണ്ടുപൊകപ്പെടുന്നത.— ൩൪ അവർ അവനെ ഭ്രഷ്ടനാക്കിക്കളയുന്നത.—൩൫ ക്രിസ്തു അവനെ സ്വീകരിക്കയും അവൻ ക്രിസ്തുവിനെ അനുസരിച്ചു പറകയും ചെയ്യുന്നത.

വിശെഷിച്ച അവൻ കടന്ന പൊകുമ്പൊൾ ജനനം മുതൽ കു
൨ രുടനായിട്ടൊരു മനുഷ്യനെ കണ്ടു* അവന്റെ ശിഷ്യന്മാർ അ
വനൊട ചൊദിച്ചു പറഞ്ഞു ഗുരൊ ഇവൻ കുരുടനായി ജനിപ്പാ
നായിട്ട ആര പാപം ചെയ്തു ഇവനൊ ഇവന്റെ മാതാപിതാക്കന്മാ
൩ രൊ* യെശു ഉത്തരമായിട്ട പറഞ്ഞു അത ഇവൻ എങ്കിലും ഇവ
ന്റെ മാതാപിതാക്കന്മാർ എങ്കിലും പാപം ചെയ്തതല്ല ദൈവത്തി
ന്റെ ക്രിയകൾ അവങ്കൽ പ്രസിദ്ധമായി തീരെണ്ടുന്നതിന്നായിട്ട

അത്രെ ആകുന്നത* പകൽ ഉള്ളപ്പൊൾ ഞാൻ എന്നെ അയച്ചവ ൪
ന്റെ ക്രിയകളെ പ്രവൃത്തിക്കെണ്ടുന്നതാകുന്നു രാവ വരുന്നു അ
പ്പൊൾ ഒരുത്തനും പ്രവൃത്തിപ്പാൻ കഴികയില്ല* ഞാൻ ലൊക ൫
ത്തിങ്കലുള്ളപ്പൊൾ ഞാൻ ലൊകത്തിന്റെ പ്രകാശമാകുന്നു* ഇ ൬
പ്രകാരം പറഞ്ഞിട്ട അവൻ നിലത്തിങ്കൽ തുപ്പി തുപ്പൽകൊണ്ട
ചെറുണ്ടാക്കി ചെറുകൊണ്ട കുരുടന്റെ കണ്ണുകളിൽ എഴുതി* പി ൭
ന്നെ അവനൊട പറഞ്ഞു നീ പൊയി (അയക്കപ്പെട്ടവനെന്ന അൎത്ഥ
മുള്ള) ശീലൊഹാമെന്ന കുളത്തിൽ കഴുകുക അതുകൊണ്ട അവൻ
പൊയി കഴുകി ദൃഷ്ടിയെ പ്രാപിച്ചവനായി വരികയുംചെയ്തു* ആക ൮
യാൽ അയല്ക്കാരും അവൻ കുരുടനായിരുന്നു എന്ന മുമ്പെ അ
വനെ കണ്ടിട്ടുള്ളവരും ഇവൻ ഇരുന്നിട്ട ഭിക്ഷയാചിച്ചവനല്ലയൊ
എന്ന പറഞ്ഞു* ചിലർ ഇവൻ അവൻ തന്നെ ആകുന്നു എ ൯
ന്ന പറഞ്ഞു എന്നാൽ മറ്റു ചിലർ അവനൊട സദൃശനാകുന്നു
എന്ന പറഞ്ഞു എന്നാൽ അവൻ പറഞ്ഞു ഞാൻ തന്നെ അവൻ
ആകുന്നു* ഇതുകൊണ്ട അവർ അവനൊട പറഞ്ഞു നിന്റെ ക ൧൦
ണ്ണുകൾ എങ്ങിനെ തുറക്കപ്പെട്ടു* അവൻ ഉത്തരമായിട്ട പറഞ്ഞു ൧൧
യെശു വെന്നപെരുള്ളഒരുമനുഷ്യൻ ചെറുണ്ടാക്കി എന്റെകണ്ണുക
ളിൽ എഴുതി എന്നൊട നീ പൊയി ശീലൊഹാമെന്ന കുളത്തിൽ ക
ഴുകുക എന്ന പറഞ്ഞു ഞാൻ പൊയി കഴുകി ദൃഷ്ടിയെ പ്രാപിക്കയും
ചെയ്തു* അപ്പൊൾ അവർ അവനൊട അവൻ എവിടെയാകുന്നു ൧൨
എന്ന പറഞ്ഞു ഞാൻ അറിയുന്നില്ല എന്ന അവൻ പറഞ്ഞു* അ ൧൩
വർ മുമ്പെ കുരുടനായിരുന്നവനെ പറിശന്മാരുടെ അടുക്കൽ
കൊണ്ടുവന്നു* വിശെഷിച്ച യെശു ചെറുണ്ടാക്കി അവന്റെ കണ്ണു ൧൪
കളെ തുറന്നപ്പൊൾ ശാബതദിവസമായിരുന്നു* അതുകൊണ്ട പി ൧൫
ന്നെ പറിശന്മാരും അവൻ എങ്ങിനെ ദൃഷ്ടിയെ പ്രാപിച്ചു എന്ന
അവനൊട ചൊദിച്ചു അവൻ അവരൊട പറഞ്ഞു അവൻ ചെ
റിനെ എന്റെ കണ്ണുകളിൽ വെച്ചു ഞാനും കഴുകി കാണുകയും
ചെയ്യുന്നു* അപ്പൊൾ പറിശന്മാരിൽചിലർ പറഞ്ഞു ഈ മനുഷ്യൻ ൧൬
ദൈവത്തിങ്കൽനിന്നല്ല അത എന്തുകൊണ്ടെന്നാൽ അവൻ ശാബ
ത ദിവസത്തെ പ്രമാണിക്കുന്നില്ല മറ്റു ചിലർ പറഞ്ഞു പാപിയാ
യൊരു മനുഷ്യന ഇപ്രകാരമുള്ള അതിശയങ്ങളെ ചെയ്വാൻ എങ്ങി
നെ കഴിയും അവരിൽ ഒരു ഭിന്നത ഉണ്ടാകയും ചെയ്തു* അവർ ൧൭
പിന്നെയും കുരുടനൊട പറയുന്നു നിന്റെ കണ്ണുകളെ തുറന്നതു
കൊണ്ട നീ അവനെ കുറിച്ച എന്ത പറയുന്നു അവൻ ഒരു ദീൎഘദ
ൎശിയാകുന്നു എന്ന അവൻ പറഞ്ഞു* എന്നാൽ യെഹൂദന്മാർ അ ൧൮
വൻ കുരുടനായിരുന്നു എന്നും ദൃഷ്ടിയെ പ്രാപിച്ചു എന്നും തങ്ങൾ
ദൃഷ്ടിയെ പ്രാപിച്ചവന്റെ മാതാപിതാക്കന്മാരെ വിളിക്കുവൊള
ത്തിന്ന അവനെ കുറിച്ച വിശ്വസിച്ചില്ല* വിശെഷിച്ച അവർ അ ൧൯
വരൊട ചൊദിച്ചു കുരുടനായി ജനിച്ചു എന്ന നിങ്ങൾ പറയുന്നവൻ

നിങ്ങളുടെ പുത്രൻ ഇവൻ തന്നെയാകുന്നുവൊ എന്നാൽ അവൻ
൨൦ ഇപ്പൊൾ എങ്ങിനെ കാണുന്നു* അവന്റെ മാതാപിതാക്കന്മാർ
ഉത്തരമായിട്ട പറഞ്ഞു ഇവൻ ഞങ്ങളുടെ പുത്രനാകുന്നു എന്നും
൨൧ അവൻ കുരുടനായി ജനിച്ചു എന്നും ഞങ്ങൾ അറിയുന്നു* എന്നാൽ
അവൻ ഇപ്പൊൾ എങ്ങിനെ കാണുന്നു എന്ന ഞങ്ങൾ അറിയുന്നില്ല
അവന്റെ കണ്ണുകളെ ആര തുറന്നു എന്നും ഞങ്ങൾ അറിയുന്നില്ല
അവൻ പ്രാപ്തിയുള്ളവനാകുന്നു അവനൊട ചൊദിപ്പിൻ അവൻ
൨൨ തനിക്കുവെണ്ടി തന്നെ പറയും* അവന്റെ മാതാപിതാക്കന്മാർ
യെഹൂദന്മാരെ ഭയപ്പെട്ടതുകൊണ്ട ഇപ്രകാരം പറഞ്ഞു അതെ
ന്തുകൊണ്ടെന്നാൽ ആരെങ്കിലും അവനെ ക്രിസ്തുവാകുന്നു എന്ന
അനുസരിച്ചു പറഞ്ഞാൽ അവൻ സഭയിൽനിന്ന ഭ്രഷ്ടനാക്കിക്കള
൨൩ യപ്പെടണമെന്ന യെഹൂദന്മാർ മുമ്പെ നിശ്ചയിച്ചിരുന്നു* ഇതു
കൊണ്ട അവൻ പ്രാപ്തിയുള്ളവനാകുന്നു അവനൊട ചൊദിപ്പിൻ
൨൪ എന്ന അവന്റെ മാതാപിതാക്കന്മാർ പറഞ്ഞു* അപ്പൊൾ കു
രുടനായിരുന്ന മനുഷ്യനെ അവർ രണ്ടാം പ്രാവശ്യം വിളിച്ച അ
വനൊട പറഞ്ഞു ദൈവത്തിന സ്തുതിചെയ്ക ഠരം മനുഷ്യൻ ഒരു
൨൫ പാപിയാകുന്നു എന്ന ഞങ്ങൾ അറിയുന്നു* അപ്പൊൾ അവൻ ഉ
ത്തരമായിട്ട പറഞ്ഞു അവൻ ഒരു പാപിയാകുന്നുവൊ (അല്ലയൊ)
ഞാൻ അറിയുന്നില്ല ഞാൻ ഒന്നിനെ അറിയുന്നു ഞാൻ കുരുട
൨൬ നായിരുന്നു ഇപ്പൊൾ കാണുന്നു* അപ്പൊൾ അവർ പിന്നെയും
അവനൊട പറഞ്ഞു അവൻ നിനക്ക എന്തുചെയ്തു നിന്റെ കണ്ണു
൨൭ കളെ എങ്ങിനെ തുറന്നു* അവൻ അവരൊട ഉത്തരമായിട്ട പറ
ഞ്ഞു ഞാൻ ഇപ്പൊൾ നിങ്ങളൊട പറഞ്ഞുവല്ലൊ എന്നാൽ നിങ്ങൾ
കെട്ടില്ല നിങ്ങൾ പിന്നെയും കെൾപ്പാൻ എന്തിന്ന ഇച്ശിക്കുന്നു നി
൨൮ ങ്ങൾക്കും അവന്റെ ശിഷ്യന്മാരാകുവാൻ മനസ്സുണ്ടൊ* അപ്പൊൾ
അവർ അവനെ നിന്ദിച്ചു പറഞ്ഞു നീ അവന്റെ ശിഷ്യനാകുന്നു എ
൨൯ ന്നാൽ ഞങ്ങൾ മൊശെയുടെ ശിഷ്യന്മാരാകുന്നു* ദൈവം മൊശ
യൊട സംസാരിച്ചു എന്ന ഞങ്ങൾ അറിയുന്നു എന്നാൽ ഇവനെ
൩൦ അവൻ എവിടെനിന്നാകുന്നു എന്ന ഞങ്ങൾ അറിയുന്നില്ല* ആ
മനുഷ്യൻ ഉത്തരമായിട്ട അവരൊട പറഞ്ഞു അവൻ എന്റെ ക
ണ്ണുകളെ തുറന്നിട്ടും അവൻ എവിടെനിന്നാകുന്നു എന്ന നിങ്ങൾ
അറിയാത്തത ഇതിൽ ആശ്ചൎയ്യം തന്നെ ആകുന്നു* ദൈവം
൩൧ പാപികളെ ചെവിക്കൊള്ളുന്നില്ല എന്ന നാം അറിയുന്നു ഒരു
ത്തൻ ദൈവഭക്തനായിരിക്കയും അവന്റെ ഇഷ്ടത്തെ ചെയ്ക
൩൨ യും ചെയ്താൽ അവൻ അവനെ ചെവിക്കൊള്ളുന്നു താനും* കുരു
ടനായി ജനിച്ചവന്റെ കണ്ണുകളെ ഒരുത്തൻ തുറന്നു എന്നുള്ള
൩൩ ത ലൊകമുണ്ടായ മുതൽ കെൾക്കപ്പെട്ടിട്ടില്ല* ഇവൻ ദൈവത്തി
ങ്കൽനിന്നല്ല എന്നുവരികിൽ അവന ഒന്നിനെയും ചെയ്വാൻ കഴി
൩൪ കയില്ലല്ലൊ* അവർ ഉത്തരമായിട്ട അവനൊട നീ മുഴുവനും

പാപങ്ങളിൽ ജനിച്ച നീ ഞങ്ങൾക്ക ഉപദെശിക്കുന്നുവൊ എന്ന
പറഞ്ഞ അവനെ ഭ്രഷ്ടനാക്കി കളകയും ചെയ്തു* അവർ അവ ൩൫
നെ ഭ്രഷ്ടനാക്കി കളഞ്ഞു എന്ന യെശു കെട്ടു പിന്നെ അവൻ
അവനെ കണ്ടാറെ അവനൊട പറഞ്ഞു നീ ദൈവത്തിന്റെ പു
ത്രനിൽ വിശ്വസിക്കുന്നുവൊ* അവൻ ഉത്തരമായിട്ട ഞാൻ അ ൩൬
വങ്കൽ വിശ്വസിപ്പാനായിട്ട അവൻ ആരാകുന്നു കൎത്താവെ എന്ന
പറഞ്ഞു* യെശു അവനൊട പറഞ്ഞു നീ അവനെ കണ്ടിട്ടുമുണ്ട ൩൭
നിന്നൊട സംസാരിക്കുന്നവനും അവൻ തന്നെ ആകുന്നു* എന്നാ ൩൮
റെ അവൻ കൎത്താവെ ഞാൻ വിശ്വസിക്കുന്നു എന്ന പറഞ്ഞ അ
വനെ വന്ദിക്കയും ചെയ്തു*

അപ്പൊൾ യെശു പറഞ്ഞു കാണാത്തവർ കാണ്മാനായിട്ടും കാ ൩൯
ണുന്നവർ കുരുടന്മാരാകുവാനായിട്ടും ഞാൻ ഇഹലൊകത്തിലെക്ക
വിധിക്ക വന്നിരിക്കുന്നു* അപ്പൊൾ പറിശന്മാരിൽവെച്ച അവനൊ ൪൦
ട കൂട ഉണ്ടായിരുന്നവർ ചിലർ ഈ കാൎയ്യങ്ങളെ കെട്ടാറെ അവ
നൊട പറഞ്ഞു ഞങ്ങളും കുരുടന്മാരാകുന്നുവൊ* യെശു അവരൊ ൪൧
ട പറഞ്ഞു നിങ്ങൾ കുരുടന്മാരായിരുന്നു എങ്കിൽ നിങ്ങൾക്ക പാപ
മുണ്ടാകയില്ലയായിരിക്കും എന്നാൽ ഞങ്ങൾ കാണുന്നു എന്ന നി
ങ്ങൾ ഇപ്പൊൾ പറയുന്നു ഇതുകൊണ്ട നിങ്ങളുടെ പാപം നില്ക്കുന്നു*

## ൰ം അദ്ധ്യായം

൧ ക്രിസ്തു വാതിലും നല്ല ഇടയനും ആകുന്നു എന്നുള്ളത.—൧൯ അവനെ കുറിച്ച പല അഭിപ്രായങ്ങൾ.—൨൨ അവൻ താൻ ക്രിസ്തുവാകുന്നു എന്ന തന്റെ പ്രവൃത്തികൾ കൊണ്ട ബൊധം വരുത്തുന്നത.

ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊട പറയുന്നു ആട്ടിൻ
തൊഴുത്തിങ്കലെക്ക വാതിലിൽ കൂടി കടക്കാതെ മറെറാരു വഴിയൂ
ടെ കരെറുന്നവൻ ആയവൻ ഒരു കള്ളനും മൊഷ്ടാവുമാകുന്നു*
എന്നാൽ വാതിലിൽ കൂടി കടക്കുന്നവൻ ആടുകളുടെ ഇടയനാകു ൨
ന്നു* അവന വാതിൽ കാവല്ക്കാരൻ തുറക്കുന്നു ആടുകൾ അവന്റെ ൩
ശബ്ദത്തെ കെൾക്കയും ചെയ്യുന്നു വിശെഷിച്ചും അവൻ തന്റെ
സ്വന്ത ആടുകളെ പെർ പറഞ്ഞ വിളിക്കയും അവയെ പുറത്ത കൊ
ണ്ടുപൊകയും ചെയ്യുന്നു* അവൻ തന്റെ ആടുകളെ പുറത്ത കൊ ൪
ണ്ടുപൊകുമ്പൊൾ അവയുടെ മുമ്പെ നടക്കയും ആടുകൾ അവന്റെ
ശബ്ദത്തെ അറികകൊണ്ട അവനെ പിന്തുടരുകയും ചെയ്യുന്നു* എ ൫
ന്നാൽ അവ ഒരു അന്യന്റെ പിന്നാലെ പൊകയില്ല അവങ്കൽനി
ന്ന ഓടിപ്പൊകും അത്രെ അതെന്തുകൊണ്ടെന്നാൽ അവ അന്യന്മാ
രുടെ ശബ്ദത്തെ അറിയുന്നില്ല* ഈ ഉപമയെ യെശു അവരൊ ൬
ട പറഞ്ഞു എന്നാൽ അവൻ തങ്ങളൊട പറഞ്ഞിട്ടുള്ള കാൎയ്യങ്ങൾ
ഇന്നവ എന്ന അവർ അറിഞ്ഞില്ല* അപ്പൊൾ യെശു പിന്നെ ൭

യും അവരൊട പറഞ്ഞു ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങ
൮ ളൊട പറയുന്നു ഞാൻ ആടുകളുടെ വാതിലാകുന്നു* എനിക്ക മു
മ്പെ വന്നിട്ടുള്ളവരെല്ലാവരും കള്ളന്മാരും മൊഷ്ടാക്കളും ആകുന്നു
൯ ആടുകൾ അവരെ ചെവിക്കൊണ്ടില്ല താനും* ഞാൻ തന്നെ വാ
തിലാകുന്നു ഒരുത്തൻ എന്നിൽ കൂടെ കടക്കുന്നു എങ്കിൽ അ
വൻ രക്ഷിക്കപ്പെടും അകത്തും പുറത്തും വന്ന പൊകയും മെച്ചി
൧൦ ലിനെ കണ്ടെത്തുകയും ചെയ്യും* കള്ളൻ മൊഷ്ടിപ്പാനായിട്ടും കൊ
ല്ലുവാനായിട്ടും നശിപ്പിപ്പാനായിട്ടും അല്ലാതെ കണ്ട വരുന്നില്ല
ഞാൻ അവൎക്ക ജീവൻ ഉണ്ടാകുവാനായിട്ടും അപരിമിതമായി ഉണ്ടാ
൧൧ കുവാനായിട്ടും വന്നു* ഞാൻ നല്ല ഇടയനാകുന്നു നല്ല ഇടയൻ
൧൨ തന്റെ ജീവനെ ആടുകൾക്ക വെണ്ടി കൊടുക്കുന്നു* എന്നാൽ ഇ
ടയനാകാതെയും ആടുകൾ തനിക്ക സ്വന്തമില്ലാതെയും ഇരിക്കുന്ന കൂ
ലിക്കാരൻ ചെന്നായ വരുന്നതിനെ കണ്ട ആടുകളെ വിട്ട ഓടി
പൊകുന്നു ചെന്നായ ആടുകളെ പിടിച്ച അവയെ ഭിന്നിപ്പിക്കയും
൧൩ ചെയ്യുന്നു* എന്നാൽ കൂലിക്കാരൻ അവൻ കൂലിക്കാരനാകകൊണ്ടും
ആടുകൾക്ക വെണ്ടി വിചാരപ്പെടായ്ക്കകൊണ്ടും ഓടിപ്പൊകുന്നു*
൧൪ ഞാൻ നല്ല ഇടയനാകുന്നു ഞാൻ എനിക്കുള്ള ആടുകളെ അറി
യുന്നവനും എനിക്കുള്ളവയാൽ അറിയപ്പെട്ടവനും ആകുന്നു*
൧൫ പിതാവ എന്നെ അറികയും ഞാനും പിതാവിനെ അറികയും ചെയ്യു
ന്നപ്രകാരം തന്നെ ആകുന്നു ഞാൻ എന്റെ ജീവനെ ആടുകൾക്കവെ
൧൬ ണ്ടി വെക്കയും ചെയ്യുന്നു* വിശെഷിച്ചും ഈ തൊഴുത്തിൽ അല്ലാ
ത്ത മററ ആടുകൾ എനിക്കുണ്ട അവയെയും ഞാൻ കൊണ്ടുവരെ
ണ്ടുന്നതാകുന്നു വിശെഷിച്ചും അവ എന്റെ ശബ്ദത്തെ കെൾക്കും
ഒരു ആട്ടിൻ കൂട്ടവും ഒരു ഇടയനും ആയി തീരുകയും ചെയ്യും*
൧൭ ഇത നിമിത്തമായിട്ട എന്റെ പിതാവ എന്നെ സ്നെഹിക്കുന്നു ഞാൻ
എന്റെ ജീവനെ പിന്നെയും വാങ്ങുവാനായിട്ട അതിനെ വെക്കു
൧൮ ന്നതുകൊണ്ടാകുന്നു* ഒരുത്തനും അതിനെ എങ്കൽനിന്ന അപഹ
രിക്കുന്നില്ല ഞാനായിട്ട തന്നെ അതിനെ വെക്കുന്നതത്രെ അതി
നെ വെപ്പാൻ എനിക്ക അധികാരമുണ്ട അതിനെ പിന്നെയും വാ
ങ്ങുവാൻ എനിക്ക അധികാരവുമുണ്ട ഈ കല്പനയെ ഞാൻ എ
൧൯ ന്റെ പിതാവിങ്കൽനിന്ന പരിഗ്രഹിച്ചു* അപ്പൊൾ പിന്നെയും
ഈ വചനങ്ങൾ ഹെതുവായിട്ട യെഹൂദന്മാരിൽ ഒരു ഭിന്നതയു
൨൦ ണ്ടായി* അവരിൽ പലരും പറഞ്ഞു അവന ഒരു പിശാചുണ്ട ഭ്രാ
൨൧ ന്തനുമാകുന്നു നിങ്ങൾ അവനെ എന്തിന ചെവിക്കൊള്ളുന്നു* മ
ററ ചിലർ പറഞ്ഞു ഇവ പിശാചുള്ളവന്റെ വചനങ്ങളല്ല ഒരു
പിശാചിന കുരുടന്മാരുടെ കണ്ണുകളെ തുറപ്പാൻ കഴിയുമൊ*
൨൨ പിന്നെ യെറുശലമിൽ ദൈവാലയ പ്രതിഷ്ഠയുടെ പെരുനാൾ
൨൩ ആയിരുന്നു വൎഷകാലവുമായിരുന്നു* വിശെഷിച്ച യെശു ദൈ
വാലയത്തിൽ ശൊലെമൊന്റെ മണ്ഡപത്തിൽ നടന്നുകൊണ്ടി

ആുന്നു* അപ്പൊൾ യെഹൂദന്മാർ അവനെ വളഞ്ഞ അവനൊട പ ൨൪
റഞ്ഞു നീ എത്രത്തൊളം ഞങ്ങളുടെ ആത്മാവിനെ സംശയിപ്പിക്കു
ന്നു നീ ക്രിസ്തു വാകുന്നു എങ്കിൽ ഞങ്ങളൊട സ്പഷ്ടമായിട്ട പറക*
യെശു അവരൊട ഉത്തരമായിട്ട പറഞ്ഞു ഞാൻ നിങ്ങളൊട പറ ൨൫
ഞ്ഞു എന്നാൽ നിങ്ങൾ വിശ്വസിക്കുന്നില്ല ഞാൻ എന്റെ പിതാ
വിന്റെ നാമത്തിങ്കൽ ചെയ്യുന്ന പ്രവൃത്തികളായവ തന്നെ എ
ന്നെ കുറിച്ച സാക്ഷിപ്പെടുത്തുന്നു* എങ്കിലും നിങ്ങൾ വിശ്വസിക്കു ൨൬
ന്നില്ല എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങളൊട പറഞ്ഞപ്രകാരം നി
ങ്ങൾ എന്റെ ആടുകളിലുള്ളവരല്ല* എന്റെ ആടുകൾ എന്റെ ൨൭
ശബ്ദത്തെ കെൾക്കുന്നു ഞാൻ അവയെ അറികയും അവ എന്റെ
പിന്നാലെ വരികയും ചെയ്യുന്നു* വിശെഷിച്ചും ഞാൻ അവയ്ക്കു ൨൮
നിത്യജീവനെ കൊടുക്കുന്നു അവ ഒരുനാളും നശിച്ചുപൊകയുമി
ല്ല ഒരുത്തനും അവയെ എന്റെ കയ്യിൽനിന്ന അപഹരിക്കയുമി
ല്ല* എനിക്ക അവയെ തന്നിട്ടുള്ള എന്റെ പിതാവ എല്ലാവരെക്കാ ൨൯
ളും ശ്രെഷ്ഠനാകുന്നു ഒരുത്തനും അവയെ എന്റെ പിതാവിന്റെ
കയ്യിൽനിന്ന അപഹരിപ്പാൻ കഴികയില്ല* ഞാനും പിതാവും ഒ ൩൰
ന്നായിരിക്കുന്നു* അപ്പൊൾ യെഹൂദന്മാർ അവനെ എറിവാനാ ൩൧
യിട്ട പിന്നെയും കല്ലുകളെ എടുത്തു* യെശു അവരൊട ഉത്തരമാ ൩൨
യിട്ട പറഞ്ഞു ഞാൻ അനെകം സൽക്രിയകളെ എന്റെ പിതാ
വിങ്കൽനിന്ന നിങ്ങൾക്ക കാണിച്ചിട്ടുണ്ട അവയിൽവെച്ച എത ക്രിയ
ക്കായ്ക്കൊണ്ട നിങ്ങൾ എന്നെ കല്ലുകൊണ്ട എറിയുന്നു* യെഹൂദന്മാർ ൩൩
അവനൊട ഉത്തരമായിട്ട പറഞ്ഞു ഒരു സൽക്രിയക്കായ്ക്കൊണ്ട ഞ
ങ്ങൾ നിന്നെ കല്ലുകൊണ്ടെറിയുന്നില്ല ദൈവദൂഷണത്തിന്നായ്ക്കൊ
ണ്ടും മനുഷ്യനാകുന്ന നീ നിന്നെ തന്നെ ദൈവമാക്കുന്നതുകൊണ്ടും
അത്രെ ആകുന്നത* യെശു അവരൊട ഉത്തരമായിട്ട പറഞ്ഞു നി ൩൪
ങ്ങൾ ദൈവങ്ങളാകുന്നു എന്ന ഞാൻ പറഞ്ഞു എന്ന നിങ്ങളു
ടെ വെദത്തിൽ എഴുതിയിട്ടില്ലയൊ* ദൈവത്തിന്റെ വചനം ൩൫
ആൎക്ക ഉണ്ടായിയൊ അവരെ ദൈവങ്ങളെന്ന അവൻ പറയുന്നു
എങ്കിൽ വെദവാക്യവും ലംഘിക്കപ്പെടുവാൻ കഴികയില്ലല്ലൊ* പി ൩൬
താവ ശുദ്ധീകരിക്കയും ലൊകത്തിലെക്ക അയക്കയും ചെയ്തിട്ടുള്ളവ
നെ കുറിച്ച ഞാൻ ദൈവത്തിന്റെ പുത്രനാകുന്നു എന്ന നിങ്ങ
ളൊട പറഞ്ഞതുകൊണ്ട നീ ദൈവദൂഷണം പറയുന്നു എന്ന നിങ്ങൾ
പറയുന്നുവൊ* ഞാൻ എന്റെ പിതാവിന്റെ ക്രിയകളെ ചെയ്യു ൩൭
ന്നില്ല എങ്കിൽ നിങ്ങൾ എന്നെ വിശ്വസിക്കെണ്ട* എന്നാൽ ഞാൻ ൩൮
ചെയ്യുന്നു എങ്കിൽ നിങ്ങൾ എന്നെ വിശ്വസിക്കുന്നില്ല എങ്കിലും പി
താവ എങ്കലും ഞാൻ അവങ്കലുമാകുന്നു എന്ന നിങ്ങൾ അറികയും വി
ശ്വസിക്കയും ചെയ്യെണ്ടുന്നതിന ക്രിയകളെ വിശ്വസിപ്പിൻ* അതുകൊ ൩൯
ണ്ട അവർ പിന്നെയും അവനെ പിടിപ്പാൻ അന്വെഷിച്ചു എന്നാൽ
അവൻ അവരുടെ കയ്യിൽനിന്ന പുറപ്പെട്ടു* യൊർദാന്റെ അക്ക ൪൰

ടയിൽ യൊഹന്നാൻ മുമ്പെ ബപ്തിസ്മപ്പെടുത്തിയ സ്ഥലത്തിലെ
൪൧ ക്ക പൊയി അവിടെ പാൎക്കയും ചെയ്തു* പലരും അവന്റെ അ
ടുക്കൽ വന്ന യൊഹന്നാൻ ഒരു ലക്ഷ്യത്തെയും ചെയ്തിട്ടില്ല എ
ന്നാൽ ഇവനെ കുറിച്ച യൊഹന്നാൻ പറഞ്ഞതൊക്കയും സത്യമാ
൪൨ യിരുന്നു എന്ന പറഞ്ഞു* പലരും അവിടെ അവങ്കൽ വിശ്വസി
ക്കയും ചെയ്തു*

## ൧൧ അദ്ധ്യായം

൧ ക്രിസ്തു ലാസറസിനെ ജീവിപ്പിക്കുന്നത.—൪൭ അവന വിരൊധമായി ആചാൎയ്യന്മാരും പറിശന്മാരും ഒരു വിസ്താരസംഘത്തെ കൂട്ടുന്നത

പിന്നെ മറിയയുടെയും അവളുടെ സഹൊദരിയായ മാൎത്തായുടെ
യും ഗ്രാമമായ ബെതാനിയായിലുള്ള ലാസറസ എന്നൊരുത്തൻ
൨ രൊഗിയായിരുന്നു* (കൎത്താവിനെ സുഗന്ധ തൈലംകൊണ്ട അ
നുലെപനം ചെയ്കയും തന്റെ തലമുടികൊണ്ട അവന്റെ പാദങ്ങ
ളെ തുവൎത്തുകയും ചെയ്തിട്ടുള്ളവൾ ആ മറിയ തന്നെ ആയിരുന്നു
൩ അവളുടെ സഹൊദരനായ ലാസറസ രൊഗിയായിരുന്നു)* ഇതു
കൊണ്ട അവന്റെ സഹൊദരിമാർ കൎത്താവെ കണ്ടാലും നീ സ്നെ
ഹിക്കുന്നവൻ രൊഗിയായിരിക്കുന്നു എന്ന അവന്റെ അടുക്കൽ പ
൪ റഞ്ഞയച്ചു* യെശു അതിനെ കെട്ടാറെ ഈ രൊഗം മരണത്തി
ങ്കലെക്കല്ല ദൈവത്തിന്റെ പുത്രൻ അതിനാൽ മഹത്വപ്പെടെണ്ടു
ന്നതിന്ന ദൈവത്തിന്റെ മഹത്വത്തിനായ്ക്കൊണ്ട അത്രെ ആകു
൫ ന്നത എന്ന പറഞ്ഞു* വിശെഷിച്ച യെശു മാൎത്തായെയും അവളു
൬ ടെ സഹൊദരിയെയും ലാസറസിനെയും സ്നെഹിച്ചു* ഇതുകൊണ്ട
അവൻ രൊഗിയായിരിക്കുന്നു എന്ന താൻ കെട്ടപ്പൊൾ താൻ ഇ
രിക്കുന്ന സ്ഥലത്തിങ്കൽ തന്നെ പിന്നെ രണ്ടു ദിവസം താമസിച്ചു*
൭ പിന്നെ അതിന്റെ ശെഷം അവൻ തന്റെ ശിഷ്യന്മാരൊടു പ
൮ റയുന്നു നാം ഇനിയും യെഹൂദിയായിലെക്ക പൊക* ശിഷ്യ
ന്മാർ അവനൊടു പറയുന്നു ഗുരൊ ഇപ്പൊൾ തന്നെ യെഹൂദന്മാർ
നിന്നെ കല്ലുകൾ കൊണ്ട എറിവാൻ അന്വെഷിച്ചുവല്ലൊ നീ ഇ
൯ നിയും അവിടെക്ക പൊകുന്നുവൊ* യെശു ഉത്തരമായിട്ട പറ
ഞ്ഞു പകലിന്ന പന്ത്രണ്ടു മണിനെരമില്ലയൊ ഒരുത്തൻ പക
ലിൽ നടക്കുന്നു എങ്കിൽ അവൻ ഇടറുന്നില്ല അത എന്തുകൊണ്ടെ
൧൦ ന്നാൽ അവൻ ഈ ലൊകത്തിന്റെ പ്രകാശത്തെ കാണുന്നു* എ
ന്നാൽ ഒരുത്തൻ രാത്രിയിൽ നടക്കുന്നു എങ്കിൽ അവൻ ഇടറു
൧൧ ന്നു അത എന്തുകൊണ്ടെന്നാൽ അവങ്കൽ ഒട്ടും പ്രകാശമില്ല* അ
വൻ ഈ കാൎയ്യങ്ങളെ പറഞ്ഞു പിന്നെ അതിന്റെ ശെഷം അ
വൻ അവരൊടു പറയുന്നു നമ്മുടെ സ്നെഹിതനായ ലാസറസ ഉറ
ങ്ങുന്നു എന്നാലും ഞാൻ അവനെ ഉണൎത്തുവാനായിട്ട പൊകു

ന്നു* അപ്പൊൾ അവന്റെ ശിഷ്യന്മാർ പറഞ്ഞു കർത്താവെ അ ൧൨
വൻ ഉറങ്ങുന്നു എങ്കിൽ അവൻ സൗഖ്യപ്പെടും* എന്നാൽ യെശു ൧൩
അവന്റെ മരണത്തെ കുറിച്ച പറഞ്ഞു എന്നാൽ അവൻ നിദ്രാശ
യനത്തെ കുറിച്ച പറഞ്ഞു എന്ന അവർ നിരൂപിച്ചു* അപ്പൊൾ ൧൪
യെശു അവരൊടു സ്പഷ്ടമായിട്ട പറഞ്ഞു ലാസറസ മരിച്ചു* നി ൧൫
ങ്ങൾ വിശ്വസിക്കെണ്ടുന്നതിന്ന ഞാൻ അവിടെ ഇല്ലാതെയിരുന്ന
തുകൊണ്ട നിങ്ങളുടെ നിമിത്തമായിട്ട ഞാൻ സന്തൊഷിക്കുന്നു എ
ങ്കിലും നാം അവന്റെ അടുക്കൽ പൊക* അപ്പൊൾ ദിദിമൊസെ ൧൬
ന്ന പറയപ്പെടുന്ന തൊമാസ തനിക്ക സമാനശിഷ്യന്മാരൊടു പറ
ഞ്ഞു നാമും അവനൊടു കൂട മരിക്കെണ്ടുന്നതിന്നായിട്ട പൊക*

അപ്പൊൾ യെശു വന്നാറെ താൻ അവൻ പ്രെതക്കല്ലറയിൽ ൧൭
കിടന്ന നാല ദിവസമായി എന്ന കണ്ടു* എന്നാൽ ബെതാനി ൧൮
യാ യെറുശലമിന്ന സമീപെ എകദെശം പതിനഞ്ച സ്ഥാദി ദൂരമാ
യിരുന്നു* വിശെഷിച്ചും യെഹൂദന്മാരിൽ പലരും മാർത്തായുടെ ൧൯
അടുക്കലും മറിയയുടെ അടുക്കലും അവരുടെ സഹൊദരനെ കുറിച്ച
അവരെ ആശ്വസിപ്പിപ്പാൻ വന്നിരുന്നു* എന്നാറെ മാർത്ത യെശു ൨൦
വരുന്നു എന്ന കെട്ടപ്പൊൾ തന്നെ അവൾ അവനെ എതിരെല്പാൻ
പൊയി എന്നാൽ മറിയ ഭവനത്തിൽ തന്നെ ഇരുന്നു* അപ്പൊൾ ൨൧
മാർത്താ യെശുവിനൊടുപറഞ്ഞു കർത്താവെ നീ ഇവിടെ ഉണ്ടായിരു
ന്നു എങ്കിൽ എന്റെ സഹൊദരൻ മരിക്കയില്ലയായിരുന്നു* എ ൨൨
ന്നാലും ഇപ്പൊളും നീ ദൈവത്തൊട എന്തെങ്കിലും യാചിച്ചാൽ ദൈ
വം നിനക്ക നൽകുമെന്ന ഞാൻ അറിയുന്നു* യെശു അവളൊട ൨൩
പറയുന്നു നിന്റെ സഹൊദരൻ പിന്നെയും ഉയിർത്തെഴുനീല്ക്കും*
മാർത്താ അവനൊടു പറയുന്നു അവൻ ഒടുക്കത്തെ ദിവസത്തിങ്കൽ ൨൪
ഉയിർപ്പിങ്കൽ പിന്നെയും ഉയിർത്തെഴുനീല്ക്കുമെന്ന ഞാൻ അറിയു
ന്നു* യെശു അവളൊടു പറഞ്ഞു ഞാൻ തന്നെ ഉയിർപ്പും ജീവനും ൨൫
ആകുന്നു എങ്കൽ വിശ്വസിക്കുന്നവൻ താൻ മരിച്ചാലും ജീവിക്കും*
ആരെങ്കിലും ജീവിക്കയും എങ്കൽ വിശ്വസിക്കയും ചെയ്താൽ ഒരുനാ ൨൬
ളും മരിക്കയില്ല ഇതിനെ നീ വിശ്വസിക്കുന്നുവൊ* അവൾ അവ ൨൭
നൊടു പറയുന്നു ഉവ്വ കർത്താവെ നീ ലൊകത്തിലെക്ക വരുവാ
നുള്ളവനായി ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാകുന്നു എന്ന
ഞാൻ വിശ്വസിച്ചിരിക്കുന്നു* പിന്നെ ഇപ്രകാരം പറഞ്ഞതിന്റെ ൨൮
ശെഷം അവൾ പൊയി തന്റെ സഹൊദരിയായ മറിയയെ രഹ
സ്യമായി വിളിച്ച ഗുരു വന്ന നിന്നെ വിളിക്കുന്നു എന്ന പറഞ്ഞു* അ ൨൯
വൾ ഇതിനെ കെട്ടപ്പൊൾ തന്നെ വെഗം എഴുനീറ്റ അവന്റെ അ
ടുക്കൽ വന്നു* എന്നാൽ യെശു ഇനിയും ഗ്രാമത്തിലെക്ക വരാതെ ൩൦
മാർത്ത അവനെ എതിരെറ്റ സ്ഥലത്തിങ്കൽ തന്നെ ആയിരുന്നു*
അപ്പൊൾ അവളൊടു കൂട വീട്ടിലിരിക്കയും അവളെ ആശ്വസിപ്പി ൩൧
ക്കയും ചെയ്തിട്ടുള്ള യെഹൂദന്മാർ മറിയയെ അവൾ വെഗം എഴു

നിറഠ പുറപ്പെട്ടു പൊകുന്നത കണ്ടിട്ട അവർ പ്രെതക്കല്ലറയുടെ അടുക്കൽ അവിടെ ദുഃഖിപ്പാനായ്ക്കൊണ്ട പൊകുന്നു എന്ന പറ
൩൨ ഞ്ഞ അവളുടെ പിന്നാലെ ചെന്നു* പിന്നെ മറിയ യെശു ഇരിക്കു ന്നെടത്തെക്ക വന്ന അവനെ കണ്ടപ്പൊൾ അവന്റെ പാദങ്ങളിൽ വീണ അവനൊട പറഞ്ഞു കർത്താവെ നീ ഇവിടെ ഉണ്ടായിരുന്നു
൩൩ എങ്കിൽഎന്റെസഹൊദരൻ മരിക്കയില്ലയായിരുന്നു* എന്നാറെ യെശു അവൾ കരയുന്നതിനെയും അവളൊട കൂട വന്നിട്ടുള്ള യെ ഹൂദന്മാർ കരയുന്നതിനെയും കണ്ടപ്പൊൾ അവൻആത്മാവിങ്കൽ ഞെ
൩൪ രങ്ങി വ്യാകുലപ്പെട്ടു* നിങ്ങൾ അവനെ എവിടെ സ്ഥാപിച്ചു എന്നും
൩൫ പറഞ്ഞു അവർ അവനൊട പറഞ്ഞുകർത്താവെവന്നനൊക്ക* യെ
൩൬ ശു കണ്ണുനീർ ഒഴുക്കി* അപ്പൊൾ യെഹൂദന്മാർ പറഞ്ഞു കണ്ടാലും
൩൭ അവൻ അവനെ എത്രെ സ്നെഹിച്ചു* എന്നാൽ അവരിൽ ചിലർ പറഞ്ഞു കുരുടന്റെ കണ്ണുകളെ തുറന്നിട്ടുള്ള ഇവന്ന ഇവനെയും
൩൮ മരിക്കാതെ ആക്കുവാൻ കഴികയില്ലയായിരുന്നുവൊ* അതുകൊണ്ട യെശു പിന്നെയും തങ്കൽ ഞെരങ്ങികൊണ്ട പ്രെതക്കല്ലറയുടെ അരി കെ വന്നു അത ഒരു ഗുഹയായിരുന്നു അതിന്മെൽ ഒരു കല്ലും വെ
൩൯ ക്കപ്പെട്ടിരുന്നു* യെശു പറഞ്ഞു കല്ലിനെ നീക്കികളവിൻ മരിച്ച വന്റെ സഹൊദരിയായ മാർത്ത അവനൊടുപറയുന്നു കർത്താവെ ഇപ്പൊൾ അവന നാററം പിടിച്ചിരിക്കുന്നു എന്തുകൊണ്ടെന്നാൽ
൪൦ ഇന്ന നാലാം ദിവസമാകുന്നു* യെശു അവളൊട പറയുന്നു നീ വി ശ്വസിക്കുമെങ്കിൽ നീ ദൈവത്തിന്റെ മഹത്വത്തെ കാണുമെന്ന
൪൧ ഞാൻ നിന്നൊട പറഞ്ഞിട്ടില്ലയൊ* അപ്പൊൾ അവർമരിച്ചവൻ വെക്കപ്പെട്ട സ്ഥലത്തിൽനിന്ന കല്ലിനെ നീക്കികളഞ്ഞു എന്നാറെ യെശു തന്റെ കണ്ണുകളെ ഉയർത്തിപറഞ്ഞു പിതാവെ നീ എന്നെ
൪൨ ചെവികൊണ്ടതുകൊണ്ട ഞാൻ നിനക്ക വന്ദനം ചെയ്യുന്നു* നീ എ പ്പൊഴും എന്നെ ചെവിക്കൊള്ളുന്നു എന്ന ഞാൻ അറിയുന്നു ചു ററും നില്ക്കുന്ന പുരുഷാരത്തിന്റെ നിമിത്തമായിട്ട അവർ നീ എ ന്നെഅയച്ചു എന്നവിശ്വസിപ്പാനായ്ക്കൊണ്ട അത്രെ ഞാൻ ഇതിനെ
൪൩ പറഞ്ഞത* ഇപ്രകാരം പറഞ്ഞിട്ട അവൻ ഒരുമഹാ ശബ്ദത്തൊട
൪൪ ലാസറസെ പുറത്തുവരിക എന്ന വിളിച്ചു* എന്നാറെ മരിച്ചവൻ കൈകളും കാലുകളും പ്രെതവസ്ത്രങ്ങൾ കൊണ്ട കെട്ടപ്പെട്ടവനായി പുറത്തു വന്നു അവന്റെ മുഖവും ഒരു ശീലകൊണ്ട ചുററും കെട്ട പ്പെട്ടിരുന്നു യെശു അവരൊട പറയുന്നു അവനെ അഴിച്ച പൊകു
൪൫ വാൻ വിടുവിൻ* അപ്പൊൾ മറിയയുടെ അടുക്കൽ വന്നിട്ടും യെശു ചെയ്തിട്ടുള്ള കാൎയ്യങ്ങളെ കണ്ടിട്ടുമുള്ള യെഹൂദന്മാരിൽവെച്ച പലരും
൪൬ അവങ്കൽവിശ്വസിച്ചു* എന്നാൽ അവരിൽ ചിലർ പറിശന്മാരുടെ അടുക്കൽചെന്ന യെശു ചെയ്തിട്ടുള്ള കാൎയ്യങ്ങളെഅവരൊടുപറഞ്ഞു*
൪൭ അപ്പൊൾ പ്രധാനാചാൎയ്യന്മാരും പറിശന്മാരും ഒരു വിസ്താര സംഘത്തെ കൂട്ടി പറഞ്ഞു നാം എന്ത ചെയ്യുന്നു അതെന്തുകൊണ്ടെ

ന്നാൽ ഒരം മനുഷ്യൻ അനെകം ലക്ഷ്യങ്ങളെ ചെയ്യുന്നു* നാം അ ൪൮
വനെ ഇപ്രകാരം വിട്ടെച്ചാൽ എല്ലാവരും അവങ്കൽ വിശ്വസിക്കും
വിശെഷിച്ച റൊമക്കാർ വരികയും നമ്മുടെ സ്ഥാനത്തെയും ജാതി
യെയും അപഹരിക്കയും ചെയ്യും* എന്നാറെ അവരിൽ ഒരുത്തൻ ൪൯
ആ വൎഷത്തിൽ പ്രധാനാചാൎയ്യനായ കയ്യാഫ അവരൊട പറഞ്ഞു
നിങ്ങൾ ഒന്നും അറിയുന്നില്ല* ഒരു മനുഷ്യൻ ജനത്തിന്നു വെണ്ടി ൫൦
മരിക്കയും ജാതി ഒക്കയും നശിക്കാതെ ഇരിക്കയും ചെയ്യുന്നത നമുക്ക
യൊഗ്യമാകുന്നു എന്ന നിങ്ങൾ വിചാരിക്കുന്നതുമില്ല* എന്നാൽ ൫൧
ഇതിനെ അവൻ താനായിട്ട പറഞ്ഞതല്ല അവൻ ആ വൎഷത്തിൽ
പ്രധാനാചാൎയ്യനാകകൊണ്ട യെശു ആ ജാതിക്ക വെണ്ടി മരിക്കുമെന്ന
ദീൎഘദൎശനമായിട്ട പറഞ്ഞതത്രെ* ആ ജാതിക്ക വെണ്ടി മാത്രവുമല്ല ൫൨
ഭിന്നപ്പെട്ടിരിക്കുന്നവരായി ദൈവത്തിന്റെ മക്കളായവരെ അവൻ
ഒന്നായിട്ട കൂട്ടെണ്ടുന്നതിന്നും കൂടയാകുന്നു* അപ്പൊൾ ആ ദിവസം ൫൩
മുതൽ അവർ അവനെ കൊല്ലുവാനായി കൂടി ആലൊചന ചെയ്തു* ൫൪
അതുകൊണ്ട യെശു പിന്നെ യെഹൂദന്മാരുടെ ഇടയിൽ പരസ്യമാ
യി സഞ്ചരിക്കാതെ അവിടെനിന്ന വനത്തിന്ന സമീപത്തുള്ള ഒരു
ദെശത്തിൽ എപ്രായിമെന്ന പറയപ്പെട്ട നഗരത്തിലെക്ക പൊയി
അവിടെയും തന്റെ ശിഷ്യന്മാരൊട കൂട പാൎത്തു* എന്നാൽ യെ ൫൫
ഹൂദന്മാരുടെ പെസഹാ സമീപിച്ചിരുന്നു പലരും പെസഹായ്ക്കു മു
മ്പെ തങ്ങളെ ശുദ്ധികരിക്കെണ്ടുന്നതിന്ന നാട്ടിൽനിന്ന യെറുശലമി
ലെക്ക പൊയി* അപ്പൊൾ അവർ യെശുവിനെ അന്വെഷിച്ച ൫൬
ദൈവാലയത്തിങ്കൽ നിന്നിട്ട തമ്മിൽ തമ്മിൽ പറഞ്ഞു നിങ്ങൾക്ക
എങ്ങിനെ തൊന്നുന്നു അവൻ പെരുനാളിന്ന വരികയില്ല (എ
ന്നൊ)* എന്നാൽ പ്രധാനാചാൎയ്യന്മാരും പറിശന്മാരും തങ്ങൾ അ ൫൭
വനെ പിടിപ്പാനായിട്ട അവൻ എവിടെ ഇരിക്കുന്നു എന്ന യാ
തൊരുത്തനും അറിഞ്ഞാൽ അറിയിക്കെണമെന്ന ഒരു കല്പന
യെ കൊടുത്തിരുന്നു*

## ൧൨ അദ്ധ്യായം

൧ യെശു തന്റെ പാദങ്ങളെ കഴുകിയ മറിയെക്കായി ഒഴികഴി
വപറയുന്നത.—൧൨ അവൻ യെറുശലമിലെക്ക കരെറുന്നത.

അപ്പൊൾ യെശു പെസഹായ്ക്കു ആറു ദിവസങ്ങൾ മുമ്പെ ബെതാ
നിയായ്ക്കു വന്നു അവിടെ മരിച്ചിരുന്നവനായി താൻ മരിച്ചവരിൽ
നിന്ന ഉയിൎപ്പിച്ചവനായുള്ള ലാസറസ ഉണ്ടായിരുന്നു* അവിടെ ൨
അവർ അവന്ന ഒരു അത്താഴത്തെ ഉണ്ടാക്കി എന്നാറെ മാൎത്ത
ശുശ്രൂഷചെയ്തു എന്നാൽ ലാസറസ അവനൊട കൂടിഭക്ഷണത്തി
ന്നിരുന്നവരിൽ ഒരുത്തനായിരുന്നു* അപ്പൊൾ മറിയ വിലഎ ൩
റിയതായ ഒരു റാത്തൽ നറുദതൈലത്തെ എടുത്തിട്ട യെശുവി
ന്റെ പാദങ്ങളിൽ തെക്കയും തന്റെ തലമുടി കൊണ്ട അവന്റെ പാ

ങ്ങളെ തുവൎത്തുകയും ചെയ്തു എന്നാൽ ഭവനം തൈലത്തിന്റെ
൪ പരിമളത്താൽ പൂരിക്കപ്പെട്ടു* അപ്പൊൾ അവനെ കാണിച്ചുകൊടു
പ്പാനുള്ളവനായി അവന്റെ ശിഷ്യന്മാരിൽ ഒരുത്തനായി ശിമൊ
൫ ന്റെ പുത്രനായ യെസ്ക്രൂദഇസ്കാറിയൊത്ത പറഞ്ഞു* എന്തുകൊണ്ട
ഈ തൈലം മുന്നൂറപണത്തിന്ന വില്ക്കപ്പെടുകയും ദരിദ്രന്മാൎക്കകൊ
൬ ടുക്കപ്പെടുകയും ചെയ്യാത്തതു* എന്നാൽ ഇതിനെ അവൻ ദരിദ്രന്മാ
ൎക്കായ്ക്കൊണ്ടുവിചാരപ്പെട്ടതുകൊണ്ടല്ല അവൻ കള്ളനാകകൊണ്ടും ത
നിക്ക മടിശ്ശീല ഉണ്ടായിട്ട അതിൽ ഇടപ്പെട്ടതിനെവഹിച്ചതുകൊണ്ടും
൭ അത്രെ പറഞ്ഞത* അപ്പൊൾ യെശു പറഞ്ഞു അവളെ വിട എ
ന്നെകല്ലറയിൽ അടക്കുന്ന ദിവസത്തിന്നായിട്ട അവൾ ഇതിനെ
൮ സംഗ്രഹിച്ചു* എന്തുകൊണ്ടെന്നാൽ നിങ്ങൾക്ക ദരിദ്രന്മാർ നിങ്ങ
ളൊടു കൂട എപ്പൊഴും ഉണ്ട എന്നാൽ നിങ്ങൾക്ക ഞാൻ എപ്പൊ
ഴും ഇരിക്കുന്നില്ല*

൯ അതുകൊണ്ട യെഹൂദന്മാരിൽ വളര പുരുഷാരം അവൻ അ
വിടെ ഉണ്ട എന്ന അറിഞ്ഞു യെശുവിന്റെ നിമിത്തമായിട്ട മാ
ത്രമല്ല അവൻ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചിട്ടുള്ള ലാസറസിനെ
൧൦ കാണ്മാനായിട്ടും വന്നു* എന്നാൽ പ്രധാനാചാൎയ്യന്മാർ ലാസറസി
൧൧ നെയും കൂട കൊല്ലുവാനായിട്ട ആലൊചന ചെയ്തു* അതെന്തുകൊ
ണ്ടെന്നാൽ അവൻ ഹെതുവായിട്ട യെഹൂദന്മാരിൽ പലരും പൊയി
യെശുവിങ്കൽ വിശ്വസിച്ചു*

൧൨ പിറ്റെ ദിവസം പെരുനാളിന്ന വന്നിട്ടുള്ള വളര പുരുഷാരം
൧൩ യെശു യെറുശലമിലെക്ക വരുന്നുണ്ട എന്ന കെൾക്കകൊണ്ട* കുരു
ത്തൊലകളെ എടുത്ത അവനെ എതിരെല്പാനതിനായിട്ട പുറപ്പെ
ട്ടുപൊയി ഒശാന കൎത്താവിന്റെ നാമത്തിങ്കൽ വരുന്നവൻ
ഇസ്രാഎലിന്റെ രാജാവ സ്തൊത്രം ചെയ്യപ്പെട്ടവനാകുന്നു എന്ന
൧൪ ശബ്ദിച്ച പറഞ്ഞു* എന്നാൽ യെശു ഒരു കഴുതക്കുട്ടിയെ കണ്ടെ
൧൫ ത്തിയാറെ അതിന്മെൽ കയറിയിരുന്നു* സിയൊന്റെ പുത്രി
ഭയപ്പെടരുത കണ്ടാലും നിന്റെ രാജാവ ഒരു ആണ്കഴുതക്കുട്ടിയി
ന്മെൽ ഇരുന്നുകൊണ്ട വരുന്നു എന്ന എഴുതിയിരിക്കുന്ന പ്രകാ
൧൬ രം തന്നെ* എന്നാൽ ഈ കാൎയ്യങ്ങളെ അവന്റെ ശിഷ്യന്മാർ ആ
ദിയിൽ തിരിച്ചറിഞ്ഞില്ല എന്നാലും യെശു മഹത്വപ്പെട്ടതിന്റെ ശെ
ഷം അപ്പൊൾ ഇക്കാൎയ്യങ്ങൾ അവനെകുറിച്ച എഴുതിയിരിക്കുന്നു എ
ന്നും ഇക്കാൎയ്യങ്ങളെ അവർ അവനൊട ചെയ്തു എന്നും അവർ ഓ
൧൭ ൎത്തു* അതുകൊണ്ട അവൻ ലാസറസിനെ പ്രെതക്കല്ലറയിൽനി
ന്ന വിളിക്കയും അവനെ മരിച്ചവരിൽനിന്ന ഉയിൎപ്പിക്കയും ചെയ്ത
പ്പൊൾ അവനൊടു കൂട ഉണ്ടായിരുന്ന പുരുഷാരം സാക്ഷിപ്പെടു
൧൮ ത്തി* ഇത ഹെതുവായിട്ട അവൻ ഈ ലക്ഷ്യത്തെ ചെയ്തു എന്ന
തങ്ങൾകെട്ടതുകൊണ്ട പുരുഷാരവും അവനെ എതിരെറ്റപൊയി*
൧൯ അതുകൊണ്ട പറിശന്മാർ തമ്മിൽ തമ്മിൽ പറഞ്ഞു നിങ്ങൾ ഒന്നി

നെയും പ്രയൊജനം വരുത്തുന്നില്ല എന്ന കാണുന്നുവൊ കണ്ടാ
ലും ലൊകം അവന്റെ പിന്നാലെ ചെന്നു പൊയി*

൨൦ എന്നാൽ ആ പെരുനാളിൽ വന്ദനം ചെയ്യാനായിട്ട വന്നവ
൨൧ രിൽ ചില ഗ്രെക്കന്മാർ ഉണ്ടായിരുന്നു* ആകയാൽ ആയവർ ഗലി
ലെയായിലെ ബെത്ത്സൈദായിൽനിന്നുള്ള ഫിലിപ്പൊസിന്റെ അടു
ക്കൽ വന്നു ശ്രീരൊ യെശുവിനെ കാണ്മാൻ ഞങ്ങൾക്ക മനസ്സായിരി
൨൨ ക്കുന്നു എന്ന പറഞ്ഞ അവനൊട അപെക്ഷിച്ചു* ഫിലിപ്പൊസ വ
ന്ന അന്ത്രെയൊസിനൊടു പറയുന്നു പിന്നെ അന്ത്രെയൊസും ഫിലി
൨൩ പ്പൊസും യെശുവിനൊടും പറഞ്ഞു* എന്നാറെ യെശു അവരൊട
ഉത്തരമായിട്ട പറഞ്ഞു മനുഷ്യന്റെപുത്രൻ മഹത്വപ്പെടെണ്ടുന്ന സ
൨൪ മയം വന്നു* ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയു
ന്നു ഒരു കൊതമ്പ മണി നിലത്തിലെക്ക വീണ ചാകുന്നില്ല എങ്കിൽ
അത മാത്രം ഇരിക്കുന്നു അത ചാകുന്നു എങ്കിൽ വളര ഫലത്തെ
൨൫ തരുന്നു താനും* തന്റെ ജീവനെ സ്നെഹിക്കുന്നവൻ അതിനെ ന
ഷ്ടപ്പെടുത്തും ഇഹലൊകത്തിങ്കൽ തന്റെ ജീവനെ ദ്വെഷിക്കുന്ന
വൻ അതിനെ നിത്യജീവനിലെക്ക കാത്ത രക്ഷിക്കയും ചെയ്യും*
൨൬ ഒരുത്തൻ എനിക്ക ശുശ്രൂഷ ചെയ്യുന്നു എങ്കിൽ അവൻ എന്റെ
പിന്നാലെ വരട്ടെ ഞാൻ എവിടെ ഇരിക്കുന്നുവൊ അവിടെ എ
ന്റെ ശുശ്രൂഷക്കാരനും ഇരിക്കും ഒരുത്തൻ എനിക്ക ശുശ്രൂഷ ചെ
൨൭ യ്താൽ അവനെ (എന്റെ) പിതാവ ബഹുമാനിക്കും* ഇപ്പൊൾ എ
ന്റെ ആത്മാവ വ്യാകുലപ്പെട്ടിരിക്കുന്നു എന്നാൽ ഞാൻ എന്ത പറ
യെണ്ടു പിതാവെ ഈ സമയത്തിൽനിന്ന എന്നെ രക്ഷിക്കെണം എ
൨൮ ന്നാലും ഇതിനായ്ക്കൊണ്ട തന്നെ ഞാൻ ഈ സമയത്തിന്നവന്നു* പി
താവെ നിന്റെ നാമത്തെ മഹത്വപ്പെടുത്തെണം അപ്പൊൾ ഞാൻ
അതിനെ മഹത്വപ്പെടുത്തി എന്നും പിന്നെയും മഹത്വപ്പെടുത്തുമെ
൨൯ ന്നും ഒരു ശബ്ദം സ്വൎഗ്ഗത്തിൽനിന്ന വന്നു* അതുകൊണ്ട അരികെ
നിന്ന കെട്ടിട്ടുള്ള ജനം ഇടിമുഴക്കമുണ്ടായി എന്ന പറഞ്ഞു മററു ചി
൩൦ ലർ പറഞ്ഞു ഒരു ദൈവദൂതൻ അവനൊടു സംസാരിച്ചു* യെശു ഉ
ത്തരമായിട്ട പറഞ്ഞു ഈ ശബ്ദം എന്നെക്കുറിച്ചല്ല നിങ്ങളെ കുറി
൩൧ ച്ച അത്രെ ഉണ്ടായത* ഇപ്പൊൾ ഇഹലൊകത്തിന്റെ വിധി ആ
കുന്നു ഇപ്പൊൾ ഇഹലൊകത്തിന്റെ പ്രഭു പുറത്തെക്ക തള്ളപ്പെ
൩൨ ടും* വിശെഷിച്ചും ഞാൻ ഭൂമിയിൽനിന്ന ഉയൎത്തപ്പെടുമെങ്കിൽ
൩൩ ഞാൻ എല്ലാവരെയും എന്റെ അടുക്കൽ ആകൎഷിക്കും* ഇതി
നെ താൻ എതുപ്രകാരമുള്ള മരണമായി മരിപ്പാനിരിക്കുന്നു എന്ന
൩൪ അവൻ ലക്ഷ്യപ്പെടുത്തി പറഞ്ഞു* ജനം അവനൊട ഉത്തരമാ
യിട്ട പറഞ്ഞു ക്രിസ്തു എന്നന്നെക്കും ഇരിക്കുന്നു എന്ന ഞങ്ങൾ വെ
ദപ്രമാണത്തിൽനിന്ന കെട്ടിരിക്കുന്നു നീയും മനുഷ്യന്റെ പുത്രൻ
ഉയൎത്തപ്പെടെണ്ടുന്നതാകുന്നു എന്ന എങ്ങിനെ പറയുന്നു ഈ മനു
൩൫ ഷ്യപുത്രൻ ആരാകുന്നു* അപ്പൊൾ യെശു അവരൊടു പറഞ്ഞു ഇ

നീയും കുറഞ്ഞൊരു കാലം പ്രകാശം നിങ്ങളൊടു കൂട ഉണ്ടു അന്ധ
കാരം നിങ്ങളുടെ മെൽ വരാതെ ഇരിക്കെണ്ടുന്നതിന്ന പ്രകാശം നി
ങ്ങൾക്ക ഇരിക്കുന്നെടത്തൊളം നടന്നുകൊൾവിൻ അന്ധകാരത്തിൽ
നടക്കുന്നവൻ താൻ എവിടെക്ക പൊകുന്നു എന്ന അറിയുന്നില്ല
൩൬ ല്ലൊ* നിങ്ങൾ പ്രകാശത്തിന്റെ പുത്രന്മാരാകെണ്ടുന്നതിന്ന പ്രകാ
ശം നിങ്ങൾക്ക ഇരിക്കുന്നെടത്തൊളം പ്രകാശത്തിങ്കൽ വിശ്വസി
പ്പിൻ യെശു ഒരം കാൎയ്യങ്ങളെ പറഞ്ഞു പുറപ്പെട്ടിട്ട അവരിൽനിന്ന
ഒളിക്കയും ചെയ്തു *

൩൭ എന്നാൽ അവൻ ഇപ്രകാരമുള്ള വളര ലക്ഷ്യങ്ങളെ അവരുടെ
൩൮ മുമ്പാക ചെയ്തിട്ടും അവർ അവങ്കൽ വിശ്വസിച്ചില്ല* കൎത്താവെ
ഞങ്ങളുടെ വൎത്തമാനത്തെ വിശ്വസിച്ചവൻ ആര എന്നും കൎത്താവി
ന്റെ ഭുജം ആൎക്ക പ്രകാശിക്കപ്പെട്ടു എന്നും പറഞ്ഞ എശായ
൩൯ ദീൎഘദൎശിയുടെ വചനം നിവൃത്തിക്കെണ്ടുതിന്ന തന്നെ* ആയ
തുകൊണ്ട അവൎക്ക വിശ്വസിപ്പാൻ കഴിഞ്ഞില്ല അതെന്തുകൊണ്ടെ
൪൦ ന്നാൽ എശായ പിന്നെയും പറഞ്ഞു* അവർ കണ്ണുകൾകൊണ്ട
കാണുകയും ഹൃദയം കൊണ്ട തിരിച്ചറികയും മനസ്സുതിരിയപ്പെടുക
യും ഞാൻ അവരെ സൌഖ്യമാക്കുകയും ചെയ്യാതെയിരിപ്പാനായി
ട്ട അവൻ അവരുടെ കണ്ണുകളെ അന്ധതപ്പെടുത്തുകയും അവരു
൪൧ ടെ ഹൃദയത്തെ കഠിനമാക്കുകയും ചെയ്തിരിക്കുന്നു* ഒരം കാൎയ്യങ്ങ
ളെ എശായ അവന്റെ മഹത്വത്തെ കാണുകയും അവനെ കുറിച്ച
൪൨. സംസാരിക്കയും ചെയ്തപ്പൊൾ പറഞ്ഞു* എങ്കിലും പ്രമാണികളിൽ
വെച്ച പലരും അവങ്കൽ വിശ്വസിച്ചു എന്നാറെ അവർ തങ്ങൾ
സഭയിൽനിന്ന പുറത്താക്കപ്പെടാതെ ഇരിപ്പാനായിട്ട പറിശന്മാർ
൪൩ നിമിത്തം അവനെ അനുസരിച്ചുപറഞ്ഞില്ല* എന്തുകൊണ്ടെന്നാൽ
അവർ ദൈവത്തിന്റെ സ്തുതിയെക്കാൾ മനുഷ്യരുടെ സ്തുതിയെ
എററവും അധികമായിട്ട സ്നെഹിച്ചു*

൪൪ പിന്നെ യെശു ഉറെക്ക വിളിച്ചുപറഞ്ഞു എങ്കൽ വിശ്വസിക്കുന്ന
൪൫ വൻ എങ്കൽഅല്ല എന്നെ അയച്ചവങ്കൽ അത്രെ വിശ്വസിക്കുന്നത*
൪൬ എന്നെ കാണുന്നവനും എന്നെ അയച്ചവനെ കാണുന്നു* എങ്കൽ
വിശ്വസിക്കുന്നവനൊരുത്തനും അന്ധകാരത്തിൽ പാൎക്കാതെ ഇരി
പ്പാനായിട്ട ഞാൻ ലൊകത്തിലെക്ക ഒരു പ്രകാശമായിട്ട വന്നിരി
൪൭ ക്കുന്നു* എന്നാൽ ഒരുത്തൻ എന്റെ വചനങ്ങളെ കെൾക്കയും വി
ശ്വസിക്കാതെ ഇരിക്കയും ചെയ്താൽ ഞാൻ അവനെ വിധിക്കുന്നില്ല
എന്തുകൊണ്ടെന്നാൽ ഞാൻ ലൊകത്തെ വിധിപ്പാനായിട്ടല്ല ലൊ
൪൮ കത്തെ രക്ഷിപ്പാനായിട്ട അത്രെ വന്നത* എന്നെ നിരസിക്കയും
എന്റെ വചനങ്ങളെ പരിഗ്രഹിക്കാതെ ഇരിക്കയും ചെയ്യുന്നവന്ന
തന്നെ വിധിക്കുന്നവൻ ഒരുത്തനുണ്ട ഞാൻ പറഞ്ഞിട്ടുള്ള വച
൪൯ നം തന്നെ ഒടുക്കത്തെ ദിവസത്തിങ്കൽ അവനെ വിധിക്കും* അ
തെന്തുകൊണ്ടെന്നാൽ ഞാൻ ഞാനായിട്ട പറഞ്ഞിട്ടില്ല എന്നെ

അയച്ചിട്ടുള്ള പിതാവായവൻ അത്രെ ഞാൻ ഇന്നത പറയെണ്ടുമെന്നും ഇന്നത സംസാരിക്കെണമെന്നും എനിക്ക കല്പനയെ തന്നിരിക്കുന്നത* ൫൦ അവന്റെ കല്പന നിത്യജീവനാകുന്നു എന്നും ഞാൻ അറിയുന്നു അതുകൊണ്ട ഞാൻ സംസാരിക്കുന്ന കാൎയ്യങ്ങളെ പിതാവ എന്നൊട പറഞ്ഞപ്രകാരം തന്നെ ഞാൻ സംസാരിക്കുന്നു*

## ൧൩ അദ്ധ്യായം

൧ യെശു തന്റെ ശിഷ്യന്മാരുടെ കാലുകളെ കഴുകുകയും വിനയത്തിന്നായിട്ടും സ്നെഹത്തിന്നായിട്ടും അവൎക്ക ബുദ്ധി ഉപദെശിക്കയും ചെയ്യുന്നത.—൩൬ അവൻ പത്രൊസ നിഷെധിക്കുന്നതിനെ അവന്ന മുൻ ഓൎമ്മപ്പെടുത്തുന്നത.

പിന്നെ പെസഹാ എന്ന പെരുനാൾക്ക മുമ്പെ യെശു ഇഹലൊകത്തെ വിട്ട പിതാവിന്റെ അടുക്കൽ പൊകെണ്ടുന്നതിന്ന തന്റെ സമയം വന്നു എന്ന അറിഞ്ഞിട്ട താൻ ലൊകത്തിലുള്ളവരായി തനിക്ക സ്വന്തമുള്ളവരെ സ്നെഹിക്കകൊണ്ട അവരെ അവസാനത്തൊളം സ്നെഹിച്ചു* ൨ പിന്നെ അത്താഴം കഴിഞ്ഞ ശെഷം പിശാച അപ്പൊൾ തന്നെ ശിമൊന്റെ പുത്രനായ യെഹൂദാ ഇസ്കറിയൊത്തിന്റെ ഹൃദയത്തിങ്കൽ അവനെ കാണിച്ചു കൊടുപ്പാനായിട്ട തൊന്നിച്ചിരിക്കകൊണ്ട* ൩ യെശു പിതാവ സകലത്തെയും തന്റെ കൈകളിൽ തന്നു എന്നും താൻ ദൈവത്തിങ്കൽനിന്ന പുറപ്പെട്ടു വന്നു എന്നും ദൈവത്തിന്റെ അടുക്കൽ പൊകുന്നു എന്നും അറിഞ്ഞിട്ട* ൪ അവൻ അത്താഴത്തിൽനിന്ന എഴുനീറ്റ തന്റെ വസ്ത്രങ്ങളെ ഉരിഞ്ഞു വെക്കയും ഒരു ശീലയെ എടുത്തിട്ട അരയിൽ കെട്ടികൊൾകയും ചെയ്തു* ൫ പിന്നെ അവൻ ഒരു പാത്രത്തിൽ വെള്ളം ഒഴിച്ചു ശിഷ്യന്മാരുടെ പാദങ്ങളെ കഴുകുവാനും താൻ അരയിൽ കെട്ടപ്പെട്ടിരുന്ന ശീലകൊണ്ട തുവൎത്തുവാനും ആരംഭിക്കയും ചെയ്തു* ൬ അപ്പൊൾ അവൻ ശിമൊൻ പത്രൊസിന്റെ അടുക്കൽ വരുന്നു എന്നാറെ പത്രൊസ അവനൊട പറഞ്ഞു കൎത്താവെ നീ എന്റെ പാദങ്ങളെ കഴുകുന്നുവൊ* ൭ യെശു ഉത്തരമായിട്ട അവനൊട പറഞ്ഞു ഞാൻ ചെയ്യുന്നത ഇന്നതെന്ന നീ ഇപ്പൊൾ അറിയുന്നില്ല നീ പിന്നെ അറിയും താനും* ൮ പത്രൊസ അവനൊടു പറയുന്നു നീ ഒരുനാളും എന്റെ പാദങ്ങളെ കഴുകെണ്ട യെശു അവനൊട ഉത്തരമായിട്ട പറഞ്ഞു ഞാൻ നിന്നെ കഴുകുന്നില്ല എങ്കിൽ നിനക്ക എന്നൊടു കൂട ഒരു ഭാഗമില്ല* ൯ ശിമൊൻപത്രൊസ അവനൊടു പറയുന്നു കൎത്താവെ എന്റെ പാദങ്ങളെ മാത്രമല്ല (എന്റെ) കൈകളെയും (എന്റെ) തലയെയും കൂട* ൧൦ യെശു അവനൊടു പറയുന്നു കഴുകപ്പെട്ടിരിക്കുന്നവന്ന പാദങ്ങളെ മാത്രമല്ലാതെ കഴുകുവാൻ ആവശ്യമില്ല അവൻ മുഴുവനും ശുദ്ധിയുള്ളവനത്രെയാകുന്നത നിങ്ങളും ശുദ്ധിയുള്ളവരാകുന്നു എല്ലാവരുമല്ല താനും*

൧൧ എന്തുകൊണ്ടെന്നാൽ അവൻ തന്നെ ഇന്നവൻ കാണിച്ചു കൊടുക്കും
എന്ന അറിഞ്ഞു ആയതുകൊണ്ട അവൻ നിങ്ങളെല്ലാവരും ശുദ്ധിയു
൧൨ ള്ളവരല്ല എന്ന പറഞ്ഞു* പിന്നെ അവൻ അവരുടെ പാദങ്ങളെ
കഴുകി തന്റെ വസ്ത്രങ്ങളെ എടുത്തതിന്റെ ശെഷം അവൻ പി
ന്നെയും ഇരുന്നിട്ട അവരൊട പറഞ്ഞു ഞാൻ നിങ്ങൾക്ക ചെയ്തു
൧൩ തിന്നത എന്ന നിങ്ങൾ അറിയുന്നുവൊ* നിങ്ങൾ എന്നെ ഗുരു
വെന്നും കൎത്താവെന്നും വിളിക്കുന്നു നിങ്ങൾ നന്നായി പറകയും
ചെയ്യുന്നു എന്തുകൊണ്ടെന്നാൽ ഞാൻ അപ്രകാരം തന്നെ ആകു
൧൪ ന്നു* അതുകൊണ്ട നിങ്ങളുടെ കൎത്താവായും ഗുരുവായുമുള്ള ഞാൻ
നിങ്ങളുടെ പാദങ്ങളെ കഴുകീട്ടുണ്ടെങ്കിൽ നിങ്ങളും തമ്മിൽ തമ്മിൽ
൧൫ പാദങ്ങളെ കഴുകെണ്ടുന്നതാകുന്നു* എന്തുകൊണ്ടെന്നാൽ ഞാൻ
നിങ്ങൾക്ക ചെയ്തതുപൊലെ തന്നെ നിങ്ങളും ചെയ്വാനായിട്ട ഞാൻ
൧൬ നിങ്ങൾക്ക ഒരു ദൃഷ്ടാന്തത്തെ തന്നു* ഞാൻ സത്യമായിട്ട സത്യ
മായിട്ട നിങ്ങളൊടു പറയുന്നു ഭൃത്യൻ തന്റെ യജമാനനെക്കാൾ
ശ്രെഷ്ഠനല്ല അയക്കപ്പെട്ടവൻ അവനെ അയച്ചവനെക്കാൾ ശ്രെ
൧൭ ഷ്ഠനുമല്ല* ഈ കാൎയ്യങ്ങളെ നിങ്ങൾ അറിയുന്നു എങ്കിൽ ഇവ
യെ ചെയ്താൽ നിങ്ങൾ ഭാഗ്യവാന്മാരാകുന്നു

൧൮ ഞാൻ നിങ്ങളെ എല്ലാവരെയും കുറിച്ച പറയുന്നില്ല ഞാൻ തി
രഞ്ഞെടുത്തിട്ടുള്ളവരെ അറിയുന്നു എന്നാലും വെദവാക്യം നിവൃ
ത്തിയാകെണ്ടുന്നതിന്നായിട്ട എന്നൊടു കൂടെ അപ്പത്തെ ഭക്ഷിക്കു
ന്നവൻ തന്റെ കുതികാലിനെ എന്റെ നെരെ ഉയൎത്തിയിരിക്കു
൧൯ ന്നു* ഇത സംഭവിക്കുമ്പൊൾ ഞാൻ അവനാകുന്നു എന്ന നിങ്ങൾ
വിശ്വസിക്കെണ്ടുന്നതിന്നായിട്ട അത സംഭവിക്കുന്നതിന്ന മുമ്പെ ഇ
൨൦ പ്പൊൾ ഞാൻ നിങ്ങളൊടു പറയുന്നു* ഞാൻ സത്യമായിട്ട സത്യമാ
യിട്ട നിങ്ങളൊടു പറയുന്നു ഞാൻ അയപ്പാനിരിക്കുന്നവനെയാതൊ
രുത്തനെയും പരിഗ്രഹിക്കുന്നവൻ എന്നെ പരിഗ്രഹിക്കുന്നു എന്നെ
പരിഗ്രഹിക്കുന്നവൻ എന്നെ അയച്ചവനെയും പരിഗ്രഹിക്കുന്നു*
൨൧ യെശു ഇവയെ പറഞ്ഞിട്ട താൻ ആത്മാവിങ്കൽ വ്യാകുലപ്പെട്ട സാ
ക്ഷിപ്പെടുത്തി പറഞ്ഞു നിങ്ങളിൽ ഒരുത്തൻ എന്നെ കാണിച്ചു
കൊടുക്കുമെന്ന ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയു
൨൨ ന്നു* അപ്പൊൾ ശിഷ്യന്മാർ അവൻ ആരെ കുറിച്ച പറഞ്ഞു എന്ന
൨൩ സംശയിച്ചുകൊണ്ട തമ്മിൽ തമ്മിൽ നൊക്കി* അന്ന അവന്റെ ശി
ഷ്യന്മാരിൽവെച്ച യെശു സ്നെഹിച്ചിട്ടുള്ളവൻ ഒരുത്തൻ യെശുവി
൨൪ ന്റെ മാൎവിടത്തിങ്കൽ ചാരിക്കൊണ്ടിരുന്നു* അതുകൊണ്ട അവന്ന
ശിമൊൻ പത്രൊസ അവൻ ആരെ കുറിച്ച പറഞ്ഞു എന്ന ചൊദി
൨൫ പ്പാനായിട്ട ആംഗികം കാണിച്ചു* അപ്പൊൾ അവൻ യെശുവി
ന്റെ മാൎവിടത്തിങ്കൽ ചരിഞ്ഞുകൊണ്ട അവനൊട കൎത്താവെ
൨൬ അവൻ ആരാകുന്നു എന്ന പറഞ്ഞു* യെശു ഉത്തരമായിട്ട പറ

ഞ്ഞു ഞാൻ അപ്പഖണ്ഡത്തെ മുക്കി ആൎക്ക കൊടുക്കുമൊ അവൻ തന്നെ ആകുന്നു അവൻ ഖണ്ഡത്തെ മുക്കിയതിന്റെ ശെഷം ശിമൊന്റെ പുത്രനായ യെഹൂദാഇസ്കറിയൊത്തായ്ക്ക കൊടുത്തു* എന്നാൽ ഖണ്ഡത്തിന്റെ ശെഷം സാത്താൻ അവങ്കലെക്ക പ്രവെശിച്ചു അപ്പൊൾ യെശു അവനൊട പറഞ്ഞു നീ ചെയ്യുന്നതിനെ ശീഘ്രമായിട്ട ചെയ്ക* എന്നാൽ ഇതിനെ അവൻ അവനൊട എന്തിനായിട്ട പറഞ്ഞു എന്ന മെശയിൽ ഇരുന്നവരിൽ ഒരുത്തനും അറിഞ്ഞില്ല* എന്തുകൊണ്ടെന്നാൽ ചിലർ യെഹൂദായ്ക്ക മടിശ്ശീലയുണ്ടാകകൊണ്ട യെശു അവനൊട പെരുനാളിന്ന നമുക്ക ആവശ്യമായിട്ടുള്ള വസ്തുക്കളെ കൊള്ളുക എന്നൊ ദരിദ്രന്മാൎക്ക എതാനും കൊടുക്കെണം എന്നൊ പറഞ്ഞു എന്ന നിരൂപിച്ചു* അപ്പൊൾ അവൻ ഖണ്ഡത്തെ വാങ്ങി ഉടനെ പുറപ്പെട്ടുപൊയി അപ്പൊൾ രാത്രിയായിരുന്നു* ൨൭ ൨൮ ൨൯ ൩൦

അതുകൊണ്ട അവൻ പുറപ്പെട്ടുപൊയതിന്റെ ശെഷം യെശു പറഞ്ഞു ഇപ്പൊൾ മനുഷ്യന്റെ പുത്രൻ മഹത്വപ്പെട്ടിരിക്കുന്നു ദൈവവും അവങ്കൽ മഹത്വപ്പെട്ടിരിക്കുന്നു* ദൈവം അവങ്കൽ മഹത്വപ്പെട്ടിരിക്കുന്നു എങ്കിൽ ദൈവം അവനെ തങ്കൽതന്നെ മഹത്വപ്പെടുത്തുകയും ശീഘ്രമായിട്ട അവനെ മഹത്വപ്പെടുത്തുകയും ചെയ്യും* പൈതങ്ങളെ ഇനി കുറഞ്ഞൊരു കാലം ഞാൻ നിങ്ങളൊടു കൂട ഇരിക്കുന്നു നിങ്ങൾ എന്നെ അന്വെഷിക്കും ഞാൻ പൊകുന്നെടത്തെക്ക നിങ്ങൾക്ക വരുവാൻ കഴികയില്ലെന്ന ഞാൻ യെഹൂദന്മാരൊടു പറഞ്ഞപ്രകാരം തന്നെ ഇപ്പൊൾ നിങ്ങളൊടും പറയുന്നു* നിങ്ങൾ തമ്മിൽ തമ്മിൽ സ്നെഹിക്കെണമെന്നുള്ള ഒരു പുതിയ കല്പനയെ നിങ്ങൾക്ക തരുന്നു ഞാൻ നിങ്ങളെ സ്നെഹിച്ചതുപൊലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നെഹിക്കെണമെന്നാകുന്നു* നിങ്ങൾക്ക തമ്മിൽ തമ്മിൽ സ്നെഹമുണ്ടെങ്കിൽ ഇതിനാൽ എല്ലാവരും നിങ്ങൾ എന്റെ ശിഷ്യന്മാരാകുന്നു എന്ന അറിയും* ശിമൊൻ പത്രൊസ അവനൊടു പറഞ്ഞു കൎത്താവെ നീ എവിടെക്ക പൊകുന്നു യെശു അവനൊട ഉത്തരമായിട്ട പറഞ്ഞു ഞാൻ പൊകുന്നെടത്തെക്ക നിനക്ക ഇപ്പൊൾ എന്റെ പിന്നാലെ വരുവാൻ കഴികയില്ല പിന്നെ നീ എന്റെ പിന്നാലെ വരും താനും* പത്രൊസ അവനൊട പറഞ്ഞു കൎത്താവെ എനിക്ക ഇപ്പൊൾ നിന്റെ പിന്നാലെ വരുവാൻ കഴിയാതിരിപ്പാൻ എന്ത ഞാൻ നിനക്കുവെണ്ടി എന്റെ ജീവനെ വെച്ചുകളയും* യെശു അവനൊട ഉത്തരമായിട്ട പറഞ്ഞു നീ എനിക്കു വെണ്ടി നിന്റെ ജീവനെ വെച്ചുകളയുമൊ ഞാൻ സത്യമായിട്ട സത്യമായിട്ട നിന്നൊട പറയുന്നു നീ എന്നെ മൂന്നു പ്രാവശ്യം നിഷെധിച്ചു പറയുവൊളത്തിന്ന പൂവൻകൊഴി കൂകുകയില്ല* ൩൧ ൩൨ ൩൩ ൩൪ ൩൫ ൩൬ ൩൭ ൩൮

## ൧൪ അദ്ധ്യായം

൧ യെശു തന്റെ ശിഷ്യന്മാരെ ആശ്വസിപ്പിക്കയും.—൬ താൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു എന്ന അവരൊട സ്പഷ്ടമായി പറകയും ചെയ്യുന്നത

നിങ്ങളുടെ ഹൃദയം വ്യാകുലപ്പെടരുതത നിങ്ങൾ ദൈവത്തിങ്കൽ ൨ വിശ്വസിക്കുന്നു എങ്കലും വിശ്വസിപ്പിൻ* എന്റെ പിതാവിന്റെ ഭവനത്തിൽ അനെകം വാസസ്ഥലങ്ങളുണ്ട അപ്രകാരമല്ല എന്നുവരികിൽ ഞാൻ നിങ്ങളൊടു പറയുമായിരുന്നു ഞാൻ നിങ്ങൾക്ക ഒ ൩ രു സ്ഥലത്തെ ശിക്ഷ വരുത്തുവാൻ പൊകുന്നു* ഞാൻ പൊയി നിങ്ങൾക്ക ഒരു സ്ഥലത്തെ ശിക്ഷ വരുത്തുന്നു എന്നുവരികിൽ ഞാൻ എവിടെ ഇരിക്കുന്നുവൊ അവിടെ നിങ്ങളും ഇരിക്കെണ്ടുന്നതിന്നു ഞാൻ പിന്നെയും വരികയും നിങ്ങളെ എന്റെ അടുക്കലെക്ക പരിഗ്രഹിച്ചു ൪ കൊള്ളുകയും ചെയ്യും* വിശെഷിച്ചും ഞാൻ എവിടെ പൊകുന്നു ൫ എന്ന നിങ്ങൾ അറിയുന്നു വഴിയെയും അറിയുന്നു* തൊമാസ അവനൊടു പറയുന്നു കർത്താവെ നീ എവിടെ പൊകുന്നു എന്ന ഞങ്ങൾ അറിയുന്നില്ല പിന്നെ ഞങ്ങൾക്ക വഴിയെ എങ്ങിനെ അറി ൬ വാൻ കഴിയും* യെശു അവനൊടു പറയുന്നു ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു ഒരുത്തനും എന്നാൽ അല്ലാതെ പി ൭ താവിന്റെ അടുക്കൽ വരുന്നില്ല* നിങ്ങൾ എന്നെ അറിഞ്ഞിരുന്നു എങ്കിൽ എന്റെ പിതാവിനെയും അറിയുമായിരുന്നു വിശെഷിച്ചും ഇതുമുതൽ നിങ്ങൾ അവനെ അറിയുന്നു അവനെ കണ്ടിട്ടു ൮ മുണ്ട* ഫിലിപ്പൊസ അവനൊടു പറയുന്നു കർത്താവെ പിതാവി ൯ നെ ഞങ്ങൾക്ക കാണിക്കെണം എന്നാൽ അത ഞങ്ങൾക്കു മതി* യെശു അവനൊടു പറയുന്നു ഫിലിപ്പൊസെ ഞാൻ ഇത്രകാലമായി നിങ്ങളൊടു കൂട ഇരുന്നിട്ടും നീ എന്നെ അറിഞ്ഞില്ലയൊ എന്നെ കണ്ടിട്ടുള്ളവൻ പിതാവിനെ കണ്ടു പിന്നെ പിതാവിനെ ഞങ്ങൾക്ക ൧൦ കാണിക്കെണമെന്ന നീ എങ്ങിനെ പറയുന്നു* ഞാൻ പിതാവിങ്കലും പിതാവ എങ്കലും ആകുന്നു എന്ന നീ വിശ്വസിക്കുന്നില്ലയൊ ഞാൻ നിങ്ങളൊടു പറയുന്ന വചനങ്ങളെ ഞാൻ എന്റെ സ്വന്തമായിട്ട പറയുന്നില്ല എന്നാൽ എങ്കൽ വസിക്കുന്ന പിതാവായവൻ ൧൧ പ്രവൃത്തികളെ ചെയ്യുന്നു* ഞാൻ പിതാവിങ്കലും പിതാവ എങ്കലും ആകുന്നു എന്ന എന്നെ വിശ്വസിപ്പിൻ ആയതല്ലെങ്കിൽ പ്രവൃത്തികളുടെ നിമിത്തമായിട്ട തന്നെയും എന്നെ വിശ്വസിപ്പിൻ* ൧൨ ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയുന്നു എങ്കൽ വിശ്വസിക്കുന്നവൻ ഞാൻ ചെയ്യുന്ന പ്രവൃത്തികളെ അവനും ചെയ്യും ഇവയെക്കാൾ വലുതായിട്ടുള്ള പ്രവൃത്തികളെയും അവൻ ചെയ്യും അത എന്തുകൊണ്ടെന്നാൽ ഞാൻ എന്റെ പിതാവിന്റെ അടുക്കൽ ൧൩ പൊകുന്നു* പിന്നെ നിങ്ങൾ എന്റെ നാമത്തിൽ എന്തെങ്കിലും യാചിച്ചാൽ അതിനെ ഞാൻ പിതാവ പുത്രങ്കൽ മഹത്വപ്പെടെണ്ടുന്നതി

ന്നായിട്ട ചെയ്യും* നിങ്ങൾ എന്റെ നാമത്തിൽ വല്ലതിനെയും ൧൪ യാചിച്ചാൽ ഞാൻ ചെയ്യും*

നിങ്ങൾ എന്നെ സ്നെഹിക്കുന്നു എങ്കിൽ എന്റെ കല്പനകളെ ൧൫ പ്രമാണിപ്പിൻ* വിശെഷിച്ച ഞാൻ എന്റെ പിതാവിനൊട ൧൬ അപെക്ഷിക്കയും അവൻ നിങ്ങൾക്ക മറെറാരു ആശ്വാസപ്രദ നെ നിങ്ങളൊട്ടു കൂട എന്നന്നെക്കും വസിക്കെണ്ടുന്നതിന്ന ന ൽകുകയും ചെയ്യും* അത സത്യാത്മാവുതന്നെ (ആകുന്നു) അവ ൧൭ നെ ലൊകത്തിന്ന കൈക്കൊൾവാൻ കഴികയില്ല അതെന്തുകൊ ണ്ടെന്നാൽ അത അവനെ കാണുന്നില്ല അറിയുന്നതുമില്ല നിങ്ങൾ അവനെ അറിയുന്നു താനും അതെന്തുകൊണ്ടെന്നാൽ അവൻ നി ങ്ങളൊട്ടു കൂട വസിക്കുന്നു നിങ്ങളിൽ ഇരിക്കയും ചെയ്യും* ഞാൻ ൧൮ നിങ്ങളെ ഉടയവരില്ലാത്തവരായി വിടുകയില്ല ഞാൻ നിങ്ങളുടെ അടുക്കൽ വരും* ഇനി കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട ലൊ ൧൯ കം പിന്നെ എന്നെ കാണുകയില്ല നിങ്ങൾ എന്നെ കാണുന്നു താനും ഞാൻ ജീവിക്കുന്നതുകൊണ്ട നിങ്ങളും ജീവിക്കും* ആ ദിവസ ൨൦ ത്തിങ്കൽ നിങ്ങൾ ഞാൻ എന്റെ പിതാവിങ്കലും നിങ്ങൾ എങ്കലും ഞാൻ നിങ്ങളിലും ആകുന്നു എന്ന അറിയും* എന്റെ കല്പനക ൨൧ ളെ പ്രാപിക്കയും അവയെ പ്രമാണിക്കയും ചെയ്യുന്നവനായവൻ എ ന്നെ സ്നെഹിക്കുന്നവനാകുന്നു എന്നാൽ എന്നെ സ്നെഹിക്കുന്നവൻ എന്റെ പിതാവിനാൽ സ്നെഹിക്കപ്പെട്ടവനാകും ഞാനും അവനെ സ്നെഹിക്കയും അവന്ന എന്നെത്തന്നെ പ്രകാശിപ്പിക്കയും ചെയ്യും* (ഇസ്കറിയൊത്ത അല്ലാത്ത) യെഹൂദ അവനൊട്ടു പറയുന്നു ക ൨൨ ർത്താവെ ലൊകത്തിന്നല്ല ഞങ്ങൾക്ക നിന്നെ നീ പ്രകാശിപ്പിപ്പാനി രിക്കുന്നത എങ്ങിനെ ആകുന്നു* യെശു ഉത്തരമായിട്ട അവനൊ ൨൩ ട്ടു പറഞ്ഞു ഒരുത്തൻ എന്നെ സ്നെഹിക്കുന്നു എങ്കിൽ അവൻ എ ന്റെ വചനങ്ങളെ പ്രമാണിക്കും എന്റെ പിതാവും അവനെ സ്നെ ഹിക്കും ഞങ്ങൾ അവന്റെ അടുക്കൽ വരികയും അവനൊട്ടു കൂട വാസം ചെയ്കയും ചെയ്യും* എന്നെ സ്നെഹിക്കാത്തവൻ എന്റെ ൨൪ വചനങ്ങളെ പ്രമാണിക്കുന്നില്ല വിശെഷിച്ചും നിങ്ങൾ കെൾക്കുന്ന വചനം എന്റെതല്ല എന്നെ അയച്ച പിതാവിന്റെത അത്രെ ആകുന്നത* ഞാൻ നിങ്ങളൊട്ടു കൂട ഇരിക്കകൊണ്ട ഇരം കാൎയ്യങ്ങ ൨൫ ളെ നിങ്ങളൊട്ടു പറഞ്ഞു* എന്നാൽ പിതാവ എന്റെ നാമ ൨൬ ത്തിൽ അയപ്പാനിരിക്കുന്ന പരിശുദ്ധാത്മാവ എന്ന ആശ്വാസപ്ര ദനൊ അവൻ നിങ്ങൾക്ക സകലത്തെയും ഉപദെശിക്കയും ഞാൻ നിങ്ങളൊട്ടു പറഞ്ഞിട്ടുള്ള കാൎയ്യങ്ങളെ ഒക്കയും നിങ്ങൾക്ക ഓൎമ്മ ഉണ്ടാക്കുകയും ചെയ്യും* ഞാൻ സമാധാനത്തെ നിങ്ങൾക്ക വെ ൨൭ ച്ചെക്കുന്നു എനിക്കുള്ള സമാധാനത്തെ ഞാൻ നിങ്ങൾക്ക തരുന്നു ലൊകം തരുന്നതുപൊലെ അല്ല ഞാൻ നിങ്ങൾക്ക തരുന്നത നിങ്ങ ളുടെ ഹൃദയം വ്യാകുലപ്പെടരുത അത ഭയപ്പെടുകയുമരുത* ഞാൻ ൨൮

പൊകയും നിങ്ങളുടെ അടുക്കൽ (തിരികെ) വരികയും ചെയ്യുന്നു എ
ന്ന ഞാൻ നിങ്ങളൊടു പറഞ്ഞ പ്രകാരം നിങ്ങൾ കെട്ടുവല്ലൊ നി
ങ്ങൾ എന്നെ സ്നെഹിച്ചു എങ്കിൽ ഞാൻ പിതാവിന്റെ അടുക്കൽ
പൊകുന്നു എന്ന പറഞ്ഞതുകൊണ്ട നിങ്ങൾ സന്തൊഷിക്കുമായി
രുന്നു അതെന്തുകൊണ്ടെന്നാൽ എന്റെ പിതാവ എന്നെക്കാൾ
൨൯ ശ്രെഷ്ഠനാകുന്നു* എന്നാൽ അത സംഭവിക്കുമ്പൊൾ നിങ്ങൾ വി
ശ്വസിക്കെണ്ടുന്നതിന്നായിട്ട സംഭവിക്കുന്നതിന മുമ്പെ ഞാൻ ഇ
൩൦ പ്പൊൾ നിങ്ങളൊടു പറഞ്ഞിരിക്കുന്നു* ഇനിമെൽ ഞാൻ നിങ്ങ
ളൊടു കൂട വളരെ സംസാരിക്കയില്ല എന്തെന്നാൽ ഇഹലൊകത്തി
൩൧ ന്റെ പ്രഭു വരുന്നു അവന്ന എങ്കൽ ഒരു കാൎയ്യവുമില്ല* എന്നാ
ലും ഞാൻ പിതാവിനെ സ്നെഹിക്കയും പിതാവ എന്നൊടു കല്പിച്ചപ്ര
കാരം തന്നെ ഞാൻ ചെയ്കയും ചെയ്യുന്നു എന്ന ലൊകം അറിയെ
ണ്ടുന്നതിന്നാകുന്നു എഴുനീല്പിൻ നാം ഇവിടെനിന്ന പൊക*

## ൧൫ അധ്യായം

ക്രിസ്തുവും അവന്റെ ശിഷ്യന്മാരും തമ്മിലുള്ള സ്നെഹം മുന്തി
രിങ്ങവള്ളിയുടെ ഉപമയായി കാണിക്കപ്പെടുന്നത.

ഞാൻ സത്യമായിട്ടുള്ള മുന്തിരിങ്ങവള്ളിയാകുന്നു എന്റെ പിതാ
൨ വും തൊട്ടക്കാരനാകുന്നു* എങ്കൽ ഫലത്തെ തരാത്ത കൊമ്പി
നെ ഒക്കെയും അവൻ എടുത്ത കളയുന്നു ഫലത്തെ തരുന്ന കൊമ്പി
നെ ഒക്കെയും അത അധികം ഫലത്തെ തരെണ്ടുന്നതിന്നായിട്ട അ
൩ വൻ ശുദ്ധിയാക്കുകയും ചെയ്യുന്നു* ഇപ്പൊൾ ഞാൻ നിങ്ങളൊടു
൪ പറഞ്ഞിട്ടുള്ള വചനം കൊണ്ട നിങ്ങൾ ശുദ്ധിയുള്ളവരാകുന്നു* എ
ങ്കൽ വസിപ്പിൻ ഞാൻ നിങ്ങളിലും എതുപ്രകാരം കൊമ്പിന മു
ന്തിരിയിൽ വസിക്കാതെ താനായിട്ട ഫലത്തെ തരുവാൻ കഴിയാ
തെ ഇരിക്കുന്നുവൊ അപ്രകാരം തന്നെ നിങ്ങൾ എങ്കൽ വസി
൫ ക്കാതെ നിങ്ങൾക്കും കഴികയില്ല* ഞാൻ മുന്തിരിങ്ങവള്ളിയാകുന്നു
നിങ്ങൾ കൊമ്പുകളാകുന്നു യാതൊരുത്തൻ എങ്കലും ഞാൻ അവങ്ക
ലും വസിക്കുന്നുവൊ അവൻ വളരെ ഫലത്തെ തരുന്നു അതെന്തുകൊ
ണ്ടെന്നാൽ എന്നെ കൂടാതെ നിങ്ങൾക്ക ഒന്നിനെയും ചെയ്വാൻ ക
൬ ഴികയില്ല* ഒരുത്തൻ എങ്കൽ വസിക്കുന്നില്ല എങ്കിൽ അവൻ
ഒരു കൊമ്പുപൊലെ പുറത്ത കളയപ്പെട്ട ഉണങ്ങിപ്പൊകുന്നു അ
വർ അവയെ കൂട്ടി അഗ്നിയിൽ ഇടുകയും അവ വെന്തുപൊകയും
൭ ചെയ്യുന്നു* നിങ്ങൾ എങ്കലും എന്റെ വചനങ്ങൾ നിങ്ങളിലും വ
സിക്കുമെങ്കിൽ നിങ്ങൾ ഇച്ശിക്കുന്നതിനെ യാചിക്കയും അത നിങ്ങ
൮ ൾക്ക ചെയ്യപ്പെടുകയും ചെയ്യും* നിങ്ങൾ വളരെ ഫലത്തെ ത
രുന്നതിൽ എന്റെ പിതാവ മഹത്വപ്പെടുന്നു വിശെഷിച്ച നി
൯ ങ്ങൾ എന്റെ ശിഷ്യന്മാരാകും* പിതാവ എന്നെ സ്നെഹി
ച്ചതുപൊലെ തന്നെ ഞാൻ നിങ്ങളെയും സ്നെഹിച്ചു എ

ന്റെ സ്നേഹത്തിങ്കൽ സ്ഥിരമായിരിപ്പിൻ* നിങ്ങൾ എന്റെ ൰൰
കല്പനകളെ പ്രമാണിക്കുന്നു എങ്കിൽ നിങ്ങളും എന്റെ സ്നേഹ
ത്തിൽ സ്ഥിരമായിരിക്കും ഞാൻ എന്റെ പിതാവിന്റെ കല്പന
കളെ പ്രമാണിച്ച അവന്റെ സ്നേഹത്തിൽ സ്ഥിരമായിരിക്കുന്നപ്ര
കാരം തന്നെ* എന്റെ സന്തോഷം നിങ്ങളിൽ സ്ഥിരമായിരി ൰൧
ക്കെണ്ടുന്നതിന്നായിട്ടും നിങ്ങളുടെ സന്തൊഷം പരിപൂൎണ്ണമാകെണ്ടു
ന്നതിന്നായിട്ടും ഞാൻ ഇവ കാൎയ്യങ്ങളെ നിങ്ങളൊടു പറഞ്ഞു*

ഞാൻ നിങ്ങളെ സ്നേഹിച്ച പ്രകാരം നിങ്ങളും തമ്മിൽ തമ്മിൽ ൰൨
സ്നേഹിക്കെണമെന്നുള്ളത എന്റെ കല്പനയാകുന്നു* ഒരുത്തൻ ൰൩
തന്റെ സ്നേഹിതന്മാൎക്ക വെണ്ടി തന്റെ ജീവനെ വെക്കെണമെ
ന്നുള്ളതിനെക്കാൾ അധികമുള്ള സ്നേഹം ആൎക്കുമില്ല* ഞാൻ നി ൰൪
ങ്ങളൊട കല്പിക്കുന്നതൊക്കയും നിങ്ങൾ ചെയ്യുന്നു എങ്കിൽ നിങ്ങൾ
എന്റെ സ്നേഹിതന്മാരാകുന്നു* ഇനിമെൽ ഞാൻ നിങ്ങളെ ദാസ ൰൫
ന്മാരെന്ന വിളിക്കുന്നില്ല അതെന്തുകൊണ്ടെന്നാൽ ദാസൻ തന്റെയ
ജമാനൻ ചെയ്യുന്നതിനെ അറിയുന്നില്ല എന്നാൽ ഞാൻ നിങ്ങളെ
സ്നേഹിതന്മാരെന്ന വിളിച്ചു എന്തുകൊണ്ടെന്നാൽ ഞാൻ എന്റെ
പിതാവിൽനിന്ന കെട്ടിട്ടുള്ള കാൎയ്യങ്ങളെ ഒക്കയും നിങ്ങളൊട അറി
യിച്ചു* നിങ്ങൾ എന്നെ തിരഞ്ഞെടുത്തില്ല എന്നാലും ഞാൻനി ൰൬
ങ്ങളെ തിരഞ്ഞെടുക്കയും നിങ്ങൾ പൊയി ഫലത്തെ തരുവാനായി
ട്ടും നിങ്ങളുടെ ഫലം സ്ഥിരമായിരിപ്പാനായിട്ടും നിങ്ങളെ കല്പിച്ചാ
ക്കുകയും ചെയ്തു നിങ്ങൾ എന്റെ നാമത്തിൽ പിതാവിനൊട എ
ന്തെങ്കിലും യാചിച്ചാൽ അതിനെ അവൻ നിങ്ങൾക്ക നൽകെണ്ടുന്ന
തിന്നായിട്ടാകുന്നു*

നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കെണ്ടുന്നതിന ഞാൻ ഇവ കാൎയ്യ ൰൭
ങ്ങളെ നിങ്ങളൊടു കല്പിക്കുന്നു* ലൊകം നിങ്ങളെ ദ്വെഷിക്കുന്നു എ ൰൮
ങ്കിൽ അത നിങ്ങൾക്കു മുമ്പെ എന്നെ ദ്വെഷിച്ചു എന്ന നിങ്ങൾ അ
റിയുന്നു* നിങ്ങൾ ലൊകത്തിലുള്ളവരായിരുന്നു എങ്കിൽ ലൊ ൰൯
കം തനിക്ക സ്വന്തമായിട്ടുള്ളതിനെ സ്നേഹിക്കുമായിരുന്നു എന്നാൽ
നിങ്ങൾ ലൊകത്തിലുള്ളവരായിരിക്കാതെ ഞാൻ ലൊകത്തിങ്കൽ
നിന്ന നിങ്ങളെ തിരഞ്ഞെടുത്തതുകൊണ്ട ഇത ഹെതുവായിട്ട ലൊ
കം നിങ്ങളെ ദ്വെഷിക്കുന്നു* ഒരു ദാസൻ തന്റെ യജമാനനെ ൨൰
ക്കാൾ ശ്രെഷ്ഠനാകുന്നില്ല എന്ന ഞാൻ നിങ്ങളൊട പറഞ്ഞിട്ടുള്ള
വചനത്തെ ഓൎത്തുകൊൾവിൻ അവർ എന്നെ സങ്കടപ്പെടുത്തീട്ടു
ണ്ടെങ്കിൽ നിങ്ങളെയും സങ്കടപ്പെടുത്തും അവർ എന്റെ വചന
ത്തെ പ്രമാണിച്ചിട്ടുണ്ടെങ്കിൽ നിങ്ങളുടെതിനെയും പ്രമാണിക്കും* എ ൨൰൧
ന്നാലും എന്നെ അയച്ചവനെ അറിയായ്കകൊണ്ട അവർ എന്റെ
നാമം നിമിത്തമായിട്ട ഇവ കാൎയ്യങ്ങളെ ഒക്കയും നിങ്ങൾക്ക ചെയ്യും*
ഞാൻ വന്ന അവരൊട പറയാതെ ഇരുന്നു എങ്കിൽ അവൎക്ക പാ ൨൰൨
പം ഉണ്ടായിരുന്നില്ല എന്നാൽ ഇപ്പൊൾ അവൎക്ക തങ്ങളുടെ പാ

൨൩ പത്തിന്ന ഒരു ഒഴികഴിവില്ല* എന്നെ ദ്വെഷിക്കുന്നവൻ
൨൪ എന്റെ പിതാവിനെയും ദ്വെഷിക്കുന്നു* ഞാൻ മറെറാരുത്ത
നും ചെയ്യാത്ത പ്രവൃത്തികളെ അവരുടെ ഇടയിൽ ചെയ്തിരുന്നി
ല്ല എങ്കിൽ അവൎക്ക പാപം ഉണ്ടാകയില്ലയായിരുന്നു എന്നാൽ ഇ
പ്പൊൾ അവർ കാണുകയും എന്നെയും എന്റെ പിതാവിനെയും
൨൫ ദ്വെഷിക്കയും ചെയ്തു* എന്നാലും ഒരു ഹെതു കൂടാതെ അവർ
എന്നെ ദ്വെഷിച്ചു എന്ന അവരുടെ വെദപ്രമാണത്തിൽ എഴുതി
യിരിക്കുന്ന വചനം നിവൃത്തിയാകെണ്ടുന്നതിന്നായിട്ട ഇത ഉണ്ടാ
൨൬ കുന്നത* എന്നാൽ ഞാൻ പിതാവിൽനിന്ന നിങ്ങൾക്ക അയപ്പാ
നിരിക്കുന്നവനായി പിതാവിൽനിന്ന പുറപ്പെടുന്നവനായ സത്യാ
ത്മാവ എന്ന ആശ്വാസപ്രദൻ വരുമ്പൊൾ അവൻ എന്നെ കുറി
൨൭ ച്ച സാക്ഷിപ്പെടുത്തും* നിങ്ങളും സാക്ഷിപ്പെടുത്തും അത എന്തു
കൊണ്ടെന്നാൽ നിങ്ങൾ ആദിമുതലായി എന്നൊടുകൂടി ഇരുന്നു*

## ൧൬ അദ്ധ്യായം

ക്രിസ്തു തന്റെ ശിഷ്യന്മാരെ സങ്കടത്തിന്ന പ്രതിയായി പരിശു
ദ്ധാത്മാവിന്റെ വാഗ്ദത്തത്താൽ ആശ്വസിപ്പിക്കുന്നത.

നിങ്ങൾ വിരുദ്ധപ്പെടാതെ ഇരിപ്പാനായിട്ട ഞാൻ ഈ കാൎയ്യങ്ങ
൨ ളെ നിങ്ങളൊടു പറഞ്ഞു* അവർ നിങ്ങളെ സഭയിൽനിന്ന പു
റത്താക്കും ആയതല്ലാതെ നിങ്ങളെ കൊല്ലുന്നവനെല്ലാം താൻ
ദൈവത്തിന ആരാധനചെയ്യുന്നു എന്ന വിചാരിക്കുന്ന സമയം വ
൩ രുന്നു* അവർ പിതാവിനെ എങ്കിലും എന്നെ എങ്കിലും അറി
൪ യായ്കകൊണ്ട ഈ കാൎയ്യങ്ങളെ നിങ്ങൾക്ക ചെയ്യും* എന്നാലും ആ
സമയം വരുമ്പൊൾ ഞാൻ ഇക്കാൎയ്യങ്ങളെ നിങ്ങളൊട പറഞ്ഞി
രിക്കുന്നു എന്ന നിങ്ങൾ ഓൎക്കെണ്ടുന്നതിന്ന ഇവയെ നിങ്ങളൊടു പ
റഞ്ഞു എന്നാൽ ഞാൻ നിങ്ങളൊട കൂട ഉണ്ടായിരുന്നതുകൊണ്ട
൫ ആദിമുതൽ ഈ കാൎയ്യങ്ങളെ നിങ്ങളൊടു പറഞ്ഞിട്ടില്ല* എന്നാൽ
ഞാൻ ഇപ്പൊൾ എന്നെ അയച്ചവന്റെ അടുക്കൽ പൊകുന്നു നീ
എവിടെക്ക പൊകുന്നു എന്ന നിങ്ങളിൽ ഒരുത്തനും എന്നൊടു ചൊ
൬ ദിക്കുന്നില്ല* ഞാൻ ഈ കാൎയ്യങ്ങളെ നിങ്ങളൊടു പറഞ്ഞതുകൊണ്ട
൭ ത്രെ ദുഃഖം നിങ്ങളുടെ ഹൃദയത്തിൽ നിറഞ്ഞു* എങ്കിലും ഞാൻ സ
ത്യത്തെ നിങ്ങളൊടു പറയുന്നു ഞാൻ പൊകുന്നത നിങ്ങൾക്ക പ്രയൊ
ജനമുള്ളതാകുന്നു എന്തുകൊണ്ടെന്നാൽ ഞാൻ പൊകുന്നില്ല എങ്കിൽ
ആശ്വാസപ്രദൻ നിങ്ങളുടെ അടുക്കൽ വരികയുമില്ല എന്നാൽ ഞാൻ
൮ പൊകുമെങ്കിൽ അവനെ നിങ്ങളുടെ അടുക്കൽ അയക്കും* അ
വൻ വരുമ്പൊൾ ലൊകത്തെ പാപത്തെ കുറിച്ചും നീതിയെ കുറി
൯ ച്ചും വിധിയെ കുറിച്ചും ആക്ഷെപിക്കയും ചെയ്യും* അവർ എ
൧൦ ങ്കൽ വിശ്വസിക്കായ്കകൊണ്ട പാപത്തെ കുറിച്ചും* ഞാൻ എ
ന്റെ പിതാവിന്റെ അടുക്കൽ പൊകയും നിങ്ങൾ ഇനിമെൽ എ

ന്ന കാണാതെ ഇരിക്കയും ചെയ്യുന്നതുകൊണ്ട നീതിയെ കുറിച്ചും*
ഇഹ ലൊകത്തിന്റെ പ്രഭു വിധിക്കപ്പെട്ടവനാകകൊണ്ട വിധിയെ ൧൧
കുറിച്ചും* ഇനിയും എനിക്ക അനെകം കാൎയ്യങ്ങളെ നിങ്ങളൊടു ൧൨
പറവാനുണ്ട എന്നാലും നിങ്ങൾക്ക അവയെ ഇപ്പൊൾ സഹിപ്പാൻ
കഴികയില്ല* എന്നാൽ സത്യാത്മാവ വരുമ്പൊൾ അവൻ നി ൧൩
ങ്ങളെ എല്ലാ സത്യത്തിലും നടത്തും എന്തുകൊണ്ടെന്നാൽ അവൻ
തന്റെ സ്വന്തമായിട്ട പറകയില്ല എന്നാൽ താൻ എത കാൎയ്യങ്ങ
ളെ കെൾക്കുന്നുവൊ അവയെ പറയും വരുവാനുള്ള കാൎയ്യങ്ങളെ
നിങ്ങൾക്ക അറിയിക്കയും ചെയ്യും* അവൻ എന്നെ മഹത്വപ്പെ ൧൪
ടുത്തും അതെന്തുകൊണ്ടെന്നാൽ അവൻ എനിക്കുള്ളതിൽനിന്ന പ്രാ
പിക്കയും നിങ്ങൾക്ക അറിയിക്കയും ചെയ്യും* പിതാവിന്നുള്ളവ സ ൧൫
കലവും എനിക്കുള്ളവയാകുന്നു ആയതുകൊണ്ട അവൻ എനിക്കുള്ള
തിൽനിന്ന എടുക്കയും നിങ്ങൾക്ക അറിയിക്കയും ചെയ്യും എന്ന
ഞാൻ പറഞ്ഞു*

കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട നിങ്ങൾ എന്നെ കാണുകയി ൧൬
ല്ല പിന്നെ കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട നിങ്ങൾ എന്നെ
കാണും ഞാൻ പിതാവിന്റെ അടുക്കൽ പൊകുന്നതുകൊണ്ടും ആ
കുന്നു* അപ്പൊൾ അവന്റെ ശിഷ്യന്മാരിൽ ചിലർ തമ്മിൽ ത ൧൭
മ്മിൽ പറഞ്ഞു കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട നിങ്ങൾ എന്നെ
കാണുകയില്ല പിന്നെ കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട നിങ്ങൾ
എന്നെ കാണുമെന്നും ഞാൻ പിതാവിന്റെ അടുക്കൽ പൊകുന്ന
തുകൊണ്ടുമാകുന്നു എന്നും അവൻ നമ്മൊടു പറയുന്ന ഇത എ
ന്താകുന്നു* അതുകൊണ്ട അവർ പറഞ്ഞു കുറഞ്ഞൊരു നെരം ൧൮
കഴിഞ്ഞിട്ട എന്ന അവൻ പറയുന്ന ഇത എന്താകുന്നു അവൻ എ
ന്ത പറയുന്നു എന്ന നാം അറിയുന്നില്ല* എന്നാറെ തന്നൊ ൧൯
ടു ചൊദിപ്പാൻ അവർ ഇച്ശിച്ചിരുന്നു എന്ന യെശു അറിഞ്ഞ
അവരൊടു പറഞ്ഞു കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട നിങ്ങൾ എ
ന്നെ കാണുകയില്ല എന്നും പിന്നെയും കുറഞ്ഞൊരു നെരം കഴി
ഞ്ഞിട്ട എന്നെ കാണുമെന്നും ഞാൻ നിങ്ങളൊടു പറഞ്ഞതിനെ കു
റിച്ച നിങ്ങൾ തമ്മിൽ തമ്മിൽ വിചാരിക്കുന്നുവൊ* നിങ്ങൾ കര ൨൦
കയും പ്രലാപിക്കയും ചെയ്യും എന്നാൽ ലൊകം സന്തൊഷിക്കുമെ
ന്നും നിങ്ങൾ ദുഃഖിക്കും എന്നാലും നിങ്ങളുടെ ദുഃഖം സന്തൊഷമാ
യി ഭവിക്കുമെന്നും ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പ
റയുന്നു* ഒരു സ്ത്രീ പ്രസവവെദനയൊടിരിക്കുമ്പൊൾ അവളുടെ ൨൧
സമയം വന്നിരിക്കകൊണ്ട അവൾക്ക ദുഃഖം ഉണ്ട എന്നാൽ അവൾ
പൈതലിനെ പ്രസവിച്ചതിന്റെ ശെഷം ലൊകത്തിലെക്ക ഒരു
മനുഷ്യൻ ജനിച്ചു എന്നുള്ള സന്തൊഷംകൊണ്ട അവൾ പിന്നെ ആ
വെദനയെ ഓൎക്കുന്നില്ല* ആകയാൽ നിങ്ങൾക്കും ഇപ്പൊൾ ദുഃഖം ൨൨
ഉണ്ട എന്നാൽ ഞാൻ പിന്നെയും നിങ്ങളെ കാണും നിങ്ങളുടെ ഹൃ

മയവും സന്തൊഷിക്കും നിങ്ങളുടെ സന്തൊഷത്തെ ഒരുത്തനും
൨൩ നിങ്ങളിൽനിന്ന അപഹരിക്കയുമില്ല* വിശെഷിച്ച ആ ദിവസ
ത്തികൽ നിങ്ങൾ ഒന്നിനെയും എന്നൊടു ചൊദിക്കയില്ല നി
ങ്ങൾ എന്റെ നാമത്തിൽ പിതാവിനൊട എന്ത കാൎയ്യങ്ങളെ എ
ങ്കിലും യാചിച്ചാൽ അവൻ നിങ്ങൾക്ക തരുമെന്ന ഞാൻ സത്യമാ
൨൪ യിട്ട സത്യമായിട്ട നിങ്ങളൊടു പറയുന്നു* ഇത്രത്തൊളം നിങ്ങൾ
എന്റെ നാമത്തിൽ ഒന്നിനെയും യാചിച്ചിട്ടില്ല യാചിപ്പിൻ എ
ന്നാൽ നിങ്ങളുടെ സന്തൊഷം പരിപൂൎണ്ണമായിരിക്കെണ്ടുന്നതിന നി
൨൫ ങ്ങൾക്ക ലഭിക്കും* ഞാൻ ഈ കാൎയ്യങ്ങളെ ഉപമകളിൽ നിങ്ങളൊ
ടു പറഞ്ഞു എന്നാലും ഞാൻ ഇനി ഉപമകളിൽ ഒന്നിനെയും
നിങ്ങളൊടു പറയാതെ സ്പഷ്ടമായിട്ട പിതാവിനെ കുറിച്ച നിങ്ങളൊ
൨൬ ട അറിയിക്കുന്ന സമയം വരുന്നു* ആ ദിവസത്തിങ്കൽ നിങ്ങൾ
എന്റെ നാമത്തിൽ യാചിക്കും ഞാൻ നിങ്ങൾക്കായ്ക്കൊണ്ട പിതാ
൨൭ വിനൊട അപെക്ഷിക്കുമെന്ന നിങ്ങളൊടു പറയുന്നതുമില്ല* എന്തു
കൊണ്ടെന്നാൽ നിങ്ങൾ എന്നെ സ്നെഹിക്കയും ഞാൻ ദൈവത്തിങ്കൽ
നിന്ന പുറപ്പെട്ടു വന്നു എന്ന വിശ്വസിക്കയും ചെയ്തതുകൊണ്ട പി
൨൮ താവ താനും നിങ്ങളെ സ്നെഹിക്കുന്നു* ഞാൻ പിതാവിങ്കൽനി
ന്ന പുറപ്പെട്ട ലൊകത്തിലെക്ക വന്നു പിന്നെയും ഞാൻ ലൊകത്തെ
൨൯ വിട്ട പിതാവിന്റെ അടുക്കൽ പൊകുന്നു* അവന്റെ ശിഷ്യ
ന്മാർ അവനൊടു പറഞ്ഞു കണ്ടാലും ഇപ്പൊൾ നീ ഒരു ഉപമയെ
൩൦ യും പറയാതെ സ്പഷ്ടമായിട്ടു പറയുന്നു* നീ സകല കാൎയ്യങ്ങളെ
യും അറിയുന്നു എന്നും ഒരുത്തനും നിന്നൊട ചൊദിപ്പാൻ നി
നക്ക ആവശ്യമില്ലെന്നും ഇപ്പൊൾ ഞങ്ങൾ അറിയുന്നു ഇതിനാൽ നീ
ദൈവത്തിങ്കൽനിന്ന പുറപ്പെട്ടു വന്നു എന്ന ഞങ്ങൾ വിശ്വസിക്കു
൩൧ ന്നു* യെശു അവരൊട ഉത്തരമായിട്ട പറഞ്ഞു നിങ്ങൾ ഇപ്പൊൾ
൩൨ വിശ്വസിക്കുന്നുവൊ* കണ്ടാലും നിങ്ങൾ ഒരൊരുത്തൻ അവന
വന്റെ സ്ഥലത്തെക്ക ഭിന്നപ്പെടുകയും എന്നെ എകനായി വിടുക
യും ചെയ്യുന്ന സമയം വരുന്നു ഇപ്പൊൾ വന്നിരിക്കുന്നു എന്നാലും
ഞാൻ എകനായിരിക്കുന്നില്ല അത എന്തുകൊണ്ടെന്നാൽ പിതാവ
൩൩ എന്നൊടു കൂട ഉണ്ട* എന്നിൽ നിങ്ങൾക്ക സമാധാനം ഉണ്ടാകെ
ണ്ടുന്നതിന്ന ഞാൻ ഈ കാൎയ്യങ്ങളെ നിങ്ങളൊടു പറഞ്ഞു ലൊകത്തിൽ
നിങ്ങൾക്ക ഉപദ്രവം ഉണ്ടാകും എങ്കിലും ധൈൎയ്യമായിരിപ്പിൻ ഞാൻ
ലൊകത്തെ ജയിച്ചു*

൧൭ അദ്ധ്യായം

൧ ക്രിസ്തു തന്നെ മഹത്വപ്പെടുത്തെണമെന്നും.—൬ തന്റെ അപ്പൊ
സ്തൊലന്മാരെ ഒരുമയിലും സത്യത്തിലും കാത്ത രക്ഷിക്കെണ
മെന്നും തന്റെ പിതാവിനൊട പ്രാൎത്ഥിക്കുന്നത.

യെശു ഈ കാൎയ്യങ്ങളെ പറഞ്ഞു പിന്നെ തന്റെ കണ്ണുകളെ

വനെ കാണിച്ചു കൊടുത്തിട്ടുള്ള യെഹൂദായും ആ സ്ഥലത്തെ അറി
ഞ്ഞിരുന്നു അതെന്തുകൊണ്ടെന്നാൽ യെശു തന്റെ ശിഷ്യന്മാരൊ
ടു കൂട പലപ്പൊഴും അവിടെക്ക പൊയിരുന്നു* അതുകൊണ്ടു യെ ൩
ഹൂദാ ഒരു ആൾക്കൂട്ടത്തെയും പ്രധാനാചാൎയ്യന്മാരിൽനിന്നും പറിശ
ന്മാരിൽനിന്നും ഉദ്യൊഗസ്ഥന്മാരെയും കൂട്ടിക്കൊണ്ടു ദിവട്ടികളൊടും
പന്തങ്ങളൊടും ആയുധങ്ങളൊടും കൂട അവിടെ വരുന്നു* അതു ൪
കൊണ്ടു യെശു തന്റെ മെൽ വരുവാനുള്ള കാൎയ്യങ്ങളെ ഒക്കയും
അറിഞ്ഞിരിക്കകൊണ്ടു പുറപ്പെട്ടു ചെന്ന അവരൊടു പറഞ്ഞു നി
ങ്ങൾ ആരെ അന്വെഷിക്കുന്നു* അവർ നസറായക്കാരനായ യെ ൫
ശുവിനെ എന്ന അവനൊട ഉത്തരമായിട്ടു പറഞ്ഞു യെശു അവ
രൊടു പറയുന്നു ഞാൻ തന്നെ ആകുന്നു വിശെഷിച്ചും അവനെ കാ
ണിച്ചു കൊടുത്തിട്ടുള്ള യെഹൂദായും അവരൊടു കൂട നിന്നു* അ ൬
തുകൊണ്ടു ഞാൻ തന്നെ ആകുന്നു എന്ന അവൻ അവരൊടു പറ
ഞ്ഞപ്പൊൾ തന്നെ അവർ പിന്നൊക്കം വാങ്ങി നിലത്തിൽ വീഴു
കയും ചെയ്തു* അപ്പൊൾ അവൻ പിന്നെയും നിങ്ങൾ ആരെ അ ൭
ന്വെഷിക്കുന്നു എന്ന അവരൊടു ചൊദിച്ചു നസറായക്കാരനായ
യെശുവിനെ എന്ന അവർ പറകയും ചെയ്തു* യെശു ഉത്തരമാ ൮
യിട്ടു പറഞ്ഞു ഞാൻ തന്നെ ആകുന്നു എന്ന ഞാൻ നിങ്ങളൊട പറ
ഞ്ഞു അതുകൊണ്ടു നിങ്ങൾ എന്നെ അന്വെഷിക്കുന്നു എങ്കിൽ ഇവർ
പൊയ്ക്കൊള്ളട്ടെ* നീ എനിക്ക തന്നിട്ടുള്ളവരിൽ ഒരുത്തനെയും ൯
ഞാൻ നഷ്ടമാക്കീട്ടില്ല എന്ന അവൻ പറഞ്ഞിട്ടുള്ള വചനം നിവൃ
ത്തിക്കെണ്ടുന്നതിന്നായിരുന്നു* അപ്പൊൾ ശിമൊൻപത്രൊസ തനി ൧൦
ക്ക ഒരു വാൾ ഉണ്ടാകകൊണ്ടു അതിനെ ഊരി പ്രധാനാചാൎയ്യന്റെ ദാ
സനെ വെട്ടി അവന്റെ വലത്തെ ചെവിയെ മുറിച്ചുകളകയും ചെയ്തു
ആ ദാസന്റെ പെർ മല്ക്കൂസ എന്നായിരുന്നു* അപ്പൊൾ യെശു പ ൧൧
ത്രൊസിനൊടു പറഞ്ഞു നീ നിന്റെ വാളിനെ ഉറയിൽ ഇടുക എ
ന്റെ പിതാവ എനിക്ക തന്നിട്ടുള്ള പാത്രത്തെ ഞാൻ പാനം ചെ
യ്യാതെ ഇരിക്കുമൊ* അപ്പൊൾ സൈന്യക്കൂട്ടവും സെനാപതിയും ൧൨
യെഹൂദന്മാരുടെ ഉദ്യൊഗസ്ഥന്മാരും യെശുവിനെ കൂട്ടിക്കൊണ്ടു
അവനെ ബന്ധിച്ചു* പിന്നെ അവനെ മുമ്പെ അന്നാസിന്റെ ൧൩
അടുക്കൽ കൊണ്ടുപൊയി എന്തുകൊണ്ടെന്നാൽ അവൻ ആ വൎഷ
ത്തെ പ്രധാനാചാൎയ്യനായ കയ്യാഫായുടെ അമ്മാമനായിരുന്നു* ക ൧൪
യ്യാഫ ജനത്തിന്ന വെണ്ടി ഒരുത്തൻ മരിക്കുന്നത യൊഗ്യമാകുന്നു
എന്ന യെഹൂദന്മാരൊട ആലൊചന പറഞ്ഞവൻ ആയിരുന്നു*

പിന്നെ ശിമൊൻ പത്രൊസും മറ്റൊരു ശിഷ്യനും യെശുവി ൧൫
ന്റെ പിന്നാലെ ചെന്നു ആ ശിഷ്യൻ പ്രധാനാചാൎയ്യന്ന മുഖപരി
ചയമുള്ളവനായിരുന്നു അവൻ യെശുവിനൊടു കൂട പ്രധാനാ
ചാൎയ്യന്റെ അരമനയിലെക്ക ചെന്നു* പത്രൊസ വാതില്ക്കൽ ൧൬
പുറത്ത നിന്നതെ ഉള്ളു അപ്പൊൾ പ്രധാനാചാൎയ്യന്ന മുഖപ

രിചയമുള്ളവനായ ആ മറെറ ശിഷ്യൻ പുറത്ത ചെന്ന വാതിൽകാവല്ക്കാരത്തിയായ ദാസിയൊടു പറഞ്ഞ പത്രൊസിനെ അകത്ത കൂട്ടികൊണ്ടുവരികയും ചെയ്തു* ൧൭ അപ്പൊൾ വാതിൽ കാവല്ക്കാരത്തിയായ ദാസി ശിമൊനൊടു പറയുന്നു നീയും ഈ മനുഷ്യന്റെ ശിഷ്യന്മാരിൽ ഒരുത്തനല്ലയൊ അവൻ ഞാനല്ല എന്ന പറയുന്നു* ൧൮ വിശെഷിച്ചും കുളിരായിരുന്നതുകൊണ്ട ദാസന്മാരും ഉദ്യൊഗസ്ഥന്മാരും തിയുണ്ടാക്കിട്ട തീ കാഞ്ഞുകൊണ്ട നിന്നിരുന്നു പത്രൊസും അവരൊടു കൂട തീ കാഞ്ഞുകൊണ്ട നിന്നിരുന്നു*

൧൯ അപ്പൊൾ പ്രധാനാചാൎയ്യൻ യെശുവിനൊട അവന്റെ ശിഷ്യന്മാരെ കുറിച്ചും അവന്റെ ഉപദെശത്തെ കുറിച്ചും ചൊദിച്ചു* ൨൦ യെശു അവനൊട ഉത്തരമായിട്ട പറഞ്ഞു ഞാൻ സ്പഷ്ടമായിട്ട ലൊകത്തൊട പറഞ്ഞു ഞാൻ യെഹൂദന്മാർ വന്ന കൂടുന്ന സഭയിലും ദെവാലയത്തിലും എല്ലായ്പൊഴും ഉപദെശിച്ചു ഞാൻ രഹസ്യത്തിൽ ഒരു കാൎയ്യത്തെയും പറഞ്ഞിട്ടില്ല* ൨൧ നീ എന്നൊട എന്തിന ചൊദിക്കുന്നു എങ്കൽനിന്ന കെട്ടിട്ടുള്ളവരൊട ഞാൻ എന്ത പറഞ്ഞു എന്ന അവരൊട ചൊദിക്ക കണ്ടാലും ഞാൻ പറഞ്ഞിട്ടുള്ള കാൎയ്യങ്ങളെ അവർ അറിയുന്നു* ൨൨ എന്നാറെ അവൻ ഇപ്രകാരം പറഞ്ഞതിന്റെ ശെഷം ഉദ്യൊഗസ്ഥന്മാരിൽ വെച്ച അരികെ നില്ക്കുന്ന ഒരുത്തൻ നീ ഇപ്രകാരം പ്രധാനാചാൎയ്യനൊട ഉത്തരം പറയുന്നുവൊ എന്ന പറഞ്ഞ യെശുവിനെ കൈ കൊണ്ട അടിച്ചു* ൨൩ യെശു അവനൊട ഉത്തരമായിട്ട പറഞ്ഞു ഞാൻ ദൊഷമായിട്ട പറഞ്ഞു എങ്കിൽ ദൊഷത്തെകുറിച്ച സാക്ഷിപ്പെടുത്തുക നല്ലവണ്ണം ൨൪ അത്രെ എന്നുവരികിൽ നീ എന്തിന എന്നെ അടിക്കുന്നു* എന്നാൽ അന്നാസ അവനെ ബന്ധിക്കപ്പെട്ടവനായി പ്രധാനാചാൎയ്യനായ കയ്യാഫായുടെ അടുക്കൽ അയച്ചിരുന്നു* ൨൫ എന്നാറെ ശിമൊൻ പത്രൊസ തീ കാഞ്ഞുകൊണ്ട നിന്നിരുന്നു അതുകൊണ്ട അവർ അവനൊട നീയും അവന്റെ ശിഷ്യന്മാരിൽ ഒരുത്തനല്ലയൊ എന്ന പറഞ്ഞു അവൻ നിഷെധിച്ച ഞാനല്ല എന്ന പറഞ്ഞു* ൨൬ പ്രധാനാചാൎയ്യന്റെ ഭൃത്യന്മാരിൽ പത്രൊസ ചെവിയെ വെട്ടികളഞ്ഞവന്റെ ചാൎച്ചക്കാരനായ ഒരുത്തൻ ഞാൻ തൊട്ടത്തിൽ നിന്നെ അവനൊട കൂട കണ്ടില്ലയൊ എന്ന പറഞ്ഞു* ൨൭ അപ്പൊൾ പത്രൊസ പിന്നെയും നിഷെധിച്ചു ഉടനെ പൂവൻ കൊഴി കൂകുകയും ചെയ്തു*

൨൮ പിന്നെ അവൻ യെശുവിനെ കയ്യാഫായുടെ അടുക്കൽനിന്ന ന്യായസ്ഥലത്തെക്ക കൂട്ടികൊണ്ടു പൊയി അപ്പൊൾ ഉഷഃകാലമായിരുന്നു വിശെഷിച്ച അവർ പെസഹായെ ഭക്ഷിപ്പാനായിട്ട തങ്ങൾ അശുദ്ധപ്പെടാതെ ഇരിക്കെണ്ടുന്നതിന്ന ന്യായ സ്ഥലത്തിലെക്ക ചെന്നില്ല* ൨൯ അപ്പൊൾ പീലാത്തൊസ അവരുടെ അടുക്കൽ പുറത്തു വന്ന നിങ്ങൾ ഈ മനുഷ്യന്റെ നെരെ എന്തൊരു ക

ലാത്തൊസ ഠരം വചനത്തെ കെട്ടപ്പൊൾ യെശുവിനെ പുറത്ത
കൊണ്ടുവന്ന കല്ല കൊണ്ട കെട്ടപ്പെട്ട സ്ഥലമെന്നും എബ്രായ ഭാഷ
യിൽ ഗാബ്ബത്താ എന്നും പറയപ്പെടുന്ന സ്ഥലത്ത ന്യായാസന
ത്തിങ്കൽ ഇരുന്നു* എന്നാൽ പെസഹായ്ക്കു പ്രാരംഭവും എകദെ ൧൪
ശം ആറ മണിനെരവും ആയിരുന്നു വിശെഷിച്ച അവൻ യെഹൂദ
ന്മാരൊട പറയുന്നു നിങ്ങളുടെ രാജാവ ഇതാ* എന്നാറെ (അവനെ) ൧൫
നീക്കിക്കളക (അവനെ) നീക്കിക്കളക അവനെ കുരിശിങ്കൽ തറെക്ക
എന്ന അവർ ഉറക്കെ വിളിച്ചു പീലാത്തൊസ അവരൊട പറയുന്നു
ഞാൻ നിങ്ങളുടെ രാജാവിനെ കുരിശിങ്കൽ തറെക്കെണമൊ പ്ര
ധാനാചാൎയ്യന്മാർ ഉത്തരമായിട്ട പറഞ്ഞു കൈസർ അല്ലാതെ ഞ
ങ്ങൾക്ക ഒരു രാജാവില്ല* ആകയാൽ അപ്പൊൾ കുരിശിങ്കൽ തറെ ൧൬
ക്കപ്പെടുവാനായിട്ട അവനെ അവൻ അവൎക്ക എല്പിച്ചു എന്നാറെ
അവർ യെശുവിനെ പിടിച്ചു കൊണ്ടുപൊയി* വിശെഷിച്ചും
അവൻ തന്റെ കുരിശിനെ വഹിച്ചുകൊണ്ട എബ്രായി ഭാഷയിൽ ൧൭
ഗൊൽഗൊത്താ എന്ന പറയപ്പെടുന്ന തലയൊടിടമെന്ന പെരു
ള്ള സ്ഥലത്തിന്ന പുറപ്പെട്ടു പൊയി* അവിടെ അവർ അവ ൧൮
നെയും അവനൊടു കൂട മററ രണ്ടാളുകളെയും കുരിശിൽ തറച്ചു ഒ
രൊരുത്തനെ ഓരൊരൊഭാഗത്തായിട്ടും യെശുവിനെ നടുവിലായിട്ടും
ആകുന്നു

എന്നാൽ പീലാത്തൊസ ഒരു സ്ഥാനപെർ എഴുതി കുരിശിന്റെ ൧൯
മീതെ പതിച്ചു യെഹൂദന്മാരുടെ രാജാവാകുന്ന നസറായക്കാരനായ
യെശു എന്ന എഴുതപ്പെട്ടിരുന്നു* ആകയാൽ യെശു കുരിശിങ്കൽ ൨൦
തറെക്കപ്പെട്ട സ്ഥലം നഗരത്തിന്ന സമീപമായിരുന്നതുകൊണ്ട
യെഹൂദന്മാരിൽ പലരും ഠരം സ്ഥാനപെരിനെ വായിച്ചു അത എ
ബ്രായിലും ഗ്രെക്കിലും ലത്തീനിലും എഴുതപ്പെട്ടിരുന്നു* അപ്പൊൾ ൨൧,
യെഹൂദന്മാരുടെ പ്രധാനാചാൎയ്യന്മാർ പീലാത്തൊസിനൊടു പറ
ഞ്ഞു യെഹൂദന്മാരുടെ രാജാവ എന്ന അല്ല ഞാൻ യെഹൂദന്മാരുടെ
രാജാവാകുന്നു എന്ന അവൻ പറഞ്ഞ പ്രകാരം തന്നെ എഴുതുക* ൨൨
പീലാത്തൊസ ഉത്തരമായിട്ട പറഞ്ഞു ഞാൻ എഴുതിയതിനെ എ
ഴുതി* പിന്നെ ആയുധക്കാർ തങ്ങൾ യെശുവിനെ കുരിശിങ്കൽ ത ൨൩
റച്ചതിന്റെ ശെഷം അവന്റെ വസ്ത്രങ്ങളെ എടുത്ത ഒരൊരു ആ
യുധക്കാരന്ന ഒരൊരൊ ഭാഗമായി നാലു ഭാഗങ്ങളാക്കി അപ്രകാരം
തന്നെ (അവന്റെ) അങ്കിയെയും (എടുത്തു) എന്നാൽ അങ്കി തൈപ്പു
കൂടാതെ മെലിൽനിന്ന തുടങ്ങി മുഴുവൻ നെയ്യപ്പെട്ടിരുന്നു* അതു ൨൪
കൊണ്ട അവർ തമ്മിൽ തമ്മിൽ പറഞ്ഞു നാം അതിനെ കീറരുത
ആൎക്ക വരുമെന്ന അതിന്നായ്ക്കൊണ്ട ചീട്ടിടെണം അവർ എ
ന്റെ വസ്ത്രങ്ങളെ തങ്ങളുടെ ഇടയിൽ ഭാഗിക്കയും എന്റെ കുപ്പാ
യത്തിന്നായ്ക്കൊണ്ട ചീട്ടിടുകയും ചെയ്തു എന്ന പറയുന്ന വെദ
വാക്യം നിവൃത്തിയാകെണ്ടുന്നതിന്നായിരുന്നു ഇതുകൊണ്ട ആയുധ

ക്കാർ ഠരം കാൎയ്യങ്ങൾ ചെയ്തു *

൨൫ യെശുവിന്റെ കുരിശിന്റെ അടുക്കൽ അവന്റെ മാതാവും അവന്റെ മാതാവിന്റെ സഹൊദരിയായി ക്ലെയൊഫാസിന്റെ ഭാൎയ്യയായ മറിയയും മഗ്ദലെനെ മറിയയും നിന്നിരുന്നു*

൨൬ അതുകൊണ്ട യെശു തന്റെ മാതാവും താൻ സ്നെഹിച്ചിട്ടുള്ള ശിഷ്യനും അരികെ നില്ക്കുന്നതിനെ കണ്ടാറെ അവൻ തന്റെ മാതാവിനൊടു പറയുന്നു സ്ത്രീയെ ഇതാ നിന്റെ പുത്രൻ*

൨൭ പിന്നെ അവൻ ശിഷ്യനൊട പറയുന്നു ഇതാ നിന്റെ മാതാവ അന്നെരം മുതൽ ആ ശിഷ്യൻ അവളെ തന്റെ വീട്ടിലെക്ക പരിഗ്രഹിക്കയും ചെയ്തു *

൨൮ ഇതിന്റെ ശെഷം യെശു സകലവും ഇപ്പൊൾ നിവൃത്തിയായി എന്ന അറിഞ്ഞിട്ട വെദവാക്യം നിവൃത്തിയാകെണ്ടുന്നതിന്നായിട്ട എനിക്ക ദാഹിക്കുന്നു എന്ന പറയുന്നു*

൨൯ എന്നാൽ അവിടെ കാടികൊണ്ട നിറഞ്ഞൊരു പാത്രം വെക്കപ്പെട്ടിരുന്നു അവർ ഒരു സ്പൊംഗിനെ കാടിയെ കൊണ്ട നിറെക്കയും ഇസൊപ്പിൽ കെട്ടുകയും ചെയ്തിട്ട അവന്റെ വായുടെ അടുക്കൽ വെച്ചു*

൩൦ അതുകൊണ്ട യെശു കാടിയെ വാങ്ങിയപ്പൊൾ അത നിവൃത്തിയായി എന്ന പറഞ്ഞു തന്റെ തലയെ ചായിച്ചു ആത്മാവിനെ എല്പിക്കയും ചെയ്തു *

൩൧ ആകയാൽ അന്ന പ്രാരംഭസമയമാകകൊണ്ട ശരീരങ്ങൾ ശാബതദിവസം (ആ ശാബത ദിവസം വലിയ ദിവസമായിരുന്നതുകൊണ്ട) കുരിശിന്മെൽ ഇരിക്കരുത എന്നവെച്ച അവരുടെകാലുകൾ ഒടിക്കപ്പെടണമെന്നും അവർ എടുത്തുകൊണ്ടുപൊകപ്പെടെണമെന്നും യെഹൂദന്മാർപിലാത്തൊസിനൊട അപെക്ഷിച്ചു*

൩൨ അപ്പൊൾ ആയുധക്കാർ വന്ന ഒന്നാമത്തവന്റെയും അവനൊടു കൂട കുരിശിങ്കൽ തറെക്കപ്പെട്ട മറ്റവന്റെയും കാലുകളെ ഒടിച്ചു*

൩൩ എന്നാറെ അവർ യെശുവിന്റെ അടുക്കൽ വന്ന അവൻ അപ്പൊൾ മരിച്ചുകഴിഞ്ഞു എന്ന കണ്ടപ്പൊൾ അവന്റെ കാലുകളെ ഒടിച്ചില്ല*

൩൪ എന്നാലും ആയുധക്കാരിൽ ഒരുത്തൻ ഒരു കുന്തംകൊണ്ട അവന്റെ വിലാപ്പുറത്ത കുത്തി ഉടനെ രക്തവും വെള്ളവും പുറപ്പെടുകയും ചെയ്തു *

൩൫ വിശെഷിച്ചും അതിനെ കണ്ടവൻ സാക്ഷിപ്പെടുത്തി അവന്റെ സാക്ഷിയും സത്യമുള്ളതാകുന്നു നിങ്ങൾ വിശ്വസിക്കെണ്ടുന്നതിന്ന അവൻ സത്യത്തെ പറയുന്നു എന്ന അവൻ അറികയും ചെയ്യുന്നു*

൩൬ എന്നാൽ ഠരംകാൎയ്യങ്ങൾ ഉണ്ടായത അവന്റെ ഒരു അസ്ഥിപൊലും ഒടിക്കപ്പെടുകയില്ല എന്നുള്ള വെദവാക്യം നിവൃത്തിയാകെണ്ടുന്നതിന്നായിരുന്നു*

൩൭ പിന്നെയും അവർ തങ്ങൾ കുത്തിയവങ്കൽ നൊക്കും എന്ന മറ്റൊരു വെദവാക്യം പറയുന്നു*

൩൮ ഇതിന്റെ ശെഷം അറിമതെയക്കാരനായ യൊസെഫ (യെഹൂദന്മാരുടെ ഭയം കൊണ്ട രഹസ്യത്തിലത്രെ എങ്കിലും യെശുവിന്റെ ഒരു ശിഷ്യനാകകൊണ്ട) താൻ യെശുവിന്റെ ശരീരത്തെ എടു

ട്ടെ (എന്റെ) പിതാവ എന്നെ അയച്ച പ്രകാരം തന്നെ ഞാനും നി
ങ്ങളെ അയക്കുന്നു* പിന്നെ ഇതിനെ പറഞ്ഞിട്ട അവൻ (അവ ൨൨
രുടെ) മെൽ ഊതി അവരൊട പറയുന്നു പരിശുദ്ധാത്മാവിനെ
കൈക്കൊൾവിൻ* നിങ്ങൾ ആരുടെ പാപങ്ങളെ മൊചിക്കുന്നു ൨൩
വൊ അവ അവരിൽനിന്ന മൊചിക്കപ്പെടുന്നു നിങ്ങൾ ആരുടെ(പാ
പങ്ങളെ) പിടിപ്പിക്കുന്നുവൊ അവ പിടിക്കപ്പെടുന്നു*

എന്നാൽ പന്ത്രണ്ടിൽ ഒരുത്തനായി ദിദിമുസെന്ന പറയപ്പെട്ട ൨൪
തൊമാസ യെശു വന്നപ്പൊൾ അവരൊട കൂട ഉണ്ടായിരുന്നില്ല*
അതുകൊണ്ട മറെറ ശിഷ്യന്മാർ അവനൊട ഞങ്ങൾ കർത്താവിനെ ൨൫
കണ്ടു എന്ന പറഞ്ഞു എന്നാറെ അവൻ അവരൊട പറഞ്ഞു ഞാൻ
അവന്റെ കൈകളിൽ ആണികളുടെ പഴുതിനെ കാണുകയും ആ
ണികളുടെ പഴുതിൽ എന്റെ വിരലിനെ ഇടുകയും അവന്റെ വി
ലാപ്പുറത്തിലെക്ക എന്റെ കയ്യിനെ ഇടുകയും ചെയ്യാഞ്ഞാൽ ഞാൻ
വിശ്വസിക്കയില്ല* പിന്നെ ഒരു എട്ടു ദിവസം കഴിഞ്ഞശെഷം ൨൬
വീണ്ടും അവന്റെ ശിഷ്യന്മാരും അവരൊട കൂട തൊമാസും അക
ത്തുണ്ടായിരുന്നു വാതലുകൾ അടച്ചിരിക്കുമ്പൊൾ യെശു വന്ന നടു
വിൽ നിന്ന അവരൊട നിങ്ങൾക്ക സമാധാനമിരിക്കട്ടെ എന്നും പ
റഞ്ഞു* അപ്പൊൾ അവൻ തൊമാസിനൊട പറഞ്ഞു നീ നിന്റെ ൨൭
വിരലിനെ ഇങ്ങൊട്ട നീട്ടുകയും എന്റെ കൈകളെ നൊക്കുകയും
നിന്റെ കയ്യിനെ നീട്ടി എന്റെ വിലാപ്പുറത്തിലെക്ക ഇടുകയും
ചെയ്ക നീ അവിശ്വാസിയായിരിക്കാതെ വിശ്വാസിയായിരിക്ക* എ ൨൮
ന്നാറെ തൊമാസ അവനൊട എന്റെ കർത്താവും എന്റെ ദൈവ
വുമായുള്ളൊവെ എന്ന ഉത്തരമായിട്ട പറഞ്ഞു* യെശു അവനൊട ൨൯
പറയുന്നു തൊമാസെ നീ എന്നെ കണ്ടതുകൊണ്ട നീ വിശ്വസിച്ചു കാ
ണാതെ തന്നെ വിശ്വസിച്ചവർ ഭാഗ്യവാന്മാരാകുന്നു* വിശെഷിച്ച ൩൦
ഈ പുസ്തകത്തിൽ എഴുതപ്പെടാത്ത മറെറ അനെകം അതിശയങ്ങ
ളെയും യെശു തന്റെ ശിഷ്യന്മാരുടെ മുമ്പാകെ ചെയ്തു* എന്നാൽ ൩൧
യെശു ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാകുന്നു എന്ന നിങ്ങൾ
വിശ്വസിക്കെണ്ടുന്നതിന്നും വിശ്വസിച്ചിട്ട നിങ്ങൾക്ക അവന്റെ നാ
മത്താൽ ജീവനുണ്ടാകെണ്ടുന്നതിന്നും ഇവ എഴുതപ്പെട്ടിരിക്കുന്നു*

## ൨൧ അദ്ധ്യായം

൧ ക്രിസ്തു പിന്നെയും പ്രത്യക്ഷനാകുന്നത.—൧൫ അവൻ പ
ത്രൊസിന ഒരു കല്പന കൊടുക്കയും.—൨൦ അവന്റെ കൌ
തുകത്തെ ആക്ഷെപിക്കയും ചെയ്യുന്നത

ഇക്കാൎയ്യങ്ങളുടെ ശെഷം യെശു പിന്നെയും തിബെറിയൊസ എ
ന്ന സമുദ്രതീരത്തിങ്കൽ വെച്ച ശിഷ്യന്മാൎക്ക തന്നെ താൻ പ്രത്യക്ഷ
പ്പെടുത്തി ഇപ്രകാരവും തന്നെ താൻ പ്രത്യക്ഷപ്പെടുത്തി* ശിമൊൻ ൨
പത്രൊസും ദിദിമുസ എന്ന പറയപ്പെട്ട തൊമാസും ഗലിലെയായി

ഉല കാനായിൽനിന്നുള്ളവനായ നതാനിഎലും സെബദിയുടെ പുത്ര ന്മാരും അവന്റെ ശിഷ്യന്മാരിൽവെറെ രണ്ടാളുകളും കൂടിയിരുന്നു*
൩ ശിമൊൻ പത്രൊസ അവരൊടു പറയുന്നു ഞാൻ മത്സ്യം പിടിപ്പാൻ പൊകുന്നു അവർ അവനൊട പറയുന്നു ഞങ്ങളും നിന്നൊട കൂടെ പൊരുന്നു അവർ പുറപ്പെട്ടുപൊയി ഉടനെ ഒരു പടവിൽ കയ
൪ റി എന്നാൽ ആ രാത്രിയിൽ ഒന്നിനെയും പിടിച്ചില്ല* പിന്നെ ഉദ യ കാലമായപ്പൊൾ യെശു കരയിൽ നിന്നിരുന്നു എങ്കിലും അത
൫ യെശുവാകുന്നു എന്ന ശിഷ്യന്മാർ അറിഞ്ഞില്ല* അപ്പൊൾ യെശു അവരൊട പൈതങ്ങളെ നിങ്ങൾക്ക വല്ല ആഹാരവുമുണ്ടൊ എന്ന പ റയുന്നു അവർ അവനൊട ഇല്ല എന്ന ഉത്തരമായിട്ട പറഞ്ഞു*
൬ പിന്നെ അവൻ അവരൊട പടവിന്റെ വലത്ത ഭാഗത്ത വലവീ ശുവിൻ എന്നാൽ നിങ്ങൾക്ക കിട്ടുമെന്ന പറഞ്ഞു അതുകൊണ്ട അ വർ വീശി അപ്പൊൾ മത്സ്യക്കൂട്ടം കൊണ്ട അതിനെ വലിപ്പാൻ ക
൭ ഴിഞ്ഞില്ല* അതുകൊണ്ട യെശു സ്നെഹിച്ചിട്ടുള്ള ആ ശിഷ്യൻ പ ത്രൊസിനൊടഇത കൎത്താവാകുന്നു എന്ന പറയുന്നു കൎത്താവാകുന്നു എന്ന ശിമൊൻപത്രൊസ കെട്ടപ്പൊൾ (താൻ നഗ്നനായിരിക്കകൊ ണ്ട) തന്റെ മാത്സിക വസ്ത്രത്തെ ചുററി കെട്ടി സമുദ്രത്തിങ്കൽ ചാടു
൮ കയുംചെയ്തു* എന്നാൽ മറെറ ശിഷ്യന്മാർ (കരയിൽനിന്ന എക ദെശം ഇരുനൂറ മുളം മാത്രമല്ലാതെ ദൂരമില്ലായ്കകൊണ്ട) മത്സ്യങ്ങ
൯ ളൊടെ വലയെ വലിച്ചുകൊണ്ട ചെറിയ പടവിൽ വന്നു* പിന്നെ അവർ കരയിൽ ഇറങ്ങിയപ്പൊൾ അവിടെ തീക്കനലുകൾ കത്തിയ തിനെയും അവയുടെ മെൽ മത്സ്യം വെക്കപ്പെട്ടിരിക്കുന്നതിനെയും
൧൦ അപ്പത്തെയും കണ്ടു* യെശു അവരൊട നിങ്ങൾ ഇപ്പൊൾ പിടി
൧൧ ച്ച മത്സ്യങ്ങളിൽ ചിലതിനെ കൊണ്ടുവരുവിൻ എന്ന പറയുന്നു* ശി മൊൻ പത്രൊസ കയറിപൊയി നൂററമ്പത്തമൂന്ന വലിയ മത്സ്യ ങ്ങൾ കൊണ്ട നിറഞ്ഞ വലയെ കരയിലെക്ക വലിച്ചു വിശെഷിച്ച
൧൨ അത്രവളരെ ഉണ്ടായിട്ടും വല കീറിപൊയിട്ടില്ല* യെശു അവ രൊട പറയുന്നു നിങ്ങൾ വന്ന ഭക്ഷണം കഴിച്ചുകൊൾവിൻ എ ന്നാൽ അവൻ കൎത്താവാകുന്നു എന്ന അറിഞ്ഞിരിക്കകൊണ്ട ശി ഷ്യന്മാരിൽ ഒരുത്തനും നീ ആരാകുന്നു എന്ന ചൊദിപ്പാൻ തുനി
൧൩ ഞ്ഞില്ല* അപ്പൊൾ യെശു വരികയും അപ്പത്തെ എടുക്കയും അ വൎക്ക കൊടുക്കയും ചെയ്യുന്നു അപ്രകാരം തന്നെ മത്സ്യത്തെയും*
൧൪ യെശു മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീററതിന്റെ ശെഷം ത ന്റെ ശിഷ്യന്മാൎക്ക പ്രത്യക്ഷനായത ഇപ്പൊൾ മൂന്നാം പ്രാവശ്യമാ കുന്നു*

൧൫ പിന്നെ അവർ ഭക്ഷണംകഴിച്ചതിന്റെശെഷം യെശു ശിമൊൻ പത്രൊസിനൊട പറഞ്ഞു യൊനായുടെ പുത്രനായ ശിമൊനെ നീ എന്നെ ഇവരെക്കാൾ അധികം സ്നെഹിക്കുന്നുവൊ അവൻ അവ നൊടു പറയുന്നു ഉവ്വ കൎത്താവെ ഞാൻ നിന്നെ സ്നെഹിക്കുന്നു എ

---

## ൧ അദ്ധ്യായം

൧ ക്രിസ്തുവിന്റെ വൃത്താന്തത്തിൽ ചിലതിനെ തിരികെ ചൊല്ലുന്നത. —൨൬ മത്ഥിയാസ അപ്പൊസ്തൊലനായി നിയമിക്കപ്പെടുന്നത.

ഹെ തെയൊഫിലാസെ യെശു താൻ നിയമിച്ചിട്ടുള്ള അപ്പൊസ്തൊലന്മാൎക്ക പരിശുദ്ധാത്മാവ മൂലം കല്പന കൊടുത്താറെ താൻ ആരൊ
൨ ഹണം ചെയ്യപ്പെട്ട നാൾ വരെ* ചെയ്വാനും പഠിപ്പിപ്പാനും ആരംഭിച്ചിട്ടുള്ള സകല കാൎയ്യങ്ങളെ കുറിച്ചും ഞാൻ ഒന്നാമത്തെ പ്രകരണ
൩ ത്തെ ഉണ്ടാക്കീട്ടുണ്ടല്ലൊ* അവൻ കഷ്ടാനുഭവപ്പെട്ടതിന്റെ ശെഷം നാല്പത നാൾ വരെ അവൎക്ക ദൃഷ്ടനായും ദൈവത്തിന്റെ രാജ്യത്തെ കുറിച്ചുള്ള കാൎയ്യങ്ങളെ സംസാരിക്കുന്നവനായും അനെകം സ്പഷ്ടമായുള്ള ലക്ഷ്യങ്ങൾകൊണ്ട ആയവൎക്ക താൻ ജീവനൊടിരിക്കു
൪ ന്നു എന്നും കാണിച്ചു* അനന്തരം അവൻ അവരൊട ഒന്നിച്ച കൂടിയിരുന്ന അവർ യെറുശലമിൽനിന്ന പൊകാതെ പിതാവിന്റെ വാഗ്ദത്തത്തിന്നായിട്ട കാത്തിരിക്കെണം എന്ന അവരൊട കല്പിച്ചു (അവൻ പറഞ്ഞു) ആയതിനെ നിങ്ങൾ എങ്കൽനിന്ന കെട്ടിട്ടു
൫ ണ്ട* എന്തുകൊണ്ടെന്നാൽ യൊഹന്നാൻ വെള്ളം കൊണ്ട ബപ്തിസ്മപ്പെടുത്തി നിശ്ചയം എന്നാൽ നിങ്ങൾ പരിശുദ്ധാത്മാവു കൊണ്ട
൬ ഇനി വളരെ നാളുകൾ ചെല്ലാതെ ബപ്തിസ്മപ്പെടും* ആകയാൽ അവർ ഒന്നിച്ച കൂടിയപ്പൊൾ അവർ അവനൊട കൎത്താവെ നീ ഈ ലൊകത്തിങ്കൽ ഇസ്രാഎലിന്ന രാജ്യത്തെ യഥാസ്ഥാനപ്പെടു
൭ ത്തി കൊടുക്കുമൊ എന്ന ചൊദിച്ചു* എന്നാറെ അവൻ അവരൊട പറഞ്ഞു പിതാവ തന്റെ സ്വന്ത അധികാരത്തിൽ വെച്ചിട്ടുള്ള കാലങ്ങളെ എങ്കിലും സമയങ്ങളെ എങ്കിലും അറിയുന്നത നിങ്ങൾക്കു
൮ ള്ളതല്ല* എന്നാലും പരിശുദ്ധാത്മാവ നിങ്ങളുടെ മെൽ വരുമ്പൊൾ നിങ്ങൾ ശക്തിയെ പ്രാപിക്കും നിങ്ങൾ യെറുശലമിലും യെഹൂദിയായിൽ എല്ലാടത്തും ശമറിയായിലും ഭൂമിയുടെ അവസാനത്തൊളവും
൯ എനിക്ക സാക്ഷികളാകയും ചെയ്യും* പിന്നെ അവൻ ഈ കാൎയ്യങ്ങളെ പറഞ്ഞതിന്റെ ശെഷം അവർ നൊക്കികൊണ്ടിരിക്കുമ്പൊൾ അവൻ മെല്പട്ട കൊണ്ടുപൊകപ്പെടുകയും ഒരു മെഘം അവനെ
൧൦ അവരുടെ കണ്ണുകൾക്ക മറവായി കൈക്കൊൾകയും ചെയ്തു* പിന്നെ അവൻ പൊകുന്ന സമയത്ത അവർ ആകാശത്തിലെക്ക സൂക്ഷിച്ചു നൊക്കികൊണ്ടിരിക്കുമ്പൊൾ കണ്ടാലും അവരുടെ അരികെ
൧൧ വെള്ള വസ്ത്രത്തൊട കൂടി രണ്ടു പുരുഷന്മാർ നിന്നു* വിശെഷിച്ചും അവർ പറഞ്ഞു ഗലിലെയാ മനുഷ്യരെ നിങ്ങൾ എന്തിന്നാകാശത്തിലെക്ക നൊക്കികൊണ്ട നില്ക്കുന്നു നിങ്ങളിൽനിന്ന സ്വൎഗ്ഗത്തിങ്കലെക്ക മെല്പട്ട കൊണ്ടുപൊകപ്പെട്ട ഈ യെശു അവൻ സ്വ

ൎഗ്ഗത്തിങ്കലെക്ക എതുപ്രകാരം പൊകുന്നതിനെ നിങ്ങൾ കണ്ടുവൊ
അപ്രകാരം തന്നെ വരും* അപ്പൊൾ അവർ യെരുശലമിൽനിന്ന ൧൨
ഒരു ശാബത ദിവസത്തെ പ്രയാണമുള്ള ഒലിവമല എന്ന പെരു
ള്ള പൎവതത്തിൽനിന്ന യെറുശലമിലെക്ക തിരിച്ചുപൊന്നു* പി ൧൩
ന്നെ അവർ അകത്ത വന്നാറെ ഒരു മാളികയിലെക്ക കരെറിപൊ
യി അവിടെ പത്രൊസും യാക്കൊബും യൊഹന്നാനും അന്ത്രയൊ
സും ഫീലിപ്പൊസും തൊമാസും ബൎത്തൊലൊമായും മത്തായിയും
അല്പായിയുടെ പുത്രനായ യാക്കൊബും ശെലൊത്തെസായ ശിമൊ
നും യാക്കൊബിന്റെ സഹൊദരനായ യെഹൂദായും പാൎത്തു*
ഇവരെല്ലാവരും സ്ത്രീകളൊടും യെശുവിന്റെ മാതാവായ മറിയ ൧൪
യൊടും അവന്റെ സഹൊദരന്മാരൊടും കൂടി എകമനസ്സൊടെ
പ്രാൎത്ഥനയിങ്കലും അപെക്ഷയിങ്കലും സ്ഥിരപ്പെട്ടിരുന്നു*

എന്നാൽ (ഒന്നിച്ചു കൂടിയ പെരുകളുടെ സംഖ്യ എകദെശം ൧൫
നൂറ്റിരുപതു ആയിരുന്നു) ആ നാളുകളിൽ പത്രൊസ ശിഷ്യന്മാ
രുടെ നടുവിൽ എഴുനീറ്റ നിന്ന പറഞ്ഞു* സഹൊദരന്മാരായ ൧൬
പുരുഷന്മാരെ യെശുവിനെ പിടിച്ചവൎക്ക വഴി കാണിച്ചവനായ
യെഹൂദായെ കുറിച്ച പരിശുദ്ധാത്മാവ ദാവീദിന്റെ വായമൂലം മു
മ്പെ പറഞ്ഞതായുള്ള ഈ വെദവാക്യം നിവൃത്തിയാകെണ്ടുന്നതാ
യിരുന്നു* എന്തുകൊണ്ടെന്നാൽ അവൻ ഞങ്ങളൊടു കൂടി എണ്ണപ്പെ ൧൭
ട്ട ഈ ദൈവശുശ്രൂഷ സ്ഥാനത്തിന്റെ അംശത്തെ പ്രാപിച്ചിരു
ന്നു* എന്നാൽ ഇവൻ അന്യായത്തിന്റെ കൂലികൊണ്ട ഒരു നി ൧൮
ലത്തെ സമ്പാദിച്ചു അവൻ കവിണ്ണുവീണ നടുവെ പിളൎന്ന അവ
ന്റെ കുടലുകളൊക്കയും തുറിച്ചുപൊകയും ചെയ്തു* ഇത യെറു ൧൯
ശലമിൽ വസിക്കുന്നവൎക്കെല്ലാവൎക്കും അറിയപ്പെട്ടതായിരുന്നു എ
ന്നതുകൊണ്ട ആ നിലത്തിന്ന അവരുടെ സ്വന്ത ഭാഷയിൽ അകെ
ൽദമ എന്ന പെർ വിളിക്കപ്പെട്ടിരിക്കുന്നു രക്ത നിലമെന്ന പൊരു
ളാൽ* എന്തുകൊണ്ടെന്നാൽ സംകീൎത്തന പുസ്തകത്തിൽ എഴുത ൨൦
പ്പെട്ടിരിക്കുന്നു അവന്റെ വാസസ്ഥലം ശൂന്യമായി ഭവിക്കട്ടെ അ
തിൽ ആരും വസിക്കാതെയും ഇരിക്കട്ടെ പിന്നെയും അവന്റെ എ
പ്പിസ്കൊപ്പാ സ്ഥാനത്തെ മറ്റൊരുത്തൻ എടുക്കട്ടെ* അതുകൊണ്ട ൨൧
കൎത്താവായ യെശു യൊഹന്നാന്റെ ബപ്തിസ്മമുതൽ തുടങ്ങി താൻ
നമ്മിൽനിന്ന ആരൊഹണം ചെയ്യപ്പെട്ട ആ ദിവസംവരെ നമ്മുടെ
ഇടയിൽ അകത്തും പുറത്തും സഞ്ചരിച്ച കാലം എല്ലാം* നമ്മൊടു ൨൨
കൂടി നടന്നിട്ടുള്ള ഈ പുരുഷന്മാരിൽ ഒരുത്തൻ അവന്റെ ജീ
വിച്ചെഴുനീല്പിന നമ്മൊടു കൂടി ഒരു സാക്ഷിയായിരിപ്പാൻ നിയ
മിക്കപ്പെടെണം* എന്നാറെ അവർ യുസ്തുസ എന്ന മറുനാമമുള്ള ൨൩
വനായി ബൎസബാസ എന്ന യൊസെഫിനെയും മത്തിയാസിനെ
യും രണ്ടുപെരെ നിൎത്തി* പിന്നെ അവർ പ്രാൎത്ഥിച്ച പറഞ്ഞു എ ൨൪
ല്ലാവരുടെയും ഹൃദയങ്ങളെ അറിഞ്ഞിരിക്കുന്ന കൎത്താവെ യെഹു

ദാ തന്റെ സ്ഥലത്തെക്ക തന്നെ പൊകുവാനായിട്ട ലംഘനംകൊ
ണ്ട എതിൽനിന്ന വീണുപൊയൊ ആ ദൈവ ശുശ്രൂഷ സ്ഥാനത്തി
ന്റെയും അപ്പൊസ്തൊല സ്ഥാനത്തിന്റെയും അംശത്തെ എല്ക്കു
൨൫ ന്നതിന്ന* നീ ൟ ഇരിവരിൽ ആരെ നിയമിച്ചിരിക്കുന്നു എന്നു
൨൬ കാണിച്ച തരെണമെ* പിന്നെ അവർ അവരുടെ ചീട്ടുകളെ ഇട്ടു
അപ്പൊൾ ചീട്ട മത്തിയാസിന്റെ പെരിൽ വന്നു അവൻ പതി
നൊന്ന അപ്പൊസ്തൊലന്മാരൊട കൂടി എണ്ണപ്പെടുകയും ചെയ്തു*

## ൨ അദ്ധ്യായം.

൧ അപ്പൊസ്തൊലന്മാർ പരിശുദ്ധാത്മാവ കൊണ്ട പൂൎണ്ണന്മാരായി പ
ലവിധ ഭാഷകളെ സംസാരിക്കുന്നത.

പിന്നെ പെന്തെകൊസ്ത എന്ന ദിവസം തികവ വന്നപ്പൊൾ
അവരെല്ലാവരും എകമനസ്സൊടെ ഒരു സ്ഥലത്തിൽ ഇരുന്നു* അ
൨ പ്പൊൾ പെട്ടന്ന ആകാശത്തിൽനിന്ന ഒരു ശബ്ദം ബലമുള്ളൊരു
കാററൊട്ടം പൊലെ ഉണ്ടായി അത അവർ ഇരുന്നിരുന്ന ഭവന
൩ ത്തെ ഒക്കയും പൂരിക്കയും ചെയ്തു* അപ്പൊൾ അവൎക്ക അഗ്നിയു
ടെ എന്നപൊലെ വിടൎന്ന നാവുകൾ കാണപ്പെടുകയും അത അവ
൪ രിൽ ഓരൊരുത്തന്റെ മെൽ ആവസിക്കയും ചെയ്തു* പിന്നെ
അവരെല്ലാവരും പരിശുദ്ധാത്മാവ കൊണ്ട പൂൎണ്ണന്മാരായി ആത്മാവ
അവൎക്ക വചനത്തെ കൊടുത്തപ്രകാരം മറു ഭാഷകളായി സംസാ
൫ രിച്ചു തുടങ്ങി* ആകാശത്തിൻ കീഴിൽ സകല ദെശത്തിൽനിന്നും
വന്ന ഭക്തിയുള്ള മനുഷ്യരായ യെഹൂദന്മാർ യെറുശലമിൽ പാൎക്കു
൬ ന്നുണ്ടായിരുന്നു* ൟ ശബ്ദമുണ്ടായപ്പൊൾ പുരുഷാരം വന്നുകൂടി
ചഞ്ചലപ്പെട്ടു എന്തുകൊണ്ടെന്നാൽ അവനവന്റെ സ്വന്ത ഭാഷ
൭ യിൽ അവർ സംസാരിക്കുന്നതിനെ എല്ലാവനും കെട്ടു* അവരു
എല്ലാവരും ഭ്രമിച്ച ആശ്ചൎയ്യപ്പെട്ട തമ്മിൽ തമ്മിൽ പറഞ്ഞു കണ്ടാ
൮ ലും ൟ പറയുന്നവരെല്ലാവരും ഗലിലെയക്കാരല്ലയൊ* പിന്നെ
എങ്ങിനെ നാം ഓരൊരുത്തൻ ജനിച്ചിട്ടുള്ളതിൽ നമ്മുടെ സ്വന്ത
൯ ഭാഷയിൽ കെൾക്കുന്നു* പൎത്തക്കാരും മെദക്കാരും എലാമിക്കാ
രും മെസൊപൊത്താമിയായിലും യെഹൂദിയായിലും കപ്പദൊക്കി
൧൦ യായിലും പൊന്തുസിലും ആസിയായിലും* ഫ്രീഗിയായിലും പംഫുലി
യായിലും എജിപ്തിലും കുറെനെക്ക ചെൎന്ന ലിബിയായുടെ പ്രദെശ
ങ്ങളിലും പാൎക്കുന്നവരും റൊമായിലെ പരദെശികളും യെഹൂദന്മാ
൧൧ രും യെഹൂദമാൎഗ്ഗത്തെ അനുസരിച്ചവരും* ക്രെത്തന്മാരും അറ
ബിക്കാരുമാകുന്ന നാം അവർ നമ്മുടെ ഭാഷകളിൽ ദൈവത്തി
൧൨ ന്റെ മഹത്വമുള്ള കാൎയ്യങ്ങളെ പറയുന്നതിനെ കെൾക്കുന്നു* വി
ശെഷിച്ച അവരെല്ലാവരും പരിഭ്രമപ്പെട്ടു ഇതിന്റെ പൊരുൾ
എന്താകുന്നു എന്ന തമ്മിൽ തമ്മിൽ സംസാരിച്ച സംശയിച്ചുകൊ
൧൩ ണ്ടിരുന്നു* മറെറുള്ളവർ പരിഹസിച്ചുകൊണ്ട ഇവർ പുതു വീഞ്ഞു

പിന്നെ അവർ അപ്പൊസ്തൊലന്മാരുടെ ഉപദെശത്തിലും സഹ ൪൨
വാസത്തിലും അപ്പം മുറിക്കുന്നതിലും പ്രാൎത്ഥനകളിലും സ്ഥിരപ്പെ
ട്ടിരുന്നു* സകല ആത്മാവിലും ഭയമുണ്ടായി എറിയ അത്ഭുതങ്ങളും ൪൩
ലക്ഷ്യങ്ങളും അപ്പൊസ്തൊലന്മാരാൽ ചെയ്യപ്പെടുകയും ചെയ്തു* വി ൪൪
ശെഷിച്ച വിശ്വാസികളെല്ലാവരും ഒന്നിച്ചിരുന്നു സകല വസ്തുക്ക
ളെയും പൊതുവിൽ അനുഭവിച്ചു* തങ്ങളുടെ അവകാശങ്ങളെയും ൪൫
സമ്പത്തുകളെയും വിറ്റ അവയെ ഓരൊരുത്തന്ന മുട്ടുള്ളതുപൊ
ലെ എല്ലാവൎക്കും ഭാഗിച്ച കൊടുക്കയും ചെയ്തു* അനന്തരം അവർ ൪൬
ദിനംപ്രതി എകമനസ്സൊടെ ദൈവാലയത്തിൽ സ്ഥിരപ്പെടുകയും
ഭവനംതൊറും അപ്പത്തെ മുറിക്കയും ചെയ്തു ആനന്ദത്തൊടും ഹൃദ
യ ശുദ്ധിയൊടും തങ്ങളുടെ ആഹാരത്തെ ഭക്ഷിച്ച* ദൈവത്തെ ൪൭
സ്തുതിക്കയും സകല ജനത്തൊടും കൃപയുണ്ടാകയും ചെയ്തുകൊണ്ടിരു
ന്നു രക്ഷിക്കപ്പെടുന്നവരെ ദിനംപ്രതി കൎത്താവ സഭയൊടു ചെൎക്ക
യും ചെയ്തു*

## ൩ അദ്ധ്യായം

൧ പത്രൊസും യൊഹന്നാനും ഒരു മുടന്തനെ യഥാസ്ഥാനപ്പെ
ടുത്തുന്നത. —൧൨ രൊഗശാന്തി ക്രിസ്തുവിന്റെ നാമത്തി
ങ്കൽ ആക്കുന്നത. —൧൯ അനുതാപത്തിന്ന ബുദ്ധി ഉപദെ
ശിക്കയും ചെയ്യുന്നത.

പിന്നെ ഒമ്പത മണിയിങ്കലെ പ്രാൎത്ഥന സമയത്തിങ്കൽ പത്രൊ
സും യൊഹന്നാനും ഒന്നിച്ച ദൈവാലയത്തിലെക്ക പുറപ്പെട്ട ചെ
ന്നു* വിശെഷിച്ച തന്റെ മാതാവിന്റെ ഗൎഭത്തിൽനിന്നതന്നെ മു ൨
ടന്തനായൊരു മനുഷ്യൻ കൊണ്ടുവരപ്പെട്ടു ദൈവാലയത്തിലെക്ക
ചെല്ലുന്നവരൊട ഭിക്ഷയെ യാചിപ്പാനായിട്ട അവനെ സുന്ദരമെ
ന്ന ചൊല്ലപ്പെട്ട ദൈവാലയ വാതുക്കൽ ദിവസംപ്രതി ആക്കുമാറാ
യിരുന്നു* അവൻ ദൈവാലയത്തിലെക്ക പൊകുവാൻ ഭാവിക്കു ൩
ന്ന പത്രൊസിനെയും യൊഹന്നാനെയും കാണുകകൊണ്ട ഭിക്ഷയെ
യാചിച്ചു* എന്നാറെ പത്രൊസ യൊഹന്നാനൊടു കൂടെ അവനെ ൪
സൂക്ഷിച്ചുനൊക്കിയിട്ട ഞങ്ങളുടെ നെരെ നൊക്ക എന്ന പറഞ്ഞു*
അവരിൽനിന്ന വല്ലതും ലഭിക്കുമെന്ന വിചാരിച്ച അവൻ അവരു ൫
ടെ അടുക്കലെക്ക ശ്രദ്ധ കൊടുക്കയും ചെയ്തു* അപ്പൊൾ പത്രൊസ ൬
പറഞ്ഞു എനിക്ക വെള്ളിയും പൊന്നും ഒന്നുമില്ല എന്നാൽ എനി
ക്കുള്ളതിനെ നിനക്ക ഞാൻ തരുന്നു നസറായക്കാരനായ യെശു
ക്രിസ്തുവിന്റെ നാമത്തിൽ എഴുനീറ്റ നടക്ക* പിന്നെ അവൻ ൭
അവനെ വലത്തകൈ പിടിച്ച എഴുനില്പിച്ചു ഉടനെ അവന്റെ പാ
ദങ്ങളും നരിയാണികളും ശക്തിപ്പെട്ടു* അവൻ മെല്പട്ട ചാടി നില്ക്ക ൮
യും നടക്കയും നടന്നുകൊണ്ടും നൃത്തം ചെയ്തുകൊണ്ടും ദൈവത്തെ
സ്തുതിച്ചുകൊണ്ടും അവരൊടു കൂടി ദൈവാലയത്തിലെക്ക കടക്കയും

൯ ചെയ്തു* സകല ജനവും അവൻ നടക്കുന്നതിനെയും ദൈവത്തെ
൧൦ സ്തുതിക്കുന്നതിനെയും കണ്ടു* ദൈവാലയത്തിലെ സുന്ദരവാതലി
ന്റെ അടുക്കെ ധൎമ്മത്തിനായിട്ട ഇരുന്നവൻ ഇവൻ തന്നെ ആ
കുന്നു എന്ന അറിഞ്ഞ അവന്ന സംഭവിച്ചിട്ടുള്ളതികൽ അത്ഭുതം
൧൧ കൊണ്ടും വിസ്മയം കൊണ്ടും പൂൎണ്ണന്മാരായി* പിന്നെ സൌഖ്യപ്പെട്ട
മുടന്തൻ പത്രൊസിനെയും യൊഹന്നാനെയുംപിടിച്ചുകൊണ്ടിരിക്കു
മ്പൊൾ ജനമൊക്കയും എററവും വിസ്മയപ്പെട്ട ശൊലൊമൊന്റെ
ത എന്ന ചൊല്ലപ്പെട്ട മണ്ഡപത്തിൽ അവരുടെ അടുക്കലെക്ക
ഒന്നിച്ച ഓടിചെന്നു*

൧൨ എന്നാൽ പത്രൊസ കണ്ടാറെ ജനത്തൊട ഉത്തരമായിട്ട പറ
ഞ്ഞു ഹെ ഇസ്രാഎൽ മനുഷ്യരെ നിങ്ങൾ ഇതികൽ എന്തിന ആ
ശ്ചൎയ്യപ്പെടുന്നു അല്ലെങ്കിൽ ഞങ്ങൾ ഞങ്ങളുടെ സ്വശക്തികൊണ്ട എ
ങ്കിലും ഭക്തികൊണ്ടെങ്കിലും ഇവനെ നടക്കുമാറാക്കി എന്നുള്ള പ്ര
൧൩ കാരം നിങ്ങൾ ഞങ്ങളെ എന്തിന സൂക്ഷിച്ചുനൊക്കുന്നു* അബ്രഹാ
മിന്റെയും ഇസഹാക്കിന്റെയും യാക്കൊബിന്റെയും ദൈവമായി
നമ്മുടെ പിതാക്കന്മാരുടെ ദൈവമായവൻ നിങ്ങൾ ഏല്പിച്ചവനും
പീലാത്തൊസ വിട്ടയപ്പാൻ നിശ്ചയിച്ചപ്പൊൾ അവന്റെ മുമ്പാക
നിങ്ങൾ നിഷെധിച്ചവനുമായി തന്റെ പുത്രനായുള്ള യെശുവിനെ
൧൪ മഹത്വപ്പെടുത്തി* എന്നാൽ നിങ്ങൾ വിശുദ്ധനും നീതിമാനുമായ
വനെ ഉപെക്ഷിക്കയും ഒരു ഘാതകനെ നിങ്ങൾക്ക ദാനം ചെയ്യെ
൧൫ ണമെന്ന യാചിക്കയും* ജീവന്റെ പ്രഭുവിനെ കൊല്ലുകയും ചെ
യ്തു അവനെ ദൈവം മരിച്ചവരിൽനിന്ന ഉയൎത്തെഴുനീല്പിച്ചു ആയ
൧൬ തിന ഞങ്ങൾ സാക്ഷികളാകുന്നു* അവന്റെ നാമത്തിലുള്ള വി
ശ്വാസത്താൽ നിങ്ങൾ കണ്ടറിയുന്ന ഇവനെ അവന്റെ നാമം ബ
ലപ്പെടുത്തി അത്രയുമല്ല അവൻ മൂലമായുള്ള വിശ്വാസം ഇവന്ന
നിങ്ങളുടെ എല്ലാവരുടെയും മുമ്പാകെ ഈ പൂൎണ്ണസൌഖ്യത്തെ നൽ
൧൭ കിയിരിക്കുന്നു* ഇപ്പൊളും സഹൊദരന്മാരെ നിങ്ങളുടെ അധിപ
തിമാർ ചെയ്തുപൊലെ തന്നെ നിങ്ങളും അജ്ഞാനം കൊണ്ട ഇതി
൧൮ നെ ചെയ്തു എന്ന ഞാൻ അറിയുന്നു* എന്നാൽ ക്രിസ്തു കഷ്ടപ്പെ
ടുമെന്ന ദൈവം തന്റെ സകല ദീൎഘദൎശിമാരുടെ വായകൊണ്ടും
മുമ്പെ അറിയിച്ചിട്ടുള്ള കാൎയ്യങ്ങളെ അവൻ ഇപ്രകാരം നിവൃത്തി
൧൯ ച്ചു* അതുകൊണ്ട നിങ്ങളുടെ പാപങ്ങൾ മൊചിക്കപ്പെടെണ്ടുന്നതിന്ന
നിങ്ങൾ അനുതപിക്കയും മനൊഭെദപ്പെടുകയും ചെയ്വിൻ എന്നാൽ
കൎത്താവിന്റെ മുമ്പിൽനിന്ന ആശ്വാസകരമായുള്ള കാലങ്ങൾ വരി
൨൦ കയും* മുമ്പെ തന്നെ നിങ്ങൾക്ക പ്രസംഗിക്കപ്പെട്ടവനായ യെശു
൨൧ ക്രിസ്തുവിനെ അവൻ അയക്കയും ചെയ്യും* ലൊകമുണ്ടായ മുതൽക്കു
ദൈവം തന്റെ വിശുദ്ധന്മാരായ സകല ദീൎഘദൎശിമാരുടെയും വാ
യമൂലമായി പറഞ്ഞിട്ടുള്ള സകല കാൎയ്യങ്ങളുടെയും യഥാസ്ഥാന കാ
ലങ്ങൾ വരുവൊളം ആയവനെ സ്വൎഗ്ഗം കൈക്കൊള്ളെണ്ടുന്നതാ

കുന്നു* എന്തുകൊണ്ടെന്നാൽ മൊശെ സത്യമായി പിതാക്കന്മാരൊട ൨൨ നിങ്ങളുടെ ദൈവമായ കൎത്താവ നിങ്ങളുടെ സഹൊദരന്മാരിൽനിന്ന എന്നെ പൊലെ ഒരു ദീൎഘദൎശിയെ നിങ്ങൾക്ക എഴുനീല്പിക്കും എന്നും അവൻ നിങ്ങളൊട പറയും പ്രകാരമൊക്കെയും നിങ്ങൾ അവങ്കൽനിന്ന കെൾക്കെണമെന്നും* ആ ദീൎഘദൎശിയെ ചെവിക്കൊ ൨൩ ള്ളാത്ത ജീവാത്മാവൊക്കെയും ജനങ്ങളുടെ ഇടയിൽനിന്ന മൂലനാശം ചെയ്യപ്പെടുക ഉണ്ടാകുമെന്നും പറഞ്ഞു* വിശെഷിച്ച ശമൂ ൨൪ വെൽ മുതൽ തുടങ്ങിയുള്ള ദീൎഘദൎശിമാരായും പിന്നെ ഉള്ളവരായും സംസാരിച്ചവരൊക്കെയും ഈ നാളുകളെയും മുൻ അറിയിച്ചിരിക്കുന്നു* നിങ്ങൾ ദീൎഘദൎശിമാരുടെയും വിശെഷിച്ചും നിന്റെ ൨൫ സന്തതിയിൽ ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടു മെന്ന അബ്രഹാമിനൊട പറഞ്ഞ ദൈവം നമ്മുടെ പിതാക്കന്മാരൊട ചെയ്ത നിയമത്തിന്റെയും പുത്രന്മാരാകുന്നു* ആദ്യം നി ൨൬ ങ്ങളുടെ അടുക്കലെക്ക ദൈവം തന്റെ പുത്രനായ യെശുവിനെ ഉയിൎത്തെഴുനീല്പിച്ച നിങ്ങളുടെ ദൊഷങ്ങളിൽനിന്ന ഓരൊരുത്തനെ തിരിച്ചുകൊണ്ട നിങ്ങളെ അനുഗ്രഹിപ്പാനായിട്ട അവനെ അയച്ചു*

## ൪. അദ്ധ്യായം

൧ പത്രൊസും യൊഹന്നാനും കാരാഗ്രഹത്തിൽ ആക്കപ്പെടുന്നത. — ൫ അവരുടെ ഉത്തരം. — ൧൩ അവർ ശാസിക്കപ്പെടുന്നത.

എന്നാൽ അവർ ജനത്തൊട സംസാരിച്ചിരിക്കുമ്പൊൾ ആചാൎയ്യന്മാരും ദൈവാലയത്തിലെ പ്രമാണിയും സാദൊക്കായക്കാരും* അവർ ജനങ്ങളെ പഠിപ്പിക്കയും മരിച്ചവരിൽനിന്നുള്ള ജീവിച്ചെ ൨ ഴുനീല്പിനെ യെശുമൂലം പ്രസംഗിക്കയും ചെയ്യുതുകൊണ്ട ദുഃഖപ്പെട്ട അവരുടെ നെരെ വന്നു* അവരുടെ മെൽ കൈകളെയും ഇട്ട ൩. അവരെ പിറെറ ദിവസത്തൊളം കാരാഗ്രഹത്തിലാക്കുകയും ചെയ്തു എന്തെന്നാൽ അപ്പൊൾ സന്ധ്യ സമയമായിരുന്നു* എന്നാ ൪ ലും വചനത്തെ കെട്ടവരിൽ പലരും വിശ്വസിച്ചു ആ പുരുഷന്മാരുടെ സംഖ്യ എകദെശം അയ്യായിരമുണ്ടായിരുന്നു* പിറെറ ദിവ ൫ സത്തിൽ ഉണ്ടായത എന്തെന്നാൽ അവരുടെ പ്രമാണികളും മൂപ്പന്മാരും ഉപാദ്ധ്യായന്മാരും* പ്രധാനാചാൎയ്യനായ അന്നാസും കയ്യാ ൬ ഫായും യൊഹന്നാനും ആലക്സന്തരും പ്രധാനാചാൎയ്യന്റെ വംശത്തിലുള്ളവർ എല്ലാവരും യെറുശലമിൽ ഒന്നിച്ചുകൂടി* പിന്നെ ൭ അവർ അവരെ നടുവിൽ നിൎത്തിയപ്പൊൾ നിങ്ങൾ എന്ത അധികാരം കൊണ്ട അല്ലെങ്കിൽ എന്ത നാമം കൊണ്ട ഇതിനെ ചെയ്തു എന്ന ചൊദിച്ചു* അപ്പൊൾ പത്രൊസ പരിശുദ്ധാത്മാവകൊണ്ട പൂ ൮ ൎണ്ണനായി അവരൊട പറഞ്ഞു ജനത്തിന്റെ പ്രമാണികളും ഇസ്രാ

൯ എലിൻെറ മൂപ്പന്മാരുമായുള്ളൊരെ* രൊഗിയായിരുന്ന ഒരു മ
നുഷ്യനു ചെയ്യപ്പെട്ട സൽക്രിയക്കായ്ക്കൊണ്ട അവൻ എതുപ്രകാ
രത്താൽ സൗഖ്യമാക്കപ്പെട്ടു എന്ന ഞങ്ങൾ ഇന്ന വിസ്തരിക്കപ്പെട്ട
൰ നു എങ്കിൽ* നിങ്ങൾ കുരിശിൽ തറച്ചവനായി മരിച്ചവരിൽനി
ന്ന ദൈവം ഉയിൎപ്പിച്ചവനായി നസറായക്കാരനായ യെശു ക്രിസ്തു
വിൻെറ നാമത്താൽ അവനാൽ തന്നെ ഇവൻ നിങ്ങളുടെ മുമ്പാകെ
സൗഖ്യമായി നില്ക്കുന്നു എന്ന നിങ്ങൾക്ക എല്ലാവൎക്കും ഇസ്രാഎലാ
൰൧ കുന്ന സകല ജനത്തിന്നും അറിയപ്പെടെണം* പണിക്കാരായ നി
ങ്ങളാൽ നിസ്സാരമാക്കപ്പെട്ട കല്ല ഇതാകുന്നു അത കൊണിൻെറ ത
൰൨ ലയായി തീൎന്നിരിക്കുന്നു* മറെറാരുത്തനിലും രക്ഷ ഇല്ല എന്തെ
ന്നാൽ നാം രക്ഷിക്കപ്പെടെണ്ടുന്നതിന്ന മൂലമായി സ്വൎഗ്ഗത്തിൻകി
ഴിൽ മനുഷ്യരുടെ ഇടയിൽ നൽകപ്പെട്ട നാമം മറെറാന്നുമില്ല*
൰൩ എന്നാറെ അവർ പത്രൊസിൻെറയും യൊഹന്നാൻെറയും
ധൈൎയ്യത്തെ കാണ്കകൊണ്ടും അവർ വിദ്യയില്ലാത്തവരായും ജ്ഞാ
നമില്ലാത്തവരായുമുള്ള മനുഷ്യർ എന്ന അറികകൊണ്ടും ആശ്ചൎയ്യ
പ്പെട്ടു അവർ യെശുവിനൊടു കൂടി ആയിരുന്നു എന്ന അവരെ
൰൪ അറികയും ചെയ്തു* വിശെഷിച്ചും സൗഖ്യമാക്കപ്പെട്ട മനുഷ്യൻ അ
വരൊടു കൂട നില്ക്കുന്നതിനെ കാണ്കകൊണ്ട വിരൊധം പറവാൻ
൰൫ അവൎക്ക ഒന്നുമുണ്ടായില്ല* പിന്നെ ആലൊചനസഭയിൽനിന്ന പുറ
ത്തു പൊകുവാൻ അവരൊട കല്പിച്ചിട്ട അവർ തമ്മിൽ തമ്മിൽ വി
൰൬ ചാരിച്ചു പറഞ്ഞു* നാം ഒരു മനുഷ്യരൊട എന്ത ചെയ്യും എന്തെ
ന്നാൽ കീൎത്തിയുള്ളൊരു ലക്ഷ്യം അവരാൽ ചെയ്യപ്പെട്ടു എന്ന
യെറുശലമിൽ പാൎക്കുന്നവൎക്ക എല്ലാവൎക്കും പ്രസിദ്ധമായിരിക്കുന്നുവ
൰൭ ല്ലൊ ഇല്ലെന്ന പറവാൻ നമുക്ക കഴികയില്ല* എങ്കിലും അത ജ
നത്തിൽ അധികമായി പരക്കാതെ ഇരിപ്പാനായിട്ട ഇനിമെൽ അ
വർ ഒരു നാമത്തിൽ ആരൊടും സംസാരിക്കരുത എന്ന നാം അ
൰൮ വരെ നന്നായി ശാസിക്കെണം* പിന്നെ അവർ അവരെ വിളിച്ചു
യെശുവിൻെറ നാമത്തിൽ അശെഷം സംസാരിക്കയും അരുത ഉ
൰൯ പദെശിക്കയും അരുത എന്ന അവരൊട കല്പിച്ചു* അപ്പൊൾ പ
ത്രൊസും യൊഹന്നാനും അവരൊട ഉത്തരമായിട്ട പറഞ്ഞു ഞ
ങ്ങൾ ദൈവത്തെക്കാളും അധികമായി നിങ്ങളെ അനുസരിക്കുന്നത
ദൈവത്തിൻെറ മുമ്പാകെ ന്യായമാകുന്നുവൊ നിങ്ങൾ നിൎണ്ണയി
൨൰ പ്പിൻ എന്തുകൊണ്ടെന്നാൽ ഞങ്ങൾ കണ്ടിട്ടും കെട്ടിട്ടുമുള്ള കാൎയ്യങ്ങ
൨൰൧ ളെ പറയാതെ ഇരിപ്പാൻ ഞങ്ങൾക്ക കഴികയില്ല* എന്നാറെ അ
വരെ എങ്ങിനെ ശിക്ഷിക്കെണ്ടു എന്ന അവർ ജനത്തിൻെറ ഹെ
തുവായിട്ട ഒരു വകയും കാണായ്ക കൊണ്ട അവരെ പിന്നെയും ശാ
സിച്ച വിട്ടയച്ചു അതെന്തുകൊണ്ടെന്നാൽ ചെയ്യപ്പെട്ടതിനെ കുറിച്ച
൨൰൨ എല്ലാവരും ദൈവത്തെ സ്തുതിച്ചു* എന്തെന്നാൽ സ്വസ്ഥമാക്കുന്ന
ഒരു ലക്ഷ്യം ആരിൽ ചെയ്യപ്പെട്ടുവൊ ആ മനുഷ്യൻ നാല്പതിൽ അ

ധികം വയസ്സുള്ളവനായിരുന്നു* [൨൩] പിന്നെ വിട്ടയക്കപ്പെട്ടാറെ അവർ തങ്ങളുടെ കൂട്ടകാരുടെ അടുക്കലെക്ക ചെന്ന പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും തങ്ങളൊട പറഞ്ഞിട്ടുള്ളതിനെ ഒക്കയും അറിയിച്ചു* [൨൪] എന്നാൽ അതിനെ കെട്ടാറെ അവർ എകമനസ്സൊടെ ദൈവത്തിങ്കലെക്ക തങ്ങളുടെ ശബ്ദത്തെ ഉയൎത്തി പറഞ്ഞു കൎത്താവെ നീ ആകാശത്തെയും ഭൂമിയെയും സമുദ്രത്തെയും അവയിലുള്ള സകല വസ്തുക്കളെയും ഉണ്ടാക്കിയവനായി* [൨൫] ജാതികൾ കൊപിച്ചതും ജനങ്ങൾ വെറുതെയുള്ളകാൎയ്യങ്ങളെ ചിന്തിച്ചതും എന്തിന എന്നും* [൨൬] ഭൂമിയുടെ രാജാക്കന്മാർ എഴുനീല്ക്കയും അധിപതിമാർ കൎത്താവിന്ന വിരൊധമായും അവന്റെ ക്രിസ്തുവിന്ന വിരൊധമായും ഒന്നിച്ച കൂടുകയും ചെയ്തു എന്നും തന്റെ ഭൃത്യനായ ദാവീദിന്റെ വാകൊണ്ട പറയിച്ചവനായുള്ള ദൈവമാകുന്നു* [൨൭] എന്തെന്നാൽ നീ അഭിഷെകം ചെയ്തിട്ടുള്ളവനായി നിന്റെ വിശുദ്ധ പുത്രനായ യെശുവിന്ന വിരൊധമായി എറൊദെസും പൊന്തിയുസ പിലാത്തൊസും പുറജാതികളൊടും ഇസ്രാഎൽ ജനങ്ങളൊടും കൂടെ* [൨൮] സംഭവിക്കെണമെന്ന നിന്റെ കയ്യും നിന്റെ ആലൊചനയും മുൻ നിശ്ചയിച്ചതിനെ ഒക്കയും ചെയ്വാനായിട്ട ഒന്നിച്ച കൂടി സത്യം* [൨൯] ഇപ്പൊളും കൎത്താവെ അവരുടെ ശാസനകളെ നൊക്കികൊള്ളെണമെ* [൩൦] സൗഖ്യമാക്കുന്നതിന്ന നിന്റെ കയ്യിനെ നീട്ടികൊണ്ട നിന്റെ ഭൃത്യന്മാർ നിന്റെ വചനത്തെ സകല ധൈൎയ്യത്തൊടും കൂടി ചൊല്ലെണ്ടുന്നതിന്നും ലക്ഷ്യങ്ങളും അത്ഭുതങ്ങളും നിന്റെ വിശുദ്ധ പുത്രനായ യെശുവിന്റെ നാമത്താൽ ചെയ്യപ്പെടെണ്ടുന്നതിന്നും കൃപ ചെയ്കയും ചെയ്യെണമെ* [൩൧] വിശെഷിച്ച അവർ പ്രാൎത്ഥിച്ചപ്പൊൾ അവർ കൂടിയിരുന്ന സ്ഥലം ഇളകപ്പെട്ടു അവരെല്ലാവരും പരിശുദ്ധാത്മാവുകൊണ്ട പൂൎണ്ണന്മാരാകയും ദൈവത്തിന്റെ വചനത്തെ ധൈൎയ്യത്തൊടെ പറകയും ചെയ്തു*

[൩൨] പിന്നെ വിശ്വസിച്ചവരുടെ സംഘം എകഹൃദയത്തൊടും എകാത്മാവൊടും കൂടിയിരുന്നു തനിക്കുള്ള വസ്തുക്കളിൽ ഒന്നും തനിക്ക സ്വന്തമാകുന്നു എന്ന അവരിൽ ആരും പറഞ്ഞില്ല സകലവും അവൎക്ക പൊതുവിൽ അത്രെ ഉണ്ടായിരുന്നത* [൩൩] വിശെഷിച്ച അപ്പൊസ്തൊലന്മാർ മഹാ ശക്തിയൊടെ കൎത്താവായ യെശുവിന്റെ ജീവിച്ചെഴുനീല്പിന്ന സാക്ഷികൊടുത്തു മഹാ കൃപയും അവരിൽ എല്ലാവരിലും ഉണ്ടായിരുന്നു* [൩൪] അവരിൽ മുട്ടുള്ളവൻ ഒരുത്തനും ഉണ്ടായിരുന്നില്ല എന്തുകൊണ്ടെന്നാൽ നിലങ്ങളുടെ ആകട്ടെ ഭവനങ്ങളുടെ ആകട്ടെ അവകാശികളായുള്ളവരെല്ലാവരും അവയെ വിററ വില്ക്കപ്പെട്ടവയുടെ വിലകളെ കൊണ്ടുവന്നു* [൩൫] അപ്പൊസ്തൊലന്മാരുടെ പാദങ്ങളുടെ അരികെ വെച്ചു ഓരൊരുത്തന്നും അവനവന്ന ആവശ്യമുള്ള പ്രകാരം ഭാഗിക്കപ്പെടുകയും ചെയ്തു* [൩൬] വിശെഷിച്ച ലെവിയനായി കുപ്രിയ ജാതിക്കാരനായി അപ്പൊസ്തൊലന്മാരാൽ (ശ്രാ

ന്തതയുടെ പുത്രൻ എന്ന അൎത്ഥമുള്ള) ബൎന്നബാസ എന്ന മറുനാ
൩൭ മം വിളിക്കപ്പെട്ടവനായ യൊശെ* നിലമുണ്ടാകകൊണ്ട അതിനെ
വിററ ദ്രവ്യത്തെ കൊണ്ടുവന്ന അപ്പൊസ്തൊലന്മാരുടെ പാദങ്ങ
ളുടെ അരികെ വെക്കയും ചെയ്തു*

## ൫ അദ്ധ്യായം

൧ അനനിയാസിന്റെയും സഫിറായുടെയും മരണം — ൧൭ അപ്പൊസ്തൊലന്മാർ പിന്നെയും കാരാഗ്രഹത്തിൽ ആക്കപ്പെടുകയും വിട്ടയക്കപ്പെടുകയും ചെയ്യുന്നത.

എന്നാറെ അനനിയാസ എന്ന നാമമുള്ളൊരു പുരുഷൻ അ
വന്റെ ഭാൎയ്യയായ സഫിറായൊടു കൂടി ഒരു അവകാശത്തെ വി
൨ ററു* അവന്റെ ഭാൎയ്യയും കൂടി ബൊധിച്ച വിലയിൽനിന്ന എതാ
നും വഞ്ചിച്ചെടുത്തു ഒരു അംശത്തെ കൊണ്ടുവന്ന അപ്പൊസ്തൊല
൩ ന്മാരുടെ പാദങ്ങളുടെ അരികെ വെക്കയും ചെയ്തു* എന്നാൽ പ
ത്രൊസ പറഞ്ഞു അനനിയാസെ നീ പരിശുദ്ധാത്മാവിനൊട അസ
ത്യം പറവാനും നിലത്തിന്റെ വിലയിൽനിന്ന എതാനും വഞ്ചി
ച്ചെടുപ്പാനും സാത്താൻ നിന്റെ ഹൃദയത്തെ പൂരിച്ചത എന്തുകൊ
൪ ണ്ട* അത ഇരുന്നപ്പൊൾ അത നിനക്ക തന്നെ ഇരുന്നില്ലയൊ
അത വില്ക്കപ്പെട്ടതിന്റെ ശെഷവും നിന്റെ അധികാരത്തിൽ
തന്നെ ആയിരുന്നില്ലയൊ നീ ഈ കാൎയ്യത്തെ നിന്റെ ഹൃദയ
ത്തിൽ വെച്ചത എന്ത നീ മനുഷ്യരൊടല്ല ദൈവത്തൊടത്രെ അ
൫ സത്യം പറഞ്ഞത* എന്നാൽ അനനിയാസ ഈ വചനങ്ങളെ കെ
ട്ടാറെ വീണ ജീവനെ വിടുകയും ചെയ്തു ഈ കാൎയ്യങ്ങളെ കെട്ടിട്ടു
൬ ള്ളവൎക്ക എല്ലാം മഹാ ഭയവുമുണ്ടായി* പിന്നെ യൌവനമുള്ളവർ
എഴുനിററ അവനെ മൂടികെട്ടുകയും പുറത്തുകൊണ്ടുപൊയി കുഴി
൭ ച്ചിടുകയും ചെയ്തു* പിന്നെ എകദെശം മൂന്നമണിനെരത്തിന്റെ
ഇട കഴിഞ്ഞതിന്റെ ശെഷം അവന്റെ ഭാൎയ്യയും ആ ഉണ്ടായതി
൮ നെ അറിയാതെ അകത്തു വന്നു* എന്നാറെ പത്രൊസ അവളൊ
ട ഉത്തരമായിട്ട നിങ്ങൾ നിലത്തെ ഇത്രക്കൊ വിററത എന്നൊ
ടു പറക എന്ന പറഞ്ഞു അവൾ അതെ ഇത്രക്ക തന്നെ എന്ന പ
൯ റഞ്ഞു* അപ്പൊൾ പത്രൊസ അവളൊട പറഞ്ഞു കൎത്താവിന്റെ
ആത്മാവിനെ പരിക്ഷിപ്പാനായിട്ട നിങ്ങൾ തമ്മിൽ നിശ്ചയിച്ചത
എങ്ങിനെ കണ്ടാലും നിന്റെ ഭൎത്താവിനെ കുഴിച്ചിട്ടവരുടെ പാദ
ങ്ങൾ വാതലിന്റെ അടുക്കൽ ഉണ്ട അവർ നിന്നെയും പുറത്തകൊ
൧൦ ണ്ടുപൊകും* എന്നാറെ അവൾ ഉടനെ അവന്റെ പാദങ്ങളിൽ
വീണ ജീവനെ വിട്ടു അപ്പൊൾ യൌവനമുള്ളവർ അകത്ത വന്നു
അവൾ മരിച്ചതിനെ കണ്ടു അവളെ പുറത്തു കൊണ്ടുപൊയി അവ
൧൧ ളുടെ ഭൎത്താവിന്റെ അരികെ കുഴിച്ചിടുകയും ചെയ്തു* വിശെഷി
ച്ച സഭക്ക ഒക്കയും ഈ വസ്തുതകളെ കെട്ടിട്ടുള്ളവൎക്കും എല്ലാം മഹാ

ഭയമുണ്ടായി*

പിന്നെയും അപ്പൊസ്തൊലന്മാരുടെ കൈകളാൽ വളരെ ലക്ഷ്യ ൧൨ ങ്ങളും അതിശയങ്ങളും ജനത്തിന്റെ ഇടയിൽ ചെയ്യപ്പെട്ടു (വിശെഷിച്ച അവർ എല്ലാവരും എകമനസ്സൊടെ ശൊലൊമൊന്റെ മ ണ്ഡപത്തിൽ ആയിരുന്നു* മറ്റുള്ളവരിൽ ഒരുത്തനും അവരൊ ൧൩ ടു കൂടി ചെർന്നുകൊൾവാൻ തുനിഞ്ഞില്ല ജനം അവരെ പുകഴ്ത്തുന്നു* പിന്നെ പുരുഷന്മാരായിട്ടും സ്ത്രീകളായിട്ടും പുരുഷാരങ്ങൾ ൧൪ വിശ്വസിച്ചവർ കൎത്താവിങ്കൽ എറ്റവും അധികപ്പെട്ടു) * എന്നതു ൧൫ കൊണ്ട അവർ തെരുവീഥികളിലെക്ക രൊഗികളെ പുറത്ത കൊണ്ടു വന്ന കടന്നുപൊകുന്ന പത്രൊസിന്റെ നിഴൽ എങ്കിലും അവരിൽ ചിലരുടെമെൽ നിഴലിക്കെണ്ടുന്നതിന്നായിട്ട അവരെ വിരിപ്പുകൾ മെലും കട്ടിലുകൾ മെലും കിടത്തി* ചുറ്റുമുള്ള നഗരങ്ങളിൽനിന്ന ൧൬ പുരുഷാരം രൊഗികളെയും അശുദ്ധാത്മാക്കളാൽ ബാധിക്കപ്പെട്ടവരെയും കൂട്ടികൊണ്ട യെറുശലമിലെക്ക വന്നു അവരെല്ലാവരും സൗഖ്യമാക്കപ്പെടുകയും ചെയ്തു *

എന്നാറെ പ്രധാനാചാൎയ്യനും സദുക്കായക്കാരുടെ മതമായി അ ൧൭ വനൊടു കൂടി ഉണ്ടായിരുന്നവർ എല്ലാവരും എഴുനീറ്റ ഈൎഷ്യ കൊണ്ട പൂൎണ്ണപ്പെട്ടു* തങ്ങളുടെ കൈകളെ അപ്പൊസ്തൊലന്മാരുടെ ൧൮ മെൽ ഇടുകയും അവരെ പൊതുവിലുള്ള കാരാഗൃഹത്തിലാക്കുകയും ചെയ്തു* എന്നാറെ കൎത്താവിന്റെ ദൂതൻ രാത്രിയിൽ കാരാ ൧൯ ഗൃഹത്തിന്റെ വാതിലുകളെ തുറന്ന അവരെ പുറത്തു കൂട്ടികൊണ്ടു വന്ന പറഞ്ഞു* നിങ്ങൾ ചെന്ന നിന്നുകൊണ്ട ദൈവാലയത്തിൽ ൨൦ ജനത്തൊട ഈ ജീവന്റെ വാക്കുകളെ ഒക്കയും പറവിൻ* എ ൨൧ ന്നാറെ അവർ അതിനെ കെട്ടപ്പൊൾ പ്രഭാതകാലത്ത ദൈവാലയത്തിലെക്ക ചെന്ന ഉപദെശിച്ചു പിന്നെ പ്രധാനാചാൎയ്യനും അവനൊടു കൂടയുള്ളവരും വന്ന ആലൊചനസഭയെയും ഇസ്രാഎൽ പുത്രരുടെ വിസ്താരസഭയെ ഒക്കയും കൂട വരുത്തി അവരെ കൂട്ടികൊണ്ടുവരുവാനായിട്ട കാരാഗൃഹത്തിലെക്ക ആളയച്ചു* എന്നാൽ ൨൨ ഉദ്യൊഗസ്ഥന്മാർ ചെന്നപ്പൊൾ അവരെ കാരാഗൃഹത്തിങ്കൽ കണ്ടെത്തിയില്ല എന്നാറെ അവർ തിരിച്ചുപൊന്ന അറിയിച്ച പറഞ്ഞു* കാരാഗൃഹം സകല സൂക്ഷത്തൊടെ പൂട്ടിയിരിക്കുന്നതിനെ ൨൩ യും കാവൽക്കാർ പുറത്ത വാതിലുകൾക്ക മുമ്പാക നില്ക്കുന്നതിനെയും സത്യമായി ഞങ്ങൾ കണ്ടു ഞങ്ങൾ തുറന്നാറെ അകത്ത ഒരുത്തനെയും കണ്ടില്ലതാനും* എന്നാൽ ഈ കാൎയ്യങ്ങളെ ആചാൎയ്യനും ൨൪ ദൈവാലയത്തിലെ പ്രമാണിയും പ്രധാനാചാൎയ്യന്മാരും കെട്ടപ്പൊൾ അവർ ഇത എന്തായി ഭവിക്കുമെന്ന അവയെ കുറിച്ച സംശയിച്ചു* അപ്പൊൾ ഒരുത്തൻ വന്ന അവരൊട അറിയിച്ച പറഞ്ഞു കണ്ടാ ൨൫ ലും നിങ്ങൾ കാരാഗൃഹത്തിൽ ആക്കിയ മനുഷ്യർ ദൈവാലയത്തിൽ നില്ക്കയും ജനങ്ങൾക്ക ഉപദെശിക്കയും ചെയ്തുകൊണ്ടിരിക്കുന്നു* അ ൨൬

പ്പോൾ പ്രമാണി ഭൃത്യന്മാരോട കൂട ചെന്ന അവരെ ബലാല്ക്കാരം
കൂടാതെ കൂട്ടികൊണ്ടുവന്നു എന്തുകൊണ്ടെന്നാൽ തങ്ങൾ കല്ലെറിയ
൨൭ പ്പെടുമെന്ന വെച്ച അവർ ജനത്തെ ഭയപ്പെട്ടു* പിന്നെ അവർ അ
വരെ കൊണ്ടുവന്ന ആലൊചനസഭക്ക മുമ്പാകനിൎത്തി എന്നാറെ
൨൮ പ്രധാനാചാൎയ്യൻ അവരൊട ചൊദിച്ച പറഞ്ഞു* നിങ്ങൾ ഈ നാ
മത്തിൽ ഉപദെശിക്കരുത എന്ന ഞങ്ങൾ നിങ്ങളൊട ഉറപ്പായി
കല്പിച്ചിട്ടില്ലയൊ കണ്ടാലും നിങ്ങൾ യെറുശലമിനെ നിങ്ങളുടെ ഉപ
ദെശംകൊണ്ട പൂരിച്ച ഈ മനുഷ്യന്റെ രക്തത്തെ ഞങ്ങളുടെ മെൽ
൨൯ വരുത്തുവാൻ ഭാവിക്കയും ചെയ്യുന്നു* അപ്പൊൾ പത്രൊസും ശെഷം
അപ്പൊസ്തൊലന്മാരും ഉത്തരമായിട്ട പറഞ്ഞു ഞങ്ങൾ മനുഷ്യരെ
൩൦ ക്കാൾ എറെറവും ദൈവത്തെ അനുസരിക്കെണ്ടുന്നതാകുന്നു* നമ്മുടെ
പിതാക്കന്മാരുടെ ദൈവം നിങ്ങൾ ഒരു മരത്തിൽ തൂക്കി കൊന്നിട്ടു
൩൧ ള്ള യെശുവിനെ ഉയിൎപ്പിച്ചു* ഇസ്രാഎലിന്ന അനുതാപത്തെയും
പാപമൊചനത്തെയും നൽകുവാനായിട്ട അവനെ ദൈവം തന്റെ
വലത്തകൈകൊണ്ട ഒരു പ്രഭുവായും ഒരു രക്ഷിതാവായും ഉന്ന
൩൨ തപ്പെടുത്തിയിരിക്കുന്നു* ഈ കാൎയ്യങ്ങൾക്ക അവന്റെ സാക്ഷി
കൾ ഞങ്ങളും അത്രയുമല്ല തന്നെ അനുസരിക്കുന്നവൎക്ക ദൈവം
൩൩ നൽകിയിരിക്കുന്ന പരിശുദ്ധാത്മാവും ആകുന്നു* എന്നാൽ അവർ
അതിനെ കെട്ടാറെ അവരുടെ ഹൃദയത്തിൽ കുത്തുകൊണ്ട അവ
൩൪ രെ വധിപ്പാനായിട്ട ആലൊചനചെയ്തു* അപ്പൊൾ ന്യായപ്രമാ
ണത്തിന്റെ ഗുരുഭൂതനായി സകല ജനത്തിലും ബഹുമാനമുള്ള
വനായി ഗമാലിയെൽ എന്ന നാമമുള്ളൊരു പറിശൻ ആലൊ
ചനസഭയിൽ എഴുനീററ നിന്ന കുറഞ്ഞൊരുനെരത്തെക്ക അ
൩൫ പ്പൊസ്തൊലന്മാരെ പുറത്താക്കുവാൻ കല്പിച്ചു* പിന്നെ അവൻ
അവരൊട പറഞ്ഞു ഇസ്രാഎൽ പുരുഷന്മാരെ നിങ്ങൾ ഈ മനു
ഷ്യരെ സംബന്ധിച്ച എന്ത ചെയ്വാൻ ഭാവിക്കുന്നു എന്ന നിങ്ങൾ
൩൬ തന്നെ സൂക്ഷിച്ചുകൊൾവിൻ* എന്തുകൊണ്ടെന്നാൽ ഈ നാളുകൾ
ക്ക മുമ്പെ തുദാസ എന്നവൻ താൻ ഇന്നവനാകുന്നു എന്ന ആത്മ
പ്രശംസ പറഞ്ഞുകൊണ്ട ഉണ്ടായിരുന്നു ഒരു മനുഷ്യസംഘം എ
കദെശം നാനൂറുപെർ അവനൊട ചെൎന്നുകൂടി ആയവൻ വധിക്ക
പ്പെടുകയും അവനെ അനുസരിച്ചിരുന്നവരെല്ലാം ഭിന്നപ്പെട്ട ഒന്നു
൩൭ മില്ലാതെ ആകയും ചെയ്തു* ഇവന്റെ ശെഷമായിട്ട ഗലിലെയക്കാ
രൻ യെഹൂദാ പെർവഴി പതിയുന്ന നാളുകളിൽ ഉണ്ടായി തന്റെ
പിന്നാലെ വളര ജനത്തെ വലിച്ച കൂട്ടി അവനും നശിച്ചുപൊയി
൩൮ അവനെ അനുസരിച്ചിരുന്നവരെല്ലാം ഭിന്നമാകയും ചെയ്തു* ഇ
പ്പൊഴും ഞാൻ നിങ്ങളൊട പറയുന്നു ഈ മനുഷ്യരിൽനിന്ന വാ
ങ്ങിപ്പൊകയും അവരെ വിടുകയും ചെയ്വിൻ എന്തെന്നാൽ ഈ വി
ചാരമൊ ഈ പ്രവൃത്തിയൊ മനുഷ്യരിൽനിന്ന ഉണ്ടാകുന്നു എങ്കിൽ
൩൯ അത നഷ്ടമായിതീരും* എന്നാൽ അത ദൈവത്തിൽനിന്ന ആ

കുന്നു എങ്കിൽ അതിനെ നഷ്ടമാക്കികളവാൻ നിങ്ങൾക്ക കഴികയി ല്ല നിങ്ങൾ ദൈവത്തൊടും യുദ്ധം ചെയ്യുന്നവരായി കാണപ്പെടാ തെ ഇരിപ്പാനായിട്ട തന്നെ* അപ്പൊൾ അവർ അവനെ അനുസരി ൪൦ ച്ചു പിന്നെ അവർ അപ്പൊസ്തൊലന്മാരെ വരുത്തി അടിച്ച യെശു വിന്റെ നാമത്തിൽ സംസാരിക്കരുത എന്ന കല്പിച്ച അവരെ വിട്ട യക്കയും ചെയ്തു* അപ്പൊൾ അവർ അവന്റെ നാമത്തിന്ന വെ ൪൧ ണ്ടി അവമാനത്തെ അനുഭവിപ്പാൻ തങ്ങൾ യൊഗ്യന്മാരായി എ ണ്ണപ്പെട്ടു എന്ന വെച്ച സന്തൊഷിച്ചുകൊണ്ട ആലൊചന സഭയുടെ മുമ്പിൽനിന്ന പുറപ്പെട്ടുപൊയി* പിന്നെ അവർ ദിനംപ്രതി ദൈ ൪൨ വാലയത്തിലും ഭവനം തൊറും ഉപദെശിക്കയും യെശു ക്രിസ്തുവി നെ പ്രസംഗിക്കയും ചെയ്വാൻ മുഴിയാതെ ഇരുന്നു*

## ൬ അദ്ധ്യായം

൧ എഴ ശുശ്രൂഷക്കാർ നിയമിക്കപ്പെടുന്നത.— ൯ സ്തെഫാനൊ സ വ്യാജമായി ദൈവദൂഷണമെന്ന കുറ്റം ചുമത്തപ്പെടു ന്നത.

പിന്നെ ആ നാളുകളിൽ ശിഷ്യന്മാർ വർദ്ധിച്ചപ്പൊൾ ഗ്രെക്കന്മാ ൎക്ക തങ്ങളുടെ വിധവമാർ ദിനംപ്രതിയുള്ള ശുശ്രൂഷയിൽ ഉദാസീ നമായി നൊക്കപ്പെട്ടതുകൊണ്ട എബ്രായക്കാരുടെ നെരെ ഒരു പി റുപിറുപ്പുണ്ടായിരുന്നു* അപ്പൊൾ പന്ത്രണ്ടുപെർ ശിഷ്യന്മാരുടെ ൨ സംഘത്തെ വിളിച്ച പറഞ്ഞു ഞങ്ങൾ ദൈവത്തിന്റെ വചന ത്തെവിട്ടും കളഞ്ഞ ഭക്ഷണ പങ്കിതികളിൽ ശുശ്രൂഷ ചെയ്യുന്നത യൊഗ്യമല്ല* അതുകൊണ്ട സഹൊദരന്മാരെ ഞങ്ങൾ ഒരു കാൎയ്യത്തി ൩ ന്ന ആക്കിവെക്കെണ്ടുന്നതിന പരിശുദ്ധാത്മാവുകൊണ്ടും ജ്ഞാനംകൊ ണ്ടും പൂൎണ്ണന്മാരായി നല്ല ശ്രുതിയുള്ള എഴുപുരുഷന്മാരെ നിങ്ങളിൽ നിന്ന തിരഞ്ഞെടുത്തുകൊൾവിൻ* എന്നാൽ ഞങ്ങൾ പ്രാൎത്ഥന ൪ യിലും വചനശുശ്രൂഷയിലും സ്ഥിരപ്പെട്ടിരിക്കും* എന്നാറെ ഒരു ൫ വചനം സംഘത്തിന്ന എല്ലാം പ്രസാദമായി വിശെഷിച്ച അവർ വിശ്വാസം കൊണ്ടും പരിശുദ്ധാത്മാവു കൊണ്ടും പൂൎണ്ണനായൊരു പു രുഷനായ സ്തെഫാനൊസിനെയും ഫിലിപ്പൊസിനെയും പ്രൊകൊ റൊസിനെയും നിക്കാനൊറിനെയും തിമൊനെയും പൎമ്മെനാസിനെ യും അന്തിയൊഖിയായിലെ യെഹൂദ മാൎഗ്ഗത്തെ അനുസരിച്ചവനാ യ നിക്കൊലെയൊസിനെയും തിരഞ്ഞെടുത്തു* അവരെ അവർ ൬ അപ്പൊസ്തൊലന്മാരുടെമുമ്പാകെ നിൎത്തി എന്നാറെ അവർ പ്രാ ൎത്ഥിച്ച അവരുടെ മെൽ കൈകളെ വെച്ചു* പിന്നെ ദൈവത്തി ൭ ന്റെ വചനം വളരുകയും ശിഷ്യന്മാരുടെ സംഖ്യ യെറുശലെമിൽ എററവും വൎദ്ധിക്കയും ആചാൎയ്യന്മാരിൽ ബഹു സംഘം വിശ്വാസ ത്തെ അനുസരിക്കയും ചെയ്തു*

പിന്നെ സ്തെഫാനൊസ വിശ്വാസംകൊണ്ടും ശക്തികൊണ്ടും പൂൎണ്ണ ൮

നായി ജനത്തിന്റെ ഇടയിൽ വലിയ അത്ഭുതങ്ങളെയും ലക്ഷ്യ
൯ ങ്ങളെയും ചെയ്തു* അപ്പൊൾ ലിബൎത്തിനരുടെ എന്ന പറയപ്പെ
ട്ട സഭയിലുള്ളവരിലും കുറെനായക്കാരിലും അലെക്സന്ത്രായക്കാരിലും
കിലിക്കിയായിൽനിന്നും ആസിയായിൽനിന്നുമുള്ളവരിലും ചിലർ
൧൦ സ്തെഫാനൊസിനൊട തൎക്കിച്ച എഴുനിററു* എന്നാറെ അവൻ പ
റഞ്ഞ ജ്ഞാനത്തൊടും ആത്മാവൊടും നെരിട്ട നില്പാൻ അവൎക്ക ക
൧൧ ഴിഞ്ഞില്ല* അപ്പൊൾ അവർ അവൻ മൊശെക്കും ദൈവത്തിന്നും
വിരൊധമായി ദൂഷണവാക്കുകളെ പറഞ്ഞതിനെ ഞങ്ങൾ കെട്ടു
൧൨ എന്ന പറയുന്ന മനുഷ്യരെ വശീകരിച്ചു* പിന്നെ അവർ ജന
ത്തെയും മൂപ്പന്മാരെയും ഉപാദ്ധ്യായന്മാരെയും ഇളക്കുകയും അവ
ന്റെ നെരെവന്ന അവനെ പിടിക്കയും വിസ്താരസഭയിലെക്ക കൊ
൧൩ ണ്ടുപൊകയും* ഈ മനുഷ്യൻ ഈ വിശുദ്ധ സ്ഥലത്തിന്നും വെദ
പ്രമാണത്തിന്നും വിരൊധമായി ദൂഷണവാക്കുകളെ സംസാരിക്കു
൧൪ ന്നത മാററുന്നില്ല എന്നും* നസറായക്കാരനായ ഈ യെശു ഈ
സ്ഥലത്തെ നശിപ്പിക്കയും മൊശെ നമുക്ക എല്പിച്ചിട്ടുള്ള മൎയ്യാദകളെ
ഭെദം വരുത്തുകയും ചെയ്യുമെന്ന ഇവൻ പറഞ്ഞതിനെ ഞങ്ങൾ
കെട്ടിട്ടുണ്ടല്ലൊ എന്നും പറയുന്ന കള്ളസാക്ഷികളെ നിൎത്തുകയും
൧൫ ചെയ്തു* അപ്പൊൾ വിസ്താരസഭയിൽ ഇരുന്നവരെല്ലാവരും അ
വനെ സൂക്ഷിച്ചുനൊക്കി അവന്റെ മുഖത്തെ ഒരു ദൈവദൂതന്റെ
മുഖത്തെ എന്നപൊലെ കാണുകയും ചെയ്തു*

## ൭ അദ്ധ്യായം

൧ സ്തെഫാനൊസ തന്റെ കുററച്ചുമതലക്ക ഉത്തരം പറയുന്നത.
—൫൪ അവനെ കല്ലെറിഞ്ഞു കൊല്ലുന്നത.

അപ്പൊൾ പ്രധാനാചാൎയ്യൻ ഈ കാൎയ്യങ്ങൾ ഇപ്രകാരം തന്നെ
൨ ആകുന്നുവൊ എന്ന പറഞ്ഞു* എന്നാറെ അവൻ പറഞ്ഞു സഹൊ
ദരന്മാരായും പിതാക്കന്മാരായുമുള്ള മനുഷ്യരെ കെട്ടുകൊൾവിൻ ന
മ്മുടെ പിതാവായ അബ്രഹാം ഖാറാനിൽ കുടിയിരിക്കുന്നതിന മു
മ്പെ അവൻ മെശൊപൊതാമിയായിലിരിക്കുമ്പൊൾ മഹത്വത്തി
൩ ന്റെ ദൈവം അവന പ്രത്യക്ഷനായി* അവനൊട നിന്റെ സ്വ
ദെശത്തെയും നിന്റെ സ്വജനത്തെയും വിട്ട പുറപ്പെട്ടുകയും ഞാൻ
നിനക്ക കാണിക്കും നാട്ടിലെക്ക വരികയും ചെയ്ക എന്ന പറഞ്ഞു*
൪ അപ്പൊൾ അവൻ കൽദായക്കാരുടെ ദെശത്തനിന്ന പുറപ്പെട്ട
ഖാറാനിൽ കുടിയിരുന്നു പിന്നെ അവിടെനിന്ന അവന്റെ പിതാ
വ മരിച്ചതിന്റെ ശെഷം അവൻ നിങ്ങൾ ഇപ്പൊൾ പാൎക്കുന്ന ഈ
൫ നാട്ടിലെക്ക അവനെ കുടിനീക്കി* എന്നാറെയും താൻ അവന്ന
അതിൽ ഒരു അവകാശത്തെ കൊടുത്തില്ല കാലടി വെപ്പാൻ പൊ
ലും ഇല്ല എങ്കിലും താൻ അതിനെ അവന്നും അവന്റെ ശെഷം
അവന്റെ സന്തതിക്കും അവകാശമാക്കി കൊടുക്കുമെന്ന അവന്ന

സന്തതി ഇല്ലാത്തപ്പൊൾ വാഗ്ദത്തം ചെയ്തു* പിന്നെയും ദൈവം ൬
ഇപ്രകാരം പറഞ്ഞു അവന്റെ സന്തതി ഒരു അന്യദെശത്തിൽ
ചെന്ന പാൎക്കയും അവർ അവരെ ദാസ്യമാക്കുകയും നാനൂറു സം
വത്സരം അവരെ ഉപദ്രവിക്കയും ചെയ്യും* അവർ അടിമപ്പെട്ടു ൭
ന്നത ആൎക്കൊ ആ ജാതിയെ ഞാൻ വിധിക്കുമെന്നും ദൈവം പറ
ഞ്ഞു അതിന്റെ ശെഷം അവർ പുറപ്പെട്ടുവന്ന ഈ സ്ഥലത്തിൽ
എന്നെ സെവിക്കയും ചെയ്യും* വിശെഷിച്ചും അവൻ അവന്ന ൮
ചെലാകൎമ്മം എന്നുള്ള നിയമത്തെ കൊടുത്തു ഇപ്രകാരം അബ്രഹാം
ഇസഹാക്കിനെ ജനിപ്പിച്ചു എട്ടാം ദിവസത്തിൽ അവനെ ചെല
ചെയ്കയും ചെയ്തു ഇസഹാക്ക യാക്കൊബിനെയും യാക്കൊബ പന്ത്ര
ണ്ടു ഗൊത്രപിതാക്കന്മാരെയും ജനിപ്പിച്ചു* പിന്നെ ഗൊത്രപിതാക്ക ൯
ന്മാർ അസൂയപ്പെട്ടു യൊസെഫിനെ എജിപ്തിലെക്ക വിററുകളഞ്ഞു
എങ്കിലും ദൈവം അവനൊടു കൂടെ ഉണ്ടായിരുന്നു* അവനെ അ ൰
വന്റെ സകല ഉപദ്രവങ്ങളിൽനിന്നും വിടിയിക്കയും എജിപ്തിലെ
രാജാവായ ഫറവൊന്റെ മുമ്പാക അവന്ന കൃപയെയും ബുദ്ധിയെ
യും നൽകുകയും ചെയ്തു അവൻ അവനെ എജിപ്തിന്നും തന്റെ
സകല കുഡുംബത്തിന്നും അധിപതിയാക്കുകയും ചെയ്തു* പി
ന്നെ എജിപ്ത എന്നും കാനാനെന്നും ഉള്ള നാട്ടിലെല്ലാം ക്ഷാമവും ൰൧
മഹാ ഉപദ്രവവും ഉണ്ടായി നമ്മുടെ പിതാക്കന്മാൎക്ക ആഹാരം കിട്ടി
യതുമില്ല* എന്നാറെ യാക്കൊബ എജിപ്തിൽ ധാന്യമുണ്ടെന്ന കെൾ ൰൨
ക്കകൊണ്ട നമ്മുടെ പിതാക്കന്മാരെ ഒന്നാമത അയച്ചു* രണ്ടാമത യൊ ൰൩
സെഫ തന്റെ സഹൊദരന്മാൎക്ക അറിയപ്പെട്ടവനായി യൊസെ
ഫിന്റെ വംശവും ഫറവൊനൊട അറിയിക്കപ്പെട്ടു* അപ്പൊൾ യൊ ൰൪
സെഫ ആളയച്ച തന്റെ പിതാവായ യാക്കൊബിനെയും തന്റെ
വംശം എല്ലാം കൂടി എഴുവത്തഞ്ചു ജീവാത്മാക്കളെയും വരുത്തി*
അപ്രകാരം യാക്കൊബ എജിപ്തിലെക്ക പുറപ്പെട്ടുചെന്നു അവിടെ ൰൫
അവനും നമ്മുടെ പിതാക്കന്മാരും മരിക്കയും* അവിടെനിന്ന ശി ൰൬
ഖെമിലെക്ക കൊണ്ടുവരപ്പെട്ടുകയും അബ്രഹാം ശിഖെമിന്റെ പിതാ
വായ എമ്മൊറിന്റെ പുത്രന്മാരൊടു വിലയ്ക്കു വാങ്ങീട്ടുള്ള പ്രെത
ക്കല്ലറയിൽ സ്ഥാപിക്കപ്പെട്ടുകയും ചെയ്തു*

പിന്നെ ദൈവം അബ്രഹാമിനൊട സത്യം ചെയ്തിട്ടുള്ള വാഗ്ദത്ത ൰൭
ത്തിന്റെ കാലം സമീപിച്ചപ്പൊൾ* യൊസെഫിനെ അറിയാത്ത ൰൮
മററൊരു രാജാവ ഉണ്ടായതു വരെ ജനം എജിപ്തിൽ വളൎന്ന വ
ൎദ്ധിക്കയും ചെയ്തു* ആയവൻ നമ്മുടെ ജാതിയൊട കൃത്രിമം ചെ ൰൯
യ്തു നമ്മുടെ പിതാക്കന്മാരെ അവർ തങ്ങളുടെ ബാലകന്മാർ ജീവി
ക്കാതെ ഇരിക്കെണ്ടുന്നതിന്നായിട്ട അവരെ പുറത്തിട്ടുകളവാൻ ത
ക്കവണ്ണം ഉപദ്രവിച്ചു* ആ കാലത്തിങ്കൽ മൊശെ ജനിച്ചു അതിസു ൨൰
ന്ദരനായിരുന്നു അവൻ മൂന്നുമാസം തന്റെ പിതാവിന്റെ ഭവ
നത്തിൽ വളൎത്തപ്പെട്ടു* പിന്നെ അവൻ പുറത്താക്കപ്പെട്ടപ്പൊൾ ൨൰൧

ഫറവൊന്റെ പുത്രി അവനെ എടുത്ത തന്റെ പുത്രനായിട്ട വള
൨൨ ൎത്തുകയും ചെയ്തു* പിന്നെ മൊശെ എജിപ്തിക്കാരുടെ സകല
ജ്ഞാനത്തിലും ശീലിച്ച വാക്കുകളിലും ക്രിയകളിലും സമൎത്ഥനായി*
൨൩ പിന്നെ അവന്ന നാല്പത വയസ്സ തികഞ്ഞപ്പൊൾ ഇസ്രാഎൽ പു
ത്രന്മാരായ തന്റെ സഹൊദരന്മാരെ ചെന്ന കാണെണമെന്ന
൨൪ അവന്റെ ഹൃദയത്തിൽ തൊന്നി* വിശെഷിച്ച അവൻ ഒരുത്തൻ
അന്യായത്തെ അനുഭവിക്കുന്നതിനെ കണ്ടാറെ അവനെ കാത്ത
രക്ഷിക്കയും എജിപ്തിക്കാരനെ വധിച്ച ഉപദ്രവപ്പെട്ടവന്നവെണ്ടി
൨൫ പ്രതിക്രിയ ചെയ്കയും ചെയ്തു* ദൈവം അവന്റെ കൈകൊണ്ട അ
വരെ രക്ഷിപ്പിക്കുമെന്നുള്ളതിനെ അവന്റെ സഹൊദരന്മാർ അ
റിയുമെന്നല്ലൊ അവൻ വിചാരിച്ചത അവർ അറിഞ്ഞില്ലതാനും*
൨൬ പിറ്റെ ദിവസത്തിലും അവർ കലഹിക്കുമ്പൊൾ അവൎക്ക തന്നെ
താൻ കാണിച്ച മനുഷ്യരെ നിങ്ങൾ സഹൊദരന്മാരാകുന്നു നിങ്ങൾ
തമ്മിൽ തമ്മിൽ എന്തിന അന്യായം ചെയ്യുന്നു എന്ന പറഞ്ഞ അ
൨൭ വരെ പിന്നെയും ഒന്നാക്കിവെപ്പാൻ ശ്രമിച്ചു* എന്നാറെ തന്റെ
അയല്ക്കാരനൊട അന്യായം ചെയ്യുവൻ അവനെ തള്ളിക്കളഞ്ഞ
പറഞ്ഞു നിന്നെ ഞങ്ങളുടെ മെൽ പ്രമാണിയായും ന്യായാധിപ
൨൮ തിയായും ആക്കിവെച്ചവൻ ആര* നീ ഇന്നലെ എജിപ്തിക്കാരനെ
കൊന്ന പ്രകാരം തന്നെ എന്നെയും കൊല്ലുവാൻ മനസ്സുണ്ടൊ*
൨൯ അപ്പൊൾ ഈ വാക്ക നിമിത്തമായിട്ട മൊശെ ഓടിപ്പൊയി മദി
യാൻ എന്ന ദെശത്തിൽ പരദെശിയായിരുന്നു അവിടെ രണ്ടു പു
൩൦ ത്രന്മാരെ ജനിപ്പിച്ചു* പിന്നെ നാല്പത സംവത്സരം കഴിഞ്ഞതി
ന്റെശെഷം സീനാപൎവതത്തിലെ വനത്തിൽ കൎത്താവിന്റെ
ഒരു ദൂതൻ ഒരു കാട്ടിൽ അഗ്നിജ്വാലയിൽ അവന്ന പ്രത്യക്ഷനാ
൩൧ യി* മൊശെ കണ്ടാറെ ആ കാഴ്ചയിങ്കൽ ആശ്ചൎയ്യപ്പെട്ടു അവൻ
അതിനെ സൂക്ഷിച്ച നൊക്കുവാനായിട്ട അടുത്തുവരുമ്പൊൾ അവ
൩൨ നൊട കൎത്താവിന്റെ ശബ്ദം ഉണ്ടായി* ഞാൻ അബ്രഹാമിന്റെ
ദൈവവും ഇസഹാക്കിന്റെ ദൈവവും യാക്കൊബിന്റെ ദൈവവും
ആയി നിന്റെ പിതാക്കന്മാരുടെ ദൈവമായവനാകുന്നു അപ്പൊൾ
൩൩ മൊശെ വിറച്ച സൂക്ഷിച്ചുനൊക്കുവാൻ തുനിഞ്ഞില്ല* അപ്പൊൾ
കൎത്താവ അവനൊട പറഞ്ഞു നീ നില്ക്കുന്ന സ്ഥലം ശുദ്ധമുള്ള നി
ലമാകകൊണ്ട നിന്റെ പാദങ്ങളിൽനിന്ന നിന്റെ ചെരിപ്പുകളെ
൩൪ ഊരിക്കളക* എജിപ്തിലുള്ള എന്റെ ജനത്തിന്റെ ഉപദ്രവ
ത്തെ ഞാൻ കണ്ടു ഞാൻ കണ്ടു അവരുടെ ഞരക്കത്തെയും കെ
ട്ടു ഞാൻ അവരെ രക്ഷിപ്പാനായിട്ട ഇറങ്ങിവരികയും ചെയ്തു ഇ
പ്പൊൾ വരിക ഞാൻ നിന്നെ എജിപ്തിലെക്ക അയക്കയും ചെയ്യും*
൩൫ നിന്നെ പ്രമാണിയായും ന്യായാധിപതിയായും ആക്കിവെച്ചവൻ ആ
ര എന്ന അവർ പറഞ്ഞ ഉപെക്ഷിച്ചിട്ടുള്ള ഈ മൊശെയെ ത
ന്നെ ദൈവം കാട്ടിൽ അവന്ന പ്രത്യക്ഷനായ ദൈവദൂതന്റെ

കൈ കൊണ്ട പ്രമാണിയായും മൊക്ഷാവായും ആക്കി അയച്ചു* ൩൬ ഇവൻ എജിപ്തു ദെശത്തിലും ചെങ്കടലിലും നാല്പത സംവത്സരം വനപ്രദെശത്തിലും അത്ഭുതങ്ങളെയും ലക്ഷ്യങ്ങളെയും ചെയ്തിട്ട അവരെ പുറത്ത കൊണ്ടു വന്നു* ൩൭ എന്നെ പൊലെ ഒരു ദീൎഘദൎശിയെ നിങ്ങളുടെ ദൈവമായ കൎത്താവ നിങ്ങളുടെ സഹൊദരന്മാരിൽനിന്ന നിങ്ങൾക്ക ഉണ്ടാക്കും അവനിൽനിന്ന നിങ്ങൾ കെൾക്കുമെന്ന ഇസ്രാഎൽ പുത്രന്മാരൊട പറഞ്ഞിട്ടുള്ള മൊശെ ഇവൻ തന്നെ ആകുന്നു* ൩൮ സീനാപൎവ്വതത്തിൽ തന്നൊട കൂടെ സംസാരിച്ചിട്ടുള്ള ദൈവദൂതനൊടും നമ്മുടെ പിതാക്കന്മാരൊടും കൂട വനപ്രദെശത്തിലെ സഭയിൽ ഇരുന്നവനും നമുക്ക തരുവാനായിട്ട ജീവനുള്ള വാക്യങ്ങളെ കൈക്കൊണ്ടവനും ഇവൻ ആകുന്നു* ൩൯ നമ്മുടെ പിതാക്കന്മാർ അവനൊട അനുസരിച്ചിരിപ്പാൻ മനസ്സില്ലാതെ അവനെ തങ്ങളിൽനിന്ന തള്ളിക്കളഞ്ഞ തങ്ങളുടെ ഹൃദയങ്ങളിൽ എജിപ്തിലെക്ക തിരിച്ചുപൊയി* ൪൦ അഹറൊനൊട പറഞ്ഞു ഞങ്ങളുടെ മുമ്പിൽ നടപ്പാനായിട്ട ഞങ്ങൾക്ക ദൈവങ്ങളെ ഉണ്ടാക്കുക എന്തുകൊണ്ടെന്നാൽ ഞങ്ങളെ എജിപ്തു ദെശത്തിൽനിന്ന കൂട്ടികൊണ്ടുപൊന്നിട്ടുള്ള ഈ മൊശെക്കൊ അവന്ന എന്തവന്നു എന്ന ഞങ്ങൾ അറിയുന്നില്ല* ൪൧ വിശെഷിച്ച ആ ദിവസങ്ങളിൽ അവർ ഒരു കാളക്കുട്ടിയെ ഉണ്ടാക്കി വിഗ്രഹത്തിന്ന ബലി നൽകുകയും തങ്ങളുടെ കൈക്രിയകളിൽ തന്നെ സന്തൊഷിക്കയും ചെയ്തു* ൪൨ അപ്പൊൾ ദൈവം തിരിഞ്ഞ ആകാശത്തിലെ സൈന്യത്തെ പൂജിപ്പാനായിട്ട അവരെ എല്പിച്ചു ദീൎഘദൎശിമാരുടെ പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ ഇസ്രാഎൽ കുഡുംബക്കാരെ നിങ്ങൾ വനപ്രദെശത്തിൽ നാല്പത സംവത്സരകാലം എനിക്ക മൃഗവധങ്ങളെയും ബലികളെയും നൽകീട്ടുണ്ടൊ* ൪൩ വന്ദിപ്പാനായിട്ട നിങ്ങൾ ഉണ്ടാക്കിട്ടുള്ള രൂപങ്ങളാകുന്ന മൊലൊക്കിന്റെ കൂടാരത്തെയും നിങ്ങളുടെ ദൈവനാകുന്ന റെംഫാന്റെ നക്ഷത്രത്തെയും നിങ്ങൾ എടുത്തുകൊണ്ടു പൊന്നുവല്ലൊ ഞാൻ നിങ്ങളെ ബാബിലൊന്ന അപ്പുറം കുടിനീക്കുകയും ചെയ്യും

൪൪ മൊശെ കണ്ട മാതൃകപ്രകാരം തന്നെ ഉണ്ടാക്കെണമെന്ന അവനൊട പറഞ്ഞവൻ നിയമിച്ച പ്രകാരം നമ്മുടെ പിതാക്കന്മാൎക്ക വനപ്രദെശത്തിൽ സാക്ഷി കൂടാരം ഉണ്ടായിരുന്നു* ൪൫ അതിനെയും നമ്മുടെ പിന്നത്തെ പിതാക്കന്മാർ യെശുവിനൊടു കൂടി നമ്മുടെ പിതാക്കന്മാരുടെ മുഖത്തിൽനിന്ന ദൈവം പുറത്താക്കി കളഞ്ഞ പുറജാതിക്കാരുടെ അവകാശത്തിലെക്ക ദാവീദിന്റെ നാളുകൾ വരെ കൊണ്ടുവന്നു* ൪൬ ഇവൻ ദൈവത്തിന്റെ മുമ്പാക കൃപയെ കണ്ടെത്തുകയും യാക്കൊബിന്റെ ദൈവത്തിന്ന ഒരു കൂടാരത്തെ കണ്ടെത്തെണമെന്ന ആഗ്രഹിക്കയും ചെയ്തു* ൪൭ എന്നാൽ ശൊലൊമൊൻ അവന്ന ഒരു ഭവനത്തെ തീൎത്തു* ൪൮ എങ്കിലും അത്യുന്നതനായുള്ള

൪൮ വൻ കൈകൾകൊണ്ടുതീൎക്കപ്പെട്ട ആലയങ്ങളിൽ വസിക്കുന്നില്ല* അ
പ്രകാരം ദീൎഘദൎശി പറയുന്നു സ്വൎഗ്ഗം എന്റെ സിംഹാസനവും ഭൂമി
എന്റെ പാദപീഠവും ആകുന്നു നിങ്ങൾ എതുപ്രകാരമുള്ളൊരുഭവന
ത്തെ എനിക്ക തീൎക്കും അല്ലെങ്കിൽ എന്റെ അധിവാസസ്ഥലം എ
൫൦ താകുന്നു* എന്റെ കൈ ഇവ വസ്തുക്കളെ ഒക്കെയും ഉണ്ടാക്കീട്ടില്ലയൊ
൫൧ എന്നു കൎത്താവ പറയുന്നു* കഠിനകണ്ഠന്മാരും ഹൃദയത്തിലും ചെ
വികളിലും ചെലാകൎമ്മം ചെയ്യപ്പെടാത്തവരുമായുള്ളൊരെ നിങ്ങൾ
എല്ലായ്പൊഴും പരിശുദ്ധാത്മാവിനൊട മറുക്കുന്നു നിങ്ങളുടെ പിതാക്ക
൫൨ ന്മാർ ചെയ്തപ്രകാരം തന്നെ നിങ്ങളും ചെയ്യുന്നു* നിങ്ങളുടെ പി
താക്കന്മാർ പീഡിപ്പിക്കാതെ ദീൎഘദൎശിമാരിൽ ആരുള്ളു അത്രയു
മല്ല നീതിമാനായവന്റെ വരവിനെ കുറിച്ചു മുൻ അറിയിച്ചിട്ടു
ള്ളവരെ അവർ കൊന്നു നിങ്ങൾ ഇപ്പൊൾ ആയവന്റെ ദ്രൊഹി
൫൩ കളായും കുലപാതകന്മാരായും തീൎന്നു* നിങ്ങൾ ദൈവദൂതന്മാരുടെ
നിരകൾ കൊണ്ടു ന്യായപ്രമാണത്തെ കൈക്കൊണ്ടു അതിനെ പ്രമാ
ണിച്ചിട്ടുമില്ല*
൫൪ എന്നാൽ അവർ ഇവ കാൎയ്യങ്ങളെ കെട്ടാറെ അവരുടെ ഹൃദ
൫൫ യങ്ങളിൽ മുറിഞ്ഞു അവന്റെ നെരെ പല്ലുകടിച്ചു* എങ്കിലും അ
വൻ പരിശുദ്ധാത്മാവിനാൽ പരിപൂൎണ്ണനായി ആകാശത്തിങ്കലെക്ക
മെല്പട്ടു സൂക്ഷിച്ചു നൊക്കി ദൈവത്തിന്റെ മഹത്വത്തെയും യെ
ശു ദൈവത്തിന്റെ വലത്തുഭാഗത്തിങ്കൽ നില്ക്കുന്നതിനെയും കണ്ടു
൫൬ പറഞ്ഞു* കണ്ടാലും മെൽ ലൊകങ്ങൾ തുറന്നിരിക്കുന്നതിനെയും
മനുഷ്യന്റെ പുത്രൻ ദൈവത്തിന്റെ വലത്തുഭാഗത്തിങ്കൽനില്ക്കു
൫൭ ന്നതിനെയും ഞാൻ കാണുന്നു* അപ്പൊൾ അവർ ഒരു മഹാ ശ
ബ്ദത്തൊടെ നിലവിളിച്ചു തങ്ങളുടെ ചെവികളെ പൊത്തുകയും ഏ
൫൮ കമനസ്സൊടെ അവന്റെ നെരെ പാഞ്ഞു ചെല്ലുകയും* അവനെ
നഗരത്തിൽനിന്ന പുറത്താക്കികളഞ്ഞു കല്ലുകൾ കൊണ്ട എറിക
യും ചെയ്തു സാക്ഷിക്കാരും തങ്ങളുടെ വസ്ത്രങ്ങളെ ശൌൽ എന്ന
൫൯ പെരുള്ളൊരു ബാലന്റെ പാദങ്ങളുടെ അരികെ വെച്ചു* കൎത്താ
വായ യെശു എന്റെ ആത്മാവിനെ കൈക്കൊള്ളെണമെന്ന പറ
ഞ്ഞു പ്രാൎത്ഥിക്കുന്ന സ്തെഫാനൊസിനെ അവർ കല്ലുകൾകൊണ്ട എ
൬൦ റികയും ചെയ്തു* പിന്നെ അവൻ മുട്ടുകുത്തി കൎത്താവെ ഇവ പാപ
ത്തെ അവരിൽ ആക്കിവെക്കരുതെ എന്ന ഒരു ഉരത്ത ശബ്ദത്തൊ
ടെ വിളിച്ചു പറഞ്ഞു ഇതിനെ പറഞ്ഞിട്ടു അവൻ നിദ്രയെ പ്രാപി
ക്കയും ചെയ്തു*

## ൮ അദ്ധ്യായം

൧ ശമറിയായിൽ സഭ ഉണ്ടായത.—൧൪ അത പത്രൊസിനാലും
യൊഹന്നാനാലും ഉറപ്പിക്കപ്പെടുന്നത.—൨൬ ഫിലിപ്പൊസ ഒ
രു നപുംസകനെ ബപ്തിസ്മചെയ്വാൻ അയക്കപ്പെടുന്നത.

കൈ കൊണ്ട പ്രമാണിയായും മൊക്ഷാവായും ആക്കി അയച്ചു* ഇവ ൩൬
ൻ എജിപ്തു ദെശത്തിലും ചെങ്കടലിലും നാല്പത സംവത്സരം വന
പ്രദെശത്തിലും അത്ഭുതങ്ങളെയും ലക്ഷ്യങ്ങളെയും ചെയ്തിട്ട അവ
രെ പുറത്ത കൊണ്ടു വന്നു* എന്നെ പൊലെ ഒരു ദീൎഘദൎശിയെ ൩൭
നിങ്ങളുടെ ദൈവമായ കൎത്താവ നിങ്ങളുടെ സഹൊദരന്മാരിൽനി
ന്ന നിങ്ങൾക്ക ഉണ്ടാക്കും അവനിൽനിന്ന നിങ്ങൾ കെൾക്കുമെന്ന
ഇസ്രാഎൽ പുത്രന്മാരൊട പറഞ്ഞിട്ടുള്ള മൊശെ ഇവൻ തന്നെ
ആകുന്നു* സീനാപൎവതത്തിൽ തന്നൊട കൂടെ സംസാരിച്ചിട്ടുള്ള ൩൮
ദൈവദൂതനൊടും നമ്മുടെ പിതാക്കന്മാരൊടും കൂട വനപ്രദെശത്തി
ലെ സഭയിൽ ഇരുന്നവനും നമുക്ക തരുവാനായിട്ട ജീവനുള്ള വാ
ക്യങ്ങളെ കൈക്കൊണ്ടവനും ഇവൻ ആകുന്നു* നമ്മുടെ പിതാക്ക ൩൯
ന്മാർ അവനൊട അനുസരിച്ചിരിപ്പാൻ മനസ്സില്ലാതെ അവനെ ത
ങ്ങളിൽനിന്ന തള്ളിക്കളഞ്ഞ തങ്ങളുടെ ഹൃദയങ്ങളിൽ എജിപ്തിലെ
ക്ക തിരിച്ചുപൊയി* അഹറൊനൊട പറഞ്ഞു ഞങ്ങളുടെ മുമ്പിൽ ൪൰
നടപ്പാനായിട്ട ഞങ്ങൾക്ക ദൈവങ്ങളെ ഉണ്ടാക്കുക എന്തുകൊണ്ടെ
ന്നാൽ ഞങ്ങളെ എജിപ്തു ദെശത്തിൽനിന്ന കൂട്ടികൊണ്ടുപൊന്നിട്ടു
ള്ള ഈ മൊശെക്കൊ അവന്ന എന്തുവന്നു എന്ന ഞങ്ങൾ അറിയു
ന്നില്ല* വിശെഷിച്ച ആ ദിവസങ്ങളിൽ അവർ ഒരു കാളക്കുട്ടിയെ ൪൧
ഉണ്ടാക്കി വിഗ്രഹത്തിന്ന ബലി നൽകുകയും തങ്ങളുടെ കൈക്രിയ
കളിൽ തന്നെ സന്തൊഷിക്കയും ചെയ്തു* അപ്പൊൾ ദൈവം തിരി ൪൨
ഞ്ഞ ആകാശത്തിലെ സൈന്യത്തെ പൂജിപ്പാനായിട്ട അവരെ
എല്പിച്ചു ദീൎഘദൎശിമാരുടെ പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്ന
പ്രകാരം തന്നെ ഇസ്രാഎൽ കുഡുംബക്കാരെ നിങ്ങൾ വനപ്രദെശ
ത്തിൽ നാല്പത സംവത്സരകാലം എനിക്ക മൃഗവധങ്ങളെയും ബലി ൪൩
കളെയും നൽകിട്ടുണ്ടൊ* വന്ദിപ്പാനായിട്ട നിങ്ങൾ ഉണ്ടാക്കിട്ടുള്ള രൂ
പങ്ങളാകുന്ന മൊലൊക്കിന്റെ കൂടാരത്തെയും നിങ്ങളുടെ ദൈവനാ
കുന്ന റെംഫാന്റെ നക്ഷത്രത്തെയും നിങ്ങൾ എടുത്തുകൊണ്ടു പൊ
ന്നുവല്ലൊ ഞാൻ നിങ്ങളെ ബാബിലൊന്ന അപ്പുറം കടിനീക്കു
കയും ചെയ്യും

മൊശെ കണ്ട മാതൃകപ്രകാരം തന്നെ ഉണ്ടാക്കെണമെന്ന അവ ൪൪
നൊട പറഞ്ഞവൻ നിയമിച്ച പ്രകാരം നമ്മുടെ പിതാക്കന്മാൎക്ക വ
നപ്രദെശത്തിൽ സാക്ഷി കൂടാരം ഉണ്ടായിരുന്നു* അതിനെയും ൪൫
നമ്മുടെ പിന്നത്തെ പിതാക്കന്മാർ യെശുവിനൊട കൂടി നമ്മുടെ
പിതാക്കന്മാരുടെ മുഖത്തിൽനിന്ന ദൈവം പുറത്താക്കി കളഞ്ഞ
പുറജാതിക്കാരുടെ അവകാശത്തിലെക്ക ദാവീദിന്റെ നാളുകൾ
വരെ കൊണ്ടുവന്നു* ഇവൻ ദൈവത്തിന്റെ മുമ്പാക കൃപയെ ൪൬
കണ്ടെത്തുകയും യാക്കൊബിന്റെ ദൈവത്തിന്ന ഒരു കൂടാരത്തെ
കണ്ടെത്തെണമെന്ന ആഗ്രഹിക്കയും ചെയ്തു* എന്നാൽ ശൊലൊ ൪൭
മൊൻ അവന്ന ഒരു ഭവനത്തെ തീൎത്തു* എങ്കിലും അത്യുന്നതനായു ൪൮

൪൯ വൻ കൈകൾകൊണ്ട തീൎക്കപ്പെട്ട ആലയങ്ങളിൽ വസിക്കുന്നില്ല* അ പ്രകാരം ദീൎഘദൎശി പറയുന്നു സ്വൎഗ്ഗം എന്റെ സിംഹാസനവും ഭൂമി എന്റെ പാദപീഠവും ആകുന്നു നിങ്ങൾ എതുപ്രകാരമുള്ളൊരു ഭവനത്തെ എനിക്ക തീൎക്കും അല്ലെങ്കിൽ എന്റെ അധിവാസസ്ഥലം എ

൫൦ താകുന്നു* എന്റെ കൈ ഈ വസ്തുക്കളെ ഒക്കയും ഉണ്ടാക്കീട്ടില്ലയൊ

൫൧ എന്നു കൎത്താവ പറയുന്നു* കഠിനകണ്ഠന്മാരും ഹൃദയത്തിലും ചെവികളിലും ചെലാകൎമ്മം ചെയ്യപ്പെടാത്തവരുമായുള്ളൊരെ നിങ്ങൾ എല്ലായ്പൊഴും പരിശുദ്ധാത്മാവിനൊട മറുക്കുന്നു നിങ്ങളുടെ പിതാക്ക

൫൨ ന്മാർ ചെയ്ത പ്രകാരം തന്നെ നിങ്ങളും ചെയ്യുന്നു* നിങ്ങളുടെ പിതാക്കന്മാർ പീഡിപ്പിക്കാതെ ദീൎഘദൎശിമാരിൽ ആരുള്ളു അവർ ആ നീതിമാനായവന്റെ വരവിനെ കുറിച്ച മുൻ അറിയിച്ചിട്ടുള്ളവരെ അവർ കൊന്നു നിങ്ങൾ ഇപ്പൊൾ ആയവന്റെ ദ്രൊഹി

൫൩ കളായും കുലപാതകന്മാരായും തീൎന്നു* നിങ്ങൾ ദൈവദൂതന്മാരുടെ നിരകൾ കൊണ്ട ന്യായപ്രമാണത്തെ കൈക്കൊണ്ടു അതിനെ പ്രമാണിച്ചിട്ടുമില്ല*

൫൪ എന്നാൽ അവർ ഈ കാൎയ്യങ്ങളെ കെട്ടാറെ അവരുടെ ഹൃദ

൫൫ യങ്ങളിൽ മുറിഞ്ഞ അവന്റെ നെരെ പല്ലുകടിച്ചു* എങ്കിലും അവൻ പരിശുദ്ധാത്മാവിനാൽ പരിപൂൎണ്ണനായി ആകാശത്തിങ്കലെക്ക മെല്പെട്ട സൂക്ഷിച്ചു നൊക്കി ദൈവത്തിന്റെ മഹത്വത്തെയും യെശു ദൈവത്തിന്റെ വലത്തുഭാഗത്തിങ്കൽ നില്ക്കുന്നതിനെയും കണ്ട

൫൬ പറഞ്ഞു* കണ്ടാലും മെൽ ലൊകങ്ങൾ തുറന്നിരിക്കുന്നതിനെയും മനുഷ്യന്റെ പുത്രൻ ദൈവത്തിന്റെ വലത്തുഭാഗത്തിങ്കൽനില്ക്കു

൫൭ ന്നതിനെയും ഞാൻ കാണുന്നു* അപ്പൊൾ അവർ ഒരു മഹാ ശബ്ദത്തൊടെ നിലവിളിച്ചു തങ്ങളുടെ ചെവികളെ പൊത്തുകയും ഏ

൫൮ കമനസ്സൊടെ അവന്റെ നെരെ പാഞ്ഞ ചെല്ലുകയും* അവനെ നഗരത്തിൽനിന്ന പുറത്താക്കികളഞ്ഞ കല്ലുകൾ കൊണ്ട എറികയും ചെയ്തു സാക്ഷിക്കാരും തങ്ങളുടെ വസ്ത്രങ്ങളെ ശൌൽ എന്ന

൫൯ പെരുള്ളൊരു ബാലന്റെ പാദങ്ങളുടെ അരികെ വെച്ചു* കൎത്താവായ യെശു എന്റെ ആത്മാവിനെ കൈക്കൊള്ളെണമെന്ന പറഞ്ഞ പ്രാൎത്ഥിക്കുന്ന സ്തെഫാനൊസിനെ അവർ കല്ലുകൾകൊണ്ട എ

൬൦ റികയും ചെയ്തു* പിന്നെ അവൻ മുട്ടുകുത്തി കൎത്താവെ ഈ പാപത്തെ അവരിൽ ആക്കിവെക്കരുതെ എന്ന ഒരു ഉറത്ത ശബ്ദത്തൊടെ വിളിച്ചു പറഞ്ഞു ഇതിനെ പറഞ്ഞിട്ടു അവൻ നിദ്രയെ പ്രാപിക്കയും ചെയ്തു*

## ൮ അദ്ധ്യായം

൧ ശമറിയായിൽ സഭ ഉണ്ടായത.—൧൪ അത പത്രൊസിനാലും യൊഹന്നാനാലും ഉറപ്പിക്കപ്പെടുന്നത.—൨൬ ഫിലിപ്പൊസ ഒരു നപുംസകനെ ബപ്തിസ്മചെയ്വാൻ അയക്കപ്പെടുന്നത.

ശൌലും അവന്റെ വധത്തിന്ന സമ്മതിച്ചുകൊണ്ടിരുന്നു പിന്നെ ആ കാലത്തിങ്കൽ യെറുശലെമിലുള്ള സഭയുടെ നെരെ ഒരു മഹാ ഉപദ്രവം ഉണ്ടായിട്ടു അപ്പൊസ്തൊലന്മാർ ഒഴികെ എല്ലാവരും യെഹൂദിയായുടെയും ശമറിയായുടെയും ദെശങ്ങളിൽ എല്ലാടവും ഭിന്നപ്പെടുകയും ചെയ്തു* ൨ വിശെഷിച്ചും ഭക്തിയുള്ള മനുഷ്യർ സ്തെഫാനൊസിനെ (കുഴിച്ചിടുവാൻ) കൊണ്ടുപൊയി അവനെ കുറിച്ചു വളരെ പ്രലാപം ചെയ്കയും ചെയ്തു* ൩ എന്നാൽ ശൌൽ സഭയെ നശിപ്പിച്ചു ഭവനം തൊറും കടന്നു പുരുഷന്മാരെയും സ്ത്രീകളെയും പിടിച്ചു വലിച്ചു കാരാഗൃഹത്തിലെക്ക എല്പിക്കയും ചെയ്തു* ൪ ആകയാൽ ഭിന്നപ്പെട്ടവർ വചനത്തെ പ്രസംഗിച്ചുകൊണ്ട എല്ലാടവും സഞ്ചരിച്ചു* ൫ അപ്പൊൾ ഫിലിപ്പൊസ ശമറിയ നഗരത്തിലെക്ക പുറപ്പെട്ടുചെന്ന അവൎക്ക ക്രിസ്തുവിനെ പ്രസംഗിച്ചു* ൬ വിശെഷിച്ചും ഫിലിപ്പൊസ ചെയ്ത ലക്ഷ്യങ്ങളെ കെൾക്കയും കാണ്കയും ചെയ്തുകൊണ്ട ജനങ്ങൾ അവനാൽ പറയപ്പെട്ട കാൎയ്യങ്ങളിൽ എകമനസ്സൊടെ താല്പൎയ്യപ്പെട്ടിരുന്നു* ൭ എന്തുകൊണ്ടെന്നാൽ അശുദ്ധാത്മാക്കൾ തങ്ങളാൽ ബാധിക്കപ്പെട്ടവരിൽ പലരിൽനിന്നും മഹാ ശബ്ദത്തൊടെ നിലവിളിച്ചുകൊണ്ട പുറപ്പെട്ടുപൊന്നു അനെകം പക്ഷവാതക്കാരും മുടന്തന്മാരും സൌഖ്യമാക്കപ്പെട്ടു* ൮ ആ നഗരത്തിൽ മഹാ സന്തൊഷം ഉണ്ടാകയും ചെയ്തു*

൯ എന്നാൽ ശിമൊൻ എന്നു പെരുള്ളൊരു മനുഷ്യനുണ്ടായിരുന്നു അവൻ ആ നഗരത്തിൽ മുമ്പെ തന്നെ ക്ഷുദ്രം ചെയ്കയും താൻ ഒരു വലിയവൻ എന്നു നടിച്ചു ശമറിയാജ്ജാതിയെ ഭ്രമിപ്പിക്കയും ചെയ്തുവന്നു* ൰ ഇവൻ ദൈവത്തിന്റെ മഹാ ശക്തിയാകുന്നു എന്ന പറഞ്ഞു അവർ മഹാ ചെറിയവർ മുതൽ മഹാ വലിയവർ വരെ എല്ലാവരും അവങ്കൽ ശ്രദ്ധകൊടുത്തു* ൧൧ അവൻ അനെകം കാലമായി അവരെ ക്ഷുദ്രങ്ങൾകൊണ്ട ഭ്രമിപ്പിച്ചതിനാൽ അവർ അവങ്കൽ ശ്രദ്ധകൊടുക്കയും ചെയ്തു* ൧൨ എന്നാറെ ദൈവത്തിന്റെ രാജ്യത്തെയും യെശു ക്രിസ്തുവിന്റെ നാമത്തെയും സംബന്ധിച്ചുള്ള കാൎയ്യങ്ങളെ ഫിലിപ്പൊസ പ്രസംഗിക്കുന്നതിനെ അവർ വിശ്വസിച്ചപ്പൊൾ തങ്ങൾ പുരുഷന്മാരും സ്ത്രീകളും ബപ്തിസ്മപ്പെട്ടു* ൧൩ അപ്പൊൾ ശിമൊൻ താനും വിശ്വസിച്ചു അവൻ ബപ്തിസ്മപ്പെട്ടാറെ ഫിലിപ്പൊസിനൊടു കൂടെ സ്ഥിരപ്പെടുകയും ചെയ്യപ്പെട്ട ലക്ഷ്യങ്ങളെയും മഹാ അതിശയങ്ങളെയും കണ്ട വിസ്മയിക്കയും ചെയ്തു*

൧൪ പിന്നെ യെറുശലമിൽ ഇരിക്കുന്ന അപ്പൊസ്തൊലന്മാർ ശമറിയ ദൈവത്തിന്റെ വചനത്തെ കൈക്കൊണ്ടു എന്നു കെട്ടപ്പൊൾ അവർ പത്രൊസിനെയും യൊഹന്നാനെയും അവരുടെ അടുക്കലെക്ക അയച്ചു* ൧൫ ആയവർ പുറപ്പെട്ടു വന്നാറെ അവർ പരിശുദ്ധാത്മാവിനെ പ്രാപിക്കെണമെന്ന അവൎക്കു വെണ്ടി പ്രാൎത്ഥിച്ചു* ൧൬ എന്തെന്നാൽ ഇതുവരെ അവരിൽ ഒരുത്തന്റെ മെലും അവൻ ഇറങ്ങീട്ടുണ്ടാ

യിരുന്നില്ല അവർ കൎത്താവായ യെശുവിന്റെ നാമത്തിൽ ബ
൧൭ പ്തിസ്മപ്പെട്ടിരുന്നതെ ഉള്ളു* അപ്പൊൾ അവർ അവരുടെമെൽ
തങ്ങളുടെ കൈകളെ വെച്ചു അവർ പരിശുദ്ധാത്മാവിനെ പ്രാപി
ക്കയും ചെയ്തു*

൧൮ എന്നാൽ അപ്പൊസ്തോലന്മാരുടെ കൈകൾ വെക്കയാൽ പരി
ശുദ്ധാത്മാവ നൽകപ്പെട്ടു എന്ന ശിമൊൻ കണ്ടാറെ അവൎക്ക ദ്രവ്യ
൧൯ ത്തെ കൊണ്ടുവന്ന പറഞ്ഞു* ഞാൻ യാതൊരുത്തന്റെ മെലും
കൈകളെ വെച്ചാൽ അവൻ പരിശുദ്ധാത്മാവിനെ പ്രാപിക്കെണ്ടു
൨൦ ന്നതിന്ന ഈ അധികാരത്തെ എനിക്കും തരുവിൻ* അപ്പൊൾ
പത്രൊസ അവനൊട്ടു പറഞ്ഞു നീ ദൈവത്തിന്റെ ദാനത്തെ ദ്ര
വ്യംകൊണ്ട സമ്പാദിക്കാമെന്ന വിചാരിച്ചതുകൊണ്ട നിന്റെ ദ്രവ്യം
൨൧ നിന്നൊട്ടു കൂട നശിച്ചുപൊകട്ടെ* നിനക്ക ഈ കാൎയ്യത്തിൽ ഒരു
അംശവും ഓഹരിയുമില്ല എന്തുകൊണ്ടെന്നാൽ നിന്റെ ഹൃദയം
൨൨ ദൈവത്തിന്റെ മുമ്പാകെ നെരായിരിക്കുന്നില്ല* അതുകൊണ്ട നി
ന്റെ ഈ ദുഷ്ടതക്ക അനുതപിക്കയും പക്ഷെ നിന്റെ ഹൃദയത്തി
ലെ നിരൂപണം നിനക്ക ക്ഷമിക്കപ്പെട്ടുമൊ എന്ന ദൈവത്തൊട
൨൩ പ്രാൎത്ഥിക്കയും ചെയ്ക* എന്തുകൊണ്ടെന്നാൽ നീ കയ്പുള്ള പിത്ത
ത്തിലും അക്രമത്തിന്റെ ബന്ധനത്തിലും ഇരിക്കുന്നു എന്ന ഞാൻ
൨൪ കാണുന്നു* അപ്പൊൾ ശിമൊൻ ഉത്തരമായിട്ട പറഞ്ഞു നിങ്ങൾ
പറഞ്ഞിട്ടുള്ള കാൎയ്യങ്ങളിൽ ഒന്നും എന്റെ മെൽ വരാതെ ഇരി
പ്പാനായിട്ട നിങ്ങൾ ഇനിക്കുവെണ്ടി കൎത്താവിനൊട പ്രാൎത്ഥിച്ചു
൨൫ കൊൾവിൻ* പിന്നെ അവർ സാക്ഷിപ്പെടുത്തുകയും കൎത്താവി
ന്റെ വചനത്തെ പ്രസംഗിക്കയും ചെയ്തതിന്റെ ശെഷം യെരു
ശലമിലെക്ക തിരിച്ചു പൊയി ശമറിയക്കാരുടെ പല ഗ്രാമങ്ങളിലും
പ്രസംഗിക്കയും ചെയ്തു*

൨൬ അപ്പൊൾ കൎത്താവിന്റെ ദൂതൻ ഫിലിപ്പൊസിനൊട സംസാ
രിച്ച പറഞ്ഞു നീ എഴുനീറ്റ യെറുശലമിൽനിന്ന ഗാശായ്ക്കു പൊ
൨൭ കുന്ന വനമായുള്ള വഴിയിലെക്ക തെക്കൊട്ടു പൊക* അവൻ എ
ഴുനീറ്റ പൊകയും ചെയ്തു വിശെഷിച്ച കണ്ടാലും എഥിയൊപ്പിയ
ക്കാരുടെ രാജ്ഞിയായ കാന്താക്കിയുടെ കിഴിൽ അധികാരിയായൊ
രു നപുംസകനായി അവളുടെ ഭണ്ഡാരത്തിന്ന ഒക്കയും വിചാര
മുള്ളവനായി ഉപാസിപ്പാനായിട്ട യെറുശലമിലെക്ക വന്നിരുന്നവ
൨൮ നായുള്ള ഒരു എഥിയൊപ്പിയക്കാരൻ* തിരിച്ചു പൊകയും ത
ന്റെ രഥത്തിൽ ഇരുന്നുകൊണ്ട എശായ ദീൎഘദൎശിയുടെ പുസ്ത
൨൯ കത്തെ വായിക്കയും ആയിരുന്നു* അപ്പൊൾ ആത്മാവ ഫിലിപ്പൊ
സിനൊട നീ അരികെ ചെന്ന ഈ രഥത്തൊട്ടു ചെൎന്നുകൊൾക
൩൦ എന്ന പറഞ്ഞു* അപ്പൊൾ ഫിലിപ്പൊസ അവിടെക്ക ഓടി അ
വൻ എശായ ദീൎഘദൎശിയുടെ പുസ്തകത്തെ വായിക്കുന്നതിനെ കെ
ട്ടു നീ വായിക്കുന്നത ഇന്നതെന്ന അറിയുന്നുവൊ എന്ന പറഞ്ഞു*

൩൧ എന്നാറെ അവൻ ഒരുത്തൻ എനിക്ക കാട്ടിത്തരാതെ എനിക്ക എങ്ങിനെ കഴിയും എന്ന പറഞ്ഞു ഫിലിപ്പൊസ കയറിവന്ന തന്നൊടു കൂടെ ഇരിക്കെണമെന്ന അപെക്ഷിക്കയും ചെയ്തു * ൩൨ അവൻ വെദവാക്യത്തിൽ വായിച്ചിരുന്ന സ്ഥലം ഇതായിരുന്നു അവൻ ഒരു ആടു എന്ന പൊലെ കുലെക്ക കൊണ്ടുപൊകപ്പെടുകയും കത്രിക്കാരന്റെ മുമ്പാക ശബ്ദിക്കാത്ത ആട്ടിങ്കുട്ടി എന്നപൊലെ തന്റെ വായയെ തുറക്കാതെ ഇരിക്കയും ചെയ്തു * ൩൩ അവന്റെ താഴ്ചയിൽ അവന്റെ വിധി അപഹരിക്കപ്പെട്ടു എന്നാൽ ആര അവന്റെ സന്തതിയെ വിവരം പറയും അവന്റെ ജീവൻ ഭൂമിയിൽ നിന്ന അപഹരിക്കപ്പെട്ടുവല്ലൊ* ൩൪ എന്നാറെ നപുംസകൻ ഫിലിപ്പൊസിനൊട ഉത്തരമായിട്ട പറഞ്ഞു ഇതിനെ ദീർഘദർശി ആരെ കുറിച്ച പറയുന്നു തന്നെ കുറിച്ച തന്നെയൊ മറ്റൊരുത്തനെ കുറിച്ചൊ എന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു* ൩൫ അപ്പൊൾ ഫിലിപ്പൊസ തന്റെ വായയെ തുറന്ന ഈ വെദവാക്യത്തിങ്കൽനിന്ന ആരംഭിച്ച അവന്ന യെശുവിനെ പ്രസംഗിക്കയും ചെയ്തു* ൩൬ പിന്നെ അവർ വഴിയെ പൊകുമ്പൊൾ വെള്ളമുള്ളൊരു സ്ഥലത്തെക്ക എത്തി അപ്പൊൾ നപുംസകൻ പറഞ്ഞു കണ്ടാലും ഇവിടെ വെള്ളമുണ്ട ബപ്തിസ്മപ്പെടുവാൻ എന്നെ എന്ത വിരൊധിക്കുന്നു* ൩൭ അപ്പൊൾ ഫിലിപ്പൊസ പറഞ്ഞു നീ പൂൎണ്ണ ഹൃദയത്തൊടെ വിശ്വസിക്കുന്നു എങ്കിൽ ന്യായമുണ്ട എന്നാറെ അവൻ ഉത്തരമായിട്ട പറഞ്ഞു യെശു ക്രിസ്തു ദൈവത്തിന്റെ പുത്രനാകുന്നു എന്ന ഞാൻ വിശ്വസിക്കുന്നു* ൩൮ പിന്നെ അവൻ രഥത്തെ നിൎത്തുവാൻ കല്പിച്ചു അപ്പൊൾ ഫിലിപ്പൊസും നപുംസകനും ഇരുവരും വെള്ളത്തിൽ ഇറങ്ങി അവൻ അവനെ ബപ്തിസ്മപ്പെടുത്തുകയും ചെയ്തു* ൩൯ എന്നാറെ അവർ വെള്ളത്തിൽനിന്ന കരെറിയപ്പൊൾ കൎത്താവിന്റെ ആത്മാവ ഫിലിപ്പൊസിനെ എടുത്ത കൊണ്ടുപൊയി അവനെ പിന്നെ നപുംസകൻ കണ്ടതുമില്ല അവൻ സന്തൊഷിച്ചുകൊണ്ട തന്റെ വഴിക്ക പൊകയും ചെയ്തു* ൪൦ പിന്നെ ഫിലിപ്പൊസ ആസൊത്തുസിങ്കൽ കണ്ടെത്തപ്പെട്ടു അവൻ സഞ്ചരിച്ചുകൊണ്ട കൈസറിയായിലെക്ക വരുവൊളം സകല നഗരങ്ങളിലും പ്രസംഗിക്കയും ചെയ്തു*

## ൯ അദ്ധ്യായം

൧ ശൌൽ ദമസ്കൊസിലെക്ക പൊകുന്നത.—൧൫ അപ്പൊസ്തൊല സ്ഥാനത്തിന്ന വിളിക്കപ്പെടുന്നത.—൨൧ യെഹൂദന്മാർ അവനെ കുറിച്ച പതി ഇരിക്കുന്നത.—൩൬ തബിത ജീവിപ്പിക്കപ്പെടുന്നത.

അനന്തരം ശൌൽ പിന്നെയും കൎത്താവിന്റെ ശിഷ്യന്മാരുടെ നെരെ ശാസനയെയും ഹിംസയെയും നിശ്വസിച്ചുകൊണ്ട പ്രധാനാചാൎയ്യന്റെ അടുക്കൽ ചെന്ന* ൨ താൻ ഈ മാൎഗ്ഗമുള്ളവരെവല്ലവരെ

ഷ്യം പുരുഷന്മാരെ ആകട്ടെ സ്ത്രീകളെ ആകട്ടെ കണ്ടെത്തിയാൽ അവ്വരെ ബന്ധിക്കപ്പെട്ടവരായി യെറുശലമിലെക്ക കൊണ്ടുവരുവാൻ തക്കവണ്ണം ദമസ്കൊസിലെ സഭകൾക്ക അവങ്കൽനിന്ന എഴുത്തുകളെ
൩ അപെക്ഷിച്ചു* പിന്നെ അവൻ പ്രയാണം ചെയ്തുകൊണ്ട ദമസ്കൊസിന്ന സമീപത്ത എത്തി അപ്പൊൾ അകാരണമായി ആകാശ
൪ ത്തിൽനിന്ന ഒരു പ്രകാശം അവന്റെ ചുറ്റും പ്രകാശിച്ചു* അപ്പൊൾ അവൻ നിലത്ത വീണു ശൌലെ ശൌലെ നീ എന്തിന എന്നെ ഉപദ്രവിക്കുന്നു എന്ന തന്നൊട പറയുന്ന ഒരു ശബ്ദത്തെ
൫ യും കെട്ടു* പിന്നെ അവൻ നീ ആരാകുന്നു കർത്താവെ എന്ന പറഞ്ഞു എന്നാറെ കർത്താവ പറഞ്ഞു ഞാൻ നീ ഉപദ്രവിക്കുന്ന യെശു ആകുന്നു മുള്ളുകളുടെ നെരെ ചവിട്ടുന്നത നിനക്ക വിഷമമുള്ളതാകു
൬ ന്നു* അപ്പൊൾ അവൻ വിറച്ചും പരിഭ്രമിച്ചും കർത്താവെ ഞാൻ എന്ത ചെയ്വാൻ നിനക്ക മനസ്സാകുന്നു എന്ന പറഞ്ഞു എന്നാറെ കർത്താവ അവനൊട പറഞ്ഞു എഴുനീറ്റ നഗരത്തിലെക്ക പൊക നീ എന്ത
൭ ചെയ്യെണ്ടു എന്ന നിന്നൊട പറയപ്പെടുകയും ചെയ്യും* അവനൊടു കൂട പ്രയാണം ചെയ്ത മനുഷ്യരും ഒരു ശബ്ദത്തെ കെട്ടുകൊണ്ടും
൮ ഒരുത്തനെയും കാണാതെയും സംസാരിപ്പാൻ വഹിയാതെ നിന്നു* അപ്പൊൾ ശൌൽ നിലത്തുനിന്ന എഴുനീറ്റു അവന്റെ കണ്ണുകൾ തുറന്നിട്ടും അവൻ ഒരുത്തനെയും കണ്ടില്ല എന്നാറെ അവർ അവ
൯ നെ കൈ താങ്ങി ദമസ്കൊസിലെക്ക കൂട്ടികൊണ്ടുപൊയി* പിന്നെ അവൻ മൂന്നു ദിവസം കണ്ണുകാണാതെ ഇരുന്നു ഭക്ഷിച്ചതുമില്ല കുടിച്ചതുമില്ല*

൧൦ അപ്പൊൾ ദമസ്കൊസിൽ അനനിയാസ എന്ന നാമമുള്ള ഒരു ശിഷ്യനുണ്ടായിരുന്നു വിശെഷിച്ച കർത്താവ ഒരു ദർശനത്തിൽ അവനൊട അനനിയാസെ എന്ന പറഞ്ഞു എന്നാറെ അവൻ കർത്താ
൧൧ വെ കണ്ടാലും ഞാൻ ഇവിടെ ഉണ്ട എന്ന പറഞ്ഞു* അപ്പൊൾ കർത്താവ അവനൊട പറഞ്ഞു എഴുനീറ്റ നെരെന്ന ചൊല്ലപ്പെട്ട വീഥിയിൽ ചെന്ന യെഹൂദായുടെ ഭവനത്തിൽ തർസുസക്കാരൻ ശൌൽ എന്ന നാമമുള്ളവനെ അന്വെഷിക്ക എന്തുകൊണ്ടെന്നാൽ
൧൨ കണ്ടാലും അവൻ പ്രാർത്ഥിക്കുന്നു* വിശെഷിച്ചും അവൻ ഒരു ദർശനത്തിൽ അനനിയാസ എന്ന നാമമുള്ളൊരു മനുഷ്യൻ അകത്ത വരുന്നതിനെയും തനിക്ക ദൃഷ്ടി ലഭിക്കത്തക്കവണ്ണം തന്റെ
൧൩ മെൽ കയ്യെ വെക്കുന്നതിനെയും കണ്ടിരിക്കുന്നു* അപ്പൊൾ അനനിയാസ ഉത്തരമായിട്ട പറഞ്ഞു കർത്താവെ ൟ മനുഷ്യൻ യെറുശലെമിൽ നിന്റെ പരിശുദ്ധന്മാൎക്ക എത്രയും വളരെ ദൊഷങ്ങളെ ചെയ്തിരിക്കുന്നു എന്ന ഞാൻ അവനെ കുറിച്ച പലരിൽനിന്നും കെ
൧൪ ട്ടിട്ടുണ്ട* നിന്റെ നാമത്തെ വന്ദിക്കുന്നവരെ ഒക്കയും ബന്ധിപ്പാനായിട്ട ഇവിടെയും അവന പ്രധാനാചാര്യന്മാരിൽനിന്ന അധികാരം ല
൧൫ ഭിച്ചിട്ടുണ്ട* എന്നാറെ കർത്താവു അവനൊടു പറഞ്ഞു പൊയ്കൊൾക

എന്തുകൊണ്ടെന്നാൽ എന്റെ നാമത്തെ പുറജാതികളുടെയും രാ
ജാക്കന്മാരുടെയും ഇസ്രാഎൽ പുത്രന്മാരുടെയും മുമ്പാക വഹിപ്പാൻ
ഇവൻ എനിക്ക നിയമിക്കപ്പെട്ട പാത്രമാകുന്നു* അവൻ എന്റെ നാ [൧൬]
മം നിമിത്തം എത്ര വലിയ കഷ്ടങ്ങളെ അനുഭവിക്കെണ്ടുന്നതാകുന്നു
എന്നുള്ളതിനെ ഞാൻ അവന്ന കാണിക്കുമല്ലൊ* അപ്പൊൾ അന [൧൭]
നിയാസ പൊയി ഭവനത്തിലെക്ക കടന്ന അവന്റെ മെൽ തന്റെ
കൈകളെ വെച്ച പറഞ്ഞു സഹൊദരനായ ശൗലെ (നീ വന്ന വഴി
യിൽ നിനക്ക പ്രത്യക്ഷനായ യെശുവാകുന്ന) കൎത്താവ നീ ദൃഷ്ടിയെ
പ്രാപിക്കയും നീ പരിശുദ്ധാത്മാവുകൊണ്ട പൂൎണ്ണനാകയും ചെയ്വാൻ ത
ക്കവണ്ണം എന്നെ അയച്ചിരിക്കുന്നു* ഉടനെ അവന്റെ കണ്ണുകളിൽ [൧൮]
നിന്ന ചെതമ്പലുകൾ എന്നപൊലെ വീണു ഉടനെ അവൻ ദൃഷ്ടി
യെ പ്രാപിക്കയും എഴുനീററ ബപ്തിസ്മപ്പെടുകയും ചെയ്തു* അപ്പൊൾ [൧൯]
അവൻ ആഹാരത്തെ കൈക്കൊണ്ട ആരൊഗ്യപ്പെട്ടു പിന്നെ ശൗൽ ദമ
സ്കൊസിലുള്ള ശിഷ്യന്മാരൊടുകൂടെ കുറെ ദിവസങ്ങൾ ഉണ്ടായിരുന്നു*
ഉടനെ അവൻ സഭകളിൽ ക്രിസ്തുവിനെ അവൻ ദൈവത്തിന്റെ [൨൦]
പുത്രനാകുന്നു എന്ന പ്രസംഗിക്കയും ചെയ്തു* എന്നാൽ കെട്ടവരെ [൨൧]
ല്ലാവരും വിസ്മയിച്ച പറഞ്ഞു യെറുശലെമിൽ ഈ നാമത്തെ വ
ന്ദിക്കുന്നവരെ സംഹരിക്കയും അതിന്നായിട്ടു തന്നെ അവരെ ബ
ന്ധിക്കപ്പെട്ടവരായി പ്രധാനാചാൎയ്യന്മാരുടെ അടുക്കലെക്ക കൊണ്ടു
പൊകെണമെന്നവെച്ച ഇവിടെക്ക വരികയും ചെയ്തവൻ ഇവന
ല്ലയൊ* എന്നാറെ ശൗൽ എററവും അധികമായി ശക്തിപ്പെട്ടു ഇ [൨൨]
വൻ ക്രിസ്തു തന്നെ ആകുന്നു എന്ന നിശ്ചയം വരുത്തികൊണ്ട ദമ
സ്കൊസിൽ പാൎത്ത യെഹൂദന്മാരെ പറഞ്ഞു മടക്കി*

പിന്നെ വളര നാളുകൾ തികഞ്ഞതിന്റെ ശെഷം അവനെ [൨൩]
കൊല്ലുവാൻ യെഹൂദന്മാർ ആലൊചന ചെയ്തു* എന്നാറെ അ [൨൪]
വരുടെ പതി ഇരിപ്പ ശൗലിനാൽ അറിയപ്പെട്ടു അവർ അവനെ
കൊല്ലുവാനായിട്ടു രാവും പകലും വാതിലുകളിൽ കാത്തുകൊണ്ടിരു
ന്നു* അപ്പൊൾ ശിഷ്യന്മാർ അവനെ രാത്രിയിൽ എടുത്ത ഒരു [൨൫]
കൊട്ടയിലാക്കി മതിലിൽ കൂടി ഇറക്കി* പിന്നെ ശൗൽ യെറുശ [൨൬]
ലെമിലെക്ക വന്നപ്പൊൾ അവൻ ശിഷ്യന്മാരൊടു കൂടെ ചെരുവാൻ
ശ്രമിച്ചു എന്നാറെ അവർ എല്ലാവരും അവൻ ഒരു ശിഷ്യനാകു
ന്നു എന്ന വിശ്വസിക്കാതെ അവനെ ഭയപ്പെട്ടു* അപ്പൊൾ ബൎന്ന [൨൭]
ബാസ എന്നവൻ അവനെ അപ്പൊസ്തൊലന്മാരുടെ അടുക്കൽ കൂ
ട്ടികൊണ്ടുവന്ന അവൻ വഴിയിൽ കൎത്താവിനെ കണ്ട പ്രകാരവും അ
വൻ അവനൊടു സംസാരിച്ചു എന്നും അവൻ ദമസ്കൊസിൽ യെശു
വിന്റെ നാമത്തിൽ ധൈൎയ്യത്തൊടെ പ്രസംഗം ചെയ്ത പ്രകാരവും
അവരൊട വിവരം പറഞ്ഞു* പിന്നെ അവൻ അവരൊടു കൂടെ [൨൮]
യെറുശലമിൽ വന്നും പൊയിയും കൎത്താവായ യെശുവിന്റെ നാ
മത്തിൽ ധൈൎയ്യത്തൊടെ പ്രസംഗിച്ചും ഇരുന്നു* വിശെഷിച്ചും [൨൯]

അവൻ ഗ്രെക്കന്മാരൊടസംസാരിക്കയും തൎക്കിക്കയും ചെയ്തു എന്നാ
൩൰ റെ അവർ അവനെ ഹിംസിപ്പാൻ ശ്രമിച്ചു* അതിനെ സഹൊദര
ന്മാർ അറിഞ്ഞാറെ അവനെ കൈസറിയായിലെക്ക കൂട്ടികൊണ്ടു
൩൧ പൊയി അവനെ തർസുസിലെക്ക അയച്ചു* അപ്പൊൾ യെഹൂദിയാ
യിലൊക്കയും ഗലിലെയായിലും ശമറിയായിലും ഉള്ളസഭകൾക്കസൗ
ഖ്യമുണ്ടായി അവ സ്ഥിതിപ്പെട്ട കൎത്താവിനെ ഭയത്തൊടും പരിശു
ദ്ധാത്മാവിന്റെ ശാന്തതയൊടും കൂട നടന്ന വൎദ്ധിക്കയും ചെയ്തു*
൩൨ പിന്നെ ഉണ്ടായത എന്തെന്നാൽ പത്രൊസ എല്ലാടവും സഞ്ചരി
ക്കുമ്പൊൾ ലുദയിൽ പാൎത്ത പരിശുദ്ധന്മാരുടെ അടുക്കലും അവൻ
൩൩ പുറപ്പെട്ടു വന്നു* അവിടെ എട്ടുസംവത്സരം പക്ഷവാതമായി കട്ടി
ലിൽ കിടന്നവനായി ഐനയാസ എന്ന നാമമുള്ള ഒരുത്തനെ
൩൪ അവൻ കണ്ടു* അപ്പൊൾ പത്രൊസ അവനൊട പറഞ്ഞു ഐന
യാസെ യെശു ക്രിസ്തു നിന്നെ സൗഖ്യമാക്കുന്നു എഴുനീറ്റ നിന്റെ
൩൫ കിടക്കയെ വിരിക്ക അവൻ ഉടനെ എഴുനീല്ക്കയും ചെയ്തു* അന
ന്തരം ലുദയിലും സാറൊനിലും പാൎത്തവരെല്ലാവരും അവനെ ക
൩൬ ണ്ട കൎത്താവിങ്കലെക്ക തിരിഞ്ഞു* എന്നാൽ യൊപ്പായിൽ ദൊൎക്ക
സ എന്ന അൎത്ഥമായി തബിതാ എന്ന നാമമുള്ളൊരു ശിഷ്യസ്ത്രീ
ഉണ്ടായിരുന്നു ഇവൾ താൻ ചെയ്ത സൽക്രിയകളാലും ധൎമ്മങ്ങളാലും
൩൭ പൂൎണ്ണയായിരുന്നു* ആ നാളുകളിൽ ഉണ്ടായതെന്തെന്നാൽ അവൾ
രൊഗപ്പെട്ട മരിച്ചു അവർ അവളെ കുളിപ്പിച്ചാറെ ഒരു മാളിക മു
൩൮ റിയിൽ കിടത്തി* ലുദ യൊപ്പാക്ക സമീപമാകകൊണ്ടും പത്രൊ
സ അവിടെ ഉണ്ടെന്ന ശിഷ്യന്മാർ കെൾക്കകൊണ്ടും അവർ രണ്ടു
മനുഷ്യരെ അവന്റെ അടുക്കൽ അയച്ചു അവൻ തങ്ങളുടെ അടു
൩൯ ക്കലൊളം വരുവാൻ താമസിക്കരുത എന്ന അപെക്ഷിച്ചു* അ
പ്പൊൾ പത്രൊസ എഴുനീറ്റ അവരൊടു കൂട ചെന്നു അവൻ എ
ത്തിയപ്പൊൾ അവർ അവനെ മാളികമുറിയിലെക്ക കൂട്ടികൊണ്ടു
പൊയി വിധവമാരൊക്കെയും അവന്റെ അരികെ കരഞ്ഞുകൊ
ണ്ടും ദൊൎക്കസ തങ്ങളൊടു കൂട ഉണ്ടായിരുന്നപ്പൊൾ അവൾ ഉണ്ടാ
ക്കിയ കുപ്പായങ്ങളെയും വസ്ത്രങ്ങളെയും കാണിച്ചുകൊണ്ടും നിന്നു*
൪൰ എന്നാറെ പത്രൊസ അവരെ എല്ലാവരെയും പുറത്താക്കി മുട്ടുകു
ത്തി പ്രാൎത്ഥിക്കയും ശവത്തിന്റെ അടുക്കലെക്ക തിരിഞ്ഞ തബി
തായെ എഴുനീല്ക്ക എന്ന പറകയും ചെയ്തു എന്നാറെ അവൾ ത
ന്റെ കണ്ണുകളെ തുറന്നു പത്രൊസിനെ കണ്ടപ്പൊൾ എഴുനീറ്റ
൪൧ ഇരിക്കയും ചെയ്തു* പിന്നെ അവൻ അവൾക്ക തന്റെ കൈകൊ
ടുത്ത അവളെ എഴുനീല്പിച്ചു വിശുദ്ധന്മാരെയും വിധവമാരെയും വി
ളിച്ച അവളെ ജീവനൊടെ അവരുടെ മുമ്പാകനിൎത്തുകയും ചെയ്തു*
൪൨ വിശെഷിച്ച ഇത യൊപ്പായിൽ എല്ലാടവും അറിയപ്പെട്ടു പലരും
൪൩ കൎത്താവിങ്കൽ വിശ്വസിക്കയും ചെയ്തു* പിന്നെ ഉണ്ടായതെന്തെ
ന്നാൽ അവൻ യൊപ്പായിൽ തൊൽകൊല്ലനായ ശിമൊനെന്ന

ഒരുത്തനൊടു കൂട അനെകം ദിവസങ്ങൾ പാർത്തു*

## ൧൦ അദ്ധ്യായം

൧ കൊർന്നെലിയുസ പത്രൊസിനെ ആളയക്കുന്നത.—൯ പത്രൊസിന്റെ ദർശനം.—൩൪ അവൻ പ്രസംഗിക്കുന്നത.—൪൪ കെൾക്കുന്നവരുടെ മെൽ പരിശുദ്ധാത്മാവ ഇറങ്ങുന്നത.

ഇത്തലിയ സൈന്യം എന്ന ചൊല്ലപ്പെടുന്ന സൈന്യത്തിൽ ശതാധിപനായി* ദൈവഭക്തനായി തന്റെ സകല കുഡുംബ ൨ ത്തൊടും കൂട ദൈവത്തെ ഭയപ്പെടുന്നവനായി ജനങ്ങൾക്ക വളരെ ധൎമ്മങ്ങളെ ചെയ്യുന്നവനായി എല്ലായ്പൊഴും ദൈവത്തെ പ്രാൎത്ഥിച്ചുകൊണ്ടുവരുന്നവനായി കൊർന്നെലിയുസ എന്ന നാമമുള്ള ഒരു മനുഷ്യൻ കൈസറിയായിൽ ഉണ്ടായിരുന്നു* അവൻ എകദെശം ൩ പകലത്തെ ഒമ്പത മണിസമയത്തിങ്കൽ തന്റെ അടുക്കലെക്ക ദൈവത്തിന്റെ ഒരു ദൂതൻ കടന്നു വന്ന തന്നൊട കൊർന്നെലിയുസെ എന്ന പറയുന്നതിനെ സ്പഷ്ടമായി ഒരു ദർശനത്തിൽ കണ്ടു* എന്നാറെ അവൻ അവനെ നൊക്കിയപ്പൊൾ അവൻ ഭയപ്പെട്ടു ൪ കൎത്താവെ അത എന്താകുന്നു എന്ന പറഞ്ഞു എന്നാറെ അവൻ അവനൊട പറഞ്ഞു നിന്റെ പ്രാൎത്ഥനകളും നിന്റെ ധൎമ്മങ്ങളും ദൈവത്തിന്റെ മുമ്പാക ഓൎമ്മക്കായിട്ട എത്തിയിരിക്കുന്നു* വി ൫ ശെഷിച്ച ഇപ്പൊൾ തന്നെ നീ യൊപ്പായിലെക്ക മനുഷ്യരെ അയച്ച പത്രൊസ എന്ന മറുനാമമുള്ള ശിമൊനെ വരുത്തുക* അവൻ ൬ സമുദ്രതീരത്തിങ്കൽ ഭവനമുള്ള ശിമൊൻ എന്നൊരു തൊൽക്കൊല്ലനൊടു കൂട പാൎക്കുന്നു അവൻ നീ ചെയ്യെണ്ടുന്നതിനെ നിന്നൊട പറയും* കൊർന്നെലിയുസിനൊട സംസാരിച്ച ദൈവദൂതൻ പൊ ൭ യതിന്റെ ശെഷം അവൻ തന്റെ ഭവനത്തിലെ ഭൃത്യന്മാരിൽ രണ്ടാളെയും തന്റെ അടുക്കൽ സ്ഥിരമായി നിച്ചുന്നവരിൽ ഭക്തിയുള്ളൊരു ആയുധക്കാരനെയും വിളിച്ച* അവരൊട ഒരൊ കാൎയ്യ ൮ ങ്ങളെ ഒക്കയും വിവരം പറഞ്ഞ അവരെ യൊപ്പായിലെക്ക അയക്കയും ചെയ്തു*

പിറ്റെ ദിവസത്തിൽ അവർ യാത്രയായി നടന്ന ആ നഗര ൯ ത്തിന്ന സമീപിച്ചപ്പൊൾ പത്രൊസ എകദെശം ആറുമണിസമയത്തിങ്കൽ പ്രാൎത്ഥിപ്പാനായിട്ട ഭവനത്തിൻമെൽ കയറിപ്പൊയി* അപ്പൊൾ അവൻ വളരെ വിശപ്പുള്ളവനായി ഭക്ഷിപ്പാൻ മനസ്സാ ൧൦ യിരുന്നു എന്നാറെ അവർ ഒരുക്കുമ്പൊളത്തെക്ക അവന്ന ഒരു ആനന്ദവിവശത ഉണ്ടായി* അവൻ ആകാശം വിടൎന്നിരിക്കുന്ന ൧൧ തിനെയും നാലുകൊണും കെട്ടപ്പെട്ട ഭൂമിയിലെക്ക ഇറക്കി വിടപ്പെട്ട ഒരു വലിയ തുപ്പട്ടിപൊലെ ഒരു പാത്രം തന്റെ അരികത്തെക്ക ഇറങ്ങുന്നതിനെയും കണ്ടു* അതിൽ ഭൂമിയിലെ സകല വിധമാ ൧൨ യുള്ള നാല്ക്കാലിമൃഗങ്ങളും കാട്ടുമൃഗങ്ങളും ഇഴയുന്ന ജന്തുക്കളും ആ

൧൩ കാശത്തിലെ പക്ഷികളും ഉണ്ടായിരുന്നു* വിശെഷിച്ചപത്രൊസെ
നീ എഴുനിറ്റ കൊന്ന ഭക്ഷിക്ക എന്ന ഒരു ശബ്ദം അവനൊട
൧൪ ഉണ്ടായി* എന്നാറെ പത്രൊസ പറഞ്ഞു അപ്രകാരമല്ല കൎത്താ
വെ ഞാൻ ഒരിക്കലും നിന്ദ്യമായിട്ട എങ്കിലും അശുദ്ധമായിട്ട എങ്കി
൧൫ ലും ഉള്ളതിനെ ഒന്നിനെയും ഭക്ഷിച്ചിട്ടില്ലല്ലൊ* എന്നാറെ പി
ന്നെ രണ്ടാം പ്രാവശ്യവും ആ ശബ്ദം അവനൊട പറഞ്ഞു ദൈവം
൧൬ ശുദ്ധമാക്കീട്ടുള്ളതിനെ നീ നിന്ദ്യമെന്ന പറയരുത* ഇത മൂന്ന പ്രാ
വശ്യം ഉണ്ടായി പിന്നെ ആ പാത്രം സ്വൎഗ്ഗത്തിലെക്ക തിരിച്ച പരി
ഗ്രഹിക്കപ്പെട്ടു*

൧൭ എന്നാറെ താൻ കണ്ടിട്ടുള്ള ദൎശനം എന്താകുന്നു എന്ന പത്രൊ
സ തന്റെ ഉള്ളിൽ സംശയിച്ചിരിക്കുമ്പൊൾ കണ്ടാലും കൊൎന്നെലി
യുസിങ്കൽനിന്ന അയക്കപ്പെട്ട മനുഷ്യർ ശിമൊന്റെ ഭവനത്തെ
൧൮ ചൊദിച്ചുകൊണ്ട പടിവാതിക്കൽനിന്നു* പത്രൊസ എന്ന മറുനാമ
മുള്ള ശിമൊൻ അവിടെ പാൎക്കുന്നുണ്ടൊ എന്ന വിളിച്ചു ചൊദിച്ചു*
൧൯ എന്നാൽ പത്രൊസ ദൎശനത്തെ കുറിച്ച ചിന്തിച്ചുകൊണ്ടിരിക്കുമ്പൊ
ൾ ആത്മാവ അവനൊട പറഞ്ഞു കണ്ടാലും മൂന്ന മനുഷ്യർ നിന്നെ
൨൦ അന്വെഷിക്കുന്നു* അതുകൊണ്ട എഴുനിറ്റ താഴത്ത ഇറങ്ങി ഒ
ന്നും സംശയിക്കാതെ അവരൊടു കൂടി പൊക എന്തുകൊണ്ടെന്നാൽ,
൨൧ ഞാൻ അവരെ അയച്ചിരിക്കുന്നു* അപ്പൊൾ പത്രൊസ തന്റെ
അടുക്കലെക്ക കൊൎന്നെലിയുസിങ്കൽനിന്ന അയക്കപ്പെട്ട മനുഷ്യരു
ടെ അടുക്കൽ ഇറങ്ങിചെന്ന പറഞ്ഞു കണ്ടാലും നിങ്ങൾ അന്വെഷി
ക്കുന്നവൻ ഞാൻ തന്നെ ആകുന്നു നിങ്ങൾ വന്നിരിക്കുന്ന സംഗതി
൨൨ എന്ത* അപ്പൊൾ അവർ നീതിമാനായും ദൈവത്തെ ഭയപ്പെടുന്ന
വനായും യെഹൂദന്മാരുടെ സകല ജാതിയാലും നല്ല ശ്രുതിപ്പെട്ടവ
നായും ഉള്ള കൊൎന്നെലിയുസ എന്ന ശതാധിപൻ നിന്നെ തന്റെ
ഭവനത്തിലെക്ക വരുത്തുവാനും നിങ്കൽനിന്ന വചനങ്ങളെ കെൾ
പ്പാനും വിശുദ്ധനായ ദൂതനാൽ ദൈവനിയൊഗപ്പെട്ടു എന്ന പ
൨൩ റഞ്ഞു* അപ്പൊൾ അവൻ അവരെ അകത്ത വിളിച്ച പാൎപ്പിച്ചു
പിറ്റെ ദിവസത്തിൽ പത്രൊസ അവരൊടു കൂടി പുറപ്പെട്ടു യൊ
പ്പായിൽ ഉള്ള സഹൊദരന്മാരിൽ ചിലരും അവനൊടു കൂടിപൊയി
൨൪ അനന്തരം പിറ്റെ ദിവസത്തിങ്കൽ അവർ കൈസറിയായി
ലെക്ക പ്രവെശിച്ചു എന്നാൽ കൊൎന്നെലിയുസ അവൎക്കായിട്ട കാത്ത
തന്റെ ബന്ധുക്കളെയും അടുത്ത സ്നെഹിതന്മാരെയും കൂടി വരു
൨൫ ത്തിയിരുന്നു* പത്രൊസ അകത്ത വരുമ്പൊൾ കൊൎന്നെലിയുസ
അവനെ എതിരെറ്റ അവന്റെ പാദത്തിൽ വീണ വന്ദിക്കയും
൨൬ ചെയ്തു* എന്നാറെ പത്രൊസ അവനെ എഴുനീല്പിച്ച എഴുനീല്ക്ക
൨൭ ഞാനും ഒരു മനുഷ്യൻ ആകുന്നു എന്ന പറഞ്ഞു* പിന്നെ അവൻ
അവനൊട സംഭാഷണം ചെയ്തുകൊണ്ട അകത്തെക്ക ചെല്ലുകയും
൨൮ പലരും കൂടിയതിനെ കാണുകയും ചെയ്തു * അപ്പൊൾ അവൻ അ

വരൊട പറഞ്ഞു അന്യജാതിക്കാരനൊട സംബന്ധിക്കുന്നത എ
ങ്കിലും അടുക്കെ വരുന്നത എങ്കിലും യെഹൂദനായ ഒരു മനുഷ്യന്ന
അയൊഗ്യമാകുന്നു എന്നുള്ളപ്രകാരം നിങ്ങൾ അറിയുന്നുവല്ലൊ എ
ങ്കിലും ഒരു മനുഷ്യനെയും നിന്ദ്യൻ എന്ന എങ്കിലും അശുദ്ധൻ
എന്ന എങ്കിലും പറയരുത എന്ന ദൈവം എനിക്ക കാണിച്ചു ഇ ൨൯
ത ഹെതുവായിട്ട വിളിക്കപ്പെട്ട ഉടനെ ഞാൻ മറുത്ത പറയാതെ
വന്നു അതുകൊണ്ട എന്ത കാൎയ്യത്തിന്നായിട്ട നിങ്ങൾ എന്നെ വരു
ത്തി എന്ന ഞാൻ ചൊദിക്കുന്നു* എന്നാറെ കൊൎന്നെലിയുസ പ ൩൦
റഞ്ഞു നാല ദിവസം മുമ്പെ ൟ സമയത്തൊളം ഞാൻ ഉപവസി
ക്കയും ഒമ്പതാമണിനെരത്ത എന്റെ ഭവനത്തിൽ പ്രാൎത്ഥിക്കയും
ചെയ്തുകൊണ്ടിരുന്നു അപ്പൊൾ കണ്ടാലും പ്രകാശമുള്ള വസ്ത്രത്തൊ
ടു കൂട ഒരു മനുഷ്യൻ എന്റെ മുമ്പാകനിന്ന പറഞ്ഞു* കൊൎന്നെ ൩൧
ലിയുസെ നിന്റെ പ്രാൎത്ഥനകെൾക്കപ്പെടുകയും നിന്റെ ധൎമ്മങ്ങൾ
ദൈവത്തിന്റെ മുമ്പാക ഓൎക്കപ്പെടുകയും ചെയ്തു* ഇതുകൊണ്ട ൩൨
നീ യൊപ്പായിലെക്ക ആളയച്ചു പത്രൊസ എന്ന മറുനാമമുള്ള ശി
മൊനെ വരുത്തുക അവൻ സമുദ്രത്തിന്റെ അടുക്കൽതൊൽക്കൊ
ല്ലനായ ശിമൊന്റെ ഭവനത്തിൽ പാൎക്കുന്നു അവൻ വരുമ്പൊൾ
നിന്നൊട സംസാരിക്കും* അതുകൊണ്ട ഞാൻ ഉടനെ നിന്റെ ൩൩
അടുക്കലെക്ക ആളയച്ചു നീ വന്നതുകൊണ്ട നീ ചെയ്തത നന്നായി
അതുകൊണ്ട ദൈവത്തിനാൽ നിന്നൊട കല്പിക്കപ്പെട്ട കാൎയ്യങ്ങളെ
ഒക്കയും കെൾപ്പാനായിട്ട ഇപ്പൊൾ ഞങ്ങൾ എല്ലാവരും ദൈവ
ത്തിന്റെ മുമ്പാക ഇവിടെ ഉണ്ട*

അപ്പൊൾ പത്രൊസ തന്റെ വായിനെ തുറന്ന പറഞ്ഞു ദൈ ൩൪
വം പക്ഷപാതമുള്ളവനല്ല എന്ന ഞാൻ സത്യമായിട്ട ഗ്രഹിക്കു
ന്നു* എന്നാലും സകല ജാതിയിലും അവനെ ഭയപ്പെടുകയും നീ ൩൫
തിയെ ചെയ്കയും ചെയ്യുന്നവൻ അവങ്കൽ കൈക്കൊള്ളപ്പെട്ടവനാ
കുന്നു* സകലത്തിന്റെയും കൎത്താവായവനാകുന്ന യെശു ക്രിസ്തു ൩൬
മൂലമായി സമാധാനത്തെ പ്രസംഗിച്ചുകൊണ്ട ദൈവം ഇസ്രാഎൽ
പുത്രന്മാൎക്ക അയച്ച വചനത്തെ* യൊഹന്നാൻ പ്രസംഗിച്ച ബ ൩൭
പ്തിസ്മയുടെ ശെഷം ഗലിലെയായിൽനിന്ന തുടങ്ങി യെഹൂദിയാ
യിൽ ഒക്കയും ഉണ്ടായ വൎത്തമാനത്തെ നിങ്ങൾ അറിയുന്നു* നസ ൩൮
റായക്കാരനായ യെശുവിനെ ദൈവം പരിശുദ്ധാത്മാവുകൊണ്ടും
ശക്തികൊണ്ടും അഭിഷെകം ചെയ്തപ്രകാരം തന്നെ അവൻ നന്മ
ചെയ്തുകൊണ്ടും പിശാചിനാൽ ബാധിക്കപ്പെട്ടവരെ എല്ലാവരെ
യും സ്വസ്ഥമാക്കികൊണ്ടും സഞ്ചരിച്ചു അത എന്തുകൊണ്ടെന്നാൽ
ദൈവം അവനൊടു കൂടി ഉണ്ടായിരുന്നു* വിശെഷിച്ചും അവൻ ൩൯
യെഹൂദന്മാരുടെ ദെശത്തിലും യെറുശലമിലും ചെയ്തിട്ടുള്ള കാൎയ്യ
ങ്ങൾക്കെല്ലാം ഞങ്ങൾ സാക്ഷികളാകുന്നു അവനെ അവർ ഒരു മ
രത്തിന്മെൽ തൂക്കികൊന്നു* അവനെ ദൈവം മൂന്നാം ദിവസ ൪൦

ത്തിൽ ഉയിൎത്തെഴുനീല്പിക്കയും അവനെ പ്രത്യക്ഷമായി കാട്ടിത്ത
൪൧ രികയും ചെയ്തു* സകല ജനത്തിന്നുമല്ല ദൈവത്താൽ മുൻനിയ
മിക്കപ്പെട്ട സാക്ഷികളായി അവൻ മരിച്ചവരിൽനിന്ന എഴുനീററ
തിന്റെ ശെഷം അവനൊടു കൂടെ ഭക്ഷിക്കയും പാനം ചെയ്കയും
൪൨ ചെയ്തവരായ ഞങ്ങൾക്ക മാത്രമെ ഉള്ളു* ജീവനുള്ളവരുടെയും മ
രിച്ചവരുടെയും ന്യായാധിപതിയായി ദൈവത്താൽ നിയമിക്കപ്പെ
ട്ടവൻ താനാകുന്നു എന്ന ജനങ്ങളൊട പ്രസംഗിക്കയും സാക്ഷിക
രിക്കയും ചെയ്യെണമെന്ന അവൻ ഞങ്ങളൊട കല്പിക്കയും ചെയ്തു*
൪൩ അവങ്കൽ വിശ്വസിക്കുന്നവനെല്ലാം അവന്റെ നാമം മൂലമായി
പാപങ്ങളുടെ മൊചനം ലഭിക്കുമെന്ന അവനെ കുറിച്ച സകല ദീ
ൎഘദൎശിമാരും സാക്ഷിപ്പെടുത്തിയിരിക്കുന്നു*
൪൪ പത്രൊസ ൟ വാക്കുകളെ സംസാരിക്കുമ്പൊൾ തന്നെ വചന
ത്തെകെട്ടവരുടെ എല്ലാവരുടെ മെലും പരിശുദ്ധാത്മാവ ഇറങ്ങി*
൪൫ എന്നാറെ ചെലയുള്ള വിശ്വാസികളായവർ പത്രൊസിനൊടു കൂടെ
വന്നവർ എല്ലാം പരിശുദ്ധാത്മാവിന്റെ ദാനം പുറജാതികളിന്മെ
൪൬ ലും പകരപ്പെട്ടതുകൊണ്ട വിസ്മയിച്ചു* എന്തുകൊണ്ടെന്നാൽ അവർ
ഭാഷകളിൽ പറകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്ന
൪൭ തിനെ അവർ കെട്ടു അപ്പൊൾ പത്രൊസ ഉത്തരമായിട്ട പറഞ്ഞു*
നമ്മെ പൊലെ പരിശുദ്ധാത്മാവിനെ ലഭിച്ചിട്ടുള്ള ഇവർ ബപ്തിസ്മ
പ്പെടാതെ ഇരിപ്പാനായിട്ട വെള്ളത്തെ വിരൊധിപ്പാൻ ആൎക്ക ക
൪൮ ഴിയും* അവർ കൎത്താവിന്റെ നാമത്തിൽ ബപ്തിസ്മപ്പെടുവാൻ
അവൻ കല്പിക്കയും ചെയ്തു അപ്പൊൾ അവൻ ചിലദിവസങ്ങൾ അ
വിടെ പാൎക്കെണമെന്ന അവർ അവനൊട അപെക്ഷിച്ചു*

## ൧൧ അദ്ധ്യായം.

൧ പത്രൊസ കുററം ചുമത്തപ്പെടുകയും അവൻ ഉത്തരം പറക
യും ചെയ്യുന്നത.—൧൯ എവംഗെലിയൊൻ പരക്കുന്നത.—൨൭
അഗബുസ ദീൎഘദൎശനം ചൊല്ലുന്നത.

പിന്നെ പുറജാതികളും ദൈവത്തിന്റെ വചനത്തെ കൈ
ക്കൊണ്ടു എന്ന യെഹൂദിയായിലുള്ള അപ്പൊസ്തൊലന്മാരും സഹൊ
൨ ദരന്മാരും കെട്ടു* പിന്നെ പത്രൊസ യെറുശലമിലെക്ക വന്ന
൩ പ്പൊൾ ചെലയുള്ളവർ അവനൊട* നീ ചെലയില്ലാത്ത മനുഷ്യരു
ടെ അടുക്കൽ പ്രവെശിക്കയും അവരൊടു കൂടെ ഭക്ഷിക്കയും ചെയ്തു
൪ എന്ന പറഞ്ഞ വിവാദിച്ചു* എന്നാറെ പത്രൊസ ആദിതുടങ്ങിക്ര
൫ മെണ അവരൊട വിസ്തരിച്ച പറഞ്ഞു* ഞാൻ യൊപ്പാ എന്ന ന
ഗരത്തിൽ പ്രാൎത്ഥിച്ചുകൊണ്ടിരുന്നു ആനന്ദവിവശതയിൽ ഞാൻ
ഒരു ദൎശനത്തെ കണ്ടു നാലുകൊണായി സ്വൎഗ്ഗത്തിൽനിന്ന വിട
പ്പെട്ടൊരു വലിയ തുപ്പട്ടി എന്നപൊലെ ഒരു പാത്രം ഇറങ്ങുക
൬ യും അത എന്റെ അരികത്തെക്ക തന്നെ വരികയും ചെയ്തു* അ

തിൽ ഞാൻ സൂക്ഷിച്ചുനൊക്കി വിചാരിച്ചപ്പൊൾ ഭൂമിയിലെ നാ
ല്ക്കാലി മൃഗങ്ങളെയും കാട്ടുമൃഗങ്ങളെയും ഇഴയുന്ന ജന്തുക്കളെയും
ആകാശത്തിലെ പക്ഷികളെയും കണ്ടു* അപ്പൊൾ പത്രൊസെ എ ൭
ഴുനീറ്റ കൊന്ന ഭക്ഷിക്ക എന്ന എന്നൊട പറയുന്ന ഒരു ശബ്ദ
ത്തെ ഞാൻ കെട്ടു* എന്നാറെ ഞാൻ പറഞ്ഞു അപ്രകാരമല്ല ക ൮
ൎത്താവെ നിന്ദ്യമായിട്ട എങ്കിലും അശുദ്ധമായിട്ട എങ്കിലും ഉള്ളത
ഒന്നും ഒരിക്കലും എന്റെ വായിക്കകത്ത ചെന്നിട്ടില്ലല്ലൊ* എ ൯
ന്നാറെ ആ ശബ്ദം രണ്ടാം പ്രാവശ്യം സ്വൎഗ്ഗത്തിൽനിന്ന എന്നൊ
ട ഉത്തരമായിട്ട ദൈവം ശുദ്ധമാക്കിട്ടുള്ള വസ്തുക്കളെ നീ നിന്ദ്യമാ
ക്കി പറയരുത എന്ന പറഞ്ഞു* ഇപ്രകാരം മൂന്നുപ്രാവശ്യം ഉണ്ടാ ൧൦
യി പിന്നെ എല്ലാം സ്വൎഗ്ഗത്തിലെക്ക തിരിച്ച വലിക്കപ്പെട്ടു* പിന്നെ ൧൧
കണ്ടാലും അപ്പൊൾ തന്നെ കൈസറിയായിൽനിന്ന എന്റെ അ
ടുക്കൽ അയക്കപ്പെട്ട മൂന്ന മനുഷ്യർ ഞാൻ പാൎത്ത ഭവനത്തിന്റെ
മുമ്പാക വന്നിട്ടുണ്ടായിരുന്നു* അപ്പൊൾ ആത്മാവ എന്നൊട ഒ ൧൨
ന്നും സംശയിക്കാതെ അവരൊട കൂട പൊകുവാൻ കല്പിച്ചു ൟ ആ
റ സഹൊദരന്മാരും എന്നൊട കൂടി പൊന്നു ഞങ്ങൾ ആ മനുഷ്യ
ന്റെ ഭവനത്തിലെക്ക ചെല്ലുകയും ചെയ്തു* അപ്പൊൾ അവൻ ൧൩
താൻ തന്റെ ഭവനത്തിൽ ഒരു ദൈവദൂതൻ നില്ക്കുന്നതിനെയും
നീ യൊപ്പായിലെക്ക മനുഷ്യരെ അയച്ച പത്രൊസ എന്ന മറുനാ
മമുള്ള ശിമൊനെ വരുത്തുക എന്നും* അവൻ നീയും നിന്റെ ൧൪
കുഡുംബമൊക്കയും രക്ഷിക്കപ്പെടുവാനുള്ള വചനങ്ങളെ നിന്നൊ
ട പറയുമെന്നും തന്നൊട പറയുന്നതിനെയും കണ്ടപ്രകാരം ഞങ്ങ
ളൊട അറിയിച്ചു* പിന്നെ ഞാൻ സംസാരിച്ചുതുടങ്ങിയപ്പൊൾപ ൧൫
രിശുദ്ധാത്മാവ ആദിയിങ്കൽ നമ്മുടെ മെൽ എന്ന പൊലെ തന്നെ
അവരുടെ മെലും ഇറങ്ങി* അപ്പൊൾ ഞാൻ കൎത്താവിന്റെ വ ൧൬
ചനത്തെ അവൻ പറഞ്ഞ പ്രകാരത്തെ ഓൎത്തു യൊഹന്നാൻ
വെള്ളംകൊണ്ട ബപ്തിസ്മപ്പെടുത്തി നിശ്ചയം എന്നാൽ നിങ്ങൾ പ
രിശുദ്ധാത്മാവുകൊണ്ട ബപ്തിസ്മപ്പെടും* അതുകൊണ്ട കൎത്താവായ ൧൭
യെശു ക്രിസ്തുവിങ്കൽ വിശ്വസിച്ചവരായ നമുക്ക ദൈവം തന്നിട്ടുള്ള
തിന്ന സമമായുള്ള ദാനത്തെ അവൎക്കും കൊടുത്തപ്പൊൾഞാൻദൈ
വത്തെ വിരൊധിപ്പാൻ എന്തു മാത്രം ശക്തനായിരുന്നു* അവർ ൧൮
ൟ കാൎയ്യങ്ങളെകെട്ടപ്പൊൾ മിണ്ടാതെ ഇരുന്നു അപ്രകാരമായാൽ
ദൈവം പുറജാതികൾക്കും ജീവങ്കലെക്ക അനുതാപത്തെ നൽകിട്ടു
ണ്ടെന്ന പറഞ്ഞ ദൈവത്തെ സ്തുതിക്കയും ചെയ്തു*

എന്നാറെ സ്തെഫാനൊസിന്റെ ഹെതുവായിട്ട ഉണ്ടായ ഉപദ്ര ൧൯
വത്താൽ ഭിന്നപ്പെട്ടവർ ഫൊനിക്കിയും കുപ്രൊസും അന്തിയൊഖി
യായും വരെ യെഹൂദന്മാൎക്ക മാത്രമല്ലാതെ മറ്റൊരുത്തൎക്കും വച
നത്തെ പ്രസംഗിക്കാതെ സഞ്ചരിച്ചു* അവരിൽ ചിലർ കുപ്രൊസി ൨൦
ക്കാരും കുറെനെയക്കാരും ആയിരുന്നു അവർ അന്തിയൊഖിയാ

യിലെക്ക വന്നാറെ ഗ്രെക്കന്മാരൊട സംസാരിച്ച കൎത്താവായയെശു
൨൧ വിനെ പ്രസംഗിച്ചു* കൎത്താവിന്റെ കൈ അവരൊടുകൂട ഉണ്ടാ
യിരുന്നു വളര പുരുഷാരം വിശ്വസിച്ച കൎത്താവിങ്കലെക്ക മനസ്സു
൨൨ തിരികയും ചെയ്തു* പിന്നെ ഈ കാൎയ്യങ്ങളെ കുറിച്ചുള്ള വൎത്തമാ
നം യെറുശലമിലുള്ള സഭയുടെ ചെവികളിലെക്ക എത്തി അപ്പൊൾ
അവർ ബൎന്നബാസിനെ അന്തിയൊഖിയായിലൊളം പൊകുവാൻ
൨൩ പറഞ്ഞയച്ചു* അവൻ വന്നെത്തി ദൈവത്തിന്റെ കൃപയെ ക
ണ്ടാറെ സന്തൊഷിക്കയും മനൊനിശ്ചയത്തൊടെ കൎത്താവിങ്കൽ
ആശ്രയിച്ചിരിക്കെണമെന്ന എല്ലാവൎക്കും ബുദ്ധി പറകയും ചെയ്തു*
൨൪ എന്തുകൊണ്ടെന്നാൽ അവൻ ഉത്തമമനുഷ്യനായും പരിശുദ്ധാത്മാ
വിനാലും വിശ്വാസത്താലും പൂൎണ്ണനായും ഇരുന്നു വളര പുരുഷാ
൨൫ രം കൎത്താവിങ്കൽ അധികപ്പെടുകയും ചെയ്തു* പിന്നെ ബൎന്നബാസ
ശൗലിനെ അന്വെഷിപ്പാനായിട്ട തൎസൂസിലെക്ക പുറപ്പെട്ടുപൊ
൨൬ യി* അവൻ അവനെ കണ്ടെത്തിയാറെ അവനെ അന്തിയൊഖി
യായിലെക്ക കൂട്ടികൊണ്ടു വരികയും ചെയ്തു പിന്നെ ഉണ്ടായതെന്തെ
ന്നാൽ അവർ ഒരു സംവത്സരം മുഴുവൻ സഭയിൽ കൂടുകയും വ
ളര ജനങ്ങൾക്ക ഉപദെശിക്കയും ചെയ്തു വിശെഷിച്ചും ആദ്യം അ
ന്തിയൊഖിയായിൽവെച്ച ശിഷ്യന്മാർ ക്രിസ്തിയാനിക്കാർ എന്ന വി
ളിക്കപ്പെട്ടു*
൨൭ ആ നാളുകളിൽ ദീൎഘദൎശിമാർ യെറുശലെമിൽനിന്ന അന്തിയൊ
൨൮ ഖിയായിലെക്ക വന്നു* അവരിൽ അഗബുസ എന്ന നാമമുള്ള ഒ
രുത്തൻ എഴുനീറ്റ ഭൂലൊകത്തിലൊക്കയും ഒരു മഹാ ക്ഷാമം
ഉണ്ടാകുമെന്ന ആത്മാവിനാൽ ലക്ഷ്യപ്പെടുത്തി ആയത ക്ലൗദിയുസ
൨൯ കൈസറിന്റെ നാളിൽ ഉണ്ടായി* അപ്പൊൾ ശിഷ്യന്മാർ അവ
നവന കഴിയുന്നെടത്തൊളം യെഹൂദിയായിൽ പാൎക്കുന്ന സഹൊ
൩൦ ദരന്മാൎക്ക ഉപകാരത്തെ എത്തിപ്പാൻ നിശ്ചയിച്ചു* അതിനെയും
അവർ ചെയ്തു അതിനെ മൂപ്പന്മാൎക്ക ബൎന്നബാസിന്റെയും ശൗലി
ന്റെയും കൈകളിൽ കൊടുത്തയക്കയും ചെയ്തു*

## ൧൨ അദ്ധ്യായം

൧ എറൊദെസ ക്രിസ്തിയാനിക്കാരെ പീഡിപ്പിക്കുന്നത.— ൨൦ അ
വന്റെ ഡംഭവും മരണവും.

ആ കാലത്തിങ്കൽ എറൊദെസ രാജാവ സഭയിൽ ഉള്ളവരിൽ
൨ ചിലരെ ഉപദ്രവിപ്പാൻ തന്റെ കൈകളെ നീട്ടി* യൊഹന്നാന്റെ
സഹൊദരനായ യാക്കൊബിനെ വാളുകൊണ്ട ഹിംസിക്കയും ചെയ്തു*
൩ ഇത യെഹൂദന്മാൎക്ക ഇഷ്ടമുള്ളതാകുന്നു എന്ന കാണുകകൊണ്ട അ
വൻ പത്രൊസിനെയും കൂടിപിടിപ്പാൻ ഉദ്യൊഗിച്ചു (അപ്പൊൾ പു
൪ ളിപ്പില്ലാത്ത അപ്പങ്ങളുടെ ദിവസങ്ങളായിരുന്നു*) അവൻ അവ
നെ പിടിച്ച കാരാഗ്രഹത്തിൽ ആക്കി പെസഹായുടെ ശെഷം അവ

നെ ജനത്തിന്റെ മുമ്പാക കൊണ്ടുവരുവാൻ വിചാരിച്ചുകൊണ്ട
അവനെ ആയുധക്കാരിൽ നന്നാലുപെൎക്ക എല്പിക്കയും ചെയ്തു *
൫ ഇതുകൊണ്ട പത്രൊസ കാരാഗ്രഹത്തിൽ പാൎപ്പിക്കപ്പെട്ട എന്നാറെ
അവന്നുവെണ്ടി ദൈവത്തൊട ഇടവിടാതെയുള്ള പ്രാൎത്ഥന സഭ
യാൽ ചെയ്യപ്പെട്ടു* ൬ പിന്നെ എറൊദെസ അവനെ പുറത്ത കൊ
ണ്ടുവരുവാൻ വിചാരിച്ചിരുന്നാറെ ആ രാത്രിയിൽതന്നെ പത്രൊ
സ രണ്ട ശൃംഖലകളാൽ ബന്ധിക്കപ്പെട്ടവനായി രണ്ട ആയുധക്കാരു
ടെ മദ്ധ്യെ ഉറങ്ങിയിരുന്നു വാതിലിന്റെ മുമ്പാക കാവൽക്കാർ
കാരാഗ്രഹത്തെ കാക്കയും ചെയ്തിരുന്നു* ൭ അപ്പൊൾ കണ്ടാലും ക
ൎത്താവിന്റെ ദൂതൻ അവന്റെ മെലെ വന്നു കാരാഗ്രഹത്തിൽ ഒരു
പ്രകാശം പ്രകാശിക്കയും ചെയ്തു വിശെഷിച്ചും അവൻ പത്രൊസി
ന്റെപാൎശ്വഭാഗത്തിങ്കൽ തട്ടി അവനെ ഉണൎത്തി നീ വെഗം എഴു
നീല്ക്ക എന്ന പറഞ്ഞു അപ്പൊൾ ശൃംഖലകൾ അവന്റെ കൈകളിൽ
നിന്ന വീണുപൊയി* ൮ പിന്നെ ദൈവദൂതൻ അവനൊട പറഞ്ഞു നീ
അര കെട്ടുകയും നിന്റെ ചെരിപ്പുകളെ ഇട്ടുമുറുക്കുകയും ചെയ്ക
അവൻ അപ്രകാരം ചെയ്കയും ചെയ്തു പിന്നെയും അവൻ അവ
നൊട പറയുന്നു നിന്റെ വസ്ത്രത്തെ ധരിക്കയും എന്റെ പിന്നാ
ലെ വരികയും ചെയ്ക* ൯ പിന്നെ അവൻ പുറപ്പെട്ട അവനെ പി
ന്തുടൎന്നു ദൈവദൂതനാൽ ചെയ്യപ്പെട്ടത സത്യമുള്ളതാകുന്നു എന്ന
അറിഞ്ഞില്ല താൻ ഒരു ദൎശനത്തെ കണ്ടു എന്നത്രെ അവൻ വി
ചാരിച്ചത* ൧൦ ഒന്നാമത്തെയും രണ്ടാമത്തെയും കാവലിനെ കടന്ന
തിന്റെ ശെഷം അവർ നഗരത്തിലെക്ക പൊകുന്ന ഇരിമ്പുവാ
തിൽക്കൽ ചെന്നു അത താൻ തന്നെ അവൎക്ക തുറന്നു അവർ പു
റപ്പെട്ട ഒരു വീഥിയിൽ കൂടെ നടന്നുപൊയി ഉടനെ ദൂതൻ അ
വനെ വിട്ടുപൊകയും ചെയ്തു* ൧൧ പിന്നെ പത്രൊസതനിക്ക സുബൊ
ധം ഉണ്ടായപ്പൊൾ പറഞ്ഞു കൎത്താവ തന്റെ ദൂതനെ അയച്ചു എ
ന്നും എറൊദെസിന്റെ കൈയിൽനിന്നും യെഹൂദന്മാരായ ജന
ത്തിന്റെ സകല ഇച്ശയിൽനിന്നും എന്നെ രക്ഷിച്ചു എന്നും ഇ
പ്പൊൾ ഞാൻ സത്യമായിട്ട അറിയുന്നു* ൧൨ പിന്നെ അവൻ ഇതിനെ
വിചാരിച്ച മൎക്കുസ എന്ന മറുനാമമുള്ള യൊഹന്നാന്റെ മാതാവാ
യ മറിയയുടെ ഭവനത്തിലെക്ക വന്നു അവിടെ പലരും പ്രാൎത്ഥി
ച്ചു കൊണ്ട കൂടിയിരുന്നു* ൧൩ വിശെഷിച്ചും പത്രൊസ വീഥിവാതി
ലിൽ മുട്ടുമ്പൊൾ റൊദാ എന്നനാമമുള്ള ഒരു ബാലസ്ത്രീ കെൾപ്പാൻ
വന്നു അവൾ പത്രൊസിന്റെ ശബ്ദത്തെ അറിഞ്ഞിട്ട പ്രസാദം
കൊണ്ട വാതിലിനെ തുറക്കാതെ അകത്ത ഓടി ചെന്നു പത്രൊസ
വാതുക്കൽ നില്ക്കുന്നു എന്ന അറിയിക്കയും ചെയ്തു* ൧൪ എന്നാറെ അ
വർ അവളൊട നീ ഭ്രാന്തിയാകുന്നു എന്ന പറഞ്ഞു എന്നാൽ അ
വൾ അത ഉള്ളതു തന്നെ എന്ന സ്ഥിരപ്പെടുത്തി അപ്പൊൾ അ
വർ അത അവന്റെ ദൂതൻ ആകുന്നു എന്ന പറഞ്ഞു* ൧൫ എന്നാ

൧൬ റെ പത്രൊസ പിന്നെയും മുട്ടികൊണ്ടിരുന്നു അവർ (വാതിൽ) തു
൧൭ റന്നപ്പൊൾ അവനെ കണ്ടു വി സ്മയിക്കയും ചെയ്തു * അപ്പൊൾ അ
വൻ അവർ മിണ്ടാതെ ഇരിപ്പാനായിട്ട അവൎക്ക കൈകൊണ്ട ആ
ംഗികം കാട്ടി കൎത്താവ തന്നെ കാരാഗ്രഹത്തിൽനിന്ന കൂട്ടികൊ
ണ്ടുവന്നപ്രകാരം അവരൊട വിവരമായറിയിച്ചു പിന്നെ അവൻ
ഈ കാൎയ്യങ്ങളെ യാക്കൊബിനൊടും സഹൊദരന്മാരൊടും പൊയി
അറിയിപ്പിൻ എന്ന പറഞ്ഞു അവൻ മറെറാരു സ്ഥലത്തെക്ക
൧൮ പുറപ്പെട്ടുപൊകയും ചെയ്തു * നെരം പുലൎന്നപ്പൊൾ പത്രൊസിന്ന
൧൯ എന്തായി എന്ന ആയുധക്കാരിൽ ഉണ്ടായ ഇളക്കം അല്പമല്ല * പി
ന്നെ എറൊദെസ അവനെ അന്വെഷിച്ചിട്ട കണ്ടെത്തായ്ക്കകൊണ്ട
അവൻ കാവൽക്കാരൊട ന്യായം വിസ്തരിച്ച അവർ ഹിംസിക്കപ്പെ
ടുവാൻ കല്പിച്ചു പിന്നെ അവൻ യെഹൂദിയായിൽനിന്ന കൈസ
റിയായിലെക്ക പുറപ്പെട്ടു ചെന്ന അവിടെ പാൎത്തു *

൨൦ അപ്പൊൾ എറൊദെസ തുറെയക്കാരുടെയും സിദൊനിക്കാരു
ടെയും നെരെ വളര കൊപിച്ചു എന്നാറെ അവർ എകമനസ്സൊ
ടെ അവന്റെ അടുക്കൽ ചെന്ന രാജാവിന്റെ പള്ളിയറക്കാരനാ
യ ബ്ലസ്തുസിനെ ബന്ധുവാക്കി തങ്ങളുടെ ദെശം രാജാവിന്റെ ദെ
ശത്താൽ സംരക്ഷണപ്പെടുകകൊണ്ട സമാധാനത്തെ അപെക്ഷി
൨൧ ക്കയും ചെയ്തു * പിന്നെ നിശ്ചയിച്ചിട്ടുള്ളൊരു ദിവസത്തിൽ എ
റൊദെസ രാജവസ്ത്രത്തെ ധരിച്ച ന്യായാസനത്തിൽ ഇരുന്ന അ
൨൨ വരൊട പ്രസ്താവിക്കയും ചെയ്തു * എന്നാറെ ജനം ഇത ഒരു ദൈവ
ത്തിന്റെ ശബ്ദം മനുഷ്യന്റെ ശബ്ദമല്ല എന്ന ഉറക്കെ വിളിച്ചു
൨൩ പറഞ്ഞു * അപ്പൊൾ അവൻ ദൈവത്തിന്ന മഹത്വത്തെ കൊടു
ക്കായ്കകൊണ്ട ഉടനെ കൎത്താവിന്റെ ദൂതൻ അവനെ ശിക്ഷിച്ചു
അവൻ കൃമികളാൽ ഭക്ഷിക്കപ്പെട്ട പ്രാണനെ വിടുകയും ചെയ്തു *

൨൪ എന്നാൽ ദൈവത്തിന്റെ വചനം വളരുകയും വൎദ്ധിക്കയും
൨൫ ചെയ്തു * ബൎന്നബാസും ശൗലും ശുശ്രൂഷയെ പൂൎത്തിയാക്കിയതി
ന്റെ ശെഷം അവർ മൎക്കൊസ എന്ന മറുനാമമുള്ള യൊഹന്നാ
നെ കൂട്ടികൊണ്ട യെറുശലമിൽനിന്ന തിരിച്ചു പൊരികയുംചെയ്തു *

## ൧൩ അദ്ധ്യായം

൧ പൗലുസും ബൎന്നബാസും പുറജാതിക്കാരുടെ അടുക്കലെക്ക പൊ
കുന്നത.—൪൮ പുറജാതിക്കാർ വിശ്വസിക്കുന്നത.—൫൦ യെ
ഹൂദന്മാർ ദ്വെഷിക്കുന്നത.

എന്നാൽ അന്തിയൊഖിയായിലുള്ള സഭയിൽ ബൎന്നബാസും
നിഗർ എന്ന വിളിക്കപ്പെട്ട ശിമെയൊനും കുറെനായക്കാരനായ
ലുക്കിയുസും തെത്രാൎക്കനായ എറൊദെസിനൊടു കൂടവളൎന്നമൻ
നായെനും ശൌലും ആയ ചില ദീൎഘദൎശിമാരും ഉപദെഷ്ടാക്കന്മാ
൨ രും ഉണ്ടായിരുന്നു * അവർ കൎത്താവിനെ ശുശ്രൂഷിക്കയും ഉപൊ

ഷിക്കയും ചെയ്തുകൊണ്ടിരിക്കുമ്പൊൾ പരിശുദ്ധാത്മാവ പറഞ്ഞു
ഞാൻ ബർന്നബാസിനെയും ശൌലിനെയും വിളിച്ചിട്ടുള്ള പ്രവൃത്തി
ക്ക അവരെ എനിക്കായിട്ട വെറുതിരിപ്പിൻ* അപ്പൊൾ അവർ ൩
ഉപൊഷിക്കയും പ്രാർത്ഥിക്കയും അവരുടെ മെൽ കൈകളെ വെ
ക്കയും ചെയ്തിട്ട അവരെ പറഞ്ഞയച്ചു* അപ്രകാരം അവർ പ ൪
രിശുദ്ധാത്മാവിനാൽ അയക്കപ്പെട്ടവരുകൊണ്ട സെലൂക്കിയായിലെക്ക
പുറപ്പെട്ടുപൊയി അവിടെനിന്ന അവർ കുപ്രൊസിലെക്ക കപ്പൽ
കയറിപൊകയും ചെയ്തു* പിന്നെ അവർ സലമിസിലെക്ക എത്തി ൫
യപ്പൊൾ അവർ യെഹൂദന്മാരുടെ സഭകളിൽ ദൈവത്തിൻറ വ
ചനത്തെ പ്രസംഗിച്ചു വിശെഷിച്ച യൊഹന്നാനും അവൎക്ക ശുശ്രൂഷ
ക്കാരനായിട്ട ഉണ്ടായിരുന്നു*

പിന്നെ അവർ ദ്വീപിൽകൂടി പാഫൊസുവരെ സഞ്ചരിച്ചപ്പൊൾ ൬
ഒരു കള്ളദീൎഘദൎശിയായി യെഹൂദനായി ബാർയെശു എന്ന നാമ
മുള്ളൊരു മന്ത്രവാദിയെ കണ്ടു* അവൻ വിവെകമുള്ള മനുഷ്യനാ ൭
യ സെർഗ്ഗിയുസ പൌലുസ എന്ന നാട്ടുവാഴിയൊട കൂട ഉണ്ടായിരുന്നു
ഇവൻ ബർന്നബാസിനെയും ശൌലിനെയും വരുത്തി ദൈവത്തി
ൻറ വചനത്തെ കെൾപ്പാൻ ആഗ്രഹിച്ചു* എന്നാറെ മന്ത്രവാ ൮
ദി (എന്ന ഇപ്രകാരം അൎത്ഥം ധരിക്കുന്ന നാമമുള്ള) എലിമാസ
നാട്ടുവാഴിയെ വിശ്വാസത്തിങ്കൽനിന്ന മറിച്ചുകളവാൻ ശ്രമിച്ചു
കൊണ്ട അവരൊട മറുത്ത നിന്നു* അപ്പൊൾ (പൌലുസ എന്നും ൯
ചൊല്ലപ്പെടുന്ന) ശൌൽ പരിശുദ്ധാത്മാവിനാൽ പൂൎണ്ണനായി അവ
ങ്കൽ സൂക്ഷിച്ചുനൊക്കി പറഞ്ഞു* ഹെ സകല വഞ്ചനകൊണ്ടും സ ൧൦
കല ദുഷ്പ്രവൃത്തികൊണ്ടും നിറഞ്ഞവനെ പിശാചിൻറ പുത്ര സ
കല നീതിയുടെയും ശത്രു നീ കൎത്താവിൻറ നെരുള്ള വഴികളെ
മറിക്കുന്നതിനെ മാറുകയില്ലയൊ* എന്നാൽ ഇപ്പൊൾ കണ്ടാലും ൧൧
കൎത്താവിൻറ കൈ നിൻറ മെൽ ഇരിക്കുന്നു നീ കുറയക്കാല
ത്തെക്ക ആദിത്യനെ കാണാതെ അന്ധനായിരിക്കയും ചെയ്യും പി
ന്നെ ഉടനെ ഒരു മഞ്ഞും അന്ധകാരവും അവൻറ മെൽ വീണു അ
വൻ തന്നെ കൈപിടിച്ചു കൂട്ടിക്കൊണ്ടു പൊകുന്നവരെ അന്വെഷി
ച്ചുകൊണ്ട ചുററിനടക്കയും ചെയ്തു* അപ്പൊൾ നാട്ടുവാഴി ആ ഉ ൧൨
ണ്ടായതിനെ കണ്ടാറെ കൎത്താവിൻറ ഉപദെശത്തിങ്കൽ അത്ഭുത
പ്പെട്ടുകൊണ്ട വിശ്വസിച്ചു*

പിന്നെ പൌലുസും അവനൊട കൂടയുള്ളവരും പാഫൊസിൽനി ൧൩
ന്ന നീക്കി പംഫിലിയായിലുള്ള പെർഗ്ഗായിൽ വന്നു എന്നാറെ യൊ
ഹന്നാൻ അവരിൽനിന്ന പിരിഞ്ഞ യെറുശലമിന്ന തിരിച്ചുപൊയി*
പിന്നെ അവർ പെർഗ്ഗായിൽനിന്ന പുറപ്പെട്ട പിസിദിയായിലുള്ള ൧൪
അന്തിയൊഖിയായിലെക്ക വന്നു ശാബതദിവസത്തിൽ സഭയിലെ
ക്ക പ്രവെശിച്ച ഇരിക്കയും ചെയ്തു* അപ്പൊൾ ന്യായപ്രമാണവും ൧൫
ദീൎഘദൎശികളും വായിക്കപ്പെട്ടതിൻറ ശെഷം സഭയിലെ പ്രമാണി

കൾ അവരുടെ അടുക്കൽ ആളയച്ച പറഞ്ഞു സഹൊദരന്മാരായ
മനുഷ്യരെ ജനങ്ങളൊട ഉപദെശമായുള്ള വചനം നിങ്ങൾക്ക ഉണ്ടെ
൧൬ ങ്കിൽ പറവിൻ* അപ്പൊൾ പൗലുസ എഴുനീററ കൈകൊണ്ട ആം
ഗികംകാട്ടി പറഞ്ഞു ഇസ്രാഎൽ പുരുഷന്മാരായും ദൈവത്തെ ഭ
൧൭ യപ്പെടുന്നവരായുമുള്ളൊരെ കെട്ടുകൊൾവിൻ* ഈ ഇസ്രാഎൽ
ജനത്തിന്റെ ദൈവം നമ്മുടെ പിതാക്കന്മാരെ നിയമിക്കയും ജനം
എജിപ്തുദെശത്തിൽ പരദെശികളായിരിക്കുമ്പൊൾ അവരെ ഉയ
ൎത്തുകയും ഉന്നതമായുള്ള ഭുജംകൊണ്ട അവരെ അതിൽനിന്ന പുറ
൧൮ ത്തുകൊണ്ടുവരികയും ചെയ്തു* പിന്നെ എകദെശം നാല്പത സംവത്സ
രകാലം അവൻ വനത്തിങ്കൽ അവരുടെ നടപ്പുകളെ സഹിച്ചു*
൧൯ പിന്നെ അവൻ കാനാൻ ദെശത്തിൽ എഴ ജാതികളെ നശിപ്പിച്ച
അവരുടെ ദെശത്തെ അവൎക്ക അവകാശമായിട്ട വിഭാഗിച്ചു കൊ
൨൦ ടുത്തു* അതിന്റെ ശെഷം അവൻ അവൎക്ക എകദെശം നാനൂ
റമ്പത സംബത്സരം ന്യായാധിപതിമാരെ ശമുവെൽ ദീൎഘദൎശി
൨൧ വരെ കൊടുത്തു* പിന്നെ അനന്തരം അവർ ഒരു രാജാവിനെ
യാചിച്ചു അപ്പൊൾ ദൈവം അവൎക്ക നാല്പത സംവത്സരത്തെക്ക
ബെന്യാമിന്റെ ഗൊത്രത്തിലുള്ള പുരുഷനാകുന്ന കിശിന്റെ പു
൨൨ ത്രനായ ശൗലിനെ കൊടുത്തു* പിന്നെ താൻ അവനെ നീക്കികളഞ്ഞ
തിന്റെ ശെഷം അവൻ ദാവിദിനെ അവൎക്ക രാജാവായിട്ട ഉയൎത്തി
വിശെഷിച്ചും അവനെ കുറിച്ച സാക്ഷിപ്പെടുത്തി പറഞ്ഞു ഞാൻ
എന്റെ ഹൃദയപ്രകാരമുള്ള മനുഷ്യനായി യെശായുടെ പുത്രനായ ദാ
വിദിനെ കണ്ടെത്തി ഇവൻ എന്റെ ഇഷ്ടത്തെ ഒക്കയും ചെയ്യും*
൨൩ ഇവന്റെ സന്തതിയിൽനിന്ന ദൈവം തന്റെ വാഗ്ദത്തപ്രകാരം
൨൪ ഇസ്രാഎലിന്ന യെശുവാകുന്ന രക്ഷിതാവിനെ ഉയൎത്തി* അന്ന
ഇവന്റെ വരവിന്ന മുമ്പെ യൊഹന്നാൻ ഇസ്രാഎൽ ജനത്തി
ന്ന എല്ലാം അനുതാപത്തിന്റെ ബപ്തിസ്മയെ മുൻപ്രസംഗിച്ചു*
൨൫ വിശെഷിച്ച യൊഹന്നാൻ തന്റെ പ്രയാണത്തെ നിവൃത്തിക്കു
മ്പൊൾ അവൻ പറഞ്ഞു നിങ്ങൾ എന്നെ ആരാകുന്നു എന്ന വി
ചാരിക്കുന്നു അവൻ ഞാനല്ല എങ്കിലും കണ്ടാലും ഒരുത്തൻ എന്റെ
പിന്നാലെ വരുന്നുണ്ട അവന്റെ പാദങ്ങളുടെ ചെരിപ്പുകളെ അഴി
൨൬ പ്പാൻ ഞാൻ യൊഗ്യനല്ല* അബ്രഹാമിന്റെ വംശത്തിലുള്ള പു
ത്രന്മാരായും നിങ്ങളിൽ ദൈവത്തെ ഭയപ്പെടുന്നവരായുമുള്ള സ
ഹൊദരന്മാരായ മനുഷ്യരെ നിങ്ങൾക്ക ഈ രക്ഷയുടെ വചനം അ
൨൭ യക്കപ്പെട്ടിരിക്കുന്നു* എന്തുകൊണ്ടെന്നാൽ യെറുശലമിൽ പാൎക്കു
ന്നവരും അവരുടെ പ്രധാനന്മാരും അവനെ എങ്കിലും ശാബത
ദിവസംതൊറും വായിക്കപ്പെടുന്ന ദീൎഘദൎശിമാരുടെ ശബ്ദങ്ങളെ എ
ങ്കിലും അറിയായ്കകൊണ്ട അവനെ ശിക്ഷക്ക വിധിക്കയാൽ അവ
൨൮ യെ നിവൃത്തിച്ചു* അവർ അവങ്കൽ മരണത്തിന്ന ഒരു ഹെതുപൊ
ലും കണ്ടെത്തിയില്ല എങ്കിലും അവൻ കൊല്ലപ്പെടെണമെന്ന പീ

ലാത്തൊസിനൊട അപെക്ഷിച്ചു* പിന്നെ അവനെ കുറിച്ച എ ൨൯
ഴുതപ്പെട്ട കാൎയ്യങ്ങളെ ഒക്കയും അവർ നിവൃത്തിച്ചതിന്റെ ശെഷം
അവനെ മരത്തിൽനിന്ന ഇറക്കി ഒരു പ്രെതക്കല്ലറയിൽ സ്ഥാപി
ച്ചു* എന്നാറെ ദൈവം അവനെ മരിച്ചവരിൽനിന്ന ഉയിൎത്തെ ൩൦
ഴുനീല്പിച്ചു* എന്നാറെ അവൻ തന്നൊടു കൂട ഗലിലെയായിൽനി ൩൧
ന്ന യെറുശലമിലെക്ക പുറപ്പെട്ടു വന്നിട്ടുള്ളവൎക്ക എറിയ ദിവസ
ങ്ങൾ പ്രത്യക്ഷനായി അവർ ജനത്തിന്ന അവന്റെ സാക്ഷിക
ളാകുന്നു* നമ്മുടെ പിതാക്കന്മാരൊട ചെയ്യപ്പെട്ട ആ വാഗ്ദത്ത ൩൨
ത്തെ തന്നെ ദൈവം അവരുടെ പുത്രന്മാരായ നമുക്ക താൻ യെശു
വിനെ ഉയിൎത്തെഴുനീല്പിച്ചതിനാൽ നിവൃത്തിച്ചു എന്ന ഞങ്ങളും നി
ങ്ങളൊട സദ്വൎത്തമാനമായിട്ട അറിയിക്കുന്നു* അപ്രകാരം രണ്ടാം ൩൩
സംകീൎത്തനത്തിൽ നീ എന്റെ പുത്രനാകുന്നു ഇന്ന ഞാൻ നിന്നെ
ജനിപ്പിച്ചു എന്ന എഴുതപ്പെട്ടുമിരിക്കുന്നു* വിശെഷിച്ചും ഇനിമെ ൩൪
ലാൽ നാശത്തിങ്കലെക്ക തിരിച്ചുവരാതെ ഇരിപ്പാനായിട്ട അവൻ
അവനെ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്പിച്ചു എന്നുള്ളതിനെകു
റിച്ച ഞാൻ നിങ്ങൾക്ക ദാവിദിന്റെ സത്യമായുള്ള കരുണകളെ ത
രുമെന്നുള്ളപ്രകാരം പറഞ്ഞിരിക്കുന്നു* ആയതുകൊണ്ട അവൻ ൩൫
മറ്റൊരു സംകീൎത്തനത്തിലും നീ നിന്റെ വിശുദ്ധനായവനെ
നാശത്തെ കാണ്മാൻ സമ്മതിക്കയില്ല എന്ന പറയുന്നു* എന്തുകൊ ൩൬
ണ്ടെന്നാൽ ദാവിദ തന്റെ സന്തതിക്ക ദൈവത്തിന്റെ ഹിതത്താൽ
ശുശ്രൂഷ ചെയ്തതിന്റെ ശെഷം നിദ്രയെ പ്രാപിക്കയും തന്റെ പിതാ
ക്കന്മാരുടെ അടുക്കൽ സ്ഥാപിക്കപ്പെട്ട നാശത്തെ കാണുകയും ചെ
യ്തു* എന്നാൽ ദൈവം ഉയിൎപ്പിച്ചിട്ടുള്ളവൻ നാശത്തെ കണ്ടിട്ടി ൩൭
ല്ല* ഇതുകൊണ്ട സഹൊദരന്മാരായ മനുഷ്യരെ ഇവൻ മൂലമായിട്ട ൩൮
നിങ്ങൾക്ക പാപങ്ങളുടെ മൊചനം പ്രസംഗിക്കപ്പെടുന്നു എന്നുള്ളത
നിങ്ങൾക്ക അറിഞ്ഞിരിക്കട്ടെ* വിശെഷിച്ചും വിശ്വസിക്കുന്നവനെ ൩൯
ല്ലാം നിങ്ങൾ മൊശെയുടെ ന്യായപ്രമാണത്താൽ നീതിമാന്മാരാക്ക
പ്പെടുവാൻ കഴിയാത കാൎയ്യങ്ങളിൽനിന്ന ഇവനാൽ നീതിമാനാക്ക
പ്പെടുന്നു* അതുകൊണ്ട ദീൎഘദൎശികളിൽ ചൊല്ലപ്പെട്ടത നിങ്ങളുടെ
മെൽ വരാതെ ഇരിപ്പാനായിട്ട സൂക്ഷിപ്പിൻ* നിന്ദക്കാരെ നി ൪൦
ങ്ങൾ നൊക്കുകയും ആശ്ചൎയ്യപ്പെടുകയും നശിച്ചുപൊകയും ചെയ്വിൻ ൪൧
എന്തുകൊണ്ടെന്നാൽ ഞാൻ ഒരു പ്രവൃത്തിയെ നിങ്ങളുടെ നാളുക
ളിൽ പ്രവൃത്തിക്കുന്നു ആ പ്രവൃത്തിയെ ഒരുത്തൻ നിങ്ങളൊട അ
റിയിച്ചാലും നിങ്ങൾ ഒരുപ്രകാരത്തിലും വിശ്വസിക്കയില്ല*

പിന്നെ യെഹൂദന്മാർ സഭയിൽനിന്ന പുറത്ത പൊയപ്പൊൾ ൪൨
പുറജാതിക്കാർ ഈ വചനങ്ങൾ പിന്നത്തെ ശാബത ദിവസത്തി
ങ്കൽ തങ്ങളൊട അറിയിക്കപ്പെടെണമെന്ന അപെക്ഷിച്ചു* എ ൪൩
ന്നാൽ സഭ പിരിഞ്ഞതിന്റെ ശെഷം യെഹൂദന്മാരിലും യെഹൂദ
മാൎഗ്ഗത്തെ അനുസരിച്ച ഭക്തിയുള്ളവരിലും പലരും പൗലുസിനെയും

ബർന്നബാസിനെയും പിഞ്ചെന്നു ഇവർ അവരൊടസംസാരിച്ചദൈവ
ത്തിന്റെ കൃപയിൽ സ്ഥിരപ്പെട്ടിരിപ്പാൻ അവരെ ബൊധിപ്പിച്ചു*
൪൪ പിന്നെത്തെ ശാബതദിവസത്തിൽ നഗരം മിക്കവാറും ദൈവത്തി
൪൫ ന്റെ വചനത്തെ കെൾപ്പാൻ വന്നുകൂടി* എന്നാൽ യെഹൂദന്മാർ
പുരുഷാരങ്ങളെ കണ്ടാറെ അവർ അസൂയകൊണ്ട പൂർണ്ണന്മാരായി
പൗലുസിനാൽ പറയപ്പെട്ട കാര്യങ്ങൾക്ക പ്രതിവാദിക്കയും ദുഷിക്ക
൪൬ യും ചെയ്തുകൊണ്ട വിരൊധമായി സംസാരിച്ചു* അപ്പൊൾ പൗലു
സും ബർന്നബാസും ധൈര്യപ്പെട്ട പറഞ്ഞു മുമ്പെ നിങ്ങളൊട ദൈവ
ത്തിന്റെ വചനം പറയപ്പെടുന്നത ആവശ്യമായിരുന്നു എന്നാ
ലൊ നിങ്ങൾ അതിനെ തള്ളികളകയും നിങ്ങൾ തങ്ങളെ തന്നെ നി
ത്യജീവന്ന അയൊഗ്യന്മാരെന്ന വിധിക്കയും ചെയ്യുന്നതുകൊണ്ട
൪൭ കണ്ടാലും ഞങ്ങൾ പുറജാതിക്കാരുടെ അടുക്കലെക്ക തിരിയുന്നു* അ
തെന്തുകൊണ്ടെന്നാൽ നീ ഭൂമിയുടെ അവസാനത്തൊളം രക്ഷക്കാ
യിട്ട ഇരിക്കെണ്ടുന്നതിന്ന ഞാൻ നിന്നെ പുറജാതിക്കാരുടെ പ്രകാ
ശമായി ആക്കിവെച്ചിരിക്കുന്നു എന്നുള്ളപ്രകാരം കൎത്താവ ഞങ്ങ
൪൮ ളൊട കല്പിച്ചിട്ടുണ്ട* എന്നാൽ പുറജാതിക്കാർ അതിനെ കെട്ടാറെ
സന്തൊഷിച്ച കൎത്താവിന്റെ വചനത്തെ മഹത്വപ്പെടുത്തി നിത്യ
ജീവന്ന നിശ്ചയിക്കപ്പെട്ടിരുന്നവരെല്ലാവരും വിശ്വസിക്കയും ചെ
൪൯ യ്തു* വിശെഷിച്ച കൎത്താവിന്റെ വചനം ആ ദെശത്തിലൊക്കയും
൫൦ പ്രസിദ്ധമായി* എന്നാൽ യെഹൂദന്മാർ ഭക്തിയും ശ്രെഷ്ഠതയുമുള്ള
സ്ത്രീകളെയുംനഗരത്തിലെപ്രധാനന്മാരെയുംഇളക്കിപൗലുസിന്റെ
യും ബർന്നബാസിന്റെയും നെരെ ഉപദ്രവത്തെ ഉണ്ടാക്കുകയും
അവരെ തങ്ങളുടെ അതൃത്തികളിൽനിന്ന പുറത്താക്കുകയും ചെ
൫൧ യ്തു* എന്നാറെ അവർ തങ്ങളുടെ പാദങ്ങളിലുള്ള ധൂളിയെ അവ
൫൨ രുടെ നെരെ കൊടഞ്ഞിട്ട ഇക്കൊനിയുമിലെക്ക വന്നു* വിശെഷി
ച്ചും ശിഷ്യന്മാർ സന്തൊഷം കൊണ്ടും പരിശുദ്ധാത്മാവുകൊണ്ടും
പൂർണ്ണന്മാരായിരുന്നു*

## ൧൪ അദ്ധ്യായം

൧ പൗലുസും ബർന്നബാസും പിഢിപ്പിക്കപ്പെടുന്നത.—൮ പൗലുസ
ഒരു മുടന്തനെ ദിനം പൊറുപ്പിക്കകൊണ്ട അവർ ദെവന്മാർ എ
ന്ന ശ്രുതിപ്പെടുന്നത.—൧൯ പൗലുസ കല്ലെറുകൊള്ളുന്നത.—
൨൧ അവർ പല സഭകളിൽ സഞ്ചരിച്ചിട്ട അന്തിയൊഖിയാ
യിൽ തിരിച്ച വരുന്നത.

ഇക്കൊനിയുമിൽ ഉണ്ടായതെന്തെന്നാൽ അവർ ഇരുവരും ഒ
ന്നിച്ച യെഹൂദന്മാരുടെ സഭയിലെക്ക ചെന്ന യെഹൂദന്മാരിലും
ഗ്രെക്കന്മാരിലും വളര പുരുഷാരം വിശ്വസിപ്പാൻ തക്കവണ്ണം സം
൨ സാരിച്ചു* എന്നാറെ വിശ്വസിക്കാത്ത യെഹൂദന്മാർ സഹൊദര
ന്മാൎക്കവിരൊധമായി പുറജാതിക്കാരുടെ ആത്മാക്കളെ ഇളക്കുകയും

പകപ്പിക്കയും ചെയ്തു* ആയതുകൊണ്ട തന്റെ കൃപയുടെ വചനത്തി ൩
ന്ന സാക്ഷികൊടുക്കയും അവരുടെ കൈകളാൽ ചെയ്യപ്പെട്ടവാ
നായിട്ടു ലക്ഷ്യങ്ങളെയും അത്ഭുതങ്ങളെയും നൽകുകയും ചെയ്തിട്ടുള്ള
കൎത്താവിങ്കൽ അവർ ധൈൎയ്യത്തൊടു കൂടെ സംസാരിച്ചുകൊണ്ട അ
വിടെ വളരെ കാലം പാൎത്തു* എന്നാറെ നഗരത്തിലെ പുരുഷാരം ൪
വെർപിരിഞ്ഞു ചിലർ യെഹൂദന്മാരൊടും ചിലർ അപ്പൊസ്തൊലന്മാ
രൊടും ചെൎന്നിരുന്നു* പിന്നെ അവരെ ഉപദ്രവിപ്പാനും കല്ലുകൾ ൫
കൊണ്ട എറിവാനും പുറജാതിക്കാരാലും യെഹൂദന്മാരാലും അവരു
ടെ പ്രധാനന്മാരൊടും കൂടെ ഒരു അതിക്രമം ഉണ്ടായപ്പൊൾ* അ ൬
തിനെ അറിഞ്ഞിട്ട അവർ ലുക്കയൊനിയായിലെ നഗരങ്ങളാകുന്ന
ലുസ്ത്രായിലെക്കും ദെൎബിയിലെക്കും ചുററുമുള്ള പ്രദെശത്തിലെ
ക്കും ഓടിപ്പൊയി* അവർ അവിടെയും എവംഗെലിയൊനെ പ്ര ൭
സംഗിച്ചുകൊണ്ടിരുന്നു*

വിശെഷിച്ചും ലുസ്ത്രായിൽ പാദങ്ങളിൽ അശക്തനായി തന്റെ ൮
മാതാവിന്റെ ഗൎഭം മുതൽ മുടന്തനാകകൊണ്ട ഒരിക്കലും നടക്കാ
ത്തവനായ ഒരു മനുഷ്യൻ ഇരുന്നിരുന്നു* ആയവൻ പൌലുസ ൯
പറയുന്നതിനെ കെട്ടു അവൻ അവനെ സൂക്ഷിച്ചുനൊക്കി അവ
ന്ന സൌഖ്യക്കപ്പെടുവാൻ വിശ്വാസമുണ്ട എന്ന കാണുകകൊണ്ട* ഒരു ൰
മഹാ ശബ്ദത്തൊടെ നിന്റെ കാലുകളിൽ നെരെ എഴുനീററു നി
ല്ക്ക എന്ന പറഞ്ഞു എന്നാറെ അവൻ ചാടുകയും നടക്കയും ചെ
യ്തു* അപ്പൊൾ ജനങ്ങൾ പൌലുസ ചെയ്തതിനെ കണ്ടിട്ട തങ്ങളുടെ ൰൧
ശബ്ദത്തെ ഉയൎത്തി ലുക്കയൊനിയ ഭാഷയിൽ ദെവങ്ങൾ മനു
ഷ്യരൊടു സദൃശന്മാരായി നമ്മുടെ അടുക്കൽ ഇറങ്ങിവന്നു എന്ന
പറഞ്ഞു* അവർ ബൎന്നബാസിനെ വ്യാഴം എന്നും പൌലുസിനെ ൰൨
അവൻ എററവും വാചാലനാകകൊണ്ട ബുധൻ എന്നും വിളിക്ക
യും ചെയ്തു* അപ്പൊൾ അവരുടെ നഗരത്തിന്റെ മുൻ ഭാഗ ൰൩
ത്തിലുള്ള വ്യാഴത്തിന്റെ പുരൊഹിതൻ കാളകളെയും പൂമാലക
ളെയും പടിവാതിലിന്റെ അടുക്കൽ കൊണ്ടുവന്നിട്ട ജനങ്ങളൊടുകൂ
ട ബലിനൽകുവാൻ ഭാവിച്ചിരുന്നു* എന്നാറെ അപ്പൊസ്തൊല ൰൪
ന്മാരായ ബൎന്നബാസും പൌലുസും ഇതിനെ കെട്ടപ്പൊൾ തങ്ങളു
ടെ വസ്ത്രങ്ങളെ കീറി ജനത്തിന്റെ ഇടയിലെക്ക ഓടിചെന്ന
ഉറക്കെ വിളിച്ചുപറഞ്ഞു* മനുഷ്യരെ നിങ്ങൾ എന്തിന ഈ കാ ൰൫
ൎയ്യങ്ങളെ ചെയ്യുന്നു ഞങ്ങളും നിങ്ങൾക്ക സമാന രാഗാദികളുള്ള മ
നുഷ്യരാകുന്നു നിങ്ങൾ ഈ വ്യൎത്ഥമായുള്ള കാൎയ്യങ്ങളെ വിട്ട ആകാശ
ത്തെയും ഭൂമിയെയും സമുദ്രത്തെയും അവയിലുള്ള സകല വസ്തുക്ക
ളെയും ഉണ്ടാക്കിയവനായ ജീവനുള്ള ദൈവത്തിങ്കലെക്ക തിരിഞ്ഞു
കൊള്ളെണ്ടുന്നതിന്ന നിങ്ങളൊട പ്രസംഗിക്കുന്നു* അവൻ മുൻ ക ൰൬
ഴിഞ്ഞ കാലങ്ങളിൽ സകല ജാതികളെയും തങ്ങളുടെ സ്വന്തവഴിക
ളിൽ നടപ്പാൻ സമ്മതിച്ചു* എങ്കിലും അവൻ നന്മചെയ്തുകയും നമുക്ക ൰൭

ആകാശത്തിൽനിന്ന വൎഷത്തെയും ഫലപുഷ്ടിയുള്ള കാലങ്ങളെയും
നൽകുകയും നമ്മുടെ ഹൃദയങ്ങളെ ആഹാരത്തെ കൊണ്ടും സന്തൊ
ഷത്തെ കൊണ്ടും തൃപ്തിയാക്കുകയും ചെയ്തുകൊണ്ട തന്നെത്താൻ
൧൮ സാക്ഷികൂടാതെ വിട്ടിട്ടില്ല* അവർ ഈ കാൎയ്യങ്ങളെ പറഞ്ഞി
ട്ടും തങ്ങൾക്ക ബലികഴിക്കാതെ ഇരിപ്പാനായിട്ട ജനങ്ങളെ പ്ര
യാസത്തൊടെ അടക്കി*

൧൯ അപ്പൊൾ അന്തിയൊഖിയായിൽനിന്നും ഇക്കൊനിയുമിൽനി
ന്നും ചില യെഹൂദന്മാർ അവിടെ വന്ന ജനങ്ങളെ ഒബായം വരു
ത്തി പൗലുസിനെ കല്ലുകൾകൊണ്ട എറിഞ്ഞ അവൻ മരിച്ചു എ
ന്ന വിചാരിച്ചിട്ട അവനെ നഗരത്തിൽനിന്ന പുറത്ത വലിക്കയും
൨൦ ചെയ്തു* എന്നാറെ ശിഷ്യന്മാർ അവനെ ചുററി നില്ക്കുമ്പൊൾ
അവൻ എഴുനീററ നഗരത്തിലെക്ക വന്നു പിറെറ ദിവസത്തിൽ
൨൧ അവൻ ബൎന്നബാസിനൊട കൂടെ ദെൎബ്ബെക്ക പുറപ്പെട്ടുപൊയി* പി
ന്നെ അവർ ആ നഗരത്തൊട എവൻഗെലിയൊനെ പ്രസംഗിക്ക
യും പലരും ഉപദെശിക്കയും ചെയ്തതിന്റെ ശെഷം അവർ തിരി
ച്ച ലുസ്ത്രായിലെക്കും ഇക്കൊനിയുമിലെക്കും അന്തിയൊഖിയായിലെ
൨൨ ക്കും* ശിഷ്യന്മാരുടെ ആത്മാക്കളെ ധൈൎയ്യപ്പെടുത്തുകയും വിശ്വാ
സത്തിൽ സ്ഥിരപ്പെട്ടിരിക്കെണമെന്നും നാം അനെകം സങ്കടങ്ങ
ളാൽ ദൈവത്തിന്റെ രാജ്യത്തിലെക്ക കടക്കെണ്ടുന്നതാകുന്നു എ
൨൩ ന്നും അവരെ ബൊധിപ്പിക്കയും ചെയ്തുകൊണ്ട പൊന്നു* വിശെ
ഷിച്ച അവർ ഓരൊരൊ സഭകളിൽ അവൎക്ക മൂപ്പന്മാരെ കല്പിച്ചാ
ക്കി ഉപവാസത്തൊടെ പ്രാൎത്ഥിച്ചതിന്റെ ശെഷം തങ്ങൾ അവ
രെ അവർ വിശ്വസിച്ചിട്ടുള്ള കൎത്താവിങ്കൽ ഭരമെല്പിക്കയും ചെയ്തു*
൨൪ പിന്നെ അവർ പിസിദിയായിൽകൂടി സഞ്ചരിച്ചുകഴിഞ്ഞിട്ട പംഫു
൨൫ ലിയായിലെക്ക ചെന്നു* പിന്നെ പെൎഗ്ഗയിൽ വചനത്തെ പ്രസംഗി
൨൬ ച്ചിട്ട അവർ അത്താലിയായ്ക്ക പുറപ്പെട്ടുപൊയി* അവർ അവിടെ
നിന്ന കപ്പൽ കയറി അന്തിയൊഖിയായ്ക്ക വരികയും ചെയ്തു അ
വർ അവിടെനിന്ന തങ്ങൾ നിവൃത്തിച്ചിട്ടുള്ള ക്രിയക്കായ്ക്കൊണ്ട ദൈ
൨൭ വത്തിന്റെ കൃപയിങ്കൽ എല്പിക്കപ്പെട്ടിരുന്നു* അവർ എത്തി
സഭയെ ഒന്നിച്ച കൂട്ടിയതിന്റെ ശെഷം ദൈവം തങ്ങളൊട കൂടെ
ചെയ്തുകാൎയ്യങ്ങളെ ഒക്കയും അവൻ പുറജാതിക്കാൎക്ക വിശ്വാസത്തി
൨൮ ന്റെ വാതിലിനെ തുറന്നു എന്നുള്ളതിനെയും അറിയിക്കയും ചെ
യ്തു* പിന്നെ അവിടെ അവർ ശിഷ്യന്മാരൊട കൂടെ എറിയകാലം
പാൎത്തു*

## ൧൫ അദ്ധ്യായം

൧ ചെലാകൎമ്മത്തെ കുറിച്ചുള്ള പിണക്കം:— ൬ അപ്പൊസ്തൊല
ന്മാർ അതിനെ കുറിച്ച ആലൊചിക്കയും:—൨൨ അവരുടെ വി
ധിയെ സഭകളിലെക്ക അയക്കയും ചെയ്യുന്നത:—൩൬ പൗലുസും
ബൎന്നബാസും പിണങ്ങി പിരിയുന്നത:

സിനെയും അയച്ചിരിക്കുന്നു അവർ വാഗ്വിശെഷം കൊണ്ട ഈ കാ
ൎയ്യങ്ങളെ ബൊധിപ്പിക്കയും ചെയ്യും* എന്തുകൊണ്ടെന്നാൽ വിഗ്ര ൨൮
ഹങ്ങൾക്ക നൽകപ്പെട്ട വസ്തുക്കളിൽനിന്നും രക്തത്തിൽനിന്നും അറു
കലയായുള്ളതിൽനിന്നും വെശ്യാദൊഷത്തിൽനിന്നും നിങ്ങൾ നീ
ങ്ങിയിരിക്കെണമെന്നുള്ള ഈ ആവശ്യകാൎയ്യങ്ങളിൽ അധികം ഒരു
ഭാരത്തെയും നിങ്ങളുടെ മെൽ വെക്കാതെ ഇരിപ്പാൻ പരിശുദ്ധാത്മാ
വിനും ഞങ്ങൾക്കും നന്നായിതൊന്നിയിരിക്കുന്നു* ഇവയിൽനിന്ന ൨൯
നിങ്ങൾ തങ്ങളെ നീക്കികാത്താൽ നിങ്ങൾ നല്ലവണ്ണം ചെയ്യും സുഖ
മായിരിപ്പിൻ* അപ്രകാരം യാത്ര അയക്കപ്പെട്ടശെഷം അവർ അ ൩൦
ന്തിയൊഖിയായിലെക്ക വന്നു പിന്നെ പുരുഷാരത്തെ ഒന്നിച്ച കൂട്ടി
യാറെ അവർ ലെഖനത്തെ കൊടുത്തു* അവർ അതിനെ വായി ൩൧
ച്ചതിന്റെ ശെഷം ആശ്വാസത്തെ കുറിച്ച സന്തൊഷിക്കയും ചെ
യ്തു* എന്നാറെ യെഹൂദായും ശിലാസും തങ്ങൾ തന്നെയും ദീൎഘ ൩൨
ദൎശിമാർ ആകകൊണ്ട പലവാക്കിനാൽ സഹൊദരന്മാരെ ബൊധി
പ്പിക്കയും ഉറപ്പിക്കയും ചെയ്തു* പിന്നെ കുറഞ്ഞൊരു കാലം അ ൩൩
വിടെ പാൎത്തതിന്റെശെഷം അവർ സഹൊദരന്മാരിൽനിന്ന സ
മാധാനത്തൊടെ അപ്പൊസ്തൊലന്മാരുടെ അടുക്കൽ അയക്കപ്പെട്ടു*
എന്നാറെ അവിടെതന്നെ പാൎപ്പാൻ ശിലാസിന്ന നന്നായിബൊ ൩൪
ധിച്ചു* എന്നാൽ പൗലുസും ബൎന്നബാസും മറ്റുപലരൊടുംകൂടെ ക ൩൫
ൎത്താവിന്റെ വചനത്തെ ഉപദെശിക്കയും പ്രസംഗിക്കയും ചെയ്തു
കൊണ്ട അന്തിയൊഖിയായിൽ പാൎത്തു*

പിന്നെയും കുറയ ദിവസം കഴിഞ്ഞശെഷം പൗലുസ ബൎന്നബാ ൩൬
സിനൊട പറഞ്ഞു നാം തിരിച്ചുപൊയിട്ട നാം കൎത്താവിന്റെ വ
ചനത്തെ പ്രസംഗിച്ചിരിക്കുന്ന സകല നഗരത്തിലും നമ്മുടെ സ
ഹൊദരന്മാരെ അവർ എങ്ങിനെ ഇരിക്കുന്നു എന്ന ചെന്നു കാ
ണെണം* അപ്പൊൾ ബൎന്നബാസ മൎക്കുസ എന്ന മറുനാമമുള്ളയൊ ൩൭
ഹന്നാനെ കൂടെ കൂട്ടികൊണ്ടുപൊകുവാൻ നിശ്ചയിച്ചു* എന്നാറെ ൩൮
പൗലുസ പംഫുലിയായിൽനിന്ന തങ്ങളെ വിട്ടുപിരികയും തങ്ങളൊ
ടു കൂടെ പ്രവൃത്തിക്ക വരാതെ ഇരിക്കയും ചെയ്തവനെ കൂട്ടികൊണ്ടു
പൊകാതെയിരിക്കുന്നത യൊഗ്യമെന്ന വിചാരിച്ചു* അപ്പൊൾ ൩൯
അവർ തമ്മിൽ വെറിട്ട പിരിവാൻതക്കവണ്ണം ഉഗ്രമായുള്ള വാഗ്വാ
ദം ഉണ്ടായി ഇങ്ങിനെ ബൎന്നബാസ മൎക്കുസിനെ കൂട്ടികൊണ്ട കു
പ്രൊസിലെക്ക കപ്പൽ കയറി പൊകയും ചെയ്തു* എന്നാൽ പൗ ൪൦
ലുസ ശിലാസിനെ തിരഞ്ഞെടുത്ത സഹൊദരന്മാരാൽ ദൈവത്തി
ന്റെ കൃപയിങ്കൽ ഭരമെല്പിക്കപ്പെട്ടുകൊണ്ട പുറപ്പെട്ടു* സുറിയാ ൪൧
യിൽ കൂടിയും കിലിക്കിയായിൽ കൂടിയും സഭകളെ ഉറപ്പിച്ചുകൊ
ണ്ട സഞ്ചരിക്കയും ചെയ്തു*

## ൧൬ അദ്ധ്യായം

൧ പൌലൂസ തിമൊഥെയുസിനെ ചെലാകൎമ്മം ചെയ്യുന്നത.—൧൪ അവൻ ലിദിയയെ മനസ്സുതിരിക്കുന്നത.—൧൬ മന്ത്രവാദത്തിന്റെ ആത്മാവിനെ പുറത്താക്കികളയുന്നത.—൧൯ അവൻ ശിലാസിനൊടും കൂടി കാരാഗൃഹത്തിൽ ആക്കപ്പെടുകയും.—൩൯ വിടപ്പെടുകയും ചെയ്യുന്നത.

പിന്നെ അവൻ ദൎബ്ബിയിലെക്കും ലുസ്ത്രയിലെക്കും വന്നു എന്നാറെ കണ്ടാലും അവിടെ തിമൊഥെയുസ എന്ന നാമമുള്ളവനായി വിശ്വാസമുള്ളൊരു യെഹൂദസ്ത്രീയുടെ പുത്രനായി ഒരു ശിഷ്യൻ ഉണ്ടായിരുന്നു അവന്റെ പിതാവ ഒരു ഗ്രെക്കനത്രെ ആയിരുന്നത* ൨ അവൻ ലുസ്ത്രയിലും ഇക്കൊനിയുമിലും ഉള്ള സഹൊദരന്മാരാൽ നല്ലവണ്ണം ശ്രുതിപ്പെട്ടിരുന്നു* ൩ തന്നൊടു കൂട പുറപ്പെടുവാൻ അവനെ വെണമെന്ന പൌലൂസിന്ന മനസ്സായിരുന്നു പിന്നെ അവൻ അവനെ കൂട്ടികൊണ്ട ആ സ്ഥലങ്ങളിലുള്ള യെഹൂദന്മാരുടെ നിമിത്തമായിട്ട ചെലാകൎമ്മം ചെയ്തു എന്തുകൊണ്ടെന്നാൽ അവന്റെ പിതാവ ഗ്രെക്കനായിരുന്നു എന്ന എല്ലാവരും അറിഞ്ഞിരുന്നു* ൪ പിന്നെ അവർ നഗരങ്ങളിൽ കൂടി സഞ്ചരിക്കുമ്പൊൾ യെറുശലമിലുള്ള അപ്പൊസ്തൊലന്മാരാലും മൂപ്പന്മാരാലും നിശ്ചയിക്കപ്പെട്ടിട്ടുള്ള വിധികളെ ആചരിപ്പാനായിട്ട അവൎക്ക അവർ എല്പിച്ചു* ൫ അതുകൊണ്ട സഭകൾ വിശ്വാസത്തിൽ സ്ഥിരപ്പെടുകയും ദിനം പ്രതിയും സംഖ്യയിൽ വൎദ്ധിക്കയും ചെയ്തു* ൬ പിന്നെ അവർ ഫ്രുഗിയായിൽ കൂടിയും ഗലാത്തിയ ദെശത്തിൽ കൂടിയും സഞ്ചരിച്ച കഴിഞ്ഞ ആസിയായിൽ വചനത്തെ പ്രസംഗിപ്പാൻ അവർ പരിശുദ്ധാത്മാവിനാൽ വിരൊധിക്കപ്പെട്ടാറെ* ൭ അവർ മുസിയായിലെക്ക വന്നിട്ട ബിതിനിയായിലെക്ക പൊകുവാൻ ശ്രമിച്ചു എങ്കിലും ആത്മാവ അവരെ സമ്മതിച്ചില്ല* ൮ അപ്പൊൾ അവർ മുസിയായെ കടന്ന ത്രൊവാസിലെക്ക വന്നിറങ്ങി* ൯ വിശെഷിച്ച രാത്രിയിൽ പൌലൂസിന്ന ഒരു ദൎശനം കാണപ്പെട്ടു മക്കെദൊനിയക്കാരനായ ഒരു മനുഷ്യൻ നീ മക്കെദൊനിയായിലെക്ക കടന്നു വന്ന ഞങ്ങൾക്ക സഹായിക്കെണമെന്ന അവനൊട അപെക്ഷിച്ചു പറഞ്ഞുകൊണ്ട നിന്നു* ൧൦ എന്നാൽ അവൻ ആ ദൎശനത്തെ കണ്ടപ്പൊൾ ഉടനെ അവൎക്ക എവംഗെലിയൊനെ പ്രസംഗിപ്പാൻ കൎത്താവ ഞങ്ങളെ വിളിച്ചു എന്ന ഞങ്ങൾ നല്ലവണ്ണം നിശ്ചയിച്ചിട്ട മക്കെദൊനിയായിലെക്ക പുറപ്പെട്ടു പൊകുവാൻ ശ്രമിച്ചു* ൧൧ അതുകൊണ്ട ത്രൊവാസിൽനിന്ന കപ്പൽ നീക്കി ഞങ്ങൾ നെർവഴിയായി സമൊത്രാക്കിയായിക്കും പിറ്റെ ദിവസത്തിൽ നെയപ്പൊലിസിന്നും* ൧൨ അവിടെനിന്ന മക്കെദൊനിയായിലെ ആ പ്രദെശത്തിൽ പ്രധാന നഗരമായും കൊലൊനിയായും ഉള്ള ഫിലിപ്പായിക്കും എത്തി എന്നാറെ ഞങ്ങൾ ആ നഗരത്തിൽ ചില ദിവസങ്ങൾ പാൎത്തിരുന്നു*

വിശെഷിച്ച ഞങ്ങൾ ശാബത ദിവസത്തിൽ നഗരത്തിൽനിന്ന ൧൩
പുറത്ത ഒരു നദിയുടെ അരികത്ത പുറപ്പെട്ടു പൊയി അവിടെ
പ്രാൎത്ഥന ചെയ്യപ്പെടുന്നത മൎയ്യാദയായിരുന്നു ഞങ്ങൾ ഇരുന്ന
അവിടെ വന്നു കൂടിയ സ്ത്രീകളൊട സംസാരിച്ചു* അപ്പൊൾ ലുദി ൧൪
യ എന്ന നാമമുള്ളവളായി രക്താംബരത്തെ വില്ക്കുന്നവളായി തീ
യത്തിറാ നഗരക്കാരത്തിയായി ദൈവത്തെ സെവിക്കുന്നവളാ
യി ഒരു സ്ത്രീ കെട്ടുകൊണ്ടിരുന്നു പൗലുസിനാൽ പറയപ്പെട്ട കാ
ൎയ്യങ്ങളിൽ ജാഗ്രതപ്പെടുവാൻ തക്കവണ്ണം കൎത്താവ അവളുടെ ഹൃദയ
ത്തെ തുറന്നു* പിന്നെ അവളും അവളുടെ കുഡുംബവും ബപ്തിസ്മ ൧൫
പ്പെട്ടതിന്റെ ശെഷം അവൾ നിങ്ങൾ എന്നെ കൎത്താവിങ്കൽ വി
ശ്വാസമുള്ളവളാകുന്നു എന്ന നിശ്ചയിച്ചു എങ്കിൽ എന്റെ ഭവന
ത്തിലെക്ക വന്നപാൎത്തുകൊൾവിൻ എന്നു ഞങ്ങളൊട അപെക്ഷി
ച്ചു അവൾ ഞങ്ങളെ നിൎബന്ധിക്കയും ചെയ്തു* പിന്നെ ഉണ്ടായതഎ ൧൬
ന്തെന്നാൽ ഞങ്ങൾ പ്രാൎത്ഥനക്ക പൊകുമ്പൊൾ മന്ത്രവാദത്തിന്റെ
ആത്മാവൊട കൂടിയവളായി ലക്ഷണം പറയുന്നതിനാൽ തന്റെ
യജമാനന്മാൎക്ക വളരെ ലാഭത്തെ ഉണ്ടാക്കിയവളായി ഒരു ബാല
സ്ത്രീ ഞങ്ങളെ എതിരെറ്റു* ഇവൾ പൗലുസിന്റെയും ഞങ്ങളുടെ ൧൭
യും പിന്നാലെ വന്ന ഈ മനുഷ്യർ നമുക്ക രക്ഷയുടെ വഴിയെ
അറിയിക്കുന്നവരായി അത്യുന്നതനായ ദൈവത്തിന്റെ ശുശ്രൂഷ
ക്കാരാകുന്നു എന്ന ഉറക്കെ വിളിച്ചുപറഞ്ഞു* ഇതിനെയും അവൾ ൧൮
വളര നാളുകൾ ചെയ്തു എന്നാറെ പൗലുസ മുഷിഞ്ഞ പിന്തിരി
ഞ്ഞ ആത്മാവിനൊട നീ അവളിൽനിന്ന പുറത്ത പൊകുവാൻ
ഞാൻ യെശു ക്രിസ്തുവിന്റെ നാമത്തിൽ നിന്നൊട കല്പിക്കുന്നു
എന്ന പറഞ്ഞു ആ നെരത്ത തന്നെ അവൻ പുറപ്പെട്ടുപൊകയും
ചെയ്തു* എന്നാറെ അവളുടെ യജമാനന്മാർ തങ്ങളുടെ ലാഭത്തി ൧൯
ന്റെ ആശ്രയം പൊയ്പൊയി എന്ന കണ്ടിട്ട പൗലുസിനെയും ശിലാ
സിനെയും പിടിച്ച ചന്തസ്ഥലത്തെക്ക പ്രമാണികളുടെ അടുക്കലെക്ക
വലിച്ചു* വിശെഷിച്ച അവർ അവരെ അധികാരികളുടെ അടു ൨൦
ക്കൽ കൊണ്ടുവന്ന പറഞ്ഞു യെഹൂദന്മാരായുള്ള ഈ മനുഷ്യർ ഞ
ങ്ങളുടെ നഗരത്തെ എറ്റവും ചഞ്ചലപ്പെടുത്തുകയും* റൊമാക്കാ ൨൧
രാകുന്ന ഞങ്ങൾക്ക കൈക്കൊൾവാൻ എങ്കിലും ചെയ്വാൻ എങ്കിലും
യൊഗ്യമില്ലാത്ത മൎയ്യാദകളെ അറിയിക്കയും ചെയ്യുന്നു* അപ്പൊൾ ൨൨
പുരുഷാരം അവരുടെ നെരെ ഒന്നിച്ച എഴുനീറ്റ അധികാരി
കൾ അവരുടെ വസ്ത്രങ്ങളെ ചീന്തിക്കളഞ്ഞ അവരെ അടിപ്പാൻ
കല്പിക്കയും ചെയ്തു* എന്നാറെ അവരുടെ മെൽ വളരെ അടിക ൨൩
ളെ എല്പിച്ചതിന്റെശെഷം കാരാഗൃഹ വിചാരക്കാരനൊട അവ
രെ നല്ലവണ്ണം സൂക്ഷിപ്പാൻ കല്പിച്ച അവരെ കാരാഗൃഹത്തിൽ ആ
ക്കി* അവൻ അപ്രകാരമുള്ള കല്പനയെ ലഭിച്ചിട്ട അവരെ അക ൨൪
ത്തുള്ള കാരാഗൃഹത്തിലെക്ക ആക്കി അവരുടെ കാലുകളെ ആമ

൨൫ ത്തിൽ ഇട്ടു പൂട്ടുകയും ചെയ്തു* എന്നാറെ അർദ്ധരാത്രിയിങ്കൽ പൌ
ലുസും ശീലാസും പ്രാൎത്ഥിച്ച ദൈവത്തിന്ന കീൎത്തനങ്ങളെ പാടി
൨൬ ബദ്ധന്മാർ അവരെ കെൾക്കയും ചെയ്തു* എന്നാറെ അസംഗതി
യായി ഒരു മഹാ ഭൂകമ്പം കാരാഗൃഹത്തിന്റെ അടിസ്ഥാനങ്ങൾ
ഇളകുവാൻ തക്കവണ്ണം ഉണ്ടായി ഉടനെ വാതിലുകൾ ഒക്കയും തുറ
ന്ന പൊകയും എല്ലാവരുടെയും ബന്ധനങ്ങൾ അഴിഞ്ഞുപൊക
൨൭ യും ചെയ്തു* എന്നാറെ കാരാഗൃഹ വിചാരക്കാരൻ ഉറക്കം ഉണ
ൎന്ന കാരാഗൃഹത്തിന്റെ വാതിലുകൾ തുറന്നതിനെ കണ്ട ബദ്ധന്മാർ
ഓടിപ്പൊയി എന്ന വിചാരിച്ചുകൊണ്ട തന്റെ വാളിനെ ഊരി ത
൨൮ ന്നെ താൻ കൊല്ലുവാൻ ഭാവിച്ചു* അപ്പൊൾ പൌലുസ ഒരു മഹാ
ശബ്ദത്തൊടെ വിളിച്ച നിനക്ക നീ ഒരു ദൊഷത്തെയും ചെയ്യരു
൨൯ ത ഞങ്ങളെല്ലാവരും ഇവിടെ ഉണ്ടല്ലൊ എന്ന പറഞ്ഞു* അ
പ്പൊൾ അവൻ ദീപത്തെ വരുത്തി അകത്തെക്ക ഓടിച്ചെന്നവി
റച്ചുകൊണ്ട പൌലുസിന്റെയും ശീലാസിന്റെയും മുമ്പിൽ വീണു*
൩൦ അവരെ പുറത്ത കൊണ്ടുവന്ന കൎത്താക്കന്മാരെ രക്ഷിക്കപ്പെടെണ്ടു
൩൧ ന്നതിന്ന ഞാൻ എന്ത ചെയ്യെണമെന്ന പറകയും ചെയ്തു* എ
ന്നാറെ അവർ പറഞ്ഞു കൎത്താവായ യെശു ക്രിസ്തുവിങ്കൽ വിശ്വ
൩൨ സിക്ക എന്നാൽ നീയും നിന്റെ കുഡുംബവും രക്ഷിക്കപ്പെടും* പി
ന്നെ അവർ കൎത്താവിന്റെ വചനത്തെ അവനൊടും അവന്റെ
൩൩ ഭവനത്തിലുള്ളവരൊട എല്ലാവരൊടും പറഞ്ഞു* വിശെഷിച്ചഅ
വൻ അവരെ ആനെരത്ത രാത്രിയിൽ കൂട്ടികൊണ്ടുപൊയി അവ
രുടെ അടികളെ കഴുകുകയും അവനും അവനുള്ളവരെല്ലാവരും
൩൪ ഉടനെ ബപ്തിസ്മപ്പെടുകയും ചെയ്തു* പിന്നെ അവൻ അവരെ ത
ന്റെ ഭവനത്തിലെക്ക കൂട്ടികൊണ്ടുവന്നാറെ അവരുടെ മുമ്പാക
ഭക്ഷണത്തെ വെച്ച തന്റെ ഭവനക്കാരൊടെല്ലാവരൊടുംകൂടിദൈ
വത്തിങ്കൽ വിശ്വസിച്ച ആനന്ദിക്കയും ചെയ്തു*
൩൫ പിന്നെ നെരംപുലൎന്നപ്പൊൾ അധികാരികൾ ഭൃത്യന്മാരെ അയ
൩൬ ച്ച ആ മനുഷ്യരെ വിട്ടയക്കെണമെന്ന പറയിച്ചു* അപ്പൊൾ കാരാ
ഗൃഹ വിചാരക്കാരൻ ഈ വചനങ്ങളെ പൌലുസിനൊട അറിയിച്ചു
നിങ്ങളെ വിട്ടയപ്പാൻ അധികാരികൾ പറഞ്ഞയച്ചിരിക്കുന്ന അ
തുകൊണ്ട നിങ്ങൾ ഇപ്പൊൾ പുറപ്പെട്ട സമാധാനത്തൊടെ പൊ
൩൭ കുവിൻ എന്ന പറഞ്ഞു* എന്നാറെ പൌലുസ അവരൊട പറഞ്ഞു
കുറ്റം വിധിക്കപ്പെടാതെ റൊമക്കാരാകുന്ന ഞങ്ങളെ അവർ പ
രസ്യമായി അടിച്ച കാരാഗൃഹത്തിൽ ആക്കി ഇപ്പൊൾ ഞങ്ങളെ ര
ഹസ്യമായിട്ട പുറത്താക്കുന്നുവൊ അപ്രകാരമല്ല അവർ തന്നെ വ
൩൮ ന്ന ഞങ്ങളെ പുറത്ത കൊണ്ടുപൊകട്ടെ* അപ്പൊൾ ഭൃത്യന്മാർ
ഈ വാക്കുകളെ അധികാരികളൊട അറിയിച്ചു എന്നാറെ അവർ
൩൯ റൊമക്കാരാകുന്നു എന്ന അവർ കെട്ടപ്പൊൾ ഭയപ്പെട്ടു* പിന്നെ
അവർ വന്ന അവരൊട അപെക്ഷിക്കയും അവരെ പുറത്തുകൊ

ളുവാൻ നഗരത്തിൽനിന്ന പുറപ്പെട്ടുപൊകുവാൻ അവരൊട യാചിക്കയും ചെയ്തു * അപ്പൊൾ അവർ കാരാഗ്രഹത്തിൽനിന്ന പുറ ൪൦ പ്പെട്ട ലുദിയായുടെ അടുക്കൽ ചെല്ലുകയും സഹൊദരന്മാരെ കണ്ടവരെ ആശ്വസിപ്പിച്ച പുറപ്പെട്ട പൊകയും ചെയ്തു *

൧൭ അദ്ധ്യായം

൧ പൌലുസ തെസ്സലൊനിക്കായിലും.—൧൦ ബെറൊയായിലും.—൧൬ അഥെനയിലും പ്രസംഗിക്കുന്നത.—൩൪ ചിലർ മനൊവിടർപ്പെടുന്നത.

പിന്നെ അവർ അംഫിപൊലിസിൽ കൂടിയും അപ്പൊലൊനിയായിൽ കൂടിയും കടന്നുപൊയതിന്റെ ശെഷം തെസ്സലൊനിക്കായിലെക്ക വന്നു അവിടെ യെഹൂദന്മാരുടെ ഒരു സഭ ഉണ്ടായിരുന്നു* എന്നാറെ പൌലുസ തന്റെ മൎയ്യാദപ്രകാരം അവരുടെ അടു ൨ ക്കൽ ചെന്ന മൂന്ന ശാബത ദിവസങ്ങളിൽ അവരൊട വെദവാക്യങ്ങളിൽ നിന്ന വ്യവഹരിച്ചു* ക്രിസ്തു കഷ്ടപ്പെടുകയും മരിച്ചവ ൩ രിൽനിന്ന ഉയിൎത്തെഴുനീല്ക്കയും ചെയ്യെണ്ടുന്നതാകുന്നു എന്നും ഞാൻ നിങ്ങളൊട അറിയിക്കുന്ന ൟ യെശു ക്രിസ്തു തന്നെ ആകുന്നു എന്നും തുറന്ന കാട്ടുകയും നിശ്ചയം പറകയും ചെയ്തു * അവ ൪ രിൽ ചിലരും ഭക്തിയുള്ള ഗ്രെക്കന്മാരിൽ ബഹു പുരുഷാരവും പ്രധാന സ്ത്രീകളിൽ അനല്പം ജനവും വിശ്വസിക്കയും പൌലുസിനൊടും ശീലാസിനൊടും കൂടി ചെരുകയും ചെയ്തു * എന്നാറെ വിശ്വസി ൫ ക്കാത്ത യെഹൂദന്മാർ അസൂയപ്പെട്ട എറ്റം വഷളന്മാരിൽ ചില ദുൎമ്മനുഷ്യരെ കൂട കൂട്ടികൊണ്ട സംഘമാക്കി നഗരത്തെ ഒക്കയും കലഹപ്പെടുത്തുകയും യാസൊന്റെ ഭവനത്തെ അതിക്രമിച്ച അവരെ ജനത്തിന്റെ അരികത്തെക്ക കൊണ്ടുവരുവാൻ ശ്രമിക്കയും ചെയ്തു * പിന്നെ അവരെ കണ്ടെത്തായ്കകൊണ്ട അവർ യാസൊനെയും ചി ൬ ല സഹൊദരന്മാരെയും നഗരത്തിലെ പ്രമാണികളുടെ അടുക്കൽ വലിച്ചുകൊണ്ടുപൊയി ലൊകത്തെ കീഴ്മെൽ മറിച്ചിരിക്കുന്ന ഇവർ ഇവിടെക്കും വന്നിരിക്കുന്നു* അവരെ യാസൊൻ കൈക്കൊ ൭ ണ്ടു വിശെഷിച്ച യെശു എന്ന മറ്റൊരു രാജാവ ഉണ്ടെന്ന പറഞ്ഞ ഇവർ എല്ലാവരും കൈസറിന്റെ കല്പിതങ്ങൾക്ക വിരൊധമായി ചെയ്യുന്നു എന്ന വിളിച്ചുപറഞ്ഞു* ൟ കാൎയ്യങ്ങളെ കെട്ട പു ൮ ജനങ്ങളെയും നഗരത്തിലെ പ്രമാണികളെയും അവർ ചഞ്ചലപ്പെടുത്തുകയും ചെയ്തു * പിന്നെ അവർ യാസൊനൊടും മറ്റവ ൯ രൊടും ജാമ്യം വാങ്ങീട്ട അവരെ വിട്ടയച്ചു*

പിന്നെ സഹൊദരന്മാർ ഉടനെ രാത്രിയിൽ പൌലുസിനെയും ശീ ൧൦ ലാസിനെയും അവിടെനിന്ന ബെറൊയായിലെക്ക അയച്ചു അവർ അവിടെ വന്നാറെ യെഹൂദന്മാരുടെ സഭയിലെക്ക ചെന്നു* ഇവർ തെസ്സലൊനിക്കയിലുള്ളവരെക്കാളും എറ്റവും സജ്ജനങ്ങ ൧൧ ളായിരുന്നു ൟ കാൎയ്യങ്ങൾ ഇപ്രകാരം തന്നെയൊ എന്ന ദിനം

പ്രതി വെദവാക്യങ്ങളെ ശൊധന ചെയ്തുകൊണ്ട എത്രയ്യംമനൊ
൧൨ ജാഗ്രതയൊടെ വചനത്തെ കൈക്കൊണ്ടു* ഇതുകൊണ്ട അവരിൽ
പലരും ബഹുമാനമുള്ള ഗ്രെക്കസ്ത്രീകളിലും പുരുഷന്മാരിലും അ
൧൩ ല്പം ജനവും വിശ്വസിച്ചു* എന്നാറെ ബെറൊയായിലും ദൈവ
ത്തിന്റെ വചനം പൗലുസിനാൽ പ്രസംഗിക്കപ്പെട്ടു എന്ന തെസ്സ
ലൊനിക്കയിലുള്ള യെഹൂദന്മാർ അറിഞ്ഞപ്പൊൾ അവർ അവിടെ
൧൪ യും ചെന്ന ജനങ്ങളെ ഇളക്കി* അപ്പൊൾ ഉടനെ സഹൊദരന്മാർ
പൗലുസിനെ സമുദ്രത്തിലെക്ക പൊകുവാൻ എന്നപൊലെ അയ
ച്ചു എന്നാൽ ശീലാസും തിമൊഥെയുസും അവിടെ തന്നെ പാൎത്തു*
൧൫ വിശെഷിച്ച പൗലുസിനെ കൂട്ടികൊണ്ടുപൊയവർ അവനെ അതെ
നയൊളം കൊണ്ടുവന്നു പിന്നെ അതിവെഗത്തിൽ അവന്റെ അ
ടുക്കൽ വരെണമെന്ന ശീലാസിനും തിമൊഥെയുസിനും കല്പനയെ
വാങ്ങികൊണ്ട അവർ പുറപ്പെട്ടുപൊയി*
൧൬ പിന്നെ പൗലുസ അതെനയിൽ അവൎക്കായിട്ട കാത്തിരിക്കു
മ്പൊൾ നഗരം മുഴുവനും വിഗ്രഹങ്ങളിൽ എല്പെട്ടതിനെ കണ്ടാറെ
൧൭ അവന്റെ ഉള്ളിൽ അവന്റെ ആത്മാവ ചഞ്ചലപ്പെട്ടു* അതു
കൊണ്ട അവൻ സഭയിൽ യെഹൂദന്മാരൊടും ഭക്തിയുള്ളവരൊടും
൧൮ ചന്തസ്ഥലത്തിൽ ദിനംപ്രതി വന്നുകൂടിയവരൊടും വാദിച്ചു* അ
പ്പൊൾ എപിക്കുറിയന്മാരും സ്തൊയിക്കന്മാരുമായുള്ള ജ്ഞാനികളി
ൽ ചിലർ അവനൊട എതിൎത്തു ചിലർ ൟ വാചാലൻ എന്ത പ
റവാൻ ഭാവിക്കുന്നു എന്നും ചിലർ അന്യദെവന്മാരെ അറിയിക്കു
ന്നവനായി കാണപ്പെടുന്നു എന്നും പറഞ്ഞു എന്തുകൊണ്ടെന്നാൽ
അവൻ യെശുവിനെയും ജീവിച്ചെഴുനില്പിനെയും അവരൊട പ്ര
൧൯ സംഗിച്ചു* പിന്നെ അവർ അവനെ കൂട്ടികൊണ്ടുപൊകയും അറി
യൊപ്പഗുസിലെക്ക കൊണ്ടുവരികയും ചെയ്തു പറഞ്ഞു നിന്നാൽ പ
റയപ്പെടുന്ന ൟ പുത്തൻ ഉപദെശം ഇന്നതെന്ന ഞങ്ങൾക്ക അ
൨൦ റിയാമൊ* നീ ചില അപൂൎവ്വകാൎയ്യങ്ങളെ ഞങ്ങളുടെ ചെവികളിൽ
കെൾപ്പിക്കുന്നുവല്ലൊ അതുകൊണ്ട ൟ കാൎയ്യങ്ങൾ ഇന്നതെന്ന അ
൨൧ റിവാൻ ഞങ്ങൾക്ക മനസ്സുണ്ട* (എന്തെന്നാൽ അതെനയന്മാർ
എല്ലാവരും അവിടെ പാൎത്തിട്ടുള്ള പരദെശികളും വല്ല പുതിയ കാ
ൎയ്യത്തെയും പറകയൊ കെൾക്കയൊ ചെയ്വാൻ അല്ലാതെ മറ്റൊ
൨൨ ന്നിലും കാലം പൊക്കിയിരുന്നില്ല*) അപ്പൊൾ പൗലുസ അറിയൊ
പ്പഗുസിന്റെ മദ്ധ്യത്തിൽ നിന്ന പറഞ്ഞു ഹെ അതെനയ മനു
ഷ്യരെ നിങ്ങൾ എല്ലാപ്രകാരത്തിലും എറ്റവും ദെവതാഭക്തിയുള്ള
൨൩ വരാകുന്നു എന്ന ഞാൻ കാണുന്നു* എന്തുകൊണ്ടെന്നാൽ ഞാൻ
നടന്നുവന്ന നിങ്ങളുടെ ആരാധനങ്ങളെ സൂക്ഷിച്ച നൊക്കിയപ്പൊൾ
അറിയപ്പെടാത്ത ദൈവത്തിന്ന എന്ന മെലെഴുത്തുള്ള ഒരു പീഠ
ത്തെ കണ്ടു അതുകൊണ്ട നിങ്ങൾ അറിയാതെ വന്ദിക്കുന്നത ആരെ
൨൪ യൊ അവനെ ഞാൻ നിങ്ങളൊട അറിയിക്കുന്നു* ലൊകത്തെ

യും അതിലുള്ള സകല വസ്തുക്കളെയും ഉണ്ടാക്കിയ ദൈവം താൻ
തന്നെ ആകാശത്തിന്റെയും ഭൂമിയുടെയും കൎത്താവാകകൊണ്ട
കൈകൾകൊണ്ട തീൎക്കപ്പെട്ട ആലയങ്ങളിൽവസിക്കുന്നില്ല* അവൻ ൨൫
എല്ലാവൎക്കും ജീവനെയും ശ്വാസത്തെയും സകലത്തെയും നൽകു
ന്നവനാകകൊണ്ട തനിക്കവല്ലതും ആവശ്യമായുള്ള പ്രകാരം മനുഷ്യ
രുടെ കൈകൾകൊണ്ട സെവിക്കപ്പെടുന്നതുമില്ല* ഭൂതലത്തിങ്കൽ ൨൬
എല്ലാടവും വസിപ്പാനായിട്ട അവൻ ഒരു രക്തത്തിൽനിന്ന മനു
ഷ്യരുടെ സകല ജാതികളെയും ഉണ്ടാക്കുകയും മുമ്പെ നിയമിക്കപ്പെ
ട്ട കാലങ്ങളെയും അവരുടെ വസതിയുടെ അതിരുകളെയും നിശ്ച
യിക്കയും ചെയ്തു* കൎത്താവ നമ്മിൽ ഒരുത്തനിൽനിന്നും ദൂരമായി ൨൭
രിക്കുന്നില്ലഎങ്കിലും പക്ഷെ അവർ അവനെ തപ്പിനൊക്കുകയും ക
ണ്ടെത്തുകയും ചെയ്യുമാറാകുമൊ എന്നവെച്ച അവനെ അന്വെഷി
ക്കെണ്ടുന്നതിന്നാകുന്നു* നാംജീവിക്കയുംചരിക്കയുംഇരിക്കയുംചെയ്യു ൨൮
ന്നത അവങ്കൽ അല്ലൊ ആകുന്നത അപ്രകാരം നിങ്ങളുടെ കവിക
ളിൽ ചിലർ നാം അവന്റെ സന്തതിതന്നെ അല്ലൊ ആകുന്നത
എന്ന പറഞ്ഞിട്ടുമുണ്ട* ആകയാൽ നാം ദൈവത്തിന്റെ സന്ത ൨൯
തിയാകകൊണ്ട പരാപരവസ്തു മനുഷ്യന്റെ ശില്പവെലയാലും കൌ
ശലത്താലും കൊത്തിയുണ്ടാക്കപ്പെട്ട പൊന്നിനൊട എങ്കിലും വെ
ള്ളിയൊട എങ്കിലും കല്ലിനൊട എങ്കിലും സമമാകുന്നു എന്ന നമ്മ
ൾ നിരൂപിക്കെണ്ടുന്നതല്ല* ഒരൊ മൂഢതയുടെ കാലങ്ങളിൽ ദൈവം ൩൦
കണ്ണടച്ചിരുന്നു എങ്കിലും ഇപ്പൊൾ അനുതപിക്കണമെന്ന എല്ലാട
വും സകല മനുഷ്യരൊടും കല്പിക്കുന്നു* അത എന്തുകൊണ്ടെന്നാൽ ൩൧
അവൻ താൻ നിയമിച്ചിട്ടുള്ള പുരുഷനെ കൊണ്ട ലൊകത്തെ നീ
തിയൊടെ വിധിപ്പിപ്പാനുള്ള ഒരു ദിവസത്തെ നിശ്ചയിച്ചു അവൻ
അവനെ മരിച്ചവരിൽനിന്ന ജീവിച്ചെഴുനീല്പിച്ചതിനാൽ എല്ലാവ
ൎക്കും ഇതിന്റെ നിശ്ചയത്തെ കൊടുത്തിരിക്കുന്നു* എന്നാറെ അ ൩൨
വർ മരിച്ചവരുടെ ജീവിച്ചെഴുനീല്പിനെ പറഞ്ഞുകെട്ടപ്പൊൾ ചി
ലർ പരിഹസിച്ചു എന്നാറെ മറ്റു ചിലർ ഞങ്ങൾ പിന്നെയും ഇ
തിനെ കുറിച്ച നിങ്കൽനിന്ന കെൾക്കുമെന്ന പറഞ്ഞു* പിന്നെ ഇ ൩൩
ങ്ങിനെ പൌലുസ അവരുടെ ഇടയിൽനിന്ന പുറപ്പെട്ടുപൊയി*
എങ്കിലും ചില മനുഷ്യർ അവനൊട കൂടെ ചെൎന്ന വിശ്വസിച്ചു അ ൩൪
വരിൽ അറിയൊപഗായക്കാരനായ ദിയൊനിസിയുസും ദമറിസ
എന്ന നാമമുള്ളൊരു സ്ത്രീയും അവരൊടു കൂടെ മറ്റു ചിലരും ഉണ്ടാ
യിരുന്നു*

## ൧൮ അദ്ധ്യായം

൧ പൌലുസ തന്റെ കൈകൾകൊണ്ട വെല ചെയ്കയും കൊറി
ന്തുവിൽ പ്രസംഗിക്കയും ചെയ്യുന്നത.—൯ അവൻ ഒരു സ്വ
പ്നത്തിൽ ധൈൎയ്യപ്പെടുന്നത.—൧൨ അവൻ നാടുവാഴിയു

ടെ മുമ്പാക അപവാദപ്പെട്ടാറെയും വിട്ടയക്കപ്പെടുന്നത.—൨൪ അപ്പൊലൊസിന്റെ വസ്തുത.

൧ ഇവ കഴിഞ്ഞ ശെഷം പൌലുസ അഥെനെയിൽനിന്ന പുറപ്പെ ൨ ട്ടു കൊറിന്തുവിലെക്ക വന്നു* (ക്ലൌദിയുസ എന്നവൻ യെഹൂദന്മാരെ ഒക്കെയും റൊമായിൽനിന്ന പൊകുവാൻ കല്പിച്ചതുകൊണ്ട) ഇത്താലിയായിൽനിന്നകറയ മുമ്പെ വന്നവനായി പൊന്തിയുസിൽ ജനിച്ചവനായി അക്വില എന്ന നാമമുള്ള ഒരു യെഹൂദനെയും അവന്റെ ഭാൎയ്യയായ പ്രിസ്കില്ലായെയും കണ്ടെത്തി അവരുടെ അടുക്കൽ ൩ ചെന്നു* താൻ അവൎക്ക സമമുള്ള പണിക്കാരനാകകൊണ്ട അവൻ അവരൊടു കൂടെ പാൎത്ത വെല ചെയ്തു എന്തെന്നാൽ അവർ കൂടാ ൪ രമുണ്ടാക്കുന്ന പണിക്കാരായിരുന്നു* പിന്നെ അവൻ ശാബത ദിവസം തൊറും സഭയിൽ വിവാദിക്കയും യെഹൂദന്മാരെയും ഗ്രെക്ക ൫ ന്മാരെയും അനുസരിപ്പിക്കയും ചെയ്തു* പിന്നെ ശിലാസും തിമൊഥെ സും മക്കെദൊനിയായിൽനിന്ന വന്നപ്പൊൾ പൌലുസ ആത്മാവിങ്കൽ ഞെരുക്കപ്പെട്ട യെശു എന്നവൻ ക്രിസ്തു തന്നെ ആകുന്നു എന്ന യെഹൂ ൬ ദന്മാൎക്ക സാക്ഷിപ്പെടുത്തി* പിന്നെ അവർ പ്രതിയായിനിന്ന ദൈവ ദൂഷണം പറഞ്ഞപ്പൊൾ അവൻ തന്റെ വസ്ത്രങ്ങളെ കൊട ഞ്ഞ അവരൊട പറഞ്ഞു നിങ്ങളുടെ രക്തം നിങ്ങളുടെ തലകളിന്മെൽ തന്നെ ഇരിക്കട്ടെ ഞാൻ പരിശുദ്ധനാകുന്നു ഇന്നു മുതൽ ഞാൻ പു ൭ റജാതികളുടെ അടുക്കൽ പൊകും* അനന്തരം അവൻ അവിടെ നിന്ന പുറപ്പെട്ട ദൈവത്തെ വന്ദിക്കുന്നവനായി സഭയൊട ചെ ൎന്ന ഭവനമുണ്ടായിരുന്നവനായി യുസ്തുസ എന്ന നാമമുള്ള ഒരുത്ത ൮ ന്റെ ഭവനത്തിലെക്ക വന്നു* പിന്നെ സഭയിലെ വലിയ പ്രമാ ണിയായ ക്രിസ്പൊസ തന്റെ അശെഷ കുഡുംബത്തൊടെ കൂടെ ക ൎത്താവിങ്കൽ വിശ്വസിച്ചു കൊറിന്തിയക്കാരിൽ പലരും കെട്ട വി ൯ ശ്വസിക്കയും ബപ്തിസ്മപ്പെടുകയും ചെയ്തു* അപ്പൊൾ രാത്രിയിൽ ക ൎത്താവ ഒരു ദൎശനത്താൽ പൌലുസിനൊട പറഞ്ഞു നീ ഭയപ്പെടാ ൧൦ തെ പറക മിണ്ടാതെ ഇരിക്കയുമരുത* അത എന്തുകൊണ്ടെന്നാൽ ഞാൻ നിന്നൊടു കൂടെ ഉണ്ട ഒരുത്തനും നിന്നെ ഉപദ്രവിപ്പാനായി ട്ട നിന്റെ നെരെ എതിൎക്കയില്ല അതെന്തുകൊണ്ടെന്നാൽ ഈ ന ൧൧ ഗരത്തിൽ എനിക്ക വളരെ ജനം ഉണ്ട* പിന്നെ അവൻ ഒരു സം വത്സരവും ആറു മാസവും അവിടെ കൎത്താവിന്റെ വചനത്തെ അ വരുടെ ഇടയിൽ ഉപദെശിച്ചുകൊണ്ട പാൎത്തു*

൧൨ ഗല്ലിയൊൻ എന്നവൻ അഖായായിൽ നാടുവാഴിയായിരിക്കുമ്പൊ ൾ യെഹൂദന്മാർ എകമനസ്സൊടെ പൌലുസിന്റെ നെരെ മത്സ ൧൩ രിച്ച അവനെ ന്യായാസനത്തിങ്കലെക്ക കൊണ്ടുവന്ന* ഇവൻ വെ ദപ്രമാണത്തിന്ന വിരൊധമായി ദൈവത്തെ സെവിപ്പാൻ മനു ൧൪ ഷ്യരെ അനുസരിപ്പിക്കുന്നു എന്ന പറഞ്ഞു* എന്നാറെ പൌലുസ തന്റെ വായെ തുറപ്പാൻ ഭാവിക്കുമ്പൊൾ ഗല്ലിയൊൻ യെഹൂ

കൾകൊണ്ട വിശെഷാൽ അതിശയങ്ങളെ ചെയ്യിച്ചു* എന്നതുകൊ ൧൨
ണ്ട അവന്റെ ശരീരത്തിൽനിന്ന ഉറുമാല്കളും നടുക്കെട്ടുശീലക
ളും രൊഗികളുടെ മെൽ കൊണ്ടുവന്ന ഇടപ്പെടുകയും വ്യാധികൾ
അവരെ വിട്ടു പൊകയും ദുഷ്ടാത്മാക്കൾ അവരിൽനിന്ന പുറപ്പെ
ടുകയും ചെയ്തു* അപ്പൊൾ ദെശദെശാന്തരികളായി സഞ്ചരിച്ച മ ൧൩
ന്ത്രവാദികളായ യെഹൂദന്മാരിൽ ചിലർ ദുഷ്ടാത്മാക്കൾ ബാധിച്ചവ
രുടെ മെൽ കൎത്താവായ യെശുവിന്റെ നാമത്തെ പറഞ്ഞ പൌ
ലുസ പ്രസംഗിക്കുന്ന യെശുവിനെകൊണ്ട ഞങ്ങൾ നിങ്ങളെ ആണയി
ടുന്നു എന്ന പറഞ്ഞുതുടങ്ങി* പ്രധാനാചാൎയ്യനായ സ്കെവാ എന്ന ൧൪
ഒരു യെഹൂദന്റെ എഴുപുത്രന്മാർ ഇതിനെ ചെയ്തിരുന്നു* എ ൧൫
ന്നാറെ ദുഷ്ടാത്മാവ ഉത്തരമായിട്ട യെശുവിനെ ഞാൻ അറിയുന്നു
പൌലുസിനെയും അറിയുന്നു എന്നാൽ നിങ്ങൾ ആരാകുന്നു എന്ന
പറഞ്ഞു* അനന്തരം ദുഷ്ടാത്മാവുണ്ടായിരുന്ന മനുഷ്യൻ അവരു ൧൬
ടെ മെൽ ചാടി അവരെ ജയിച്ച അവർ നഗ്നന്മാരായി മുറിഎററ
വരായി ആ ഭവനത്തിൽനിന്ന ഓടി പൊകുവാൻ തക്കവണ്ണം അവരുടെ നെ
രെ ബലപ്പെടുകയുംചെയ്തു* ഇതും എഫെസുസിൽ വസിച്ചിരുന്നസ ൧൭
കല യെഹൂദന്മാൎക്കും അപ്രകാരം തന്നെ ഗ്രെക്കന്മാൎക്കും അറിയപ്പെ
ട്ടു അവൎക്ക ഒക്കയും ഭയം പിടിക്കയും കൎത്താവായ യെശുവിന്റെ
നാമം മഹത്വപ്പെടുകയും ചെയ്തു* വിശ്വസിച്ചവർ പലരും വന്ന ൧൮
അനുസരിക്കയും തങ്ങളുടെ ക്രിയകളെ പ്രസിദ്ധപ്പെടുത്തുകയും ചെ
യ്തു* ക്ഷുദ്രകൎമ്മങ്ങളെ ചെയ്യുവരിൽ പലരും തങ്ങളുടെ പുസ്തകങ്ങ ൧൯
ളെ കൊണ്ടുവന്ന കൂട്ടി എല്ലാവരുടെയും മുമ്പാക ചുട്ടുകളഞ്ഞു അ
വയുടെ വിലയെ കണക്ക കൂട്ടിയാറെ അമ്പതിനായിരം വെള്ളിക്കാ
ശ എന്ന കണ്ടു* ഇത്ര ശക്തിയൊടെ കൎത്താവിന്റെ വചനം വള ൨൦
ൎന്ന പ്രബലപ്പെട്ടു*

ഈ കാൎയ്യങ്ങൾ കഴിഞ്ഞതിന്റെ ശെഷം പൌലുസ മക്കെദൊനി ൨൧
യായിൽ കൂടിയും അഖായായിൽ കൂടിയും കടന്ന യെറുശലമിലെക്ക
പൊകെണമെന്ന ആത്മാവിൽ നിശ്ചയിച്ച ഞാൻ അവിടെ ആയ
തിന്റെ ശെഷം എനിക്ക റൊമായെയും കാണെണ്ടുന്നതാകുന്നു എ
ന്ന പറഞ്ഞു* പിന്നെ അവൻ തനിക്ക ശുശ്രൂഷചെയ്യുവരിൽ തിമൊ ൨൨
ഥെയുസ എന്നും എറസ്തുസ എന്നും രണ്ടുപെരെ മക്കെദൊനിയായി
ലെക്ക അയച്ച താൻ കുറയക്കാലത്തെക്ക ആസിയായിൽ പാൎത്തു*
അനന്തരം ആ കാലത്തിങ്കൽ ഈ മാൎഗ്ഗത്തെ കുറിച്ച ഉണ്ടായ ഇ ൨൩
ളക്കം അല്പമല്ല* എന്തുകൊണ്ടെന്നാൽ ദെമെത്രിയുസ എന്ന നാ ൨൪
മമുള്ളൊരു തട്ടാൻ അൎത്തമീസെന്ന ദെവിക്ക വെള്ളികൊണ്ടുള്ള
ശ്രീകൊവില്കളെ തീൎത്ത കൌശലപണിക്കാൎക്ക അല്പമല്ലാത ലാഭത്തെ
വരുത്തി* അവൻ അവരെയും ഇപ്രകാരമുള്ള പണികൾക്ക ചെ ൨൫
ൎന്ന പണിക്കാരെയും കൂട വരുത്തി പറഞ്ഞു മനുഷ്യരെ നമുക്ക ന
മ്മുടെ വൃത്തി ഈ പണിയിൽനിന്ന ഉണ്ടാകുന്നു എന്ന നിങ്ങൾ അ

൨൬ റിയുന്നവല്ലൊ* എന്നാൽ കൈകളാൽ ഉണ്ടാക്കപ്പെട്ടവ ദൈവന്മാ
രല്ലഎന്നീ പൌലുസ പറഞ്ഞ എഫെസുസിൽമാത്രമല്ല മിക്കവാറും
ആസിയായിൽ ഒക്കയും വളര ജനത്തെ അനുസരിപ്പിക്കയും വിപരീ
തപ്പെടുത്തുകയും ചെയ്തു എന്ന നിങ്ങൾ കാണുകയും കെൾക്കയും
൨൭ ചെയ്യുന്നവല്ലൊ* അതുകൊണ്ട ഈ നമ്മുടെ കൌശലപണി അപ
ശ്രുതിയായി പൊകുവാൻ അപകടമായിരിക്കുന്നത മാത്രമല്ല മ
ഹാ ദെവിയായ അർത്തമിസിന്റെ ക്ഷെത്രം നിന്ദിക്കപ്പെടുകയും
ആസിയ ഒക്കയും ഭൂലൊകവും സെവിക്കുന്നവളുടെ മഹത്വം ന
൨൮ ശിക്കപ്പെടുകയും കൂട ഉണ്ടാകും* അവർ ഈ വാക്കുകളെ കെട്ടാറെ
കൊപംകൊണ്ട പൂർണ്ണന്മാരായി എഫെസിയക്കാരുടെ അർത്തമിസ
൨൯ മഹത്വമുള്ളവളാകുന്നു എന്ന നിലവിളിച്ച പറഞ്ഞു* അനന്തരം
നഗരമൊക്കയും വിഷണ്ഡതകൊണ്ട നിറഞ്ഞു അവർ മക്കെദൊനി
യക്കാരായി പൌലുസിന്റെ കൂടെ സഞ്ചാരികളായ ഗായുസിനെ
യും അറിസ്തർക്കസിനെയും പിടിച്ചു കൊണ്ട എക മനസ്സൊടെ രംഗ
൩൦ സ്ഥലത്തിലെക്ക പാഞ്ഞു ചെന്നു* എന്നാൽ ജനത്തിങ്കലെക്ക ചെ
ല്ലുവാൻ പൌലുസിന്ന മനസ്സായിരുന്നപ്പൊൾ ശിഷ്യന്മാർ അവനെ
൩൧ സമ്മതിച്ചില്ല* ആസിയായിലെ പ്രധാനന്മാരിൽ അവന്റെ സ്നെ
ഹിതന്മാരായി ചിലരും അവന്റെ അടുക്കൽ ആളയച്ച രംഗസ്ഥ
൩൨ ലത്തിലെക്ക അവൻ ചെല്ലരുതെ എന്ന അപെക്ഷിച്ചു* അതുകൊ
ണ്ട ചിലർ അപ്രകാരവും ചിലർ ഇപ്രകാരവും നിലവിളിച്ചു എന്തുകൊ
ണ്ടെന്നാൽ കൂട്ടം അമാന്തപ്പെട്ടു അധികം ജനങ്ങൾ തങ്ങൾ എന്ത സം
൩൩ ഗതിക്കായിട്ടവന്നു കൂടി എന്ന തന്നെയും അറിഞ്ഞില്ല* എന്നാറെ
അവർ അലക്സന്തറിനെ യെഹൂദന്മാർ അവനെ മുമ്പൊട്ട തള്ളി
ക്കൊണ്ട പുരുഷാരത്തിൽനിന്ന വലിച്ചു അപ്പൊൾ അലക്സന്തർ കൈ
കൊണ്ട ആംഗികം കാട്ടി ജനങ്ങളൊട ഉത്തരം പറവാൻ മനസ്സായി
൩൪ രുന്നു* എന്നാൽ അവൻ ഒരു യെഹൂദനാകുന്നു എന്ന അവർ
അറിഞ്ഞപ്പൊൾ എഫെസിയക്കാരുടെ അർത്തമിസ മഹത്വമുള്ളവ
ളാകുന്നു എന്ന എല്ലാവരും ഒരു ശബ്ദത്തൊടെ എകദെശം രണ്ടു
൩൫ മണിനെരത്തെക്ക നിലവിളിച്ചു* പിന്നെ നഗര സമ്പ്രതിക്കാരൻ
ജനത്തെ അമർത്തിയതിന്റെ ശെഷം പറഞ്ഞു എഫെസിയ മനു
ഷ്യരെ എഫെസിയക്കാരുടെ നഗരം മഹാ ദെവിയായ അർത്തമി
സിന്റെയും വ്യാഴത്തിൽനിന്ന വീണ ബിംബത്തിന്റെയും പരി
൩൬ ചാരകമാകുന്നു എന്ന അറിയാത്ത മനുഷ്യൻ ആരാകുന്നു* ആക
യാൽ ഇവ മറുത്ത പറഞ്ഞുകൂടാത്ത കാൎയ്യങ്ങളാകകൊണ്ട നിങ്ങൾ
ഒന്നിനെയും സാഹസത്തൊടെ ചെയ്യാതെ അമർന്നിരിക്കുന്നത നി
൩൭ ങ്ങൾക്ക ആവശ്യമാകുന്നു* ക്ഷെത്രങ്ങളിലെ കവൎച്ചക്കാരും നിങ്ങളു
ടെ ദെവിയുടെ ദൂഷണക്കാരും അല്ലാതെയുള്ള ഈ മനുഷ്യരെ അ
൩൮ ല്ലൊ നിങ്ങൾ ഇവിടെ കൊണ്ടുവന്നിരിക്കുന്നത* അതുകൊണ്ട ദെ
മെത്രിയുസിന്നും അവനൊട കൂടിയ പണിക്കാൎക്കും യാതൊരുത്ത

മാവ നഗരങ്ങൾതൊറം സാക്ഷീകരിക്കുന്നതല്ലാതെ അവിടെ എ
നിക്ക ഭവിക്കുന്ന കാൎയ്യങ്ങളെ അറിയാതെ പൊകുന്നു* എങ്കിലും ൨൪
ഞാൻ ൟ കാൎയ്യങ്ങളിൽ ഒന്നിനെയും കണക്ക നൊക്കുന്നില്ല സ
ന്തൊഷത്തൊടെ എന്റെ ഓട്ടത്തെയും ദൈവത്തിന്റെ കൃപയു
ടെ എവൻഗെലിയൊനെ നല്ലവണ്ണം സാക്ഷീകരിപ്പാനായിട്ടു ഞാ
ൻ കൎത്താവായ യെശുവിങ്കൽനിന്ന കൈക്കൊണ്ടിരിക്കുന്ന ശുശ്രൂ
ഷയെയും തികെക്കെണ്ടുന്നതിന്ന എന്റെ ജീവനെ എനിക്ക വിലയു
ള്ളതായി വിചാരിക്കുന്നതുമില്ല* ഇപ്പൊൾ കണ്ടാലും യാതൊരുത്ത ൨൫
രുടെ ഇടയിൽ ഞാൻ സഞ്ചരിച്ച ദൈവത്തിന്റെ രാജ്യത്തെ പ്ര
സംഗിച്ചുവൊ ആയവരായ നിങ്ങൾ ആരും ഇനിമെൽ എന്റെ മു
ഖത്തെ കാണുകയില്ല എന്ന ഞാൻ അറിയുന്നു* അതുകൊണ്ട എ ൨൬
ല്ലാവരുടെയും രക്തത്തിൽനിന്ന ഞാൻ ശുദ്ധനാകുന്നു എന്ന ഇന്ന
ത്തെ ദിവസത്തിൽ ഞാൻ നിങ്ങളൊട സാക്ഷിയായി അറിയിക്കു
ന്നു* എന്തുകൊണ്ടെന്നാൽ ഞാൻ ദൈവത്തിന്റെ സകല ആലൊ ൨൭
ചനയെയും നിങ്ങളൊട അറിയിപ്പാനായിട്ട ഉപെക്ഷ ചെയ്തിട്ടി
ല്ല* അതുകൊണ്ട നിങ്ങൾ നിങ്ങളെ തന്നെയും ദൈവം തന്റെ സ്വ ൨൮
ന്ത രക്തം കൊണ്ട സമ്പാദിച്ചിരിക്കുന്ന തന്റെ സഭയെ പാലിപ്പാനാ
യിട്ട പരിശുദ്ധാത്മാവ എതിന്നമീതെ നിങ്ങളെ മെൽവിചാരക്കാരാക്കി
വെച്ചിരിക്കുന്നുവൊ ആ കൂട്ടത്തെയുമെല്ലാം സൂക്ഷിച്ചുകൊൾവിൻ*
എന്തുകൊണ്ടെന്നാൽ ഞാൻ പൊയതിന്റെ ശെഷം കൂട്ടത്തൊട ൨൯
കനിവുണ്ടാകാത ബുഭുക്ഷയുള്ള ചെന്നായ്ക്കൾ നിങ്ങളുടെ ഇടയിൽ പ്ര
വെശിക്കുമെന്നുള്ളതിനെ ഞാൻ അറിയുന്നു* നിങ്ങളിൽനിന്ന ത ൩൦
ന്നെയും തങ്ങളുടെ പിന്നാലെ ശിഷ്യന്മാരെ ആകൎഷിക്കെണ്ടുന്നതി
ന്ന വിപരീതങ്ങളെ സംസാരിക്കുന്ന മനുഷ്യർ ഉണ്ടാകും* അതുകൊ ൩൧
ണ്ട ജാഗരണം ചെയ്കയും ഞാൻ മൂന്നു സംവത്സരകാലമായി രാവും
പകലും ഒരൊരുത്തനെ കണ്ണുനീരുകളൊടു കൂടെ ബുദ്ധി പറവാൻ
ഉപെക്ഷ വെച്ചിട്ടില്ല എന്ന ഓൎക്കയും ചെയ്വിൻ* ഇപ്പൊളും സ ൩൨
ഹൊദരന്മാരെ ദൈവത്തിങ്കലും നിങ്ങളെ സ്ഥിരപ്പെടുത്തുവാനും ശു
ദ്ധമാക്കപ്പെട്ടവരുടെ എല്ലാവരുടെയും ഇടയിൽ നിങ്ങൾക്ക ഒരു
അവകാശത്തെ നൽകുവാനും ശക്തിയുള്ളതായി അവന്റെ കൃപയു
ടെ വചനത്തിങ്കലും ഞാൻ നിങ്ങളെ ഭരമെല്പിക്കുന്നു* ഞാൻ ഒ ൩൩
രുത്തന്റെ വെള്ളിയെ എങ്കിലും പൊന്നിനെ എങ്കിലും വസ്ത്രത്തെ
എങ്കിലും മൊഹിച്ചിട്ടില്ല* എനിക്കുള്ള ആവശ്യങ്ങൾക്കും എന്നൊ ൩൪
ടു കൂടിയിരുന്നവൎക്കും ൟ കൈകൾ ശുശ്രൂഷ ചെയ്തു എന്ന നി
ങ്ങൾ തന്നെ അറിയുന്നു* നിങ്ങൾ ഇപ്രകാരം അദ്ധ്വാനപ്പെട്ട ബല ൩൫
ഹീനന്മാൎക്ക സഹായിക്കയും വാങ്ങുന്നതിനെക്കാൾ കൊടുക്കുന്നത
എറ്റവും ഭാഗ്യമുള്ളതാകുന്നു എന്നുള്ള പ്രകാരം പറഞ്ഞിട്ടുള്ള കൎത്താ
വായ യെശുവിന്റെ വചനങ്ങളെ ഓൎക്കയും ചെയ്യെണ്ടുന്നതാകുന്നു
എന്ന സകലത്തെയും ഞാൻ നിങ്ങൾക്ക കാണിച്ചു*

൩൬ പിന്നെ ഇപ്രകാരം പറഞ്ഞതിന്റെ ശെഷം അവൻ മുട്ടുകുത്തി
൩൭ അവരൊട എല്ലാവരൊടും കൂട പ്രാൎത്ഥിച്ചു* എന്നാറെ എല്ലാവ
൩൮ രും വളരെ കരഞ്ഞു* അവർ ഇനി അവന്റെ മുഖത്തെ കാണു
കയില്ല എന്ന അവൻ പറഞ്ഞ വചനത്തിന്നായിട്ട എല്ലാററിലും
അധികം ദുഃഖിച്ചുകൊണ്ട പൗലുസിന്റെ കഴുത്തിൽ കെട്ടിപിടിച്ച
അവനെ ചുംബിച്ചു കപ്പലിങ്കലൊളം അവനൊട്ട കൂട പൊകയും
ചെയ്തു*

## ൨൧ അദ്ധ്യായം

൧ പൗലുസ യെറുശലെമിലെക്ക പൊകാതെ ഇരിപ്പാൻ അനുസരിക്ക
പ്പെടാത്തത.—൯ ഫിലിപ്പുസിന്റെ പുത്രിമാർ ദീൎഘദൎശനം പ
റയുന്നവരാകുന്നത.—൨൭ പൗലുസ യെറുശലെമിൽ പിടിക്കപ്പെ
ടുന്നത.—൩൧ എങ്കിലും വലിയ സെനാപതിയാൽ വിടപ്പെടു
ന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ അവരിൽനിന്ന മാറി നീങ്ങി
പൊയതിന്റെ ശെഷം ഞങ്ങൾ കൊസിന്നും പിറെറ ദിവസ
ത്തിൽ റൊദെസിന്നും അവിടെനിന്ന പത്തറായ്ക്കും നെരെ ഓടി
൨ ച്ച വന്നു* വിശെഷിച്ച ഫെനിക്കിയായിലെക്ക പൊകുന്ന ഒരു ക
പ്പലിനെ കാണുകകൊണ്ട ഞങ്ങൾ അതിൽ കയറി പുറപ്പെട്ട പൊ
൩ യി* പിന്നെ ഞങ്ങൾ കുപ്രൊസിനെ കണ്ടപ്പൊൾ അതിനെ ഇട
ത്തൊട്ട ഒഴിച്ച സുറിയായിലെക്ക ഓടിച്ച തൂറിൽ വന്ന ഇറങ്ങി
എന്തെന്നാൽ കപ്പൽ ചരക്ക അവിടെ ഇറക്കുവാനുള്ളതായിരു
൪ ന്നു* വിശെഷിച്ച ഞങ്ങൾ ശിഷ്യന്മാരെ കാണുകകൊണ്ട അവിടെ
എഴ ദിവസം പാൎത്തു യെറുശലമിലെക്ക പുറപ്പെട്ട പൊകെണ്ട എ
൫ ന്ന അവർ പൗലുസിനൊട ആത്മാവു മൂലമായി പറഞ്ഞു* പിന്നെ
ആ ദിവസങ്ങളെ കഴിച്ചതിന്റെ ശെഷം ഞങ്ങൾ പുറപ്പെട്ട പൊ
യി അവരെല്ലാവരും ഭാൎയ്യമാരൊടും മക്കളൊടും ഞങ്ങൾ നഗര
ത്തിൽനിന്ന പുറത്താകുവൊളം ഞങ്ങളുടെ കൂട വന്നു അപ്പൊൾ
൬ ഞങ്ങൾ കരയിൽ മുട്ടുകുത്തി പ്രാൎത്ഥിച്ചു* പിന്നെ തമ്മിൽ തമ്മിൽ
യാത്ര പറഞ്ഞതിന്റെ ശെഷം ഞങ്ങൾ കപ്പലിൽ കയറി അവർ
൭ തങ്ങളുടെ സ്വന്ത ഭവനങ്ങളിലെക്ക തിരിച്ചു പൊകയും ചെയ്തു* പി
ന്നെ ഞങ്ങൾ ഞങ്ങളുടെ ഓട്ടത്തെ നിവൃത്തിച്ചിട്ട തൂറിൽനിന്ന പ്തൊ
ലെമായിലെക്ക വന്നു ഞങ്ങൾ സഹൊദരന്മാരെ വന്ദിച്ച അവരു
൮ ടെ അടുക്കൽ ഒരു ദിവസം പാൎക്കയുംചെയ്തു* പിറെറ ദിവസത്തിൽ
പൗലുസിന്റെ കൂട്ടക്കാരായ ഞങ്ങൾ പുറപ്പെട്ട കൈസറിയായിലെ
ക്ക വന്നു എഴ ആളുകളിൽ ഒരുത്തനായി എവൻഗെലിസ്തുനായ
ഫിലിപ്പുസിന്റെ ഭവനത്തിലെക്ക ചെന്ന അവനൊട്ട കൂടെ പാ
൯ ൎത്തു* വിശെഷിച്ച ദീൎഘദൎശനം പറയുന്ന കന്യാസ്ത്രീകളായി നാ
൧൦ ലു പുത്രിമാർ അവനുണ്ടായിരുന്നു* ഞങ്ങൾ എറിയ ദിവസങ്ങൾ

അവിടെ പാൎത്തുകൊണ്ടിരിക്കുമ്പൊൾ അഗബുസ എന്ന നാമമുള്ളൊ
രു ദീൎഘദൎശി യെഹൂദിയായിൽനിന്ന പുറപ്പെട്ടു വന്നു* എന്നാ ൧൧
റെ അവൻ ഞങ്ങളുടെ അടുക്കൽ വന്ന പൗലുസിന്റെ കച്ചവാറി
നെ എടുത്ത തന്റെ കൈകളെയും പാദങ്ങളെയും കെട്ടി പറഞ്ഞു
ഒരം കച്ചവാറിന്റെ ഉടയക്കാരനെ യെറുശലമിൽ യെഹൂദന്മാർ ഇ
പ്രകാരം കെട്ടുകയും പുറജാതികളുടെ കൈകളിൽ എല്പിക്കയും ചെ
യ്യും എന്ന ഇപ്രകാരം പരിശുദ്ധാത്മാവ പറയുന്നു* എന്നാറെ ഒരം ൧൨
കാൎയ്യങ്ങളെ ഞങ്ങൾ കെട്ടപ്പൊൾ അവൻ യെറുശലമിലെക്ക പുറപ്പെ
ട്ടുപൊകരുത എന്ന ഞങ്ങളും ആ സ്ഥലത്തുള്ളവരും അവനൊട അ
പെക്ഷിച്ചു* എന്നാറെ പൗലുസ ഉത്തരമായി നിങ്ങൾ കരഞ്ഞുകൊ ൧൩
ണ്ടും എന്റെ ഹൃദയത്തെ ഭഗ്നപ്പെടുത്തികൊണ്ടും എന്ത ചെയ്യു
ന്നു ഞാൻ യെറുശലമിൽ കൎത്താവായ യെശുവിന്റെ നാമത്തി
ന്ന വെണ്ടി ബന്ധനപ്പെടുവാൻ മാത്രമല്ല മരിപ്പാനും ഒരുങ്ങിയി
രിക്കുന്നു എന്ന പറഞ്ഞു* എന്നാറെ അവൻ അനുസരിപ്പിക്കപ്പെ ൧൪
ടായ്കകൊണ്ട ഞങ്ങൾ കൎത്താവിന്റെ ഹിതം ചെയ്യപ്പെടട്ടെ എന്ന
പറഞ്ഞ മിണ്ടാതെ ഇരുന്നു* പിന്നെ ആ ദിവസങ്ങൾ കഴിഞ്ഞ ൧൫
ശെഷം ഞങ്ങൾ ഞങ്ങളുടെ യാത്രകൊപ്പുകളെ എടുത്തുകൊണ്ട യെ
റുശലമിലെക്ക പുറപ്പെട്ടു പൊയി* എന്നാറെ കൈസറിയായിലു ൧൬
ള്ള ശിഷ്യന്മാരിൽ ചിലരും ഞങ്ങളൊടു കൂടെ വന്നു കുപ്രായക്കാര
നായ മ്നെസൊൻ എന്ന ഒരു പഴയ ശിഷ്യനെ തങ്ങളൊടുകൂടി കൂ
ട്ടികൊണ്ടു പൊന്നു അവനൊടു കൂടി ഞങ്ങൾ പാൎക്കെണ്ടുന്നതായി
രുന്നു* എന്നാൽ ഞങ്ങൾ യെറുശലമിലെക്ക വന്നപ്പൊൾ സഹൊ ൧൭
ദരന്മാർ ഞങ്ങളെ സന്തൊഷത്തൊടു കൂടെ കൈക്കൊണ്ടു* പിന്നെ ൧൮
പിറെറ ദിവസത്തിൽ പൗലുസ ഞങ്ങളൊടു കൂടെ യാക്കൊബിന്റെ
അടുക്കൽ ചെന്നു അവിടെ മൂപ്പന്മാരെല്ലാവരും ഉണ്ടായിരുന്നു*
വിശെഷിച്ച അവൻ അവരെ വന്ദിച്ചതിന്റെ ശെഷം ദൈവം ത ൧൯
ന്റെ ശുശ്രൂഷയെ കൊണ്ട പുറജാതികളുടെ ഇടയിൽ ചെയ്യിച്ച
കാൎയ്യങ്ങളെ വിവരമായിട്ട അറിയിച്ചു* എന്നാൽ അവർ കെട്ടാ ൨൦
റെ കൎത്താവിനെ മഹത്വപ്പെടുത്തി അവനൊട പറഞ്ഞു സഹൊ
ദര വിശ്വസിച്ചിരിക്കുന്നവരായി എത്ര ആയിരം യെഹൂദന്മാർ ഉ
ണ്ടെന്ന നീ കാണുന്നു വിശെഷിച്ചും അവരെല്ലാവരും ന്യായ പ്രമാ
ണത്തെ കുറിച്ച ഭക്തിവൈരാഗ്യമുള്ളവരാകുന്നു* എന്നാൽ നീ പുറ ൨൧
ജാതികളുടെ ഇടയിലുള്ള യെഹൂദന്മാൎക്ക എല്ലാം അവർ തങ്ങളുടെ
പുത്രന്മാരെ ചെല ചെയ്കയും അരുത മൎയ്യാദകളിൻ പ്രകാരം നടക്ക
യും അരുത എന്ന പറഞ്ഞ മൊശെയെവിട്ട ഒഴിഞ്ഞിരിപ്പാൻ ഉപ
ദെശിക്കുന്നു എന്ന അവർ നിന്നെ കുറിച്ച ബൊധിപ്പിക്കപ്പെട്ടു* ൨൨
അതുകൊണ്ട എന്ത പുരുഷാരം വന്നുകൂടും നിശ്ചയം എന്തുകൊണ്ടെ
ന്നാൽ നീ വന്നിട്ടുണ്ടെന്ന അവർ കെൾക്കും* അതുകൊണ്ട ഞങ്ങൾ ൨൩
നിന്നൊട ഒരം പറയുന്നതിനെ ചെയ്ക ഒരു നെൎച്ചയുള്ളവർ നാല

൨൪ മനുഷ്യർ ഞങ്ങളുടെ അടുക്കൽ ഉണ്ട* അവരെ നീ കൂട്ടികൊണ്ടചെ
ന്ന അവർ തങ്ങളുടെ തലകളെ ക്ഷൗരം ചെയ്യെണ്ടുന്നതിന്നും എ
ല്ലാവരും ബൊധിപ്പിക്കപ്പെട്ട കാൎയ്യങ്ങൾ എതുമില്ല എന്നും നീ ത
ന്നെ ക്രമമായിട്ട നടക്കയും ന്യായപ്രമാണത്തെ ആചരിക്കയും
അത്രെ ചെയ്യുന്നത എന്നും അറിയെണ്ടുന്നതിന്നും അവരൊട കൂട
നിന്നെ ശുദ്ധമാക്കുകയും അവരൊട കൂട ചിലവിടുകയും ചെയ്ക*
൨൫ എന്നാൽ വിശ്വസിച്ചിരിക്കുന്ന പുറജാതിക്കാരെ സംബന്ധിച്ച അ
വർ വിഗ്രഹങ്ങൾക്ക നിവെദിക്കപ്പെട്ട വസ്തുക്കളിൽനിന്നും രക്ത
ത്തിൽനിന്നും അറുകലയിൽനിന്നും വെശ്യാദൊഷത്തിൽനിന്നും
ഒഴിഞ്ഞിരിക്കെണമെന്ന അല്ലാതെ ഇപ്രകാരമുള്ളതിനെ ഒന്നിനെ
യും ചെയ്യരുത എന്ന ഞങ്ങൾ അവൎക്ക നിശ്ചയിച്ച എഴുതിയിരി
൨൬ ക്കുന്നു* അപ്പൊൾ പൌലുസ ആ മനുഷ്യരെ കൂട്ടിക്കൊണ്ട പിറെറ
ദിവസത്തിൽ അവരൊട കൂട തന്നെ ശുദ്ധമാക്കീട്ട അവരിൽ ഒ
രൊരുത്തന്ന വെണ്ടി കാഴ്ച വെക്കപ്പെടുവൊളത്തിന്ന ശുദ്ധികര
ണത്തിന്റെ ദിവസങ്ങളുടെ പൂൎത്തിയെ അറിയിപ്പാനായിട്ട ദൈ
൨൭ വാലയത്തിലെക്ക ചെന്നു* പിന്നെ ആ എഴ ദിവസങ്ങൾ കഴിയാ
റായപ്പൊൾ ആസിയായിൽനിന്നുള്ള യെഹൂദന്മാർ തങ്ങൾ അവ
നെ ദൈവാലയത്തിൽ കണ്ടാറെ ജനത്തെ ഒക്കയും ഇളക്കി അവ
൨൮ ന്റെ മെൽ കൈകളെ വെച്ച* ഇസ്രാഎൽ മനുഷ്യരെ സഹായി
പ്പിൻ ജനത്തിന്നും ന്യായപ്രമാണത്തിന്നും ഈ സ്ഥലത്തിന്നും വി
രൊധമായി എല്ലാടവും എല്ലാവരെയും പഠിപ്പിക്കുന്ന മനുഷ്യൻ
ഇവൻ തന്നെ ആകുന്നു അത്രയുമല്ല അവൻ ഗ്രെക്കന്മാരെ കൂടി ദൈ
വാലയത്തിങ്കൽ കൂട്ടികൊണ്ടുവരികയും ഈ ശുദ്ധസ്ഥലത്തെ അശു
൨൯ ദ്ധമാക്കുകയും ചെയ്തിരിക്കുന്നു എന്ന വിളിച്ച പറഞ്ഞു* എന്തുകൊ
ണ്ടെന്നാൽ എഫെസിയക്കാരനായ ത്രൊഫിമുസിനെ അവനൊട
കൂട നഗരത്തിൽ അവർ മുമ്പെ കണ്ടിട്ടുണ്ടായിരുന്നു അവനെ പൌ
ലുസ ദൈവാലത്തിലെക്ക കൂട്ടികൊണ്ടുവന്നു എന്ന അവർ വിചാ
൩൦ രിച്ചു* വിശെഷിച്ച നഗരം മുഴുവനും കലുങ്ങപ്പെട്ടു ജനങ്ങളും ഓടി
വന്ന ഒന്നിച്ച കൂടി അനന്തരം അവർ പൌലുസിനെ പിടിച്ചിട്ട അ
വനെ ദൈവാലയത്തിൽനിന്ന പുറത്ത വലിച്ചു ഉടനെ വാതിലു
൩൧ കൾ അടെക്കപ്പെടുകയും ചെയ്തു* പിന്നെ അവർ അവനെ കൊ
ല്ലുവാനായിട്ട അന്വെഷിക്കുമ്പൊൾ യെറുശലം മുഴുവനും കലഹപ്പെ
ട്ടിരിക്കുന്നു എന്നുള്ള വൎത്തമാനം സൈന്യത്തിൽ വലിയ സെനാ
൩൨ പതിക്ക കെൾക്കപ്പെട്ടു* അവൻ ഉടനെ ആയുധക്കാരെയും ശതാ
ധിപന്മാരെയും കൂട്ടികൊണ്ട അവരുടെ അടുക്കൽ ഓടി ചെന്നു പി
ന്നെ അവർ വലിയ സെനാപതിയെയും ആയുധക്കാരെയും കണ്ട
൩൩ പ്പൊൾ പൌലുസിനെ അടിക്കുന്നത വിട്ടു* അപ്പൊൾ വലിയ സെ
നാപതി അടുത്തുവന്നു അവനെ പിടിച്ച രണ്ടു ചങ്ങലകൾ കൊണ്ട
ബന്ധിപ്പാൻ കല്പിച്ചു അവൻ ആര എന്നും എന്ത ചെയ്തു എന്നും

ചൊദിച്ചു* അപ്പൊൾ പുരുഷാരത്തിൽ ചിലർ ഒരു പ്രകാരത്തി ൩൪
ലും ചിലർ മററൊരു പ്രകാരത്തിലും വിളിച്ചു പറഞ്ഞു പിന്നെ
കലശൽകൊണ്ട അവന നിശ്ചയത്തെ അറിവാൻ കഴിയായ്കകൊ
ണ്ട അവനെ കൊട്ടയിലെക്ക കൊണ്ടുപൊകുവാൻ കല്പിച്ചു* അവൻ ൩൫
പടികെട്ടിന്മെൽ വന്നപ്പൊൾ ജനത്തിന്റെ ബലംകൊണ്ട അവൻ
ആയുധക്കാരാൽ വഹിക്കപ്പെടുകയുണ്ടായി* എന്തുകൊണ്ടെന്നാൽ പു ൩൬
രുഷാരം പിന്നാലെ ചെന്ന അവനെ നീക്കി കളയണമെന്ന നി
ലവിളിച്ചു* പിന്നെ പൗലുസ കൊട്ടെക്കകത്ത കൊണ്ടുപൊകപ്പെടു ൩൭
വാൻ ഭാവിക്കുമ്പൊൾ അവൻവലിയ സെനാപതിയൊട എനിക്ക
നിന്നൊട സംസാരിപ്പാൻ ന്യായമുണ്ടൊ എന്ന പറഞ്ഞു അവൻ പ
റഞ്ഞു നി ഗ്രെക്ക ഭാഷയെ അറിയുമൊ* ഈ നാളുകൾക്ക മുമ്പെ ൩൮
ഒരു കലമ്പലുണ്ടാക്കുകയും നാലായിരം കുലപാതകന്മാരെ വനത്തി
ലെക്ക കൊണ്ടുപൊകയും ചെയ്തിട്ടുള്ള ആ എജിപ്തുകാരൻ നി അ
ല്ലയൊ* എന്നാറെ പൗലുസ പറഞ്ഞു ഞാൻ കിലിക്കിയായിലുള്ള ൩൯
തർസുസ എന്ന ഒട്ടും ഹീനതയില്ലാത്ത പട്ടണത്തിൽ പൌരനായു
ഒരു യെഹൂദ മനുഷ്യനാകുന്നു ജനങ്ങളൊട പറവാൻ എനിക്ക അ
നുവാദത്തെ തരെണമെന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു* ൪൦
അവൻ അനുവാദത്തെ കൊടുത്തപ്പൊൾ പൗലുസ പടികെട്ടിന്മെൽ
നിന്ന ജനങ്ങൾക്ക കൈ കൊണ്ട കാട്ടി വളരെ സാവധാനമായ
പ്പൊൾ അവൻ എബ്രായ ഭാഷയിൽ സംസാരിച്ച പറഞ്ഞു*

## ൨൨ അദ്ധ്യായം

൧ പൗലുസ തന്റെ മതഭെദത്തെ വിവരം പറയുന്നത.—൨൫ അവൻ ഒരു റൊമാക്കാരൻ എന്നുള്ള അവകാശം കൊണ്ട അടികൊള്ളാതെ ഇരിക്കുന്നത

സഹൊദരന്മാരായും പിതാക്കന്മാരായുമുള്ള മനുഷ്യരെ നിങ്ങ
ളൊട ഞാൻ ഇപ്പൊൾ പറവാൻ ഭാവിക്കുന്ന എന്റെ ഉത്ത
രത്തെ കെട്ടുകൊൾവിൻ* എന്നാറെ അവൻ എബ്രായി ഭാഷ ൨
യിൽ തങ്ങളൊട സംസാരിച്ചു എന്ന അവർ കെട്ടപ്പൊൾ അവർ
എററവും മൗനമായി പിന്നെ അവൻ പറഞ്ഞു* ഞാൻ ഒരു യെ ൩
ഹൂദനായി കിലിക്കിയായിലുള്ള തർസുസിൽ ജനിച്ചവനായി എങ്കി
ലും ഈ നഗരത്തിൽ ഗമാലിയെലിന്റെ പാദങ്ങളിൽവളൎന്നവനാ
യി പിതാക്കന്മാരുടെന്യായപ്രമാണത്തിന്റെ പൂൎണ്ണതപ്രകാരം ഉപ
ദെശിക്കപ്പെട്ടവനായിനിങ്ങളെല്ലാവരും ഇന്ന ഇരിക്കുന്ന പ്രകാരം
ദൈവത്തിങ്കൽ ഭക്തി വൈരാഗ്യമുണ്ടായിരുന്നവനായി ഉള്ള മനു
ഷ്യനാകുന്നു സത്യം* ഞാൻ പുരുഷന്മാരെയും സ്ത്രീകളെയും ബ ൪
ന്ധിച്ചും കാരാഗ്രഹങ്ങളിൽ എല്പിച്ചുംകൊണ്ട ഈ മാൎഗ്ഗത്തെ മരണം
വരെ ഉപദ്രവിച്ചു* അപ്രകാരവും പ്രധാനാചാൎയ്യനും മൂപ്പന്മാരുടെ ൫
സഭയൊക്കയും എനിക്ക സാക്ഷിയാകുന്നു അവരിൽനിന്നും ഞാൻ

സഹൊദരന്മാൎക്ക ലെഖനങ്ങളെ വാങ്ങികൊണ്ട ശിക്ഷിക്കപ്പെടു
വാനായിട്ട ദമസ്കൊസിൽ ഇരിക്കുന്നവരെ ബന്ധനപ്പെട്ടവരായി
൬ യെറുശലമിലെക്ക കൊണ്ടുവരെണ്ടുന്നതിന്ന അവിടെ പൊയി* പി
ന്നെ ഉണ്ടായത എന്തെന്നാൽ ഞാൻ പ്രയാണം ചെയ്തു ദമസ്കൊ
സിന്ന സമീപത്ത എത്തിയപ്പൊൾ ഉച്ച സമയത്ത ആകാശത്തി
ൽനിന്ന അസംഗതിയായി വലുതായിട്ട ഒരു പ്രകാശം എന്റെ ചു
൭ റ്റിലും പ്രകാശിച്ചു* ഞാൻ നിലത്ത വീഴുകയും ശൌലെ ശൌ
ലെ നീ എന്തിന്ന എന്നെ ഉപദ്രവിക്കുന്നു എന്ന എന്നൊട പറ
൮ യുന്ന ഒരു ശബ്ദത്തെ കെൾക്കയും ചെയ്തു* അപ്പൊൾ ഞാൻ ഉ
ത്തരമായിട്ട നീ ആരാകുന്നു കൎത്താവെ എന്ന പറഞ്ഞു നീ ഉപദ്ര
വിക്കുന്ന നസറായക്കാരനായ യെശു ഞാൻ ആകുന്നു എന്ന അ
൯ വൻ എന്നൊട പറകയും ചെയ്തു* വിശെഷിച്ച എന്നൊടു കൂടെ ഉ
ണ്ടായിരുന്നവർ പ്രകാശത്തെ കണ്ടു സത്യം ഭയപ്പെടുകയും ചെയ്തു
എങ്കിലും എന്നൊട സംസാരിച്ചവന്റെ ശബ്ദത്തെ അവർ കെട്ടി
൧൦ ല്ല* പിന്നെ കൎത്താവെ ഞാൻ എന്തു ചെയ്യെണ്ടു എന്ന ഞാൻ ഉ
ത്തരമായി പറഞ്ഞു അപ്പൊൾ കൎത്താവ എന്നൊടു എഴുനീറ്റ ദ
മസ്കൊസിലെക്ക പൊക നിനക്ക ചെയ്വാൻ കല്പിക്കപ്പെട്ടിരിക്കുന്ന
൧൧ തൊക്കയും അവിടെ നിന്നൊട പറയപ്പെടുമെന്ന പറഞ്ഞു* എ
ന്നാറെ ആ പ്രകാശത്തിന്റെ മഹത്വത്താൽ ഞാൻ കണ്ണുകാണാ
തായപ്പൊൾ എന്നൊടു കൂടെ ഉണ്ടായിരുന്നവരാൽ കൈ താങ്ങപ്പെ
൧൨ ട്ടു ഞാൻ ദമസ്കൊസിലെക്ക വന്നു* പിന്നെ ന്യായ പ്രമാണപ്രകാ
രം ഭക്തിയുള്ളവനായി അവിടെ പാൎക്കുന്ന സകല യെഹൂദന്മാരാ
ലും നല്ല ശ്രുതിപ്പെട്ടവനായി അനനിയാസ എന്ന ഒരുത്തൻ*
൧൩ എന്റെ അടുക്കൽ വന്ന നിന്ന എന്നൊടു പറഞ്ഞു സഹൊദര
നായ ശൌലെ ദൃഷ്ടിയെ പ്രാപിക്ക ആ സമയത്തിൽ തന്നെ
൧൪ ഞാൻ അവങ്കലെക്ക മെൽപ്പെട്ട നൊക്കുകയും ചെയ്തു* പിന്നെ അ
വൻ പറഞ്ഞു നമ്മുടെ പിതാക്കന്മാരുടെ ദൈവം നീ അവന്റെ
ഹിതത്തെ അറിവാനായിട്ടും ആ നീതിമാനെ കാണ്മാനായിട്ടും അ
വന്റെ വായിൽനിന്നുള്ള ശബ്ദത്തെ കെൾപ്പാനായിട്ടും നിന്നെ നി
൧൫ യമിച്ചു* അതെന്തുകൊണ്ടെന്നാൽ നീ കാണുകയും കെൾക്കയും ചെ
യ്തിട്ടുള്ള കാൎയ്യങ്ങൾക്ക സകല മനുഷ്യൎക്കും നീ അവന്റെ സാക്ഷി
൧൬ യാകും* ഇപ്പൊളും നീ എന്തിന താമസിക്കുന്നു എഴുനീറ്റ കൎത്താ
വിന്റെ നാമത്തെ സ്തുതിച്ചുകൊണ്ട ബപ്തിസ്മപ്പെടുകയും നിന്റെ
൧൭ പാപങ്ങളെ കഴുകി കളകയും ചെയ്ക* പിന്നെ ഉണ്ടായത എന്തെ
ന്നാൽ ഞാൻ യെറുശലമിലെക്ക തിരിച്ചുവന്ന ദൈവാലയത്തിൽ
പ്രാൎത്ഥിച്ചുകൊണ്ടിരിക്കുമ്പൊൾ തന്നെ ഞാൻ ഒരു ആനന്ദ വിവ
൧൮ ശതയിൽ അകപ്പെട്ടു* നീ ശീഘ്രമായി യെറുശലമിൽനിന്ന പുറ
പ്പെട്ടു പൊക എന്തുകൊണ്ടെന്നാൽ നീ എനിക്ക വെണ്ടി പറയുന്ന
സാക്ഷിയെ അവർ കൈക്കൊൾകയില്ല എന്ന അവൻ എന്നൊടു

പറയുന്നതിനെ കണ്ടു* അപ്പൊൾ ഞാൻ പറഞ്ഞു കൎത്താവെ നീ എ-
ങ്കൽ വിശ്വസിച്ചവരെ ഞാൻ കാരാഗൃഹങ്ങളിൽ എല്പിക്കയും സഭ-
കൾ തൊറും അടിക്കയും ചെയ്യുന്നവനായിരുന്നു എന്ന അവർ അ-
റിഞ്ഞിരിക്കുന്നു* നിന്റെ മാൎത്തുരായ സ്തെഫാനൊസിന്റെ ര ൨൰
ക്തം ചിന്നപ്പെട്ടപ്പൊൾ ഞാനും അടുക്കൽ നില്ക്കയും അവന്റെ വ-
ധത്തിന്ന സമ്മതിക്കയും അവനെ ഹിംസിച്ചവരുടെ വസ്ത്രങ്ങളെ
സൂക്ഷിക്കയും ചെയ്തു കൊണ്ടിരുന്നു* എന്നാറെ അവൻ എന്നൊ ൨൧
ട പറഞ്ഞു പുറപ്പെട്ടു പൊക എന്തുകൊണ്ടെന്നാൽ ഞാൻ നിന്നെ ദൂ-
രത്തിൽ പുറജാതികളുടെ അടുക്കൽ അയക്കും*

അവർ ഈ വാക്കൊളം അവനിൽനിന്ന കെട്ടു പിന്നെ തങ്ങളുടെ ൨൨
ശബ്ദങ്ങളെ ഉയൎത്തി ഇപ്രകാരമുള്ളവനെ ഭൂമിയിൽനിന്ന നീക്കി-
കളയണം അവൻ ജീവിക്കുന്നത യൊഗ്യമല്ലല്ലൊ എന്ന പറഞ്ഞു*
പിന്നെ അവർ നിലവിളിക്കയും തങ്ങളുടെ വസ്ത്രങ്ങളെ എറിഞ്ഞുക- ൨൩
ളകയും ആകാശത്തിലെക്ക പൂഴിയെ എറികയും ചെയ്തു കൊണ്ടിരി-
ക്കുമ്പൊൾ* വലിയ സെനാപതി അവനെ കൊട്ടയിലെക്ക കൊണ്ടു ൨൪
വരെണമെന്ന കല്പിച്ചു എന്ത സംഗതി കൊണ്ട അവർ അവന്റെ
നെരെ ഇപ്രകാരം നിലവിളിച്ചു എന്ന താൻ അറിവാനായിട്ട അ-
വൻ കൊരടാവു കൊണ്ട ചൊദ്യം ചെയ്യപ്പെടെണമെന്ന പറക-
യും ചെയ്തു* എന്നാറെ അവർ അവനെ തൊൽവാറുകൾകൊണ്ട ൨൫
കെട്ടുമ്പൊൾ പൗലുസ അരികത്ത നില്ക്കുന്ന ശതാധിപനൊട പറ-
ഞ്ഞു റൊമാക്കാരനായും കുറ്റം വിധിക്കപ്പെട്ടിട്ടില്ലാത്തവനായുമു-
ള്ളൊരു മനുഷ്യനെ കൊരടാവുകൊണ്ട അടിക്കുന്നത നിങ്ങൾക്ക
ന്യായമൊ* ശതാധിപൻ ഇതിനെ കെട്ടപ്പൊൾ ചെന്ന വലിയ സെ- ൨൬
നാപതിയൊട നീ എന്ത ചെയ്യുന്നു കരുതിക്കൊൾക എന്തെന്നാൽ
ഈ മനുഷ്യൻ ഒരു റൊമക്കാരനാകുന്നു എന്ന അറിയിച്ചു* അ- ൨൭
പ്പൊൾ വലിയ സെനാപതി വന്ന അവനൊട നീ റൊമാക്കാര-
നൊ എന്നൊട പറക എന്ന പറഞ്ഞു അവൻ അതെ എന്ന പറ-
ഞ്ഞു* എന്നാറെ വലിയ സെനാപതി ഉത്തരമായി ഞാൻ ബഹു ൨൮
ദ്രവ്യംകൊണ്ട ഈ നഗരാവകാശത്തെ സമ്പാദിച്ചു എന്ന പറഞ്ഞു
അപ്പൊൾ പൗലുസ പറഞ്ഞു ഞാൻ അപ്രകാരമുള്ളവനായിട്ടത്രെ ജ-
നിച്ചത* അപ്പൊൾ ഉടനെ അവനെ വിസ്തരിപ്പാൻ ഭാവിച്ചവർ അ- ൨൯
വനെ വിട്ട നീങ്ങി വിശെഷിച്ച വലിയ സെനാപതിയും അവൻ
റൊമാക്കാരനെന്ന അറിഞ്ഞപ്പൊൾ അവനെ ബന്ധിച്ചതുകൊണ്ടും
ഭയപ്പെട്ടു* എന്നാൽ രാവിലെ അവൻ യെഹൂദന്മാരാൽ എന്തു ൩൰
കൊണ്ട അപവദിക്കപ്പെട്ടു എന്ന നിശ്ചയത്തെ അറിവാൻ മനസ്സാ-
യി അവനെ ബന്ധനങ്ങളിൽനിന്ന അഴിച്ച പ്രധാനാചാൎയ്യന്മാരെ-
യും അവരുടെ വിസ്താര സംഘത്തെ ഒക്കയും വരുവാൻ കല്പിക്ക-
യും പൗലുസിനെ താഴെ കൊണ്ടുവന്ന അവരുടെ മുമ്പാക നിൎത്തു-
കയും ചെയ്തു*

## ൨൰൩ അദ്ധ്യായം

൧ പൗലുസ തന്റെ സംഗതിയെ വ്യവഹരിക്കുന്നത. — ൯ അവന്റെ അപവാദക്കാരുടെ ഇടയിലുള്ള പിണക്കം — ൨൰൩ അവൻ ഫെലിക്സിന്റെ അടുക്കൽ അയക്കപ്പെടുന്നത.

അപ്പൊൾ പൗലുസ വിസ്താര സഭയെ സൂക്ഷിച്ച നൊക്കി സഹൊദരന്മാരായ മനുഷ്യരെ ഞാൻ ഇന്നെവരെ അശെഷം നല്ല മനസ്സാക്ഷിയൊടെ ദൈവത്തിന്റെ മുമ്പാക നടന്നു എന്ന പറഞ്ഞു*
൨ എന്നാറെ പ്രധാനാചാൎയ്യനായ അനനിയാസ അവന്റെ അടുക്കൽ
൩ നില്ക്കുന്നവരൊട അവന്റെ വായിൽ അടിപ്പാൻ കല്പിച്ചു* അപ്പൊൾ പൗലുസ അവനൊട പറഞ്ഞു ദൈവം നിന്നെ അടിക്കും വെള്ളതെക്കപ്പെട്ട ചുമരെ എന്തെന്നാൽ നീ ന്യായപ്രമാണത്തിൻ പ്രകാരം എന്നെ വിസ്തരിപ്പാൻ ഇരിക്കയും ന്യായപ്രമാണത്തിന്ന വിരൊധമായി എന്നെ അടിപ്പാൻ കല്പിക്കയും ചെയ്യുന്നുവൊ*
൪ എന്നാറെ അരികെ നിന്നവർ നീ ദൈവത്തിന്റെ പ്രധാനാചാ
൫ ൎയ്യനെ നിന്ദിക്കുന്നുവൊ എന്ന പറഞ്ഞു* അപ്പൊൾ പൗലുസ പറഞ്ഞു സഹൊദരന്മാരെ അവൻ പ്രധാനാചാൎയ്യനാകുന്നു എന്നഞാൻ അറിഞ്ഞില്ല എന്തുകൊണ്ടെന്നാൽ നിന്റെ ജനത്തിന്റെ പ്രഭുവി
൬ നെ ദൊഷം പറയരുത എന്ന എഴുതപ്പെട്ടിരിക്കുന്നു* പിന്നെ സാദൊക്കായക്കാർ ഒരു പക്ഷവും പറിശന്മാർ ഒരു പക്ഷവും ഉണ്ടായിരുന്നു എന്ന പൗലുസ അറിഞ്ഞിട്ട സഹൊദരന്മാരായ മനുഷ്യരെ ഞാൻ ഒരു പറിശനും പറിശന്റെ പുത്രനും ആകുന്നു മരിച്ചവരുടെ ഇച്ശയെയും ജീവിച്ചെഴുനീല്പിനെയും കുറിച്ച ഞാൻ വി
൭ സ്തരിക്കപ്പെടുന്നു എന്ന വിസ്താരസഭയിൽ വിളിച്ചു പറഞ്ഞു* എന്നാൽ അവൻ ഇതിനെ പറഞ്ഞപ്പൊൾ പറിശന്മാൎക്കും സാദൊക്കായക്കാൎക്കും തമ്മിൽ വിവാദമുണ്ടായി പുരുഷാരം ഭിന്നമാകയും
൮ ചെയ്തു* എന്തുകൊണ്ടെന്നാൽ സാദൊക്കായക്കാർ ജീവിച്ചെഴുനീല്പ ഇല്ലെന്നും ദൈവദൂതൻ എങ്കിലും ആത്മാവ എങ്കിലും ഇല്ലെന്നും പ
൯ റയുന്നു എന്നാൽ പറിശന്മാർ രണ്ടും ഉണ്ടെന്ന അനുസരിക്കുന്നു* അനന്തരം ഒരു മഹാ നിലവിളിയുണ്ടായി പറിശന്മാരുടെ പക്ഷത്തിലുള്ള ഉപാദ്ധ്യായന്മാർ എഴുനീററ ഒരം മനുഷ്യങ്കൽ ഒരു ദൊഷത്തെയും ഞങ്ങൾ കണ്ടെത്തുന്നില്ല ഒരു ആത്മാവൊ ഒരു ദൈവദൂതനൊ അവനൊട സംസാരിച്ചു എങ്കിൽ നാം ദൈവത്തൊട യുദ്ധം
൰ ചെയ്യരുത എന്ന പറഞ്ഞ വിവാദിച്ചു* പിന്നെ ബഹു കലഹമുണ്ടായപ്പൊൾ വലിയ സെനാപതി പൗലുസ അവരാൽ ചീന്തികളയപ്പെടുമെന്ന ഭയപ്പെട്ടിട്ട ആയുധക്കാരൊട താഴെ ചെന്ന അവനെ അവരുടെ മദ്ധ്യത്തിൽനിന്ന ബലത്തൊടെ പിടിപ്പാനും കൊട്ടയിലെ
൰൧ ക്ക കൊണ്ടുപൊകുവാനും കല്പിച്ചു* വിശെഷിച്ചും പിറെറ ദിവസം രാത്രിയിൽ കൎത്താവ അവന്റെ അടുക്കൽ നിന്ന പറഞ്ഞു പൗലുസെ ധൈൎയ്യപ്പെട്ടുകൊൾക എന്തുകൊണ്ടെന്നാൽ എന്നെ കുറിച്ചു

നി യെറുശലമിൽ എതുപ്രകാരം സാക്ഷിപ്പെടുത്തിയൊ അപ്ര
കാരം തന്നെ റൊമായിലും സാക്ഷിപ്പെടുത്തെണ്ടുന്നതാകുന്നു*
പിന്നെ നെരം പുലൎന്നപ്പൊൾ യെഹൂദന്മാരിൽ ചിലർ കൂട്ടുകെ ൧൨
ട്ടായി കൂടി പൗലുസിനെ കൊന്നുകളഞ്ഞതുവരെ ഭക്ഷിക്കയുമില്ല
പാനം ചെയ്കയുമില്ല എന്ന തങ്ങളായിട്ട ശപഥം ചെയ്തു* ഈ ആ ൧൩
ണയൊടുകൂടെ കൂട്ടുകെട്ട ചെയ്തവർ നാല്പതിൽ അധികം ഉണ്ടായിരു
ന്നു* പിന്നെ അവർ പ്രധാനാചാൎയ്യന്മാരുടെയും മൂപ്പന്മാരുടെയും ൧൪
അടുക്കൽ ചെന്ന പറഞ്ഞു ഞങ്ങൾ പൗലുസിനെ കൊന്നുകളഞ്ഞ
തുവരെ ഒന്നിനെയും ഭക്ഷിക്കയില്ല എന്ന ഞങ്ങൾ തന്നെകഠി
നമായുള്ളൊരു ശപഥം ചെയ്തിരിക്കുന്നു* അതുകൊണ്ട ഇപ്പൊൾ ൧൫
നിങ്ങൾ വിസ്താര സഭയൊടു കൂടെ അവനെ സംബന്ധിച്ച ഇനിയും
നിശ്ചയമായി വല്ലതിനെയും ചൊദിച്ചറിവാൻ ഭാവിക്കുന്നപൊലെ
വലിയ സെനാപതിയൊട അവനെ നാളെ നിങ്ങളുടെ അടുക്കൽ
താഴെ കൊണ്ടുവരുവാൻതക്കവണ്ണം പറവിൻ എന്നാൽ ഞങ്ങൾ
അവൻ സമീപത്ത വരുന്നതിന മുമ്പെ അവനെ കൊല്ലുവാൻ ഒ
രുങ്ങിയിരിക്കുന്നു* എന്നാറെ പൗലുസിന്റെ സഹൊദരിയുടെ പു ൧൬
ത്രൻ അവരുടെ പതിയിരിപ്പിനെകെട്ടപ്പൊൾ ചെന്ന കൊട്ടയിലെ
ക്ക കടന്ന പൗലുസിനൊട അറിയിച്ചു* അപ്പൊൾ പൗലുസ ശതാധി ൧൭
പന്മാരിൽ ഒരുത്തനെ വിളിച്ച ഈ ബാലനെ വലിയ സെനാപ
തിയുടെ അടുക്കൽ കൊണ്ടുപൊക എന്തുകൊണ്ടെന്നാൽ ഇവന്ന അ
വനൊട ഒരു കാൎയ്യം അറിയിപ്പാനുണ്ടെന്ന പറഞ്ഞു* അപ്പൊൾ ൧൮
അവൻ അവനെ കൂട്ടിക്കൊണ്ടുപൊയി വലിയ സെനാപതിയുടെ
അടുക്കൽ കൊണ്ടുചെന്ന ബദ്ധനായ പൗലുസ എന്നെ വിളിച്ച നി
ന്നൊട ഒരു കാൎയ്യം പറവാനുള്ള ഈ ബാലനെ നിന്റെ അടുക്കൽ
കൊണ്ടുപൊകുവാൻ എന്നൊട അപെക്ഷിച്ചു എന്ന പറഞ്ഞു* അ ൧൯
പ്പൊൾ വലിയസെനാപതി അവന്റെ കയ്യെ പിടിച്ച വെറിട്ട കൂ
ട്ടികൊണ്ടുപൊയി നിനക്ക എന്നൊട അറിയിപ്പാനുള്ളത എന്താകു
ന്നു എന്ന ചൊദിച്ചു* എന്നാറെ അവൻ പറഞ്ഞു യെഹൂദന്മാർ ൨൦
പൗലുസിനെകുറിച്ച ഇനി എറെറവും നിശ്ചയമായി വല്ലതിനെയും
ചൊദിപ്പാൻ ഭാവിക്കുന്നപൊലെ നീ നാളെ അവനെ വിസ്താര സ
ഭയിൽ കൊണ്ടുവരെണ്ടുന്നതിന്ന നിന്നൊട അപെക്ഷിപ്പാൻ നിശ്ച
യിച്ചിരിക്കുന്നു* എന്നാൽ നീ അവരൊട അനുസരിക്കരുത എന്തു ൨൧
കൊണ്ടെന്നാൽ അവനെ കൊന്നുകളഞ്ഞതുവരെ തങ്ങൾ ഭക്ഷിക്ക
യുമില്ല പാനം ചെയ്കയുമില്ല എന്ന തങ്ങളായിശപഥം ചെയ്തവർ അ
വരിൽ നാല്പതിൽ അധികം മനുഷ്യർ അവന്നായിട്ട പതിയിരിക്കു
ന്നു ഇപ്പൊഴും നിങ്കൽനിന്ന ഒരു വാഗ്ദത്തത്തിന്ന നൊക്കികൊണ്ട
അവർ ഒരുങ്ങിയിരിക്കുന്നു* അപ്പൊൾ വലിയസെനാപതി നീ ഈ ൨൨
കാൎയ്യങ്ങളെ എന്നൊട അറിയിച്ചു എന്ന ആരൊടും അറിയിക്കരുത
എന്ന കല്പിച്ച ആ ബാലനെ അയച്ചു* പിന്നെ അവൻ ശതാധിപ ൨൩

ന്മാരിൽ രണ്ടാളുകളെ അടുക്കൽ വിളിച്ച കൈസറിയായൊളം പൊകുവാനായിട്ട ഇരുനൂറ ആയുധക്കാരെയും എഴുപത കുതിരക്കാരെയും ഇരുനൂറ കുന്തക്കാരെയും രാത്രിയിലെ മൂന്നാമത്തെ മണി സമയത്തെക്ക ഒരുക്കുകയും* പൌലുസിനെ കയററി നാടുവാഴിയായ ഫെലിക്സിന്റെ അടുക്കൽ സൂക്ഷിച്ച കൊണ്ടുപൊകെണ്ടുന്നതിന്ന മൃഗവാഹനങ്ങളെ സംഭരിക്കയും ചെയ്വിനെന്ന കല്പിച്ചു* വിശെഷിച്ച അവൻ ഇപ്രകാരം ഒരു ലെഖനത്തെ എഴുതി* ക്ലൌദിയുസ ലുസിയുസ മഹാ ശ്രെഷ്ഠനായുള്ള നാടുവാഴിയായ ഫെലിക്സിന്ന വന്ദനം* ഈ മനുഷ്യൻ യെഹൂദന്മാരാൽ പിടിക്കപ്പെട്ട അവരാൽ കൊല്ലപ്പെടുവാൻ ഭാവിച്ചിരുന്നാറെ അവൻ റൊമാക്കാരനെന്ന അറിഞ്ഞ ഞാൻ സൈന്യത്തൊടു കൂടെ ചെന്ന അവനെ വിടിയിച്ചു* പിന്നെ അവർ അവനെ കുററപ്പെടുത്തിയത ഇന്ന സംഗതികൊണ്ട എന്ന അറിവാൻ ഇച്ശിച്ച ഞാൻ അവനെ അവരുടെ വിസ്താര സഭയിലെക്കകൊണ്ടുചെന്നു* അപ്പൊൾ അവരുടെ വെദത്തിന്റെ ചൊദ്യങ്ങളെ കുറിച്ച അവൻ കുററം ചുമത്തപ്പെടുന്നു എന്നല്ലാതെ മരണത്തിന്ന എങ്കിലും ബന്ധനങ്ങൾക്ക എങ്കിലും യൊഗ്യമായുള്ള കുററം ഒന്നും അവങ്കൽ ഇല്ലെന്ന കണ്ടറിഞ്ഞു* പിന്നെ ഈ മനുഷ്യന്നായിട്ട യെഹൂദന്മാരാൽ ഉണ്ടാക്കപ്പെട്ടിരിക്കുന്ന പതിയിരിപ്പ എന്നൊട അറിയിക്കപ്പെട്ടപ്പൊൾ ഞാൻ ഉടനെ നിന്റെ അടുക്കൽ അയച്ച കുററം ചുമത്തുന്നവരൊടും അവന്റെ നെരെയുള്ള കാൎയ്യങ്ങളെ നിന്റെ മുമ്പാക പറവാൻ കല്പിച്ചിരിക്കുന്നു സുഖമായിരിക്ക*

പിന്നെ ആയുധക്കാർ തങ്ങളൊട കല്പിക്കപ്പെട്ട പ്രകാരം പൌലുസിനെ കൂട്ടികൊണ്ടു പൊയി രാത്രിയിൽ അന്തിപത്രിസിലെക്ക കൊണ്ടുവന്നു* പിറെറ ദിവസത്തിൽ അവർ കുതിരക്കാരെ അവനൊടു കൂടെ പൊകുവാൻ വിട്ടിട്ട കൊട്ടയിലെക്ക തിരിച്ചുപൊന്നു* അവർ കൈസറിയായിലെക്ക എത്തി ലെഖനത്തെ നാടുവാഴിക്ക കൊടുത്താറെ പൌലുസിനെയും അവന്റെ മുമ്പാക നിൎത്തി* പിന്നെ നാടുവാഴി ലെഖനത്തെ വായിച്ചാറെ അവൻ എതു ദെശത്തുനിന്നുള്ളവൻ എന്ന ചൊദിച്ചു കിലിക്കിയായിൽനിന്ന എന്ന അറിഞ്ഞപ്പൊൾ* നിന്നെ കുററപ്പെടുത്തുന്നവരും വരുമ്പൊൾ നിങ്കൽനിന്ന കെൾക്കാമെന്ന പറഞ്ഞു എറൊദെസിന്റെ ന്യായസ്ഥലത്തിൽ അവൻ കാക്കപ്പെടുവാൻ കല്പിക്കയും ചെയ്തു*

## ൨൪ അദ്ധ്യായം

൧ പൌലുസ തെൎത്തുല്ലുസിനാൽ കുററം ചുമത്തപ്പെടുന്നത.—൧൦ അതിന്ന വെണ്ടി തന്നെ ഉത്തരം പറയുന്നത.—൨൪ അവൻ ക്രിസ്തുവിനെ നാടുവാഴിയൊടും അവന്റെ ഭാൎയ്യയൊടും പ്രസംഗിക്കുന്നത.—൨൭ നാടുവാഴി തന്റെ സ്ഥാനം വിട്ടുപൊകയും പൌലുസിനെ കാരാഗൃഹത്തിൽ പാൎപ്പിക്കയും ചെയ്യുന്നത.

പിന്നെ അഞ്ചദിവസം കഴിഞ്ഞശെഷം പ്രധാനാചാൎയ്യനായ
അനനിയാസ മൂപ്പന്മാരൊടും തെൎത്തുല്ലുസ എന്നൊരു വാചാലനൊ
ടും കൂട ഇറങ്ങിചെന്ന പൗലുസിന്ന വിരൊധമായി നാടുവാഴിയെ
ബൊധിപ്പിച്ചു* പിന്നെ അവൻ വിളിക്കപ്പെട്ടപ്പൊൾ തെൎത്തുല്ലുസ ൨
കുറ്റപ്പെടുത്തി തുടങ്ങി പറഞ്ഞു ഞങ്ങൾ നിന്നാൽ ബഹു സമാധാ
നത്തെ അനുഭവിക്കുന്നതുകൊണ്ടും നിന്റെ വിചാരണയാൽ ഈ
ജാതിക്ക മഹാ യൊഗ്യമായുള്ള ക്രിയകൾ ചെയ്യപ്പെടുന്നത കൊണ്ടും*
മഹാ ശ്രെഷ്ഠനായ ഫെലിക്സെ ഞങ്ങൾ എല്ലായ്പൊഴും എല്ലാടവും ൩
സകല നന്ദിയൊടും അതിനെ കൈക്കൊള്ളുന്നു* എന്നാലും ഞാൻ ൪
നിന്നെ അധികമായി അസഹ്യപ്പെടുത്താതെ ഇരിക്കെണ്ടുന്നതിന്നഞ
ങ്ങൾ ചുരുക്കമായി പറയുന്നതിനെ നിന്റെ ദയകൊണ്ട കെൾ
ക്കെണമെന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു* എന്തുകൊണ്ടെ ൫
ന്നാൽ ഈ മനുഷ്യനെ ഞങ്ങൾ ഒരു വഷളനായും ഭൂലൊകത്തിൽ
സകല യെഹൂദന്മാരുടെയും ഇടയിൽ കലഹത്തെ ഉണ്ടാക്കുന്നവനാ
യും നസറായക്കാരുടെ മതത്തിന്ന പ്രമാണിയായും കണ്ടിരിക്കുന്നു*
അവൻ ദൈവാലയത്തെയും അശുദ്ധമാക്കുവാൻ ശ്രമിച്ചു അവനെ ൬
ഞങ്ങൾ പിടിച്ചു ഞങ്ങളുടെ ന്യായപ്രമാണ പ്രകാരം വിധിപ്പാൻ മന
സ്സായിരുന്നു* എന്നാറെ വലിയ സെനാപതിയായ ലുസിയാസ വ ൭
ന്ന അതിബലാല്ക്കാരത്തൊടു കൂടി ഞങ്ങളുടെ കൈകളിൽനിന്ന അ
വനെ പിടിച്ചു കൊണ്ടുപൊയി* അവനൊട നീ തന്നെ വിസ്തരിച്ചു ൮
ഞങ്ങൾ അവനെ കുറ്റപ്പെടുത്തുന്ന കാൎയ്യങ്ങളെ ഒക്കയും നീ അറിയെ
ണ്ടുന്നതിന്ന നിന്റെ അടുക്കൽ വരുവാനായിട്ട അവന്റെ പ്രതി
യൊഗികളൊട കല്പിച്ചു* യെഹൂദന്മാരും ഈ കാൎയ്യങ്ങൾ ഇപ്രകാ ൯
രം തന്നെ ആകുന്നു എന്ന പറഞ്ഞ സമ്മതിച്ചു* അപ്പൊൾ പറയെ ൧൦
ണ്ടുന്നതിന്ന നാടുവാഴി പൗലുസിന്ന ആംഗികം കാട്ടിയപ്പൊൾ അവൻ
ഉത്തരമായിട്ട പറഞ്ഞു നീ അനെകം സംവത്സരങ്ങളായിട്ട ഈ ജാതി
ക്ക ന്യായാധിപതിയായിട്ട ഇരുന്നവനാകുന്നു എന്ന അറികകൊണ്ട
ഞാൻ എറ്റവും മൊദത്തൊടെ എനിക്കായിട്ട ഉത്തരം പറയുന്നു*
എന്തെന്നാൽ ഞാൻ വന്ദിപ്പാനായിട്ട യെറുശലമിലെക്ക പുറപ്പെട്ടു ൧൧
പൊയിട്ട പന്ത്രണ്ടു ദിവസങ്ങളിൽ അധികമായില്ല എന്ന നീ അറി
യെണം* വിശെഷിച്ച അവർ എന്നെ ദൈവാലയത്തിൽ യാതൊ ൧൨
രുത്തനൊടും തൎക്കിക്കുന്നവനായും സഭകളിൽ ആകട്ടെ നഗരത്തിൽ
ആകട്ടെ ജനത്തിൽ കലഹത്തെ ഉണ്ടാക്കുന്നവനായും കണ്ടിട്ടില്ല*
അവർ ഇപ്പൊൾ എന്നെ കുറ്റപ്പെടുത്തുന്ന കാൎയ്യങ്ങളെ തെളിയി ൧൩
പ്പാനും അവൎക്ക കഴികയില്ല* എന്നാൽ മതവിപരീതമെന്ന ഇവർ ൧൪
പറയുന്ന മാൎഗ്ഗപ്രകാരം ഞാൻ എന്റെ പിതാക്കന്മാരുടെ ദൈവ
ത്തെ ന്യായപ്രമാണത്തിലും ദീൎഘദൎശികളിലും എഴുതിയിരിക്കുന്ന
സകല കാൎയ്യങ്ങളെയും വിശ്വസിച്ചു സെവിക്കുന്നു എന്നും* നീതിമാ ൧൫
ന്മാരും നീതിയില്ലാത്തവരുമായി മരിച്ചവരുടെ ജീവിച്ചെഴുനീല്പ

ണ്ടാകുമെന്ന ഇവരും കൂടി അനുസരിക്കുന്നതായുള്ള ഉറപ്പും എനിക്ക ദൈവത്തിങ്കലെക്ക ഉണ്ട എന്നും ഞാൻ നിന്നൊട അറിയിക്കുന്നു*
൧൬ ദൈവത്തിങ്കലെക്കും മനുഷ്യരിലെക്കും വിരുദ്ധമില്ലാത്ത മനസ്സാക്ഷി എപ്പൊഴും ഉണ്ടാകുവാനായിട്ട ഇതിൽ ഞാൻ പരിചയിക്കയും
൧൭ ചെയ്യുന്നു* ഇപ്പൊൾ അനെകം സംവത്സരങ്ങൾക്കപിന്പ ഞാൻ എന്റെ ജാതിക്കാൎക്ക ധൎമ്മങ്ങളെയും വഴിപാടുകളെയും കൊണ്ടുവരു
൧൮ വാൻ വന്നു* ഇതിനാൽ ആസിയായിൽനിന്നുള്ള ചില യെഹൂദന്മാർ ദൈവാലയത്തിൽ എന്നെ ശുദ്ധം ചെയ്യപ്പെട്ടവനായി കണ്ടു
൧൯ പുരുഷാരത്തൊടു കൂടിയും അല്ല കലമ്പലൊടു കൂടിയുമല്ല* അവൎക്ക എന്റെ നെരെ വല്ലതും ഉണ്ടെങ്കിൽ അവർ ഇവിടെ നിന്റെ മുമ്പാ
൨൦ ക വന്ന അപവദിക്കെണ്ടുന്നതായിരുന്നു* ആയതല്ലെങ്കിൽ മരിച്ചവരുടെ ജീവിച്ചെഴുനില്പിനെ കുറിച്ച ഞാൻ ഇന്ന നിങ്ങളാൽ വിസ്തരിക്കപ്പെടുന്നു എന്ന ഞാൻ അവരുടെ ഇടയിൽ നിന്നുകൊണ്ട വി
൨൧ ളിച്ചു പറഞ്ഞു എന്നുള്ള ഈ ഒരു ശബ്ദത്തെ കുറിച്ചല്ലാതെ* യാതൊരന്ന്യായത്തെയും ഇവർ ഞാൻ വിസ്താര സഭയുടെ മുമ്പാക നിന്നപ്പൊൾ എങ്കൽ കണ്ടിട്ടുണ്ടെങ്കിൽ ഇവർ തന്നെ പറയട്ടെ*
൨൨ ഫെലിക്സ ഈ കാൎയ്യങ്ങളെ കെട്ടാറെ ഈ മാൎഗ്ഗത്തിന്റെ വസ്തുതകളെ എറെവും നല്ലവണ്ണം അറിഞ്ഞിട്ട വലിയ സെനാപതിയായ ലുസിയാസ പുറപ്പെട്ടുവരുമ്പൊൾ നിങ്ങളുടെ സംഗതിയെ നല്ലവണ്ണം
൨൩ അറിഞ്ഞുകൊള്ളാമെന്നപറഞ്ഞ അവരെ താമസിപ്പിച്ചു* പൌലുസിനെ സൂക്ഷിപ്പാനും സ്വാധീനതയൊടിരുത്തുവാനും അവനെ ശുശ്രൂഷിക്ക എങ്കിലും അവന്റെ അടുക്കൽ വരിക എങ്കിലും ചെയ്യുന്നതിന്ന അവന്റെ സ്നെഹിതന്മാരിൽ ഒരുത്തനൊടും വിരൊധിക്കാതെ ഇരിപ്പാനും ശതാധിപനൊടു കല്പിക്കയും ചെയ്തു*
൨൪ പിന്നെ കുറയ ദിവസങ്ങൾ കഴിഞ്ഞശെഷം ഫെലിക്സ യെഹൂദസ്ത്രീയായി തന്റെ ഭാൎയ്യയായ ദ്രൂസില്ലായൊടു കൂടി വന്ന പൌലുസിനെ വരുത്തി ക്രിസ്തുവിങ്കലുള്ള വിശ്വാസത്തെ കുറിച്ച അവ
൨൫ ങ്കൽനിന്ന കെട്ടു* എന്നാറെ അവൻ നീതിയെയും പരിപാകത്തെയും വരുവാനുള്ള ന്യായവിധിയെയും കുറിച്ച വ്യവഹരിച്ചപ്പൊൾ ഫെലിക്സ ഭയപ്പെട്ടു നീ ഇപ്പൊൾ പൊക എനിക്ക നല്ല സമയമുള്ള
൨൬ പ്പൊൾ നിന്നെ വരുത്തുമെന്ന ഉത്തരമായിട്ട പറഞ്ഞു* വിശെഷിച്ച പൌലുസിനെ താൻ വിട്ടയപ്പാനായിട്ട അവനാൽ തനിക്ക ദ്രവ്യം തരപ്പെടുമെന്ന അവൻ നിരൂപിച്ചു അതുകൊണ്ട അവൻ പല
൨൭ പ്പൊഴും അവനെ വിളിച്ച അവനൊട സംസാരിച്ചു* പിന്നെ രണ്ടു സംവത്സരം കഴിഞ്ഞതിന്റെ ശെഷം ഫെലിക്സിന്റെ സ്ഥാനത്തിങ്കൽ പൊൎക്കിയുസ ഫെസ്തുസ വന്നു ഫെലിക്സ യെഹൂദന്മാൎക്ക ദയയെ കാട്ടുവാൻ മനസ്സായി പൌലുസിനെ ബദ്ധനായി പാൎപ്പിക്കയും ചെയ്തു*

## ൨൫ അദ്ധ്യായം

൧ പൗലുസ ഫെസ്തുസിന്റെ മുമ്പാകെ യെഹൂദന്മാരാൽ കുറ്റം ചുമത്തപ്പെടുന്നത കൈസറിങ്കലെക്ക അപെക്ഷിക്കുന്നത.

പിന്നെ ഫെസ്തുസ ആ അധികാരത്തിൽ വന്നിട്ട മൂന്ന ദിവസം
കഴിഞ്ഞതിന്റെ ശെഷം അവൻ കൈസറിയായിൽനിന്ന യെരു
ശലമിലെക്ക പുറപ്പെട്ട പൊയി* അപ്പൊൾ പ്രധാനാചാൎയ്യനും യെ ൨
ഹൂദന്മാരിൽ പ്രധാനന്മാരും പൗലുസിന്ന വിരൊധമായി അവനെ
ബൊധിപ്പിച്ച അവനൊട യാചിച്ചു* അവനെ കൊന്നുകളവാൻ ൩
വഴിയിൽ പതി ഇരുന്നുകൊണ്ട അവനെ യെരുശലമിലെക്ക വിളി
പ്പിപ്പാൻതക്കവണ്ണം അവന്ന വിരൊധമായി കൃപ വെണമെന്ന അ
പെക്ഷിച്ചു* എന്നാറെ ഫെസ്തുസ ഉത്തരമായിട്ട പൗലുസ കൈസ ൪
റിയായിൽ തന്നെ പാൎപ്പിക്കപ്പെടെണമെന്നും താനും ശീഘ്രമായി
അവിടെ പൊകുമെന്നും പറഞ്ഞു* അതുകൊണ്ട നിങ്ങളിൽ പ്രാപ്തി ൫
യുള്ളവർ കൂടെ പൊന്ന ഈ മനുഷ്യങ്കൽ വല്ല ദുഷ്ടതയും ഉണ്ടെങ്കിൽ
അവനെ കുറ്റപ്പെടുത്തട്ടെ എന്ന അവൻ പറഞ്ഞു* പിന്നെ അ ൬
വൻ അവരുടെ ഇടയിൽ പത്തുദിവസങ്ങളിൽ അധികം താമസി
ച്ചതിന്റെ ശെഷം കൈസരിയായിലെക്ക പുറപ്പെട്ടുപൊയി പി
റ്റെ ദിവസത്തിൽ ന്യായാസനത്തിൽ ഇരുന്നിട്ട പൗലുസിനെ
കൊണ്ടുവരുവാൻ കല്പിച്ചു* അവൻ വന്നപ്പൊൾ യെരുശലമിൽ ൭
നിന്ന പുറപ്പെട്ട വന്നിട്ടുള്ള യെഹൂദന്മാർ പൗലുസിന്റെ നെരെ
അവൎക്ക തെളിയിപ്പാൻ കഴിയാത്ത പലഘനമായുള്ള കുറ്റങ്ങളെ
ചുമത്തികൊണ്ട ചുറ്റും നിന്നു* അവൻ ഞാൻ യെഹൂദന്മാരുടെ ൮
ന്യായപ്രമാണത്തിന്ന വിരൊധമായി എങ്കിലും ദൈവാലയത്തിന്ന
വിരൊധമായി എങ്കിലും കൈസറിന്ന വിരൊധമായി എങ്കിലും ഒന്നും
തന്നെ ദൊഷം ചെയ്തിട്ടില്ല എന്ന തനിക്കായിട്ട ഉത്തരം പറഞ്ഞു* ൯
എന്നാൽ ഫെസ്തുസ യെഹൂദന്മാൎക്ക ദയയെ കാട്ടുവാൻ മനസ്സായി
പൗലുസിനൊട ഉത്തരമായിട്ട പറഞ്ഞു യെരുശലമിലെക്ക പുറപ്പെട്ട
പൊയിട്ട അവിടെ ഈ സംഗതികളെ കുറിച്ച എന്റെ മുമ്പാക വി
സ്തരിക്കപ്പെടുവാൻ നിനക്ക മനസ്സുണ്ടൊ* അപ്പൊൾ പൗലുസ പറഞ്ഞു ൧൦
ഞാൻ കൈസറിന്റെ ന്യായാസനത്തിന്റെ മുമ്പാകെ നില്ക്കുന്നു
അവിടെ ഞാൻ വിസ്തരിക്കപ്പെടെണ്ടിയവനാകുന്നു ഞാൻ യെഹൂദ
ന്മാൎക്ക ഒരു അന്യായത്തെയും ചെയ്തിട്ടില്ല എന്നുള്ളപ്രകാരം നീ ന
ല്ലവണ്ണം അറിയുന്നുവല്ലൊ* എന്തുകൊണ്ടെന്നാൽ ഞാൻ അന്യായം ൧൧
ചെയ്യുന്നു എങ്കിലും മരണത്തിന്നയൊഗ്യമായിവല്ലതിനെയും ചെയ്തി
ട്ടുണ്ടെങ്കിലും മരിപ്പാൻ ഞാൻ അനുസരിക്കാതെ ഇരിക്കുന്നില്ല ഇവർ
എന്നെ ചുമത്തുന്ന കാൎയ്യങ്ങളിൽ ഒന്നും തന്നെ ഇല്ല എന്നുവരികിൽ
ഒരുത്തനും എന്നെ അവൎക്ക എല്പിപ്പാൻ കഴികയില്ല ഞാൻ കൈ
സറിങ്കലെക്ക അപെക്ഷിക്കുന്നു* അപ്പൊൾ ഫെസ്തുസ താൻ ആലൊ ൧൨
ചനസഭയൊട സംസാരിച്ചിട്ട നീ കൈസറിങ്കലെക്ക അപെക്ഷിച്ചി

ട്ടുണ്ടൊ നീ കൈസറിന്റെ അടുക്കലെക്ക പൊകും എന്ന ഉത്തരമാ
യിപറഞ്ഞു*
൧൩ പിന്നെ ചില ദിവസങ്ങൾ കഴിഞ്ഞതിന്റെ ശെഷം അഗ്രിപ്പ
രാജാവും ബെൎന്നിക്കെയും ഫെസ്തുസിനെ വന്ദിപ്പാൻ കൈസറിയാ
൧൪ യിലെക്ക വന്നു* അവർ എറിയ ദിവസങ്ങൾ അവിടെ പാൎത്ത
പ്പൊൾ ഫെസ്തുസ പൗലൂസിന്റെ സംഗതിയെ രാജാവിനൊട അ
റിയിച്ച പറഞ്ഞു ഫെലിക്സിനാൽ ബദ്ധനായി വിടപ്പെട്ട ഒരു മ
൧൫ നുഷ്യൻ ഉണ്ട* ഞാൻ യെറുശലമിൽ ഇരുന്നപ്പൊൾ പ്രധാനാചാ
ൎയ്യന്മാരും യെഹൂദന്മാരുടെ മൂപ്പന്മാരും അവനെ കുറിച്ച എന്നെ
ബൊധിപ്പിച്ച അവന്ന വിരൊധമായുള്ള വിധിയെ യാചിച്ചു*
൧൬ അവരൊട ഞാൻ ഉത്തരമായി കുറ്റപ്പെടുന്നവന്ന കുറ്റപ്പെ
ടുത്തുന്നവർ മുഖതാവിൽ ഉണ്ടാകയും അവന്ന തന്റെ നെരെ ചു
മത്തിയിരിക്കുന്ന കുറ്റത്തെ കുറിച്ച താൻ തന്നെ ഉത്തരം പറ
വാൻ ഇടകിട്ടുകയും ചെയ്യുന്നതിന്ന മുമ്പെ ഒരു മനുഷ്യനെ ജീവനാ
ശത്തിന്ന എല്പിക്കുന്നത റൊമക്കാൎക്ക മൎയ്യാദയില്ല എന്ന പറഞ്ഞു*
൧൭ അതുകൊണ്ട അവർ ഇവിടെ വന്ന കൂടിയപ്പൊൾ ഞാൻ ഒട്ടും താ
മസം ചെയ്യാതെ പിറ്റെ ദിവസത്തിൽ ന്യായാസനത്തിൽ ഇരു
൧൮ ന്ന ആ മനുഷ്യനെ കൊണ്ടുവരുവാൻ കല്പിച്ചു* അവന്ന വിരൊ
ധമായി പ്രതിയൊഗിമാർ നിന്നാറെ അവർ ഞാൻ നിരൂപിച്ചി
൧൯ രുന്നതിൽ ഒരു കുറ്റത്തെയും ബൊധിപ്പിച്ചില്ല* തങ്ങളുടെ സ്വ
ന്ത മതത്തെ കുറിച്ചും മരിച്ചവനായി ജീവിച്ചിരിക്കുന്നുണ്ട എന്ന പൗ
ലൂസ പറയുന്നവനായി യെശു എന്ന ഒരുത്തനെ കുറിച്ചും ചില ത
൨൦ ൎക്കങ്ങൾ മാത്രം അവൎക്ക ഇവന്റെ നെരെ ഉണ്ടായി* എന്നാൽ ഇ
പ്രകാരമുള്ള തൎക്കത്തെ കുറിച്ച ഞാൻ സംശയിക്കകൊണ്ട യെറുശല
മിലെക്ക ചെന്ന അവിടെ ഈ സംഗതികളെ കുറിച്ച വിധിക്കപ്പെടു
൨൧ വാൻ അവന മനസ്സുണ്ടൊ എന്ന അവനൊട ചൊദിച്ചു* എന്നാറെ
പൗലൂസ താൻ അഗുസ്തുസിന്റെ ന്യായ വിധിക്ക പാൎപ്പിക്കപ്പെടെണ
മെന്ന അപെക്ഷിച്ചപ്പൊൾ ഞാൻ അവനെ കൈസറിന്റെ അടു
൨൨ ക്കൽ അയക്കുവൊളത്തിന്ന കാവലിലാക്കുവാൻ കല്പിച്ചു* അപ്പൊൾ
അഗ്രിപ്പ ഫെസ്തുസിനൊട പറഞ്ഞു ഞാനും ആ മനുഷ്യനിൽനിന്നു
കെൾപ്പാൻ ഇച്ശിക്കുന്നു നാളെ നിനക്ക അവങ്കൽനിന്ന കെൾക്കാ
൨൩ മെന്ന അവൻ പറഞ്ഞു* പിന്നെ പിറ്റെ ദിവസത്തിൽ അഗ്രി
പ്പയും ബെൎന്നിക്കെയും മഹാ കൊലാഹലത്തൊടു കൂടി വന്ന വലി
യ സെനാപതിമാരൊടും നഗരത്തിലെ പ്രധാനികളൊടും കൂട വി
സ്താര സ്ഥലത്തിലെക്ക കടന്നപ്പൊൾ ഫെസ്തുസിന്റെ കല്പനക്ക പൗ
൨൪ ലൂസ കൊണ്ടുവരപ്പെട്ടു* അപ്പൊൾ ഫെസ്തുസ പറഞ്ഞു അഗ്രിപ്പരാ
ജാവെ ഞങ്ങളൊടു കൂട ഇവിടെ ഉള്ള സകല മനുഷ്യരെ ഈ മനു
ഷ്യനെ നിങ്ങൾ കാണുന്നുവല്ലൊ അവനെ കുറിച്ച യെറുശലമിലും
ഇവിടെയും യെഹൂദന്മാരുടെ സംഘമൊക്കെയും അവൻ ഇനി ഒട്ടും

ജീവിച്ചിരിക്കെണ്ടുന്നവനല്ല എന്ന വിളിച്ച പറഞ്ഞ എന്നൊ വന്ന ത്തം ചെയ്തു* എന്നാൽ അവൻ മരണത്തിന്ന യൊഗ്യമായിട്ട ഒ ൨൫ ന്നിനെയും ചെയ്തിട്ടില്ല എന്നും അവൻ താനായി അഗുസ്തുസിങ്കലെ ക്ക അപെക്ഷിച്ചിരിക്കുന്നു എന്നും ഞാൻ കാണ്കകൊണ്ട അവനെ അയപ്പാൻ ഞാൻ നിശ്ചയിച്ചിരിക്കുന്നു* അവനെ കുറിച്ച എന്റെ ൨൬ പ്രഭുവിന്ന എഴുതുവാൻ എനിക്ക നിശ്ചയമായുള്ളത ഒന്നുമില്ല അതു കൊണ്ട വിസ്താരം കഴിഞ്ഞതിന്റെ ശെഷം എനിക്ക എഴുതുവാൻ വല്ലതും ഉണ്ടാകെണ്ടുന്നതിന്നായിട്ട ഞാൻ ഇവനെ നിങ്ങളുടെ മു മ്പാകയും വിശെഷിച്ച അഗ്രിപ്പരാജാവെ നിന്റെ മുമ്പാകയും കൊ ണ്ടുവന്നു* എന്തെന്നാൽ ഒരു ബദ്ധനെ അയക്കയും അവങ്കൽ ൨൭ ഉള്ള കുററങ്ങളെ അറിയിക്കാതെ ഇരിക്കയും ചെയ്യുന്നത അകാ ര്യം എന്ന എനിക്ക തൊന്നുന്നു*

൨൬ അദ്ധ്യായം

൧ പൌലുസ അഗ്രിപ്പയുടെ മുമ്പാകെ തന്റെ നടപ്പിന്റെ അവ സ്ഥയെയും.—൧൨ തന്റെ മനസ്സുതിരിവിനെയും അറിയിക്കു ന്നത.—൨൪ ഫെസ്തുസ അവനെ ഭ്രാന്തനെന്ന കല്പിക്കുന്നത.

അപ്പൊൾ അഗ്രിപ്പ പൌലുസിനൊട നിനക്കവെണ്ടി പറവാൻ നി നക്ക അനുവാദം ഉണ്ടെന്ന പറഞ്ഞു അപ്പൊൾ പൌലുസ കയ്യെ നീ ട്ടി തനിക്കായിട്ട ഉത്തരം പറഞ്ഞു* അഗ്രിപ്പ രാജാവെ ഞാൻ യെ ൨ ഹൂദന്മാരാൽ കുററപ്പെട്ടിരിക്കുന്ന സകല കാൎയ്യങ്ങളെ കുറിച്ചും നി ന്റെ മുമ്പാക ഞാൻ ഇന്ന ഉത്തരം പറവാൻ ഇരിക്കുന്നതുകൊ ണ്ട ഞാൻ ഭാഗ്യവാനെന്ന ഞാൻ വിചാരിക്കുന്നു* എററവും പ്ര ൩ ത്യെകമായിട്ട നീ യെഹൂദന്മാൎക്കുള്ള സകല മൎയ്യാദകളെയും തൎക്കങ്ങ ളെയും അറിയുന്നവൻ ആകുന്നു (എന്ന ഞാൻ അറികകൊണ്ടാകു ന്നു) അതുകൊണ്ട എങ്കൽനിന്ന ക്ഷമയൊടെ കെൾക്കെണമെന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു* യൌവനം മുതൽ എന്റെ ന ൪ ടപ്പിന്റെ അവസ്ഥയെ ആദിയിൽ യെറുശലെമിൽ എന്റെ സ്വജാ തിക്കാരുടെ ഇടയിൽ ഉണ്ടായതിനെ യെഹൂദന്മാരെല്ലാവരും അ ൫ റിയുന്നു* സാക്ഷിപ്പെടുത്തുവാൻ അവൎക്ക മനസ്സായി എങ്കിൽ ഞാൻ ഞങ്ങളുടെ വെദത്തിൽ മഹാ കൃത്യമായുള്ള മതപ്രകാരം ഒരു പറി ശനായി വസിച്ചു എന്ന അവർ ആദിമുതൽ എന്നെ അറിഞ്ഞിരിക്കു ന്നു* ഇപ്പൊളും ഞാൻ ദൈവത്താൽ ഞങ്ങളുടെ പിതാക്കന്മാരൊട ൬ ചെയ്യപ്പെട്ട വാഗ്ദത്തത്തിന്റെ നിശ്ചയത്തിന്ന വെണ്ടി വിധിക്ക പ്പെടുന്നവനായി നില്ക്കുന്നു* ആ വാഗ്ദത്തത്തിലെക്ക എത്തുവാനാ ൭ യിട്ട ഞങ്ങളുടെ പന്ത്രണ്ട ഗൊത്രങ്ങളും നിരന്തരമായി രാവും പകലും ദൈവത്തെ സെവിച്ചുകൊണ്ട ഇരിക്കുന്നു അഗ്രിപ്പ രാജാവെ ഒരം ഇ ഷ്ടനിമിത്തമായിട്ട ഞാൻ യെഹൂദന്മാരാൽ കുററം ചുമത്തപ്പെടുന്നു* ൮ ദൈവം മരിച്ചവരെ ഉയിൎത്തെഴുനീല്പിക്കുന്നത വിശ്വാസമില്ലാത്തതാ

൮ ആശ്ചൎയ്യം എന്ന നിങ്ങളാൽ എന്തിന്ന വിചാരിക്കപ്പെടുന്നു* നസറാ
യക്കാരനായ യെശുവിന്റെ നാമത്തിന്ന വിരൊധമായി ഞാൻ
പല കാൎയ്യങ്ങളെയും ചെയ്യെണ്ടതാകുന്നു എന്ന ഞാൻ തന്നെ നി
൧൦ ശ്ചയിച്ച സത്യം* അപ്രകാരം ഞാൻ യെറുശലെമിൽ ചെയ്കിട്ടും ഉ
ണ്ട ഞാൻ പ്രധാനാചാൎയ്യന്മാരിൽനിന്ന അധികാരത്തെ ലഭിച്ച പ
രിശുദ്ധന്മാരിൽ പലരെയും കാരാഗ്രഹങ്ങളിൽ ഇട്ടടെച്ചു അവർ കൊ
ല്ലപ്പെട്ടപ്പൊൾ ഞാൻ അവൎക്ക വിരൊധമായിട്ട എന്റെ വാക്കി
൧൧ നെ കൊടുക്കയും ചെയ്തു* ഞാൻ പലപ്പൊഴും സകല സഭകളി
ലും അവരെ ശിക്ഷിച്ച ദൂഷണം പറവാനായിട്ട ഹെമിക്കയും ഞാൻ
അവൎക്ക വിരൊധമായി മഹാ വെറിയനായി അന്യ നഗരങ്ങൾവ
൧൨ രെക്കും അവരെ പിടിപ്പിക്കയും ചെയ്തു* ഇതിന്നായിട്ട ഞാൻ
പ്രധാനാചാൎയ്യന്മാരിൽനിന്ന ലഭിച്ച അധികാരത്തൊടും സമ്മത
൧൩ ത്തൊടും കൂടി ദമസ്കൊസിലെക്ക പൊകുമ്പൊൾ* രാജാവെ മദ്ധ്യാ
ഹ്നത്തിങ്കൽ ഞാൻ വഴിയിൽ ആകാശത്തിൽനിന്ന സൂൎയ്യപ്രകാശ
ത്തെക്കാൾ അധികമായുള്ളൊരു പ്രകാശം എന്നെയും എന്നൊടു
കൂടി പ്രയാണം ചെയ്യുവരെയും ചുററി പ്രകാശിക്കുന്നതിനെ കണ്ടു*
൧൪ പിന്നെ ഞങ്ങളെല്ലാവരും നിലത്ത വീണപ്പൊൾ എന്നൊട സം
സാരിക്കയും ശൌലെ ശൌലെ നീ എന്തിന എന്നെ ഉപദ്രവിക്കു
ന്നു മുള്ളുകളുടെ നെരെ ചവിട്ടുന്നത നിനക്ക വിഷമമുള്ളതാകുന്നു
എന്ന എബ്രായി ഭാഷയിൽ പറകയും ചെയ്യുന്ന ഒരു ശബ്ദത്തെ
൧൫ ഞാൻ കെട്ടു* അപ്പൊൾ ഞാൻ നീ ആരാകുന്നു കൎത്താവെ എന്നു
പറഞ്ഞു എന്നാറെ അവൻ പറഞ്ഞു ഞാൻ നീ ഉപദ്രവിക്കുന്ന
൧൬ യെശുവാകുന്നു* എന്നാൽ എഴുനിററ കാല ഉറപ്പിച്ച നില്ക്ക എന്തു
കൊണ്ടെന്നാൽ നിന്നെ ഒരു ദൈവഭൃത്യനായും നീ കണ്ടിട്ടുള്ള കാ
ൎയ്യങ്ങളുടെയും ഞാൻ നിനക്ക പ്രത്യക്ഷനാകുവാനുള്ള കാൎയ്യങ്ങളുടെ
യും ഒരു സാക്ഷിയായും നിയമിപ്പാനുള്ള കാൎയ്യത്തിന്നായിട്ട തന്നെ
൧൭ ഞാൻ നിനക്ക പ്രത്യക്ഷനായി* ജനത്തിൽനിന്നും പുറജാതി
കളിൽനിന്നും നിന്നെ രക്ഷിക്കും ഇപ്പൊൾ ഞാൻ നിന്നെ ആയ
൧൮ വരുടെ അടുക്കൽ അയക്കുന്നു* അവർ എങ്കലുള്ള വിശ്വാസംകൊ
ണ്ട പാപങ്ങളുടെ മൊചനത്തെയും പരിശുദ്ധമാക്കപ്പെട്ടവരുടെ ഇട
യിൽ അവകാശത്തെയും ലഭിക്കെണ്ടുന്നതിന്ന അവരുടെ കണ്ണുക
ളെ തുറപ്പാനായിട്ടും അവരെ അന്ധകാരത്തിൽനിന്ന പ്രകാശത്തി
ങ്കലെക്കും സാത്താന്റെ ശക്തിയിൽനിന്ന ദൈവത്തിങ്കലെക്കും
൧൯ തിരിപ്പാനായിട്ടും ആകുന്നു* ഇതുകൊണ്ട അഗ്രിപ്പരാജാവെ ഞാൻ
൨൦ ദിവ്യദൎശനത്തിന്ന അനുസരണമില്ലാത്തവനായിരുന്നില്ല* എങ്കി
ലും ഒന്നാമത ദമസ്കൊസിലുള്ളവൎക്കും യെറുശലമിലും യെഹൂദിയാ
യിലെ സകല ദെശങ്ങളിലും പിന്നെ പുറജാതിക്കാൎക്കും അവർ അ
നുതപിക്കയും ദൈവത്തിങ്കലെക്ക മനസ്സുതിരികയും അനുതാപത്തി
ന്ന യൊഗ്യമായുള്ള പ്രവൃത്തികളെ ചെയ്കയും ചെയ്യെണം എന്നുഅ

റിയിച്ചു* ഈ കാൎയ്യങ്ങൾ നിമിത്തം യെഹൂദന്മാർ എന്നെ ദൈവാ ൨൧
ലയത്തിൽവെച്ച പിടിച്ച എന്നെ കൊല്ലുവാനായിട്ട ശ്രമിച്ചു* ആക ൨൨
യാൽ ദൈവത്തിൽനിന്ന സഹായത്തെ ലഭിക്കകൊണ്ട ഞാൻ ഇ
ന്നുവരെ ദീൎഘദൎശിമാരും മൊശെയും സംഭവിക്കുമെന്ന പറഞ്ഞ
കാൎയ്യങ്ങളെ അല്ലാതെ മറ്റൊന്നിനെയും പറയാതെ ചെറിയ
വൎക്കും വലിയവൎക്കും സാക്ഷിപ്പെടുത്തിയുംകൊണ്ട നില്ക്കുന്നു* അ ൨൩
ത ക്രിസ്തു കഷ്ടപ്പെടെണമെന്നും മരിച്ചവരുടെ ഉയിൎപ്പിങ്കൽ അവൻ
മുമ്പനായിരുന്ന ജനത്തിന്നും പുറജാതികൾക്കും പ്രകാശത്തെ അ
റിയിക്കെണമെന്നുമുള്ളതാകുന്നു*

അവൻ ഇപ്രകാരം തനിക്കു വെണ്ടി ഉത്തരം പറഞ്ഞുകൊണ്ടിരു ൨൪
ന്നപ്പൊൾ ഫെസ്തുസ മഹാ ശബ്ദത്തൊടു കൂടെ പൌലുസെ നീ ഭ്രാ
ന്തനാകുന്നു ഏറിയ വിദ്യ നിന്നെ ഭ്രാന്തു പിടിപ്പിക്കുന്നു എന്ന പ
റഞ്ഞു* എന്നാൽ അവൻ പറഞ്ഞു മഹാ ശ്രെഷ്ഠനായ ഫെസ്തുസെ ൨൫
ഞാൻ ഭ്രാന്തനല്ല സത്യത്തൊടും സുബുദ്ധിയൊടും കൂടിയ വചനങ്ങ
ളെ അത്രെ പറയുന്നത* എന്തെന്നാൽ ഈ വസ്തുതകളെ കുറിച്ചു രാ ൨൬
ജാവ അറിയുന്നു അതുകൊണ്ട അവന്റെ മുമ്പാകയും ഞാൻ ധൈൎയ്യ
ത്തൊടെ പറയുന്നു എന്തെന്നാൽ ഈ കാൎയ്യങ്ങളിൽ ഒന്നും അവങ്കൽ
നിന്ന മറഞ്ഞിട്ടുള്ളതല്ല എന്ന എനിക്ക ബൊധിച്ചിരിക്കുന്നു ഈ കാ
ൎയ്യം ഒരു കൊണിൽ ചെയ്യപ്പെട്ടതല്ലല്ലൊ* അഗ്രിപ്പ രാജാവെ നീ ൨൭
ദീൎഘദൎശികളെ വിശ്വസിക്കുന്നുവൊ നീ വിശ്വസിക്കുന്നു എന്ന
ഞാൻ അറിയുന്നു* അപ്പൊൾ അഗ്രിപ്പ പൌലുസിനൊട പറഞ്ഞു ൨൮
ഞാൻ ക്രിസ്ത്യാനിയാകെണ്ടുന്നതിന്ന നീ എന്നെ മിക്കവാറും സമ്മ
തപ്പെടുത്തുന്നു* അപ്പൊൾ പൌലുസ പറഞ്ഞു ഈ ബന്ധനങ്ങൾ ഒഴി ൨൯
കെ ഞാൻ എതുപ്രകാരം ഇരിക്കുന്നുവൊ അപ്രകാരം നീ മാത്രമല്ല
ഇന്ന എങ്കൽനിന്ന കെൾക്കുന്നവരെല്ലാവരും മിക്കവാറും മുഴുവ
നും ആകെണമെന്ന ദൈവത്തിങ്കൽ ഞാൻ ഇഛിക്കുന്നു

പിന്നെ ഈ കാൎയ്യങ്ങളെ അവൻ പറഞ്ഞപ്പൊൾ രാജാവും നാ ൩൦
ടുവാഴിയും ബെൎന്നിക്കയും അവരൊടു കൂടെ ഇരുന്നവരും എഴുനീ
റ്റു* പിന്നെ അവർ വെറിട്ടു പൊയി ഈ മനുഷ്യൻ മരണത്തി ൩൧
ന്ന എങ്കിലും ബന്ധനങ്ങൾക്ക എങ്കിലും യൊഗ്യമായിട്ടുള്ളതൊന്നി
നെയും ചെയ്യുന്നില്ല എന്ന തമ്മിൽ തമ്മിൽ സംസാരിച്ചു* അപ്പൊൾ ൩൨
അഗ്രിപ്പ ഫെസ്തുസിനൊട പറഞ്ഞു ഈ മനുഷ്യൻ കൈസറിങ്കലെ
ക്ക അപെക്ഷിക്കാതെ ഇരുന്നു എങ്കിൽ വിട്ടയക്കപ്പെടുവാൻ കഴി
യുമായിരുന്നു*

## ൨൭ അദ്ധ്യായം

൧ പൌലുസ റൊമയിലെക്ക കപ്പൽ കയറി.—൧൦ യാത്രയുടെ അ
പകടത്തെ മുമ്പുകൂട്ടി പറയുന്നു—൨൨ എങ്കിലും വിശ്വസി
ക്കപ്പെടാഞ്ഞത.—൪൧ അവർ ഒരു കൊളുങ്ങാറെകൊണ്ട മ

റയുന്നത.— ൪൧ വിശെഷിച്ച കപ്പൽ ചെതപ്പെടുന്നത.—൪൨. ൪൩, ൪൪, എങ്കിലും എല്ലാവരും യഥാസുഖത്തൊടെ കരെക്ക എത്തുന്നത.—

പിന്നെ ഞങ്ങൾ ഇത്താലിയായിലെക്ക കപ്പൽ കയറി പൊകെണ്ടുന്നതിന്ന നിശ്ചയിക്കപ്പെട്ടപ്പൊൾ അവർ പൗലുസിനെയും മറ്റു ചില ബദ്ധന്മാരെയും അഗുസ്തുസിന്റെ സൈന്യത്തിൽ ശതാധിപ
൨ നായ യൂലിയുസ എന്ന നാമമുള്ള ഒരുത്തന്ന എല്പിച്ചു* എന്നാറെ ഞങ്ങൾ അദ്രമത്തിയത്തെ കപ്പൽ കയറി ആസിയായിലെ കരകൾക്ക അരികെ കൂടി ഓടുവാൻ വിചാരിച്ചുകൊണ്ട നീക്കി പൊയി തെസ്സലൊനിക്കായിലുള്ള മക്കെദൊനിയാക്കാരനായ അരിസ്തർക്കുസ ഞങ്ങ
൩ ളൊട കൂട ഉണ്ടായിരുന്നു* ഞങ്ങൾ പിറ്റെ ദിവസത്തിൽ സിദൊനിൽ അടുക്കയും ചെയ്തു വിശെഷിച്ച യൂലിയുസ പൗലുസിനെ വളരെ പ്രീതിയൊടെ വിചാരിച്ച അവന്റെ സ്നെഹിതന്മാരുടെ അടുക്കൽ വിശ്രമപ്പെടുവാനായിട്ട പൊകുവാൻ അവന്ന അനുവാദം കൊ
൪ ടുക്കയും ചെയ്തു* പിന്നെ ഞങ്ങൾ അവിടെനിന്ന നീക്കിയിട്ട കാറ്റുകൾ വിപരീതമായിരുന്നതുകൊണ്ട കുപ്രൊസിന്ന താഴെ കൂടി
൫ ഓടി* കിലിക്കിയായിലെയും പമ്പുലിയായിലെയും സമുദ്രത്തിൽ
൬ കൂടി ഓടിയാറെ കിലിക്കിയായിലുള്ള മിറായ്ക്ക വന്നു* വിശെഷിച്ച അവിടെ ശതാധിപൻ ഇത്താലിയായിലെക്ക പൊകുന്ന ഒരു അലെക്സന്ത്രിയ കപ്പലിനെ കണ്ടെത്തി ഞങ്ങളെ അതിൽ കയറ്റി*
൭ പിന്നെ എറിയ ദിവസങ്ങൾ പതുക്കെ ഓടി ക്നിദുസിന്റെ നെരെ പ്രയാസത്തൊടെ വന്നപ്പൊൾ കാറ്റ ഞങ്ങളെ സമ്മതിക്കായ്കകൊണ്ട ഞങ്ങൾ ക്രെത്തക്ക താഴെ കൂടി സല്മൊനെക്ക നെരെ ഓ
൮ ടുകയും* അതിനെ പ്രയാസത്തൊടെ കടന്ന നല്ല കപ്പൽചാലുകൾ എന്ന ചൊല്ലപ്പെടുന്ന ഒരു സ്ഥലത്തെക്ക വരികയും ചെയ്തു അതി
൯ ന്ന ലശെയ എന്ന നഗരം സമീപമായിരുന്നു* പിന്നെ എറകാലം ചെന്ന ഓടുന്നത പിന്നെയും അപകടമായി തീൎന്നപ്പൊൾ അന്ന നൊമ്പുകഴിഞ്ഞുപൊയതുകൊണ്ട പൗലുസ അവരെ ഓൎമ്മപ്പെടുത്തി*
൧൦ അവരൊട പറഞ്ഞു പുരുഷന്മാരെ ഈ യാത്ര ചരക്കിന്നും കപ്പലിന്നും മാത്രമല്ല നമ്മുടെ ജീവങ്ങൾക്കും കൂട ഉപദ്രവത്തൊടും വള
൧൧ ര ചെതത്തൊടും കൂടിയതാകുമെന്ന ഞാൻ കാണുന്നു* എന്നാറെ ശതാധിപൻ പൗലുസിനാൽ പറയപ്പെട്ട കാൎയ്യങ്ങളെക്കാൾ അധികമായി മാലുമിയെയും കപ്പലിന്റെ ഉടയക്കാരനെയും വിശ്വസി
൧൨ ച്ചു* ആ കപ്പൽചാൽ വൎഷകാലത്തിൽ പാൎപ്പാൻ സുഖമുള്ളതല്ലായ്കകൊണ്ട അവിടെനിന്നും അധികം ജനം ഫെനികയിൽ എതു പ്രകാരം എങ്കിലും എത്തുവാൻ കഴിയുമെങ്കിൽ അവിടെ വൎഷകാലത്തിൽ പാൎപ്പാനായിട്ട പുറപ്പെടെണമെന്ന ആലൊചന പറഞ്ഞു അത ക്രെത്തിലെ ഒരു കപ്പൽ ചാലാകുന്നു തെക്ക പടിഞ്ഞാറായും
൧൩ വടക്ക പടിഞ്ഞാറായും നൊക്കുന്നതാകുന്നു* പിന്നെ തെക്കൻ കാ

റു സാവധാനമായി വീശിയപ്പൊൾ തങ്ങളുടെ മനൊനിൎണ്ണയത്തെ
സിദ്ധിച്ചു എന്നു വിചാരിച്ചിട്ടു അവിടെനിന്നു പുറപ്പെട്ടു ക്രെത്തെ
ക്കു സമീപമായി ഓടി എങ്കിലും എറെ നെരം കഴിയാതെ അതി ൧൪
നെ വിരൊധമായി യൂറൊക്ലിദൊൻ എന്നു ചൊല്ലപ്പെടുന്ന ഒരു
കൊടുങ്കാററ ഉണ്ടായി* പിന്നെ കപ്പൽ അകപ്പെട്ടു കാററിലെക്കു ൧൫
നെരെ ചെല്ലുവാൻ വഹിയാതെ ആയപ്പൊൾ ഞങ്ങൾ അതിനെ ഒ
ടുവാൻ വിട്ടു* എന്നാറെ ക്ലൌദയെന്നു പെരുള്ളൊരു ദ്വീപിന്നു ൧൬
താഴെ ഓടീട്ടു ഞങ്ങൾ തൊണിയെ സ്വാധീനമാക്കുവാൻ പ്രയാസ
ത്തൊടെ കഴിഞ്ഞു* അതിനെ വലിച്ചു കയററിയപ്പൊൾ അവർ ൧൭
ഉപായങ്ങൾ പ്രവൃത്തിച്ചു കപ്പലിനെ അടി ഉറപ്പിച്ചു കെട്ടി എന്നാ
റെ ചുഴി മണലിൽ വീഴുമെന്നു ഭയപ്പെട്ടിട്ടു അവർ പായ്കളെ ഇറ
ക്കി ഇപ്രകാരം തന്നെ കൊണ്ടുപൊകപ്പെട്ടു* പിന്നെ ഞങ്ങൾ കൊ ൧൮
ടുങ്കാററിനാൽ എത്രയും കീഴ്മെൽ മറിക്കപ്പെട്ടതുകൊണ്ടു പിറെറ
ദിവസത്തിൽ കപ്പലിനെ ഭാരമില്ലാതാക്കി* മൂന്നാം ദിവസത്തിൽ ൧൯
കപ്പലിന്റെ കൊപ്പിനെ ഞങ്ങളുടെ കൈകൾകൊണ്ടു തന്നെ പുറ
ത്തകളകയും ചെയ്തു* പിന്നെ എറിയ ദിവസങ്ങളായിട്ടു സൂൎയ്യനാ ൨൦
കട്ടെ നക്ഷത്രങ്ങളാകട്ടെ കാണപ്പെടായ്കകൊണ്ടും ഞങ്ങളുടെമെൽ
വന്ന കൊടുങ്കാററ അല്പമല്ലായ്കകൊണ്ടും ഞങ്ങൾ രക്ഷിക്കപ്പെടുമെ
ന്നുള്ള ഉറപ്പ എല്ലാം അന്നു തള്ളപ്പെട്ടു പൊയി* എന്നാൽ വള ൨൧
ര പട്ടിണിയായതിന്റെശെഷം പൌലുസ അവരുടെ മദ്ധ്യെനിന്നു
പറഞ്ഞു പുരുഷന്മാരെ നിങ്ങൾ എന്റെ വാക്കിനെ കെട്ടു ക്രെ
ത്തിൽനിന്നു പുറപ്പെടാതെയും ഈ ഉപദ്രവവും ചെതവും വരുത്താ
തെയും ഇരിക്കെണ്ടുന്നതായിരുന്നു* ഇപ്പൊഴും ധൈൎയ്യപ്പെടുവാൻ ൨൨
ഞാൻ നിങ്ങളൊടു അപെക്ഷിക്കുന്നു എന്തുകൊണ്ടെന്നാൽ കപ്പലി
ന മാത്രമല്ലാതെ നിങ്ങളിൽ ഒരുത്തന്റെയും ജീവന്നു നഷ്ടം വരി
കയില്ല* എന്തുകൊണ്ടെന്നാൽ എന്റെ ഉടയവനായി ഞാൻ ൨൩
സെവിക്കുന്നവനായ ദൈവത്തിന്റെ ദൂതൻ ഈ രാത്രിയിൽ എ
ന്റെ അരികെനിന്നു പറഞ്ഞു* പൌലുസെ ഭയപ്പെടരുത നീ കൈ ൨൪
സറിന്റെ മുമ്പാക നില്ക്കെണ്ടുന്നതാകുന്നു കണ്ടാലും നിന്നൊടു കൂട
ഓടുന്നവരെ ഒക്കയും ദൈവം നിനക്കു നൽകിയിരിക്കുന്നു* ആ ൨൫
യതുകൊണ്ടു പുരുഷന്മാരെ ധൈൎയ്യപ്പെട്ടിരിപ്പിൻ എന്തുകൊണ്ടെ
ന്നാൽ എന്നൊടു പറയപ്പെട്ടപ്രകാരം തന്നെ ഭവിക്കുമെന്നു ഞാൻ
ദൈവത്തിങ്കൽ വിശ്വസിക്കുന്നു* എങ്കിലും നാം ഒരു ദ്വീപിൽ ൨൬
വീഴെണ്ടുന്നതാകുന്നു*

പിന്നെ പതിന്നാലാം രാത്രിയായപ്പൊൾ ഞങ്ങൾ ആദ്രിയായിൽ ൨൭
വലഞ്ഞു തിരിയുമ്പൊൾ എകദെശം അൎദ്ധരാത്രിയിൽ കപ്പക്കാൎക്കു
ഒരു ദെശത്തിന്നു സമീപിച്ചു എന്നു തൊന്നി* എന്നാറെ അവർ ൨൮
ആഴം നൊക്കി ഇരുപതു മാറെന്നു കണ്ടു പിന്നെ അസാരം അ
പ്പുറം പൊയാറെ അവർ പിന്നെയും ആഴം നൊക്കി പതിനഞ്ചു

൨൯ മാറെന്ന കണ്ടു* അപ്പൊൾ തങ്ങൾ പാറകൾ മെൽ വിണപൊകു
മെന്ന ഭയപ്പെട്ടിട്ട അമരത്തിൽനിന്ന നാല നങ്കൂരങ്ങളെ ഇട്ടു പ
൩൦ കൽ വരെണമെന്നും ആഗ്രഹിച്ചിരുന്നു* പിന്നെ കപ്പൽക്കാർ ക
പ്പലിൽനിന്ന ഓടി പൊകുവാൻ ശ്രമിച്ചിട്ട അവർ മുൻ തലക്കൽനി
ന്ന നങ്കൂരങ്ങളെ ഇടുവാൻ ഭാവിക്കുന്ന എന്നപൊലെ തൊണിയെ
൩൧ സമുദ്രത്തിലെക്ക ഇറക്കിയപ്പൊൾ* പൗലുസ ശതാധിപനൊടും ആ
യുധക്കാരൊടും ഇവർ കപ്പലിൽ ഇരിക്കുന്നില്ല എങ്കിൽ നിങ്ങൾക്ക
൩൨ രക്ഷിക്കപ്പെടുവാൻ കഴികയില്ല എന്ന പറഞ്ഞു* അപ്പൊൾ ആ
യുധക്കാർ തൊണിയുടെ കയറുകളെ വെട്ടി അതിനെ താഴെ വീ
൩൩ ഴുവാൻ വിട്ടു* പിന്നെ പുലരുമാറായപ്പൊൾ പൗലുസ ഭക്ഷണ
ത്തെ കഴിക്കെണമെന്ന എല്ലാവരൊടും അപെക്ഷിച്ച പറഞ്ഞു നി
ങ്ങൾ ഒന്നും കൈക്കൊള്ളാതെ താമസിച്ച പട്ടിണിയായി പാൎത്തിട്ടു
൩൪ ള്ളു ഇന്ന പതിന്നാലാം ദിവസം ആകുന്നു* അതുകൊണ്ട അസാരം ഭക്ഷ
ണത്തെ കഴിക്കെണമെന്ന ഞാൻ നിങ്ങളൊട അപെക്ഷിക്കുന്നു ഇ
ത നിങ്ങളുടെ സുഖത്തിന്നല്ലൊ ആകുന്നത എന്തെന്നാൽ നിങ്ങ
ളിൽ ഒരുത്തന്റെയും തലയിൽനിന്ന ഒരു രൊമം വീഴുകയില്ല*
൩൫ ഇപ്രകാരം പറഞ്ഞിട്ട അവൻ അപ്പത്തെ എടുത്ത എല്ലാവരുടെ
യും മുമ്പാകെ ദൈവത്തിന സ്തൊത്രം ചെയ്തു അതിനെ മുറിച്ച ഭ
൩൬ ക്ഷിച്ചു തുടങ്ങുകയും ചെയ്തു* അപ്പൊൾ എല്ലാവരും ധൈൎയ്യമനസ്സു
൩൭ ള്ളവരായി തങ്ങളും ഭക്ഷണത്തെ കഴിച്ചു* എന്നാൽ കപ്പലിൽ
ഞങ്ങളെല്ലാവരും കൂടെ ഇരുനൂറെറഴുപത്താറ ജീവാത്മാക്കൾ
൩൮ ഉണ്ടായിരുന്നു* എന്നാൽ അവർ ഭക്ഷിച്ച തൃപ്തന്മാരായപ്പൊൾ
കൊതമ്പിനെ സമുദ്രത്തിൽ കളഞ്ഞ കപ്പലിനെ ഭാരമില്ലാതാക്കി*
൩൯ പിന്നെ പുലൎന്നപ്പൊൾ ആ കരയെ അവർ അറിഞ്ഞില്ല എന്നാലും
കരയൊട കൂടി ഒരു കൈവഴിയെ അവർ കണ്ടു കഴിയുമെങ്കിൽ ക
പ്പലിനെ അതിലെക്ക കടത്തെണം എന്ന അവർ വിചാരിച്ചു*
൪൦ അവർ നങ്കൂരങ്ങളെ മുറിച്ച സമുദ്രത്തിൽ വിട്ടുകളഞ്ഞ ചുക്കാന്റെ
കെട്ടുകളെ അഴിച്ച വലിയ പായെയും കാററിന്ന കയററി കരക്ക
൪൧ പിടിക്കയും ചെയ്തു* പിന്നെ രണ്ടു സമുദ്രങ്ങൾ കൂടിയ ഒരു സ്ഥല
ത്തിൽ വീഴുകകൊണ്ട അവർ കപ്പലിനെ കരയിൽ ഓടിച്ചു അ
പ്പൊൾ അണിയം ഉറച്ച എളകാതെ ഇരുന്നു എങ്കിലും അമരം തി
൪൨ രകളുടെ ശക്തികൊണ്ട ഉടഞ്ഞുപൊയി* എന്നാറെ ആയുധക്കാരു
ടെ വിചാരം ബദ്ധന്മാരിൽ ഒരുത്തനും നീന്തി ഓടിപൊകാതെ
൪൩ ഇരിപ്പാനായിട്ട അവരെ കൊല്ലെണമെന്ന ആയിരുന്നു* എന്നാൽ
ശതാധിപൻ പൗലുസിനെ രക്ഷിപ്പാൻ ഇച്ശിക്കകൊണ്ട അവരുടെ
വിചാരത്തെ വിരൊധിക്കയും നീന്തുവാൻ കഴിയുന്നവർ മുമ്പെ ചാ
൪൪ ടി കരയിൽ എത്തുവാനും* ശെഷമുള്ളവർ ചിലർ പലകകളുടെ
മെലും ചിലർ കപ്പലിന്റെ ഖണ്ഡങ്ങളുടെ മെലും എത്തുവാനും ക
ല്പിക്കയും ചെയ്തു ഇപ്രകാരം എല്ലാവരും കരയിൽ ചെന്ന രക്ഷി

കപ്പെടുവാൻ സംഗതിവന്നു

## ൨൰൮ അദ്ധ്യായം

൧ പൗലുസ ബർബറായക്കാരാൽ സല്ക്കരിക്കപ്പെടുന്നത.—൭ അവൻ ആ ദ്വീപിൽ പലരെയും രൊഗശാന്തി വരുത്തുന്നത.—൰൧ അവർ റൊമയിലൊട്ട പുറപ്പെടുന്നത.—൩൰ അവൻ അവിടെ രണ്ടു സംവത്സരം പ്രസംഗിക്കുന്നത.

പിന്നെ അവർ രക്ഷപ്പെട്ടതിന്റെ ശെഷം ആ ദ്വീപ മെലിത്തെ എന്ന ചൊല്ലപ്പെടുന്നതാകുന്നു എന്ന അറിഞ്ഞു* എന്നാൽ ബർ ൨ ബറായെക്കാർ ഞങ്ങൾക്ക ചെയ്ത ഉപകാരം അല്പമല്ല എന്തുകൊണ്ടെന്നാൽ അപ്പൊഴത്തെ മഴകൊണ്ടും കുളിർ കൊണ്ടും അവർ തീ കത്തിച്ച ഞങ്ങളെ എല്ലാവരെയും പരിഗ്രഹിച്ചു* അപ്പൊൾ പൗ ൩ ലുസ ഒരു കെട്ട വെറകിനെ പെറുക്കി തീയിന്മെൽ ഇട്ടാറെ ഒരു അണലി ചൂടിൽനിന്ന പുറപ്പെട്ട അവന്റെ കൈമെൽ ചുററി* എന്നാറെ ബർബറായക്കാർ ആ ജന്തു അവന്റെ കൈമെൽ തൂങ്ങു ൪ ന്നതിനെ കണ്ടപ്പൊൾ തമ്മിൽ തമ്മിൽ സംസാരിച്ചു ഈ മനുഷ്യൻ ഒരു കുലപാതകൻ ആകുന്നു നിശ്ചയം അവൻ സമുദ്രത്തിൽനിന്ന രക്ഷപെട്ടവനായി എങ്കിലും പക അവനെ ജീവിച്ചിരിപ്പാൻ സമ്മതിക്കുന്നില്ല* എന്നാറെ അവൻ ആ ജന്തുവിനെ തീയിൽ കൊട ൫ ഞ്ഞുകളഞ്ഞു ഒരു ദൊഷത്തെയും അനുഭവിച്ചില്ല* എന്നാലും അ ൬ വർ അവൻ വീക്കയൊ ക്ഷണത്തിൽ മരിച്ചവനായി വീഴുകയൊ ചെയ്യും എന്ന വെച്ച അവനെ നൊക്കിക്കൊണ്ടിരുന്നു എന്നാൽ അവർ വളരനെരം നൊക്കി അവന്ന ഒരു ദൊഷവും ഭവിക്കാത്തതിനെ കണ്ടപ്പൊൾ അവർ വെറ ചിന്തയായി അവൻ ഒരു ദൈവമാകുന്നു എന്ന പറഞ്ഞു* ആ സ്ഥലങ്ങളിൽ തന്നെ പുബ്ലിയുസ എന്ന ൭ നാമമുള്ളവനായി ആ ദ്വീപിന്റെ പ്രമാണിയായവന്റെ അവകാശ ഭൂമി ഉണ്ടായിരുന്നു അവൻ ഞങ്ങളെ പരിഗ്രഹിച്ചു മൂന്നു ദിവസം നല്ല പ്രീതിയൊടെ പാൎപ്പിച്ചു* പിന്നെ ഉണ്ടായതെന്തെന്നാൽ പു ൮ ബ്ലിയുസിന്റെ പിതാവ ജ്വരത്തിന്റെയും രക്താതിസാരത്തിന്റെയും ദീനമായി കിടന്നിരുന്നു പൗലുസ അവന്റെ അടുക്കൽ ചെന്ന പ്രാൎത്ഥിച്ച അവന്റെ മെൽ കൈകളെ വെച്ച അവനെ സൗഖ്യവാനാക്കുകയും ചെയ്തു* ഇത ചെയ്യപ്പെട്ടപ്പൊൾ ദ്വീപിൽ ഉണ്ടായിരുന്ന ൯ മററുള്ള രൊഗികളും വന്ന സ്വസ്ഥമാക്കപ്പെട്ടു* ഇവരും ഞങ്ങളെ ൰ വളരെ ബഹുമാനങ്ങളൊടെ ബഹുമാനിക്കയും ഞങ്ങൾ പുറപ്പെട്ടപ്പൊൾ ഞങ്ങൾക്ക ആവശ്യമുള്ളവയെ തരികയും ചെയ്തു*

പിന്നെ മൂന്നു മാസം കഴിഞ്ഞതിന്റെ ശെഷം ദ്വീപിൽ വൎഷ ൰൧ കാലത്തിങ്കൽ കിടന്നതായി മിഥുനം എന്ന അടയാളമുള്ളതായി ഒരു അലക്സന്ത്രിയ കപ്പലിൽ ഞങ്ങൾ പുറപ്പെട്ടു* പിന്നെ ഞങ്ങൾ ൰൨ സുറക്കൂസിൽ എത്തിയാറെ അവിടെ മൂന്നു ദിവസം പാൎത്തു* അ ൰൩

വിടെനിന്ന പുറപ്പെട്ട ചുററി ഓടി റെഗിയൊനിലെക്ക വന്നു ഒരു
ദിവസം കഴിഞ്ഞ ശെഷം തെക്കൻ കാററ ഉണ്ടായി പിന്നെ രണ്ടാം
൧൩ ദിവസത്തിൽ ഞങ്ങൾ പുത്തെയ്യൊലിയിൽ വന്നു* അവിടെ ഞങ്ങൾ
സഹൊദരന്മാരെ കാണുകകൊണ്ട അവരൊടു കൂടെ എഴു ദിവസങ്ങൾ,
പാൎക്കെണമെന്ന അപെക്ഷിക്കപ്പെട്ടു ഇപ്രകാരം ഞങ്ങൾ റൊമയി
൧൪ ലെക്ക എത്തുകയും ചെയ്തു* വിശെഷിച്ച ഞങ്ങളുടെ വസ്തുതകളെ
സഹൊദരന്മാർ കെട്ടാറെ അവർ അവിടെനിന്ന അപ്പിയുപൊരം
വരെയും മൂന്നു മണ്ഡപങ്ങൾ വരെയും ഞങ്ങളെ എതിരെല്ക്കുന്നതി
ന്ന വന്നു അവരെ പൗലുസ കണ്ടപ്പൊൾ ദൈവത്തിന്ന വന്ദനം
൧൫ ചെയ്തു, ധൈൎയ്യത്തെ പ്രാപിച്ചു* പിന്നെ ഞങ്ങൾ റൊമായിലെക്ക
വന്നപ്പൊൾ ശതാധിപൻ ബദ്ധന്മാരെ കാവലിലെ പ്രമാണിക്ക
എല്പിച്ചു എന്നാൽ പൗലുസ തന്നെ കാത്തിരുന്ന ആയുധക്കാരനൊ
ടു കൂടെ വെറിട്ടു പാൎപ്പാൻ അനുവദിക്കപ്പെട്ടു*
൧൭ പിന്നെ ഉണ്ടായത എന്തെന്നാൽ മൂന്നു ദിവസം കഴിഞ്ഞശെഷം
പൗലുസ യെഹൂദന്മാരിൽ പ്രധാനന്മാരെ ഒന്നിച്ചവരുത്തി എന്നാൽ
അവർ വന്നുകൂടിയപ്പൊൾ അവൻ അവരൊട പറഞ്ഞു സഹൊദ
രന്മാരായ മനുഷ്യരെ ജനത്തിന്ന എങ്കിലും പിതാക്കന്മാരുടെ മൎയ്യാ
ദകൾക്ക എങ്കിലും വിരൊധമായി ഒന്നിനെയും ചെയ്യാത്ത ഞാൻ
ബദ്ധനായി യെറുശലമിൽനിന്ന റൊമക്കാരുടെ കൈകളിൽ എ
൧൮ ല്പിക്കപ്പെട്ടു* ഇവർ എന്നെ ന്യായം വിസ്തരിച്ചാറെ എങ്കൽ മരണ
ത്തിന്ന ഒരു ഹെതുവുമില്ലായ്കകൊണ്ട എന്നെ വിട്ടയപ്പാൻ മനസ്സാ
൧൯ യിരുന്നു* എന്നാൽ യെഹൂദന്മാർ അതിന്ന വിരൊധമായി പറഞ്ഞ
പ്പൊൾ ഞാൻ കൈസറിലെക്ക അപെക്ഷിക്കെണ്ടിവന്നു എങ്കിലും
എന്റെ ജാതിയെ കുററം ചുമത്തുവാൻ എനിക്ക ഒന്നും ഉണ്ടായിട്ടില്ല*
൨൦ ഇത ഹെതുവായിട്ട നിങ്ങളെ കാണ്മാനും നിങ്ങളൊട സംസാരിപ്പാനും
നിങ്ങളെ വരുത്തി എന്തുകൊണ്ടെന്നാൽ ഇസ്രാഎലിന്റെ നിശ്ചയ
ത്തിന്ന വെണ്ടി ഈ ചങ്ങലകൊണ്ട ഞാൻ ബന്ധിക്കപ്പെട്ടിരിക്കുന്നു*
൨൧ എന്നാറെ അവർ അവനൊടു പറഞ്ഞു യെഹൂദിയായിൽനിന്നു നി
ന്നെ സംബന്ധിച്ച ഞങ്ങൾക്ക എഴുത്തുകൾ വന്നിട്ടില്ല സഹൊദ
രന്മാരിൽ വന്നവൻ ഒരുത്തനും നിന്നെ കൊണ്ട ഒരു ദൊഷ
൨൨ ത്തെ അറിയിക്കയൊ പറകയൊ ചെയ്തിട്ടുമില്ല* എന്നാലും നീ വി
ചാരിക്കുന്നവയെ നിങ്കൽനിന്ന കെൾപ്പാൻ ഞങ്ങൾ ആഗ്രഹിക്കുന്നു
എന്തുകൊണ്ടെന്നാൽ ഈ മതത്തെ സംബന്ധിച്ചൊ അത എല്ലാടവും
വിരൊധമായി പറയപ്പെടുന്നു എന്ന ഞങ്ങൾ അറിഞ്ഞിരിക്കുന്നു*
൨൩ പിന്നെ അവർ അവന്ന ഒരു ദിവസത്തെ നിശ്ചയിച്ചു അവ
ന്റെ അടുക്കൽ അവന്റെ വിടുതിസ്ഥലത്ത പലരും വന്നു അവ
രൊട അവൻ രാവിലെ തുടങ്ങി വൈകുന്നെരംവരെ ദൈവത്തി
ന്റെ രാജ്യത്തെ സാക്ഷിപ്പെടുത്തുകയും മൊശയുടെ ന്യായപ്രമാ
ണത്തിൽനിന്നും ദീൎഘദൎശികളിൽനിന്നും യെശുവിനെ സംബന്ധി

ച്ച ബൊധം വരുത്തുകയും ചെയ്തു തെളിയിച്ചു* എന്നാറെ പറയ ൨൪
പ്പെട്ട കാൎയ്യങ്ങളെ ചിലർ വിശ്വസിച്ചു ചിലർ വിശ്വസിച്ചില്ല* എ ൨൫
ന്നാൽ അവർ തമ്മിൽ യൊജിക്കാതിരുന്നപ്പൊൾ പൌലുസ ഒരുവാ
ക്കിനെ പറഞ്ഞതിന്റെ ശെഷം അവർ പിരിഞ്ഞുപൊയി* അത ൨൬
ഈ ജനത്തിന്റെ അടുക്കൽ ചെന്നപറക ശ്രവണംകൊണ്ട നിങ്ങൾ
കെൾക്കും തിരിച്ചറികയുമില്ല ദൃഷ്ടികൊണ്ട നിങ്ങൾ കാണും തൊന്നുക ൨൭
യുമില്ല* എന്തെന്നാൽ ഈ ജനം കണ്ണുകൾകൊണ്ട കാണുകയും ചെ
വികൾകൊണ്ട കെൾക്കയും ഹൃദയംകൊണ്ട അറികയും മനസ്സുതിരിയ
പ്പെടുകയും ഞാൻ അവരെ സൌഖ്യമാക്കുകയും ചെയ്യാതെ ഇരിക്കെ
ണ്ടുന്നതിന്ന അവരുടെ ഹൃദയം തടിച്ചിരിക്കുന്നു അവരുടെ ചെവി
കളും മന്ദമായി കെൾക്കുന്നു അവർ തങ്ങളുടെ കണ്ണുകളെ അടെക്ക
യും ചെയ്തു എന്നുള്ള പ്രകാരം നമ്മുടെ പിതാക്കന്മാരൊട പരിശുദ്ധാ
ത്മാവ എശായ ദീൎഘദൎശി മൂലമായിട്ട നല്ലവണ്ണം സംസാരിച്ചിരിക്കു
ന്നു എന്നാകുന്നു* അതുകൊണ്ട പുറജാതിക്കാൎക്ക ദൈവത്തിന്റെ ൨൮
രക്ഷ അയക്കപ്പെടുന്നു എന്നും അവർ അതിനെ കെൾക്കുമെന്നും
നിങ്ങൾക്ക അറിഞ്ഞിരിക്കട്ടെ* അവൻ ഈ വാക്കുകളെ പറഞ്ഞ ൨൯
തിന്റെശെഷം യെഹൂദന്മാർ തങ്ങളിൽ എറെറവും വിവാദം ഉണ്ടാ
യിട്ട പുറപ്പെട്ടു പൊകയും ചെയ്തു*

പിന്നെ പൌലുസ രണ്ടു സംവത്സരം മുഴുവനും താൻ കൂലിക്കവാ ൩൦
ങ്ങിയ വീട്ടിൽ പാൎത്ത* വിരൊധം കൂടാതെ സകല ധൈൎയ്യത്തൊ ൩൧
ടും കൂടി ദൈവത്തിന്റെ രാജ്യത്തെ പ്രസംഗിക്കയും കൎത്താവായ
യെശു ക്രിസ്തുവിനെ സംബന്ധിച്ചുള്ള കാൎയ്യങ്ങളെ പഠിപ്പിക്കയും ചെ
യ്തുകൊണ്ട തന്റെ അടുക്കൽ വന്നവരെ എല്ലാം കൈക്കൊണ്ടു*

## അപ്പൊസ്തൊലനായ പൌലുസ റൊമക്കാൎക്ക

## എഴുതിയ ലെഖനം

### ൧ അദ്ധ്യായം

൧ പൌലുസിന്റെ വിളി പ്രശംസിക്കപ്പെടുന്നത.—൧൬ അവന്റെ എവൻഗെലിയൊൻ ഇന്നതെന്നുള്ളത.—൧൮ പാപത്തിങ്കൽ ദൈവത്തിനുള്ള കൊപം.—൨൧ പുറജാതിക്കാർ ചെയ്യുന്ന പാപങ്ങൾ.

ജഡപ്രകാരം ദാവീദിന്റെ സന്തതിയിൽനിന്ന ഉണ്ടായവനാ
൪ യി* ശുദ്ധികരണത്തിന്റെ ആത്മാവിൻ പ്രകാരം മരിച്ചവരിൽ
നിന്നുള്ള ജിവിച്ചെഴുനില്പുകൊണ്ട ദൈവത്തിന്റെ പുത്രനെന്ന ശ
൩ ക്തിയൊടെ നിശ്ചയിക്കപ്പെട്ടവനായി* യെശുക്രിസ്തുവിനാൽവിളിക്ക
പ്പെട്ടവരായ നിങ്ങളും ആരുടെ ഇടയിൽ ഇരിക്കുന്നുവൊ ആ സക
൫ ല ജാതികളുടെയും ഇടയിൽ* അവന്റെ നാമത്തെ കുറിച്ച വിശ്വാ
സത്തിലെ അനുസരണത്തിന്നായിട്ട ഞങ്ങൾക്ക കൃപയെയും അ
പ്പൊസ്തൊലസ്ഥാനത്തെയും ലഭിച്ചിരിക്കുന്നതിനമൂലമായിതന്റെ
പുത്രനായി നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിനെ സംബന്ധി
൨ ച്ച* (ദൈവം മുമ്പെ വിശുദ്ധ വെദവാക്യങ്ങളിൽ തന്റെ ദീൎഘദൎശി
൬ മാരെ കൊണ്ട വാഗ്ദത്തം ചെയ്തിരുന്ന)* എവൻഗെലിയൊനായു
ള്ളതിലെക്ക വെർപെട്ടവനും ഒരു അപ്പൊസ്തൊലനെന്നവിളിക്കപ്പെ
ട്ടവനും യെശു ക്രിസ്തുവിന്റെ ഒരു ശുശ്രൂഷക്കാരനുമായ പൌലുസ*
൭ റൊമയിൽ ദൈവത്തിന്റെ ഇഷ്ടന്മാരായി വിശുദ്ധന്മാരെന്ന വി
ളിക്കപ്പെട്ടവരായുള്ളവൎക്ക എല്ലാവൎക്കും (എഴുതുന്നത) നമ്മുടെ പിതാ
വായ ദൈവത്തിങ്കൽനിന്നും കൎത്താവായ യെശു ക്രിസ്തുവിങ്കൽനി
൮ ന്നും നിങ്ങൾക്ക കൃപയും സമാധാനവും ഉണ്ടായ്വരട്ടെ* ഒന്നാമത നി
ങ്ങളുടെ വിശ്വാസം ഭൂലൊകത്തിലൊക്കയും പ്രസിദ്ധപ്പെട്ടിരിക്ക
കൊണ്ട ഞാൻ നിങ്ങൾക്ക എല്ലാവൎക്കും വെണ്ടി എന്റെ ദൈവ
൯ ത്തെ യെശു ക്രിസ്തുമൂലം സ്തൊത്രം ചെയ്യുന്നു* എന്തെന്നാൽ ത
ന്റെ പുത്രന്റെ എവൻഗെലിയൊനിൽ ഞാൻ എന്റെ ആത്മാ
വൊടെ സെവിക്കുന്ന ദൈവം ഞാൻ നിങ്ങളെ ഇടവിടാതെ എ
൧൦ ല്ലായ്പൊഴും എന്റെ പ്രാൎത്ഥനകളിൽ ഓൎത്ത* നിങ്ങളുടെ അടുക്കൽ
വരുവാൻ ഇപ്പൊൾ എത പ്രകാരത്തിലും ദൈവത്തിന്റെ ഇഷ്ടം
കൊണ്ട എനിക്ക ഒരു നല്ല യാത്ര ലഭിപ്പാൻ ഇട വരെണമെന്ന
അപെക്ഷിച്ചുകൊണ്ട വരുന്നപ്രകാരത്തിന്ന എനിക്ക സാക്ഷിയാ
൧൧ കുന്നു* എന്തുകൊണ്ടെന്നാൽ നിങ്ങൾ സ്ഥിരപ്പെടെണ്ടുന്നതിന്നഞാൻ
നിങ്ങൾക്ക വല്ല ജ്ഞാന വരത്തെയും ഭാഗിച്ച തരുവാനായിട്ട നി
൧൨ ങ്ങളെ കാണ്മാൻ ഇച്ശിക്കുന്നു* അത നിങ്ങളുടെയും എന്റെയും
അന്യൊന്യ വിശ്വാസം കൊണ്ട ഞാൻ നിങ്ങളൊട കൂട ആശ്വസി

ക്കപ്പെടെണ്ടുന്നതിന്നാകുന്നു* എന്നാൽ സഹൊദരന്മാരെ മററുള്ള ൧൩
പുറജാതിക്കാരുടെ ഇടയിൽ എന്ന പൊലെ തന്നെ നിങ്ങളുടെ ഇ
ടയിലും എനിക്ക കുറഞ്ഞൊരു ഫലം ഉണ്ടാകുവാനായിട്ട ഞാൻ നി
ങ്ങളുടെ അടുക്കൽ വരുവാൻ പലപ്പൊഴും നിശ്ചയിച്ചു (എങ്കിലും ഇ
തുവരയും വിഘ്നപ്പെട്ടു) എന്ന നിങ്ങൾ അറിയാതെ ഇരിപ്പാൻ എ
നിക്ക മനസ്സായില്ല* ഞാൻ ഗ്രെക്കന്മാൎക്കും ബർബരായക്കാൎക്കും അ ൧൪
പ്രകാരം തന്നെ അറിവുള്ളവൎക്കും അറിവില്ലാത്തവൎക്കും കടക്കാരനാ
കുന്നു* ഇപ്രകാരം തന്നെ ഞാൻ എന്നാൽ ആകുന്നെടത്തൊളം ൧൫
റൊമായിലുള്ള നിങ്ങളൊടും എവൻഗെലിയൊനെ പ്രസംഗിപ്പാൻ
ഒരുങ്ങിയിരിക്കുന്നു* എന്തെന്നാൽ ഞാൻ ക്രിസ്തുവിന്റെ എവൻ ൧൬
ഗെലിയൊനെ കുറിച്ച ലജ്ജിക്കുന്നില്ല അത വിശ്വസിക്കുന്നവന്നൊ
ക്കെയും മുമ്പെ യെഹൂദനും അപ്രകാരം തന്നെ ഗ്രെക്കനും രക്ഷ
ക്ക ദൈവത്തിന്റെ ശക്തിയല്ലൊ ആകുന്നത* എന്തെന്നാൽ അ ൧൭
തിൽ ദൈവത്തിന്റെ നീതി വിശ്വാസത്തിൽനിന്ന വിശ്വാസ
ത്തിലെക്ക പ്രകാശിപ്പിക്കപ്പെടുന്നു നീതിമാൻ വിശ്വാസം കൊണ്ടജി
വിക്കും എന്ന എഴുതപ്പെട്ടിരിക്കുന്ന പ്രകാരം ആകുന്നു*

എന്തെന്നാൽ സത്യത്തെ നീതികെടിൽ പിടിച്ചുകൊള്ളുന്ന മനു ൧൮
ഷ്യരുടെ സകല ഭക്തികെടിന്നും നീതികെടിന്നും നെരെ ദൈവ
ത്തിന്റെ ക്രൊധം സ്വൎഗ്ഗത്തിൽനിന്ന പ്രകാശിക്കപ്പെടുന്നു* എ ൧൯
ന്തുകൊണ്ടെന്നാൽ ദൈവത്തെ കുറിച്ച അറിയപ്പെടാകുന്നത അവ
തിൽ സ്പഷ്ടമായിരിക്കുന്നു ദൈവം അവൎക്ക അതിനെ പ്രകാശിപ്പി
ച്ചുവല്ലൊ* എന്തെന്നാൽ അവന്റെ അപ്രത്യക്ഷ കാൎയ്യങ്ങൾ ലൊ ൨൦
കത്തിന്റെ സൃഷ്ടിമുതൽ അവന്റെ നിത്യ ശക്തിയും ദൈവത്വവും
തന്നെ നിൎമ്മിക്കപ്പെട്ട വസ്തുക്കളാൽ തിരിച്ചറിയപ്പെടുകകൊണ്ട സ്പ
ഷ്ടമായി കാണപ്പെടുന്നു എന്നതുകൊണ്ട അവർ ഒഴികഴിവില്ലാത്ത
വരാകുന്നു* അത എന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ അറി ൨൧
ഞ്ഞാറെയും അവനെ ദൈവം എന്ന വെച്ച സ്തുതിച്ചിട്ടില്ല കൃതജ്ഞ
ന്മാരായിരുന്നതുമില്ല അവരുടെ ചിന്തകളിൽ അവർ വ്യൎത്ഥന്മാ
രായി ഭവിക്കയും അവരുടെ ബുദ്ധിഹീനമായുള്ള ഹൃദയം ഇരിണ്ടു
പൊകയും ചെയ്തുതെ ഉള്ളു* തങ്ങൾ ജ്ഞാനികളാകുന്നു എന്ന പ ൨൨
റഞ്ഞുകൊണ്ട അവർ മൂഢന്മാരായി ഭവിച്ചു* നാശമില്ലാത്ത ദൈ ൨൩
വത്തിന്റെ മഹത്വത്തെ നാശമുള്ള മനുഷ്യനും പക്ഷികൾക്കും
നാല്ക്കാലിമൃഗങ്ങൾക്കും ഇഴഞ്ഞു നടക്കുന്ന ജന്തുക്കൾക്കും സദൃശമാ
യി ഉണ്ടാക്കപ്പെട്ടൊരു പ്രതിമയായി മാററുകയും ചെയ്തു* അതു ൨൪
കൊണ്ട ദൈവവും അവരുടെ ഹൃദയങ്ങളിലെ മൊഹങ്ങളാൽ അവ
രെ അശുദ്ധിയിലെക്ക അവരുടെ ശരീരങ്ങളെ തമ്മിൽ തന്നെ അ
വമാനിപ്പാനായിട്ട എല്പിച്ചു* ഇവർ ദൈവത്തിന്റെ സത്യത്തെ ൨൫
ഒരു വ്യാജമാക്കി തീൎക്കയും സ്രഷ്ടാവിനെക്കാൾ അധികം സൃഷ്ടിയെ
വന്ദിക്കയും സെവിക്കയും ചെയ്തു അവൻ എന്നെക്കും സ്തൊത്രം

൨൬ ചെയ്യപ്പെട്ടവനാകുന്നു ആമെൻ* ഇത ഹെതുവായിട്ട ദൈവം അ
വരെ ദുഷ്കാമങ്ങളിലെക്ക എല്പിച്ചു എന്തെന്നാൽ അവരുടെ സ്ത്രീക
ളും കൂട സ്വഭാവാനുഭൊഗത്തെ സ്വഭാവത്തിന്ന വിരൊധമുള്ളതാ
൨൭ ക്കി തീൎത്തു* അപ്രകാരം തന്നെ പുരുഷന്മാരും സ്ത്രീകളുടെ സ്വ
ഭാവാനുഭൊഗത്തെ വിട്ട തമ്മിൽ തമ്മിൽ തങ്ങളുടെ കാമത്തിൽ
ജ്വലിച്ച പുരുഷന്മാരൊട പുരുഷന്മാർ അവലക്ഷണമായുള്ളതി
നെ പ്രവൃത്തിക്കയും അവരുടെ പിഴക്ക തക്കവണ്ണമുള്ള പ്രതിഫല
൨൮ ത്തെ അവരിൽ തന്നെ പ്രാപിക്കയും ചെയ്തു* വിശെഷിച്ചും അ
വർ ദൈവത്തെ തങ്ങളുടെ അറിവിൽ വെച്ചുകൊൾവാൻ ഇഷ്ട
പ്പെടാതെ ഇരുന്ന പ്രകാരം തന്നെ ദൈവം അവരെ യൊഗ്യമല്ലാ
൨൯ ത്ത കാൎയ്യങ്ങളെ ചെയ്വാൻ ഒരു ത്യാജ്യമനസ്സിലെക്ക എല്പിച്ചു* അ
വർ സകല അന്യായത്താലും വെശ്യാദൊഷത്താലും ദുഷ്ടതയാലും
ദ്രവ്യാഗ്രഹത്താലും ദുശ്ചിന്തയാലും പൂൎണ്ണതപ്പെട്ടവരായി അസൂയ കു
ലപാതകം വിവാദം ചതി ദുശ്ശീലം ഇവയാൽ നിറഞ്ഞവരായി*
൩൦ മന്ത്രക്കാരായി കുരളക്കാരായി ദൈവദ്വെഷികളായി നിന്ദക്കാരാ
യി അഹങ്കാരികളായി ആത്മപ്രശംസക്കാരായി ദൊഷങ്ങൾക്കഹെ
തുഭൂതന്മാരായി മാതാപിതാക്കന്മാരെ അനുസരിക്കാത്തവരായി*
൩൧ ബുദ്ധിഹീനന്മാരായി നിയമലംഘനക്കാരായി സ്വഭാവ സ്നെഹമി
ല്ലാത്തവരായി യൊജ്യതയില്ലാത്തവരായി ദയയില്ലാത്തവരായി
൩൨ രിക്കുന്നു* ആയവർ (ഇപ്രകാരമുള്ള കാൎയ്യങ്ങളെ ചെയ്യുന്നവർമര
ണത്തിന്നയൊഗ്യന്മാരാകുന്നു എന്ന) ദൈവത്തിന്റെ വിധിയെ
അറിഞ്ഞിട്ടും അവയെ ചെയ്യുന്നു എന്ന മാത്രമല്ല അവയെ ചെയ്യു
ന്നവരൊട ഇഷ്ടപ്പെടുന്നു*

## ൨ അദ്ധ്യായം

മററുള്ളവരിൽ പാപത്തെ കുററമായി വിധിക്കയും പാപത്തെ
തന്നെ ചെയ്കയും ചെയ്യുന്നവർ യെഹൂദന്മാരായാലും പുറജാ
തിക്കാരായാലും ഒഴികഴിവില്ലാത്തവരാകുന്നു എന്നുള്ളത.

അതുകൊണ്ട ഹെ മനുഷ്യ വിധിക്കുന്ന നീ യാതൊരുത്തനായാ
ലും ഒഴികഴിവില്ലാത്തവനാകുന്നു എന്തെന്നാൽ നീ മററൊരുത്ത
നെ വിധിക്കുന്ന കാൎയ്യത്തിൽ നീ നിന്നെ തന്നെ ശിക്ഷക്ക വിധി
ക്കുന്നു എന്തുകൊണ്ടെന്നാൽ വിധിക്കുന്ന നീ ആ കാൎയ്യങ്ങളെ തന്നെ
൨ ചെയ്യുന്നു* എന്നാൽ അപ്രകാരമുള്ള കാൎയ്യങ്ങളെ ചെയ്യുന്നവരു
ടെ നെരെ ദൈവത്തിന്റെ വിധി സത്യത്തിൻ പ്രകാരമാകുന്നു
൩ എന്ന നാം അറിയുന്നു* പിന്നെ ഹെ മനുഷ്യ ഇപ്രകാരമുള്ള
കാൎയ്യങ്ങളെ ചെയ്യുന്നവരെ വിധിക്കയും അവയെ തന്നെ ചെയ്ക
യും ചെയ്യുന്ന നീ ദൈവത്തിന്റെ ന്യായ വിധിയിൽനിന്ന തെ
൪ററി പൊകുമെന്നുള്ളതിനെ നിരൂപിക്കുന്നുവൊ* അല്ലെങ്കിൽ
ദൈവത്തിന്റെ ദയ നിന്നെ അനുതാപത്തിങ്കലെക്ക ഉത്സാഹി

ഷ്പിക്കുന്നു എന്നു അറിയാതെ നീ അവന്റെ ദയയുടെയും ക്ഷമയു
ടെയും ദീൎഘശാന്തതയുടെയും സമ്പത്തിനെ നിരസിക്കുന്നുവൊ*
എന്നാൽ നിന്റെ കഠിനതകൊണ്ടും അനുതാപമില്ലാത്ത ഹൃദയം ൫
കൊണ്ടും നീ ക്രൊധത്തിന്റെയും ദൈവത്തിന്റെ ധൎമ്മ വിധിയു
ടെ പ്രസിദ്ധിയുടെയും ദിവസത്തെക്ക നിനക്കായിട്ട തന്നെ ക്രൊധ
ത്തെ നിക്ഷെപമാക്കി വെക്കുന്നു* അവൻ ഒരൊരുത്തന്ന അവന ൬
വന്റെ പ്രവൃത്തികളിൻ പ്രകാരം കൊടുക്കും* നല്ലപ്രവൃത്തിയിൽ ൭
ക്ഷമയൊടെ നിലനിന്ന മഹത്വത്തെയും ബഹുമാനത്തെയും അ
മൎത്ത്യതയെയും അന്വെഷിക്കുന്നവൎക്ക നിത്യജീവനെ* കലഹക്കാ ൮
രായി അന്യായത്തെ അനുസരിച്ചു നടക്ക അല്ലാതെ സത്യത്തെ അ
നുസരിച്ചു നടക്കാത്തവ്രായി ഉള്ളവൎക്ക ക്രൊധവും കൊപവും അ
ത്രെ* ദൊഷത്തെ ചെയ്യുന്ന മനുഷ്യന്റെയൊ മുമ്പെ യെഹൂദന്റെ ൯
യും അപ്രകാരം തന്നെ പുറജാതിക്കാരന്റെയും സകല ആത്മാവി
ന്നും ദുഃഖവും വെദനയും ആകുന്നു* നന്മചെയ്യുന്നവന്ന എല്ലാം ൰
മുമ്പെ യെഹൂദന്നും അപ്രകാരം തന്നെ പുറജാതിക്കാരന്നും മഹ
ത്വവും ബഹുമാനവും സമാധാനവും അത്രെ* ദൈവത്തിങ്കൽ പ ൰൧
ക്ഷഭെദമില്ലല്ലൊ* എന്തെന്നാൽ ന്യായപ്രമാണം കൂടാതെ പാപം ൰൨
ചെയ്തവരെല്ലാം ന്യായപ്രമാണം കൂടാതെ നശിച്ചുപൊകയും ചെ
യ്യും ന്യായപ്രമാണത്തിൽ പാപം ചെയ്തവരെല്ലാം ന്യായപ്രമാണ
ത്താൽ വിധിക്കപ്പെടുകയും ചെയ്യും* (എന്തെന്നാൽ ന്യായപ്രമാ ൰൩
ണത്തെ കെൾക്കുന്നവർ ദൈവത്തിന്റെ മുമ്പാക നീതിമാന്മാരാ
കുന്നില്ല ന്യായ പ്രമാണത്തെ ചെയ്യുന്നവർ നീതിമാന്മാരാക്കപ്പെ
ടുംതാനും* ന്യായപ്രമാണമില്ലാത്ത പുറജാതിക്കാർ ന്യായപ്രമാ ൰൪
ണത്തിലുള്ള കാൎയ്യങ്ങളെ സ്വഭാവമായി ചെയ്യുമ്പൊൾ ന്യായപ്ര
മാണമില്ലാത്ത ഇവർ തങ്ങൾക്ക തന്നെ ഒരു ന്യായപ്രമാണമാകു
ന്നുവല്ലൊ* അവർ തങ്ങളുടെ ഹൃദയങ്ങളിൽ എഴുതപ്പെട്ട ന്യായപ്ര ൰൫
മാണ പ്രവൃത്തിയെ കാണിച്ചു അവരുടെ മനസ്സ കൂടി സാക്ഷി നി
ല്ക്കയും അന്നന്ന അവരുടെ നിനവുകൾ തമ്മിൽ തമ്മിൽ കുറ്റപ്പെടുത്തു
കയൊ ഒഴികഴിവുണ്ടാക്കുകയൊ ചെയ്കയും ചെയ്തു വരുന്നു*) ദൈ ൰൬
വം എന്റെ എവൻഗെലിയൊൻ പ്രകാരം യെശു ക്രിസ്തുവിനെ
കൊണ്ടു മനുഷ്യരുടെ രഹസ്യങ്ങളെ ന്യായം വിധിക്കുന്ന ദിവസ
ത്തിൽ തന്നെ

കണ്ടാലും നീ ഒരു യെഹൂദനെന്ന പെർ പെടുകയും ന്യായപ്ര ൰൭
മാണത്തിങ്കൽ ആശ്രയിക്കയും ദൈവത്തിങ്കൽ ആത്മപ്രശംസ പ
റകയും* അവന്റെ ഹിതത്തെ അറികയും ന്യായപ്രമാണത്തിൽ ൰൮
നിന്ന പഠിപ്പിക്കപ്പെട്ടവനായി എറ്റവും ശ്രെഷ്ഠകാൎയ്യങ്ങളെ ബൊ
ധിക്കയും* ന്യായപ്രമാണത്തിലുള്ള അറിവിന്റെയും സത്യത്തി ൰൯
ന്റെയും ആകൃതിയുള്ളവനായ നീ താൻ തന്നെ കുരുടന്മാൎക്ക വഴി
കാണിക്കുന്നവനെന്നും അന്ധകാരത്തിലുള്ളവൎക്ക ഒരു വെളിച്ചമെ

൨൦ ന്നും* ബുദ്ധിഹീനന്മാൎക്ക ഗുരുവെന്നും ബാലന്മാരെ പഠിപ്പിക്കു
൨൧ ന്നവനെന്നും നിശ്ചയിക്കയും ചെയ്യുന്നുവല്ലൊ* ആയതുകൊണ്ട മ
റ്റൊരുത്തനെ പഠിപ്പിക്കുന്ന നീ നിന്നെ തന്നെ പഠിപ്പിക്കുന്നി
ല്ലയൊ മൊഷണം ചെയ്യരുത എന്ന പ്രസംഗിക്കുന്ന നീ തന്നെ
൨൨ മൊഷണം ചെയ്യുന്നുവൊ* വ്യഭിചാരം ചെയ്യരുത എന്ന പറയുന്ന
നീ തന്നെ വ്യഭിചാരം ചെയ്യുന്നുവൊ വിഗ്രഹങ്ങളെ വെറുക്കുന്ന നീ
൨൩ വിശുദ്ധമായുള്ളതിനെ കവൎന്നുകളയുന്നുവൊ* ന്യായപ്രമാണത്തി
ങ്കൽ ആത്മപ്രശംസ പറയുന്ന നീ ന്യായ പ്രമാണ ലംഘനം കൊണ്ട
൨൪ ദൈവത്തെ അവമാനിക്കുന്നുവൊ* എന്തുകൊണ്ടെന്നാൽ എഴുതപ്പെ
ട്ടിരിക്കുന്നപ്രകാരം തന്നെ ദൈവത്തിന്റെ നാമം നിങ്ങളാൽ പു
൨൫ റജാതിക്കാരുടെ ഇടയിൽ ദുഷിക്കപ്പെടുന്നു* എന്തെന്നാൽ നീ ന്യാ
യപ്രമാണത്തെ പ്രമാണിക്കുന്നു എങ്കിൽ ചെലാകൎമ്മം പ്രയൊജനപ്പെ
ടുന്നു സത്യം എന്നാൽ നീ ന്യായപ്രമാണത്തിന്റെ ലംഘനക്കാരനാ
കുന്നു എങ്കിൽ നിന്റെ ചെലാകൎമ്മം ചെലയില്ലായ്മയായി ഭവിക്കു
൨൬ ന്നു* അതുകൊണ്ട ചെലയില്ലായ്മ ന്യായപ്രമാണത്തിന്റെ നീതി
യെ പ്രമാണിക്കുന്നു എങ്കിൽ അവന്റെ ചെലയില്ലായ്മ ചെലയായി
൨൭ ട്ട എണ്ണിപ്പിക്കപ്പെടുകയില്ലയൊ* പിന്നെ സ്വഭാവമായി ഉള്ള ചെല
യില്ലായ്മ ന്യായപ്രമാണത്തെ പൂൎത്തിവരുത്തുന്നു എങ്കിൽ അക്ഷരം
കൊണ്ടും ചെലാകൎമ്മം കൊണ്ടും ന്യായപ്രമാണത്തെ ലംഘിക്കുന്നവ
൨൮ നായ നിന്നെ വിധിക്കയില്ലയൊ* എന്തുകൊണ്ടെന്നാൽ പുറമെ
യെഹൂദനായിരിക്കുന്നവൻ യെഹൂദനല്ല പുറമെ ജഡത്തിലുള്ള ചെ
൨൯ ലാകൎമ്മം ചെലാകൎമ്മവുമല്ല* ഉള്ളിൽ യെഹൂദനായിരിക്കുന്നവൻ
അത്രെ യെഹൂദൻ ആകുന്നത ഹൃദയത്തിലെ ചെലാകൎമ്മവും അക്ഷ
രത്തിലല്ല ആത്മാവിലാകുന്നു ഇതിന്റെ സ്തുതി മനുഷ്യരിൽനിന്ന
ല്ല ദൈവത്തിങ്കൽനിന്ന അത്രെ ആകുന്നത*

## ൩ അദ്ധ്യായം

൧ യെഹൂദന്മാരുടെ അവകാശം.—൨൦ ന്യായപ്രമാണത്താൽ ഒരു
ത്തനും നീതിമാനാക്കപ്പെടുന്നില്ല എല്ലാവനും വിശ്വാസത്താൽ
അത്രെ എന്നുള്ളത.

ആകയാൽ യെഹൂദന്റെ ശ്രെഷ്ഠത എന്ത അല്ലെങ്കിൽ ചെലാക
൨ ൎമ്മത്തിന്റെ പ്രയൊജനം എന്ത* സകല വിധത്തിലും വളരെ
ഉണ്ട ദൈവത്തിന്റെ വാക്യങ്ങൾ അവൎക്ക എല്പിക്കപ്പെട്ടതുകൊണ്ട
൩ വിശെഷാലും* എന്തെന്നാൽ ചിലർ വിശ്വസിക്കാതെ ഇരുന്നു
എങ്കിൽ എന്ത അവരുടെ അവിശ്വാസം ദൈവത്തിന്റെ വിശ്വാ
൪ സത്തെ നിഷ്ഫലമാക്കുമൊ* അത അരുതെ വിശെഷിച്ചും ദൈവം
സത്യവാനാകട്ടെ സകല മനുഷ്യനും അസത്യമുള്ളവനത്രെ നീ നി
ന്റെ വചനങ്ങളിൽ നീതിമാനാക്കപ്പെടുകയും നീ വിധിക്കപ്പെട്ട
പ്പൊൾ ജയിക്കയും ചെയ്യെണ്ടുന്നതിന്ന എന്ന എഴുതപ്പെട്ടിരിക്കു

ന്നപ്രകാരം തന്നെ* എന്നാൽ നമ്മുടെ നീതികെട ദൈവത്തി ൫
ന്റെ നീതിയെ വിശെഷതപ്പെടുത്തുന്നു എങ്കിൽ നാം എന്ത പറ
യും ക്രൊധത്തെ നടത്തുന്ന ദൈവം നീതിയില്ലാത്തവനൊ (ഞാൻ
ഒരു മനുഷ്യനെ പൊലെ തന്നെ പറയുന്നു)* അത അരുതെ അ ൬
പ്രകാരമായാൽ ദൈവം എങ്ങിനെ ലൊകത്തെ വിധിക്കും* എന്തു ൭
കൊണ്ടെന്നാൽ ദൈവത്തിന്റെ സത്യം എന്റെ അസത്യത്താൽ
അവന്റെ മഹത്വത്തിന്നായിട്ട വൎദ്ധിച്ചിട്ടുണ്ടെങ്കിൽ പിന്നെ ഞാൻ
കൂട ഒരു പാപി എന്ന പൊലെ വിധിക്കപ്പെടുന്നത എന്തിന*
(ഞങ്ങൾ ദുഷിക്കപ്പെടുന്ന പ്രകാരവും ഞങ്ങൾ പറയുന്നു എന്ന ൮
ചിലർ ചൊല്ലുന്ന പ്രകാരവും) നന്മകൾ വരുവാനായിട്ട നാം ദൊ
ഷങ്ങളെ ചെയ്യെണം എന്ന അരുതൊ ഇവരുടെ ശിക്ഷാവിധി
ന്യായമുള്ളതാകുന്നു*

പിന്നെ എന്ത നാം (അവരെക്കാൾ) വിശെഷതപ്പെട്ടിരിക്കുന്നു ൯
വൊ ഇല്ല ഒരു പ്രകാരത്തിലുമില്ല എന്തുകൊണ്ടെന്നാൽ യെഹൂദ
ന്മാരും പുറജാതിക്കാരുമായുള്ളവർ എല്ലാവരും പാപത്തിൽ അ
കപ്പെട്ടവരാകുന്നു എന്ന ഞങ്ങൾ മുമ്പിൽ തെളിയിച്ചിട്ടുണ്ട* ഇപ്ര ൰
കാരം എഴുതപ്പെട്ടിരിക്കുന്നു നീതിമാൻ ആരുമില്ല ഒരുത്തൻ പൊ
ലും ഇല്ല* തിരിച്ചറിയുന്നവൻ ആരുമില്ല ദൈവത്തെ അന്വെഷി ൰൧
ക്കുന്നവൻ ഒരുത്തനുമില്ല* എല്ലാവരും വഴിയിൽനിന്ന തെറ്റി ൰൨
പൊയി ഒരുപൊലെ പ്രയൊജനമില്ലാത്തവരായി തീൎന്നു ഗുണം
ചെയ്യുന്നവൻ ആരുമില്ല ഒരുത്തൻ പൊലുമില്ല* അവരുടെ തൊ ൰൩
ണ്ട ഒരു തുറന്ന പ്രെതക്കുഴിയാകുന്നു അവരുടെ നാവുകൾകൊണ്ട
അവർ വഞ്ചനയെ ശീലിച്ചു അണലികളുടെ വിഷം അവരുടെ അ
ധരങ്ങളിൻ താഴെ ഉണ്ട* അവരുടെ വായ ശാപം കൊണ്ടും കയ്പു ൰൪
കൊണ്ടും നിറഞ്ഞതാകുന്നു* അവരുടെ പാദങ്ങൾ രക്തത്തെ ചിന്നി ൰൫
ക്കുന്നതിന്ന ബദ്ധപ്പെട്ടിരിക്കുന്നു* നാശവും ബാധയും അവരുടെ ൰൬
വഴികളിൽ ഉണ്ട* സമാധാനത്തിന്റെ വഴിയെയും അവർ അറി ൰൭
ഞ്ഞിട്ടില്ല* അവരുടെ കണ്ണുകളുടെ മുമ്പാകെ ദൈവ ഭയമില്ല* ൰൮
എന്നാൽ ന്യായപ്രമാണം പറയുന്നതൊക്കയും ന്യായപ്രമാണ ൰൯
ത്തിൽ ഉൾപ്പെട്ടവൎക്ക പറയുന്നതാകുന്നു എന്ന നാം അറിയുന്നു
സകല വാ.ും അടക്കപ്പെടുകയും ദൈവത്തിന്റെ മുമ്പാക ലൊ
കമൊക്കയും കുറ്റമുള്ളതായിഭവിക്കയും ചെയ്യെണ്ടുന്നതിന്ന ആകു
ന്നു* ഇതുകൊണ്ട ന്യായപ്രമാണത്തിലെ പ്രവൃത്തികളാൽ ഒരു ജ ൨൰
ഡവും അവന്റെ മുമ്പാക നീതിയാക്കപ്പെടുകയില്ല എന്തെന്നാൽ
ന്യായപ്രമാണം കൊണ്ട പാപത്തിന്റെ അറിവ ഉണ്ടാകുന്നു*

എന്നാൽ ഇപ്പൊൾ ന്യായപ്രമാണത്തെ കൂടാതെ ദൈവത്തി ൨൰൧
ന്റെ നീതി ന്യായപ്രമാണത്താലും ദീൎഘദൎശികളാലും സാക്ഷീകരി
ക്കപ്പെടുകകൊണ്ട പ്രകാശിക്കപ്പെട്ടിരിക്കുന്നു* വിശ്വസിക്കുന്നവൎക്ക ൨൰൨
എല്ലാവൎക്കും എല്ലാവരുടെ മെലും യെശു ക്രിസ്തുവിന്റെ വിശ്വാ

സംകൊണ്ടുള്ള ദൈവത്തിന്റെ നീതിതന്നെ ഒട്ടും വ്യത്യാസമില്ല
൨൩ ല്ലൊ* എന്തെന്നാൽ എല്ലാവരും പാപം ചെയ്തു ദൈവത്തി
൨൪ ന്റെ മഹത്വത്തിന്ന കുറവുള്ളവരായി ഭവിക്കയും ചെയ്തു* അവ
ന്റെ കൃപയാൽ യെശു ക്രിസ്തുവിങ്കലുള്ള വീണ്ടെടുപ്പു മൂലം നെറുക്കന്യ
൨൫ മായി നീതിമാന്മാരാക്കപ്പെട്ടവരാകുന്നു* ദൈവത്തിന്റെ ക്ഷമ
കൊണ്ട മുമ്പെ കഴിഞ്ഞിട്ടുള്ള പാപങ്ങളുടെ മൊചനത്തിന്നായ്ക്കൊ
ണ്ട ദൈവം തന്റെ നീതിയെ പ്രകാശിപ്പിപ്പാനായിട്ട ഇവനെ
ഇവന്റെ രക്തത്തിലുള്ള വിശ്വാസം മൂലം ഒരു പരിഹാരമായി
൨൬ പ്രസിദ്ധമാക്കി വെച്ചു* ഈ കാലത്തിങ്കൽ അവന്റെ നീതിയെ
പ്രകാശിപ്പിപ്പാനായിട്ട തന്നെ അവൻ നീതിമാനും യെശുവിങ്കൽ
വിശ്വസിക്കുന്നവനെ നീതിമാനാക്കുന്നവനും ആകെണ്ടുന്നതിന്ന
൨൭ ആകുന്നു (എന്ന ഞാൻ പറയുന്നു)* അതുകൊണ്ട ആത്മപ്രശംസ
എവിടെ അത തള്ളപ്പെട്ടിരിക്കുന്നു എതു ന്യായപ്രമാണം കൊ
ണ്ട പ്രവൃത്തികളുടെയൊ അല്ല വിശ്വാസത്തിന്റെ ന്യായപ്രമാ
൨൮ ണം കൊണ്ടത്രെ* അതുകൊണ്ട ഒരു മനുഷ്യൻ ന്യായപ്രമാണ
ത്തിന്റെ പ്രവൃത്തികളെ കൂടാതെ വിശ്വാസത്താൽ നീതിമാനാക്ക
൨൯ പ്പെടുന്നു എന്ന നാം നിശ്ചയിക്കുന്നു* അവൻ യെഹൂദന്മാരുടെ
ദൈവം മാത്രമൊ പുറജാതിക്കാരുടെയും കൂടെ അല്ലയൊ അതെ പുറ
൩൦ ജാതിക്കാരുടെയും കൂടെ ആകുന്നു നിശ്ചയം* അതെന്തുകൊണ്ടെന്നാൽ
ചെലാകൎമ്മത്തെ വിശ്വാസം കൊണ്ടും ചെലയില്ലായ്മയെ വിശ്വാ
൩൧ സത്താലും നീതിയാക്കുന്നവൻ ഒരു ദൈവം തന്നെ ആകുന്നു* അ
തുകൊണ്ട ഞങ്ങൾ വിശ്വാസം കൊണ്ട ന്യായപ്രമാണത്തെ നിഷ്ഫ
ലമാക്കുന്നുവൊ അത അരുതെ ഞങ്ങൾ ന്യായ പ്രമാണത്തെ സ്ഥി
രപ്പെടുത്തുന്നതെയുള്ളു*

## ൪ അദ്ധ്യായം

൧ അബ്രഹാമിന്റെ വിശ്വാസം അവന്ന നീതിയായി എണ്ണിപ്പിക്ക
പ്പെട്ടത.—൨൩ നമ്മുടെയും അങ്ങിനെ തന്നെ ആകും എന്നുള്ളത

൧ ആകയാൽ നമ്മുടെ പിതാവായ അബ്രഹാം ജഡത്തിൻ പ്രകാരം
൨ കണ്ടതെന്ത എന്ന നാം പറയും* എന്തെന്നാൽ അബ്രഹാം പ്രവൃ
ത്തികളാൽ നീതിമാനാക്കപ്പെട്ടു എങ്കിൽ അവന്ന പുകഴുവാൻ ഇ
൩ ടയുണ്ട ദൈവത്തിന്റെ മുമ്പാക ഇല്ല താനും* എന്തെന്നാൽ വെ
ദവാക്യം എന്ത പറയുന്നു അബ്രഹാം ദൈവത്തെ വിശ്വസിച്ചു അ
൪ ത അവന്ന നീതിയായി എണ്ണിപ്പിക്കപ്പെടുകയും ചെയ്തു* എന്നാൽ
പ്രവൃത്തിക്കുന്നവന്ന പ്രതിഫലം കൃപയുടെ എന്ന കണക്കാക്കപ്പെട്ട
൫ ന്നില്ല കടത്തിന്റെ എന്നത്രെ* എന്നാൽ പ്രവൃത്തി ചെയ്യാതെ
ഭക്തിഹീനനെ നീതിമാനാക്കുന്നവങ്കൽ വിശ്വസിക്കുന്നവന്ന അവ
൬ ന്റെ വിശ്വാസം നീതിയായി എണ്ണിപ്പിക്കപ്പെടുന്നു* ആൎക്ക ദൈവം
പ്രവൃത്തികളെ കൂടാതെ നീതിയെ എണ്ണിപ്പിക്കുന്നുവൊ ആ മനുഷ്യ

ന്റെ ഭാഗ്യത്തെ ദാവീദും ഇപ്രകാരം തന്നെ പറയുന്നു* ആരുടെ അ ൭
കൃത്യങ്ങൾ മൊചിക്കപ്പെടുന്നുവൊ വിശെഷിച്ചും ആരുടെ പാപങ്ങൾ
മറെക്കപ്പെടുന്നുവൊ അവർ ഭാഗ്യവാന്മാരാകുന്നു* ആൎക്ക കൎത്താവ ൮
പാപത്തെ എണ്ണിപ്പിക്കാതെ ഇരിക്കുമൊ ആ മനുഷ്യൻ ഭാഗ്യവാനാ
കുന്നു* അതുകൊണ്ട ഈ ഭാഗ്യം ചെലാകൎമ്മത്തിൽ മാത്രമൊ ചെല ൯
യില്ലായ്മയിൽ കൂടി ഉണ്ടൊ വിശ്വാസം നീതിയായി അബ്രഹാ
മിന്ന എണ്ണിപ്പിക്കപ്പെട്ടു എന്ന നാം പറയുന്നുവല്ലൊ* എന്നാൽ ൧൦
അത എങ്ങിനെ എണ്ണിപ്പിക്കപ്പെട്ടു അവൻ ചെലാകൎമ്മത്തൊടെ ഇ
രുന്നപ്പൊളൊ ചെലയില്ലായ്മയൊടെ ഇരുന്നപ്പൊളൊ ചെലാ
കൎമ്മത്തിൽ അല്ല ചെലയില്ലായ്മയിൽ അത്രെ* പിന്നെ അവൻ ൧൧
ചെലയില്ലായ്മയൊടെ ഇരുന്നപ്പൊൾ അവന്ന ഉണ്ടായ വിശ്വാസ
ത്തിന്റെ നീതിയുടെ ഒരു മുദ്രയായിട്ട ചെലാകൎമ്മത്തിന്റെ അട
യാളത്തെ പ്രാപിച്ചു വിശ്വസിക്കുന്നവർ എല്ലാവരും ചെലാകൎമ്മം
ചെയ്യപ്പെടുന്നില്ല എങ്കിലും അവൎക്കും കൂടി നീതി എണ്ണിപ്പിക്കപ്പെടുവാ
നായിട്ട അവൻ അവരുടെ പിതാവായും* ചെലാകൎമ്മമുള്ളവൎക്കമാ ൧൨
ത്രമല്ല നമ്മുടെ പിതാവായ അബ്രഹാമിന്ന അവൻ ചെലയില്ലായ്മ
യൊടിരുന്നപ്പൊൾ ഉണ്ടായ വിശ്വാസത്തിന്റെ അടികളിൽ നട
ക്കുന്നവൎക്കും കൂടെ ചെലാകൎമ്മത്തിന്റെ പിതാവായും ഭവിക്കെണ്ടുന്ന
തിന്ന ആകുന്നു* എന്തുകൊണ്ടെന്നാൽ അബ്രഹാമിന്ന എങ്കിലും അ ൧൩
വന്റെ സന്തതിക്ക എങ്കിലും അവൻ ലൊകത്തിന്റെ അവകാശി
യായി ഭവിക്കുമെന്നുള്ള വാഗ്ദത്തം ഉണ്ടായത ന്യായപ്രമാണംകൊ
ണ്ടല്ല വിശ്വാസത്തിന്റെ നീതികൊണ്ട അത്രെ* എന്തെന്നാൽ ന്യാ ൧൪
യപ്രമാണത്തിലുൾപ്പെട്ടവർ അവകാശികൾ (ആകുന്നു) എങ്കിൽ വി
ശ്വാസം വ്യൎത്ഥമായിതീൎന്നു വാഗ്ദത്തവും നിഷ്ഫലമായിതീൎന്നു എന്തെ ൧൫
ന്നാൽ ന്യായപ്രമാണം ക്രൊധത്തെ ഉണ്ടാക്കുന്നു ന്യായപ്രമാണം
ഇല്ലാത്തെടത്ത ലംഘനമില്ലല്ലൊ* അതുകൊണ്ട ആയത കൃപയാൽ ൧൬
ഉണ്ടാകെണ്ടുന്നതിന്ന വിശ്വാസത്തിൽനിന്നുള്ളതാകുന്നു വാഗ്ദത്തം
സന്തതിക്ക ഒക്കയും നിശ്ചയമാകെണ്ടുന്നതിന്ന ആകുന്നു ന്യായപ്രമാ
ണത്തിലുള്ളതിന്ന മാത്രമല്ല* (ഞാൻ നിന്നെ അനെകം ജാതിക ൧൭
ളുടെ പിതാവാക്കി വെച്ചു എന്ന എഴുതിയിരിക്കുന്ന പ്രകാരം) അ
ബ്രഹാം വിശ്വസിച്ചവനായി മരിച്ചവരെ ജീവിപ്പിക്കുന്നവനായി
ഇല്ലാത്തവയെ ഉള്ളവയെ പൊലെ വിളിക്കുന്നവനായുള്ള ദൈവ
മായവന്റെ മുമ്പാക നമ്മുടെ എല്ലാവരുടെയും പിതാവാകുന്ന അ
ബ്രഹാമിന്റെ വിശ്വാസത്തിലുള്ളതിന്നും കൂടെ* അവൻ നിന്റെ ൧൮
സന്തതി ഇപ്രകാരമാകുമെന്ന പറയപ്പെട്ട പ്രകാരം അവൻ അനെ
കം ജാതികൾക്ക പിതാവാകെണ്ടുന്നതിന്ന ആശെക്ക വിരൊധമായി
ആശയിൽ വിശ്വസിച്ചു* വിശെഷിച്ച അവൻ വിശ്വാസത്തിൽ ക്ഷീ ൧൯
ണനല്ലായ്ക കൊണ്ട എകദെശം നൂറ വയസ്സായതാറെയും അന്ന ന
ശിച്ചമാറായുള്ള തന്റെ ദെഹത്തെയും സാറായുടെ ഗൎഭത്തിന്റെ

൨൦ ജീവനില്ലായ്മയെയും വിചാരിച്ചില്ല* അവൻ ദൈവത്തിന്റെ വാഗ്ദത്തത്തിൽ അവിശ്വാസത്താൽ സംശയിച്ചില്ല ദൈവത്തി
൨൧ ങ്കൽ സ്തുതിചെയ്കയും* അവൻ വാഗ്ദത്തം ചെയ്തതിനെ നടത്തുവാൻ കൂടി പ്രാപ്തനെന്ന പൂർണ്ണമായി നിശ്ചയിക്കയും ചെയ്തു കൊ
൨൨ ണ്ട വിശ്വാസത്തിൽ ശക്തിപ്പെട്ടിരുന്നതെ ഉള്ളു* ആയതുകൊണ്ട
൨൩ അത അവന്നു നീതിയായി കണക്കിടപ്പെടുകയും ചെയ്തു* എന്നാൽ അത അവന്ന കണക്കിടപ്പെട്ടു എന്നുള്ളത അവന്റെ നി
൨൪ മിത്തമായിട്ടു മാത്രം എഴുതപ്പെട്ടതല്ല* നമ്മുടെ കർത്താവായ യെശുവിനെ മരിച്ചവരിൽനിന്ന ഉയിർപ്പിച്ചവങ്കൽ നാം വിശ്വസിക്കു ന്നു എങ്കിൽ അത കണക്കിടപ്പെടുവാൻ ഭാവിക്കുന്ന നമ്മുടെനിമി
൨൫ ത്തമായിട്ടു കൂടെ ആകുന്നു* ഇവൻ നമ്മുടെ അപരാധങ്ങൾക്കായിട്ട ഏല്പിക്കപ്പെടുകയും നമ്മുടെ നീതികരണത്തിന്നായിട്ട ഉയിർപ്പിക്കപ്പെടുകയും ചെയ്തു*

## ൫ അദ്ധ്യായം

൧ വിശ്വാസത്താൽ നീതിമാന്മാരാക്കപ്പെടുകകൊണ്ട നമുക്ക ദൈവത്തൊടു സമാധാനം ഉണ്ട എന്നുള്ളത.—൧൨ പാപവും മരണവും ആദമിനാലും.—൧൭ നീതികരണവും ജീവനും ക്രിസ്തുവിനാലും വന്നു എന്നുള്ളത.

ആകയാൽ വിശ്വാസത്താൽ നീതിമാന്മാരാക്കപ്പെടുകകൊണ്ട നമുക്ക നമ്മുടെ കർത്താവായ യെശു ക്രിസ്തു മൂലമായി ദൈവത്തൊടസ
൨ മാധാനം ഉണ്ട* അവൻ മൂലമായും നമുക്ക നാം നില്ക്കുന്ന ഈ കൃപയിലെക്ക വിശ്വാസം കൊണ്ട ഉപാഗമനം ഉണ്ട ദൈവത്തിന്റെ മഹത്വത്തിന്റെ ആശാബന്ധത്തിൽ ആനന്ദിക്കയും ചെയ്യുന്നു* എന്നാൽ
൩ ഇത മാത്രം അല്ല കഷ്ടത ക്ഷമയെ ഉണ്ടാക്കുന്നു എന്ന അറിഞ്ഞ് ക
൪ ഷ്ടതകളിലും നാം പുകഴുന്നു* എന്നാൽ ക്ഷമ പരിജ്ഞാനത്തെയും
൫ പരിജ്ഞാനം ആശാബന്ധത്തെയും (ഉണ്ടാക്കുന്നു)* എന്നാൽ ആശാബന്ധം ലജ്ജിപ്പിക്കുന്നില്ല എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ സ്നെഹം നമുക്ക നല്കപ്പെട്ടിരിക്കുന്ന പരിശുദ്ധാത്മാവിനാൽ നമ്മുടെ ഹൃദ
൬ യങ്ങളിൽ പകരപ്പെടുന്നു* എന്തെന്നാൽ നാം ശക്തിയില്ലാത്തവരായി തന്നെ ഇരുന്നപ്പൊൾ തൽസമയത്തിങ്കൽ ക്രിസ്തു ഭക്തിഹീനന്മാ
൭ ർക്ക പകരം മരിച്ചു* ഒരു നീതിമാന്ന പകരം ഒരുത്തൻ മരിക്കുന്നത ദുർല്ലഭമല്ലൊ ആകുന്നത എങ്കിലും നല്ലവന്ന പകരം ഒരുത്തൻ
൮ മരിപ്പാൻ കൂടി തുനിയുമായിരിക്കും* എങ്കിലൊ നാം പാപികളായിരുന്നപ്പൊൾ തന്നെ ക്രിസ്തു നമുക്ക പകരം മരിച്ചതുകൊണ്ട ദൈ
൯ വം തന്റെ സ്നെഹത്തെ നമ്മിലെക്ക വിശെഷതപ്പെടുത്തി* ആകയാൽ നാം ഇപ്പൊൾ അവന്റെ രക്തത്താൽ നീതിമാന്മാരാക്കപ്പെട്ടതുകൊണ്ട എറവും അധികമായി നാം ക്രൊധത്തിൽനിന്ന
൧൦ അവനാൽ രക്ഷിക്കപ്പെടുമല്ലൊ* എന്തുകൊണ്ടെന്നാൽ നാം ശത്രു

കളായിരുന്നപ്പൊൾ നാം ദൈവത്തൊട അവന്റെ പുത്രന്റെ മരണത്താൽ യൊജിപ്പിക്കപ്പെട്ടു എങ്കിൽ യൊജിപ്പിക്കപ്പെട്ടുകകൊണ്ട നാം അവന്റെ ജീവനാൽ എത്രയും അധികം രക്ഷിക്കപ്പെടും* ൧൧ അത മാത്രം അല്ല ഇപ്പൊൾ നമ്മെക്ക യൊജിപ്പിനെ ലഭിപ്പിച്ചിരിക്കുന്നവനായി നമ്മുടെ കൎത്താവായ യെശു ക്രിസ്തു മൂലം നാം ദൈവത്തിങ്കൽ ആനന്ദിക്കയും കൂടി ചെയ്യുന്നു* ൧൨ അതുകൊണ്ട എതുപ്രകാരം ഒരു മനുഷ്യനാൽ പാപവും പാപത്താൽ മരണവും ലൊകത്തിലെക്ക കടന്നുവൊ അപ്രകാരം തന്നെ മരണം എല്ലാവരും പാപം ചെയ്യിരിക്കകൊണ്ട സകല മനുഷ്യരുടെ മെലും വ്യാപിച്ചിരിക്കുന്നു* എന്തെന്നാൽ ന്യായപ്രമാണംവരെ പാപം ലൊകത്തിൽ ഉണ്ടായിരുന്നു ന്യായപ്രമാണം ഇല്ലാതെയിരിക്കുമ്പൊൾ പാപം കണക്കിടപ്പെടുന്നില്ല താനും* ൧൪ എങ്കിലും മരണം ആദാം മുതൽ മൊശെവരെ വരുവാനിരുന്നവന്റെ സ്വരൂപമായുള്ള ആദാമിന്റെ ലംഘനത്തിന്ന സദൃശമായി പാപം ചെയ്യാത്തവരുടെ മെലും കൂടെ ഭരിച്ചു* ൧൫ എന്നാലും അപരാധം എതു പ്രകാരമൊ വരം അപ്രകാരം തന്നെ അല്ല എന്തെന്നാൽ ഒരുത്തന്റെ അപരാധത്താൽ പലരും മരിച്ചു എങ്കിൽ ദൈവത്തിന്റെ കൃപയും യെശു ക്രിസ്തു എന്നൊരു മനുഷ്യനെകൊണ്ടുള്ള കൃപയായുള്ള ദാനവും പലൎക്കും എത്ര അധികം പരിപൂൎണ്ണമായിരിക്കുന്നു* ൧൬ വിശെഷിച്ചും പാപം ചെയ്ത ഒരുത്തനാൽ ഉണ്ടായത എത പ്രകാരമൊ ദാനം അപ്രകാരം അല്ല എന്തെന്നാൽ വിധി ഒരുത്തനാൽ ശിക്ഷ വിധിയിങ്കലെക്ക ആയി വരം പല അപരാധങ്ങളിൽനിന്നും നീതീകരണത്തിന്നുള്ളതാകുന്നു താനും* ൧൭ എന്തുകൊണ്ടെന്നാൽ ഒരുത്തന്റെ അപരാധം കൊണ്ട മരണം ഒരുത്തനാൽ ഭരിച്ചു എങ്കിൽ കൃപയുടെയും നീതി ദാനത്തിന്റെയും പരിപൂൎണ്ണതയെ ലഭിക്കുന്നവർ യെശു ക്രിസ്തു എന്നൊരുത്തനാൽ എത്രയും അധികമായി ജീവങ്കൽ വാഴും* ൧൮ അതുകൊണ്ട ഒരുത്തന്റെ അപരാധത്താൽ എത പ്രകാരം സകല മനുഷ്യരുടെ മെലും വിധി ശിക്ഷവിധിക്കായി ഉണ്ടായൊ അപ്രകാരം തന്നെ ഒരുത്തന്റെ നീതിയാൽ വരം സകല മനുഷ്യരുടെ മെലും ജീവന്റെ നീതീകരണത്തിന്ന ഉണ്ടായി* ൧൯ എന്തെന്നാൽ എതു പ്രകാരം ഒരു മനുഷ്യന്റെ അനുസരണക്കെടുകൊണ്ട പലരും പാപികളായി ചമയപ്പെട്ടുവൊ അപ്രകാരം തന്നെ ഒരുത്തന്റെ അനുസരണം കൊണ്ട പലരും നീതിമാന്മാരായി ചമയപ്പെടും* ൨൦ വിശെഷിച്ച അപരാധം വൎദ്ധിക്കെണ്ടുന്നതിന്നായിട്ട ന്യായപ്രമാണം പ്രവെശിച്ചു പാപം വൎദ്ധിച്ചെടത്ത കൃപ എററം അധികം വൎദ്ധിച്ചു താനും* ൨൧ എതുപ്രകാരം പാപം മരണത്തിങ്കലെക്ക വാണിരിക്കുന്നുവൊ അപ്രകാരം തന്നെ നമ്മുടെ കൎത്താവായ യെശുക്രിസ്തു മൂലം കൃപ നീതി കൊണ്ട നിത്യ ജീവങ്കലെക്ക വാഴെണ്ടുന്നതിന്നായിട്ട ആകുന്നു*

## ൬ അദ്ധ്യായം

൧ നാം പാപത്തിൽ വസിക്കരുത.—൰൨ പാപത്തെ നമ്മിൽ ഭരിപ്പിക്കയും അരുത.—൨൩ മരണം പാപത്തിന്റെ കൂലിയാകുന്നു എന്നുള്ളത.

അതുകൊണ്ട നാം എന്ത പറയും കൃപ വൎദ്ധിക്കേണ്ടുന്നതിന നാം
൨ പാപത്തിൽ നില്ക്കാമൊ* അത അരുതെ പാപത്തിന്ന മരിച്ചിട്ടു
൩ ള്ള നാം ഇനി എങ്ങിനെ അതിൽ ജീവിക്കും* യെശു ക്രിസ്തുവിങ്ക
ലെക്ക ബപ്തിസ്മപ്പെട്ട നാം എല്ലാവരും അവന്റെ മരണത്തിങ്ക
൪ ലെക്ക ബപ്തിസ്മപ്പെട്ടു എന്ന നിങ്ങൾ അറിയുന്നില്ലയൊ* അതുകൊ
ണ്ട നാം മരണത്തിങ്കലെക്ക ബപ്തിസ്മയാൽ അവനൊടു കൂടി അട
ക്കപ്പെട്ടിരിക്കുന്നു ക്രിസ്തു എതു പ്രകാരം പിതാവിന്റെ മഹത്വത്താൽ
മരിച്ചവരിൽനിന്ന ഉയിൎപ്പിക്കപ്പെട്ടുവൊ അപ്രകാരം തന്നെ നാം
കൂട ജീവന്റെ പുതുക്കത്തിൽ നടന്നുകൊള്ളെണ്ടുന്നതിന ആകുന്നു*
൫ എന്തുകൊണ്ടെന്നാൽ അവന്റെ മരണത്തിന്റെ സദൃശത്തിൽ
നാം കൂട നടപ്പെട്ടവരാകുന്നു എങ്കിൽ നാം അവന്റെ ജീവിച്ചെ
൬ ഴുനീല്പിന്റെ സദൃശത്തിലും ഇരിക്കും* നാം ഇനിമെൽ പാപത്തെ
സെവിക്കാതെ ഇരിപ്പാനായിട്ട പാപശരീരം നശിച്ചു പൊകെണ്ടുന്ന
തിന്ന നമ്മുടെ പഴയ മനുഷ്യൻ അവനൊടു കൂടെ കുരിശിൽ തറക്ക
൭ പ്പെട്ടിരിക്കുന്നു എന്നുള്ളതിനെ അറിഞ്ഞുകൊണ്ട ആകുന്നു* എന്തെ
ന്നാൽ മരിച്ചിട്ടുള്ളവൻ പാപത്തിങ്കൽനിന്ന വിടിയിക്കപ്പെട്ടിരിക്കു
൮ ന്നു* പിന്നെ നാം ക്രിസ്തുവിനൊട കൂട മരിച്ചു എങ്കിൽ നാം അവ
൯ നൊടു കൂടി ജീവിച്ചിരിക്കുമെന്നും വിശ്വസിക്കുന്നു* ക്രിസ്തു മരിച്ചവ
രിൽനിന്ന ഉയിൎത്തെഴുനീറ്റതുകൊണ്ട ഇനി മരിക്കയില്ല മരണ
ത്തിന്ന ഇനി അവന്റെ മെൽ അധികാരമില്ല എന്ന അറിഞ്ഞു
൰ കൊണ്ട ആകുന്നു* എന്തെന്നാൽ അവൻ മരിച്ചതൊ പാപത്തിന്ന
ഒരിക്കൽ മരിച്ചു അവൻ ജീവിക്കുന്നതൊ ദൈവത്തിങ്കലെക്ക ജീ
൰൧ വിക്കുന്നു* അപ്രകാരം തന്നെ സത്യമായി നിങ്ങൾ പാപത്തിന്ന
മരിച്ചവരാകുന്നു എങ്കിലും നമ്മുടെ കൎത്താവായ യെശു ക്രിസ്തുവി
നാൽ ദൈവത്തിന്ന ജീവിക്കുന്നവരാകുന്നു എന്ന നിങ്ങളും വിചാ
൰൨ രിച്ചുകൊൾവിൻ* ആയതുകൊണ്ട പാപം നിങ്ങൾ അതിന്റെ മൊ
ഹങ്ങളിൽ അതിനെ അനുസരിച്ചു നടക്കെണ്ടുന്നതിന്ന നിങ്ങളുടെ മ
൰൩ രണമുള്ള ശരീരത്തിൽ വാഴരുത* നിങ്ങൾ നിങ്ങളുടെ അവയവ
ങ്ങളെ പാപത്തിന്ന അന്യായത്തിന്റെ ആയുധങ്ങളാക്കി നിൎത്തു
കയും അരുത എങ്കിലും ദൈവത്തിന്ന നിങ്ങളെ തന്നെ മരിച്ചവ
രിൽനിന്ന ജീവിച്ചിരിക്കുന്നവരായും ദൈവത്തിന്ന നിങ്ങളുടെ അ
൰൪ വയവങ്ങളെ നീതിയുടെ ആയുധങ്ങളായും നിൎത്തുവിൻ* എന്തെ
ന്നാൽ പാപത്തിന്ന നിങ്ങളുടെ മെൽ അധികാരമുണ്ടാകയില്ല എ
ന്തുകൊണ്ടെന്നാൽ നിങ്ങൾ ന്യായപ്രമാണത്തിൻ കീഴുള്ളവരല്ല കൃ
൰൫ പയിൻ കീഴുള്ളവരത്രെ* എന്നാൽ എന്ത നാം ന്യായപ്രമാണ

ത്തിൻ കിഴുള്ളവരല്ല കൃപയിൻ കിഴുള്ളവർ തന്നെ ആകകൊണ്ട
നാം പാപത്തെ ചെയ്യാമൊ അത അരുത* നിങ്ങൾ യാതൊരുത്ത ൧൬
നൊട അനുസരിച്ചുനടപ്പാൻ നിങ്ങളെ ദാസന്മാരാക്കി വെച്ചുവൊ
മരണത്തിങ്കലെക്ക പാപത്തിന്റെയൊ നീതിയിങ്കലെക്ക അനുസ
രണത്തിന്റെയൊ നിങ്ങൾ അനുസരിക്കുന്നവന്റെ ദാസന്മാരാ
കുന്നു എന്ന നിങ്ങൾ അറിയുന്നില്ലയൊ* എന്നാൽ നിങ്ങൾ പാപ ൧൭
ത്തിന്റെ ദാസന്മാരായിരുന്നു എങ്കിലും നിങ്ങൾക്ക ഏല്പിക്കപ്പെട്ട
ഉപദെശ ചട്ടത്തെ ഹൃദയത്തിൽ നിന്ന അനുസരിച്ചതുകൊണ്ടദൈ
വത്തിന്ന സ്തൊത്രമുണ്ടാകട്ടെ* എന്നാൽ പാപത്തിൽനിന്ന വെ ൧൮
റാക്കപ്പെട്ടവരാകകൊണ്ട നിങ്ങൾ നീതിക്ക ഭൃത്യന്മാരായി ഭവിച്ചു*
നിങ്ങളുടെ ജഡത്തിലെ ശക്തിഹീനതയുടെ നിമിത്തമായിട്ട ഞാൻ ൧൯
മനുഷ്യപ്രകാരത്തിൽ പറയുന്നു എന്തെന്നാൽ നിങ്ങൾ എതുപ്രകാ
രം നിങ്ങൾ നിങ്ങളുടെ അവയവങ്ങളെ അശുദ്ധിക്കും അക്രമത്തിങ്ക
ലെക്ക അക്രമത്തിന്നും ദാസന്മാരാക്കി വെച്ചുവൊ അപ്രകാരം ത
ന്നെ ഇപ്പൊൾ നിങ്ങളുടെ അവയവങ്ങളെ ശുദ്ധിയിലെക്ക നീതിക്കും
ദാസന്മാരാക്കികൊൾവിൻ* എന്തെന്നാൽ നിങ്ങൾ പാപത്തിന്റെ ൨൦
ദാസന്മാരായിരുന്നപ്പൊൾ നിങ്ങൾ നീതിയിൽനിന്ന വെറാക്കപ്പെ
ട്ടവരായിരുന്നു* ആകയാൽ നിങ്ങൾ ഇപ്പൊൾ ലജ്ജിക്കുന്ന കാൎയ്യ ൨൧
ങ്ങളിൽ അന്ന നിങ്ങൾക്ക എന്ത ഫലം ഉണ്ടായി ആ കാൎയ്യങ്ങളുടെ
അവസാനം മരണമല്ലൊ ആകുന്നത* എന്നാൽ ഇപ്പൊൾ നിങ്ങൾ ൨൨
പാപത്തിൽനിന്ന വെറാക്കപ്പെട്ട ദൈവത്തിന്ന ദാസന്മാരായി ഭ
വിച്ചിരിക്കകൊണ്ട നിങ്ങൾക്ക ശുദ്ധിയിങ്കലെക്ക നിങ്ങളുടെ ഫലവും
അവസാനം നിത്യജീവനും ഉണ്ട* എന്തെന്നാൽ പാപത്തിന്റെ ൨൩
കൂലി മരണമാകുന്നു ദൈവത്തിന്റെ ദാനം നമ്മുടെ കൎത്താവാ
യ യെശു ക്രിസ്തു മൂലം നിത്യജീവനാകുന്നു താനും*

## ൭ അദ്ധ്യായം

൧ ഒരു മനുഷ്യൻ ജീവനൊടിരിക്കുമ്പൊൾ അല്ലാതെ പിന്നെ ഒരു ന്യായപ്രമാണത്തിന്നും അവന്റെ മെൽ അധികാരമില്ല.—൭ ന്യായപ്രമാണം പാപമല്ല.—൧൨ അത വിശുദ്ധിയും നീതിയും നന്മയും ഉള്ളതത്രെ ആകുന്നത.

സഹൊദരന്മാരെ മനുഷ്യൻ ജീവിച്ചിരിക്കുന്നെടത്തൊളം ന്യാ
യപ്രമാണത്തിന്ന അവന്റെ മെൽ അധികാരമുണ്ട എന്ന നിങ്ങൾ
അറിയുന്നില്ലയൊ (ഞാൻ ന്യായപ്രമാണത്തെ അറിയുന്നവരൊട
ല്ലൊ പറയുന്നത)* എന്തെന്നാൽ ഭൎത്താവുള്ള സ്ത്രീ അവളുടെ ഭ ൨
ൎത്താവ ജീവിച്ചിരിക്കുന്നെടത്തൊളം ന്യായപ്രമാണത്താൽ അവ
നൊട ബന്ധിക്കപ്പെട്ടിരിക്കുന്നു എന്നാൽ ഭൎത്താവ മരിച്ചു എങ്കിൽ
അവൾ അവളുടെ ഭൎത്താവിന്റെ ന്യായത്തിൽനിന്ന ഒഴിയപ്പെ
ട്ടിരിക്കുന്നു* അതുകൊണ്ട അവളുടെ ഭൎത്താവ ജീവനൊടിരിക്ക ൩

പ്പൊൾ അവൾ മറെറാരു പുരുഷനെ വിവാഹം ചെയ്യപ്പെട്ടാൽ
അവൾ വ്യഭിചാരിണി എന്ന വിളിക്കപ്പെടും എന്നാൽ അവളുടെ
ഭൎത്താവ മരിച്ചു എന്ന വരികിൽ അവൾ ആ ന്യായത്തിൽനിന്ന
വെർപ്പെട്ടവളാകുന്നു അതുകൊണ്ട അവൾ മറെറാരു പുരുഷനെ
൩ വിവാഹം ചെയ്യപ്പെട്ടാലും വ്യഭിചാരിണി ആകയില്ല* എന്നതുകൊ
ണ്ട എന്റെ സഹൊദരന്മാരെ നാം ദൈവത്തിന്ന ഫലത്തെ ഉണ്ടാ
ക്കുവാനായിട്ട നിങ്ങൾ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനില്ക്കപ്പെട്ടവ
നായ മറെറാരുത്തന്ന വിവാഹം ചെയ്യപ്പെടെണ്ടുന്നതിന്ന നിങ്ങ
ളും ക്രിസ്തുവിന്റെ ശരീരത്താൽ ന്യായ പ്രമാണത്തിന്ന മരിച്ചവ
൫ രായി ഭവിച്ചു* എന്തുകൊണ്ടെന്നാൽ നാം ജഡത്തിൽ ആയിരു
ന്നപ്പൊൾ മരണത്തിലെക്ക ഫലത്തെ ഉണ്ടാക്കെണ്ടുന്നതിന്ന ന്യാ
യ പ്രമാണത്താൽ ഉണ്ടായ പാപങ്ങളുടെ വികാരങ്ങൾ നമ്മുടെ അ
൬ വയവങ്ങളിൽ വ്യാപരിച്ചു* എങ്കിലും ഇപ്പൊൾ നമ്മെ അകപ്പെടു
ത്തിയത നശിച്ചിരിക്കകൊണ്ട നാം ന്യായ പ്രമാണത്തിൽനിന്ന
ഒഴിക്കപ്പെട്ടിരിക്കുന്നു അക്ഷരത്തിന്റെ പഴക്കത്തിലല്ല ആത്മാവി
൭ ന്റെ പുതുക്കത്തിൽ തന്നെ സെവിപ്പാനായിട്ടാകുന്നു* അതുകൊ
ണ്ട നാം എന്ത പറയും ന്യായപ്രമാണം പാപമൊ അതങ്ങരുതെ
എങ്കിലും ന്യായപ്രമാണത്താൽ അല്ലാതെ ഞാൻ പാപത്തെ അറി
ക ഉണ്ടായില്ല എന്തുകൊണ്ടെന്നാൽ മൊഹിക്കരുത എന്ന ന്യായ
പ്രമാണം പറഞ്ഞിട്ടില്ല എങ്കിൽ ഞാൻ മൊഹത്തെ അറിക ഉണ്ടാ
൮ കയില്ല* എന്നാൽ പാപം കല്പനയാൽ സമയം കിട്ടി എങ്കൽ സ
കല വിധ മൊഹത്തെയും ഉണ്ടാക്കി എന്തെന്നാൽ ന്യായപ്രമാണ
൯ ത്തെ കൂടാതെ പാപം മരിച്ചതായിരുന്നു* എന്നാൽ ഞാൻ ഒരി
ക്കൽ ന്യായപ്രമാണത്തെ കൂടാതെ ജിവിച്ചിരുന്നു എന്നാൽ കല്പ
൰ ന വന്നപ്പൊൾ പാപം പിന്നെയും ജിവിച്ചു* എന്നാറെ ഞാൻ
മരിച്ചു ജിവങ്കലെക്കുള്ള കല്പന മരണത്തിങ്കലെക്ക എന്ന ഞാൻ
൰൧ കാണുകയും ചെയ്തു* എന്തെന്നാൽ പാപം കല്പനയാൽ സമയം
കിട്ടി എന്നെ വഞ്ചിക്കയും അതിനാൽ എന്നെ കൊല്ലുകയും ചെ
൰൨ യ്തു* അതുകൊണ്ട ന്യായപ്രമാണം ശുദ്ധമുള്ളതും കല്പന ശുദ്ധ
൰൩ വും നിതിയും നന്മയുമുള്ളതും ആകുന്നു* അതുകൊണ്ട നന്മയായുള്ള
ത എനിക്ക മരണമായി ഭവിച്ചുവൊ അത അരുതെ പാപം അത
നന്മയായുള്ളതിനാൽ എന്നിൽ മരണത്തെ ഉണ്ടാക്കികൊണ്ട പാ
പമായി കാണപ്പെടെണ്ടുന്നതിന്നും പാപം കല്പനയാൽ അതിപാപ
൰൪ മുള്ളതായി തീരെണ്ടുന്നതിന്നും അത്രെ* എന്തുകൊണ്ടെന്നാൽ ന്യാ
യ പ്രമാണം ആത്മ സംബന്ധമുള്ളതാകുന്നു എന്ന നാം അറിയുന്നു
ഞാൻ പാപത്തിൻ കിഴെ വില്ക്കപ്പെട്ട ജഡസംബന്ധമുള്ളവനാകു
൰൫ ന്നു താനും* എന്തെന്നാൽ ഞാൻ പ്രവൃത്തിക്കുന്നതിനെ ഞാൻ
ബൊധിക്കുന്നില്ല എന്തെന്നാൽ ഞാൻ യാതൊന്നിനെ ഇച്ഛിക്കു
ന്നുവൊ അതിനെ ഞാൻ ചെയ്യുന്നില്ല ഞാൻ യാതൊന്നിനെ വെറു

ളെ കഷ്ടങ്ങൾ നമ്മിൽ പ്രകാശിക്കപ്പെടുവാനിരിക്കുന്ന മഹത്വത്തൊ
ടെ (ഉപമിപ്പിക്കപ്പെടുവാൻ) യൊഗ്യങ്ങളല്ല എന്ന ഞാൻ വിചാ
രിക്കുന്നു* എന്തെന്നാൽ സൃഷ്ടിയുടെ ജാഗ്രതയായുള്ള അപെക്ഷ ൧൯
ദൈവത്തിന്റെ പുത്രന്മാരുടെ പ്രസിദ്ധിക്കായി കാത്തിരിക്കുന്നു*
ആശയിൽ കീഴാക്കിയവന്റെ ഹെതുവായിട്ട അല്ലാതെ സൃഷ്ടി എ ൨൦
ന്നത മായക്ക കീഴാക്കപ്പെട്ടത മനസ്സൊടെ അല്ലല്ലൊ* അതെന്തു ൨൧
കൊണ്ടെന്നാൽ സൃഷ്ടിതാനും ദൈവത്തിന്റെ പുത്രന്മാരുടെ മഹ
ത്വമുള്ള സ്വാതന്ത്ര്യത്തിലെക്ക നാശത്തിന്റെ അടിമയിൽനിന്ന
വെറാക്കപ്പെടും* എന്തെന്നാൽ സർവ്വ സൃഷ്ടിയും ഇതുവരെ കൂടി ഞെ ൨൨
രുങ്ങുകയും കൂടി പ്രസവത്തിൽ എന്ന പൊലെ വെദനപ്പെടുകയും
ചെയ്യുന്നു എന്ന നാം അറിയുന്നു* അത മാത്രം തന്നെ അല്ല ആത്മാ ൨൩
വിന്റെ ആദ്യഫലങ്ങളെ പ്രാപിച്ചവരായ നാമും കൂടി നമ്മുടെ ശരീ
രത്തിന്റെ വീണ്ടെടുപ്പാകുന്ന പുത്രസ്വീകാരത്തിന്ന കാത്തുകൊണ്ട
നാം തന്നെ നമ്മുടെ ഉള്ളിൽ ഞരങ്ങുന്നു* എന്തെന്നാൽ നാം ആശ ൨൪
യാൽ രക്ഷിക്കപ്പെടുന്നു എന്നാൽ കാണപ്പെടുന്ന ആശ ആശയല്ല എ
ന്തെന്നാൽ ഒരുത്തൻ കാണുന്നതിനെ പിന്നെ എന്തിന്ന ഇച്ശിക്കു
ന്നു* എന്നാൽ നാം കാണാത്തതിനെ നാം ഇച്ശിക്കുന്നു എങ്കിൽ അ ൨൫
തിന്നായിട്ട നാം ക്ഷമയൊടെ കാത്തിരിക്കുന്നു* അപ്രകാരം തന്നെ ൨൬
ആത്മാവും കൂട നമ്മുടെ ബലഹീനതകൾക്ക സഹായിക്കുന്നു എന്തെ
ന്നാൽ നാം വെണ്ടും പ്രകാരം പ്രാർത്ഥിച്ചുകൊള്ളെണ്ടുന്നത ഇന്നതെ
ന്ന നാം അറിയുന്നില്ല എന്നാലും ആത്മാവ താൻ തന്നെ നമുക്ക
വെണ്ടി പറഞ്ഞുകൂടാത്ത ഞരക്കങ്ങളൊടു കൂട പ്രാർത്ഥന ചെയ്യുന്നു*
എന്നാൽ ഹൃദയങ്ങളെ ശൊധന ചെയ്യുന്നവൻ ആത്മാവിന്റെ വി ൨൭
ചാരം ഇന്നത എന്ന അറിയുന്നു എന്തുകൊണ്ടെന്നാൽ അവൻ ദൈ
വത്തിന്റെ ഇഷ്ടപ്രകാരം വിശുദ്ധന്മാൎക്ക വെണ്ടി പ്രാർത്ഥന ചെയ്യു
ന്നു* ദൈവത്തെ സ്നെഹിക്കുന്നവരായി നിശ്ചയപ്രകാരം തന്നെ ൨൮
വിളിക്കപ്പെട്ടവരായുള്ളവൎക്ക എല്ലാ കാൎയ്യങ്ങളും നന്മക്കായിട്ട കൂടി
വ്യാപരിക്കുന്നു എന്നും നാം അറിയുന്നു* എന്തുകൊണ്ടെന്നാൽ അ ൨൯
വൻ ആരെ മുൻ അറിഞ്ഞുവൊ അവരെ അവൻ തന്റെ പുത്രൻ
അനെകം സഹൊദരന്മാരിൽ വെച്ച ആദ്യ ജാതനായിരിക്കെണ്ടുന്ന
തിന്ന അവന്റെ സ്വരൂപത്തൊട അനുരൂപപ്പെടുവാൻ മുൻ നി
യമിക്കയും ചെയ്തു* വിശെഷിച്ചും ആരെ അവൻ മുൻ നിയമിച്ചു ൩൦
വൊ അവരെ അവൻ വിളിക്കയും ആരെ അവൻ വിളിച്ചുവൊ അ
വരെ അവൻ നീതിമാന്മാരാക്കുകയും ആരെ നീതിമാന്മാരാക്കിയൊ
അവരെ അവൻ മഹത്വപ്പെടുത്തുകയും ചെയ്തു* എന്നാൽ നാം ൩൧
ഇവ കാൎയ്യങ്ങൾക്കായിട്ട എന്ത പറയും ദൈവം നമുക്ക വെണ്ടിയവ
നാകുന്നു എങ്കിൽ നമുക്ക ആര വിരൊധമായിരിക്കും* തന്റെ സ്വ ൩൨
ന്ത പുത്രനൊട കരുണചെയ്യാതെ നമുക്ക എല്ലാവൎക്കും വെണ്ടി അ
വനെ എല്പിച്ചിട്ടുള്ളവൻ പിന്നെ ഇവനൊടു കൂട സകല കാൎയ്യങ്ങ

൩൩ ളെയും നമുക്ക സൌജന്യമായി എങ്ങിനെ തരാതെ ഇരിക്കും* ദൈ
വത്തിന്റെ നിയമിതന്മാരെ ആര അപവാദം പറയും നീതിമാ
൩൪ നാക്കുന്നവൻ ദൈവമാകുന്നു* ശിക്ഷക്ക വിധിക്കുന്നവൻ ആര
മരിച്ചവൻ ക്രിസ്തുവാകുന്നു അത്രയും അല്ല അവൻ ഉയിൎത്തെഴുനി
റെമിരിക്കുന്നു അവൻ ദൈവത്തിന്റെ വലത്തുഭാഗത്ത തന്നെ
ഇരിക്കുന്നു അവൻ നമുക്ക വെണ്ടി പ്രാൎത്ഥന ചെയ്കയും ചെയ്യുന്നു*
൩൫ ക്രിസ്തുവിന്റെ സ്നെഹത്തിൽനിന്ന ആര നമ്മെ വെർതിരിക്കും സ
ങ്കടമൊ പരവശമൊ പീഡയൊ ക്ഷാമമൊ നഗ്നതയൊ ആപത്തൊ
൩൬ വാളൊ ചെയ്യുമൊ* നിന്റെ നിമിത്തമായിട്ട ഞങ്ങൾ നാൾ മുഴു
വനും കൊല്ലപ്പെടുകയും വധത്തിന്നുള്ള ആടുകൾ എന്നപൊലെ
കണക്കിടപ്പെടുകയും ചെയ്യുന്നു എന്ന എഴുതിയിരിക്കുന്ന പ്രകാരം
൩൭ തന്നെ* അത്രയുമല്ല ഇവയിൽ ഒക്കെയും നാം നമ്മെ സ്നെഹിച്ചവ
൩൮ ന്റെ മൂലമായി എറവും ജയം കൊള്ളുന്നു* എന്തുകൊണ്ടെന്നാൽ
മരണം എങ്കിലും ജീവൻ എങ്കിലും ദൈവദൂതന്മാർ എങ്കിലും പ്ര
ഭുത്വങ്ങൾ എങ്കിലും അധികാരങ്ങൾ എങ്കിലും തല്ക്കാല കാൎയ്യങ്ങൾ
൩൯ എങ്കിലും വരുവാനുള്ള കാൎയ്യങ്ങൾ എങ്കിലും* ഉയരം എങ്കിലും ആ
ഴം എങ്കിലും മറെറ യാതൊരു സൃഷ്ടി എങ്കിലും നമ്മുടെ കൎത്താവാ
യ ക്രിസ്തു യെശുവിങ്കലുള്ള ദൈവസ്നെഹത്തിൽനിന്ന നമ്മെ വെർ
തിരിപ്പാൻ പ്രാപ്തിയാകയില്ല എന്ന ഞാൻ നിശ്ചയിക്കുന്നു*

## ൯ അദ്ധ്യായം

൧ യെഹൂദന്മാരെ കുറിച്ച പൌലുസിന്റെ ദുഃഖം.—൭ അബ്രഹാമി
ന്റെ പുത്രന്മാരൊക്കെയും വാഗ്ദത്തത്തിന്റെ പുത്രന്മാരല്ല എ
ന്നുള്ളത.—൨൫ പുറജാതിക്കാരെ വിളിക്കയും യെഹൂദന്മാരെ
തള്ളുകയും ചെയ്യുന്നത.

എനിക്ക മഹാ ദുഃഖവും എന്റെ ഹൃദയത്തിൽ ഇടവിടാതെ
൨ വെദനയും ഉണ്ട എന്ന* ഞാൻ ക്രിസ്തുവിങ്കൽ സത്യത്തെ പറയുന്നു
അസത്യത്തെ പറയുന്നില്ല എന്റെ മനസ്സും പരിശുദ്ധാത്മാവിൽ
൩ എനിക്ക സാക്ഷി നില്ക്കുന്നു* എന്തുകൊണ്ടെന്നാൽ എന്റെ സ
ഹൊദരന്മാരായി ജഡപ്രകാരം എന്റെ ബന്ധുക്കളായുള്ളവൎക്ക പ
കരം ഞാൻ തന്നെ ക്രിസ്തുവിങ്കൽനിന്ന ശപിക്കപ്പെട്ടവനാകുവാൻ
൪ എനിക്ക ആഗ്രഹിക്കാം* അവർ ഇസ്രാഎൽക്കാരാകുന്നുവല്ലൊ പുത്ര
സ്വീകാരവും മഹത്വവും നിയമങ്ങളും ന്യായപ്രമാണ ദാനവും ദൈ
൫ വ ശുശ്രൂഷയും വാഗ്ദത്തങ്ങളും അവരുടെ ആകുന്നു* പിതാക്കന്മാർ
അവരുടെ ആകുന്നു അവരിൽനിന്ന ജഡപ്രകാരം ക്രിസ്തുവും ഉണ്ടായി
ഇവൻ സകലത്തിന്നും മെൽ എന്നെക്കും സ്തുതിക്കപ്പെട്ട ദൈവമാകു
൬ ന്നു ആമെൻ* ദൈവത്തിന്റെ വചനം നിഷ്ഫലമായി ഭവിച്ചു എ
ന്നപൊലെ അല്ല എന്തുകൊണ്ടെന്നാൽ ഇസ്രാഎലിൽ ഉള്ളവരെ
൭ ല്ലാവരും ഇസ്രാഎൽക്കാരല്ല* പിന്നെ അബ്രഹാമിന്റെ സന്തതി

ആകകൊണ്ട എല്ലാവരും പുത്രന്മാരുമല്ല എങ്കിലും ഇസ്സഹാക്കിങ്കൽ
നിന്റെ സന്തതി വിളിക്കപ്പെടും* അത ജഡത്തിന്റെ പുത്രന്മാരാ ൮ വു
കുന്ന ഇവർ ദൈവത്തിന്റെ പുത്രന്മാരല്ല വാഗ്ദത്തത്തിന്റെ പു
ത്രന്മാർ അത്രെ സന്തതിക്കായി എണ്ണപ്പെടുന്നത എന്നുള്ളതാകുന്നു*
എന്തെന്നാൽ വാഗ്ദത്തത്തിന്റെ വാക്ക ഇതാകുന്നു ൟ കാല ൯
ത്തിങ്കൽ ഞാൻ വരും സാറാൾക്ക ഒരു പുത്രനുണ്ടാകയും ചെയ്യും*
ഇതുമാത്രവുമല്ല റെബെക്ക എന്നവളും നമ്മുടെ പിതാവായ ഇസ ൧൦
ഹാക്ക എന്നൊരുത്തനാൽ ഗർഭം ധരിച്ചതിന്റെശെഷം* (മക്കൾ ൧൧
ഇനിയും ജനിക്കാതെയും ഗുണത്തെ എങ്കിലും ദൊഷത്തെ എങ്കി
ലും ചെയ്യാതെയും ഇരിക്കുമ്പൊൾ നിയമപ്രകാരം ദൈവത്തിന്റെ
നിശ്ചയം ക്രിയകളിൽനിന്നല്ല വിളിക്കുന്നവനിൽനിന്ന തന്നെ
സ്ഥിരപ്പെടെണ്ടുന്നതിന്ന*) ജ്യെഷ്ഠൻ അനുജനെ സെവിക്കുമെന്ന ൧൨
ഉള്ളത അവളൊട പറയപ്പെട്ടു* ഞാൻ യാക്കൊബിനെ സ്നെഹിച്ചു ൧൩
എശാവിനെ പകച്ചു താനും എന്ന എഴുതിയിരിക്കുന്ന പ്രകാരംത
ന്നെ* അപ്പൊൾ നാം എന്ത പറയും ദൈവത്തിന്റെ പക്കൽ നീ ൧൪
തികെട ഉണ്ടൊ അത അരുത* എന്തെന്നാൽ അവൻ മൊശെയൊ ൧൫
ട പറയുന്നു ഞാൻ കരുണ ചെയ്വാൻ ഇച്ശിക്കുന്നവനൊട കരു
ണ ചെയ്കയും കനിവ കാണിപ്പാൻ ഇച്ശിക്കുന്നവനൊട കനിവകാ
ണിക്കയും ചെയ്യും* അതുകൊണ്ട മനസ്സായിരിക്കുന്നവങ്കൽനിന്ന ൧൬
എങ്കിലും ഓടുന്നവങ്കൽനിന്ന എങ്കിലും അല്ല കരുണ ചെയ്യുന്ന
ദൈവത്തിങ്കൽനിന്ന അത്രെ ആകുന്നത* എന്തെന്നാൽ വെദവാ ൧൭
ക്യം ഫറവൊയൊട പറയുന്നു ഇതിന്നായിട്ട തന്നെ ഞാൻ നിന്നെ ഉ
യർത്തിവെച്ചു അത ഞാൻ എന്റെ ശക്തിയെ നിങ്കൽ കാണിക്കെണ്ടു
ന്നതിന്നും എന്റെ നാമം സകലഭൂമിയിലും പ്രസിദ്ധമാക്കപ്പെടെണ്ടുന്ന
തിന്നും ആകുന്നു* അതുകൊണ്ട അവൻ കരുണ ചെയ്വാൻ ഇച്ശിക്കു ൧൮
ന്നവനൊട കരുണ ചെയ്കയും അവൻ ഇച്ശിക്കുന്നവനെ കഠിന
പ്പെടുത്തുകയും ചെയ്യുന്നു* എന്നാൽ നീ എന്നൊട പറയും അവൻ ൧൯
ഇനിയും കുറ്റത്തെ കാണുന്നതെന്ത എന്തെന്നാൽ അവന്റെ
ഹിതത്തൊട മറുത്തവൻ ആര* എന്നാൽ അല്ലയൊ മനുഷ്യ ദൈ ൨൦
വത്തൊട പ്രതിയായി ഉത്തരം പറയുന്ന നീ ആര നിർമ്മിക്കപ്പെട്ട
വസ്തു നിർമ്മിച്ചിട്ടുള്ളവനൊട നീ എന്നെ എന്തിന്നായിട്ട ഇപ്രകാരം
ഉണ്ടാക്കി എന്ന പറയുമൊ* ഒരു കൂട്ടം കളിമണ്ണിൽനിന്ന തന്നെ ൨൧
ഒരു പാത്രത്തെ മാനത്തിന്നായിട്ടും മറ്റൊരു പാത്രത്തെ അവ
മാനത്തിന്നായിട്ടും ഉണ്ടാക്കുവാൻ കുംഭകാരന്ന മണ്ണിൽ അധികാര
മില്ലയൊ* എന്നാൽ ദൈവം ക്രൊധത്തെ കാണിപ്പാനും തന്റെ ൨൨
ശക്തിയെ അറിയിപ്പാനും ഇച്ശിച്ചിട്ട നാശത്തിന്നയൊഗ്യങ്ങളായുള്ള
ക്രൊധ പാത്രങ്ങളെ വളര ദീർഘ ശാന്തതയൊടും സഹിച്ചു എങ്കിൽ
എന്ത* താൻ മഹത്വത്തിന്ന മുമ്പിൽ ഒരുക്കിയ കാരുണ്യ പാത്ര ൨൩
ങ്ങളിൽ തന്റെ മഹത്വത്തിന്റെ ഐശ്വൎയ്യത്തെ അറിയിക്കെണ്ടു

ന്നതിന്നും എന്ത* അത യെഹൂദന്മാരിൽനിന്ന മാത്രമല്ല പുറജാ
തികളിൽനിന്നും അവൻ വിളിച്ചിരിക്കുന്നവരായ നമ്മെ തന്നെ
൨൫ ആകുന്നു* എന്റെ ജനങ്ങളല്ലാതിരുന്നവരെ എന്റെ ജനങ്ങളെ
ന്നും പ്രിയപ്പെടാതെ ഇരുന്നവളെ പ്രിയപ്പെട്ടവളെന്നും ഞാൻ
൨൬ വിളിക്കുമെന്നും* യാതൊരു സ്ഥലത്തിൽ നിങ്ങൾ എന്റെ ജനങ്ങ
ളല്ല എന്ന അവരൊട പറയപ്പെട്ടുവൊ അവിടെ അവർ ജീവനു
ള്ള ദൈവത്തിന്റെ മക്കൾ എന്ന വിളിക്കപ്പെടുക ഉണ്ടാകുമെന്നും
൨൭ ഒശെയായിലും അവൻ പറഞ്ഞിരിക്കുന്ന പ്രകാരം ആകുന്നു* വിശെ
ഷിച്ച എശായായും ഇസ്രാഎലിനെ കുറിച്ച വിളിച്ച പറയുന്നു ഇസ്രാ
എലിന്റെ പുത്രന്മാരുടെ സംഖ്യ സമുദ്രത്തിന്റെ മണൽ പൊ
൨൮ ലെ ഇരുന്നാലും ഒരു ശെഷിപ്പ രക്ഷിക്കപ്പെടും* എന്തെന്നാൽ
അവൻ കാൎയ്യത്തെ നിവൃത്തിച്ച നീതിയാകൽ അതിനെ ചുരുക്കു
കയും ചെയ്യും അത എന്തുകൊണ്ടെന്നാൽ കൎത്താവ ഭൂമിയിൽ ഒരു
൨൯ സംക്ഷെപ കാൎയ്യത്തെ ചെയ്യും* വിശെഷിച്ചും എശായ മുമ്പെ പ
റഞ്ഞ പ്രകാരം സൈന്യങ്ങളുടെ കൎത്താവ നമുക്ക ഒരു വിത്തിനെ
ശെഷിപ്പിക്കാതെ ഇരുന്നു എങ്കിൽ നാം സൊദൊമിനെ പൊലെ
ആയി ഭവിക്കയും ഗൊമൊറാവിനൊട സദൃശമായി തീരുകയും ചെ
൩൦ യ്യുമായിരുന്നു* ആകയാൽ നാം എന്ത പറയും നീതിയെ പിന്തുട
രാത്ത പുറജാതിക്കാർ നീതിയെ വിശ്വാസത്തിങ്കൽനിന്നുള്ള നീ
൩൧ തിയെ തന്നെ പ്രാപിച്ചു* നീതിയുടെ ന്യായപ്രമാണത്തെ പിന്തുട
ൎന്നിട്ടുള്ള ഇസ്രാഎൽ നീതിയുടെ ന്യായപ്രമാണത്തെ പ്രാപിച്ചിട്ടി
൩൨ ല്ല താനും* അത എന്തുകൊണ്ട അവർ വിശ്വാസത്താലല്ല ന്യായ
പ്രമാണത്തിന്റെ പ്രവൃത്തികളാൽ എന്ന പൊലെ തന്നെ അ
തിനെ അന്വെഷിച്ചതുകൊണ്ടാകുന്നു എന്തെന്നാൽ അവർ ആ ഇ
൩൩ ടച്ചുകല്ലിങ്കൽ ഇടറി* കണ്ടാലും ഞാൻ സിയൊനിൽ ഒരു ഇടച്ചു
കല്ലിനെയും വിരുദ്ധമുള്ള പാറയെയും സ്ഥാപിക്കുന്നു അവങ്കൽ വി
ശ്വസിക്കുന്നവൻ ഒരുത്തനും ലജ്ജിപ്പിക്കപ്പെടുകയുമില്ല എന്ന എ
ഴുതിയിരിക്കുന്ന പ്രകാരം തന്നെ*

## ൧൦ അദ്ധ്യായം

൧ ന്യായ പ്രമാണത്തിന്റെയും വിശ്വാസത്തിന്റെയും നീതിവ്യ
ത്യാസം.—൧൧ യെഹൂദനായാലും പുറജാതിക്കാരനായാലും വി
ശ്വാസിയായവൻ ലജ്ജിക്കപ്പെടുകയില്ല എന്നുള്ളത.

സഹൊദരന്മാരെ എന്റെ ഹൃദയത്തിന്റെ ആഗ്രഹവും ഇസ്രാ
എലിന്ന വെണ്ടി ദൈവത്തിങ്കലുള്ള പ്രാൎത്ഥനയും അവർ രക്ഷി
൨ ക്കപ്പെടെണ്ടുന്നതിന്നാകുന്നു* എന്തെന്നാൽ അവൎക്ക ദൈവത്തി
ങ്കൽ ഒരു ഉത്സാഹമുണ്ട എങ്കിലും അറിവിൻ പ്രകാരമല്ല എന്ന ഞാൻ
൩ അവൎക്ക സാക്ഷീകരിക്കുന്നു* എന്തെന്നാൽ അവർ ദൈവത്തി
ന്റെ നീതിയെ അറിയായ്കകൊണ്ടും തങ്ങളുടെ സ്വന്ത നീതിയെ

സ്ഥിരമാക്കുവാൻ അന്വെഷിക്കകൊണ്ടും ദൈവത്തിന്റെ നീതിയി
ങ്കൽ അനുസരിച്ചിട്ടില്ല* എന്തെന്നാൽ വിശ്വസിക്കുന്നവനൊക്കെ ൪
യും നീതിക്കന്നായപ്രമാണത്തിന്റെ അവസാനം ക്രിസ്തു വാകുന്നു*
എന്തെന്നാൽ ആ കാൎയ്യങ്ങളെ ചെയ്യുന്ന മനുഷ്യൻ അവയാൽ ജീ ൫
വിച്ചിരിക്കുമെന്ന മൊശെ ന്യായപ്രമാണത്തിൽനിന്നുള്ള നീതിയെ
വൎണ്ണിക്കുന്നു* എന്നാൽ വിശ്വാസത്തിൽനിന്നുള്ള നീതി ഇപ്രകാ ൬
രം പറയുന്നു (ക്രിസ്തുവിനെ ഇറക്കി കൊണ്ടുപൊരെണ്ടുന്നതിന്ന എ
ന്ന അൎത്ഥമായി) ആര സ്വൎഗ്ഗത്തിലെക്ക കരെറും എന്നെങ്കിലും*
(ക്രിസ്തുവിനെ മരിച്ചവരിൽനിന്ന ഉയൎത്തി കൊണ്ടുപൊരെണ്ടുന്ന ൭
തിന്ന എന്ന അൎത്ഥമായി) ആര അഗാധത്തിലെക്ക ഇറങ്ങും എ
ന്നെങ്കിലും നിന്റെ ഹൃദയത്തിൽ പറയരുത* എങ്കിലും അത എ ൮
ന്ത പറയുന്നു വാക്ക നിനക്ക സമീപമായി നിന്റെ വായിലും നി
ന്റെ ഹൃദയത്തിലും ഉണ്ട അത ഞങ്ങൾ പ്രസംഗിക്കുന്ന വിശ്വാസ
ത്തിന്റെ വാക്ക ആകുന്നു* നീ നിന്റെ വായ കൊണ്ട കൎത്താവാ ൯
യ യെശുവിനെ അനുസരിക്കയും ദൈവം അവനെ മരിച്ചവരിൽ
നിന്ന ഉയിൎപ്പിച്ചു എന്ന നിന്റെ ഹൃദയത്തിൽ വിശ്വസിക്കയും
ചെയ്യുമെങ്കിൽ നീ രക്ഷിക്കപ്പെടും എന്നാകുന്നു* എന്തെന്നാൽ മനു ൧൦
ഷ്യൻ ഹൃദയം കൊണ്ട നീതിയിലെക്ക വിശ്വസിക്കുന്നു വായ കൊ
ണ്ട രക്ഷയിലെക്ക അനുസരപ്പെടുകയും ചെയ്യുന്നു* എന്തുകൊണ്ടെ ൧൧
ന്നാൽ ആരെങ്കിലും അവങ്കൽ വിശ്വസിച്ചാൽ ലജ്ജിക്കപ്പെടാതെ
ഇരിക്കും എന്ന വെദവാക്യം പറയുന്നു* എന്തെന്നാൽ യെഹൂ ൧൨
ദനും ഗ്രെക്കനും ഒട്ടും വ്യത്യാസമില്ല എല്ലാവൎക്കും എക കൎത്താവാ
യവൻ തന്നൊട അപെക്ഷിക്കുന്നവൎക്ക എല്ലാവൎക്കും ഐശ്വൎയ്യ
വാനല്ലൊ ആകുന്നത* എന്തെന്നാൽ യാതൊരുത്തനെങ്കിലും ക ൧൩
ൎത്താവിന്റെ നാമത്തൊട അപെക്ഷിച്ചാൽ രക്ഷിക്കപ്പെടും* എ ൧൪
ന്നാൽ തങ്ങൾ വിശ്വസിച്ചിട്ടില്ലാത്തവനൊട അവർ എങ്ങിനെ
അപെക്ഷിക്കയും തങ്ങൾ കെട്ടിട്ടില്ലാത്തവങ്കൽ എങ്ങിനെ വിശ്വ
സിക്കയും പ്രസംഗക്കാരനില്ലാതെ എങ്ങിനെ കെൾക്കയും ചെയ്യും*
വിശെഷിച്ചും അവർ അയക്കപ്പെട്ടില്ല എങ്കിൽ അവർ എങ്ങിനെ ൧൫
പ്രസംഗിക്കും എഴുതിയിരിക്കുന്ന പ്രകാരം സമാധാനത്തെ എവൻ
ഗെലിയൊനായറിയിക്കയും നല്ല കാൎയ്യങ്ങളെ പ്രസംഗിക്കയും ചെ
യ്യുന്നവരുടെ പാദങ്ങൾ എത്രയും സൌന്ദൎയ്യമുള്ളവയാകുന്നു* എ ൧൬
ങ്കിലും എല്ലാവരും എവൻഗെലിയൊനെ അനുസരിച്ചു നടന്നിട്ടി
ല്ല കൎത്താവെ ഞങ്ങളുടെ ഉപദെശവാക്യത്തെ വിശ്വസിച്ചവൻ ആ
ര എന്ന എശായാ പറയുന്നുവല്ലൊ* അതുകൊണ്ട വിശ്വാസം ൧൭
കെൾവിയാലും കെൾവി ദൈവത്തിന്റെ വചനത്താലും ഉണ്ടാകു
ന്നു* എന്നാലും ഞാൻ പറയുന്നു അവർ കെട്ടിട്ടില്ലയൊ അവരു ൧൮
ടെ ശബ്ദം ഭൂമിയിലെല്ലാടത്തെക്കും അവരുടെ വചനങ്ങൾ ഭൂലൊ
കത്തിന്റെ അതിരുകളിലെക്കും പുറപ്പെട്ടു സത്യം* എങ്കിലും ൧൯

ഞാൻ പറയുന്നു ഇസ്രാഎൽ അറിഞ്ഞിട്ടില്ലയൊ ആദ്യം മൊശെ പറയുന്നു ഞാൻ ജനങ്ങളല്ലാത്തവരെ കൊണ്ട നിങ്ങളെ അസൂയപ്പെടുത്തുകയും ഒരു മൂഢജാതിയെ കൊണ്ട നിങ്ങളെ കൊപിപ്പിക്കയും ചെയ്യും*

൨൦ പിന്നെ എശായ എററവും ധൈൎയ്യപ്പെട്ട പറയുന്നു എന്നെ അന്വെഷിക്കാത്തവരാൽ ഞാൻ കണ്ടെത്തപ്പെട്ടു എന്നെ കുറിച്ച ചൊദിക്കാത്തവൎക്ക ഞാൻ പ്രസിദ്ധനായി ഭവിച്ചു*

൨൧ എന്നാൽ അവൻ ഇസ്രാഎലിനൊട പറയുന്നു അനുസരിക്കാതെ ഇരിക്കയും എതിൎത്തുപറകയുംചെയ്യുന്നൊരു ജനത്തിന്റെ അടുക്കൽ ഞാൻ ദിവസം മുഴുവനും എന്റെ കൈകളെ നീട്ടിയിരിക്കുന്നു*

## ൧൧ അദ്ധ്യായം

൧ ഇസ്രാഎലിനെ ഒക്കയും ദൈവം തള്ളികളഞ്ഞിട്ടില്ല എന്നും.— ൭ ശെഷമുള്ളവർ അന്ധതപ്പെട്ടാലും ചിലർ തിരിഞ്ഞെടുക്കപ്പെട്ടു എന്നും.— ൧൧ പുറജാതിക്കാർ അവരൊട ആത്മപ്രശംസ പറയരുത എന്നും ഉള്ളത.

എന്നാൽ ഞാൻ പറയുന്നു ദൈവം തന്റെ ജനത്തെ ഉപെക്ഷിച്ചുവൊ അതരുതഞാനും അബ്രഹാമിന്റെസന്തതിയിൽബെന്യാമിന്റെ ഗൊത്രത്തിലുള്ളൊരു ഇസ്രാഎൽക്കാരനല്ലൊ ആകുന്നത*

൨ ദൈവം താൻ മുമ്പെ അറിഞ്ഞിട്ടുള്ള തന്റെ ജനത്തെ ഉപെക്ഷിച്ചിട്ടില്ല എലിയായെ കുറിച്ച വെദവാക്യം എന്ത പറയുന്നു എന്നു നിങ്ങൾ അറിയുന്നില്ലയൊ അവൻ എങ്ങിനെ ദൈവത്തൊട ഇസ്രാ

൩ എലിന്റെ നെരെ പ്രാൎത്ഥിച്ച പറയുന്നു* കൎത്താവെ നിന്റെ ദീൎഘദൎശിമാരെ അവർ കൊല്ലുകയും നിന്റെ പീഠങ്ങളെ പൊളിച്ചു കളകയും ചെയ്തു ഞാൻ ഒരുവൻ മാത്രം ശെഷിച്ചിരിക്കുന്നു അവർ

൪ എന്റെ ജീവനെയും അന്വെഷിക്കുന്നു* എന്നാലും ദൈവനിയൊഗം അവനൊട എന്ത പറയുന്നു ബാൽ എന്ന വിഗ്രഹത്തിങ്കൽ മുട്ടു കുത്താതെ എഴായിരം പുരുഷന്മാരെ ഞാൻ എനിക്കായിട്ട തന്നെ ശെഷിപ്പിച്ചിട്ടുണ്ട*

൫ അതുകൊണ്ട ഇപ്രകാരം തന്നെ ഇന്നത്തെ കാലത്തിങ്കലും കൃപയുടെ തിരഞ്ഞെടുപ്പിൻപ്രകാരം ഒരു ശെഷിപ്പുണ്ട*

൬ എന്നാൽ കൃപകൊണ്ടാകുന്നു എങ്കിൽ അത പിന്നെ ക്രിയകളാലല്ല അല്ലെങ്കിൽ കൃപ പിന്നെ കൃപയല്ല എന്നാൽ അത ക്രിയകളാലാകുന്നു എങ്കിൽ അത പിന്നെ കൃപയല്ല അല്ലെങ്കിൽ ക്രിയ പിന്നെ ക്രിയയല്ല*

൭ പിന്നെ എന്ത ഇസ്രാഎൽ അന്വെഷിക്കുന്നതിനെ അവന്ന ലഭിച്ചിട്ടില്ല തിരഞ്ഞെടുപ്പിന്ന അതിനെ ലഭിച്ചു താനും ശെഷമുള്ളവർ ഇന്നത്തെ ദിവസംവരയും അന്ധതപ്പെടുകയും ചെയ്തു*

൮ (എഴുതിയിരിക്കുന്ന പ്രകാരം ദൈവം അവൎക്ക നിദ്രമയക്കമുള്ള ആത്മാവിനെയും കാണാതെ ഇരിപ്പാൻ തക്ക കണ്ണുകളെയും കെൾക്കാതെ ഇരിപ്പാൻ തക്ക ചെവികളെയും

൯ കൊടുത്തു)* പിന്നെയും ദാവീദ പറയുന്നു അവരുടെ ഭക്ഷണമെ

ശ അവൎക്ക ഒരു കണിയും ഒരു കുടുക്കും ഒരു വിരുദ്ധവും ഒരു പ്ര
തിഫലവും ആയി ഭവിക്കട്ടെ* അവർ കാണാതെ ഇരിപ്പാനായിട്ട ൧൦
അവരുടെ കണ്ണുകൾ അന്ധകാരപ്പെടട്ടെ അവരുടെ മുതുകിനെ
എല്ലായ്പോഴും കുനിയിപ്പിക്കയും ചെയ്ക* പിന്നെയും ഞാൻ പറ ൧൧
യുന്നു അവർ വീഴുവാനായിട്ട തെറ്റിയൊ അത അരുതെ എന്നാ
ലും അവരെ ഉഷ്ണതപ്പെടുത്തെണ്ടുന്നതിന്ന അവരുടെ വീഴ്ചയാൽ
പുറജാതികൾക്ക രക്ഷ ഉണ്ടായി* എന്നാൽ അവരുടെ വീഴ്ച ലൊ ൧൨
കത്തിന്റെ ഐശ്വൎയ്യവും അവരുടെ കുറച്ചിൽ പുറജാതിക്കാ
രുടെ ഐശ്വൎയ്യവും ആകുന്നു എങ്കിൽ അവരുടെ പരിപൂൎണ്ണത എ
ത്ര അധികം* എന്തെന്നാൽ പുറജാതിക്കാരായ നിങ്ങളൊട ഞാൻ ൧൩
പറയുന്നു ഞാൻ പുറജാതിക്കാരുടെ അപ്പൊസ്തൊലനാകകൊണ്ട
എന്റെ സ്ഥാനത്തെ പ്രശംസിക്കുന്നു* എന്റെ ജഡമാകുന്നവ ൧൪
രെ ഞാൻ യാതൊരു പ്രകാരത്തിലും ശുഷ്കാന്തിപ്പെടുത്തുകയും അവ
രിൽ ചിലരെ രക്ഷിക്കയും ചെയ്യുമാറാകുമൊ എന്ന വെച്ച ആകുന്നു* ൧൫
എന്തെന്നാൽ അവരുടെ ഉപെക്ഷണം ലൊകത്തിന്റെ യൊജി
പ്പാകുന്നു എങ്കിൽ അവരുടെ പരിഗ്രഹണം മരിച്ചവരിൽനിന്നുള്ള
ജീവൻ അല്ലാതെ എന്താകും* എന്നാൽ ആദ്യഫലം ശുദ്ധമുള്ളതാ ൧൬
കുന്നു എങ്കിൽ കുമ്പാരവും അപ്രകാരം തന്നെ ആകുന്നു വെര ശു
ദ്ധമുള്ളതാകുന്നു എങ്കിൽ കൊമ്പുകളും അപ്രകാരം തന്നെ ആകുന്നു* ൧൭
എന്നാൽ കൊമ്പുകളിൽ ചിലത ഒടിക്കപ്പെടുകയും കാട്ടൊലിവു വൃ
ക്ഷമായ നീ അവയുടെ ഇടയിൽ കൂട്ടിചെൎക്കപ്പെട്ട അവയൊട കൂട
ഒലിവു വൃക്ഷത്തിന്റെ വെരിന്നും പുഷ്ടിക്കും അംശക്കാരനായി ഭ
വിക്കയും ചെയ്തു എങ്കിൽ* കൊമ്പുകളുടെ നെരെ ആത്മപ്രശംസ ൧൮
പറയരുത എന്നാൽ ആത്മപ്രശംസ പറയുന്നു എങ്കിൽ നീ വെരി
നെ അല്ല വെര നിന്നെ അത്രെ വഹിക്കുന്നത* അതുകൊണ്ട നീ ൧൯
പറയും ഞാൻ കൂട്ടിചെൎക്കപ്പെടെണ്ടുന്നതിന്ന കൊമ്പുകൾ ഒടിക്ക
പ്പെട്ടു* കൊള്ളാം അവിശ്വാസം കൊണ്ട അവർ ഒടിക്കപ്പെട്ടു നീ ൨൦
വിശ്വാസം കൊണ്ട നില്ക്കയും ചെയ്യുന്നു ഉന്നതമനസ്സൊട കൂടിയി
രിക്കാതെ ഭയപ്പെട്ടുകൊൾക* എന്തെന്നാൽ ദൈവം സ്വഭാവമാ ൨൧
യുള്ള കൊമ്പുകളൊട കരുണ ചെയ്തില്ല എങ്കിൽ നിന്നൊടും ക
രുണചെയ്കയില്ല എന്ന കരുതിക്കൊൾക* അതുകൊണ്ട ദൈവ ൨൨
ത്തിന്റെ ദയയെയും കഠിനതയെയും നൊക്കിക്കൊൾക വീണവ
രുടെ നെരെ കഠിനതയെയും നിന്റെ നെരെ ദയയെയും തന്നെ
നീ ദയയിൽ സ്ഥിരമായിരിക്കുന്നു എങ്കിൽ അല്ലെങ്കിൽ നീയും
ഛെദിച്ചുകളയപ്പെടും* വിശെഷിച്ചും അവരും അവിശ്വാസത്തിൽ ൨൩
സ്ഥിരമായി നില്ക്കുന്നില്ല എങ്കിൽ അവരും കൂട്ടിചെൎക്കപ്പെടും ദൈ
വം അവരെ പിന്നെയും കൂട്ടിചെൎപ്പാൻ ശക്തനല്ലൊ ആകുന്നത* ൨൪
എന്തെന്നാൽ നീ സ്വഭാവപ്രകാരം കാട്ടൊലിവ വൃക്ഷത്തിൽനിന്ന
ഛെദിക്കപ്പെടുകയും സ്വഭാവത്തിന്നവിരൊധമായി നല്ലൊരുഒലിവു

വൃക്ഷത്തിലെക്ക ചെൎക്കപ്പെടുകയും ചെയ്യു എങ്കിൽ സ്വഭാവമായുള്ള കൊമ്പുകളായ ഇവർ തങ്ങളുടെ സ്വന്ത ഒലിവ വൃക്ഷത്തിലെക്ക ൨൫ എത്ര അധികം ചെൎക്കപ്പെടും* എന്തെന്നാൽ സഹോദരന്മാരെ (നിങ്ങൾ നിങ്ങളിൽ തന്നെ ബുദ്ധിമാന്മാരാകാതെ ഇരിക്കെണ്ടുന്നതിന്നായിട്ട) നിങ്ങൾ ഈ രഹസ്യത്തെ അറിയാതെ ഇരിപ്പാൻ എനിക്ക മനസ്സില്ല അത പുറജാതിക്കാരുടെ പരിപൂൎണ്ണത പ്രവെശിക്കുവൊളത്തിന്ന ഇസ്രാഎലിന്ന ഒരു അംശത്തിൽ അന്ധകാരം ഭ ൨൬ വിച്ചിരിക്കുന്നു എന്ന ആകുന്നു* ഇപ്രകാരം തന്നെ ഇസ്രാഎൽ ഒക്കയും രക്ഷിക്കപ്പെടുകയും ചെയ്യും എഴുതിയിരിക്കുന്ന പ്രകാരം സിയൊനിൽനിന്ന രക്ഷിക്കുന്നവൻ വരികയും യാക്കൊബിൽനിന്ന ൨൭ ഭക്തികെടിനെ ഒഴിപ്പിക്കയും ചെയ്യും* എന്തെന്നാൽ ഞാൻ അവരുടെ പാപങ്ങളെ നീക്കി കളയുമ്പൊൾ അവരൊട എന്റെ നി ൨൮ യമം ഇതല്ലൊ ആകുന്നത* എവൻഗെലിയൊനെ സംബന്ധിച്ച അവർ നിങ്ങളുടെ നിമിത്തമായിട്ട ശത്രുക്കളാകുന്നു എന്നാൽ തിരഞ്ഞെടുപ്പിനെ സംബന്ധിച്ച അവർ പിതാക്കന്മാരുടെ നിമിത്തമാ ൨൯ യിട്ട സ്നെഹിതന്മാരാകുന്നു* എന്തെന്നാൽ ദൈവത്തിന്റെ ദാന ൩൦ ങ്ങളും വിളിയും അനുതാപം കൂടാതെ ആകുന്നു* എന്തുകൊണ്ടെന്നാൽ എതുപ്രകാരം നിങ്ങൾ പൂൎവകാലത്തിൽ ദൈവത്തെ വിശ്വസിക്കാതെ ഇരുന്നു എങ്കിലും ഇപ്പൊൾ അവരുടെ അവിശ്വാസ ൩൧ ത്താൽ കരുണയെ ലഭിച്ചുവൊ* അപ്രകാരം തന്നെ ഇവരും ഇപ്പൊൾ നിങ്ങളുടെ കരുണയാൽ തങ്ങൾക്കും കരുണയെ ലഭിക്കെ ൩൨ ണ്ടുന്നതിന്നായിട്ട വിശ്വസിച്ചില്ല* എന്തെന്നാൽ ദൈവം എല്ലാവരൊടും കരുണ ചെയ്വാനായിട്ട എല്ലാവരെയും ഒന്നിച്ച അവിശ്വാ ൩൩ സത്തിൽ അകപ്പെടുത്തി* ഹാ ദൈവത്തിന്റെ ജ്ഞാനത്തിന്റെയും അറിവിന്റെയും ഐശ്വൎയ്യത്തിന്റെ അഗാധമെ അവന്റെ വിധികൾ എത്രയും അന്വെഷിക്കപ്പെട്ടു കൂടാത്തവയും അവന്റെ വഴികൾ എത്രയും കണ്ടെത്തപ്പെട്ടു കൂടാത്തവയും ആകുന്നു* എന്തെന്നാൽ കൎത്താവിന്റെ ചിന്തയെ അറിഞ്ഞിട്ടുള്ളവൻ ആര ൩൫ അല്ലെങ്കിൽ അവന്റെ മന്ത്രിയായിരുന്നിട്ടുള്ളവൻ ആര* അല്ലെങ്കിൽ ആര അവന്ന മുമ്പെ കൊടുത്തിട്ടുള്ളു എന്നാൽ അത അവന്ന ൩൬ പകരം കിട്ടും* അത എന്തുകൊണ്ടെന്നാൽ സകലവും അവങ്കൽനിന്നും അവനാലും അവന്നും ആകുന്നു അവന്ന എന്നെക്കും മഹത്വം ഉണ്ടാകട്ടെ ആമെൻ

## ൧൨ അദ്ധ്യായം

൧ ഡംഭം വിരൊധിക്കപ്പെടുന്നത.—൩ പല കൃത്യങ്ങളും കല്പിക്കപ്പെടുന്നത.—൧൯ പ്രതിക്രിയ വിശെഷാൽ വിരൊധിക്കപ്പെടുന്നത.

ഇതുകൊണ്ട സഹോദരന്മാരെ നിങ്ങളുടെ ശരീരങ്ങളെ ജീവനും ശുദ്ധവും ദൈവത്തിന്ന പ്രിയവുമുള്ളൊരു അൎപ്പണമായിട്ട കൊടുക്കെ

ന്ന മന്ന ഞാൻ ദൈവത്തിന്റെ കരുണകളെ കൊണ്ട നിങ്ങളൊട
അപെക്ഷിക്കുന്നു ഇത നിങ്ങളുടെ ന്യായമുള്ള ശുശ്രൂഷയാകുന്നു*
നിങ്ങൾ ഈ ലൊകത്തൊട അനുരൂപപ്പെട്ടിരിക്കയും അരുത എ ൨
ങ്കിലും നിങ്ങൾ നന്മയും പ്രിയവും പൂർണ്ണതയുമുള്ള ആ ദൈവഹിതം
ഇന്നതാകുന്നു എന്ന സൂക്ഷ്മമറിയെണ്ടുന്നതിന്ന നിങ്ങളുടെ മനസ്സി
ന്റെ പുതുക്കം കൊണ്ട രൂപാന്തരപ്പെട്ടിരിക്കമാത്രം ചെയ്വിൻ* എ ൩
ന്തെന്നാൽ താൻ വിചാരിക്കെണ്ടുന്നതിനെക്കാൾ അധികം താൻ
വിചാരിക്കരുത എന്നും ഓരൊരുത്തന്ന വിശ്വാസത്തിന്റെ അ
ളവിനെ ദൈവം വിഭാഗിച്ചു കൊടുത്ത പ്രകാരം ബൊധത്തൊടെ
വിചാരിക്ക മാത്രമെ ചെയ്യാവു എന്നും നിങ്ങളിൽ ഓരൊരുത്ത
നൊട ഞാൻ എനിക്ക നൽകപ്പെട്ട കൃപയാൽ പറയുന്നു* എന്തെ ൪
ന്നാൽ എതു പ്രകാരം നമുക്ക ഒരു ശരീരത്തിൽ അനെകം അവയ
വങ്ങളുണ്ടാകയും എല്ലാ അവയവങ്ങൾക്കും പ്രവൃത്തി ഒന്നല്ലാതെ
ഇരിക്കയും ചെയ്യുന്നുവൊ* അപ്രകാരം പലരായുള്ള നാം ക്രിസ്തു ൫
വിങ്കൽ എകശരീരവും എല്ലാവരും തമ്മിൽ തമ്മിൽ അവയവങ്ങ
ളും ആകുന്നു* എന്നാൽ നമുക്ക നൽകപ്പെട്ട കൃപപ്രകാരം നമുക്ക ൬
പലവിധ വരങ്ങളുണ്ടാകകൊണ്ട ദീർഘദർശനം എങ്കിലൊ വിശ്വാസ
ത്തിന്റെ പരിമാണപ്രകാരം നാം ദീർഘദർശനം പറയെണം*
ദൈവശുശ്രൂഷ എങ്കിലൊ ദൈവശുശ്രൂഷയിലും ഉപദെശിക്കുന്ന ൭
വൻ എങ്കിലൊ ഉപദെശത്തിലും* ബുദ്ധി ഉപദെശിക്കുന്നവൻ എ ൮
ങ്കിലൊ ബുദ്ധി ഉപദെശത്തിലും സ്ഥിരമായിരിക്കെണം ദാനം ചെ
യ്യുന്നവൻ പരമാർത്ഥതയൊടും അധികാരം ചെയ്യുന്നവൻ ജാഗ്രത
യൊടും കരുണ ചെയ്യുന്നവൻ സന്തൊഷത്തൊടും കൂട ചെയ്യട്ടെ*
സ്നെഹം മായം കൂടാതെ ഇരിക്കട്ടെ ദൊഷമായുള്ളതിനെ വെറുക്കു ൯
വിൻ നന്മയായുള്ളതിനൊട ചെരുവിൻ* സഹൊദരസ്നെഹത്തിൽ ൧൦
തമ്മിൽ തമ്മിൽ നല്ല പ്രിയമുള്ളവരായിരിപ്പിൻ ബഹുമാനിക്കുന്ന
തിൽ തമ്മിൽ തമ്മിൽ മുമ്പരായി* പ്രവൃത്തിയിൽ മടിയില്ലാത്ത ൧൧
വരായി ആത്മാവിൽ ശുഷ്കാന്തിയുള്ളവരായി കർത്താവിന്ന ശുശ്രൂഷ
ചെയ്യുന്നവരായി* ആശാബന്ധത്തിൽ സന്തൊഷിക്കുന്നവരായി ഉ ൧൨
പദ്രവത്തിൽ സഹിക്കുന്നവരായി പ്രാർത്ഥനയിൽ സ്ഥിരപ്പെടുന്നവ
രായി* വിശുദ്ധന്മാരുടെ ആവശ്യങ്ങൾക്ക സഹായിക്കുന്നവരായി ൧൩
അതിഥിസല്ക്കാരത്തിൽ താല്പൎയ്യമുള്ളവരായിരിപ്പിൻ* നിങ്ങളെ പീ ൧൪
ഡിപ്പിക്കുന്നവരെ അനുഗ്രഹിപ്പിൻ അനുഗ്രഹിപ്പിൻ ശപിക്കയുമ
രുത* സന്തൊഷിക്കുന്നവരൊട കൂട സന്തൊഷിക്കയും കരയുന്ന ൧൫
വരൊട കൂട കരകയും ചെയ്വിൻ* തമ്മിൽ തമ്മിൽ എകമനസ്സാ ൧൬
യിരിപ്പിൻ ശ്രെഷ്ഠ കാൎയ്യങ്ങളെ വിചാരിക്കാതെ താണ്മയുള്ളവരൊ
ട അനുകൂലമായിരിപ്പിൻ നിങ്ങളിൽ തന്നെ ബുദ്ധിമാന്മാരായിരിക്ക
രുത* ഒരുത്തനൊടും ദൊഷത്തിന്ന ദൊഷത്തെ പകരം ചെയ്യ ൧൭
രുത സകല മനുഷ്യരുടെയും മുമ്പാക ഉത്തമ കാൎയ്യങ്ങളെ മുൻവി

൧൭ ചാരിച്ചുകൊൾവിൻ* കഴിയുമെങ്കിൽ നിങ്ങളാൽ കഴിയുന്നടത്തൊ
൧൮ ളം സകല മനുഷ്യരൊടും സമാധാനമായിരിപ്പിൻ* പ്രിയമുള്ളവ
രെ നിങ്ങൾ തന്നെ പ്രതിക്രിയ ചെയ്യാതെ കൊപത്തിന്ന സ്ഥലം
കൊടുപ്പിൻ എന്തുകൊണ്ടെന്നാൽ പ്രതികാരം എന്റെ ആകുന്നു
ഞാൻ പ്രതിക്രിയചെയ്യും എന്ന കൎത്താവ പറയുന്നു എന്ന എഴുതി
൨൦ യിരിക്കുന്നു* അതുകൊണ്ട നിന്റെ ശത്രുവിന്ന വിശക്കുന്നു എങ്കിൽ
അവന്ന ഭക്ഷണം കൊടുക്ക അവന്ന ദാഹിക്കുന്നു എങ്കിൽ അവന്ന
പാനീയത്തെ കൊടുക്ക എന്തുകൊണ്ടെന്നാൽ നീ ഇപ്രകാരം ചെയ്യു
൨൧ ന്നതിനാൽ അവന്റെ തലമെൽ തീകനല്കളെ കൂട്ടും* നീ ദൊ
ഷത്താൽ ജയിക്കപ്പെടാതെ ഗുണം കൊണ്ട ദൊഷത്തെ ജയിക്ക*

## ൧൩ അദ്ധ്യായം

൧ അധികാരികളൊട വെണ്ടും വണക്കങ്ങളുടെ സംഗതി.—൮ സ്നെ
ഹം ന്യായപ്രമാണത്തിന്റെ പൂൎത്തികരണമാകുന്നത.—൧൧
ബഹു ഭക്ഷണത്തിന്നും മദ്യപാനത്തിന്നും അന്ധകാര പ്രവൃ
ത്തികൾക്കും വിരൊധമായുള്ളത.

സകല ആത്മാവും ശ്രെഷ്ഠാധികാരങ്ങൾക്ക കീഴ്പെട്ടിരിക്കെണം
എന്തുകൊണ്ടെന്നാൽ ദൈവത്തിങ്കൽനിന്ന അല്ലാതെ ഒരു അധി
കാരവുമില്ല ഉള്ള അധികാരങ്ങൾ ദൈവത്താൽ കല്പിക്കപ്പെട്ടവയാ
൨ കുന്നു* ഇതുകൊണ്ട അധികാരത്തൊട മറുക്കുന്നവൻ ദൈവത്തി
ന്റെ കല്പനയൊട മറുക്കുന്നു മറുക്കുന്നവർ തങ്ങൾക്കായിട്ട തന്നെ
൩ ശിക്ഷാവിധിയെ പ്രാപിക്കയും ചെയ്യും* എന്തെന്നാൽ അധികാ
രികൾ നല്ല പ്രവൃത്തികൾക്കല്ല ദുഷ്പ്രവൃത്തികൾക്കത്രെ ഒരു ഭയങ്ക
രമാകുന്നത അതുകൊണ്ട അധികാരത്തെ ഭയപ്പെടാതെ ഇരിപ്പാൻ
നിനക്ക മനസ്സുണ്ടൊ നല്ലതിനെ ചെയ്ക അതിങ്കൽനിന്ന നിനക്ക
൪ പുകഴ്ചയുണ്ടാകയും ചെയ്യും* എന്തെന്നാൽ അവൻ നിനക്ക നന്മക്ക
ദൈവത്തിന്റെ ശുശ്രൂഷക്കാരനാകുന്നു എന്നാൽ നീ ദൊഷമായു
ള്ളതിനെ ചെയ്യുന്നു എങ്കിൽ ഭയപ്പെട്ടുകൊൾക അവൻ വാളിനെ
വെറുതെ വഹിക്കുന്നില്ലല്ലൊ അവൻ ദൊഷത്തെ ചെയ്യുന്നവങ്കൽ
കൊപത്തെ നടത്തിക്കുന്നൊരു പ്രതിക്രിയക്കാരനായ ദൈവ ശു
൫ ശ്രൂഷക്കാരനല്ലൊ ആകുന്നത* ആയതുകൊണ്ട നിങ്ങൾ കീഴ്പെട്ടിരു
ന്നെ കഴിവു കൊപത്തെ കുറിച്ച മാത്രമല്ല മനൊബൊധത്തെ കു
൬ റിച്ചു കൂട തന്നെ* ഇതിന്നായിട്ട നിങ്ങൾ കരം കൂടി കൊടുക്കു
ന്നുവല്ലൊ എന്തുകൊണ്ടെന്നാൽ അവർ ഇതം കാൎയ്യത്തിൽ തന്നെ
൭ നിരന്തരമായി നില്ക്കുന്ന ദൈവ ശുശ്രൂഷക്കാരാകുന്നു* അതുകൊ
ണ്ട എല്ലാവൎക്കും കൊടുക്കെണ്ടുന്നതിനെ കൊടുപ്പിൻ യാതൊരുത്ത
ന്ന കരമൊ അവന്ന കരത്തെയും യാതൊരുത്തന്ന ചുങ്കമൊ
അവന്നചുങ്കത്തെയും യാതൊരുത്തന്ന ഭയമൊ അവന്ന ഭയത്തെ
യും യാതൊരുത്തന്ന ബഹുമാനമൊ അവന്ന ബഹുമാനത്തെയും

പെട്ടിൻ* തമ്മിൽ സ്നെഹിക്കുന്നത അല്ലാതെ ഒന്നും ആരൊടുംക വ്യ
ടം പെടരുത മറ്റൊരുത്തനെ സ്നെഹിക്കുന്നവനല്ലൊ ന്യായപ്രമാ
ണത്തെ പൂൎത്തിയാക്കിയിരിക്കുന്നത* എന്തെന്നാൽ അത വ്യഭി ൯
ചാരം ചെയ്യരുത കുല ചെയ്യരുത മൊഷ്ടിക്കരുത കള്ളസാക്ഷി
പറയരുത മൊഹിക്കരുത എന്നുള്ളതും മററ യാതൊരു കല്പന
യും ഉണ്ടെങ്കിൽ അതും നിന്റെ അയല്ക്കാരനെ നിന്നെ പൊലെ
തന്നെ സ്നെഹിക്കെണമെന്നുള്ള വചനത്തിൽ സംക്ഷെപമായി അ
ടങ്ങിയിരിക്കുന്നു* സ്നെഹം അയല്ക്കാരന്ന ഒരു ദൊഷത്തെയും ചെ ൧൦
യ്യുന്നില്ല അതുകൊണ്ട സ്നെഹം ന്യായപ്രമാണത്തിന്റെ പൂൎത്തിക
രണമാകുന്നു* വിശെഷിച്ചും ഇത നിദ്രയിൽനിന്ന ഉണരുവാൻ ൧൧
ഇപ്പൊൾ കാലമായിരിക്കുന്നു എന്ന നാം സമയത്തെ അറിഞ്ഞി
രിക്കകൊണ്ട(ആകുന്നു) എന്തുകൊണ്ടെന്നാൽ ഇപ്പൊൾ നമ്മുടെ രക്ഷ
നാം വിശ്വസിച്ച സമയത്തെക്കാൾ എററവും സമീപിച്ചിരിക്കുന്നു* ൧൨
രാത്രി മിക്കവാറും കഴിഞ്ഞു പകൽ സമീപിച്ചിരിക്കുന്നു ഇതുകൊണ്ട
നാം അന്ധകാരപ്രവൃത്തികളെ ഉപെക്ഷിക്കയും പ്രകാശത്തിന്റെ
ആയുധവസ്ത്രത്തെ ധരിച്ചുകൊൾകയും ചെയ്യെണം* പകലത്തെപൊ ൧൩
ലെ നാം നല്ല മൎയ്യാദയൊടെ നടക്കെണം വെറിയൊടും മദ്യപാന
ത്തൊടും അരുത ശയനമൊഹങ്ങളൊടും കാമവികാരങ്ങളൊടും അ
രുത മത്സരത്തൊടും അസൂയയൊടും അരുത* എന്നാലും കൎത്താ ൧൪
വായ യെശു ക്രിസ്തുവിനെ ധരിച്ചുകൊൾവിൻ ജഡത്തിന്ന അതി
ന്റെ ഇച്ശകളെ പൂൎത്തിയാക്കുവാൻ സംഭാരത്തെ ഉണ്ടാക്കായ്കയും
ഇരിപ്പിൻ*

## ൧൪ അദ്ധ്യായം

൧ മനുഷ്യർ അന്യെട കാൎയ്യങ്ങളെ കുറിച്ച തമ്മിൽ നിന്ദിക്ക എങ്കി
ലും കുററം വിധിക്ക എങ്കിലും ചെയ്യരുത.—൧൨ അവയിൽ
ദൊഷമുണ്ടാകുന്നതിനെ സൂക്ഷിക്കെണം താനും എന്നുള്ളത.

വിശ്വാസത്തിൽ ശക്തിയില്ലാത്തവനെ കൈക്കൊൾവിൻ എ
ങ്കിലും സംശയതൎക്കങ്ങൾക്കായിട്ടല്ല* എന്തുകൊണ്ടെന്നാൽ എല്ലാ ൨
വസ്തുക്കളെയും ഭക്ഷിക്കാമെന്ന ഒരുത്തൻ വിശ്വസിക്കുന്നു എ
ന്നാൽ ശക്തിഹീനനായവൻ സസ്യങ്ങളെ ഭക്ഷിക്കുന്നു* ഭക്ഷിക്കു ൩
ന്നവൻ ഭക്ഷിക്കാത്തവനെ നിന്ദിക്കരുത ഭക്ഷിക്കാത്തവൻ ഭക്ഷി
ക്കുന്നവനെ വിധിക്കയുമരുത എന്തുകൊണ്ടെന്നാൽ ദൈവം അ
വനെ കൈക്കൊണ്ടിരിക്കുന്നു* അന്യന്റെ ഭൃത്യനെ വിധിക്കുന്ന ൪
നീ ആരാകുന്നു അവൻ തന്റെ സ്വന്ത യജമാനന്നായി നില്ക്കയൊ
വീഴുകയൊ ചെയ്യുന്നു എന്നാൽ അവൻ നിലനില്ക്കപ്പെടും ദൈവം
അവനെ നിലനിൎത്തുവാൻ ശക്തനല്ലൊ ആകുന്നു* ഒരുത്തൻ ഒരു ൫
ദിവസത്തെ മറെറാരു ദിവസത്തെക്കാൾ പ്രമാണിക്കുന്നു എന്നാൽ
മറെറാരുത്തൻ എല്ലാ ദിവസത്തെയും ഒരുപൊലെ പ്രമാണിക്കു

അ ഓരൊരുത്തൻ തന്റെ തന്റെ സ്വന്തമനസ്സിൽ പൂൎണ്ണനിശ്ച
൬ യപ്പെട്ടിരിക്കട്ടെ* ദിവസത്തെ വിചാരിക്കുന്നവൻ അതിനെ ക
ൎത്താവിന്നായിട്ട വിചാരിക്കുന്നു ദിവസത്തെ വിചാരിക്കാത്തവൻ
കൎത്താവിന്നായി വിചാരിക്കുന്നില്ല ഭക്ഷിക്കുന്നവൻ കൎത്താവി
ന്നായി ഭക്ഷിക്കുന്നു അവൻ ദൈവത്തിന്ന വന്ദനം ചെയ്യുന്നുവ
ല്ലൊ പിന്നെ ഭക്ഷിക്കാത്തവൻ കൎത്താവിന്നായി ഭക്ഷിക്കുന്നില്ല ദൈ
൭ വത്തിന്ന വന്ദനം ചെയ്കയും ചെയ്യുന്നു* എന്തുകൊണ്ടെന്നാൽ ന
മ്മിൽ ഒരുത്തനും തനിക്കായിട്ട തന്നെ ജീവിക്കുന്നില്ല ഒരുത്തനും
൮ തനിക്കായിട്ട തന്നെ മരിക്കുന്നതുമില്ല* എന്തെന്നാൽ നാം ജീവി
ക്കുന്നു എങ്കിൽ നാം കൎത്താവിന്നായി ജീവിക്കുന്നു നാം മരിക്കുന്നു
എങ്കിൽ നാം കൎത്താവിന്നായി മരിക്കുന്നു ഇതുകൊണ്ട നാം ജീവി
ക്കുന്നു എങ്കിലും മരിക്കുന്നു എങ്കിലും നാം കൎത്താവിന്നുള്ളവരാകുന്നു*
൯ എന്തുകൊണ്ടെന്നാൽ ഇതിന്നായിട്ട ക്രിസ്തു താൻ മരിച്ചവരുടെയും
ജീവിക്കുന്നവരുടെയും കൎത്താവായിരിക്കെണ്ടുന്നതിന്നായിട്ട മരി
൧൦ ക്കയും എഴുനീല്ക്കയും തിരികെ ജീവിക്കയും ചെയ്തു* എന്നാൽ നീ
നിന്റെ സഹൊദരനെ എന്തിന്ന വിധിക്കുന്നു അല്ലെങ്കിൽ നീ
നിന്റെ സഹൊദരനെ എന്തിന്ന നിസ്സാരനാക്കുന്നു നാം എല്ലാവ
രും ക്രിസ്തുവിന്റെ ന്യായാസനത്തിന്റെ മുമ്പാക നില്ക്കെണ്ടിവരു
൧൧ മല്ലൊ* എന്തെന്നാൽ ഞാൻ ജീവിക്കുന്നു സകല മുഴങ്കാലും എ
ങ്കൽ വണങ്ങുകയും സകല നാവും ദൈവത്തിങ്കൽ അനുസരിച്ചു പറ
൧൨ കയും ചെയ്യുമെന്ന കൎത്താവ പറയുന്നു എന്ന എഴുതപ്പെട്ടിരിക്കുന്നു*
എന്നതുകൊണ്ട നമ്മിൽ ഓരൊരുത്തൻ തനിക്ക തനിക്കായിട്ട ദൈവ
൧൩ ത്തിന്ന കണക്ക ബൊധിപ്പിക്കെണ്ടിവരും* അതുകൊണ്ട ഇനിമെൽ
നാം തമ്മിൽ തമ്മിൽ വിധിക്കരുത എന്നാലും തന്റെ സഹൊദര
ന്റെ വഴിയിൽ ഒരു ഇടൎച്ചയെ എങ്കിലും ഒരു വിരുദ്ധതയെ എങ്കി
൧൪ ലും വെക്കരുത എന്നുള്ളതിനെ വിശെഷാൽ വിധിപ്പിൻ* താനെ
അശുദ്ധിയായുള്ളത ഒന്നുമില്ല എന്ന ഞാൻ അറിഞ്ഞ കൎത്താവായ
യെശുവിനാൽ ബൊധമായി ഇരിക്കുന്നു എന്നാൽ വല്ലതും അശുദ്ധി
യുള്ളത എന്ന വിചാരിക്കുന്നവനൊ അവന്ന അത അശുദ്ധിയുള്ളതാ
൧൫ കുന്നു* നിന്റെ ഭക്ഷണത്താൽ നിന്റെ സഹൊദരൻ ദുഃഖിക്കപ്പെ
ടുന്നു എങ്കിൽ നീ അപ്പൊൾ സ്നെഹപ്രകാരം നടക്കുന്നില്ല ആൎക്കുവെണ്ടി
൧൬ ക്രിസ്തു മരിച്ചുവൊ അവനെ നിന്റെ ഭക്ഷണം കൊണ്ട നശിപ്പിക്കരു
൧൭ ത* അതുകൊണ്ട നിങ്ങളുടെ നന്മ ദുഷിക്കപ്പെടരുത* എന്തെന്നാൽ
ദൈവത്തിന്റെ രാജ്യം ഭക്ഷണവും പാനവും അല്ല നീതിയും സമാ
ധാനവും പരിശുദ്ധാത്മാവിങ്കലുള്ള സന്തൊഷവും അത്രെ ആകുന്നത*
൧൮ എന്തെന്നാൽ ഇവയിൽ ക്രിസ്തുവിന്ന ശുശ്രൂഷ ചെയ്യുന്നവൻ ദൈ
൧൯ വത്തിന്ന ഇഷ്ടനായും മനുഷ്യരാൽ സമ്മതനായും ഇരിക്കുന്നു* ആ
യതുകൊണ്ട സമാധാനത്തിന്നുള്ള കാൎയ്യങ്ങളെയും തമ്മിൽ തമ്മിൽ ഉ
൨൦ ണ്ടാകുന്ന വൎദ്ധനയുടെ കാൎയ്യങ്ങളെയും നാം പിന്തുടൎന്നു കൊള്ളെണം* ഭ

ക്ഷണം നിമിത്തമായിട്ട ദൈവത്തിന്റെ ക്രിയയെ നശിപ്പിക്കരുത
എല്ലാവസ്തുക്കളും ശുദ്ധമുള്ളവയാകുന്നു നിശ്ചയം വിരുദ്ധതയൊടെ ഭ
ക്ഷിക്കുന്ന മനുഷ്യന്ന അത ദൊഷമത്രെ ആകുന്നത* മാംസത്തെ (൨൧)
ഭക്ഷിക്കാതെയും വീഞ്ഞിനെ കുടിക്കാതെയും നിന്റെ സഹൊദരൻ
ഇടറുകയൊ വിരുദ്ധപ്പെടുകയൊ ക്ഷീണപ്പെടുകയൊ ചെയ്യുന്നതി
ന മൂലമായുള്ളതൊന്നും ചെയ്യാതെയും ഇരിക്കുന്നത നന്ന* നിന (൨൨)
ക്ക വിശ്വാസമുണ്ടൊ അത നിനക്ക തന്നെ ദൈവത്തിന്റെ മുമ്പാ
ക ഉണ്ടായിരിക്കട്ടെ തനിക്ക ബൊധിക്കുന്ന കാൎയ്യത്തിൽ തന്നെ
താൻ കുറ്റം വിധിക്കാത്തവൻ ഭാഗ്യവാൻ* എന്നാൽ സംശയി (൨൩)
ക്കുന്നവൻ ഭക്ഷിച്ചാൽ അവൻ വിശ്വാസത്തിൽനിന്ന ഭക്ഷിക്കാ
യ്കകൊണ്ട കുറ്റം വിധിക്കപ്പെടുന്നു എന്നാൽ വിശ്വാസത്തിൽനി
ന്ന ഉണ്ടാകാത്തതെല്ലാം പാപമാകുന്നു*

## ൧൫ അദ്ധ്യായം

൧ ബലവാന്മാർ ക്ഷീണന്മാരൊട സഹിക്കെണം എന്നുള്ളത.
൨ നാം നമ്മെ പ്രസാദിപ്പിക്കാതെ.—൭ ക്രിസ്തു നമ്മെ എല്ലാവരെയും പരിഗ്രഹിച്ചതുപൊലെ നാം ഒരുത്തനെ ഒരുത്തൻ പരിഗ്രഹിക്കെണം എന്നുള്ളത.

എന്നാൽ ശക്തിമാന്മാരായ നാം അശക്തന്മാരുടെ ശക്തിഹീന
തകളെ സഹിക്കയും നമ്മെ തന്നെ പ്രസാദിപ്പിക്കാതെ ഇരിക്കയും
ചെയ്യെണ്ടിയവരാകുന്നു* അതുകൊണ്ട നമ്മിൽ ഒരൊരുത്തൻ അ (൨)
യല്ക്കാരനെ സ്ഥിരതയിലെക്ക അവന്റെ നന്മക്കായ്കൊണ്ട പ്രസാദി
പ്പിക്കെണം* എന്തുകൊണ്ടെന്നാൽ ക്രിസ്തുവും തന്നെ താൻ പ്രസാ (൩)
ദിപ്പിച്ചില്ല നിന്നെ ധിക്കരിച്ചവരുടെ ധിക്കാരങ്ങൾ എങ്കൽവീണു
എന്ന എഴുതിയിരിക്കുന്ന പ്രകാരം അത്രെ* എന്തുകൊണ്ടെന്നാൽ (൪)
മുമ്പെ എഴുതപ്പെട്ട കാൎയ്യങ്ങൾ ഒക്കെയും നമുക്ക വെദവാക്യങ്ങളിലെ
ക്ഷമകൊണ്ടും ആശ്വാസംകൊണ്ടും ആശാബന്ധം ഉണ്ടാകെണ്ടുന്നതിന
നമുക്കപാഠത്തിന്നഎഴുതപ്പെട്ടു*എന്നാൽക്ഷമയുടെയും ആശ്വാസ (൫)
ത്തിന്റെയും ദൈവം യെശു ക്രിസ്തുവിൻപ്രകാരം നിങ്ങൾ തമ്മിൽ
തമ്മിൽ എകമനസ്സായിരിപ്പാൻ നിങ്ങൾക്ക കൃപ ചെയ്യുമാറാകട്ടെ*
അത നിങ്ങൾ ഒരു മനസ്സൊടും ഒരു വായൊടും കൂടി നമ്മുടെ ക (൬)
ൎത്താവാകുന്ന യെശു ക്രിസ്തുവിന്റെ പിതാവായ ദൈവത്തെ മഹ
ത്വപ്പെടുത്തെണ്ടുന്നതിന്നാകുന്നു* അതുകൊണ്ട ദൈവത്തിന്റെ മ (൭)
ഹത്വത്തിന്നായിട്ട ക്രിസ്തു നമ്മെ പരിഗ്രഹിച്ചതുപൊലെ നിങ്ങളും
തമ്മിൽ തമ്മിൽ പരിഗ്രഹിച്ചുകൊൾവിൻ* എന്നാൽ പിതാക്കന്മാ (൮)
രൊട ചെയ്യപ്പെട്ട വാഗ്ദത്തങ്ങളെ സ്ഥിരപ്പെടുത്തെണ്ടുന്നതിന്നും
പുറജാതികൾ ദൈവത്തെ അവന്റെ കരുണയ്ക്കവെണ്ടി പുകഴ്ത്തു
വാനായിട്ടും യെശു ക്രിസ്തു ദൈവത്തിന്റെ സത്യത്തിന്നായ്കൊ
ണ്ട ചെലാകൎമ്മത്തിന്ന ഒരു ശുശ്രൂഷക്കാരനായ്വന്നു എന്ന ഞാൻ

൯ പറയുന്നു* ഇത ഹെതുവായിട്ട ഞാൻ പുറജാതികളുടെ ഇടയിൽ നിങ്കൽ സ്തുതിക്കയും നിന്റെ നാമത്തിങ്കൽ പാടുകയും ചെയ്യുമെന്നു
൧൦ ള്ള പ്രകാരം എഴുതിയിരിക്കുന്നു* അവൻ പിന്നെയും പുറജാതികളായുള്ളൊരെ അവന്റെ ജനത്തൊടു കൂട സന്തൊഷിപ്പിൻ എ
൧൧ന്നും* പിന്നെയും സകല ജാതികളായുള്ളൊരെ കർത്താവിനെ സ്തുതിപ്പിൻ എന്നും സകല ജനങ്ങളായുള്ളൊരെ അവനെ പുകഴ്ത്തുവിൻ
൧൨ എന്നും പറയുന്നു* പിന്നെയും യെശെയുടെ മൂലവും ജാതികളെ ഭരിപ്പാനായിട്ട എഴുനീല്ക്കുന്നവനും ഉണ്ടാകയും അവങ്കൽ ജാതികൾ
൧൩ ആശ്രയിക്കയും ചെയ്യുമെന്ന യെശായ പറയുന്നു* വിശെഷിച്ച നിങ്ങൾ പരിശുദ്ധാത്മാവിന്റെ ശക്തിയാൽ ആശാബന്ധത്തിൽ പരിപൂർണ്ണതപ്പെടെണ്ടുന്നതിന്ന വിശ്വസിക്കുന്നതിൽ സകല സന്തൊഷം കൊണ്ടും സമാധാനം കൊണ്ടും ആശാബന്ധത്തിന്റെ ദൈവം നിങ്ങളെ പൂരിക്കുമാറാകട്ടെ*

൧൪ എന്നാൽ എന്റെ സഹൊദരന്മാരെ നിങ്ങൾ തന്നെ നന്മകൊണ്ട നിറഞ്ഞവരായി സകല അറിവുകൊണ്ടും പരിപൂർണ്ണന്മാരായി തമ്മിൽ തമ്മിൽ ബുദ്ധിഉപദെശിപ്പാൻ കൂടെ പ്രാപ്തന്മാരായി ഇരിക്കുന്നു എന്ന നിങ്ങളെ കുറിച്ച എനിക്ക തന്നെയും നിശ്ചയമുണ്ട*
൧൫ എങ്കിലും സഹൊദരന്മാരെ പുറജാതിക്കാരുടെ അൎപ്പണം പരിശുദ്ധാത്മാവിനാൽ ശുദ്ധമാക്കപ്പെട്ട പരിഗ്രാഹ്യമാകുവാനായിട്ട ഞാൻ ദൈവത്തിന്റെ എവൻഗെലിയൊനെ ഉപദെശിച്ചുകൊണ്ട പുറജാതിക്കാൎക്ക യെശുക്രിസ്തുവിന്റെ ശുശ്രൂഷക്കാരനായിരിക്കെണ്ടുന്നതിന്ന*
൧൬ ദൈവത്താൽ എനിക്ക നൽകപ്പെട്ടിരിക്കുന്ന കൃപ ഹെതുവായി ഞാൻ നിങ്ങളെ ഓൎമ്മപ്പെടുത്തുവാൻ തക്കവണ്ണം ഒരു വിധത്തിൽ
൧൭ നിങ്ങൾക്ക എററം ധൈൎയ്യത്തൊടെ എഴുതിയിരിക്കുന്നു* അതുകൊണ്ട യെശുക്രിസ്തു മൂലമായി ദൈവത്തെ സംബന്ധിച്ച കാൎയ്യങ്ങളിൽ
൧൮ എനിക്ക പുകഴ്ച ചെയ്വാൻ സംഗതി ഉണ്ട* എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ ആത്മാവിന്റെ ശക്തിയാൽ ലക്ഷ്യങ്ങളുടെയും അത്ഭുതങ്ങളുടെയും ശക്തികൊണ്ട വചനത്തിലും ക്രിയയിലും പുറജാതിക്കാരെ അനുസരിപ്പിപ്പാനായിട്ട ക്രിസ്തു എന്നെ കൊണ്ട നടത്തിച്ചിട്ടില്ലാത്ത കാൎയ്യങ്ങളിൽ ഒന്നിനെയും പറവാൻ ഞാൻ തുനികയില്ല*
൧൯ എന്നതുകൊണ്ട യെറുശലമിൽനിന്ന ഇല്ലിറിക്കുംവരെ ചുററും ഞാൻ ക്രിസ്തുവിന്റെ എവൻഗെലിയൊനെ പൂൎണ്ണമായി പ്ര
൨൦ സംഗിച്ചിരിക്കുന്നു* ഞാൻ ഇങ്ങിനെ എവൻഗെലിയൊനെ പ്രസംഗിപ്പാൻ ഉത്സാഹിച്ചത ക്രിസ്തു പെർപെട്ടെടത്തല്ല അതഞാൻ മറെറാരുത്തന്റെ അടിസ്ഥാനത്തിന്മെൽ പണി ചെയ്യാതെ ഇരിപ്പാനാ
൨൧ യിട്ട ആകുന്നു* യാതൊരുത്തൎക്ക അവന്റെ വസ്തുത അറിയിക്കപ്പെടാതെ ഇരുന്നുവൊ അവർ കാണുകയും കെൾക്കാതെ ഇരുന്നവർ തിരിച്ചറികയും ചെയ്യും എന്ന എഴുതിയിരിക്കുന്ന പ്രകാരം അ
൨൨ ത്രെ* ഇത ഹെതുവായിട്ടും ഞാൻ നിങ്ങളുടെ അടുക്കൽ വരുന്നതി

ന്ന വളര വിഘ്നപ്പെട്ടു* എന്നാൽ ഇപ്പൊൾ ഈ പ്രദെശങ്ങളിൽ ഇ ൨൩
നി സ്ഥലമില്ലായ്കകൊണ്ടും നിങ്ങളുടെ അടുക്കൽ വരുവാൻ എറിയ
സംവത്സരങ്ങളായി വളര ആഗ്രഹമുണ്ടാകകൊണ്ടും* ഞാൻ എ ൨൪
പ്പൊളെങ്കിലും സ്പാനിയായിലെക്ക യാത്ര പുറപ്പെട്ടാൽ നിങ്ങളുടെ
അടുക്കൽ വരും എന്തുകൊണ്ടെന്നാൽ ഞാൻ യാത്രയായി പൊകു
മ്പൊൾ നിങ്ങളെ കാണ്മാനും ആദ്യം ഞാൻ നിങ്ങളുടെ സഹവാസം
കൊണ്ട അനുസാരം തൃപ്തനായാൽ അവിടെക്ക നിങ്ങളാൽ അനുയാത്ര
അയക്കപ്പെടുവാനും ഞാൻ ഇച്ശിക്കുന്നു* എന്നാൽ ഇപ്പൊൾ ഞാൻ ൨൫
പരിശുദ്ധന്മാൎക്ക ശുശ്രൂഷ ചെയ്വാനായിട്ട യെറുശലമിലെക്ക പൊകു
ന്നു* എന്തെന്നാൽ യെറുശലമിലിരിക്കുന്ന പരിശുദ്ധന്മാരായ ദരി ൨൬
ദ്രന്മാൎക്ക ഒരു ധൎമ്മൊപകാരത്തെ ചെയ്വാൻ മക്കെദൊനിയായി
ലും അഖായായിലുമുള്ളവൎക്ക ഇഷ്ടം തൊന്നിയിരിക്കുന്നു* അവൎക്ക ൨൭
ഇഷ്ടം തൊന്നിയിരിക്കുന്നു സത്യം അവർ ആയവരുടെ കടക്കാരു
മാകുന്നു പുറജാതിക്കാർ ആയവരുടെ ആത്മകാൎയ്യങ്ങളിൽ ഓഹരി
ക്കാരായി എങ്കിൽ അവർ ശരീരകാൎയ്യങ്ങളിലും ആയവൎക്ക ശുശ്രൂഷ
ചെയ്യെണ്ടുന്നതല്ലൊ ആകുന്നത* അതുകൊണ്ട ഇതിനെ ഞാൻനി ൨൮
വൃത്തിയാക്കുകയും അവൎക്ക ഈ ഫലത്തെ മുദ്രയിട്ടുറപ്പിക്കയും
ചെയ്തതിന്റെ ശെഷം നിങ്ങളുടെ അരികത്ത കൂടി സ്പാനിയായിലെ
ക്ക എത്തും* വിശെഷിച്ചും ഞാൻ നിങ്ങളുടെ അടുക്കൽ വരുമ്പൊൾ ൨൯
ഞാൻ ക്രിസ്തുവിന്റെ എവൻഗെലിയൊന്റെ അനുഗ്രഹ പരിപൂ
ൎണ്ണതയൊടെ വരുമെന്ന ഞാൻ അറിയുന്നു* എന്നാൽ സഹൊദ ൩൦
രന്മാരെ എനിക്ക വെണ്ടി ദൈവത്തൊട നിങ്ങളുടെ പ്രാൎത്ഥനക
ളിൽ നിങ്ങൾ എന്നൊടു കൂട താല്പൎയ്യമായി ശ്രമിക്കെണമെന്ന ഞാൻ
നമ്മുടെ കൎത്താവായ യെശു ക്രിസ്തു നിമിത്തമായും ആത്മാവിന്റെ
സ്നെഹം നിമിത്തമായും നിങ്ങളൊട അപെക്ഷിക്കുന്നു* യെഹൂദി ൩൧
യായിൽ വിശ്വസിച്ചിട്ടില്ലാത്തവരിൽനിന്ന ഞാൻ രക്ഷിക്കപ്പെടു
കയും യെറുശലമിലെക്കുള്ള എന്റെ ശുശ്രൂഷ പരിശുദ്ധന്മാരാൽ
കൈക്കൊള്ളപ്പെടുകയും ചെയ്യു* ഞാൻ ദൈവത്തിന്റെ ഇഷ്ടം ൩൨
കൊണ്ട നിങ്ങളുടെ അടുക്കൽ സന്തൊഷത്തൊടെ വരികയും നിങ്ങ
ളൊടു കൂട ആശ്വാസപ്പെടുകയും ചെയ്യെണമെന്നാകുന്നു* എന്നാൽ ൩൩
സമാധാനത്തിന്റെ ദൈവം നിങ്ങളൊട എല്ലാവരൊടുംകൂട ഇ
രിക്കുമാറാകട്ടെ ആമെൻ

## ൧൬ അദ്ധ്യായം

൧ പൗലൂസ പലൎക്കും വന്ദനം ചൊല്ലി അയക്കുന്നത. — ൨൫ ദൈവത്തിന്ന സ്തൊത്രത്തൊടും വന്ദനത്തൊടും അവസാനിക്കുന്നത,

എന്നാൽ കെംക്രിയായിലുള്ള സഭയിൽ ശുശ്രൂഷക്കാരത്തിയായി
നമ്മുടെ സഹൊദരിയായ ഫെബെയെ ഞാൻ നിങ്ങൾക്ക ഭരമെല്പി

൨ കുന്നു* നിങ്ങൾ വിശുദ്ധന്മാൎക്ക യൊഗ്യമായുള്ള പ്രകാരം കൎത്താ
വിങ്കൽ അവളെ കൈക്കൊൾകയും അവൾക്ക നിങ്ങളിൽനിന്ന ആ
വശ്യമുള്ള യാതൊരു കാൎയ്യത്തിലും അവൾക്ക സഹായിക്കയും ചെ
യ്യെണ്ടുന്നതിന്നാകുന്നു എന്തുകൊണ്ടെന്നാൽ അവൾ പലൎക്കും എനി
൩ ക്ക തന്നെയും ഉപകാരിയായി തീൎന്നു* ക്രിസ്തു യെശുവിങ്കൽ എ
ന്റെ സഹായക്കാരായ പ്രിസ്കില്ലായ്ക്കും അകില്ലായ്ക്കും വന്ദനം
൪ ചൊല്ലുവിൻ* അവർ എന്റെ ജീവന്നുവെണ്ടി തങ്ങളുടെ കഴുത്തു
കളെ തന്നെ വെച്ചവരാകുന്നു ഞാൻ മാത്രം തന്നെ അല്ല പുറജാ
തിക്കാരുടെ സഭകളൊക്കയും കൂട അവൎക്ക വന്ദനം ചെയ്യുന്നു*
൫ അവരുടെ ഭവനത്തിലുള്ള സഭെക്കും വന്ദനം ചൊല്ലുവിൻ ക്രിസ്തു
വിങ്കൽ അഖായായിലെ ആദ്യ ഫലമായി എന്റെ സ്നെഹിതനായ
൬ എപെനെത്തുസിന വന്ദനം ചൊല്ലുവിൻ* ഞങ്ങൾക്കായിട്ട വള
൭ രെ അദ്ധ്വാനപ്പെട്ട മറിയെക്ക വന്ദനം ചൊല്ലുവിൻ* എന്റെ ചാ
ൎച്ചക്കാരായും എന്നൊടു കൂട ബദ്ധന്മാരായുമുള്ള അന്ത്രൊനിക്കസിനും
യൂനിയായ്ക്കും വന്ദനം ചൊല്ലുവിൻ അവർ അപ്പൊസ്തൊലന്മാരിൽ
കീൎത്തിയുള്ളവരാകുന്നു അവർ എനിക്ക മുമ്പെ ക്രിസ്തുവിങ്കൽ ആക
൮ യുംചെയ്തു* കൎത്താവിങ്കൽ എന്റെ സ്നെഹിതനായ അമ്പ്ലിയാസിന
൯ വന്ദനം ചൊല്ലുവിൻ* ക്രിസ്തുവിങ്കൽ നമ്മുടെ സഹായക്കാരനായ ഉ
ൎബ്ബാനുസിനും എന്റെ സ്നെഹിതനായ സ്താക്കിസിനും വന്ദനം ചൊ
൰ ല്ലുവിൻ* ക്രിസ്തുവിങ്കൽ സമ്മതനായ അപ്പെല്ലെസിന വന്ദനം ചൊ
ല്ലുവിൻ അറിസ്തൊബുലുസിന്റെ ഭവനത്തിലുള്ളവൎക്ക വന്ദനം ചൊ
൰൧ ല്ലുവിൻ* എന്റെ ചാൎച്ചക്കാരനായ എറൊദിയൊന വന്ദനം ചൊ
ല്ലുവിൻ കൎത്താവിങ്കലിരിക്കുന്നവരായി നൎക്കിസ്സുസ്സിന്റെ കുഡും
൰൨ ബത്തിൽ ഉള്ളവൎക്ക വന്ദനം ചൊല്ലുവിൻ* കൎത്താവിങ്കൽ അ
ദ്ധ്വാനപ്പെടുന്നവരായ ത്രിഫെനായ്ക്കും ത്രിഫൊസായ്ക്കും വന്ദനം
ചൊല്ലുവിൻ കൎത്താവിങ്കൽ എറ്റവും അദ്ധ്വാനപ്പെട്ടവളായി സ്നെ
൰൩ ഹിതയായ പെൎസിസിന വന്ദനം ചൊല്ലുവിൻ* കൎത്താവിങ്കൽ
നിയമിതനായ രുഫുസിനും അവന്റെയും എന്റെയും മാതാവാ
൰൪ യവൾക്കും വന്ദനം ചൊല്ലുവിൻ* അസിങ്ക്രിതുസിനും പ്ലെഗൊ
നും എൎമ്മാസിനും പത്രൊബാസിനും എൎമ്മെസിനും അവരൊടു കൂ
൰൫ ടയുള്ള സഹൊദരന്മാൎക്കും വന്ദനം ചൊല്ലുവിൻ* ഫിലൊലൊഗു
സിനും യൂലിയായ്ക്കും നെരെയുസിനും അവന്റെ സഹൊദരിക്കും
ഒലിമ്പാസിനും അവരൊടു കൂടിയുള്ള സകല പരിശുദ്ധന്മാൎക്കും വ
൰൬ ന്ദനം ചൊല്ലുവിൻ* തമ്മിൽ തമ്മിൽ പരിശുദ്ധ ചുംബനം കൊണ്ട
വന്ദനം ചെയ്യിൻ ക്രിസ്തുവിന്റെ സഭകൾ നിങ്ങൾക്ക വന്ദനം ചൊ
ല്ലുന്നു*

൰൭ എന്നാൽ സഹൊദരന്മാരെ നിങ്ങൾ പഠിച്ചിരിക്കുന്ന ഉപദെശ
ത്തിന്ന വിപരീത വ്യത്യാസങ്ങളെയും ദൊഷങ്ങളെയും ഉണ്ടാക്കുന്ന
വരെ സൂക്ഷിപ്പാൻ ഞാൻ നിങ്ങളൊട അപെക്ഷിക്കുന്നു അവ

തിൽനിന്ന ഒഴിഞ്ഞിരിക്കയും ചെയ്വിൻ* എന്തെന്നാൽ അപ്രകാ ൧൮
രമുള്ളവർ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിനെ അല്ല തങ്ങ
ളുടെ വയററിനെ തന്നെ ശുശ്രൂഷിക്കയും മംഗല വാക്കുകൊണ്ടും അ
നുഗ്രഹ വാക്കുകൊണ്ടും നിൎദ്ദോഷികളുടെ ഹൃദയങ്ങളെ വഞ്ചിക്കയും
ചെയ്യുന്നു* എന്തെന്നാൽ നിങ്ങളുടെ അനുസരണം എല്ലാവരിലെ ൧൯
ക്കും എത്തിയിരിക്കുന്നു ആകയാൽ ഞാൻ നിങ്ങളുടെ നിമിത്ത
മായി സന്തൊഷിക്കുന്നു എങ്കിലും നിങ്ങൾ നന്മയായുള്ളതിങ്കൽ
ജ്ഞാനികളായും ദൊഷത്തിങ്കൽ കപടമില്ലാത്തവരായുമിരിക്കെണ
മെന്ന എനിക്ക മനസ്സുണ്ട* എന്നാൽ സമാധാനത്തിന്റെ ദൈ ൨൦
വം ശീഘ്രമായി സാത്താനെ നിങ്ങളുടെ പാദങ്ങളിൻകീഴ ഇട്ട ച
തെക്കും നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളൊ
ടു കൂടെ ഇരിക്കട്ടെ ആമെൻ*

എന്റെ സഹായക്കാരനായ തിമൊഥെയുസും എന്റെ ചാൎച്ച ൨൧
ക്കാരായ ലുക്കിയുസും യാസൊനും ശൊസിപത്തൊരും നിങ്ങൾക്കവ
ന്ദനം ചൊല്ലുന്നു* ഈ സന്ദെശ പത്രികയെ എഴുതിയ തെൎത്തി ൨൨
യുസാകുന്ന ഞാൻ നിങ്ങൾക്ക കൎത്താവിങ്കൽ വന്ദനം ചൊല്ലുന്നു*
എന്റെയും എല്ലാസഭയുടെ വിട്ടുതി വീട്ടുകാരനായ ഗായുസ നി ൨൩
ങ്ങൾക്ക വന്ദനം ചൊല്ലുന്നു പട്ടണത്തിലെ വിചാരക്കാരനായ
എരസ്തുസും സഹൊദരനായ കൎത്തുസും നിങ്ങൾക്ക വന്ദനം ചൊ
ല്ലുന്നു* നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളൊ ൨൪
ട എല്ലാവരൊടും കൂടെ ഇരിക്കട്ടെ ആമെൻ*

വിശെഷിച്ചും ആദ്യകാലങ്ങളിൽനിന്ന തുടങ്ങി ഗുപ്തമായും ഇ ൨൫
പ്പൊൾ പ്രകാശിതമായും ദീൎഘദൎശിമാരുടെ എഴുത്തുകളാൽ അനാ
ദിയായുള്ള ദൈവത്തിന്റെ കല്പനപ്രകാരം വിശ്വാസത്തിന്റെ
അനുസരണത്തിന്നായിട്ട എല്ലാജാതിക്കാരൊടും അറിയിക്കപ്പെട്ട
തായും ഉള്ള രഹസ്യത്തിന്റെ അറിയിപ്പിൻപ്രകാരം* എന്റെ ൨൬
എവൻഗെലിയൊൻ പ്രകാരവും യെശു ക്രിസ്തുവിന്റെ പ്രസംഗ
പ്രകാരവും നിങ്ങളെ സ്ഥിരപ്പെടുത്തുവാൻ ശക്തനായിരിക്കുന്നവ ൨൭
നായി* എക ജ്ഞാനിയായുള്ള ദൈവത്തിന്ന എന്നെക്കും യെശു
ക്രിസ്തുവിനാൽ മഹത്വമുണ്ടാവരട്ടെ ആമെൻ*

# അപ്പൊസ്തൊലനായ പൌലുസ

# കൊറിന്തിയക്കാൎക്ക എഴുതിയ

# ഒന്നാം ലെഖനം

## ൧ അദ്ധ്യായം

൧ വന്ദന വാക്കും സ്തൊത്രവും ചെയ്ത ശെഷം.—൧൦ പൌലുസ എകൊത്ഭവത്തിന്നായി ബുദ്ധി ഉപദെശിക്കയും.—൧൨ അവരുടെ പിണക്കങ്ങളെ ആക്ഷെപിക്കയും ചെയ്യുന്നത.—൧൮ ദൈവം ബുദ്ധിമാന്മാരുടെ അറിവിനെ നശിപ്പിക്കുന്ന എന്നുള്ളത.

൧ ദൈവത്തിന്റെ ഇഷ്ടത്താൽ യെശു ക്രിസ്തുവിന്റെ അപ്പൊസ്തൊലനായി വിളിക്കപ്പെട്ട പൌലുസും സഹൊദരനായ സൊസ്ഥെനെസും* ൨ കൊറിന്തുവിലുള്ള ദൈവ സഭയ്ക്കു ക്രിസ്തു യെശുവിങ്കൽ ശുദ്ധമാക്കപ്പെട്ട പരിശുദ്ധന്മാരായി വിളിക്കപ്പെട്ടവൎക്കും നമ്മുടെ (അവരുടെയും ഞങ്ങളുടെയും) കൎത്താവായ യെശു ക്രിസ്തുവിന്റെ നാമത്തിൽ എല്ലാടവും അപെക്ഷിക്കുന്നവൎക്ക എല്ലാവൎക്കും (എഴുതുന്നത)* ൩ നമ്മുടെ പിതാവായ ദൈവത്തിങ്കൽനിന്നും കൎത്താവായ യെശു ക്രിസ്തുവിങ്കൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവും ഉണ്ടാകട്ടെ* ൪ യെശു ക്രിസ്തുവിനാൽ നിങ്ങൾക്ക കൊടുക്കപ്പെട്ടിരിക്കുന്ന ദൈവ കൃപയ്ക്കായിട്ട ഞാൻ എപ്പൊഴും എന്റെ ദൈവത്തെ നിങ്ങളുടെ നിമിത്തമായി വന്ദനം ചെയ്യുന്നു* ൫ നിങ്ങൾ സകലത്തിലും എല്ലാ വചനത്തിലും എല്ലാ അറിവിലും ൬ അവനാൽ സമ്പത്തുള്ളവരാക്കപ്പെടുന്നതുകൊണ്ടാകുന്നു* അപ്രകാരം തന്നെ ക്രിസ്തുവിന്റെ സാക്ഷി നിങ്ങളിൽ സ്ഥിരപ്പെട്ടിരിക്കുന്നു* ൭ എന്നതുകൊണ്ട നിങ്ങൾ നമ്മുടെ കൎത്താവായ യെശുക്രിസ്തുവിന്റെ വരവിന്ന കാത്തിരിക്കുന്നതുകൊണ്ട ഒരു വരത്തിലും ൮ കുറവുള്ളവരല്ല* ഇവൻ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ നാളിൽ നിങ്ങൾ കുററമില്ലാത്തവരായി (ഇരിപ്പാനായിട്ട) ൯ നിങ്ങളെ അവസാനത്തൊളം സ്ഥിരപ്പെടുത്തുകയും ചെയ്യും* ദൈവം വിശ്വാസമുള്ളവനാകുന്നു അവൻ മൂലമായി നിങ്ങൾ അവന്റെ പുത്രനായി നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ ഐക്യതയിലെക്ക വിളിക്കപ്പെട്ടു*

൧൦ എന്നാൽ സഹൊദരന്മാരെ നിങ്ങളെല്ലാവരും ഒരു കാൎയ്യത്തെ തന്നെ സംസാരിക്കെണമെന്നും നിങ്ങളുടെ ഇടയിൽ ഭിന്നതകളുണ്ടാകരുത എന്നും നിങ്ങൾ എക മനസ്സൊടും എക ബുദ്ധിയൊടും നല്ലവണ്ണം കൂടി യൊജിച്ചിരിക്കെണമെന്നും നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ നാമത്താൽ ഞാൻ നിങ്ങളൊട യാ൧൧ ചിക്കുന്നു* എന്തെന്നാൽ എന്റെ സഹൊദരന്മാരെ നിങ്ങളിൽ വിവാദങ്ങൾ ഉണ്ടെന്നുള്ളത നിങ്ങളെ കുറിച്ച ക്ലൊവെ എന്ന

അവരുടെ കുഡുംബക്കാരാൽ എന്നൊട അറിയിക്കപ്പെട്ടു* പി ൧൨
ന്നെ ഞാൻ പൗലുസിന്നുള്ളവൻ ഞാൻ അപ്പൊല്ലൊസിന്നുള്ളവൻ
ഞാൻ കെഫാസിന്നുള്ളവൻ ഞാൻ ക്രിസ്തുവിന്നുള്ളവൻ എന്ന നി
ങ്ങളിൽ ഒരൊരുത്തൻ പറയുന്ന എന്നുള്ളതിനെ ഞാൻ പറയു
ന്നു* ക്രിസ്തു വിഭാഗിക്കപ്പെട്ടിരിക്കുന്നുവൊ പൗലുസ നിങ്ങൾക്ക ൧൩
വെണ്ടി കുരിശിന്മെൽ തറെക്കപ്പെട്ടുവൊ അല്ലെങ്കിൽ നിങ്ങൾ പൗ
ലുസിന്റെ നാമത്തിൽ ബപ്തിസ്മപ്പെട്ടുവൊ* ഞാൻ ക്രിസ്പുസി ൧൪
നെയും ഗായുസിനെയും അല്ലാതെ നിങ്ങളിൽ മറ്റൊരുത്തനെ
യും ബപ്തിസ്മപ്പെടുത്തായ്കകൊണ്ട ഞാൻ ദൈവത്തെ വന്ദനം ചെ
യ്യുന്നു* ഞാൻ എന്റെ നാമത്തിൽ ബപ്തിസ്മപ്പെടുത്തി എന്ന ൧൫
ഒരുത്തനും പറയാതെ ഇരിപ്പാനായിട്ടാകുന്നു* ഞാൻ സ്തെ ൧൬
ഫാനൊസിന്റെ കുഡുംബത്തെയും കൂട ബപ്തിസ്മപ്പെടുത്തി
പിന്നെ ഞാൻ മറ്റൊരുത്തനെയും ബപ്തിസ്മപ്പെടുത്തിട്ടുണ്ടൊ
ഞാൻ അറിയുന്നില്ല* എന്തെന്നാൽ ക്രിസ്തു എന്നെ അയച്ചത ബ ൧൭
പ്തിസ്മപ്പെടുത്തുവാനല്ല എവൻഗെലിയൊനെ പ്രസംഗിപ്പാനത്രെ
ക്രിസ്തുവിന്റെ കുരിശ നിഷ്ഫലമായി തീരാതെ ഇരിപ്പാൻ വാക്കി
ന്റെ ജ്ഞാനത്തൊടെ അല്ല* എന്തെന്നാൽ കുരിശിന്റെ പ്ര ൧൮
സംഗം നശിച്ചു പൊകുന്നവൎക്ക ഭൊഷത്വമാകുന്നു എന്നാൽ രക്ഷി
ക്കപ്പെടുന്നവരായ നമുക്ക അത ദൈവത്തിന്റെ ശക്തിയാകുന്നു*
എന്തെന്നാൽ ഞാൻ ബുദ്ധിയുള്ളവരുടെ ജ്ഞാനത്തെ നശിപ്പിക്ക ൧൯
യും വിവെകികളുടെ ബുദ്ധിയെ ശൂന്യമാക്കുകയും ചെയ്യുംഎന്ന എഴു
തിയിരിക്കുന്നു* ബുദ്ധിമാൻ എവിടെ ഉപാദ്ധ്യായൻ എവിടെ ൨൦
ഈ ലൊകത്തിലെ തൎക്കക്കാരൻ എവിടെ ദൈവം ഈ ലൊകത്തി
ലെ ജ്ഞാനത്തെ ഭൊഷത്വമാക്കിട്ടില്ലയൊ* എന്തെന്നാൽ ദൈ ൨൧
വത്തിന്റെ ജ്ഞാനത്തിൽ ലൊകം ദൈവത്തെ ജ്ഞാനംകൊണ്ട അ
റിയായ്കകൊണ്ട വിശ്വസിക്കുന്നവരെ പ്രസംഗത്തിന്റെ ഭൊഷ
ത്വംകൊണ്ട രക്ഷിപ്പാൻ ദൈവത്തിന്ന ഇഷ്ടമുണ്ടായി* അതെ ൨൨
ന്തുകൊണ്ടെന്നാൽ യെഹൂദന്മാർ ഒരു ലക്ഷ്യത്തെ ചൊദിക്കുന്നു
ഗ്രെക്കന്മാർ ജ്ഞാനത്തെ അന്വെഷിക്കയും ചെയ്യുന്നു* എന്നാൽ ൨൩
ഞങ്ങൾ കുരിശിൽ തറെക്കപ്പെട്ട ക്രിസ്തുവിനെ യെഹൂദന്മാൎക്ക ഒരു
ഇടച്ചലായും ഗ്രെക്കന്മാൎക്ക ഭൊഷത്വമായും പ്രസംഗിക്കുന്നു* എ ൨൪
ന്നാൽ വിളിക്കപ്പെട്ടിരിക്കുന്നവൎക്ക യെഹൂദന്മാൎക്കും ഗ്രെക്കന്മാൎക്കും
കൂട ക്രിസ്തുവിനെ ദൈവത്തിന്റെ ശക്തിയായും ദൈവത്തിന്റെ
ജ്ഞാനമായും തന്നെ* എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ ഭൊ ൨൫
ഷത്വം മനുഷ്യരെക്കാൾ അറിവെറുന്നതും ദൈവത്തിന്റെ ക്ഷീണ
ത മനുഷ്യരെക്കാൾ ശക്തിയെറുന്നതും ആകുന്നു* എന്തെന്നാൽ സ ൨൬
ഹൊദരന്മാരെ നിങ്ങളുടെ വിളിയെ നൊക്കുവിൻ ജഡപ്രകാരം ബു
ദ്ധിമാന്മാർ എറയില്ല ശക്തന്മാർ എറയില്ല കുലശ്രെഷ്ഠന്മാർ എറ
യില്ല അല്ലൊ* ബുദ്ധിമാന്മാരെ ലജ്ജിപ്പിപ്പാനായിട്ട ദൈവം ലൊ ൨൭

കത്തിൽ ബൊഷത്വമുള്ള കാൎയ്യങ്ങളെ തിരഞ്ഞെടുത്തു ബലമുള്ള കാൎയ്യ
ങ്ങളെ ലജ്ജിപ്പിപ്പാൻ ദൈവം ലൊകത്തിൽ ബലഹീനതയുള്ള കാ
൨൮ ൎയ്യങ്ങളെ തിരഞ്ഞെടുത്തു* ഉള്ള കാൎയ്യങ്ങളെ തള്ളിക്കളവാൻ ദൈവം
ലൊകത്തിൽ ഹീനകാൎയ്യങ്ങളെയും നിന്ദിത കാൎയ്യങ്ങളെയും ഇല്ലാ
൨൯ ത്ത കാൎയ്യങ്ങളെയും തിരഞ്ഞെടുത്തു* തന്റെ മുമ്പാക ഒരു ജഡ
൩൦ വും ആത്മപ്രശംസ ചെയ്യാതെ ഇരിപ്പാനായിട്ടാകുന്നു* എന്നാൽ
അവനാൽ നിങ്ങൾ ക്രിസ്തു യെശുവിങ്കൽ ഇരിക്കുന്നു ഇവൻ നമു
ക്ക ദൈവത്താൽ ജ്ഞാനവും നീതികരണവും ശുദ്ധികരണവും
൩൧ വീണ്ടെടുപ്പുമായി ആക്കപ്പെട്ടവനാകുന്നു* പ്രശംസിക്കുന്നവൻ ക
ൎത്താവിങ്കൽ പ്രശംസിക്കട്ടെ എന്ന എഴുതിയിരിക്കുന്ന പ്രകാരം
തന്നെ ആകുന്നു*

## ൨ അദ്ധ്യായം

൧ പൌലുസ തന്റെ പ്രസംഗം സകല മനുഷ്യന്റെ ജ്ഞാനത്തെ
ക്കാളും വിശെഷമുള്ളത എന്ന അറിയിക്കുന്നത.

വിശെഷിച്ചും സഹൊദരന്മാരെ ഞാൻ നിങ്ങളുടെ അടുക്കൽ
വന്നപ്പൊൾ ദൈവത്തിന്റെ സാക്ഷിയെ നിങ്ങൾക്ക അറിയിച്ചു
കൊണ്ട വചനത്തിന്റെ ആകട്ടെ ജ്ഞാനത്തിന്റെ ആകട്ടെ ശ്രെ
൨ ഷ്ഠതയൊടുകൂടി വന്നിട്ടില്ല* എന്തെന്നാൽ ഞാൻ യെശു ക്രിസ്തുവി
നെ കുരിശിൽ തറെക്കപ്പെട്ടവനെ തന്നെ അല്ലാതെ മറ്റൊരു കാ
ൎയ്യത്തെയും നിങ്ങളുടെ ഇടയിൽ അറികയില്ലെന്ന നിശ്ചയിച്ചു*
൩ ഞാൻ ക്ഷീണതയൊടും ഭയത്തൊടും വളര വിറയലൊടും നിങ്ങ
൪ ളൊടു കൂടിയിരുന്നു* എന്റെ വചനവും എന്റെ പ്രസംഗവും
ആത്മാവിന്റെയും ശക്തിയുടെയും ദൃഷ്ടാന്തത്തിൽ അല്ലാതെ മനു
ഷ്യന്റെ ജ്ഞാനത്തിന്റെ വശീകരിക്കുന്ന വചനങ്ങളിൽ ആയിരു
൫ ന്നില്ല* നിങ്ങളുടെ വിശ്വാസം ദൈവത്തിന്റെ ശക്തിയിൽ അല്ലാ
തെ മനുഷ്യരുടെ ജ്ഞാനത്തിൽ നില്ക്കാതെയിരിപ്പാനായിട്ടാകു
൬ ന്നു* എന്നാലും പൂൎണ്ണന്മാരായുള്ളവരുടെ ഇടയിൽ ഞങ്ങൾ ജ്ഞാ
നത്തെ പറയുന്നു എന്നാൽ ഈ ലൊകത്തിന്റെ എങ്കിലും ഈ
ലൊകത്തിന്റെ ശൂന്യമായി ഭവിക്കുന്ന പ്രഭുക്കന്മാരുടെ എങ്കി
൭ ലും ജ്ഞാനത്തെ അല്ല* മറപൊരുളുള്ളതായി ലൊകങ്ങൾക്ക മുമ്പെ
ദൈവം നമ്മുടെ മഹത്വത്തിന്നായിട്ട മുൻ നിയമിച്ചതായുള്ള ദൈ
വ ജ്ഞാനത്തെ അത്രെ ഞങ്ങൾ ഒരു രഹസ്യത്തിൽ പറയുന്നതു
൮ അതിനെ ഈ ലൊകത്തിന്റെ പ്രഭുക്കന്മാരിൽ ഒരുത്തനും അറി
ഞ്ഞിട്ടില്ല എന്തെന്നാൽ അവർ അറിഞ്ഞിരുന്നു എന്നുവരികിൽ
അവർ മഹത്വത്തിന്റെ കൎത്താവിനെ കുരിശിങ്കൽ തറെക്കാതെ
൯ ഇരിക്കുമായിരുന്നു* എന്നാലും എഴുതിയിരിക്കുന്ന പ്രകാരം
ദൈവം തന്നെ സ്നെഹിക്കുന്നവൎക്ക ഒരുക്കിയിരിക്കുന്ന കാൎയ്യങ്ങളെ
കണ്ണു കണ്ടിട്ടുമില്ല ചെവി കെട്ടിട്ടുമില്ല അവ മനുഷ്യന്റെ ഹൃദയത്തി

ലെക്ക പ്രവെശിച്ചിട്ടുമില്ല* ൧൦ എന്നാൽ അവയെ ദൈവം നമുക്ക തന്റെ ആത്മാവുകൊണ്ട പ്രകാശിപ്പിച്ചു എന്തെന്നാൽ ആത്മാവ സകലത്തെയും ദൈവത്തിന്റെ അഗാധ കാൎയ്യങ്ങളെയും ശൊധന ചെയ്യുന്നു* ൧൧ എന്തെന്നാൽ മനുഷ്യന തങ്കലുള്ള ആത്മാവു ഒഴികെ മനുഷ്യരിൽ ആര മനുഷ്യന്റെ കാൎയ്യങ്ങളെ അറിയുന്നു അപ്രകാരം തന്നെ ദൈവത്തിന്റെ ആത്മാവ അല്ലാതെ ഒരുത്തനും ദൈവത്തിന്റെ കാൎയ്യങ്ങളെ അറിയുന്നില്ല* ൧൨ എന്നാൽ നാം ലൊകത്തിന്റെ ആത്മാവിനെ അല്ല ദൈവത്താൽ നമുക്ക സൗജന്യമായി നൽകപ്പെട്ട കാൎയ്യങ്ങളെ അറിയെണ്ടുന്നതിന്നായിട്ട ദൈവത്തിങ്കൽനിന്ന പുറപ്പെടുന്ന ആത്മാവിനെ അത്രെ പ്രാപിച്ചിരിക്കുന്നത* ൧൩ ആ കാൎയ്യങ്ങളെയും ഞങ്ങൾ സംസാരിക്കുന്നത മനുഷ്യന്റെ ജ്ഞാനം ഉപദെശിക്കുന്ന വചനങ്ങളാലല്ല പരിശുദ്ധാത്മാവ ഉപദെശിക്കുന്ന വചനങ്ങളാൽ ആത്മകാൎയ്യങ്ങളെ ആത്മകാൎയ്യങ്ങളൊട ഉപമിച്ചുകൊണ്ട അത്രെ* ൧൪ എന്നാൽ പ്രാകൃതനായ മനുഷ്യൻ ദൈവത്തിന്റെ ആത്മാവിന്റെ കാൎയ്യങ്ങളെ കൈക്കൊള്ളുന്നില്ല അവ അവന്ന ഭൊഷത്വമല്ലൊ ആകുന്നത അവ ആത്മസംബന്ധമായി നിൎണ്ണയിക്കപ്പെടുന്നതുകൊണ്ട അവന അവയെ അറിവാൻ കഴികയുമില്ല* ൧൫ എന്നാൽ ആത്മാവുള്ളവൻ സകലത്തെയും നിൎണ്ണയിക്കുന്നു അവൻ താൻ ഒരുത്തരാലും നിൎണ്ണയിക്കപ്പെടുന്നില്ല താനും* ൧൬ എന്തെന്നാൽ അവനെ പഠിപ്പിക്കുമാറാകെണ്ടുന്നതിന്നായിട്ട കൎത്താവിന്റെ ചിന്തയെ അറിഞ്ഞവൻ ആര ഞങ്ങൾക്ക ക്രിസ്തുവിന്റെ ചിന്തയുണ്ട താനും*

## ൩ അദ്ധ്യായം

൧ പാൽ പൈതങ്ങൾക്ക കൊള്ളാമെന്നുള്ളത.— ൩ ഭിന്നതകൾക്ക വിരൊധമായും.— ൧൬ മനുഷ്യർ ദൈവത്തിന്റെ ആലയങ്ങൾ എന്നും.— ൧൮ മായാമൊഹത്തിന്ന വിരൊധമായും ഉള്ളത.

വിശെഷിച്ചും സഹൊദരന്മാരെ ജഡ സംബന്ധക്കാരൊട എന്നപൊലെ ക്രിസ്തുവിങ്കൽ ചെറിയ പൈതങ്ങളൊട എന്നപൊലെ തന്നെ അല്ലാതെ ആത്മ സംബന്ധക്കാരൊട എന്നപൊലെ നിങ്ങളൊട പറവാൻ എനിക്ക കഴിഞ്ഞില്ല* ൨ ഞാൻ നിങ്ങളെ ആഹാരം കൊണ്ടല്ല പാലുകൊണ്ട പൊഷിച്ചു എന്തെന്നാൽ നിങ്ങൾക്ക ഇതുവരെയും (അതിനെ സഹിപ്പാൻ) കഴിഞ്ഞില്ല അത്രയുമല്ല ഇനി ഇപ്പൊഴും നിങ്ങൾക്ക കഴിയുന്നതല്ല* ൩ എന്തെന്നാൽ നിങ്ങൾ ഇനിയും ജഡ സംബന്ധക്കാരാകുന്നു എന്തെന്നാൽ നിങ്ങളുടെ ഇടയിൽ അസൂയയും വിവാദവും ഭിന്നതകളും ഇരിക്കുമ്പൊൾ നിങ്ങൾ ജഡസംബന്ധക്കാരായിരിക്കയും മനുഷ്യരെപൊലെ നടക്കയും ചെയ്യുന്നില്ലയൊ* ൪ എന്തെന്നാൽ ഒരുത്തൻ ഞാൻ പൗലുസിന്റെ

നുള്ളവനെന്നും മറെറാരുത്തൻ ഞാൻ അപ്പൊല്ലൊസിന്നുള്ളവ
൫ നെന്നും പറയുമ്പൊൾ നിങ്ങൾ ജഡ സംബന്ധക്കാരല്ലയൊ* എ
ന്നാൽ പൌലുസ ആരാകുന്നു അപ്പൊല്ലൊസും ആരാകുന്നു കൎത്താവ
ഓരൊരുത്തന്ന നൽകിയതുപൊലെ അവർ നിങ്ങൾ വിശ്വസി
൬ ക്കുന്നതിന്ന മൂലമാകുന്ന ദൈവശുശ്രൂഷക്കാർ മാത്രമല്ലൊ*
൭ ഞാൻ നട്ടു അപ്പൊല്ലൊസ നനച്ചു ദൈവം അത്രെ വൎദ്ധിപ്പിച്ച
൮ ത* അതുകൊണ്ട നടുന്നവനും എതുമില്ല നനെക്കുന്നവനും എ
൯ തുമില്ല വൎദ്ധിപ്പിക്കുന്ന ദൈവം അത്രെ* നടുന്നവനും നനെ
ക്കുന്നവനും ഒന്നാകുന്നു ഓരൊരുത്തന തന്റെ തന്റെ അദ്ധ്വാ
നത്തിന തക്കവണ്ണം തന്റെ തന്റെ സ്വന്ത പ്രതിഫലം കിട്ടുക
൧൦ യും ചെയ്യും* എന്തെന്നാൽ ഞങ്ങൾ ദൈവത്തിന്റെ കൂട്ടുവെല
ക്കാരാകുന്നു നിങ്ങൾ ദൈവത്തിന്റെ കൃഷിയും (നിങ്ങൾ) ദൈവ
൧൧ ത്തിന്റെ ഭവനവും ആകുന്നു* എനിക്ക നൽകപ്പെട്ട ദൈവ
ത്തിന്റെ കൃപയിൻ പ്രകാരം അറിവുള്ളൊരു ശില്പാശാരി എന്ന
പൊലെ ഞാൻ അടിസ്ഥാനത്തെ വെച്ചു മറെറാരുത്തൻ അതി
ന്മെൽ പണി ചെയ്കയും ചെയ്യുന്നു എന്നാൽ അവൻ അതിന്മെൽ
൧൧ എങ്ങിനെ പണി ചെയ്യുന്നു എന്ന എല്ലാവനും സൂക്ഷിക്കട്ടെ* എ
ന്തെന്നാൽ വെക്കപ്പെട്ടിരിക്കുന്നതല്ലാതെ കണ്ട മറെറാര അടി
സ്ഥാനത്തെ വെപ്പാൻ ആൎക്കും കഴികയില്ല അത യെശു ക്രിസ്തുവാ
൧൨ കുന്നു* എന്നാൽ ഒരുത്തൻ ഈ അടിസ്ഥാനത്തിന്മെൽ പൊ
ന്ന വെള്ളി രത്നക്കല്ലുകൾ മരങ്ങൾ ഉണക്കപ്പുല്ല കററി ഇവ
൧൩ യെ പണി ചെയ്താൽ* ഓരൊരുത്തന്റെ ക്രിയ പ്രസിദ്ധമായ്വ
രും എന്തെന്നാൽ നാളാകുന്നത ആയതിനെ സ്പഷ്ടമാക്കും അതെ
ന്തുകൊണ്ടെന്നാൽ അത അഗ്നിയാൽ വെളിച്ചമാക്കപ്പെടും ഓരൊ
രുത്തന്റെ ക്രിയ ഇന്നിന്ന പ്രകാരമുള്ളതെന്ന അഗ്നി പരീക്ഷി
൧൪ ക്കയും ചെയ്യും* വല്ലവനും അതിന്മെൽ പണി ചെയ്തിട്ടുള്ള പ്ര
൧൫ വൃത്തി സ്ഥിരപ്പെടുന്നു എങ്കിൽ അവന്ന ഒരു കൂലി കിട്ടും* വല്ല
വന്റെയും പ്രവൃത്തി വെന്തു പൊകുന്നു എങ്കിൽ അവൻ നഷ്ടമനു
ഭവിക്കും എങ്കിലും താൻ രക്ഷിക്കപ്പെടും എന്നാൽ എങ്ങിനെ അ
ഗ്നിയാൽ എന്നപൊലെ തന്നെ*

൧൬ നിങ്ങൾ ദൈവത്തിന്റെ ആലയമാകുന്നു എന്നും ദൈവത്തി
ന്റെ ആത്മാവ നിങ്ങളിൽ വസിക്കുന്നു എന്നും നിങ്ങൾ അറിയു
൧൭ ന്നില്ലയൊ* ഒരുത്തൻ ദൈവത്തിന്റെ ആലയത്തെ അശു
ദ്ധിയാക്കിയാൽ അവനെ ദൈവം നശിപ്പിക്കും എന്തെന്നാൽ ദൈ
വത്തിന്റെ ആലയം ശുദ്ധമുള്ളതാകുന്നു ആ (ആലയം) നിങ്ങൾ
൧൮ ആകുന്നു* ഒരുത്തനും തന്നെ താൻ വഞ്ചിക്കരുത ഈ ലൊ
കത്തിൽ നിങ്ങളിൽ യാതൊരുത്തനും താൻ ബുദ്ധിമാനാകു
ന്നു എന്ന തൊന്നുന്നു എങ്കിൽ താൻ ബുദ്ധിമാനാകെണ്ടുന്നതിന്ന അ
൧൯ വൻ മൊഷനായി തീരട്ടെ* എന്തുകൊണ്ടെന്നാൽ ഈ ലൊക

ത്തിന്റെ ജ്ഞാനം ദൈവത്തിന്റെ പക്കൽ ഭൊഷത്വമാകുന്നു എന്തെന്നാൽ ഇപ്രകാരം എഴുതിയിരിക്കുന്നു ബുദ്ധിമാന്മാരെ അവരുടെ കൌശലംകൊണ്ടു തന്നെ അവൻ പിടിക്കുന്നു* ൨൦ പിന്നെയും ബുദ്ധിമാന്മാരുടെ ചിന്തകൾ മായയുള്ളവയാകുന്നു എന്നു കൎത്താവ അവയെ അറിയുന്നു* ൨൧ അതുകൊണ്ടു ഒരുത്തനും മനുഷ്യരിൽ പ്രശംസ ചെയ്യരുത എന്തെന്നാൽ സകലവും നിങ്ങളുടെ ആകുന്നു* ൨൨ പൌലുസ ആകട്ടെ അപ്പൊല്ലൊസ ആകട്ടെ കെഫാസ ആകട്ടെ ലൊകമാകട്ടെ ജീവനാകട്ടെ മരണമാകട്ടെ തല്ക്കാല കാൎയ്യങ്ങളാകട്ടെ വരുവാനുള്ള കാൎയ്യങ്ങളാകട്ടെ സകലവും നിങ്ങളുടെ ആകുന്നു* ൨൩ നിങ്ങൾ ക്രിസ്തുവിന്റെ ആകുന്നു ക്രിസ്തുവും ദൈവത്തിന്റെ ആകുന്നു*

## ൪ അദ്ധ്യായം

൧ ദൈവശുശ്രൂഷക്കാരെ കുറിച്ച ഇന്ന പ്രകാരം വിചാരിക്കെണം എന്നും.—൭ നമുക്ക ലഭിച്ചിട്ടില്ലാത്തത ഒന്നും നമുക്കില്ല എന്നും ഉള്ളത.—൧൫ അപ്പൊസ്തൊലന്മാർ ക്രിസ്തുവിങ്കൽ നമ്മുടെ പിതാക്കന്മാരാകുന്നു എന്നുമുള്ളത.

മനുഷ്യൻ ഞങ്ങളെ ക്രിസ്തുവിന്റെ ശുശ്രൂഷക്കാരായിട്ടും ദൈവത്തിന്റെ രഹസ്യങ്ങളുടെ കലവറക്കാരായിട്ടും വിചാരിക്കട്ടെ* വിശെഷിച്ചും മനുഷ്യൻ വിശ്വാസമുള്ളവനായി കാണപ്പെടെണമെന്നു കലവറക്കാരിൽ അപെക്ഷിക്കപ്പെടുന്നതാകുന്നു* ൨ എന്നാൽ ൩ ഞാൻ നിങ്ങളാൽ എങ്കിലും മനുഷ്യന്റെ വിധിയാൽ എങ്കിലുംവിധിക്കപ്പെടുന്നത എനിക്ക മഹാ അല്പകാൎയ്യമാകുന്നു അത്രയുമല്ല ഞാൻ എന്നെ തന്നെ വിധിക്കുന്നില്ല* എന്തെന്നാൽ ഞാൻ എന്നാൽ ൪ തന്നെ ഒന്നിനെയും അറിയുന്നില്ല എങ്കിലും ഇതിനാൽ ഞാൻ നീതിമാനാക്കപ്പെടുന്നില്ല എന്നെ വിധിക്കുന്നവൻ കൎത്താവത്രെ ആകുന്നത* ആയതുകൊണ്ടു കൎത്താവ വരുവൊളം നിങ്ങൾ കാല ൫ ത്തിന്നു മുമ്പെ ഒന്നും വിധിക്കരുത അവൻ അന്ധകാരത്തിലെ രഹസ്യങ്ങളെ വെളിപ്പെടുത്തുകയും ഹൃദയങ്ങളുടെ ആലൊചനകളെ പ്രസിദ്ധമാക്കുകയും ചെയ്യും അപ്പൊൾ ഓരൊരുത്തന്നു ദൈവത്തിങ്കൽനിന്നു പുകഴ്ചയുണ്ടാകും* വിശെഷിച്ചും സഹൊദരന്മാരെ ൬ നിങ്ങളുടെ നിമിത്തമായിട്ടു ഞാൻ എങ്കലും അപ്പൊല്ലൊസിങ്കലും ഈ കാൎയ്യങ്ങളെ ഒരു ദൃഷ്ടാന്തമായി ആക്കിയിരിക്കുന്നത എഴുതിയിരിക്കുന്നതിൽ അധികം നിരൂപിക്കാതെ ഇരിപ്പാൻ നിങ്ങൾ ഞങ്ങളിൽ വെച്ച പഠിക്കെണ്ടുന്നതിന്നും നിങ്ങളിൽ ഒരുത്തനും ഒരുത്തന്നവെണ്ടി മറ്റൊരുത്തനൊട വിരൊധമായി ചീൎത്തുപൊകാതെയിരിക്കെണ്ടുന്നതിന്നും ആകുന്നു* എന്തുകൊണ്ടെന്നാൽ നിന്നെ (മ ൭ റ്റൊരുത്തനിൽനിന്ന) വ്യത്യാസപ്പെടുത്തുന്നവൻ ആര നീ കൈക്കൊള്ളാത്തതും എന്ത നിനക്കുള്ളു നീ അതിനെ കൈക്കൊണ്ടു

എങ്കിൽ അതിനെക്കൈക്കൊണ്ടില്ല എന്നപൊലെ നീ പ്രശംസഷെ
൮ യ്യാൻ എന്ത* ഇപ്പൊൾ നിങ്ങൾ തൃപ്തന്മാരാകുന്നു ഇപ്പൊൾ നിങ്ങൾ
സമ്പന്നന്മാരാകുന്നു ഞങ്ങളെ കൂടാതെ നിങ്ങൾ രാജാക്കന്മാരെപ്പൊ
ലെ വാണു ഞങ്ങളും നിങ്ങളൊടു കൂടി വാഴെണ്ടുന്നതിന്ന നിങ്ങൾ വാ
൯ ണിരുന്നാൽ കൊള്ളായിരുന്നു* എന്തെന്നാൽ മരണത്തിന്ന നിയ
മിക്കപ്പെട്ടവരെപ്പൊലെ അപ്പൊസ്തൊലന്മാരായ ഞങ്ങളെ ദൈവം
ഒടുക്കത്തവരായി പ്രകാശിപ്പിച്ചു എന്നഞാൻ നിരൂപിക്കുന്നു അ
തെന്തുകൊണ്ടെന്നാൽ ലൊകത്തിന്നും ദൈവദൂതന്മാൎക്കും മനുഷ്യൎക്കും
൧൦ ഞങ്ങൾ ഒരു കാഴ്ച ഹെതുവായി തീൎന്നു* ഞങ്ങൾ ക്രിസ്തുവിന്റെ നി
മിത്തമായിട്ടു ഭൊഷന്മാരാകുന്നു നിങ്ങൾ ക്രിസ്തുവിങ്കൽ ബുദ്ധിമാന്മാ
രാകുന്നുതാനും ഞങ്ങൾ ക്ഷീണന്മാരാകുന്നു നിങ്ങൾ ബലവാന്മാരാകു
ന്നു താനും നിങ്ങൾ മഹത്തുക്കൾ ആകുന്നു ഞങ്ങൾ നിന്ദിതന്മാരാകുന്നു
൧൧ താനും* ഇപ്പൊഴത്തെ നാഴിക വരയും ഞങ്ങൾക്കു വിശക്കയും
ദാഹിക്കയും ഞങ്ങൾ നഗ്നതയൊടിരിക്കയും ഇടികൊൾകയും ഒരു
൧൨ നിശ്ചയവാസസ്ഥലമില്ലാതെ ഇരിക്കയും ചെയ്യുന്നു* വിശെഷിച്ചും
ഞങ്ങളുടെ കൈകൾകൊണ്ടു തന്നെ ഞങ്ങൾ പ്രവൃത്തിചെയ്തു അദ്ധ്വാ
നപ്പെടുന്നു ധിക്കരിക്കപ്പെട്ടിട്ടു ഞങ്ങൾ അനുഗ്രഹിക്കുന്നു പീഡി
പ്പിക്കപ്പെട്ടിട്ടു ഞങ്ങൾ സഹിക്കുന്നു ദൂഷിക്കപ്പെട്ടിട്ടു ഞങ്ങൾ അ
൧൩ പെക്ഷിക്കുന്നു* ഞങ്ങൾ ലൊകത്തിലെ കല്മഷം പൊലെയും ഇ
ന്നെ വരയും സകല വസ്തുക്കളുടെയും അഴുക്കുപൊലെയും ആയിത്തീ
൧൪ ൎന്നിരിക്കുന്നു* ഞാൻ നിങ്ങളെ ലജ്ജിപ്പിപ്പാനായിട്ടു ഇക്കാ
ൎയ്യങ്ങളെ എഴുതുന്നില്ല എന്റെ ഇഷ്ട പുത്രന്മാരെപ്പൊലെ ഞാൻ
൧൫ നിങ്ങളെ ഓൎമ്മപ്പെടുത്തുന്നതെ ഉള്ളു* എന്തെന്നാൽ നിങ്ങൾക്കു
ക്രിസ്തുവിങ്കൽ പതിനായിരം ഉപദെഷ്ടാക്കൾ ഉണ്ടെങ്കിലും നിങ്ങൾക്കു
അനെകം പിതാക്കന്മാരില്ല എന്തുകൊണ്ടെന്നാൽ ഞാൻ ക്രിസ്തു
യെശുവിങ്കൽ എവൻഗെലിയൊനാൽ നിങ്ങളെ ജനിപ്പിച്ചു*
൧൬ അതുകൊണ്ടു എന്നെ പിന്തുടരുന്നവരാകുവിൻ എന്ന ഞാൻ നി
൧൭ ങ്ങളൊട അപെക്ഷിക്കുന്നു* ഇത ഹെതുവായിട്ടു ഞാൻ തിമൊ
ഥെയുസിനെ നിങ്ങളുടെ അടുക്കലെക്കു അയച്ചിരിക്കുന്നു അവൻ
എന്റെ ഇഷ്ട പുത്രനും കൎത്താവിങ്കൽ വിശ്വാസമുള്ളവനും ആ
കുന്നു ഇവൻ ഞാൻ എല്ലാടവും സകല സഭയിലും ഉപദെശിക്കു
ന്ന പ്രകാരം ക്രിസ്തുവിങ്കൽ എനിക്കുള്ള വഴികളെ നിങ്ങളെ ഓ
൧൮ ൎമ്മപ്പെടുത്തും* വിശെഷിച്ചും ഞാൻ നിങ്ങളുടെ അടുക്കൽ വരി
൧൯ കയില്ല എന്ന വെച്ചു ചിലർ ചീൎത്തിരിക്കുന്നു* എന്നാൽ ക
ൎത്താവിന്ന ഇഷ്ടമുണ്ടെങ്കിൽ ഞാൻ വെഗത്തിൽ നിങ്ങളുടെ അടു
ക്കൽ വരികയും ചീൎത്തിരിക്കുന്നവരുടെ വചനത്തെ അല്ല ശക്തി
൨൦ യെ തന്നെ അറികയും ചെയ്യും* എന്തെന്നാൽ ദൈവത്തിന്റെ
൨൧ രാജ്യം വചനത്തിലല്ല ശക്തിയിലത്രെ ആകുന്നത* നിങ്ങൾക്കു
എന്ത മനസ്സാകുന്നു ഞാൻ നിങ്ങളുടെ അടുക്കൽ ഒരുവടിയൊടും സ്നെ

തികയൊ സ്നെഹത്തൊടും സൌമ്യതയുള്ള ആത്മാവിനൊടും വരി
കയൊ വെണ്ടു*

## ൫ അദ്ധ്യായം

൧ അമൎയ്യാദക്കാരന്റെ സംഗതി. — ൭ പഴയ പുളിച്ച മാവ ശൊധന ചെയ്യപ്പെടെണമെന്നുള്ളത. — ൧൦ മഹാ അപരാധികളിൽനിന്ന ഒഴിഞ്ഞിരിക്കെണമെന്നുള്ളത.

നിങ്ങളുടെ ഇടയിൽ വെശ്യാദൊഷവും ഒരുത്തൻ തന്റെ
പിതാവിന്റെ ഭാൎയ്യയെ പരിഗ്രഹിക്കാം എന്ന അജ്ഞാനികളിൽ
കൂടി പെർപെട്ടില്ലാത്ത വെശ്യാദൊഷവും ഉണ്ട എന്ന സാമാന്യെ
ന ശ്രുതിപ്പെട്ടിരിക്കുന്നു* നിങ്ങൾ മദിച്ചിരിക്കയും ൟ പ്രവൃ ൨
ത്തിയെ ചെയ്തവൻ നിങ്ങളുടെ നടുവിൽനിന്ന നീക്കി കളയപ്പെ
ടെണ്ടുന്നതിന്ന നിങ്ങൾ വിശെഷാൽ സങ്കടപ്പെടാതെ ഇരിക്കയും
ചെയ്തു* എന്തെന്നാൽ ഞാൻ ശരീരം കൊണ്ട കൂടിയില്ല എ ൩
ങ്കിലും ആത്മാവുകൊണ്ട കൂടിയുള്ളവനായി ൟ ക്രിയയെ ഇപ്ര
കാരം ചെയ്തവനെ സംബന്ധിച്ച ഞാൻ കൂടി ഉണ്ട എന്ന പൊലെ
നിൎണ്ണയിച്ചു കഴിഞ്ഞു സത്യം* നമ്മുടെ കൎത്താവായ യെശു ക്രിസ്തു ൪
വിന്റെ നാമത്തിൽ നിങ്ങളും എന്റെ ആത്മാവും നമ്മുടെ ക
ൎത്താവായ യെശു ക്രിസ്തുവിന്റെ ശക്തിയൊടു കൂട ഒന്നിച്ചു കൂടി
യിരിക്കുമ്പൊൾ* ആത്മാവ കൎത്താവായ യെശുവിന്റെ നാ ൫
ളിൽ രക്ഷിക്കപ്പെടെണ്ടുന്നതിന്ന ഇപ്രകാരമുള്ളവനെ സാത്താ
നിൽ ജഡത്തിന്റെ നാശത്തിന്നായ്ക്കൊണ്ട എല്പിപ്പാനായിട്ടാകു
ന്നു* നിങ്ങളുടെ ആത്മ പ്രശംസ നന്നല്ല കുറഞ്ഞൊരു പുളിച്ച ൬
മാവ കുമ്പാരത്തെ മുഴുവനും പുളിപ്പിക്കുന്നു എന്ന നിങ്ങൾ അ
റിയുന്നില്ലയൊ* അതുകൊണ്ട നിങ്ങൾ പുളിപ്പില്ലാത്തവരായി ൭
രിക്കുന്ന പ്രകാരം നിങ്ങൾ ഒരു പുതിയ കുമ്പാരമായി തീരെണ്ടു
ന്നതിന്ന പഴയ പുളിച്ച മാവിനെ പുറത്ത കഴുകിക്കളവിൻ എന്തു
കൊണ്ടെന്നാൽ നമ്മുടെ പെസഹായാകുന്ന ക്രിസ്തു നമുക്ക വെണ്ടി ബലി
നൽകപ്പെട്ടിരിക്കുന്നു* ആയതുകൊണ്ട പഴയ പുളിച്ച മാവുകൊണ്ട ൮
ല്ല ൟൎഷ്യയുടെയും ദുഷ്ടതയുടെയും പുളിച്ച മാവു കൊണ്ടുമല്ല പരമാ
ൎത്ഥത്തിന്റെയും സത്യത്തിന്റെയും പുളിപ്പില്ലാത്ത അപ്പങ്ങൾ
കൊണ്ട തന്നെ നാം പെരുനാളിനെ ആചരിക്കെണം*

വെശ്യാദൊഷക്കാരൊടു കൂടി സംസൎഗ്ഗം ചെയ്യരുത എന്ന ൯
ഞാൻ ഒരു ലെഖനത്തിൽ നിങ്ങൾക്ക എഴുതി* എന്നാൽ ൟ ൧൦
ലൊകത്തിലുള്ള വെശ്യാദൊഷക്കാരൊട എങ്കിലും ദ്രവ്യാഗ്രഹമുള്ള
വരൊട എങ്കിലും അപഹാരികളൊട എങ്കിലും വിഗ്രഹാരാധന
ക്കാരൊട എങ്കിലും എന്ന അല്ല എന്തെന്നാൽ അപ്പൊൾ നിങ്ങൾ
ലൊകത്തിൽനിന്ന പുറപ്പെട്ടു പൊകെണ്ടിവരുമല്ലൊ* എന്നാൽ ൧൧
സംസൎഗ്ഗം ചെയ്യരുത എന്ന ഞാൻ ഇപ്പൊൾ നിങ്ങൾക്ക എഴുതിയ

ന സഹൊദരനെന്ന വിളിക്കപ്പെട്ട ഒരുത്തൻ വെശ്യാദൊഷക്കാര
നൊ ദ്രവ്യാഗ്രഹമുള്ളവനൊ വിഗ്രഹാരാധനക്കാരനൊ ദുവാക്കുകാ
രനൊ മദ്യപാനിയൊ അപഹാരിയൊ ആകുന്നു എങ്കിൽ അപ്രകാ
൧൨. രമുള്ളവനൊട കൂടി ഭക്ഷിക്ക തന്നെ അരുത* എന്തെന്നാൽ പു
റത്തുള്ളവരെയും കൂടെ വിധിപ്പാൻ എനിക്ക എന്ത കാൎയ്യം അക
൧൩ ത്തുള്ളവരെ നിങ്ങൾ വിധിക്കുന്നില്ലയൊ* എന്നാൽ പുറത്തു
ള്ളവരെ ദൈവം വിധിക്കുന്നു അതുകൊണ്ട ആ ദുഷ്ടനെ നിങ്ങളു
ടെ ഇടയിൽനിന്ന പുറത്താക്കികളുവിൻ*

൬ അദ്ധ്യായം

൧ സഹൊദരന്മാരൊട വ്യവഹാരത്തിന്ന പൊകുന്ന സംഗതിയെ
കുറിച്ച.— ൧൫ നമ്മുടെ ശരീരങ്ങൾ ക്രിസ്തുവിന്റെ അവയവ
ങ്ങളാകുന്നു എന്നും.— ൧൮ വെശ്യാദൊഷത്തിന്ന വിരൊധമാ
യും ഉള്ളത.

നിങ്ങളിൽ ഒരുത്തന്ന മറ്റൊരുത്തനൊട ഒരു കാൎയ്യമുണ്ടാ
യിട്ട അവൻ പരിശുദ്ധന്മാരുടെ മുമ്പാക അല്ല അന്യായക്കാരുടെ
മുമ്പാക തന്നെ വ്യവഹാരത്തിന്ന പൊകുവാൻ തുനിയുന്നുവൊ*
൨. പരിശുദ്ധന്മാർ ലൊകത്തെ ന്യായം വിധിക്കുമെന്ന നിങ്ങൾ അറി
യുന്നില്ലയൊ ലൊകം നിങ്ങളാൽ ന്യായം വിധിക്കപ്പെടുമെങ്കിൽ
മഹാ അല്ല കാൎയ്യങ്ങളെ വിധിപ്പാനും നിങ്ങൾ അയൊഗ്യന്മാരാകുന്നു
൩. വൊ* ഞങ്ങൾ ദൈവദൂതന്മാരെ ന്യായം വിധിക്കുമെന്ന നിങ്ങൾ
അറിയുന്നില്ലയൊ ഒരം ജന്മത്തിന്നടുത്ത കാൎയ്യങ്ങളെ എത്ര അധി
൪ കം* അതുകൊണ്ട നിങ്ങൾക്ക ഒരം ജന്മത്തിന്നടുത്ത കാൎയ്യങ്ങളുടെ
വ്യവഹാരങ്ങൾ ഉണ്ടെങ്കിൽ (വിധിപ്പാൻ)സഭയിൽ എറ്റവും അ
൫ ല്പന്മാരായി വിചാരിക്കപ്പെട്ടവരെ ഇരുത്തികൊൾവിൻ* നി
ങ്ങൾക്ക ലജ്ജക്കായിട്ട ഞാൻ പറയുന്നു നിങ്ങളുടെ ഇടയിൽ ഒരു
ബുദ്ധിമാനുമില്ല തന്റെ സഹൊദരന്മാരുടെ മദ്ധ്യെ ന്യായം വിധി
പ്പാൻ പ്രാപ്തിയുള്ളവനായി ഒരുത്തൻ പൊലുമില്ല എന്ന ഇങ്ങി
൬. നെ തന്നെ ആകുന്നുവൊ* എന്നാൽ സഹൊദരൻ സഹൊദര
നൊട വ്യവഹാരത്തിന്ന പൊകുന്നു അതും അവിശ്വാസികളുടെ
൭ മുമ്പാക തന്നെ ആകുന്നു* ആകയാൽ ഇപ്പൊൾ നിങ്ങൾക്ക ത
മ്മിൽ വ്യവഹാരങ്ങൾ ഉണ്ടാകുന്നതുകൊണ്ട നിങ്ങളുടെ ഇടയിൽ തി
കവായി ഒരു കുറ്റമുണ്ട നിങ്ങൾ വിശെഷാൽ അന്യായം അനുഭവി
ക്കാഞ്ഞത എന്തുകൊണ്ട നിങ്ങൾ വിശെഷാൽ വഞ്ചിക്കപ്പെടാഞ്ഞ
൮ ത എന്തുകൊണ്ട* അല്ലയൊ നിങ്ങൾ അന്യായം ചെയ്കയും വഞ്ചി
൯ ക്കയും ചെയ്യുന്നു അത നിങ്ങളുടെ സഹൊദരന്മാരൊടും ഉണ്ട* അ
ന്യായക്കാർ ദൈവത്തിന്റെ രാജ്യത്തെ അവകാശമായനുഭവിക്ക
യില്ല എന്ന നിങ്ങൾ അറിയുന്നില്ലയൊ നിങ്ങൾ വഞ്ചനപ്പെടരു
ത വെശ്യാദൊഷക്കാരെങ്കിലും വിഗ്രഹാരാധനക്കാരെങ്കിലും വ്യഭി

ചാരികളെങ്കിലും സ്ത്രീ വെഷധാരികൾ എങ്കിലും പുരുഷന്മാരൊ ടു തങ്ങളെ അവലക്ഷണപ്പെടുത്തുന്നവരെങ്കിലും* ൧൦ മൊഷ്ടാക്കളെ ങ്കിലും ദ്രവ്യാഗ്രഹമുള്ളവരെങ്കിലും മദ്യപാനികളെങ്കിലും ദുർവാക്കു കാരെങ്കിലും അപഹാരികളെങ്കിലും ദൈവത്തിന്റെ രാജ്യത്തെ അവകാശമായനുഭവിക്കയില്ല* ൧൧ നിങ്ങളിൽ ചിലരും ഇപ്രകാരമു ള്ളവരായിരുന്നു എന്നാൽ നിങ്ങൾ കൎത്താവായ യെശുവിന്റെ നാമത്തിലും നമ്മുടെ ദൈവത്തിന്റെ ആത്മാവിനാലും കുളിക്ക പ്പെട്ടവരാകുന്നു എന്നാൽ നിങ്ങൾ ശുദ്ധികരിക്കപ്പെട്ടവരാകുന്നു എന്നാൽ നിങ്ങൾ നീതിമാന്മാരാക്കപ്പെട്ടവരാകുന്നു*

൧൨ സകല കാൎയ്യങ്ങളും എനിക്കു ന്യായമുള്ളവയാകുന്നു എങ്കിലും സ കലവും കൊള്ളാകുന്നവയല്ല സകലകാൎയ്യങ്ങളും എനിക്കായിട്ടു ന്യാ യമുള്ളവയാകുന്നു എങ്കിലും ഞാൻ ഒന്നിന്റെ അധികാരത്തിൽ അ കപ്പെടുകയില്ല* ൧൩ ഭക്ഷണങ്ങൾ വയററിന്നായിട്ടും വയറ ഭക്ഷണ ങ്ങൾക്കായിട്ടും (ആകുന്നു) എന്നാലും ദൈവം ഇതിനെയും അവയെ യും നശിപ്പിക്കും എന്നാൽ ശരീരം വെശ്യാദൊഷത്തിന്നായിട്ടല്ല കൎത്താവിന്നായിട്ടു അത്രെ കൎത്താവ ശരീരത്തിന്നായിട്ടും ആകുന്നു* ൧൪ വിശെഷിച്ചും ദൈവം കൎത്താവിനെ ഉയിൎപ്പിച്ചു നമ്മെയും തന്റെ ശക്തിയാൽ തന്നെ ഉയിൎപ്പിക്കയും ചെയ്യും* ൧൫ നിങ്ങളുടെ ശരീരങ്ങൾ ക്രിസ്തുവിന്റെ അവയവങ്ങൾ ആകുന്നു എന്നു നിങ്ങൾ അറിയുന്നി ല്ലയൊ ആകയാൽ ഞാൻ ക്രിസ്തുവിന്റെ അവയവങ്ങളെ എടു ത്തിട്ടു വെശ്യയുടെ അവയവങ്ങളാക്കുമൊ അതരുതെ* ൧൬ എന്ത— വെശ്യാ സ്ത്രീയൊട ചെൎന്നിരിക്കുന്നവൻ എക ശരീരം ആകുന്നു എ ന്നു നിങ്ങളറിയുന്നില്ലയൊ എന്തുകൊണ്ടെന്നാൽ ഇരുവരും ഒരു ജഡമായി തീരുമെന്നു അവൻ പറയുന്നു* ൧൭ എന്നാൽ ക ൎത്താവിനൊടു ചെൎന്നിരിക്കുന്നവൻ എകാത്മാവാകുന്നു* ൧൮ വെ ശ്യാദൊഷത്തെ വിട്ടു ഓടുവിൻ മനുഷ്യൻ ചെയ്യുന്ന ഒരൊരു പാ പം ശരീരത്തിന്നു പുറത്താകുന്നു എന്നാൽ വെശ്യാദൊഷം ചെ യ്യുന്നവൻ തന്റെ സ്വന്ത ശരീരത്തിന്നു വിരൊധമായി പാപം ചെയ്യുന്നു* ൧൯ എന്ത—നിങ്ങളുടെ ശരീരം നിങ്ങൾക്കു ദൈവത്തി ങ്കൽനിന്നുണ്ടാകുന്നതായി നിങ്ങളിലുള്ള പരിശുദ്ധാത്മാവിന്റെ ആ ലയമാകുന്നു എന്നും നിങ്ങൾ നിങ്ങൾക്കു സ്വന്തമുള്ളവരല്ലെന്നും നി ങ്ങൾ അറിയുന്നില്ലയൊ* ൨൦ എന്തെന്നാൽ നിങ്ങൾ ഒരു വിലെക്കു കൊള്ളപ്പെട്ടവരാകുന്നു എന്നതുകൊണ്ടു ദൈവത്തിന്റെ വകയാ കുന്ന നിങ്ങളുടെ ശരീരത്തിലും നിങ്ങളുടെ ആത്മാവിലും ദൈവ ത്തെ മഹത്വപ്പെടുത്തുവിൻ*

൭ അദ്ധ്യായം

൧. വിവാഹ സംഗതി.— ൨ അത വെശ്യാദൊഷത്തിന്നു ഒരു പ്രത്യൌഷധമെന്നും.— ൨൯ വെഗത്തിൽ അഴിക്കപ്പെടരു താത്തതാകുന്നു എന്നും ഉള്ളത.

എന്നാൽ നിങ്ങൾ എനിക്ക എഴുതിയ കാൎയ്യങ്ങളെ സംബന്ധിച്ച
൨ സ്ത്രീയെ തൊടാതെയിരിക്കുന്നത മനുഷ്യന നന്ന* എങ്കിലും വെ
ശ്യാദൊഷത്തെ (ഒഴിഞ്ഞിരിപ്പാനായിട്ട) ഓരൊരുത്തന്ന ത
ന്റെ തന്റെ ഭാൎയ്യ ഉണ്ടാകെണം ഓരൊരുത്തിക്ക തന്റെ തന്റെ
൩ സ്വന്തഭൎത്താവും ഉണ്ടാകെണം* ഭൎത്താവ ഭാൎയ്യയിങ്കൽ വെണ്ടുന്നപ്രീ
തിയെ നടത്തെണം ഭാൎയ്യയും ഭൎത്താവിങ്കൽ അപ്രകാരം തന്നെ
൪ വെണം* ഭൎത്താവിന അല്ലാതെ ഭാൎയ്യക്ക അവളുടെ സ്വന്ത ശരീര
ത്തിന്മെൽ അധികാരമില്ല അപ്രകാരം തന്നെ ഭാൎയ്യക്ക അല്ലാതെ
ഭൎത്താവിന്നും അവന്റെ സ്വന്ത ശരീരത്തിന്മെൽ അധികാരമി
൫ ല്ല* ഉപവാസത്തിന്നും പ്രാൎത്ഥനക്കും നിങ്ങൾ അവസരപ്പെടെ
ണ്ടുന്നതിന്ന നിങ്ങൾ അസാരം നെരത്തെക്ക അനുസരത്തൊടെ അ
ല്ലാതെ തമ്മിൽ വെർപിരിയരുത നിങ്ങളുടെ അസ്ഥിരത ഹെതു
വായിട്ട സാത്താൻ നിങ്ങളെ പരിക്ഷിക്കാതെ ഇരിപ്പാൻ പിന്നെ
൬ യും ഒന്നിച്ച വന്ന കൂടുകയും ചെയ്യിൻ* എന്നാൽ ഇതിനെ
൭ ഞാൻ അനുവാദമായിട്ട പറയുന്ന കല്പനയായിട്ടല്ല* എന്തുകൊ
ണ്ടെന്നാൽ എല്ലാ മനുഷ്യരും എന്നെപ്പൊലെ തന്നെ ഇരിപ്പാൻ
എനിക്ക മനസ്സുണ്ട എങ്കിലും ഓരൊരുത്തന്ന ദൈവത്തിങ്കൽനിന്ന
അവനവന്റെ സ്വന്തവരമുണ്ട ഒരുത്തന്ന ഇപ്രകാരവും ഒരുത്ത
൮ ന്ന അപ്രകാരവും* എന്നാൽ വിവാഹമില്ലാത്തവരൊടും വിധ
വമാരൊടും അവർ എന്നെപ്പൊലെ തന്നെ പാൎത്താൽ കൊള്ളാ
൯ മെന്ന ഞാൻ പറയുന്നു* എങ്കിലൊ തങ്ങൾക്ക അടക്കുവാൻ ക
ഴികയില്ല എങ്കിൽ അവർ വിവാഹം ചെയ്യട്ടെ എന്തുകൊണ്ടെ
ന്നാൽ വെന്തുപൊകുന്നതിനെക്കാൾ വിവാഹം ചെയ്യുന്നത എററ
൰ വും നന്ന* വിശെഷിച്ചും ഭാൎയ്യ (അവളുടെ) ഭൎത്താവിനെ വിട്ട
പിരിയരുത എന്ന വിവാഹം ചെയ്യുവരൊട ഞാൻ കല്പിക്കുന്നു
൧൧ ഞാനല്ല കൎത്താവ അത്രെ* എന്നാൽ അവൾ പിരിയുന്നു എന്നുവ
രികിലും അവൾ വിവാഹം കൂടാതെ പാൎക്കട്ടെ അല്ലെങ്കിൽ അവളു
ടെ ഭൎത്താവിനൊട ഇണങ്ങിയിരിക്കട്ടെ ഭൎത്താവ തന്റെ ഭാൎയ്യയെ
൧൨ ഉപെക്ഷിക്കയുമരുത* പിന്നെ ശെഷമുള്ളവരൊട കൎത്താവല്ല
ഞാൻ തന്നെ പറയുന്നു യാതൊരു സഹൊദരന്നും വിശ്വാസമി
ല്ലാത്തൊരു ഭാൎയ്യയുണ്ടായി അവൾ അവനൊടു കൂടി പാൎപ്പാൻ ഇ
൧൩ ഷ്ടപ്പെടുന്നു എങ്കിൽ അവൻ അവളെ ഉപെക്ഷിക്കരുത* വി
ശെഷിച്ചും യാതൊരു സ്ത്രീക്കും വിശ്വാസമില്ലാത്ത ഭൎത്താവുണ്ടാ
യി അവൻ അവളൊടു കൂടി പാൎപ്പാൻ ഇഷ്ടപ്പെടുന്നു എങ്കിൽ അ
൧൪ വൾ അവനെ ഉപെക്ഷിക്കരുത* എന്തുകൊണ്ടെന്നാൽ വിശ്വാ
സമില്ലാത്ത ഭൎത്താവ ഭാൎയ്യയാൽ ശുദ്ധികരിക്കപ്പെടുന്നു വിശ്വാസ
മില്ലാത്ത ഭാൎയ്യയും ഭൎത്താവിനാൽ ശുദ്ധീകരിക്കപ്പെടുന്നു അങ്ങിനെ
അല്ലെങ്കിൽ നിങ്ങളുടെ മക്കൾ അശുദ്ധിയുള്ളവരാകുമായിരുന്നു
൧൫ എന്നാൽ ഇപ്പൊൾ അവർ ശുദ്ധിയുള്ളവരാകുന്നു* എന്നാൽ അ

വിശ്വാസി പിരിയുന്നു എങ്കിൽ പിരിയട്ടെ സഹൊദരനൊ സ
ഹൊദരിയൊ ഇപ്രകാരമുള്ള കാൎയ്യങ്ങളിൽ ദാസ്യപ്പെട്ടിരിക്കുന്നില്ല
എന്നാൽ സമാധാനത്തിലെക്ക ദൈവം നമ്മെ വിളിച്ചു* എന്തു ൧൬
കൊണ്ടെന്നാൽ ഭാൎയ്യയായുള്ളൊവെ നീ നിന്റെ ഭൎത്താവിനെ ര
ക്ഷിക്കുമൊ എന്ന നീ എങ്ങിനെ അറിയുന്നു അല്ല ഭൎത്താവായു
ള്ളൊവെ നീ നിന്റെ ഭാൎയ്യയെ രക്ഷിക്കുമൊ എന്ന നീ എങ്ങി
നെ അറിയുന്നു* എങ്കിലും ദൈവം ഓരൊരുത്തന്ന എതുപ്രകാരം ൧൭
വിഭാഗിച്ചു കൊടുത്തുവൊ കൎത്താവ ഓരൊരുത്തനെ എതു പ്രകാ
രം വിളിച്ചുവൊ അപ്രകാരം തന്നെ നടക്കട്ടെ ഇപ്രകാരം തന്നെ
ഞാൻ സകല സഭകളിലും ചട്ടപ്പെടുത്തുന്നു* ഒരുത്തൻ ചെലാ ൧൮
കൎമ്മം ചെയ്യപ്പെട്ടവനായി വിളിക്കപ്പെട്ടിരിക്കുന്നുവൊ അവൻ
ചെലയില്ലാത്തവനായി ഭവിക്കരുത ഒരുത്തൻ ചെലയില്ലായ്മ
യൊടെ വിളിക്കപ്പെട്ടിരിക്കുന്നുവൊ അവൻചെലാ കൎമ്മം ചെയ്യ
പ്പെടാതെ ഇരിക്കട്ടെ* ചെലാകൎമ്മം ഒന്നുമില്ല ചെലയില്ലായ്മയും ൧൯
ഒന്നുമില്ല ദൈവത്തിന്റെ കല്പനകളെ പ്രമാണിക്കുന്നതെയുള്ളു*
യാതൊരുത്തനും എതു വിളിയിൽ വിളിക്കപ്പെട്ടിരുന്നുവൊ അ ൨൦
തിൽ അവൻ സ്ഥിരമായിരിക്കട്ടെ* ദാസനായി നീ വിളിക്കപ്പെട്ടു ൨൧
വൊ അതിന്ന വിചാരപ്പെടരുത എങ്കിലും നീ സ്വാതന്ത്ര്യമുള്ളവനാ
കുവാൻ കഴിയുമെങ്കിൽ അതിനെ സാധിച്ചാൽ കൊള്ളാം* എ ൨൨
ന്തെന്നാൽ ദാസനായി കൎത്താവിങ്കൽ വിളിക്കപ്പെടുന്നവൻ കൎത്താ
വിന്റെ സ്വാതന്ത്ര്യക്കാരനാകുന്നു അപ്രകാരം തന്നെ സ്വാതന്ത്ര്യ
ക്കാരനായി വിളിക്കപ്പെടുന്നവൻ ക്രിസ്തുവിന്റെ ദാസനാകുന്നു*
നിങ്ങൾ ഒരു വിലെക്ക കൊള്ളപ്പെട്ടവരാകുന്നു മനുഷ്യരുടെ ദാസ ൨൩
ന്മാരായി ഭവിക്കരുത* സഹൊദരന്മാരെ ഓരൊരുത്തൻ താൻ ൨൪
താൻ എതിൽ വിളിക്കപ്പെടുന്നുവൊ അതിൽ ദൈവത്തൊടു കൂടി
പാൎക്കണം*

എന്നാൽ കന്യകമാരെ സംബന്ധിച്ച എനിക്ക കൎത്താവിന്റെ ൨൫
കല്പനയില്ല എന്നാൽ വിശ്വാസമുള്ളവനാകുവാനായിട്ട കൎത്താവി
ങ്കൽനിന്ന കരുണ ലഭിച്ചവനെപ്പൊലെ ഞാൻ എന്റെ അഭിപ്രാ
യത്തെ കൊടുക്കുന്നു* അതുകൊണ്ട ഇപ്പൊളത്തെ ഞെരുക്ക ൨൬
ത്തിന്റെ നിമിത്തമായിട്ട നല്ലത ഇതാകുന്നു എന്ന എനിക്ക തൊ
ന്നുന്നു അങ്ങിനെ തന്നെ ഇരിക്കുന്നത മനുഷ്യന്ന നന്ന* നീ ഒ ൨൭
രു ഭാൎയ്യയൊടു കെട്ടപ്പെട്ടിരിക്കുന്നുവൊ എന്നാൽ അഴിക്കപ്പെടു
വാൻ അന്വെഷിക്കരുത നീ ഭാൎയ്യയിൽനിന്ന അഴിക്കപ്പെട്ടിരി
ക്കുന്നുവൊ എന്നാൽ ഭാൎയ്യയെ അന്വെഷിക്കരുത* എന്നാൽ ൨൮
നീ വിവാഹം ചെയ്യുന്നു എന്നവരികിലും നീ പാപം ചെയ്തി
ട്ടില്ല ഒരു കന്യക വിവാഹം ചെയ്യുന്നു എങ്കിൽ അവളും പാപം
ചെയ്തിട്ടില്ല എന്നാലും ഇപ്രകാരമുള്ളവൎക്ക ജഡത്തിൽ വരുത്ത
മുണ്ടാകും എന്നാൽ ഞാൻ നിങ്ങളെ ക്ഷമിക്കുന്നു* എന്നാൽ സ ൨൯

സഹോദരന്മാരെ ഇതിനെ ഞാൻ പറയുന്ന കാലം കുറഞ്ഞിരിക്കു
ന്നു ശെഷിക്കുന്നത ഭാൎയ്യമാരുള്ളവർ തങ്ങൾക്ക ഇല്ലാത്തവർ എന്ന
൩൦ പൊലെയും* ദുഃഖിക്കുന്നവർ ദുഃഖിക്കാത്തവർ എന്ന പൊലെ
യും സന്തൊഷിക്കുന്നവർ സന്തൊഷിക്കാത്തവർ എന്നപൊലെ
യും വിലെക്ക വാങ്ങുന്നവർ അനുഭവിക്കാത്തവർ എന്നപൊലെയും*
൩൧ ഈ ലൊകത്തെ അനുഭവിക്കുന്നവർ അതിനെ ദൊഷമായി അനുഭ
വിക്കാത്തവർ എന്നപൊലെയും ഇരിക്കെണ്ടുന്നതാകുന്നു എന്തുകൊ
൩൨ ണ്ടെന്നാൽ ഈ ലൊകത്തിന്റെ വെഷം ഒഴിഞ്ഞു പൊകുന്നു*
എന്നാൽ നിങ്ങൾ വിചാരംകൂടാത്തവരായിരിപ്പാൻ എനിക്കു
മനസ്സുണ്ട വിവാഹം ചെയ്യാത്തവൻ കൎത്താവിനെ എങ്ങിനെ പ്ര
സാദിപ്പിക്കും എന്നുവെച്ച കൎത്താവിന്റെ കാൎയ്യങ്ങളെ കുറിച്ച വി
൩൩ ചാരപ്പെടുന്നു* എന്നാൽ വിവാഹം ചെയ്യുവൻ താൻ തന്റെ ഭാ
ൎയ്യയെ എങ്ങിനെ പ്രസാദിപ്പിക്കും എന്നുവെച്ച ലൊക കാൎയ്യങ്ങളെ
൩൪ കുറിച്ച വിചാരപ്പെടുന്നു* വിവാഹം കഴിഞ്ഞസ്ത്രീക്കും കന്യകയ്ക്കും
വ്യത്യാസമുണ്ട വിവാഹം കഴിയാത്തവൾ താൻതന്റെ ശരീരത്തി
ലുംആത്മാവിലുംശുദ്ധമുള്ളവളാകെണ്ടുന്നതിന്ന കൎത്താവിന്റെ കാൎയ്യ
ങ്ങളെക്കുറിച്ച വിചാരപ്പെടുന്നു എന്നാൽ വിവാഹം ചെയ്യുവൾതാൻ
തന്റെ ഭൎത്താവിനെ എങ്ങിനെ പ്രസാദിപ്പിക്കും എന്നവെച്ചലൊ
൩൫ ക കാൎയ്യങ്ങളെ കുറിച്ച വിചാരപ്പെടുന്നു* വിശെഷിച്ചും ഇതി
നെ നിങ്ങളുടെ പ്രയൊജനത്തിന്നായ്ക്കൊണ്ട തന്നെ ഞാൻ പറയു
ന്നു നിങ്ങളുടെ മെൽ ഞാൻ ഒരു കണിയിടുവാനായിട്ടല്ല യൊഗ്യ
തയുള്ളതിന്നായ്ക്കൊണ്ടും നിങ്ങൾ വ്യാകുലം കൂടാതെ കൎത്താവിങ്കൽ
൩൬ ചെൎന്നിരിക്കുന്നതിന്നായ്ക്കൊണ്ടും അത്രെ* എന്നാൽ ഒരുത്തൻ
താൻ തന്റെ കന്യകയിലെക്ക അയൊഗ്യമായി നടക്കുന്നു എന്ന
നിരൂപിക്കുന്നു എങ്കിൽ അവൾക്ക വയസ്സു അധികം ചെന്നാൽ അ
ങ്ങിനെ തന്നെ വെണമെങ്കിൽ അവൻ ഇച്ശിക്കുന്നതിനെ ചെയ്യട്ടെ
൩൭ അവൻ പാപം ചെയ്യുന്നില്ല അവർ വിവാഹം ചെയ്യട്ടെ* എ
ന്നാലും ആവശ്യമില്ലാഞ്ഞിട്ട തന്റെ ഹൃദയത്തിൽ നിശ്ചയമുള്ളവ
നായിനിന്ന തന്റെ സ്വെച്ശയിൽ അധികാരമുണ്ടാകയും തന്റെ
കന്യകയെ കാക്കുമെന്നുള്ളതിനെ തന്റെ ഹൃദയത്തിങ്കൽ നിശ്ച
൩൮ യിക്കയും ചെയ്യുന്നവൻ നല്ലവണ്ണം ചെയ്യുന്നു* എന്നതുകൊണ്ട വി
വാഹം ചെയ്തു കൊടുക്കുന്നവൻ നല്ലവണ്ണം ചെയ്യുന്നു എന്നാൽ വി
വാഹം ചെയ്തു കൊടുക്കാത്തവൻ എറ്റവും നന്നായി ചെയ്യുന്നു*
൩൯ തന്റെ ഭൎത്താവ ജീവനൊടിരിക്കുന്ന കാലമൊക്കയും ഭാൎയ്യ ന്യായ
പ്രമാണത്താൽ ബന്ധപ്പെട്ടിരിക്കുന്നു എന്നാൽ അവളുടെ ഭൎത്താ
വ മരിച്ചു പൊയി എങ്കിൽ അവൾ തനിക്ക മനസ്സുള്ളവനു വിവാ
ഹം ചെയ്യപ്പെടുവാനായിട്ട സ്വാധീനതയുള്ളവളാകുന്നു കൎത്താവി
൪൦ ങ്കൽ മാത്രമെ ആവു* എന്നാൽ അവൾ ഇപ്രകാരം തന്നെ നി
ല്ക്കുന്നു എങ്കിൽ എന്റെ വിധിപ്രകാരം അവൾ എറ ഭാഗ്യമുള്ളവ

ളാകുന്നു വിശെഷിച്ചും എനിക്ക ദൈവത്തിന്റെ ആത്മാവുണ്ടെന്ന ഞാൻ നിരൂപിക്കയും ചെയ്യുന്നു*

## ൮ അദ്ധ്യായം

൧ വിഗ്രഹങ്ങൾക്ക ബലിയായി നൽകപ്പെട്ട ആഹാരങ്ങളിൽ നിന്ന വ്രതത്തൊടിരിപ്പാനുള്ളത.—൮, ൯ നമ്മുടെ ക്രിസ്തിയാനി സ്വാതന്ത്ര്യത്തെ നാം ദൊഷപ്പെടുത്തരുത എന്നുള്ളത.

എന്നാൽ വിഗ്രഹങ്ങൾക്ക ബലിയായി നൽകപ്പെട്ട വസ്തുക്കളെ കുറിച്ച നമുക്ക എല്ലാവക്കും അറിവുണ്ടെന്ന നാം അറിയുന്നു അറിവ ചീർപ്പിക്കുന്നു സ്നെഹം ഉറെപ്പിക്കുന്നു താനും* എന്നാൽ താൻ ൨ വല്ലതിനെയും അറിയുന്നു എന്ന യാതൊരുത്തനും വിചാരിച്ചാൽ അവൻ താൻ അറിയെണ്ടുന്ന പ്രകാരം ഇന്നിയും ഒന്നിനെയും അറിയുന്നില്ല* ഒരുത്തൻ ദൈവത്തെ സ്നെഹിക്കുന്നു എങ്കിൽ ആ ൩ യവൻ അവനാൽ അറിയപ്പെട്ടിരിക്കുന്നു* അതുകൊണ്ട വിഗ്ര ൪ ഹങ്ങൾക്ക ബലിയായി നൽകപ്പെട്ട വസ്തുക്കളെ ഭക്ഷിക്കുന്ന കാൎയ്യത്തെ സംബന്ധിച്ച ലൊകത്തിൽ വിഗ്രഹമെന്നത എതുമില്ലെന്നും ഒരുവനല്ലാതെ മറ്റൊരു ദൈവമില്ലെന്നും നാം അറിയുന്നു* എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിങ്കലാകട്ടെ ഭൂമിയിലാകട്ടെ ദൈവങ്ങ ൫ ളെന്ന വിളിക്കപ്പെട്ടവർ ഉണ്ട എങ്കിലും (ദൈവങ്ങൾ പലരും കൎത്താക്കന്മാർ പലരും ഉണ്ട)* പിതാവായി എക ദൈവമെ ന ൬ മുക്കുള്ളു സകലവും അവനാൽ ആകുന്നു വിശെഷിച്ചും നാം അവനിൽ ആകുന്നു എകകൎത്താവായ യെശു ക്രിസ്തുവും ഉണ്ട സകലവും അവനാൽ ആകുന്നു നാമും അവനാൽ ആകുന്നു* എന്നാലും എല്ലാവ ൭ രിലും ആ അറിവില്ല എന്തുകൊണ്ടെന്നാൽ ചിലർ ഇന്നെരം വരെ വിഗ്രഹമെന്നുള്ള മനൊബൊധത്തൊടുകൂടി അതിനെ വിഗ്രഹത്തിന്ന ബലിയായി നൽകപ്പെട്ട വസ്തു എന്ന വെച്ച ഭക്ഷിക്കുന്നു അവരുടെ മനൊബൊധം ക്ഷീണമാകകൊണ്ട അശുദ്ധിപ്പെടുകയും ചെയ്യുന്നു* എന്നാൽ ആഹാരം നമ്മെ ദൈവത്തിങ്കൽ പ്രശംസി ൮ ക്കുന്നില്ല എന്തുകൊണ്ടെന്നാൽ നാം ഭക്ഷിക്കുന്നു എങ്കിൽ നാം എറ നന്നാകുന്നില്ല ഭക്ഷിക്കുന്നില്ല എങ്കിൽ നാം എറ ചീത്ത ആകുന്നതുമില്ല* എന്നാൽ നിങ്ങളുടെ ഈ അധികാരം ക്ഷീണന്മാരാ ൯ യുള്ളവക്ക യാതൊരു പ്രകാരത്തിലും ഒരു തടവായി വരാതെ ഇരിപ്പാൻ സൂക്ഷിച്ചു കൊൾവിൻ* എന്തെന്നാൽ അറിവുള്ളവ ൧൦ നായ നീ വിഗ്രഹത്തിന്റെ ആലയത്തിൽ ഭക്ഷിപ്പാനിരിക്കുന്നതിനെ ഒരുത്തൻ കണ്ടാൽ ക്ഷീണനായിരിക്കുന്നവന്റെ മനൊബൊധം വിഗ്രഹങ്ങൾക്ക ബലിയായി നൽകപ്പെട്ട വസ്തുക്കളെ ഭക്ഷിപ്പാൻ ധൈൎയ്യപ്പെടുകയില്ലയൊ* വിശെഷിച്ചും ആ ൧൧ ൎക്ക വെണ്ടി ക്രിസ്തു മരിച്ചുവൊ ആ ക്ഷീണനായ സഹൊദരൻ നി

൧൨ ന്റെ അറിവ ഹെതുവായിട്ട നശിച്ചു പൊകാമൊ* എന്നാൽ
നിങ്ങൾ ഇപ്രകാരം സഹൊദരന്മാരുടെ നെരെ പാപം ചെയ്കയും അവരുടെ ക്ഷീണമായുള്ള മനൊബൊധത്തെ ദണ്ഡിപ്പിക്കയും ചെയ്യുമ്പൊൾ നിങ്ങൾ ക്രിസ്തുവിന്ന വിരൊധമായി പാപം ചെ
൧൩ യ്യുന്നു* ആയതുകൊണ്ട ആഹാരം എന്റെ സഹൊദരനെ വിരുദ്ധപ്പെടുത്തുന്നു എങ്കിൽ ഞാൻ എന്റെ സഹൊദരനെ വിരുദ്ധപ്പെടുത്താതെ ഇരിപ്പാൻ എന്നെന്നെക്കും മാംസത്തെ ഭക്ഷിക്കയില്ല*

## ൯ അദ്ധ്യായം

൧ പൗലുസ തന്റെ സ്വാതന്ത്ര്യത്തെ കാട്ടുന്നത.— ൭ ദൈവശുശ്രൂഷക്കാർ എവൻഗെലിയൊനാൽ ജിവനം കഴിക്കെണ്ടുന്നതാകുന്നു എന്നുള്ളത.— ൨൪ ജിവൻ ഒരു ഓട്ടം പൊലെ ആകുന്നു എന്നുള്ളത.

ഞാൻ ഒരു അപ്പൊസ്തൊലനല്ലയൊ ഞാൻ ഒരു സ്വാതന്ത്ര്യമുള്ളവനല്ലയൊ ഞാൻ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിനെ കണ്ടിട്ടില്ലയൊ കൎത്താവിങ്കൽ നിങ്ങൾ എന്റെ പ്രവൃത്തിയല്ലയൊ
൨ മററുള്ളവൎക്ക ഞാൻ അപ്പൊസ്തൊലനല്ല എങ്കിലും നിങ്ങൾക്ക ആകുന്നു നിശ്ചയം എന്തെന്നാൽ കൎത്താവിങ്കൽ നിങ്ങൾ എന്റെ അ
൩ പ്പൊസ്തൊലത്വത്തിന്റെ മുദ്രയാകുന്നു* എന്നൊട വിസ്തരിക്ക
൪ ന്നവൎക്ക എന്റെ പ്രത്യുത്തരം ഇതാകുന്നു* ഭക്ഷിപ്പാനും കുടി
൫ പ്പാനും ഞങ്ങൾക്ക അധികാരമില്ലയൊ* മററ അപ്പൊസ്തൊലന്മാരും കൎത്താവിന്റെ സഹൊദരന്മാരും കെപ്പാസും എന്നപൊലെ ഞങ്ങൾക്ക ഒരു സഹൊദരിയെ ഒരു ഭാൎയ്യയെ കൂട്ടികൊണ്ട സ
൬ ഞ്ചരിപ്പാൻ അധികാരമില്ലയൊ* അല്ലെങ്കിൽ പ്രവൃത്തി ചെയ്യാതിരിപ്പാൻ എനിക്ക മാത്രവും ബൎന്നബാസിന്നും അധികാരമി
൭ ല്ലയൊ* ആര തന്റെ സ്വന്ത ചിലവിട്ട എപ്പൊഴെങ്കിലും യുദ്ധസെവകൾ പൊകുന്നു ആര ഒരു മുന്തിരിങ്ങാത്തൊട്ടത്തെ നടുകയും അതിന്റെ ഫലത്തിൽനിന്ന ഭക്ഷിക്കാതെയിരിക്കയും ചെയ്യുന്നു അല്ലെങ്കിൽ ആര ആട്ടിൻ കൂട്ടത്തെ മെയ്ക്കുകയും ആ കൂട്ടത്തി
൮ ന്റെ പാലിൽനിന്ന ഉണ്ണാതെയിരിക്കയും ചെയ്യുന്നു* ഞാൻ ഇവയെ ഒരു മനുഷ്യനെ പൊലെ പറയുന്നുവൊ ന്യായ പ്രമാണ
൯ വും ഇവയെ പറയുന്നില്ലയൊ* എന്തുകൊണ്ടെന്നാൽ നിധാനത്തെ മെതിക്കുന്ന കാളയെ വായ കെട്ടരുത എന്ന മൊശെയുടെ ന്യായ പ്രമാണത്തിൽ എഴുതിയിരിക്കുന്നു ദൈവം കാളകൾക്ക
൧൦ വെണ്ടി വിചാരപ്പെടുന്നുവൊ* അല്ലെങ്കിൽ അവൻ നമുക്കായിട്ട തന്നെ ഇതിനെ പറയുന്നുവൊ നമുക്കായിട്ട ഇത എഴുതപ്പെട്ടിരിക്കുന്നു നിശ്ചയം ഉഴുന്നവൻ ആശാബന്ധത്തൊടെ ഉഴുകയും ആശാബന്ധത്തൊടെ മെതിക്കുന്നവൻ തന്റെ ആശാബന്ധത്തെ

അനുഭവിക്കുന്നവനായി ഭവിക്കയും ചെയ്യെണ്ടുന്നതിന്നാകുന്നു* ഞ ൧൧
ങ്ങൾ നിങ്ങൾക്ക ആത്മാ സംബന്ധിച്ച കാൎയ്യങ്ങളെ വിതെച്ചിട്ടുണ്ടെ
ങ്കിൽ ഞങ്ങൾ നിങ്ങളുടെ ശരീരം സംബന്ധിച്ച കാൎയ്യങ്ങളെ കൊ
യ്യാൽ വലിയ കാൎയ്യമൊ* മററുള്ളവർ നിങ്ങളുടെ മെൽ ഈ അ ൧൨
ധികാരത്തിന്ന ഒഹരിയുള്ളവരാകുന്നു എങ്കിൽ ഞങ്ങൾ വിശെ
ഷാൽ അല്ലയൊ എന്നായും ഞങ്ങൾ ഈ അധികാരത്തെ നട
ത്തീട്ടില്ല ഞങ്ങൾ ക്രിസ്തുവിന്റെ എവൻഗെലിയൊന്നെ വിഘ്നം വ
രുത്താതെ ഇരിപ്പാൻ സകലത്തെയും സഹിക്കുന്നു* വിശുദ്ധ ൧൩
കാൎയ്യങ്ങളിൽ ശുശ്രൂഷ ചെയ്യുന്നവർ ദൈവാലയത്തിലെ(വസ്തുക്കൾ
കൊണ്ടു) ഉപജിവിക്കുന്നു എന്നും പീഠത്തിങ്കൽ കാത്തിരിക്കു
ന്നവർ പീഠത്തൊടു കൂടി ഒഹരിക്കാരാകുന്നു എന്നും നിങ്ങൾ അ
റിയുന്നില്ലയൊ* അപ്രകാരം തന്നെ എവൻഗെലിയൊന്നെ പ്ര ൧൪
സംഗിക്കുന്നവർ എവൻഗെലിയൊനിൽനിന്ന ഉപജിവിക്കെണ
മെന്ന കൎത്താവ കല്പിച്ചിരിക്കുന്നു* എന്നാൽ ഞാൻ ഈ കാൎയ്യങ്ങ ൧൫
ളിലൊന്നിനെയും പ്രമാണിച്ചിട്ടില്ല ഇപ്രകാരം എനിക്ക ചെയ്യ
പ്പെടെണ്ടുന്നതിന്ന ഞാൻ ഈ കാൎയ്യങ്ങളെ എഴുതീട്ടുമില്ല എന്തു
കൊണ്ടെന്നാൽ യാതൊരുത്തനും എന്റെ പ്രശംസയെ വ്യൎത്ഥമാ
ക്കുന്നതിനെക്കാൾ മരിക്കുന്നത എനിക്ക നന്ന* എന്തെന്നാൽ ൧൬
ഞാൻ എവൻഗെലിയൊന്നെ പ്രസംഗിക്കുന്നു എങ്കിലും പ്രശം
സിപ്പാൻ എനിക്ക ഒന്നുമില്ല എന്തുകൊണ്ടെന്നാൽ ആവശ്യം എ
ങ്കൽ വെക്കപ്പെട്ടതാകുന്നു അതെ ഞാൻ എവൻഗെലിയൊന്നെ
പ്രസംഗിക്കാതെയിരുന്നാൽ എനിക്ക ഹാ കഷ്ടം* എന്തെ ൧൭
ന്നാൽ ഞാൻ ഇതിനെ മനസ്സൊടെ ചെയ്യുന്നു എങ്കിൽ എനി
ക്ക പ്രതിഫലമുണ്ട എന്നാൽ മനസ്സുകെടൊടെ എങ്കിൽ കാൎയ്യ വി
ചാരം എനിക്ക ഭരമെല്പിക്കപ്പെട്ടതാകുന്നു* ആകയാൽ എനിക്ക ൧൮
എന്തൊരു പ്രതിഫലമുള്ളു ഞാൻ എവൻഗെലിയൊന്നെ പ്രസം
ഗിക്കുമ്പൊൾ എവൻഗെലിയൊനിൽ എന്റെ അധികാരത്തെ
പഴുതിലാക്കാതെ ഇരിക്കെണ്ടുന്നതിന്ന ക്രിസ്തുവിന്റെ എവൻഗെ
ലിയൊന്നെ ചിലവു കൂടാതെ ആക്കുന്നത തന്നെ നിശ്ചയം* എ ൧൯
ന്തെന്നാൽ ഞാൻ എല്ലാവരിൽനിന്നും ഒഴിവുള്ളവനായിരുന്നാ
ലും അധിക ജനങ്ങളെ ആദായപ്പെടുത്തെണ്ടുന്നതിന്ന ഞാൻ എ
ന്നെത്തന്നെ എല്ലാവൎക്കും ദാസനാക്കി* വിശെഷിച്ചും ഞാൻ ൨൦
യെഹൂദന്മാരെ ആദായപ്പെടുത്തെണ്ടുന്നതിന്നായിട്ട യെഹൂദന്മാൎക്ക
ഒരു യെഹൂദൻ എന്നപൊലെയും ന്യായ പ്രമാണത്തിൻകീഴുള്ളവ
രെ ആദായപ്പെടുത്തെണ്ടുന്നതിന്നായിട്ട ന്യായ പ്രമാണത്തിൻകീഴ
ഉള്ളവൎക്ക ന്യായപ്രമാണത്തിൻകീഴുള്ളവൻഎന്നപൊലെയും* (ദൈ ൨൧
വത്തിങ്കലെക്ക ന്യായപ്രമാണമില്ലാത്തവനായിരിക്കാതെ ക്രിസ്തു
വിന്റെ ന്യായപ്രമാണത്തിലുൾപ്പെട്ടവനായി) ഞാൻ ന്യായ
പ്രമാണമില്ലാത്തവരെ ആദായപ്പെടുത്തെണ്ടുന്നതിന്നായിട്ട ന്യാ

അപ്രമാണമില്ലാത്തവൎക്ക ന്യായ പ്രമാണമില്ലാത്തവൻ എന്നപൊ
൨൨ ലെയും ആയി ഭവിച്ചു* ശക്തിയില്ലാത്തവരെ ആദായപ്പെടുത്തെ
ണ്ടുന്നതിന്നായിട്ട ശക്തിയില്ലാത്തവൎക്ക ഞാൻ ശക്തിയില്ലാത്ത
വൻ എന്നപൊലെയായി ഭവിച്ചു ഞാൻ എല്ലാ പ്രകാരത്തിലും
ചിലരെ രക്ഷിക്കെണ്ടുന്നതിന്ന എല്ലാവൎക്കും ഞാൻ സകലംവു ആ
൨൩ യി തീൎന്നു* ഞാൻ ഇതിനെയും എവൻഗെലിയൊന്റെ നിമി
ത്തമായിട്ട ഞാൻ അതിൽ (നിങ്ങളൊടു) കൂടി ഓഹരിക്കാരനായി
൨൪ തീരെണ്ടുന്നതിന്ന ചെയ്യുന്നു* ഓട്ടത്തിൽ ഓടുന്നവർ എല്ലാവ
രും ഓടുന്നു എങ്കിലും ഒരുത്തനെ വിരുത കിട്ടുന്നുള്ളു എന്ന നി
ങ്ങൾ അറിയുന്നില്ലയൊ ഇപ്രകാരം നിങ്ങൾക്ക ലഭിക്കെണ്ടുന്നതിന്ന
൨൫ ഓടിക്കൊൾവിൻ* എന്നാൽ പൊരാടുന്നവനൊക്കെയും സകല
ത്തിലും മിതത്തൊടെയിരിക്കുന്നു എന്നാൽ ഇതിനെ ചെയ്യുന്നത
അവൎക്ക അഴിവുള്ളൊരു കിരീടത്തെയും നമുക്കൊ അഴിവില്ലാത്ത
൨൬ തിനെയും ലഭിക്കെണ്ടുന്നതിന്നാകുന്നു* ആയതുകൊണ്ട ഞാൻ ഈ ര
വണ്ണം ഓടുന്നു നിശ്ചയം കൂടാതെ അല്ല ഈ വണ്ണം ഞാൻ അങ്കം
൨൭ പിടിക്കുന്നു ആകാശത്തെ അടിക്കുന്നവനെ പൊലെ അല്ല* എ
ങ്കിലൊ മറ്റുള്ളവരൊട പ്രസംഗിച്ചിട്ട ഞാൻ തന്നെ എത പ്രകാ
രത്തിലും ഉപെക്ഷിതനാകാതെ ഇരിപ്പാനായിട്ട ഞാൻ എന്റെ
ശരീരത്തെ ഒതുക്കുകയും വണക്കുകയും ചെയ്യുന്നു*

൧൦ അദ്ധ്യായം

൧ യെഹൂദന്മാർ അവരുടെ കരുണകളാലും ശിക്ഷ വിധികളാ
ലും നമുക്ക ദൃഷ്ടാന്തങ്ങളായിരുന്നു എന്നുള്ളത.— ൧൪ നാം ക
ൎത്താവിന്റെ പീഠത്തെ പിശാചുകളുടെ പീഠമാക്കി തീൎക്കരു
ത എന്നുള്ളത.

൧ വിശെഷിച്ചും സഹൊദരന്മാരെ നമ്മുടെ പിതാക്കന്മാർ എല്ലാവ
രും മെഘത്തിങ്കീഴായിരുന്നു എന്നും എല്ലാവരും സമുദ്രത്തിൽ കൂടി
൨ കടന്നു പൊയി എന്നും* എല്ലാവരും മൊശെയിങ്കൽ മെഘത്തി
൩ ലും സമുദ്രത്തിലും ബപ്തിസ്മപ്പെട്ടു എന്നും* എല്ലാവരും ഒരു
൪ ജ്ഞാന ഭക്ഷണത്തെ ഭക്ഷിച്ചു എന്നും* എല്ലാവരും ഒരു ജ്ഞാ
ന പാനിയത്തെ പാനം ചെയ്തു എന്തെന്നാൽ അവരെ പിന്തുട
ൎന്ന ജ്ഞാനപ്പാറയിൽനിന്ന പാനം ചെയ്തു ആ പാറ ക്രിസ്തു ത
ന്നെ ആയിരുന്നു എന്നും നിങ്ങൾ അറിയാതെ ഇരിപ്പാൻ എനി
൫ ക്ക മനസ്സില്ല* എങ്കിലും അവരിൽ അധികം ആളുകളൊടു ദൈ
വത്തിന്ന നല്ല പ്രസാദമായിരുന്നില്ല എന്തുകൊണ്ടെന്നാൽ അ
൬ വർ വനത്തിൽ അവജയപ്പെട്ടു* അവർ മൊഹിച്ച പൊലെ നാ
മും ദുഷ്കാൎയ്യങ്ങളെ മൊഹിക്കാതെ ഇരിക്കെണ്ടുന്നതിന്നായിട്ട ഈ കാ
൭ ൎയ്യങ്ങൾ നമുക്ക ദൃഷ്ടാന്തങ്ങളായി* അവരിൽ ചിലർ ഇരുന്ന
പൊലെ നിങ്ങൾ വിഗ്രഹാരാധനക്കാരാകയുമരുത ജനങ്ങൾ ഭക്ഷി

Q

ഷ്പാനും കുടിപ്പാനും ഇരുന്നിട്ട കളിപ്പാൻ എഴുനീറ്റു എന്നുള്ള
പ്രകാരം എഴുതിയിരിക്കുന്നു* നാം വെശ്യാദൊഷം ചെയ്കയും ൮
അരുത അപ്രകാരം അവരിൽ ചിലർ ചെയ്തു ഒരു ദിവസത്തിൽ
തന്നെ ഇരുപത്തുമൂവായിരം പെർ വീഴുകയും ചെയ്തു* നാം ൯
ക്രിസ്തുവിനെ പരീക്ഷിക്കയും അരുത അപ്രകാരം അവരിൽ ചി
ലർ പരീക്ഷിച്ചു സർപ്പങ്ങളാൽ നശിക്കപ്പെടുകയും ചെയ്തു* നി ൧൦
ങ്ങൾ പിറുപിറുക്കയും അരുത അപ്രകാരം അവരിൽ ചിലർ പി
റുപിറുത്തു സംഹാരിയാൽ നശിപ്പിക്കപ്പെടുകയും ചെയ്തു* എ ൧൧
ന്നാൽ ഇവയൊക്കയും ദൃഷ്ടാന്തങ്ങളായിട്ട അവൎക്ക സംഭവിച്ചു ലൊ
കത്തിന്റെ അവസാന കാലങ്ങൾ വന്നിരിക്കുന്നത ആൎക്കൊ ആ
യവരായ നമ്മുടെ ബുദ്ധി ഉപദെശത്തിന്നായ്ക്കൊണ്ടും എഴുതപ്പെട്ടി
രിക്കുന്നു* ആയതുകൊണ്ട താൻ നില്ക്കുന്നു എന്ന വിചാരിക്കു ൧൨
ന്നവൻ വീഴാതെ ഇരിപ്പാൻ നൊക്കട്ടെ* മനുഷ്യന്ന നടപ്പായു ൧൩
ള്ളത അല്ലാതെ ഒരു പരീക്ഷയും നിങ്ങളെ പിടികൂടീട്ടില്ല എ
ന്നാൽ ദൈവം വിശ്വാസമുള്ളവൻ അവൻ നിങ്ങൾക്ക കഴിയുന്ന
തിനെക്കാൾ അധികമായിട്ട നിങ്ങൾ പരീക്ഷിക്കപ്പെടുവാൻ സമ്മ
തിക്കയില്ല എന്നാൽ നിങ്ങൾക്ക സഹിപ്പാൻ കഴിയെണ്ടുന്നതിന പ
രീക്ഷയൊടുംകൂടെ ഒരു പൊക്കുവഴിയെ ഉണ്ടാക്കുകയും ചെയ്യും*
അതുകൊണ്ട എന്റെ സ്നെഹിതന്മാരെ വിഗ്രഹാരാധനത്തെ വി ൧൪
ട്ട ഓടി പൊകുവിൻ* ഞാൻ ബുദ്ധിമാന്മാരൊട എന്നപൊ ൧൫
ലെ പറയുന്നു ഞാൻ പറയുന്നതിനെ വിചാരിപ്പിൻ* ഞങ്ങൾ ൧൬
അനുഗ്രഹിക്കുന്ന അനുഗ്രഹ പാത്രം ക്രിസ്തുവിന്റെ രക്തത്തിന്റെ
ഐക്യതയല്ലയൊ ഞങ്ങൾ മുറിക്കുന്ന അപ്പം ക്രിസ്തുവിന്റെ ശരീ
രത്തിന്റെ ഐക്യതയല്ലയൊ* അതെന്തുകൊണ്ടെന്നാൽ പല ൧൭
രായുള്ള നാം ഒരു അപ്പവും ഒരു ശരീരവുമാകുന്നു എന്തെന്നാൽ
നാമെല്ലാവരും ആ ഒരു അപ്പത്തിന്ന ഒഹരിക്കാരാകുന്നു* ജഡ ൧൮
പ്രകാരം ഇസ്രാഎലിനെ നൊക്കുവിൻ ബലികളെ ഭക്ഷിക്കുന്ന
വർ ബലി പീഠത്തൊട ഐക്യതയുള്ളവരല്ലയൊ* അതുകൊ ൧൯
ണ്ട ഞാൻ എന്ത പറയുന്നു വിഗ്രഹം യാതൊന്ന എന്നൊ അല്ലെ
ങ്കിൽ വിഗ്രഹങ്ങൾക്ക ബലിയായി നൽകപ്പെട്ടത യാതൊന്ന എ
ന്നൊ* അജ്ഞാനികൾ ബലി നൽകുന്ന വസ്തുക്കളെ അവർ ൨൦
പിശാചുകൾക്ക ബലി നൽകുന്നു ദൈവത്തിന്നല്ല എന്ന അത്രെ
(ഞാൻ പറയുന്നത) എന്നാൽ നിങ്ങൾ പിശാചുകളൊട ഐക്യ
തയുള്ളവരാകുവാൻ എനിക്ക മനസ്സില്ല* നിങ്ങൾക്ക കൎത്താവി ൨൧
ന്റെ പാനപാത്രത്തെയും പിശാചുകളുടെ പാനപാത്രത്തെ
യും പാനം ചെയ്വാൻ കഴികയില്ല നിങ്ങൾക്ക കൎത്താവിന്റെ ഭ
ക്ഷണ പീഠത്തിലും പിശാചുകളുടെ ഭക്ഷണ പീഠത്തിലും ഒഹ
രിയുള്ളവരായിരിപ്പാൻ കഴികയില്ല* നാം കൎത്താവിനെ രൊഷ ൨൨
പ്പെടുത്തുന്നുവൊ നാം അവനെക്കാൾ ബലവാന്മാരാകുന്നുവൊ*

൨൩ സകലവും എനിക്കായിട്ട ന്യായമുള്ളവയാകുന്നു എങ്കിലും സകലവും
പ്രയൊജനമുള്ളവയല്ല സകലവും എനിക്കായിട്ട ന്യായമുള്ളവയാകു
൨൪ ന്നു എങ്കിലും സകലവും ഉറപ്പിക്കുന്നില്ല* ഒരുത്തനും തനിക്കുള്ള
സ്വവത്തെ അന്വെഷിക്കരുത ഓരൊരുത്തൻ മറെറാരുത്തനുള്ള
൨൫ തിനെ അത്രെ* മാംസം വില്ക്കുന്ന സ്ഥലത്തിൽ വില്ക്കപ്പെടുന്നതി
നെ ഒക്കയും മനൊബൊധത്തിന്റെ നിമിത്തമായിട്ട ഒരു ചൊ
൨൬ ദ്യവും ചൊദിക്കാതെ ഭക്ഷിപ്പിൻ* എന്തെന്നാൽ ഭൂമിയും അതി
൨൭ ന്റെ പരിപൂൎണ്ണതയും കൎത്താവിന്റെ ആകുന്നു* അവിശ്വാസി
കളിൽ ഒരുത്തൻ നിങ്ങളെ ക്ഷണിച്ചാൽ നിങ്ങൾക്ക പൊകുവാൻ
മനസ്സുണ്ടെങ്കിൽ നിങ്ങളുടെ മുമ്പാക വെക്കപ്പെട്ടതിനെ ഒക്കയും മ
നൊബൊധത്തിന്റെ നിമിത്തമായിട്ട ഒരു ചൊദ്യവും ചൊദി
൨൮ ക്കാതെ ഭക്ഷിപ്പിൻ* എന്നാൽ ഒരുത്തൻ നിങ്ങളൊട ഇത വി
ഗ്രഹങ്ങൾക്ക ബലിയായി നൽകപ്പെട്ടതാകുന്നു എന്ന പറഞ്ഞാൽ
അറിയിച്ചവന്റെ നിമിത്തമായിട്ടും മനൊബൊധത്തിന്റെ നി
മിത്തമായിട്ടും ഭക്ഷിക്കരുത എന്തെന്നാൽ ഭൂമിയും അതിന്റെ
൨൯ പരിപൂൎണ്ണതയും കൎത്താവിന്റെ ആകുന്നു* മനൊബൊധത്തെ
എന്ന നിന്റേതിനെ അല്ല മറെറവന്റേതിനെ അത്രെ ഞാൻ
പറയുന്നത എന്തെന്നാൽ എന്റെ സ്വാതന്ത്ര്യം മറെറാരുത്ത
൩൦ ന്റെ മനസ്സാക്ഷിയാൽ വിധിക്കപ്പെടുന്നത എന്തുകൊണ്ട* എ
ന്തെന്നാൽ ഞാൻ കൃപയാൽ ഒരു ഒഹരിക്കാരനായി തീൎന്നു എ
ങ്കിൽ ഞാൻ എതിന്നായിട്ട വന്ദനം ചെയ്യുന്നുവൊ അതിന്നായി
൩൧ ട്ട ഞാൻ എന്തിന ദുഷിക്കപ്പെടുന്നു* അതുകൊണ്ട നിങ്ങൾ ഭ
ക്ഷിക്കയൊ പാനം ചെയ്കയൊ എന്തെങ്കിലും ചെയ്കയൊ ചെ
യ്താൽ ഒക്കയും ദൈവത്തിന്റെ മഹത്വത്തിന്നായിട്ട ചെയ്വിൻ*
൩൨ യെഹൂദന്മാൎക്കും ഗ്രെക്കന്മാൎക്കും ദൈവത്തിന്റെ സഭെക്കും വിരു
൩൩ ദ്ധം ചെയ്യാത്തവരായിരിപ്പിൻ* ഞാൻ എന്റെ പ്രയൊജന
ത്തെ അല്ല പലരുടെയും പ്രയൊജനത്തെ അവർ രക്ഷിക്കപ്പെ
ടെണ്ടുന്നതിന്ന അന്വെഷിച്ചിട്ട സകലത്തിലും എല്ലാവരെയും പ്ര
സാദിപ്പിക്കുന്നതുപൊലെ തന്നെ*

## ൧൧ അദ്ധ്യായം

൧ പ്രാൎത്ഥനയിൽ തലയെ മൂടുന്ന സംഗതി.— ൨൧ കൎത്താവി
ന്റെ രാത്രി ഭക്ഷണത്തെ നിന്ദിക്കുന്ന സംഗതി.— ൨൩ ആ
യതിന്റെ ഉത്ഭവ വിവരം ഠരം അപ്പൊസ്തൊലൻ പറയു
ന്നത.

ഞാൻ ക്രിസ്തുവിനെ പിന്തുടരുന്നതു പൊലെ തന്നെ നിങ്ങൾ
൨ എന്നെ പിന്തുടരുന്നവരായിരിപ്പിൻ* സഹൊദരന്മാരെ നി
ങ്ങൾ സകലത്തിലും എന്നെ ഓൎക്കുന്നതുകൊണ്ടും ഞാൻ നിങ്ങളെ
എല്പിച്ച പ്രകാരം കല്പനകളെ പ്രമാണിക്കുന്നതുകൊണ്ടും ഞാൻ

നിങ്ങളെ പ്രശംസിക്കുന്നു* എന്നാൽ ഓരൊരു പുരുഷന്റെ
തല ക്രിസ്തുവാകുന്നു എന്നും സ്ത്രീയുടെ തല പുരുഷനെന്നും ക്രിസ്തു
വിന്റെ തല ദൈവമെന്നും നിങ്ങൾ അറിയെണമെന്ന എനിക്ക
മനസ്സുണ്ടു* തലയെ മൂടികൊണ്ടു പ്രാൎത്ഥിക്ക എങ്കിലും ദീൎഘദൎശ
നം പറക എങ്കിലും ചെയ്യുന്ന ഓരൊരു പുരുഷൻ തന്റെ ത
ന്റെ തലയെ അവമാനപ്പെടുത്തുന്നു* എന്നാൽ തലയെ മൂടാ
തെ പ്രാൎത്ഥിക്ക എങ്കിലും ദീൎഘദൎശനം പറക എങ്കിലും ചെയ്യുന്നൊ
രൊരു സ്ത്രീ തന്റെ തന്റെ തലയെ അവമാനപ്പെടുത്തുന്നു എ
ന്തുകൊണ്ടെന്നാൽ അത അവൾ ക്ഷൌരം ചെയ്യപ്പെട്ടതിന്ന സമംത
ന്നെ ആകുന്നു* എന്തെന്നാൽ സ്ത്രീ മൂടപ്പെടാതെ ഇരിക്കുന്നു എ
ങ്കിൽ അവൾ കത്രിക്കപ്പെടട്ടെ എന്നാൽ തലമുടി കത്രിക്കപ്പെടു
കയൊ ക്ഷൌരം ചെയ്യപ്പെടുകയൊ ചെയ്യുന്നത സ്ത്രീക്ക ലജ്ജയാ
കുന്നു എങ്കിൽ അവൾ മൂടപ്പെട്ടിരിക്കട്ടെ* എന്തെന്നാൽ ഒരു
പുരുഷന്ന അവൻ ദൈവത്തിന്റെ പ്രതിരൂപമായും മഹത്വ
മായുമിരിക്കകൊണ്ടു തന്റെ തലയെ മൂടുവാൻ ആവശ്യമില്ല സ
ത്യം എന്നാൽ സ്ത്രീ പുരുഷന്റെ മഹത്വമാകുന്നു* എന്തെന്നാൽ
പുരുഷൻ സ്ത്രീയിങ്കൽനിന്നല്ല സ്ത്രീ പുരുഷങ്കൽനിന്നത്രെ ആ
കുന്നത* പുരുഷൻ സ്ത്രീക്കായിക്കൊണ്ടു സൃഷ്ടിക്കപ്പെട്ടവനുമല്ല സ്ത്രീ
പുരുഷന്നായിക്കൊണ്ടത്രെ* ഇതിന്റെ ഹെതുവായിട്ട ദൈവദൂത
ന്മാരുടെ നിമിത്തം സ്ത്രീക്ക അവളുടെ തലയിന്മെൽ അധികാര
മുണ്ടാകെണ്ടുന്നതാകുന്നു* എന്നാലും കൎത്താവിങ്കൽ സ്ത്രീയെ കൂടാ
തെ പുരുഷനില്ല പുരുഷനെ കൂടാതെ സ്ത്രീയുമില്ല* എന്തെ
ന്നാൽ സ്ത്രീ എതുപ്രകാരം പുരുഷങ്കൽനിന്നാകുന്നുവൊ അപ്ര
കാരം തന്നെ പുരുഷനും സ്ത്രീയാലാകുന്നു സകലവും ദൈവത്തി
ങ്കൽനിന്നത്രെ* നിങ്ങളിൽ തന്നെ വിധിച്ചുകൊൾവിൻ ഒരു സ്ത്രീ
മൂടപ്പെടാതെ ദൈവത്തെ പ്രാൎത്ഥിക്കുന്നത യൊഗ്യമായിട്ടുള്ളതാകു
ന്നുവൊ* പുരുഷന്ന നീണ്ട തലമുടി ഉണ്ടായാൽ അത അവന്ന
അവമാനമാകുന്നു എന്നും* സ്ത്രീക്ക നീണ്ട തലമുടി ഉണ്ടായാൽ അ
ത അവൾക്ക മാനമാകുന്നു എന്നും പ്രകൃതി തന്നെ നിങ്ങളെ പഠി
പ്പിക്കുന്നില്ലയൊ എന്തുകൊണ്ടെന്നാൽ കെശം അവൾക്ക ഒരു മറ
വായിട്ട നൽകപ്പെട്ടിരിക്കുന്നു* ഒരുത്തന്ന വിവാദമുള്ളവനാ
യിരിപ്പാൻ തൊന്നുന്നു എങ്കിൽ ഞങ്ങൾക്ക ഇപ്രകാരമുള്ള മൎയ്യാദ
യില്ല ദൈവത്തിന്റെ സഭകൾക്കുമില്ല*

എന്നാൽ എറ്റം നന്മയ്ക്കായിട്ടല്ല എറ്റം തിന്മയ്ക്കായിട്ട അ
ത്രെ നിങ്ങൾ ഒന്നിച്ച കൂടുന്നത എന്ന ഞാൻ നിങ്ങളൊട അറിയി
ക്കുന്ന കാൎയ്യത്തിൽ നിങ്ങളെ പ്രശംസിക്കുന്നില്ല* എന്തെന്നാൽ
ആദ്യം നിങ്ങൾ സഭയിൽ വന്ന കൂടുമ്പൊൾ നിങ്ങളിൽ ഭിന്നതക
ളുണ്ടെന്ന ഞാൻ കെൾക്കുന്നു അതിനെ ഞാൻ ഒട്ടു വിശ്വസിക്കയും
ചെയ്യുന്നു* എന്തെന്നാൽ ഉത്തമന്മാരായുള്ളവർ നിങ്ങളുടെ ഇട

യിൽ പ്രസിദ്ധന്മാർ ആകെണ്ടുന്നതിന്ന നിങ്ങളിൽ വെദവിപരീതങ്ങ
൨൦ ളുണ്ടാകെണം* അതുകൊണ്ട നിങ്ങൾ ഒരു സ്ഥലത്ത ഒന്നിച്ച കൂ
ടുമ്പൊൾ അത കൎത്താവിന്റെ രാത്രി ഭക്ഷണത്തെ ഭക്ഷിപ്പാനാ
൨൧ യിട്ടല്ല* എന്തെന്നാൽ ഭക്ഷിക്കുമ്പൊൾ ഓരൊരുത്തൻ ത
ന്റെ തന്റെ അത്താഴത്തെ മുമ്പെ കൈക്കൊള്ളുന്നു അപ്രകാരം
ഒരുത്തൻ വിശന്നിരിക്കയും മറ്റൊരുത്തൻ മദ്യപാനം ചെയ്തി
൨൨ രിക്കയും ചെയ്യുന്നു* എന്നാൽ ഭക്ഷിപ്പാനും കുടിപ്പാനും നിങ്ങൾ
ക്ക ഭവനങ്ങളില്ലയൊ എന്ത അല്ലെങ്കിൽ നിങ്ങൾ ദൈവത്തിന്റെ
സഭയെ നിന്ദിക്കയും ഇല്ലാത്തവരെ ലജ്ജിപ്പിക്കയും ചെയ്യുന്നുവൊ
ഞാൻ നിങ്ങളൊട എന്ത പറയെണ്ടു ഇതിൽ ഞാൻ നിങ്ങളെ പ്ര
൨൩ ശംസിക്കുമൊ ഞാൻ നിങ്ങളെ പ്രശംസിക്കുന്നില്ല* എന്തെ
ന്നാൽ ഞാൻ നിങ്ങൾക്ക ഏല്പിച്ചിട്ടുള്ളതിനെയും ഞാൻ കൎത്താവി
ങ്കൽനിന്ന പരിഗ്രഹിച്ചു അത എന്തെന്നാൽ കൎത്താവായ യെശു
താൻ കാണിച്ചു കൊടുക്കപ്പെട്ട നാൾ രാത്രിയിൽ തന്നെ അപ്പ
൨൪ ത്തെ എടുക്കയും* സ്തൊത്രം ചെയ്തിട്ട അതിനെ നുറുക്കുകയും ചെ
യ്തു പറഞ്ഞു നിങ്ങൾ വാങ്ങുവിൻ ഭക്ഷിപ്പിൻ ഇത നിങ്ങൾക്ക വെ
ണ്ടി നുറുക്കപ്പെടുന്ന എന്റെ ശരീരമാകുന്നു എന്റെ ഓൎമ്മക്കായി
൨൫ ട്ട ഇതിനെ ചെയ്യിൻ* അപ്രകാരം തന്നെ അത്താഴം കഴിഞ്ഞ
തിന്റെ ശെഷം അവൻ പാനപാത്രത്തെയും എടുത്ത പറഞ്ഞു
ഈ പാത്രം എന്റെ രക്തത്തിൽ പുതിയ നിയമം ആകുന്നു ഇ
തിനെ നിങ്ങൾ പാനം ചെയ്യുമ്പൊൾ ഒക്കെയും എന്റെ ഓൎമ്മക്കാ
൨൬ യിട്ട ചെയ്യിൻ* എന്തെന്നാൽ നിങ്ങൾ ഈ അപ്പത്തെ ഭക്ഷി
ക്കയും ഈ പാത്രത്തെ പാനം ചെയ്കയും ചെയ്യുമ്പൊൾ ഒക്കെയും
നിങ്ങൾ കൎത്താവിന്റെ മരണത്തെ അവൻ വരുവൊളത്തിന്ന
൨൭ അറിയിക്കുന്നു* അതുകൊണ്ട ആരെങ്കിലും അയൊഗ്യതയായി
ഈ അപ്പത്തെ ഭക്ഷിക്കയൊ കൎത്താവിന്റെ പാനപാത്രത്തെ
പാനം ചെയ്കയൊ ചെയ്താൽ അവൻ കൎത്താവിന്റെ ശരീരത്തി
൨൮ ന്നും രക്തത്തിന്നും കുറ്റക്കാരനാകും* അതുകൊണ്ട ഒരു മനു
ഷ്യൻ തന്നെത്തന്നെ ശൊധന ചെയ്യട്ടെ ഇപ്രകാരം ഈ അപ്പ
൨൯ ത്തിൽനിന്ന ഭക്ഷിക്കയും ഈ പാനപാത്രത്തിൽനിന്ന പാനം
ചെയ്കയും ചെയ്യട്ടെ* എന്തെന്നാൽ അയൊഗ്യതയായി ഭക്ഷി
ക്കയും പാനം ചെയ്കയും ചെയ്യുന്നവൻ കൎത്താവിന്റെ ശരീര
ത്തെ തിരിച്ചറിയായ്കകൊണ്ട തനിക്കായി തന്നെ ശിക്ഷാ വിധി
൩൦ യെ ഭക്ഷിക്കയും പാനം ചെയ്കയും ചെയ്യുന്നു* ഇത ഹെതുവായി
ട്ട നിങ്ങളിൽ പലരും ക്ഷീണന്മാരും രൊഗികളും ഉണ്ട പലരും
൩൧ ഉറങ്ങുകയും ചെയ്യുന്നു* എന്തെന്നാൽ നമ്മെ നാം തന്നെ വിധി
൩൨ ച്ചാൽ നാം വിധിക്കപ്പെടെണ്ടിവരികയില്ല* എന്നാൽ നാം വി
ധിക്കപ്പെടുമ്പൊൾ നാം ലൊകത്തൊട കൂട ശിക്ഷയ്ക്ക വിധിക്ക
പ്പെടാതെ ഇരിക്കെണ്ടുന്നതിന്ന കൎത്താവിനാൽ ദണ്ഡിപ്പിക്കപ്പെടുന്നു

അതുകൊണ്ട എന്റെ സഹൊദരന്മാരെ നിങ്ങൾ ഭക്ഷിപ്പാൻ വന്ന ൩൩
കൂടുമ്പൊൾ ഒരുത്തന്ന വെണ്ടി ഒരുത്തൻ താമസിച്ചിരിപ്പിൻ*
എന്നാൽ ഒരുത്തന്ന വിശപ്പുണ്ടെങ്കിൽ നിങ്ങൾ ശിക്ഷ വിധിക്ക ൩൪
വന്ന കൂടാതെ ഇരിപ്പാൻ അവൻ വീട്ടിൽ ഭക്ഷിച്ചു കൊള്ളട്ടെ
എന്നാൽ ശെഷം കാൎയ്യങ്ങളെ ഞാൻ വരുമ്പൊൾ ക്രമപ്പെടുത്തുക
യും ചെയ്യും*

## ൧൨ അദ്ധ്യായം

൧ ആത്മ സംബന്ധമുള്ള വരങ്ങൾ പലവിധങ്ങളാകുന്നു.—൭ എ
ങ്കിലും നമ്മുടെ പ്രയൊജനത്തിന്നായിട്ട ആകുന്നു എന്നുള്ള
ത.— ൧൨ ക്രിസ്തിയാനിക്കാർ പ്രകൃതമായ ശരീരത്തിന്റെ
അവയവങ്ങളായി ഒന്നാകുന്നു എന്നുള്ളത.

എന്നാൽ സഹൊദരന്മാരെ ആത്മ സംബന്ധമായുള്ള വരങ്ങളു
ടെ വസ്തുതയെ നിങ്ങൾ അറിയാതിരിപ്പാൻ എനിക്ക മനസ്സില്ല*
നടത്തിക്കപ്പെട്ട പ്രകാരം നിങ്ങൾ ഒരൊ ഊമകളായുള്ള വിഗ്രഹങ്ങളു ൨
ടെ അടുക്കൽ കൊണ്ടുപൊകപ്പെട്ട അജ്ഞാനികളായിരുന്നു എന്ന
നിങ്ങൾ അറിയുന്നു* അതുകൊണ്ട ദൈവത്തിന്റെ ആത്മാവു മൂ ൩
ലമായി സംസാരിക്കുന്നവൻ ഒരുത്തനും യെശുവിനെ ശാപപ്പെ
ട്ടവൻ എന്ന പറയുന്നില്ല എന്നും പരിശുദ്ധാത്മാവു മൂലമായിട്ടല്ലാ
തെ ഒരുത്തനും യെശു കൎത്താവാകുന്നു എന്ന പറവാൻ കഴിക
യില്ല എന്നും ഞാൻ നിങ്ങളെ ഗ്രഹിപ്പിക്കുന്നു* എന്നാൽ വര ൪
ങ്ങളുടെ വ്യത്യാസങ്ങളുണ്ട എങ്കിലും ആത്മാവ ഒരുവൻ* ശുശ്രൂ ൫
ഷ കൎമ്മങ്ങളുടെ വ്യത്യാസങ്ങളുമുണ്ട എങ്കിലും കൎത്താവ ഒരുവൻ*
വ്യാപാരങ്ങളുടെ വ്യത്യാസങ്ങളുമുണ്ട എങ്കിലും സകലത്തെയും എല്ലാ ൬
വരിലും പ്രവൃത്തിക്കുന്ന ദൈവം ഒരുവൻ* എന്നാൽ ഓരൊരു ൭
ത്തന്ന ആത്മാവിന്റെ പ്രകാശം പ്രയൊജനത്തിന്നായിട്ട തന്നെ
നൽകപ്പെടുന്നു* എന്തെന്നാൽ ഒരുത്തന്ന ആത്മാവിനാൽ ജ്ഞാ ൮
നത്തിന്റെ വചനവും മറ്റൊരുത്തന്ന ആ ആത്മാവിനാൽ ത
ന്നെ അറിവിന്റെ വചനവും* മറ്റൊരുത്തന്ന ആ ആത്മാവി ൯
നാൽ തന്നെ വിശ്വാസവും മറ്റൊരുത്തന്ന ആ ആത്മാവിനാൽ ത
ന്നെ സൗഖ്യം വരുത്തുന്ന വരങ്ങളും* മറ്റൊരുത്തന്ന അത്ഭുത ൧൦
പ്രവൃത്തികളും മറ്റൊരുത്തന്ന ദീൎഘദൎശനവും മറ്റൊരുത്തന്ന ആ
ത്മാക്കളെ സൂക്ഷ്മം അറിയുന്നതും മറ്റൊരുത്തന്ന (പലവിധ) ഭാഷക
ളും മറ്റൊരുത്തന്ന ഭാഷകളുടെ വ്യാഖ്യാനവും നൽകപ്പെടുന്നു* ൧൧
എന്നാൽ ആ ഒര ആത്മാവു തന്നെ തനിക്ക ഇഷ്ടമാകുന്ന പ്രകാ
രം ഓരൊരുത്തന്ന വിഭാഗിച്ചു കൊടുത്തിട്ട ഇവയെ ഒക്കയും നട
ത്തിക്കുന്നു* എന്തെന്നാൽ എതു പ്രകാരം ശരീരം ഒന്നാകയും ൧൨
അവയവങ്ങൾ പലത ഉണ്ടാകയും ആ ഒരു ശരീരത്തിന്റെ അവ
യവങ്ങളൊക്കയും പലതായിരുന്ന ഒരു ശരീരമാകയും ചെയ്യുന്നു

൧൨ വൊ ക്രിസ്തുവും അപ്രകാരം ആകുന്നു* എന്തുകൊണ്ടെന്നാൽ നാം
യെഹൂദന്മാരൊ ഗ്രെക്കന്മാരൊ അടിയാരൊ സ്വാതന്ത്ര്യക്കാരൊ ആ
യാലും നാം എല്ലാവരും ഒരു ആത്മാവിനാൽ ഒരു ശരീരത്തിലെ
ക്ക ബവ്തിസ്മപ്പെട്ടിരിക്കുന്നു എല്ലാവരും ഒരു ആത്മാവിലെക്കു പാ
൧൩ നംചെയ്യുമാറായി തീരുകയും ചെയ്തു* എന്തെന്നാൽ ശരീരം ഒ
൧൪ രു അവയവമല്ല പലതു അത്രെ* ഞാൻ കയ്യല്ലായ്കകൊണ്ടു
ഞാൻ ശരീരത്തിലുള്ളതല്ല എന്നു കാൽ പറഞ്ഞാൽ ഇതുകൊണ്ടു
൧൫ അതു ശരീരത്തിലുള്ളതല്ലാതെ ഇരിക്കുന്നുവൊ* വിശെഷിച്ചും
ഞാൻ കണ്ണല്ലായ്കകൊണ്ടു ഞാൻ ശരീരത്തിലുള്ളതല്ല എന്നു ചെ
വി പറഞ്ഞാൽ ഇതുകൊണ്ടു അതു ശരീരത്തിലുള്ളതല്ലാതെ ഇരി
൧൬ ക്കുന്നുവൊ* ശരീരം മുഴുവനും കണ്ണായിരുന്നാൽ ശ്രവണം എ
൧൭ വിടെ മുഴുവനും ശ്രവണമായിരുന്നാൽ ഘ്രാണം എവിടെ* എ
ന്നാൽ ഇപ്പൊൾ ദൈവം അവയവങ്ങളെ അവയിൽ ഓരൊന്നി
നെ തനിക്കു ഇഷ്ടമായ പ്രകാരം ശരീരത്തിൽ സ്ഥാപിച്ചിരിക്കു
൧൮ ന്നു* വിശെഷിച്ചും അവ എല്ലാം ഒരു അവയവമായിരുന്നു എ
൧൯ ങ്കിൽ ശരീരം എവിടെ* എന്നാൽ ഇപ്പൊൾ പല അവയവങ്ങ
൨൦ ളത്രെ ആകുന്നതു എങ്കിലും ഒരു ശരീരമെയുള്ളു* വിശെഷി
ച്ചും കണ്ണു കയ്യൊടു നിന്നെകൊണ്ടു എനിക്കു ആവശ്യമില്ല എന്നും
പിന്നെയും തല കാലുകളൊടു നിങ്ങളെ കൊണ്ടു എനിക്കു ആവശ്യ
൨൧ മില്ല എന്നും പറഞ്ഞു കൂട* അത്രയുമല്ല ശരീരത്തിന്റെ അ
വയവങ്ങൾ എററം ക്ഷീണങ്ങളായി കാണപ്പെടുന്നവ വിശെ
൨൨ ഷാൽ ആവശ്യമുള്ളവയാകുന്നു* പിന്നെ ശരീരത്തിൽ മാനം കു
റഞ്ഞവയാകുന്നു എന്നു നമുക്കു തൊന്നുന്ന അവയവങ്ങളായ ഇവക്കു
നാം എററം പരിപൂൎണ്ണതയുള്ള മാനത്തെ ധരിപ്പിക്കുന്നു നമ്മുടെ
അഭംഗിയുള്ള ഭാഗങ്ങൾക്കും എററം പരിപൂൎണ്ണമായുള്ള ഭംഗിയുണ്ടു*
൨൩ എന്നാൽ നമ്മുടെ ഭംഗിയുള്ള ഭാഗങ്ങൾക്കു ആവശ്യമില്ല ദൈവം കു
റവുള്ളതിന്നു എററം പരിപൂൎണ്ണമായുള്ള മാനത്തെ കൊടുത്തു ശ
൨൪ രീരത്തെ കൂട്ടി ചെൎക്ക അത്രെ ചെയ്തതു* അവയവങ്ങൾക്കു ത
മ്മിൽ തമ്മിൽ ഒരുപൊലെയുള്ള വിചാരണയുണ്ടാക അല്ലാതെ ശ
൨൫ രീരത്തിൽ ഭിന്നതയുണ്ടാകാതെ ഇരിപ്പാനാകുന്നു* വിശെഷിച്ചും
ഒരു അവയവം കഷ്ടപ്പെടുന്നു എങ്കിൽ അവയവങ്ങളൊക്കയും അ
തിനൊടു കൂടി കഷ്ടപ്പെടുന്നു ഒരു അവയവം മാനിക്കപ്പെടുന്നു എ
ങ്കിൽ അവയവങ്ങളൊക്കയും അതിനൊടു കൂടി സന്തൊഷിക്കുന്നു*
൨൬ എന്നാൽ നിങ്ങൾ ക്രിസ്തുവിന്റെ ശരീരവും പ്രത്യെകം പ്രത്യെകം
൨൭ അവയവങ്ങളും ആകുന്നു* വിശെഷിച്ചും ദൈവം ചിലരെ സഭ
യിൽ ആക്കി വെച്ചു ഒന്നാമതു അപ്പൊസ്തൊലന്മാരെ രണ്ടാമതു
ദീൎഘദൎശിമാരെ മൂന്നാമതു ഉപദെഷ്ടാക്കന്മാരെ അതിന്റെ ശെ
ഷം അത്ഭുതങ്ങളെ പിന്നെ സൗഖ്യപ്പെടുത്തുന്ന വരങ്ങളെ സ
൨൮ ഹായങ്ങളെ പരിപാലനങ്ങളെ പല വിധ ഭാഷകളെ* എ

ല്ലാവരും അപ്പോസ്തോലന്മാരൊ എല്ലാവരും ദീർഘദർശിമാരൊ എല്ലാവരും ഉപദെഷ്ടാക്കന്മാരൊ എല്ലാവരും അത്ഭുതങ്ങളെ പ്രവൃത്തിക്കുന്നവരൊ* ൩൦ എല്ലാവർക്കും സൌഖ്യം വരുത്തുന്ന വരങ്ങളുണ്ടൊ എല്ലാവരും ഭാഷകളെ സംസാരിക്കുന്നുവൊ എല്ലാവരും ഭാഷകളെ വ്യാഖ്യാനപ്പെടുത്തുന്നുവൊ* ൩൧ എന്നാൽ നിങ്ങൾ എറ്റവും ശ്രെഷ്ഠ വരങ്ങളെ താല്പര്യത്തോടെ ആഗ്രഹിക്കുന്നു പിന്നെയും ഞാൻ ഒരു മഹാ നല്ല വഴിയെയും നിങ്ങൾക്ക കാണിക്കുന്നു*

## ൧൩ അദ്ധ്യായം

൧ വരങ്ങൾ ഒക്കയും എത്ര വിശെഷമുള്ളവയായാലും സ്നെഹമില്ലാഞ്ഞാൽ നിഷ്ഫലങ്ങളാകുന്നു എന്നുള്ളത.—൪ സ്നെഹത്തിന്റെ ലക്ഷണങ്ങൾ.

൧ ഞാൻ മനുഷ്യരുടെയും ദൈവദൂതന്മാരുടെയും ഭാഷകളെ പറയുന്നു എങ്കിലും എനിക്ക സ്നെഹമില്ലാഞ്ഞാൽ ഞാൻ ശബ്ദിക്കുന്ന ഓട എങ്കിലും ചിലമ്പുന്ന ഒരു കൈത്താളം എങ്കിലും ആയിചമഞ്ഞു* ൨ ദീർഘദർശനമുണ്ടായിട്ട ഞാൻ സകല രഹസ്യങ്ങളെയും സകല അറിവിനെയും അറിയുന്നു എങ്കിലും പർവതങ്ങളെ നീക്കികളവാൻ തക്കവണ്ണം സകല വിശ്വാസവും ഉണ്ടെങ്കിലും എനിക്ക സ്നെഹമില്ലാഞ്ഞാൽ ഞാൻ എതുമില്ല* ൩ ഞാൻ എന്റെ ദ്രവ്യങ്ങളൊക്കയും ദരിദ്രന്മാരെ പൊഷിപ്പാനായിട്ട കൊടുക്കുന്നു എങ്കിലും ചുട്ടുകളവാനായിട്ട ഞാൻ എന്റെ ശരീരത്തെ എല്പിക്കുന്നു എങ്കിലും എനിക്ക സ്നെഹമില്ലാഞ്ഞാൽ എനിക്ക ഒരു പ്രയൊജനവുമില്ല* ൪ സ്നെഹം ദീർഘമായി ക്ഷമിക്കുന്നതും ദയയുള്ളതുമാകുന്നു സ്നെഹം അസൂയപ്പെടുന്നില്ല സ്നെഹം തന്നെ താൻ പ്രശംസിക്കുന്നില്ല ചീർക്കുന്നില്ല* ൫ അവലക്ഷണമായി നടക്കുന്നില്ല തനിക്കുള്ളവയെ അപെക്ഷിക്കുന്നില്ല എളുപ്പത്തിൽ കൊപപ്പെടുന്നില്ല ദൊഷം നിരൂപിക്കുന്നില്ല* ൬ അന്യായത്തിൽ സന്തൊഷിക്കാതെ സത്യത്തിൽ സന്തൊഷിക്കുന്നു* ൭ സകലത്തെയും ക്ഷമിക്കുന്നു സകലത്തെയും വിശ്വസിക്കുന്നു സകലത്തെയും പ്രമാണിക്കുന്നു സകലത്തെയും സഹിക്കുന്നു* ൮ സ്നെഹം ഒരിക്കൽ പൊലും ക്ഷയിക്കുന്നില്ല എന്നാൽ ദീർഘദർശനങ്ങൾ ഇരിക്കുന്നുവൊ അവ ക്ഷയിച്ചു പൊകും ഭാഷകൾ ഇരിക്കുന്നുവൊ അവ നിന്നുപൊകും അറിവ ഇരിക്കുന്നുവൊ അത മാഞ്ഞുപൊകും* ൯ എന്തുകൊണ്ടെന്നാൽ കുറഞ്ഞൊന്ന നാം അറിയുന്നു കുറഞ്ഞൊന്ന നാം ദീർഘദർശനം പറകയും ചെയ്യുന്നു* ൧൦ എന്നാൽ പരിപൂർണ്ണമായിട്ടുള്ളത എപ്പൊൾ വരുമൊ അപ്പൊൾ കുറഞ്ഞൊന്നായുള്ളത മാഞ്ഞുപൊകും* ൧൧ ഞാൻ ബാലകനായിരുന്നപ്പൊൾ ഞാൻ ഒരു ബാലകനെപ്പൊലെ സംസാരിച്ചു ഒരു ബാലനെപ്പൊലെ തിരിച്ചറിഞ്ഞു ഒരു ബാ

ലകനെപ്പൊലെ ചിന്തിച്ചു എന്നാൽ ഞാൻ മുതിൎന്നവനായപ്പൊൾ
൧൨ ബാല്യ കാൎയ്യങ്ങളെ ഉപെക്ഷിച്ചു* എന്തെന്നാൽ ഇപ്പൊൾ നാം
ഒരു കണ്ണാടിയാൽ നിഴലായിട്ടു കാണുന്നു എന്നാൽ അപ്പൊൾ മു
ഖത്തൊടു മുഖം അത്രെ ഇപ്പൊൾ ഞാൻ കുറഞ്ഞൊന്നു അറിയു
ന്നു എന്നാൽ അപ്പൊൾ ഞാനും അറിയപ്പെടുന്ന പ്രകാരം തന്നെ
൧൩ അറികയും ചെയ്യും* എന്നാൽ ഇപ്പൊൾ വിശ്വാസം ആശാബ
ന്ധം സ്നെഹം ഇവ മൂന്നും നില്ക്കുന്നു എന്നാൽ ഇവയിൽ വലിയതു
സ്നെഹം*

## ൧൪ അദ്ധ്യായം

൧ ദീൎഘദൎശനം പ്രശംസിക്കപ്പെടുന്നതും.— ൨, ൩, ൪, ഭാഷക
ളിൽ സംസാരിക്കുന്നതിനെക്കാൾ നന്നു എന്നുള്ളതും.

സ്നെഹത്തെ പിന്തുടരുവിൻ ആത്മ സംബന്ധമായുള്ള വരങ്ങ
ളെയും ആഗ്രഹിപ്പിൻ നിങ്ങൾ വിശെഷാൽ ദീൎഘദൎശനം പറയെ
൨ ണ്ടുന്നതിന്നു അത്രെ* എന്തെന്നാൽ മറുഭാഷയിൽ സംസാരി
ക്കുന്നവൻ മനുഷ്യരൊടല്ല ദൈവത്തൊടു അത്രെ സംസാരിക്കു
ന്നതു എന്തെന്നാൽ ഒരുത്തനും തിരിച്ചറിയുന്നില്ല എന്നാലും അ
൩ വൻ ആത്മാവിൽ രഹസ്യങ്ങളെ സംസാരിക്കുന്നു* എന്നാൽ ദീ
ൎഘദൎശനം പറയുന്നവൻ മനുഷ്യൎക്കു ഉറപ്പിന്നായിട്ടും ഉപദെശ
൪ ത്തിന്നായിട്ടും ആശ്വാസത്തിന്നായിട്ടും പറയുന്നു* മറുഭാഷ
യിൽ സംസാരിക്കുന്നവൻ തന്നെ താൻ ഉറപ്പിക്കുന്നു എന്നാൽ ദീ
൫ ൎഘദൎശനം പറയുന്നവൻ സഭയെ ഉറപ്പിക്കുന്നു* നിങ്ങളെല്ലാവ
രും ഭാഷകളിൽ സംസാരിക്കെണമെന്നും വിശെഷാൽ നിങ്ങൾ ദീ
ൎഘദൎശനം പറയെണമെന്നും എനിക്കു ഇഷ്ടമുണ്ടു എന്തുകൊണ്ടെ
ന്നാൽ ഭാഷകളിൽ സംസാരിക്കുന്നവൻ സഭയ്ക്കു ഉറപ്പിനെ ലഭി
ക്കെണ്ടുന്നതിന്നു പൊരുൾ പറയുന്നില്ല എങ്കിൽ അവനെക്കാൾ ദീ
൬ ൎഘദൎശനം പറയുന്നവൻ വലിയവനാകുന്നു* എന്നാൽ ഇപ്പൊൾ
സഹൊദരന്മാരെ ഞാൻ നിങ്ങളുടെ അടുക്കൽ ഭാഷകളിൽ സംസാ
രിക്കുന്നവനായി വന്നാൽ നിങ്ങളൊടു അറിയിപ്പുകൊണ്ടൊ അറി
വുകൊണ്ടൊ ദീൎഘദൎശനം കൊണ്ടൊ ഉപദെശം കൊണ്ടൊ സംസാ
രിക്കുന്നില്ല എങ്കിൽ ഞാൻ നിങ്ങൾക്കു എന്തു പ്രയൊജനമാകും*
൭ ജീവനില്ലാതെയുള്ള വസ്തുക്കൾ കൂടി ശബ്ദത്തെ തരുന്നു കുഴൽ ആ
കട്ടെ തംബുരു ആകട്ടെ ശബ്ദങ്ങളിൽ വ്യത്യാസത്തെ തരാഞ്ഞാൽ
കുഴലൂതപ്പെടുന്നതു എങ്കിലും തംബുരു വായിക്കപ്പെടുന്നതു എങ്കിലും
൮ ഇന്നതെന്നു എങ്ങിനെ അറിയപ്പെടും* എന്തെന്നാൽ കുഴൽ നിശ്ച
യമില്ലാത്തൊരു ശബ്ദത്തെ കൊടുത്താൽ ആര യുദ്ധത്തിന്നു ഒരു
൯ ങ്ങും* അപ്രകാരം തന്നെ നിങ്ങളും നാവുകൊണ്ടു തിരിച്ചറിവാൻ എ
ളുപ്പമുള്ള വചനത്തെ പറയാഞ്ഞാൽ പറയപ്പെടുന്നതു ഇന്നതെന്നു
എങ്ങിനെ അറിയപ്പെടും നിങ്ങൾ ആകാശത്തിലെക്കു പറയുന്നവ

രാകമല്ലൊ* ആകട്ടെ ലൊകത്തിൽ എത്ര വിധമുള്ള ശബ്ദങ്ങളു ൧൦
ണ്ടായിരിക്കും എങ്കിലും അവയിൽ ഒന്നും തെളിവില്ലാത്തതല്ല*
അതുകൊണ്ട ഞാൻ ശബ്ദത്തിന്റെ അൎത്ഥത്തെ അറിയുന്നില്ലഎ ൧൧
ങ്കിൽ സംസാരിക്കുന്നവന്ന ഞാൻ ഒരു ബൎബ്ബരായക്കാരനാകും സം
സാരിക്കുന്നവൻ എനിക്കും ബൎബ്ബരായക്കാരനാകും* അതിൻവ ൧൨
ണ്ണം നിങ്ങളും ആത്മസംബന്ധമുള്ള വരങ്ങളെ മൊഹിക്കുന്നവരാക
കൊണ്ട സഭയുടെ ഉറപ്പിനായ്ക്കൊണ്ട വൎദ്ധിപ്പാൻ നൊക്കുവിൻ*
അതുകൊണ്ട മറു ഭാഷയിൽ സംസാരിക്കുന്നവൻ താൻ അൎത്ഥം ൧൩
പറയുമാറാകെണമെന്ന പ്രാൎത്ഥിക്കട്ടെ* എന്തുകൊണ്ടെന്നാൽ ൧൪
ഞാൻ മറു ഭാഷയിൽ പ്രാൎത്ഥിക്കുന്ന എങ്കിൽ എന്റെ ആത്മാ
വ പ്രാൎത്ഥിക്കുന്ന എന്റെ ബുദ്ധി നിഷ്ഫലമായിരിക്കുന്ന താനും*
ആകയാൽ അത എന്താകുന്ന ഞാൻ ആത്മാവു കൊണ്ട പ്രാൎത്ഥി ൧൫
ക്കും ബുദ്ധികൊണ്ടും പ്രാൎത്ഥിക്കും ഞാൻ ആത്മാവുകൊണ്ട പാടും
ബുദ്ധികൊണ്ടും പാടും* അല്ലെങ്കിൽ നീ ആത്മാവുകൊണ്ട അനു ൧൬
ഗ്രഹിക്കുമ്പൊൾ പഠിക്കാത്തവന്റെ സ്ഥാനത്തിൽ ഇരിക്കുന്ന
വൻ നീ പറയുന്നത ഇന്നതെന്ന അറിയായ്കകൊണ്ട നിന്റെ
സ്തൊത്രത്തിൽ അവൻ എങ്ങിനെ ആമെൻ എന്ന പറയും* എ ൧൭
ന്തെന്നാൽ നീ നന്നായി സ്തൊത്രം ചെയ്യുന്ന സത്യം എന്നാലും മ
റ്റവൻ ഉറപ്പിക്കപ്പെടുന്നില്ല* ഞാൻ നിങ്ങളെ എല്ലാവരെക്കാ ൧൮
ളും അധികം ഭാഷകളിൽ സംസാരിക്കുന്നതുകൊണ്ട എന്റെ ദൈ
വത്തെ വന്ദനം ചെയ്യുന്ന* എങ്കിലും ഞാൻ സഭയിൽ മറു ഭാ ൧൯
ഷയിൽ പതിനായിരം വാക്കുകളെ പറയുന്നതിനെക്കാൾ എ
ന്റെ ബുദ്ധികൊണ്ട അഞ്ചവാക്കുകളെ മറ്റവൎക്കും ഉപദെശിക്കെ
ണ്ടുന്നതിന്ന പറവാൻ എനിക്കമനസ്സുണ്ട* സഹൊദരന്മാരെ ബു ൨൦
ദ്ധിയിൽ ബാലകന്മാരാകാതെ ഈൎഷ്യയിൽ ശിശുക്കളായിരി
പ്പിൻ എന്നാൽ ബുദ്ധിയിൽ മുതിൎന്നവരായിരിപ്പിൻ* അന്യ ഭാ ൨൧
ഷകൾ കൊണ്ടും അന്യ അധരങ്ങൾ കൊണ്ടും ഈ ജനത്തൊട
ഞാൻ സംസാരിക്കുമെന്നും എന്നാലും അവർ എങ്കൽനിന്ന കെ
ൾക്കയില്ല എന്നും കൎത്താവ പറയുന്ന പ്രകാരം വെദപ്രമാണ
ത്തിൽ എഴുതപ്പെട്ടിരിക്കുന്ന* എന്നതുകൊണ്ട ഭാഷകൾ ഒരു ൨൨
അടയാളത്തിന്നായിട്ടാകുന്ന വിശ്വസിക്കുന്നവൎക്കല്ല വിശ്വസിക്കാ
ത്തവൎക്ക അത്രെ എന്നാൽ ദീൎഘദൎശനം വിശ്വസിക്കാത്തവൎക്കായി
ട്ടല്ല വിശ്വസിക്കുന്നവൎക്കായിട്ടത്രെ ആകുന്നത* അതുകൊണ്ട സ ൨൩
ഭ ഒക്കെയും ഒരു സ്ഥലത്തിൽ ഒന്നിച്ച കൂടി എല്ലാവരും ഭാഷകളിൽ
സംസാരിക്കയും പഠിക്കാത്തവർ എങ്കിലും അവിശ്വാസികൾ എ
ങ്കിലും അകത്ത വരികയും ചെയ്താൽ അവർ നിങ്ങൾ ഭ്രാന്തന്മാരാ
കുന്ന എന്ന പറകയില്ലയൊ* എന്നാൽ എല്ലാവരും ദീൎഘദൎ ൨൪
നം പറകയും അവിശ്വാസിയായൊരുത്തൻ എങ്കിലും പഠിക്കാ
ത്തവനായൊരുത്തൻ എങ്കിലും അകത്ത വരികയും ചെയ്താൽ അ-

വൻ എല്ലാവരാലും ബൊധം വരുത്തപ്പെടുന്നു എല്ലാവരാലും വി
൨൫ ധിക്കപ്പെടുന്നു* ഇപ്രകാരം അവൻെറ ഹൃദയത്തിലെ അന്തര
ങ്ങൾ പ്രകാശമുള്ളവയായി തീരുകയും ചെയ്യുന്നു അങ്ങിനെ അ
വൻ മുഖം കവിണ്ണു വീണു ദൈവത്തെ വന്ദിക്കയും ദൈവം സത്യ
മായി നിങ്ങളുടെ ഇടയിൽ ഉണ്ടു എന്നു ശ്രുതിപ്പെടുത്തുകയും ചെ
൨൬ യ്യും* അതുകൊണ്ടു എങ്ങിനെ സഹൊദരന്മാരെ നിങ്ങൾ കുന്നിച്ചു
കൂടുമ്പൊൾ നിങ്ങളിൽ ഓരൊരുത്തന്നു ഓരൊ സംകീൎത്തനമുണ്ടു ഓ
രൊ ഉപദെശമുണ്ടു ഓരൊ ഭാഷയുണ്ടു ഓരൊ അറിയിപ്പുണ്ടു ഓരൊ
അൎത്ഥനിൎദ്ദെശമുണ്ടു ഉറപ്പിന്നായ്ക്കൊണ്ടു സകല കാൎയ്യങ്ങളും ചെയ്യപ്പെ
൨൭ ടട്ടെ ഒരുത്തൻ മറുഭാഷയിൽ പറയുന്നു എങ്കിൽ ൦ര൦രണ്ടാളായി
ട്ടു അല്ലെങ്കിൽ എറിയാൽ മൂന്നു ആളായിട്ടു ഇരിക്കണം അതു ക്രമ
മായിട്ടു തന്നെ വെണം ഒരുത്തൻ അൎത്ഥം പറകയും ചെയ്യട്ടെ*
൨൮ അൎത്ഥം പറയുന്നവനില്ല എങ്കിൽ അവൻ സഭയിൽ മിണ്ടാതെ ഇ
രിക്കട്ടെ തന്നൊടു തന്നെയും ദൈവത്തൊടും പറകയും ചെയ്യട്ടെ*
൨൯ എന്നാൽ ദീൎഘദൎശിമാർ രണ്ടു മൂന്നു ആളായിട്ടു പറയട്ടെ മററുള്ള
൩൦ വർ വിധിക്കയും ചെയ്യട്ടെ* എന്നാൽ അരികത്തു ഇരിക്കുന്നവ
നായ മററൊരുത്തന്നു വല്ലതും പ്രകാശിപ്പിക്കപ്പെട്ടാൽ ഒന്നാമ
൩൧ ത്തവൻ മിണ്ടാതെ ഇരിക്കട്ടെ* എന്തുകൊണ്ടെന്നാൽ എല്ലാവരും
പഠിപ്പാനായിട്ടും എല്ലാവരും ആശ്വസിക്കപ്പെടുവാനായിട്ടും നി
൩൨ ങ്ങളെല്ലാവരും ഒരൊരുത്തനായിട്ടു ദീൎഘദൎശനം പറയാം* വി
ശെഷിച്ചും ദീൎഘദൎശിമാരുടെ ആത്മാക്കൾ ദീൎഘദൎശിമാൎക്ക ആധീന
൩൩ പ്പെട്ടിരിക്കുന്നു* എന്തെന്നാൽ ദൈവം അമാന്തത്തിൻെറ അ
ല്ല പരിശുദ്ധന്മാരുടെ സകല സഭകളിലും ഉള്ളപ്രകാരം സമാധാ
൩൪ നത്തിൻെറ കാരണൻ അത്രെ ആകുന്നതു* നിങ്ങളുടെ സ്ത്രീകൾ
സഭകളിൽ മിണ്ടാതെ ഇരിക്കട്ടെ എന്തെന്നാൽ അനുസരിച്ചിരിപ്പാ
നല്ലാതെ പറവാൻ അവൎക്ക അനുവാദമില്ല അപ്രകാരം വെദപ്ര
൩൫ മാണവും പറയുന്നു* എന്നാൽ വല്ലതും പഠിപ്പാൻ അവൎക്ക മന
സ്സുണ്ടെങ്കിൽ ഭവനത്തിങ്കൽ തങ്ങളുടെ ഭൎത്താക്കന്മാരൊടു ചൊദിക്ക
ട്ടെ എന്തെന്നാൽ സഭയിൽ പറയുന്നതു സ്ത്രീകൾക്ക ലജ്ജയാകുന്നു
൩൬ എന്തു — ദൈവത്തിൻെറ വചനം നിങ്ങളിൽനിന്നു പുറപ്പെട്ടു വ
൩൭ ന്നുവൊ അല്ലെങ്കിൽ നിങ്ങൾക്ക മാത്രം വന്നെത്തിയൊ* യാ
തൊരുത്തനും താൻ ദീൎഘദൎശിയൊ ആത്മാവുള്ളവനൊ ആകുന്നു
എന്നു തൊന്നുന്നു എങ്കിൽ ഞാൻ നിങ്ങൾക്ക എഴുതുന്ന കാൎയ്യങ്ങൾ
കൎത്താവിൻെറ കല്പനകളാകുന്നു എന്നു അവൻ അറിഞ്ഞുകൊള്ളു
൩൮ ട്ടെ* എന്നാൽ വല്ലവനും അറിയാതെയിരിക്കുന്നു എങ്കിൽ അ
൩൯ വൻ അറിയാതെയിരിക്കട്ടെ* അതുകൊണ്ടു സഹൊദരന്മാരെ ദീ
ൎഘദൎശനം പറവാൻ മൊഹിപ്പിൻ മറു ഭാഷകളിൽ പറയുന്നതി
൪൦ നെ വിരൊധിക്കയുമരുതു* സകല കാൎയ്യങ്ങളും ലക്ഷണമായിട്ടും
ക്രമമായിട്ടും നടക്കുമാറാകട്ടെ*

## ൧൫ അദ്ധ്യായം

൩ ക്രിസ്തുവിന്റെ ഉയിർപ്പകൊണ്ട.—൧൨ അവൻ നമ്മുടെ ഉയി
ൎപ്പിന്റെ ആവശ്യത്തെയും—൨൧ അതിന്റെ ഫലത്തെ
യും—൩൫ വിധത്തെയും—൫൧ അന്ന ജീവനൊടിരിക്കു
ന്നവൎക്കുണ്ടാകുന്ന മാററത്തെയും തെളിയിക്കുന്നത.

പിന്നെയും സഹൊദരന്മാരെ ഞാൻ നിങ്ങളൊട പ്രസംഗം
ചെയ്തതായിട്ടും നിങ്ങൾ കൈക്കൊണ്ടതായിട്ടും നിങ്ങൾ ഉൾപ്പെട്ടു
നില്ക്കുന്നതായിട്ടുമുള്ള എവൻഗെലിയൊനെ തന്നെ നിങ്ങളൊട
അറിയിക്കുന്നു* നിങ്ങൾ വ്യൎത്ഥമായി വിശ്വസിച്ചിട്ടില്ല എങ്കിൽ ൨
ഞാൻ നിങ്ങൾക്ക പ്രസംഗം ചെയ്ത വചനത്തെ നിങ്ങൾ ഓൎമ്മ വെ
ച്ചാൽ അതിനാലും നിങ്ങൾ രക്ഷിപ്പെടുന്നു* ഞാനും കൈക്കൊണ്ടി ൩
ട്ടുള്ളതിനെ നിങ്ങൾക്ക ആദ്യം എല്പിച്ചു അത ക്രിസ്തു വെദവാക്യങ്ങ
ളിൻ പ്രകാരം നമ്മുടെ പാപങ്ങൾക്ക വെണ്ടി മരിച്ചു എന്നും*
കല്ലറയിൽ സ്ഥാപിക്കപ്പെട്ടു എന്നും വെദവാക്യങ്ങളിൻ പ്രകാരം ൪
മൂന്നാം ദിവസം ഉയിൎത്തെഴുനീററു എന്നും* കെഫായാലും അ ൫
തിന്റെ ശെഷം പന്ത്രണ്ടു പെരാലും കാണപ്പെട്ടു എന്നും ആകു
ന്നു* അതിന്റെ ശെഷം അഞ്ഞൂററിൽ അധികം സഹൊദര ൬
ന്മാരാൽ ഒന്നിച്ചു അവൻ കാണപ്പെട്ടു അവരിൽ മിക്കപെരും ഇ
ന്നെവരെ ഇരിക്കുന്നു ചിലർ നിദ്രയെ പ്രാപിച്ചു താനും* അ ൭
തിന്റെ ശെഷം അവൻ യാക്കൊബിനാലും പിന്നെ അപ്പൊ
സ്തൊലന്മാരാൽ എല്ലാവരാലും കാണപ്പെട്ടു* എന്നാൽ എല്ലാവ ൮
ൎക്കും ഒടുക്കം അകാലത്തിങ്കൽ ജനിച്ചവനെപ്പൊലെയുള്ള എന്നാലും
കാണപ്പെട്ടു* എന്തെന്നാൽ ഞാൻ അപ്പൊസ്തൊലന്മാരിൽ എ ൯
റവും ചെറിയവനാകുന്നു ഞാൻ ദൈവത്തിന്റെ സഭയെ പി
ഡിപ്പിച്ചതുകൊണ്ട ഒരു അപ്പൊസ്തൊലനെന്ന വിളിക്കപ്പെടുവാൻ
യൊഗ്യനാകുന്നില്ല* എന്നാൽ ദൈവത്തിന്റെ കൃപകൊണ്ട ൧൦
ഞാൻ ആകുന്നത ഞാൻ ആകുന്നു അവന്ന എങ്കലുണ്ടായ കൃപയും വ്യ
ൎത്ഥമായില്ല ഞാൻ അവരെ എല്ലാവരെക്കാളും എററം നല്ലവണ്ണം
അത്രെ അദ്ധ്വാനപ്പെട്ടത എന്നാൽ ഞാനല്ല എന്നൊടു കൂടിയുള്ള
ദൈവത്തിന്റെ കൃപ അത്രെ* അതുകൊണ്ട ഞാനൊ അവ ൧൧
രൊ ഇപ്രകാരം ഞങ്ങൾ പ്രസംഗം ചെയ്യുന്നു ഇപ്രകാരം തന്നെ
നിങ്ങൾ വിശ്വസിക്കയും ചെയ്തു*

ക്രിസ്തു മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീററു എന്ന അവൻ ൧൨
പ്രസംഗം ചെയ്യപ്പെടുന്നു എന്നുവരികിൽ മരിച്ചവരുടെ ഉയിൎപ്പി
ല്ലെന്ന നിങ്ങളുടെ ഇടയിൽ ചിലർ എങ്ങിനെ പറയുന്നു* എ ൧൩
ന്നാൽ മരിച്ചവരുടെ ഉയിൎപ്പില്ല എന്നുവരികിൽ അപ്പൊൾ ക്രി
സ്തുവും ഉയിൎത്തെഴുനീററിട്ടില്ലല്ലൊ* എന്നാൽ ക്രിസ്തു ഉയിൎത്തെ ൧൪
ഴുനീററിട്ടില്ല എന്നുവരികിൽ അപ്പൊൾ ഞങ്ങളുടെ പ്രസംഗം വ്യ
ൎത്ഥം നിങ്ങളുടെ വിശ്വാസവും വ്യൎത്ഥം ആകുന്നുവല്ലൊ* അത്രയു ൧൫

മല്ല വിശെഷിച്ചും മരിച്ചവർ ഉയിൎത്തെഴുനീല്ക്കുന്നില്ല എന്നാകു
ന്നു എങ്കിൽ ദൈവം ഉയിൎത്തെഴുനീല്പിച്ചിട്ടില്ലാത്ത ക്രിസ്തുവിനെ
അവൻ ഉയിൎത്തെഴുനീല്പിച്ചു എന്നു ഞങ്ങൾ ദൈവത്തെ കുറിച്ചു
സാക്ഷി പറഞ്ഞിരിക്കകൊണ്ടു ഞങ്ങൾ ദൈവത്തിന്റെ കള്ളസാ
൧൬ ക്ഷിക്കാരായി കാണപ്പെടുന്നവല്ലൊ* എന്തെന്നാൽ മരിച്ചവർ
ഉയിൎത്തെഴുനീല്ക്കുന്നില്ല എങ്കിൽ അപ്പൊൾ ക്രിസ്തുവും ഉയിൎത്തെഴു
൧൭ നീല്ക്കപ്പെട്ടിട്ടില്ല* എന്നാൽ ക്രിസ്തു ഉയിൎത്തെഴുനീല്ക്കപ്പെട്ടിട്ടില്ല
എന്നുവരികിൽ നിങ്ങളുടെ വിശ്വാസം വ്യൎത്ഥം നിങ്ങൾ ഇനിയും
൧൮ നിങ്ങളുടെ പാപങ്ങളിൽ ഇരിക്കുന്നു* അപ്പൊൾ ക്രിസ്തുവിങ്കൽ
൧൯ നിദ്രയെ പ്രാപിച്ചവരും നശിച്ചു പൊയി* ഈ ജന്മത്തിങ്കൽ
മാത്രമെ നമുക്കു ക്രിസ്തുവിങ്കൽ ആശാബന്ധമുള്ളു എങ്കിൽ സകല മ
നുഷ്യരെക്കാളും നാം മഹാ അരിഷ്ടന്മാരാകുന്നു*

൨൦ എന്നാൽ ഇപ്പൊൾ ക്രിസ്തു മരിച്ചവരിൽനിന്നു ഉയിൎത്തെഴുനീ
൨൧ റ്റു നിദ്രയെ പ്രാപിച്ചവരിൽ ആദ്യ വിളവായി തീൎന്നു* എ
ന്തെന്നാൽ ഒരു മനുഷ്യനാൽ മരണമുണ്ടായതുകൊണ്ടു ഒരു മനുഷ്യ
൨൨ നാൽ മരിച്ചവരുടെ ഉയിൎത്തെഴുനീല്പുണ്ടായി* എന്തെന്നാൽ എ
തുപ്രകാരം ആദാമിങ്കൽ എല്ലാവരും മരിക്കുന്നുവൊ അപ്രകാരംത
൨൩ ന്നെ ക്രിസ്തുവിങ്കൽ എല്ലാവരും ജീവിപ്പിക്കപ്പെടും* ഓരൊരു
ത്തൻ തന്റെ തന്റെ സ്വന്ത ക്രമത്തിൽ അത്രെ ക്രിസ്തു ആദ്യ
വിളവായിട്ടു പിന്നെത്തേതിൽ ക്രിസ്തുവിന്നുള്ളവർ അവന്റെ വ
൨൪ രവിങ്കൽ* അതിന്റെ ശെഷം അവസാനമാകുന്നു അപ്പൊൾ അ
വൻ പിതാവാകുന്ന ദൈവത്തിങ്കൽ രാജ്യത്തെ എല്പിക്ക ഉണ്ടാകും
അപ്പൊൾ അവൻ സകല ആധിപത്യത്തെയും സകല അധികാര
൨൫ ത്തെയും ശക്തിയെയും നശിപ്പിച്ചു തീൎന്നിരിക്കും* എന്തെന്നാൽ
സകല ശത്രുക്കളെയും തന്റെ പാദങ്ങളിൻ കീഴിൽ ആക്കികളു
൨൬ വൊളത്തിന്നു അവൻ പരിപാലനം ചെയ്യെണ്ടുന്നതാകുന്നു* ന
൨൭ ശിപ്പിക്കപ്പെടുവാനുള്ള ഒടുക്കത്തെ ശത്രു മരണം ആകുന്നു* എ
ന്തെന്നാൽ അവൻ സകലത്തെയും അവന്റെ പാദങ്ങളിൻ കീ
ഴിൽ ആക്കികളഞ്ഞു എന്നാൽ സകലവും അവന്റെ കീഴിലാക്ക
പ്പെട്ടിരിക്കുന്നു എന്നു അവൻ പറയുമ്പൊൾ സകലത്തെയും അ
വന്നു കീഴിയാക്കിട്ടുള്ളവൻ ഒഴികെ ആകുന്നു എന്നുള്ളതു സ്പഷ്ടമാകു
൨൮ ന്നു* എന്നാൽ സകലവും എപ്പൊൾ അവന്നു കീഴാക്കപ്പെട്ടിരി
ക്കുമൊ അപ്പൊൾ ദൈവം സകലത്തിലും സകലവുമാകെണ്ടുന്നതി
ന്നു പുത്രനും തനിക്കു സകലത്തെയും കീഴാക്കീട്ടുള്ളവന്നു കീഴ്പ്പെട്ടി
൨൯ രിക്കും* ആയതല്ല മരിച്ചവർ ഒരു പ്രകാരത്തിലും ഉയിൎത്തെഴു
നീല്ക്കുന്നില്ല എങ്കിൽ മരിച്ചവൎക്കു പകരം ബപ്തിസ്മപ്പെട്ടവർ എ
ന്തു ചെയ്യും പിന്നെ അവർ മരിച്ചവൎക്കു പകരം എന്തിന്നു ബപ്തി
൩൦ സ്മപ്പെടുന്നു* നാമും നാഴികതൊറും അപകടത്തിലകപ്പെടുന്ന
൩൧ തു എന്തിന്നു* ഞാൻ ദിവസം തൊറും മരിക്കുന്നു എന്നു ഞാൻ

നമ്മുടെ കൎത്താവായ ക്രിസ്തു യെശുവിങ്കൽ എനിക്കുള്ള നിങ്ങളുടെ
ആനന്ദത്തെ കൊണ്ട സ്ഥിരപ്പെടുത്തുന്നു* മനുഷ്യരുടെ മൎയ്യാദ ൩൨
പ്രകാരം ഞാൻ എഫെസൂസിൽ മൃഗങ്ങളൊടു പൊരുതി എങ്കിൽ
മരിച്ചവർ ഉയിൎത്തെഴുനീല്ക്കാഞ്ഞാൽ എനിക്ക എന്ത പ്രയൊജനമു
ള്ളു നാം ഭക്ഷിക്ക കുടിക്കയും ചെയ്ക നാം നാളെ മരിക്കുന്നുവ
ല്ലൊ* വഞ്ചിക്കപ്പെടരുത ദൊഷമുള്ള സംസാരങ്ങൾ നല്ല നട ൩൩
പ്പുകളെ വഷളാക്കുന്നു* നീതിക്ക ഉണൎന്നിരിപ്പിൻ പാപം ചെ ൩൪
യ്കയുമരുത എന്തെന്നാൽ ചിലൎക്ക ദൈവ ജ്ഞാനമില്ല ഞാൻ നി
ങ്ങൾക്ക ലജ്ജക്കായ്ക്കൊണ്ട ഇതിനെ പറയുന്നു* പക്ഷെ ഒരുത്തൻ ൩൫
മരിച്ചവർ എങ്ങിനെ ഉയിൎത്തെഴുനീല്ക്കപ്പെടുന്നു എന്നും അവർ എ
തുപ്രകാരമുള്ള ശരീരത്തൊടു വരുന്നു എന്നും പറയും* ബുദ്ധി ൩൬
യില്ലാത്തവനെ നീ വിതെക്കുന്നത ചാകുന്നില്ല എങ്കിൽ അത ജീ
വിപ്പിക്കപ്പെടുന്നില്ല* നീ വിതെക്കുമ്പൊൾ ഉണ്ടാകുവാനുള്ള ശരീ ൩൭
രത്തെയും വിതെക്കുന്നില്ല വെറും വിത്തിനെ മാത്രമെ ഉള്ളു അ
ത കൊതമ്പിന്റെയൊ മറ്റൊരു ധാന്യത്തിന്റെയൊ ആയി
രിക്കും* എന്നാൽ അതിന്ന ദൈവം തന്റെ ഇഷ്ടപ്രകാരം ശ ൩൮
രീരത്തെയും വിത്തുകളിൽ ഓരൊന്നിന്ന അതതിന്റെ സ്വന്ത ശ
രീരത്തെയും കൊടുക്കുന്നു* എല്ലാ മാംസവും ഒരു മാംസമല്ല മ ൩൯
നുഷ്യരുടെ മാംസം ഒന്ന മൃഗങ്ങളുടെ മാംസം മറ്റൊന്ന മത്സ്യങ്ങളു
ടെത മറ്റൊന്ന പക്ഷികളുടെത മറ്റൊന്ന* സ്വൎഗ്ഗ സംബന്ധമു ൪൦
ള്ള ശരീരങ്ങളുണ്ട ഭൂമി സംബന്ധമുള്ള ശരീരങ്ങളുമുണ്ട സ്വൎഗ്ഗ സം
ബന്ധമുള്ളവയുടെ മഹത്വം ഒന്ന ഭൂമി സംബന്ധമുള്ളവയുടെ മഹ
ത്വം മറ്റൊന്ന* സൂൎയ്യന്റെ മഹത്വം മറ്റൊന്ന ചന്ദ്രന്റെ മ ൪൧
ഹത്വം മറ്റൊന്ന നക്ഷത്രങ്ങളുടെ മഹത്വം മറ്റൊന്ന എന്തുകൊ
ണ്ടെന്നാൽ മഹത്വത്തിൽ ഒരു നക്ഷത്രത്തിന്ന മറ്റൊരു നക്ഷത്ര
ത്തിൽനിന്ന ഭെദമുണ്ട* മരിച്ചവരുടെ ഉയിൎപ്പും അപ്രകാരം ത ൪൨
ന്നെ എന്തെന്നാൽ അത നാശത്തൊടെ വിതെക്കപ്പെടുന്നു നാശ
മില്ലായ്മയൊടെ എഴുനില്പിക്കപ്പെടുന്നു* അത അവമാനത്തൊടെ ൪൩
വിതെക്കപ്പെടുന്നു മഹത്വത്തൊടെ എഴുനില്പിക്കപ്പെടുന്നു അത
ക്ഷീണതയൊടെ വിതെക്കപ്പെടുന്നു ശക്തിയൊടെ എഴുനില്പിക്ക
പ്പെടുന്നു* അത പ്രകൃത ശരീരമായി വിതെക്കപ്പെടുന്നു ആത്മശ ൪൪
രീരമായി എഴുനില്പിക്കപ്പെടുന്നു പ്രകൃത ശരീരമുണ്ട ആത്മ ശരീ
രവുമുണ്ട* അപ്രകാരം മുമ്പിലത്തെ മനുഷ്യനായ ആദം ജീവാ ൪൫
ത്മാവായി തീൎന്നു എന്ന എഴുതിയിരിക്കുന്നു രണ്ടാമത്തെ ആദം ജീ
വിപ്പിക്കുന്ന ആത്മാവായി തീൎന്നു* എന്നാലും ആത്മസംബന്ധമു ൪൬
ള്ളത മുമ്പിലത്തെതായില്ല പ്രകൃതമായുള്ളതത്രെ അതിന്റെ ശെ
ഷം ആത്മസംബന്ധമുള്ളത* മുമ്പിലത്തെ മനുഷ്യൻ ഭൂമിയിൽ ൪൭
നിന്നുണ്ടായി മണ്ണായുള്ളവനാകുന്നു രണ്ടാമത്തെ മനുഷ്യൻ സ്വൎഗ്ഗ
ത്തിങ്കൽനിന്നുള്ള കൎത്താവാകുന്നു* മണ്ണായുള്ളവൻ എതുപ്രകാ ൪൮

രമുള്ളവനൊ മണ്ണായുള്ളവരും അപ്രകാരമുള്ളവരാകുന്നു സ്വർഗ്ഗസം
ബന്ധമുള്ളവൻ എതുപ്രകാരമുള്ളവനൊ സ്വർഗ്ഗസംബന്ധമുള്ളവ
൪൮ രും അപ്രകാരമുള്ളവരാകുന്നു* പിന്നെയും നാം എതുപ്രകാരം
മണ്ണായുള്ളവന്റെ പ്രതിമയെ വഹിച്ചുവൊ അപ്രകാരം സ്വർഗ്ഗസം
൫൦ ബന്ധമുള്ളവന്റെ പ്രതിമയെയും വഹിക്കും* എന്നാൽ സഹൊ
ദരന്മാരെ ജഡത്തിന്നും രക്തത്തിന്നും ദൈവത്തിന്റെ രാജ്യ
ത്തെ അനുഭവിപ്പാൻകഴികയില്ല നാശം നാശമില്ലായ്മയെ അനു
൫൧ ഭവിക്കുന്നതുമില്ല എന്നുള്ളതിനെ ഞാൻ പറയുന്നു* കണ്ടാലും
ഞാൻ ഒരു രഹസ്യത്തെ നിങ്ങളൊടു പറയുന്നു നാമെല്ലാവരും
൫൨ നിദ്ര ചെയ്കയില്ല* എന്നാലും നാമെല്ലാവരും ഒടുക്കത്തെ കാഹ
ളത്തിന്റെ ധ്വനിയിൽ ഒരു ക്ഷണനെരം കൊണ്ട ഒരു നിമിഷ
നെരംകൊണ്ടരൂപാന്തരപ്പെടും എന്തെന്നാൽ കാഹളം ധ്വനിക്കയും
മരിച്ചവർ നാശമില്ലാത്തവരായി ഉയിർത്തെഴുനില്പിക്കപ്പെടുകയും
൫൩ നാം രൂപാന്തരപ്പെടുകയും ചെയ്യും* എന്തുകൊണ്ടെന്നാൽ നാശ
മുള്ള ഇത നാശമില്ലായ്മയെ ധരിക്കയും മരണമുള്ള ഇത മരണമി
൫൪ ല്ലായ്മയെ ധരിക്കയും ചെയ്യെണ്ടുന്നതാകുന്നു* എന്നാൽ നാശമു
ള്ള ഇത നാശമില്ലായ്മയെ ധരിക്കയും മരണമുള്ള ഇത മരണമില്ലാ
യ്മയെ ധരിക്കയും ചെയ്യുന്നത എപ്പൊളൊ അപ്പൊൾ എഴുതിയി
രിക്കുന്ന വചനം നിവൃത്തിയാകും മരണം ജയത്തിൽ വിഴുങ്ങപ്പെ
൫൫ ടുന്നു* ഹെ മരണമെ നിന്റെ വിഷപ്പല്ല എവിടെ ഹെ പ്രെ
൫൬ തക്കുഴി നിന്റെ ജയം എവിടെ* മരണത്തിന്റെ വിഷപ്പല്ല
പാപം ആകുന്നു പാപത്തിന്റെ ബലവും ന്യായ പ്രമാണം ആകു
൫൭ ന്നു* എന്നാൽ നമ്മുടെ കർത്താവായ യെശു ക്രിസ്തു വിനെകൊണ്ട ന
൫൮ മുക്കു ജയത്തെ നൽകുന്ന ദൈവത്തിന്ന സ്തൊത്രം* എന്നതുകൊ
ണ്ട എന്റെ പ്രിയ സഹൊദരന്മാരെ കർത്താവിങ്കൽ നിങ്ങളുടെപ്ര
വൃത്തി വ്യർത്ഥമായിരിക്കുന്നില്ല എന്ന അറിഞ്ഞ നിങ്ങൾ സ്ഥിരമു
ള്ളവരായി ചഞ്ചലമില്ലാത്തവരായി കർത്താവിന്റെ ക്രിയയിൽ
എപ്പൊഴും വർദ്ധിച്ചുകൊള്ളുന്നവരായിരിപ്പിൻ*

## ൧൬ അദ്ധ്യായം

൧ സഹൊദരന്മാരുടെ ദരിദ്രതകൾ ശമിക്കപ്പെടെണ്ടുന്നത—൧൦ തിമൊഥെയുസ പ്രശംസിക്കപ്പെടുന്നതും—൧൩ സ്നേഹത്തൊട ഉള്ള ബുദ്ധി ഉപദെശങ്ങളും—൧൬ വന്ദന വാക്കുകളും.

പിന്നെ പരിശുദ്ധന്മാൎക്ക വെണ്ടിയുള്ള ധർമ്മശെകരത്തെ സംബ
ന്ധിച്ച ഗലാത്തിയ സഭകൾക്ക ഞാൻ എതുപ്രകാരം കല്പന കൊ
൨ ടുത്തുവൊ അപ്രകാരം തന്നെ നിങ്ങളും ചെയ്വിൻ* ഞാൻ വ
രുമ്പൊൾ ധർമ്മശെകരം ഉണ്ടാകാതെ ഇരിപ്പാൻ നിങ്ങളിൽ ഒ
രൊരുത്തൻ അവനവന ദൈവം വർദ്ധിപ്പിച്ചിട്ടുള്ള പ്രകാരം ഒ
൩ ന്നാം ദിവസത്തിൽ സംഗ്രഹിച്ചു വെച്ചുകൊള്ളെണം* എന്നാൽ

ഞാൻ വന്നെത്തുമ്പൊൾ നിങ്ങൾ എഴുത്തുകളെ കൊണ്ട ആരെ പ്ര
ശംസിക്കുമൊ അവരെ ഞാൻ നിങ്ങളുടെ ഔദാൎയ്യതയെ യെറുശ
ലമിന്ന കൊണ്ടുപൊകെണ്ടുന്നതിന്ന അയക്കും* ഞാനും പൊകു ൪
ന്നത യൊഗ്യമായിരുന്നാൽ അവർ എന്നൊടു കൂടി പൊരികയും
ചെയ്യും* എന്നാൽ ഞാൻ മക്കെദൊനിയായിൽകൂടി കടന്നു പൊ ൫
യതിന്റെ ശെഷം നിങ്ങളുടെ അടുക്കൽവരും എന്തെന്നാൽ ഞാൻ
മക്കെദൊനിയായിൽ കൂടി കടന്നു പൊകുന്നു* ഞാൻ എവിടെ ൬
പൊയാലും നിങ്ങൾ എന്നെ യാത്ര അയക്കെണ്ടുന്നതിന്ന ഞാൻ
പക്ഷെ നിങ്ങളൊടു കൂടി പാൎക്കയും അത്രയുമല്ല വൎഷകാലം പൊ
ക്കുകയും ചെയ്യുമായിരിക്കും* എന്തെന്നാൽ ഇപ്പൊൾ വഴി യാ ൭
ത്രയിൽ നിങ്ങളെ കാണ്മാൻ എനിക്ക മനസ്സില്ല എന്നാൽ കൎത്താ
വ അനുവദിക്കുന്നു എങ്കിൽ നിങ്ങളുടെ ഇടയിൽ കുറഞ്ഞൊരു
കാലം താമസിക്കെണമെന്ന ഞാൻ നിശ്ചയിക്കുന്നു* എന്നാൽ ൮
ഞാൻ എഫെസൂസിങ്കൽ പെന്തെകൊസ്തൊളവും താമസിക്കും*
എന്തെന്നാൽ വലുതായും ബലമായുമുള്ളൊരു വാതിൽ എനിക്ക തു ൯
റന്നിരിക്കുന്നു പ്രതിയൊഗികളും പലരുണ്ട* തീമൊഥെയുസ ൧൦
വന്നാൽ അവൻ നിങ്ങളുടെ ഇടയിൽ ഭയം കൂടാതെ ഇരിക്കെണ്ടു
ന്നതിന നൊക്കുവിൻ എന്തുകൊണ്ടെന്നാൽ ഞാൻ ചെയ്യുന്നതു
പൊലെ അവനും കൎത്താവിന്റെ ക്രിയയെ പ്രവൃത്തിക്കുന്നു*
അതുകൊണ്ട ഒരുത്തനും അവനെ നിന്ദിക്കരുത അവൻ എന്റെ ൧൧
അടുക്കൽ വരെണ്ടുന്നതിന്ന അവനെ സമാധാനത്തൊടെ അനുയാ
ത്ര അയപ്പിൻ എന്തെന്നാൽ സഹൊദരന്മാരൊടു കൂടി അവന്നാ
യിട്ടു ഞാൻ കാത്തിരിക്കുന്നു* എന്നാൽ സഹൊദരനായ അ ൧൨
പ്പൊല്ലൊസിനെ സംബന്ധിച്ച സഹൊദരന്മാരൊടും കൂടി നിങ്ങളു
ടെ അടുക്കൽ വരെണമെന്ന ഞാൻ അവനൊട എററവും അപെ
ക്ഷിച്ചു എന്നാൽ ഇപ്പൊൾ അവന്ന വരുവാൻ ഒട്ടും മനസ്സായില്ല
അവന്ന നല്ല അവസരമുണ്ടാകുമ്പൊൾ വരും താനും* ജാഗരണ ൧൩
ത്തൊടിരിപ്പിൻ വിശ്വാസത്തിങ്കൽ സ്ഥിരപ്പെട്ടിരിപ്പിൻ പുരു
ഷന്മാരായിട്ടു നടപ്പിൻ ശക്തിപ്പെട്ടിരിപ്പിൻ* നിങ്ങളുടെ കാ ൧൪
ൎയ്യങ്ങളൊക്കയും സ്നെഹത്തിൽ ചെയ്യപ്പെടുമാറാകട്ടെ* സഹൊദ ൧൫
രന്മാരെ നിങ്ങൾ സ്തെഫാനൊസിന്റെ കുഡുംബത്തെ അത അ
ഖായയിൽ ആദ്യ വിളവാകുന്നു എന്നും അവർ പരിശുദ്ധന്മാൎക്ക
ഉള്ള ശുശ്രൂഷയ്ക്കു തങ്ങളെ നിയമിച്ചു എന്നും അറിഞ്ഞിരിക്കുന്നുവ
ല്ലൊ* ഇപ്രകാരമുള്ളവൎക്കും കൂടി സഹായിക്കയും അദ്ധ്വാനപ്പെ ൧൬
ടുകയും ചെയ്യുന്നവന്ന എല്ലാവനും നിങ്ങൾ വണങ്ങിയിരിക്കെണ
മെന്ന ഞാൻ നിങ്ങളൊട അപെക്ഷിക്കുന്നു* സ്തെഫാനൊസി ൧൭
ന്റെയും ഫൊൎത്തുനാത്തുസിന്റെയും അഖായക്കുസിന്റെയും
വരവിൽ ഞാൻ സന്തൊഷിക്കുന്നു എന്തുകൊണ്ടെന്നാൽ നിങ്ങളു
ടെ പൊരാത്തതിനെ ഇവർ പൂൎണ്ണതയാക്കിയിരിക്കുന്നു* എ ൧൮

ന്നെന്നാൽ അവർ എന്റെ ആത്മാവിനെയും നിങ്ങളുടെതിനെയും
ഉപശാന്തപ്പെടുത്തി അതുകൊണ്ട ഇപ്രകാരമുള്ളവരെ അറിഞ്ഞു
൧൯ കൊൾവിൻ* ആസിയായിലുള്ള സഭകൾ നിങ്ങളെ വന്ദിക്കുന്നു
ആകിപ്പിലായും പ്രിസ്കില്ലായും തങ്ങളുടെ ഭവനത്തിലുള്ള സഭയോടും
൨൦ കൂടി നിങ്ങളെ കർത്താവിങ്കൽ വളരെ വന്ദിക്കുന്നു* സഹോദര
ന്മാരെല്ലാവരും നിങ്ങളെ വന്ദിക്കുന്നു നിങ്ങൾ തമ്മിൽ തമ്മിൽ ഒ
൨൧ രു പരിശുദ്ധ ചുംബനം കൊണ്ട വന്ദിച്ചുകൊൾവിൻ* പൗലൂ
൨൨ സായ എന്റെ കൈകൊണ്ടുള്ള വന്ദനം* യാതൊരുത്തനും ക
ർത്താവായ യെശു ക്രിസ്തുവിനെ സ്നെഹിക്കുന്നില്ല എങ്കിൽ അവൻ
൨൩ ശാപമായിരിക്കട്ടെ നമ്മുടെ കർത്താവ വരുന്നു* നമ്മുടെ കർത്താ
വായ യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളൊടു കൂടി ഇരിക്കട്ടെ*
൨൪ ക്രിസ്തു യെശുവിങ്കൽ എനിക്കുള്ള സ്നെഹം നിങ്ങളൊട എല്ലാവരൊ
ടും കൂടിയിരിക്കട്ടെ ആമെൻ

# അപ്പൊസ്തൊലനായ പൗലുസ
# കൊറിന്തിയക്കാൎക്ക എഴുതിയ
# രണ്ടാമത്തെ ലെഖനം

## ൧ അദ്ധ്യായം

൩ ഠരം അപ്പൊസ്തൊലൻ അവരെ അനൎത്ഥങ്ങൾക്ക വിരൊധമായി ധൈൎയ്യപ്പെടുത്തുകയും.— ൧൨ താൻ പ്രസംഗിക്കുന്നതിന്റെ പരമാൎത്ഥത്തെ കാട്ടുകയും ചെയ്യുന്നത.— ൧൫ അവൻ താൻ അവരുടെ അരികത്തെക്ക വരാത്തതിന്ന ഒഴികഴിവു പറയുന്നത.

ദൈവത്തിന്റെ ഇഷ്ടത്താൽ യെശുക്രിസ്തുവിന്റെ അപ്പൊസ്തൊലനായ പൗലുസും സഹൊദരനായ തിമൊഥെയൊസും കൊറിന്തുവിലുള്ള ദൈവ സഭെക്കും അഖായായിലൊക്കയുമുള്ള പരിശുദ്ധന്മാൎക്കും (കൂടി എഴുതുന്നത)* ൨ നമ്മുടെ പിതാവായ ദൈവത്തിങ്കൽ നിന്നും കൎത്താവായ യെശു ക്രിസ്തുവിങ്കൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവുമുണ്ടായ്വരട്ടെ* ൩ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ പിതാവായി കരുണകളുടെ പിതാവായി സകല ആശ്വാസത്തിന്റെയും ദൈവമായുള്ള ദൈവം സ്തൊത്രം ചെയ്യപ്പെട്ടവനാകട്ടെ* ൪ അവൻ ഞങ്ങൾ തന്നെ ദൈവത്താൽ ആശ്വസിക്കപ്പെടുന്ന ആശ്വാസം കൊണ്ട ഞങ്ങൾക്ക വല്ല സങ്കടത്തൊടുമിരിക്കുന്നവരെ ആശ്വസിപ്പിപ്പാൻ കഴിയെണ്ടുന്നതിന്ന ഞങ്ങളെ ഞങ്ങളുടെ സകല സങ്കടത്തിലും ആശ്വസിപ്പിക്കുന്നവനാകുന്നു* ൫ അതെന്തുകൊണ്ടെന്നാൽ ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങൾ ഞങ്ങളിൽ എതുപ്രകാരം വൎദ്ധിക്കുന്നുവൊ അപ്രകാരം തന്നെ ക്രിസ്തുവിനാൽ ഞങ്ങളുടെ ആശ്വാസവും വൎദ്ധിക്കുന്നു* ൬ വിശെഷിച്ച ഞങ്ങൾ സങ്കടപ്പെടുന്നു എങ്കിലൊ അത നിങ്ങളുടെ ആശ്വാസത്തിന്ന വെണ്ടിയും ഞങ്ങളും അനുഭവിക്കുന്ന കഷ്ടങ്ങളെ തന്നെ സഹിക്കുന്നതിൽ സിദ്ധിക്കുന്ന രക്ഷയ്ക്കു വെണ്ടിയും ആകുന്നു ഞങ്ങൾ ആശ്വസിക്കപ്പെടുന്നു എങ്കിലൊ അത നിങ്ങളുടെ ആശ്വാസത്തിന്നും രക്ഷയ്ക്കും വെണ്ടിയും ആകുന്നു* ൭ നിങ്ങൾ എതപ്രകാരം കഷ്ടാനുഭവങ്ങളിൽ ഓഹരിക്കാരായിരിക്കുന്നുവൊ അപ്രകാരം തന്നെ ആശ്വാസത്തിലും ഇരിക്കുമെന്ന ഞങ്ങൾ അറിഞ്ഞിരിക്കകൊണ്ട നിങ്ങളെ കുറിച്ച ഞങ്ങളുടെ ആശയും സ്ഥിരമുള്ളതാകുന്നു* ൮ എന്തെന്നാൽ സഹൊദരന്മാരെ ഞങ്ങൾ ജീവിച്ചിരിക്കുമൊ എന്നും ഞങ്ങൾ ശങ്കിക്കത്തക്ക വണ്ണം ഞങ്ങൾ ശക്തിയിലും അധികമായി എത്രയും വളരെ ഞെരുക്കപ്പെട്ടിരുന്നു എന്ന ആസിയായിൽ ഞങ്ങൾക്ക ഉണ്ടായ ഞങ്ങളുടെ സങ്കടസംഗതിയെ നിങ്ങൾ അറിയാതെ ഇരിപ്പാൻ ഞങ്ങൾക്ക

൯ മനസ്സില്ല* എന്നാൽ ഞങ്ങൾ ഞങ്ങളിലല്ല മരിച്ചവരെ ഉയിൎപ്പിക്കു ന്നദൈവത്തിങ്കൽ മാത്രം ആശ്രയിക്കുന്നവരാകെണ്ടുന്നതിന്ന ഞങ്ങ
൧൦ ളിൽ തന്നെ ഞങ്ങൾക്ക മരണ വിധി ഉണ്ടായി* അവൻ ഇത്ര വലിയ മരണത്തിൽനിന്ന ഞങ്ങളെ വെർപ്പെടുത്തി രക്ഷിച്ചു കൊണ്ടു വരുന്നു അവൻ ഇനിയും രക്ഷിക്കുമെന്ന വെച്ച ഞങ്ങൾ
൧൧ അവങ്കൽ ആശ്രയിക്കുന്നു* പല ജനങ്ങളുടെയും മുഖാന്തരമായി ഞങ്ങൾക്ക നൽകപ്പെട്ട വരപ്രദാനത്തിന്നായിട്ടു ഞങ്ങൾക്ക വെ ണ്ടി പലരാലും സ്തോത്രം ചെയ്യപ്പെടെണ്ടുന്നതിന്ന നിങ്ങളും ഞങ്ങൾ ക്ക വെണ്ടി പ്രാൎത്ഥനയാൽ കൂടി സഹായിക്കുന്നവരാകുന്നുവല്ലൊ*
൧൨ എന്തുകൊണ്ടെന്നാൽ ഞങ്ങളുടെ ആനന്ദം നിൎമ്മലതയൊടും ദിവ്യപ രമാൎത്ഥതയൊടും ജഡ സംബന്ധമുള്ള ജ്ഞാനം കൊണ്ടല്ല ദൈവ ത്തിന്റെ കൃപകൊണ്ടു തന്നെ ഞങ്ങൾക്ക ഞങ്ങളുടെ സംസൎഗ്ഗം ലൊകത്തിലും എററം വിശെഷമായി നിങ്ങളുടെ നെരെയും ഉ ണ്ടായി എന്ന ഞങ്ങൾക്കുള്ള മനൊബൊധത്തിന്റെ സാക്ഷിയാ
൧൩ യുള്ളതാകുന്നു* നിങ്ങൾ വായിക്കുക എങ്കിലും അറിഞ്ഞുകൊള്ളു ക എങ്കിലും ചെയ്യുന്ന കാൎയ്യങ്ങളെ അല്ലാതെ മററു കാൎയ്യങ്ങളെ ഞ
൧൪ ങ്ങൾ നിങ്ങൾക്ക എഴുതുന്നില്ലല്ലൊ* കൎത്താവായ യെശുവിന്റെ നാളിൽ നിങ്ങൾ ഞങ്ങളുടെ (ആനന്ദം) എന്നപൊലെ തന്നെ ഞ ങ്ങളും നിങ്ങളുടെ ആനന്ദമാകുന്നു എന്ന നിങ്ങൾ ഞങ്ങളെ അല്പം അനുസരിച്ചിരിക്കുന്ന പ്രകാരം തന്നെ അവസാനത്തൊളം നി
൧൫ ങ്ങൾ അറിഞ്ഞുകൊള്ളുമെന്നും ഞാൻ നിശ്ചയിക്കുന്നു* വിശെ ഷിച്ചും ഈ നിശ്ചയത്തിൽ ഞാൻ നിങ്ങൾക്ക രണ്ടാം ഉപകാരമു
൧൬ ണ്ടാകുവാനായിട്ടു മുമ്പെ നിങ്ങളുടെ അടുക്കൽ വരുവാനും* നി ങ്ങളുടെ വഴിയായി മക്കെദൊനിയായിലെക്ക പൊകുവാനും പി ന്നെയും മക്കെദൊനിയായിൽനിന്ന നിങ്ങളുടെ അടുക്കൽ വരുവാ നും നിങ്ങളാൽ യെഹൂദിയായിലെക്ക അനുയാത്ര അയക്കപ്പെടുവാ
൧൭ നും വിചാരിച്ചിരുന്നു* അതുകൊണ്ടു ഞാൻ ഇങ്ങിനെ വിചാരി ച്ചത അജാഗ്രതയെ പ്രയൊഗിച്ചുവൊ അല്ലെങ്കിൽ ഞാൻ നിശ്ച യിക്കുന്ന കാൎയ്യങ്ങളെ എങ്കൽ അതെ അതെ എന്നും അല്ല അല്ല എന്നും ഉണ്ടാകെണ്ടുന്നതിന്നായിട്ടു ഞാൻ ജഡ പ്രകാരം നിശ്ചയി
൧൮ ക്കുന്നുവൊ* എന്നാൽ ദൈവം സത്യമുള്ളവനാകകൊണ്ടു നിങ്ങ ളൊടുള്ള ഞങ്ങളുടെ വചനം അതെ എന്നും അല്ല എന്നും ഉണ്ടാ
൧൯ യിട്ടില്ല* എന്തുകൊണ്ടെന്നാൽ എന്നാലും സില്വാനുസിനാലും തിമൊഥെയൊസിനാലും ഇങ്ങിനെ ഞങ്ങളാൽ നിങ്ങളുടെ ഇട യിൽ പ്രസംഗിക്കപ്പെട്ടവനായി ദൈവത്തിന്റെ പുത്രനായയെ ശു ക്രിസ്തു അതെ എന്നും അല്ല എന്നും ആയില്ല അതെ എന്നത്രെ
൨൦ അവങ്കൽ ഉണ്ടായത* എന്തെന്നാൽ ഞങ്ങളാൽ ദൈവത്തിന്ന മഹത്വത്തിന്നായിട്ടു ദൈവത്തിന്റെ വാഗ്ദത്തങ്ങൾ എല്ലാം അ
൨൧ വങ്കൽ അതെഎന്നും അവങ്കൽ ആമെൻഎന്നുമാകുന്നു* എന്നാൽ

ഞങ്ങളെ നിങ്ങളൊടും കൂടി ക്രിസ്തുവിങ്കൽ സ്ഥിരപ്പെടുത്തുന്നവനും നമ്മെ അഭിഷെകം ചെയ്യുവനും ദൈവം തന്നെ ആകുന്നു* ൨൨ അവൻ നമ്മെ മുദ്രയിട്ടവനും നമ്മുടെ ഹൃദയങ്ങളിൽ ആത്മാവിന്റെ അച്ചാരത്തെ തന്നവനും ആകുന്നു* ൨൩ എന്നാലൊ ഞാൻ നിങ്ങളെ ക്ഷമിപ്പാനായിട്ട ഞാൻ ഇതുവരെയും കൊറിന്തുവിലെക്ക വന്നില്ല എ എന്റെ ആത്മാവിന്മെൽ ഒരു സാക്ഷിയായിട്ട ഞാൻ ദൈവത്തെ വിളിക്കുന്നു* ൨൪ നിങ്ങളുടെ വിശ്വാസത്തിന്മെൽ ഞങ്ങൾക്ക അധികാരമുണ്ട എന്ന വെച്ചല്ല ഞങ്ങൾ നിങ്ങളുടെ സന്തൊഷത്തിന്റെ സഹായക്കാരത്രെ ആകുന്നത എന്തെന്നാൽ നിങ്ങൾ വിശ്വാസത്താൽ നില്ക്കുന്നു*

## ൨ അദ്ധ്യായം

൧ താൻ അവരുടെ അടുക്കലെക്ക വരാഞ്ഞതിന്റെ ഹെതുക്കൾ.—൭ ഭ്രഷ്ടനാക്കപ്പെട്ട ആളിന്റെ സംഗതി.—൧൪ അവൻ എല്ലാടവും പ്രസംഗം ചെയ്യുന്നതിനാലുള്ള സിദ്ധി.

എന്നാൽ ഞാൻ നിങ്ങളുടെ അടുക്കലെക്ക പിന്നെയും ദുഃഖത്തൊടെ വരരുത എന്നുള്ളതിനെ എന്റെ ഉള്ളിൽ നിശ്ചയിച്ചു* ൨ എന്തെന്നാൽ ഞാൻ നിങ്ങളെ ദുഃഖിപ്പിക്കുന്നു എങ്കിൽ അപ്പൊൾ എന്നാൽ ദുഃഖപ്പെടുന്നവനല്ലാതെ എന്നെ സന്തൊഷിപ്പിക്കുന്നവൻ ആരുള്ളു* ൩ വിശെഷിച്ചും ഞാൻ വന്നിട്ട എന്നെ സന്തൊഷിപ്പിക്കെണ്ടുന്നവരിൽനിന്ന എനിക്ക ദുഃഖമുണ്ടാകാതെ ഇരിപ്പാനായി ഞാൻ ഈ കാൎയ്യത്തെ തന്നെ നിങ്ങൾക്ക എന്റെ സന്തൊഷം നിങ്ങളുടെ എല്ലാവരുടെയും സന്തൊഷമാകുന്നു എന്ന എനിക്ക നിങ്ങളിൽ എല്ലാവരിലും ഉറപ്പുണ്ടാകകൊണ്ട എഴുതി* ൪ എന്തുകൊണ്ടെന്നാൽ വളരെ സങ്കടത്താലും മനൊവ്യസനത്താലും വളര കണ്ണുനീരുകളൊടും കൂടി ഞാൻ നിങ്ങൾക്ക എഴുതിയത നിങ്ങൾ ദുഃഖപ്പെടുവാനായിട്ടല്ല നിങ്ങളിലെക്ക എനിക്ക എററവും വിശെഷാൽ ഉള്ള സ്നെഹത്തെ നിങ്ങൾ അറിവാനായിട്ടത്രെ* ൫ എങ്കിലും ഞാൻ നിങ്ങളെ എല്ലാവരെയും എററവും ഭാരം ചുമത്താതെ ഒരുത്തൻ ദുഃഖിപ്പിച്ചിട്ടുണ്ടെങ്കിൽ അവൻ എന്നെ അല്പമല്ലാതെ ദുഃഖിപ്പിച്ചിട്ടില്ല* ൬ പലരാലും ഉണ്ടായ ഈ ശാസനം ഇപ്രകാരമുള്ളവന മതി* ൭ എന്നതുകൊണ്ട പ്രതിയായി ഇപ്രകാരമുള്ളവൻ അതി ദുഃഖത്താൽ പക്ഷെ മിഴുങ്ങപ്പെടാതെ ഇരിപ്പാൻ നിങ്ങൾ വിശെഷാൽ അവനൊട ക്ഷമിക്കയും അവനെ ആശ്വസിപ്പിക്കയും ചെയ്യെണ്ടുന്നതല്ലൊ ആകുന്നത* ൮ അതുകൊണ്ട നിങ്ങൾ അവന്റെ നെരെ നിങ്ങളുടെ സ്നെഹത്തെ ഉറപ്പിക്കെണമെന്ന ഞാൻ നിങ്ങളൊട അപെക്ഷിക്കുന്നു* ൯ എന്തെന്നാൽ ഇതിന്നായിട്ടും ഞാൻ നിങ്ങൾ സകലത്തിലും അനുസരണമുള്ളവരാകുന്നുവൊ എന്ന നിങ്ങളെ പരീക്ഷിച്ച അറിയെണ്ടുന്നതിന്ന ഞാൻ എഴുതി*

൧൦ എന്നാൽ നിങ്ങൾ ആരൊടു വല്ലതിനെയും ക്ഷമിക്കുന്നുവൊ ഞാ നും (അവനൊട ക്ഷമിക്കുന്നു) എന്തുകൊണ്ടെന്നാൽ ഞാൻ വല്ല തിനെയും ക്ഷമിച്ചിട്ടുണ്ടെങ്കിൽ ആരൊട ക്ഷമിച്ചു നിങ്ങളുടെ നിമി ത്തമായിട്ടു ഞാൻ ക്രിസ്തുവിന്റെ സന്നിധാനത്തിൽ (ക്ഷമിച്ചതു)

൧൧ അത സാത്താൻ നമ്മെ ജയിച്ചുകൊള്ളാതെ ഇരിപ്പാനായിട്ടു ആ കുന്നു അവന്റെ ഉപായങ്ങളെ നാം അറിയാത്തവരല്ലല്ലൊ* .

൧൨ വിശെഷിച്ചും ഞാൻ ക്രിസ്തുവിന്റെ എവൻഗെലിയൊനെ (പ്രസംഗിപ്പാനായിക്കൊണ്ട) ത്രൊവാസിൽ വന്നു എനിക്ക കൎത്താ വിനാൽ വാതിൽ തുറക്കപ്പെട്ടപ്പൊൾ ഞാൻ എന്റെ സഹൊദ രനായ തീത്തുസിനെ കണ്ടെത്തായ്കകൊണ്ട എന്റെ ആത്മാവിൽ

൧൩ എനിക്ക ഒട്ടും സൌഖ്യമുണ്ടായില്ല* എന്നാറെ ഞാൻ അവരൊടു യാത്ര പറഞ്ഞുംകൊണ്ട അവിടെനിന്ന മക്കെദൊനിയായ്ക്കു പൊ

൧൪ യി* എന്നാൽ എപ്പൊഴും ഞങ്ങളെ ക്രിസ്തുവിങ്കൽ ജയസന്തൊ ഷപ്പെടുത്തുകയും ഞങ്ങളെക്കൊണ്ട തന്റെ അറിവിന്റെ സൌര ഭ്യത്തെ എല്ലാടത്തും പ്രസിദ്ധമാക്കുകയും ചെയ്യുന്ന ദൈവത്തിന്ന

൧൫ വന്ദനമുണ്ടാകട്ടെ* എന്തെന്നാൽ രക്ഷിക്കപ്പെടുന്നവരിലും നശി ച്ചു പൊകുന്നവരിലും ഞങ്ങൾ ദൈവത്തിങ്കൽ ക്രിസ്തുവിന്റെ ഒരു

൧൬ സുഗന്ധമാകുന്നു* ഇവൎക്കൊ മരണത്തിലെക്ക മരണഗന്ധവും അ വൎക്കൊ ജീവങ്കലെക്ക ജീവ ഗന്ധവും ആകുന്നു വിശെഷിച്ചും ഒരു

൧൭ കാൎയ്യങ്ങൾക്ക മതിയായുള്ളവൻ ആര* എന്തെന്നാൽ ഞങ്ങൾ ദൈവത്തിന്റെ വചനത്തെ വഷളാക്കുന്നവരെ പലരെ പൊ ലെയല്ല പരമാൎത്ഥത്തിൽനിന്നുള്ളപൊലെ മാത്രം ദൈവത്തിൽ നിന്നുള്ളപൊലെ മാത്രം ഞങ്ങൾ ദൈവത്തിന്റെ മുമ്പാക ക്രിസ്തു വിങ്കൽ സംസാരിക്കുന്നു*

## ൩ അദ്ധ്യായം

൧ പൌലുസിന്റെ ദൈവശുശ്രൂഷയുടെ ഒരു പ്രശംസ.—ന്യാ യ പ്രമാണത്തിന്റെയും എവൻഗെലിയൊന്റെയും ശുശ്രൂഷ ക്കാർ തമ്മിലുള്ള ഭെദാഭെദം.

ഞങ്ങളെ തന്നെ ഞങ്ങൾ പിന്നെയും പ്രശംസിപ്പാൻ തുട ങ്ങുന്നുവൊ അല്ലെങ്കിൽ നിങ്ങൾക്ക പ്രശംസയുടെ ലെഖനങ്ങ ളെങ്കിലും നിങ്ങളിൽനിന്ന പ്രശംസയുടെ ലെഖനങ്ങളെങ്കിലും മ

൨ റ്റ ചിലരെ പൊലെ ഞങ്ങൾക്ക ആവശ്യമുണ്ടൊ* ഞങ്ങളു ടെ ഹൃദയങ്ങളിൽ എഴുതപ്പെട്ടതും സകല മനുഷ്യരാലും അറിയ പ്പെട്ടതും വായിക്കപ്പെട്ടതുമായ ഞങ്ങളുടെ ലെഖനം നിങ്ങൾ ത

൩ ന്നെ ആകുന്നു* മഷി കൊണ്ടല്ല ജീവനുള്ള ദൈവത്തിന്റെ ആ ത്മാവിനാൽ തന്നെ കല്പലകകളിലല്ല ഹൃദയത്തിലെ മാംസ സം ബന്ധമായുള്ള പലകകളിൽ തന്നെ എഴുതപ്പെട്ട ഞങ്ങളാൽ ശുശ്രൂ ഷിക്കപ്പെട്ട ക്രിസ്തുവിന്റെ ലെഖനം നിങ്ങളാകുന്നു എന്ന നിങ്ങൾ

ഷ്ടമായി പ്രസിദ്ധപ്പെട്ടവരാകുന്നുവല്ലൊ* എന്നാൽ ഇപ്രകാ ൪.
രമുള്ള നിശ്ചയം ഞങ്ങൾക്ക ക്രിസ്തു മൂലമായിട്ട ദൈവത്തിങ്കലെക്ക
ഉണ്ട* ഞങ്ങളിൽനിന്ന തന്നെ വല്ലതിനെയും ചിന്തിപ്പാൻ ഞ ൫
ങ്ങൾ തന്നെ സമൎത്ഥന്മാരാകുന്നു എന്നവെച്ചല്ല ഞങ്ങളുടെ സാമൎത്ഥ്യം
ദൈവത്തിങ്കൽനിന്നത്രെ ആകുന്നത* അവൻ ഞങ്ങളെ പുതിയനി ൬
യമത്തിന്റെ സാമൎത്ഥ്യമുള്ള ശുശ്രൂഷക്കാരാക്കുകയും ചെയ്തു എഴു
ത്തിന്റെ അല്ല ആത്മാവിന്റെ അത്രെ എന്തുകൊണ്ടെന്നാൽ എ
ഴുത്ത കൊല്ലുന്നു ആത്മാവ ജീവനെ നൽകുന്നു താനും* കല്ലുക ൭
ളിൽ എഴുതപ്പെട്ടുകയും കൊത്തപ്പെട്ടുകയും ചെയ്തു മരണ ശുശ്രൂ
ഷ എന്നത മൊശെയുടെ മുഖത്തെ അവന്റെ ഒഴിഞ്ഞുപൊകുന്ന മു
ഖ ശൊഭയുടെ നിമിത്തമായി സൂക്ഷിച്ചു നൊക്കുവാൻ ഇസ്രാഎ
ൽ പുത്രന്മാൎക്ക കഴിയാതവണ്ണം മഹത്വമുള്ളതായിരുന്നു എങ്കിൽ*
ആത്മാവിന്റെ ശുശ്രൂഷ എന്നത എത്രയും വിശെഷാൽ മഹത്വ ൮
മുള്ളതായിരിക്കയില്ലയൊ എങ്ങിനെ* എന്തെന്നാൽ ശിക്ഷാവി ൯
ധിയുടെ ശുശ്രൂഷ മഹത്വമെങ്കിൽ നീതിയുടെ ശുശ്രൂഷ എത്ര അ
ധികമായി മഹത്വത്തിൽ വിശെഷിക്കുന്നു* എന്തുകൊണ്ടെന്നാൽ ൧൦
മഹത്വമായി ചമയപ്പെട്ടതിന്നും ഒരൊ സംഗതിയിൽ എത്രയും വി
ശെഷിക്കുന്ന മഹത്വത്തിന്റെ ഹെതുവായിട്ട ഒട്ടും മഹത്വമുണ്ടാ
യില്ല* എന്തെന്നാൽ ഒഴിഞ്ഞുപൊയത മഹത്വത്തൊടെ ഇരു ൧൧
ന്നു എങ്കിൽ നില നില്ക്കുന്നത ഏററവും അധികമായി മഹത്വമു
ള്ളതാകുന്നു* ആകയാൽ ഞങ്ങൾക്ക ഇപ്രകാരമുള്ള ആശ ഉണ്ടാ ൧൨
കകൊണ്ട ഞങ്ങൾ വളരെ ധൈൎയ്യ വാക്കിനെ പ്രയൊഗിക്കുന്നു*
ഒഴിഞ്ഞുപൊകുവാനുള്ളതിന്റെ അവസാനത്തിങ്കലെക്ക ഇസ്രാ ൧൩
എൽ പുത്രന്മാർ സൂക്ഷിച്ചു നൊക്കാത്ത പ്രകാരമായി മൊശെ ത
ന്റെ മുഖത്ത ഒരു മൂടലിനെ ഇട്ടതുപൊലെയുമല്ല* എന്നാലൊ ൧൪
അവരുടെ മനസ്സുകൾ അന്ധതപ്പെട്ടു എന്തെന്നാൽ പഴയ നിയമ
പുസ്തകം വായിക്കപ്പെട്ടുമ്പൊൾ ഇന്നെവരെ ആ മൂടൽ തന്നെ നീ
ക്കി കളയപ്പെടാതെ നില്ക്കുന്നുണ്ട ആ (മൂടൽ) ക്രിസ്തുവിങ്കൽ നീങ്ങി
യിരിക്കുന്നു* എന്നാൽ ഇന്നവരെ മൊശെ വായിക്കപ്പെട്ടുമ്പൊൾ ൧൫
ആ മൂടൽ അവരുടെ ഹൃദയത്തിന്മെൽ ഉണ്ട* എങ്കിലും അത ക ൧൬
ൎത്താവിങ്കലെക്ക തിരിയുമ്പൊൾ ആ മൂടൽ എടുത്ത കളയപ്പെടും*
എന്നാൽ കൎത്താവ ആത്മാവാകുന്നു വിശെഷിച്ച കൎത്താവിന്റെ ൧൭
ആത്മാവ എവിടെ ആകുന്നുവൊ അവിടെ സ്വാതന്ത്ര്യം ഉണ്ട* എ ൧൮
ന്നാലൊ നാമെല്ലാവരും തുറന്ന മുഖമായിട്ട കൎത്താവിന്റെ മ
ഹത്വത്തെ ഒരു കണ്ണാടിയിൽ എന്നപൊലെ കണ്ട കൎത്താവി
ന്റെ ആത്മാവിനാൽ എന്ന പൊലെ തന്നെ ആ ഛായയായി
ട്ട തന്നെ മഹത്വത്തിൽ നിന്ന മഹത്വത്തിലെക്ക രൂപാന്തരപ്പെ
ടുന്നു*

## ൪ അദ്ധ്യായം

൧ പ്രസംഗം ചെയ്യുന്നതിന്ന പൌലൂസിന്റെ പരമാൎത്ഥവും ഉത്സാ
ഹവും—൭ ആയതിന്ന വെണ്ടി അവൻ അനുഭവിച്ച വരുത്ത
ങ്ങളും.

ആകയാൽ ഞങ്ങൾക്ക ഒരു ശുശ്രൂഷ ഉണ്ടാകകൊണ്ട ഞങ്ങൾക്ക
൨ കരുണയെ ലഭിച്ച പ്രകാരം ഞങ്ങൾ തളൎന്നു പൊകാതെ* ലജ്ജ
യുടെ രഹസ്യ കാൎയ്യങ്ങളെ വെറുത്തു കളഞ്ഞ കൌശലത്തൊടെ ന
ടക്കാതെയും ദൈവത്തിന്റെ വചനത്തെ വഞ്ചനയായി പ്രയൊ
ഗിക്കാതെയും സത്യത്തിന്റെ പ്രകാശതയാൽ ദൈവത്തിന്റെ മു
മ്പാക സകല മനുഷ്യരുടെയും മനസ്സാക്ഷിക്കും ഞങ്ങളെ തന്നെ
൩ പ്രശംസിച്ചുകൊണ്ടിരിക്കുന്നതെ ഉള്ളു* എന്നാൽ ഞങ്ങളുടെ എ
വൻഗെലിയൊൻ മറെക്കപ്പെട്ടിരിക്കുന്നു എങ്കിൽ അത നഷ്ടപ്പെ
൪ ടുന്നവൎക്ക മറെക്കപ്പെട്ടിരിക്കുന്നു* അവരിൽ ഇഹലൊകത്തി
ന്റെ ദൈവം വിശ്വസിക്കാത്തവരുടെ മനസ്സുകളെ അവൎക്ക ദൈ
വത്തിന്റെ സ്വരൂപമാകുന്ന ക്രിസ്തുവിന്റെ മഹത്വമുള്ള എവൻ
ഗെലിയൊന്റെ വെളിച്ചം ശൊഭിക്കാതെ ഇരിപ്പാനായിട്ട അന്ധ
൫ തപ്പെടുത്തി* കൎത്താവായ യെശു ക്രിസ്തുവിനെയും യെശുവി
ന്റെ നിമിത്തമായിട്ട ഞങ്ങൾ തന്നെ നിങ്ങളുടെ ശുശ്രൂഷക്കാര
നും അല്ലാതെ ഞങ്ങളെ തന്നെ ഞങ്ങൾ പ്രസംഗിക്കുന്നില്ലല്ലൊ*
൬ എന്തുകൊണ്ടെന്നാൽ ഇരുളിൽനിന്ന ശൊഭിപ്പാൻ വെളിച്ചത്തെ
കല്പിച്ചിട്ടുള്ള ദൈവം യെശു ക്രിസ്തുവിന്റെ മുഖത്തിൽ ദൈവ മ
ഹത്വത്തിന്റെ ജ്ഞാനത്തിന്റെ വെളിച്ചം നൽകെണ്ടുന്നതിന്നാ
൭ യിട്ട ഞങ്ങളുടെ ഹൃദയങ്ങളിൽ ശൊഭിച്ചു* എന്നാൽ ശക്തിയു
ടെ ശ്രെഷ്ഠത ഞങ്ങളാലല്ല ദൈവത്താൽ തന്നെ ആകെണ്ടുന്നതി
൮ ന്ന ഞങ്ങൾക്ക ഈ നിക്ഷെപം മണ്പാത്രങ്ങളിൽ ഉണ്ട* ഞങ്ങൾ
സകല വിധത്തിലും ഉപദ്രവപ്പെടുന്നു എങ്കിലും വലഞ്ഞുപൊകു
൯ ന്നില്ല വ്യാകുലപ്പെടുന്നു എങ്കിലും ബുദ്ധി മുട്ടുപ്പായിട്ടില്ല* പീഡി
പ്പിക്കപ്പെടുന്നു എങ്കിലും കൈവിടപ്പെടുന്നില്ല താഴെതള്ളപ്പെടു
൰ ന്നു എങ്കിലും നഷ്ടപ്പെടുന്നില്ല* യെശുവിന്റെ ജീവനും ഞങ്ങളു
ടെ ശരീരത്തിൽ പ്രകാശിക്കപ്പെടെണ്ടുന്നതിന്നായിട്ട കൎത്താവായ
യെശുവിന്റെ മരണത്തെ എല്ലായ്പൊഴും ശരീരത്തിൽ വഹിച്ചു
൰൧ കൊണ്ട നടക്കുന്നു* എന്തുകൊണ്ടെന്നാൽ ഞങ്ങളുടെ മരണമുള്ള
ജഡത്തിൽ യെശുവിന്റെ ജീവനും പ്രകാശിക്കപ്പെടെണ്ടുന്നതി
ന്നായിട്ട ജീവിച്ചിരിക്കുന്ന ഞങ്ങൾ എല്ലായ്പൊഴും യെശുവിന്റെ
൰൨ നിമിത്തമായി മരണത്തിങ്കലെക്ക എല്പിക്കപ്പെടുന്നു* എന്നതുകൊ
൰൩ ണ്ട മരണം ഞങ്ങളിലും ജീവൻ നിങ്ങളിലും വ്യാപരിക്കുന്നു* ഞാൻ
വിശ്വസിച്ചു അതുകൊണ്ട ഞാൻ പറഞ്ഞു എന്നഎഴുതിയിരിക്കുന്ന
പ്രകാരം വിശ്വാസത്തിന്റെ ആ ആത്മാവ ഞങ്ങൾക്ക ഉണ്ടായി
൰൪ ഞങ്ങളും വിശ്വസിക്കുന്നു അതുകൊണ്ട പറകയും ചെയ്യുന്നു* കൎത്താ

വായ യെശുവിനെ ഉയിൎപ്പിച്ചവൻ ഞങ്ങളെയും യെശുവിനെക്കൊ
ണ്ട ഉയിൎപ്പിക്കയും ഞങ്ങളെ നിങ്ങളൊടു കൂടി നിൎത്തുകയും ചെയ്യുമെ
ന്ന ഞങ്ങൾ അറിഞ്ഞിരിക്കുന്നു* എന്തുകൊണ്ടെന്നാൽ പരിപൂ ൧൫
ൎണ്ണമായുള്ള കൃപ പലരുടെയും സ്തൊത്രം മൂലമായി ദൈവത്തിന്റെ
മഹത്വത്തിന്ന വൎദ്ധിക്കെണ്ടുന്നതിന്ന സകലവും നിങ്ങൾക്ക വെണ്ടി
യാകുന്നു* ഇത ഹെതുവായിട്ട ഞങ്ങൾ തളൎന്ന പൊകുന്നില്ല ഞ ൧൬
ങ്ങളുടെ പുറത്തെ മനുഷ്യൻ നശിച്ചു പൊയാലും അകത്തെ മനു
ഷ്യൻ ദിനം പ്രതിയും പുതിയതാക്കപ്പെടുന്നതെ ഉള്ളു* എന്തു ൧൭
കൊണ്ടെന്നാൽ ഒരു ക്ഷണത്തെക്ക മാത്രം നില്ക്കുന്നതായി നമ്മു
ടെ ലഘുവായുള്ള ഉപദ്രവം എററവും അധികം ശ്രെഷ്ഠമായും നി
ത്യമായുമുള്ള മഹത്വത്തിന്റെ ഘനത്തെ നമുക്കുണ്ടാക്കുന്നു* എ ൧൮
ന്തെന്നാൽ നാം കാണപ്പെടുന്ന കാൎയ്യങ്ങളിലെക്ക അല്ല കാണപ്പെ
ടാത്ത കാൎയ്യങ്ങളിലെക്ക അത്രെ നൊക്കിയിരിക്കുന്നത കാണപ്പെടു
ന്ന കാൎയ്യങ്ങൾ അനിത്യങ്ങളല്ലൊ ആകുന്നത എന്നാൽ കാണപ്പെടാ
ത്ത കാൎയ്യങ്ങൾ നിത്യങ്ങളാകുന്നു*

## ൫ അദ്ധ്യായം

൧ നിത്യ മഹത്വത്തിന്റെ ആശയൊടും.—൯ അതിന്റെയും
പൊതുവിലുള്ള ന്യായ വിധിയുടെയും നിശ്ചയത്തൊടും അ
വൻ നല്ല മനൊബൊധത്തെ നില നിൎത്തുവാൻ അദ്ധ്വാന
പ്പെടുന്നത.

എന്തുകൊണ്ടെന്നാൽ നമ്മുടെ ഈ കൂടാരമായ ഭൂമി സംബന്ധമാ
യുള്ള ഭവനം നശിച്ചു പൊയാൽ മെൽ ലൊകങ്ങളിൽ നിത്യമായി
ട്ട ദൈവത്തിൽനിന്ന ഒരു ഭവനം കൈകൾ കൊണ്ട തീൎക്കപ്പെടാ
ത്തൊരു വീട നമുക്കുണ്ട എന്ന നാം അറിയുന്നു* എന്തെന്നാൽ ഈ ൨
സ്വൎഗ്ഗത്തിൽനിന്ന നമുക്കുള്ള ഭവനം കൊണ്ട മെൽധരിക്കപ്പെടു
വാൻ ശ്രദ്ധയൊടെ ആഗ്രഹിച്ചു കൊണ്ട നാം ഇതിൽ ഞരങ്ങുന്നു*
അപ്രകാരം ധരിക്കപ്പെട്ടവരായാൽ നാം നഗ്നന്മാരായി കണ്ടെ ൩
ത്തപ്പെടുകയില്ല* എന്തുകൊണ്ടെന്നാൽ (ഈ) കൂടാരത്തിലിരി ൪
ക്കുന്ന നാം ഭാരപ്പെട്ട ഞരങ്ങുന്നു നാം ധരിക്കപ്പെടാത്തവരാക
ണമെന്ന വെച്ചല്ല മരണം എന്നത ജീവനാൽ വിഴുങ്ങപ്പെടെണ്ടു
ന്നതിന്ന മെലായി ധരിക്കപ്പെടെണമെന്ന വെച്ച അത്രെ ഇച്ശിക്കു
ന്നത* എന്നാൽ ഈ കാൎയ്യത്തിന്നായിട്ട തന്നെ നമ്മെ ഒരുക്കി ൫
യവൻ ദൈവമാകുന്നു അവൻ ആത്മാവിന്റെ അച്ചാരത്തെയും ന
മുക്ക തന്നിട്ടുണ്ട* അതുകൊണ്ട നാം എല്ലായ്പൊഴും ധൈൎയ്യപ്പെട്ടും ൬
നാം ശരീരത്തിൽ കുടിയിരിക്കുമ്പൊൾ കൎത്താവിങ്കൽനിന്ന ദൂര
ത്തുള്ളവരാകുന്നു എന്ന അറിഞ്ഞും ഇരിക്കുന്നു* (നാം കാഴ്ചകൊ ൭
ണ്ടല്ല വിശ്വാസം കൊണ്ടല്ലൊ നടക്കുന്നത)* നാം ധൈൎയ്യപ്പെടു ൮
കയും ശരീരത്തിൽനിന്ന നീങ്ങിപ്പൊകെണമെന്നും കൎത്താവി

നൊട കൂടിയിരിക്കെണമെന്നും വിശെഷാൽ ഇഛിക്കയും ചെയ്യു
൯ ന്നു (എന്നു ഞാൻ പറയുന്നു)* ആകയാൽ നാം കൂടിയിരിക്കു
ന്നു എങ്കിലും ദൂരത്തിരിക്കുന്നു എങ്കിലും നാം അവന്നു ഇഷ്ടമുള്ളവ
൧൦ രായിരിക്കെണ്ടുന്നതിന്നു അദ്ധ്വാനപ്പെടുന്നു* എന്തുകൊണ്ടെന്നാൽ
നല്ലതായാലും ആകാത്തതായാലും ശരീരത്തിൽ ചെയ്ത കാൎയ്യങ്ങളെ
അവനവൻ ചെയ്തപ്രകാരം കൈക്കൊള്ളെണ്ടുന്നതിന്നു നാമെല്ലാവ
രും ക്രിസ്തുവിന്റെ ന്യായാസനത്തിന്റെ മുമ്പാക കാണപ്പെടെണ്ടു
൧൧ ന്നതാകുന്നു* ആയതുകൊണ്ടു കൎത്താവിന്റെ ഭയങ്കരത്തെ അറി
ഞ്ഞിരിക്കകൊണ്ടു ഞങ്ങൾ മനുഷ്യരെ അനുസരിപ്പിക്കുന്നു എന്നാ
ലൊ ഞങ്ങൾ ദൈവത്തിങ്കൽ പ്രസിദ്ധമാക്കപ്പെട്ടിരിക്കുന്നു നിങ്ങ
ളുടെ മനൊബൊധങ്ങളിലും പ്രസിദ്ധമാക്കപ്പെട്ടിരിക്കുന്നു എന്നു
൧൨ ഞാൻ നിരൂപിക്കയും ചെയ്യുന്നു* എന്തെന്നാൽ ഞങ്ങളെ ത
ന്നെ പിന്നെയും ഞങ്ങൾ നിങ്ങളൊട പ്രശംസിക്കുന്നില്ല ഹൃദയ
ത്തിലല്ല കാഴ്ചയിൽ പുകഴ്ച പറയുന്നവരൊട ഉത്തരം പറവാൻ
നിങ്ങൾക്കു വല്ലതും ഉണ്ടാകെണ്ടുന്നതിന്നായിട്ടു ഞങ്ങൾക്കു വെണ്ടി
൧൩ പുകഴ്ചി പറവാൻ നിങ്ങൾക്കു ഇട തരുന്നതെ ഉള്ളു* എന്തെ
ന്നാൽ ഞങ്ങൾ ഭ്രാന്തുള്ളവരാകുന്നു എങ്കിലൊ അത ദൈവത്തി
ന്നായിട്ടു ആകുന്നു ഞങ്ങൾ സുബൊധമുള്ളവരാകുന്നു എങ്കിലൊ നി
൧൪ ങ്ങൾക്കായിട്ടു ആകുന്നു* എന്തെന്നാൽ ക്രിസ്തുവിന്റെ സ്നെഹം ഞ
ങ്ങളെ നിൎബന്ധിക്കുന്നു അതെന്തുകൊണ്ടെന്നാൽ എല്ലാവൎക്കും വെ
ണ്ടി ഒരുത്തൻ മരിച്ചു എങ്കിൽ അപ്പൊൾ എല്ലാവരും മരിച്ചു എ
൧൫ ന്നും* ജീവിച്ചിരിക്കുന്നവർ പിന്നെ തങ്ങൾക്കായിട്ടല്ല തങ്ങൾക്കു
വെണ്ടി മരിച്ച ഉയിൎത്തെഴുനീറ്റവന്നായിട്ടു തന്നെ ജീവിക്കെണ
മെന്നു വെച്ചല്ലൊ അവൻ എല്ലാവൎക്കും വെണ്ടി മരിച്ചത എന്നും ഇ
൧൬ ങ്ങിനെ ഞങ്ങൾ നിൎണ്ണയിക്കുന്നു* എന്നതുകൊണ്ടു ഞങ്ങൾ ഇതു
മുതൽ ഒരുത്തനെയും ജഡപ്രകാരം അറിയുന്നില്ല അത്രയുമല്ല ഞ
ങ്ങൾ ക്രിസ്തുവിനെ ജഡപ്രകാരം അറിഞ്ഞിട്ടുണ്ടെങ്കിലും ഇപ്പൊൾ
൧൭ ഇതുമുതൽ ഞങ്ങൾ (അവനെ) അറിയുന്നില്ല* അതുകൊണ്ടു ഒരു
ത്തൻ ക്രിസ്തുവിങ്കലാകുന്നു എങ്കിൽ അവൻ ഒരു പുതിയ സൃഷ്ടിയാ
കുന്നു പഴയ കാൎയ്യങ്ങൾ ഒഴിഞ്ഞുപൊയി കണ്ടാലും സകലവും പു
൧൮ തിയതായി ഭവിച്ചു* വിശെഷിച്ചും നമ്മെ തങ്കൽ യെശു ക്രിസ്തു മൂ
ലമായി സംയൊജിപ്പിക്കയും സംയൊജിപ്പിന്റെ ശുശ്രൂഷയെ ഞ
ങ്ങൾക്കു തരികയും ചെയ്തിട്ടുള്ള ദൈവത്തിൽനിന്നു സകല കാൎയ്യങ്ങ
൧൯ ളും ഉണ്ടാകുന്നു* അത എന്തെന്നാൽ ദൈവം ഭൂലൊകത്തെ അ
വരുടെ അപരാധങ്ങളെ അവൎക്കു കണക്കിടാതെ തങ്കൽ തന്നെ
യൊജിപ്പിച്ചുകൊണ്ടു ക്രിസ്തുവിങ്കൽ ഇരുന്നു യൊജിപ്പിന്റെ വചന
൨൦ ത്തെ ഞങ്ങളിൽ ഭരമെല്പിച്ചിട്ടും ഉണ്ടു* അതുകൊണ്ടു ദൈവം ഞ
ങ്ങളെകൊണ്ടു നിങ്ങളൊട അപെക്ഷിപ്പിക്കുന്ന പ്രകാരമായി ഞ
ങ്ങൾ ക്രിസ്തുവിനുവെണ്ടി സ്ഥാനാപതികളായിരുന്നു നിങ്ങൾ ദൈവ

ത്തൊട യൊജിച്ചിരിപ്പിനെന്ന ക്രിസ്തുവിന്ന പകരം നിങ്ങളെ പ്രാ
ൎത്ഥിക്കുന്നു* എന്തുകൊണ്ടെന്നാൽ നാം അവങ്കൽ ദൈവത്തി ൨൧
ന്റെ നീതിയായി തീരെണ്ടുന്നതിന്നായിട്ട അവൻ ഒരു പാപവു
മറിയാത്തവനെ നമുക്കു വെണ്ടി പാപമാക്കി തീൎത്തു*

൬ അദ്ധ്യായം

൧ ദൈവ ശുശ്രൂഷയിൽ പൌലുസ കാണിച്ച വിശ്വാസ സംഗതി.
—൧൪ വിഗ്രഹാരാധനക്കാരിൽനിന്ന ഒഴിഞ്ഞിരിക്കെണ
മെന്നുള്ള ബുദ്ധി ഉപദെശം.

എന്നാൽ നിങ്ങൾ ദൈവത്തിന്റെ കൃപയെ വ്യൎത്ഥമായി പ്രാ
പിക്കാതെ ഇരിക്കെണ്ടുന്നതിന്ന ഞങ്ങൾ അവനൊടു കൂടയുള്ള പ്ര
വൃത്തിക്കാരായി നിങ്ങളൊടും അപെക്ഷിക്കുന്നു* (എന്തെന്നാൽ ൨
അവൻ പറയുന്നു ഒര ഇഷ്ടകാലത്തിൽ ഞാൻ നിന്റെ പ്രാൎത്ഥ
നയെ കെട്ടു രക്ഷയുടെ നാളിൽ നിനക്ക സഹായിക്കയും ചെയ്തു ക
ണ്ടാലും ഇപ്പൊൾ ആ ഇഷ്ട കാലം ആകുന്നു കണ്ടാലും ഇപ്പൊൾ ആ
രക്ഷയുടെ ദിവസമാകുന്നു)* ദൈവ ശുശ്രൂഷ ആക്ഷെപിക്ക ൩
പ്പെടാതെ ഇരിപ്പാൻ ഒന്നിലും ഒരു വിരുദ്ധത്തെയും ഉണ്ടാക്കാ
തെ* സകലത്തിലും ഞങ്ങളെ തന്നെ ദൈവത്തിന്റെ ശുശ്രൂ ൪
ഷക്കാരായി പ്രസിദ്ധപ്പെടുത്തികൊണ്ട ഇരിക്കുന്നു വളര ക്ഷമയി
ലും ഉപദ്രവങ്ങളിലും ആവശ്യങ്ങളിലും ഞെരുക്കങ്ങളിലും* കൊ ൫
ണ്ട അടികളിലും കാവലുകളിലും കലഹങ്ങളിലും അദ്ധ്വാനങ്ങളിലും
ജാഗരണങ്ങളിലുംഉപവാസങ്ങളിലും* ശുദ്ധിയാലും അറിവിനാലും ൬
ദീൎഘക്ഷമയാലും ദയയാലും പരിശുദ്ധാത്മാവിനാലും മായമില്ലാ
ത്ത സ്നെഹത്താലും* സത്യത്തിന്റെ വചനത്താലും ദൈവത്തി ൭
ന്റെശക്തിയാലും വലത്തു ഭാഗത്തിലും ഇടത്തു ഭാഗത്തിലും നീതി
യുടെ ആയുധങ്ങളാലും* മാനാവമാനങ്ങളാലും ദുഷ്കീൎത്തി സൽകീ ൮
ൎത്തികളാലും വഞ്ചകന്മാർ എന്നപൊലെ എങ്കിലും സത്യമുള്ളവ
രാകുന്നു* അറിയപ്പെടാത്തവർ എന്നപൊലെ എങ്കിലും നല്ലവ ൯
ണ്ണം അറിയപ്പെട്ടവരാകുന്നു മരിക്കുന്നവർ എന്നപൊലെ എങ്കി
ലും കണ്ടാലും ഞങ്ങൾ ജീവിക്കുന്നു ശിക്ഷിക്കപ്പെട്ടവർ എന്നപൊ
ലെ എങ്കിലും കൊല്ലപ്പെടാതെ ഇരിക്കുന്നു* ദുഃഖപ്പെടുന്നവർ എ ൧൦
ന്നപൊലെ എങ്കിലും എല്ലാഴ്പൊഴും സന്തൊഷിക്കുന്നു ദരിദ്രന്മാർ
എന്നപൊലെ എങ്കിലും പലരെയും സമ്പന്നന്മാരാക്കുന്നു ഒന്നുമി
ല്ലാത്തവർ എന്നപൊലെ എങ്കിലും സകലത്തെയും അനുഭവിക്കു
ന്നവരാകുന്നു* ഹെ കൊറിന്തിയക്കാരെ ഞങ്ങളുടെ വായ നിങ്ങ ൧൧
ൾക്കായി തുറന്നിരിക്കുന്നു ഞങ്ങളുടെ ഹൃദയം വിശാലമായിരിക്കു
ന്നു* ഞങ്ങളിൽ നിങ്ങൾ ഇടുങ്ങിയിരിക്കാതെ നിങ്ങളുടെ ഹൃദയ ൧൨
ങ്ങളിൽ തന്നെ ഇടുങ്ങിയിരിക്കുന്നു* എന്നാൽ ആയതിന്ന ഒരു ൧൩
പ്രതിഫലത്തിന്നായിട്ട തന്നെ നിങ്ങളും വിശാലപ്പെട്ടിരിപ്പിൻ

എന്ന ഞാൻ (എന്റെ) പുത്രന്മാരൊട പറയുന്ന എന്നപൊലെ പറയുന്നു*

൰൪ നിങ്ങൾ അവിശ്വാസികളൊട കൂട സമമല്ലാതെ കൂട്ടപ്പിണെക്കപ്പെടരുത എന്തെന്നാൽ നീതിക്ക നീതികെടിനൊട എന്തൊരു സംബന്ധമുള്ള വിശെഷിച്ച വെളിച്ചത്തിന്ന ഇരുളിനൊട എ ൰൫ ന്തൊരു ഐക്യതയുള്ള* ക്രിസ്തുവിന്ന ബെലിയാലിനൊട എന്തൊരു ചെർച്ചയുള്ള അല്ലെങ്കിൽ വിശ്വാസിക്ക അവിശ്വാസിയൊട എ ൰൬ ന്തൊര ഒഹരിയുള്ള* ദൈവത്തിന്റെ ആലയത്തിന്ന വിഗ്രഹങ്ങളൊട എന്തൊരു യൊജ്യതയുള്ള എന്തെന്നാൽ നിങ്ങൾ ജീവനുള്ള ദൈവത്തിന്റെ ആലയമാകുന്ന അപ്രകാരം ദൈവം പറഞ്ഞിരിക്കുന്നു ഞാൻ അവരിൽ കുടിയിരിക്കയും (അവരിൽ) നടക്കയും ഞാൻ അവരുടെ ദൈവമാകയും അവർ എന്റെ ജനങ്ങ ൰൭ ളാകയും ചെയ്യും* അതുകൊണ്ട നിങ്ങൾ അവരുടെ ഇടയിൽനിന്ന പുറപ്പെട്ടു വരുവിൻ വെർപെട്ടിരിക്കയും ചെയ്വിൻ അശുദ്ധിയുള്ളതിനെ തൊടുകയും അരുത എന്ന കർത്താവ പറയുന്നു എ ൰൮ ന്നാൽ ഞാൻ നിങ്ങളെ കൈക്കൊള്ളും* നിങ്ങൾക്ക പിതാവായിരിക്കും നിങ്ങൾ എനിക്ക പുത്രന്മാരും പുത്രിമാരുമായി തീരുകയും ചെയ്യുമെന്ന സർവ്വശക്തനായ കർത്താവ പറയുന്നു*

൭ അദ്ധ്യായം

൧ ശുദ്ധിക്കായി അവൻ ബുദ്ധി ഉപദെശിക്കുന്നത.—൩ വിശെഷിച്ചും ദുഃഖങ്ങളിൽ ഇന്ന ആശ്വാസത്തെ അവൻ അനുഭവിച്ചു എന്ന കാട്ടുന്നത.

അതുകൊണ്ട പ്രിയമായുള്ളവരെ ൟ വാഗ്ദത്തങ്ങൾ നമുക്കുണ്ടാകകൊണ്ട ജഡത്തിന്റെയും ആത്മാവിന്റെയും സകല മലിനതയിൽനിന്നും നമ്മെ നാം തന്നെ വെടിപ്പാക്കിക്കൊണ്ട പരിശുദ്ധതയെ ൨ ദൈവ ഭയത്തൊടെ തികെക്കെണം* ഞങ്ങളെ കൈക്കൊൾവിൻ ഞങ്ങൾ ഒരുത്തനൊടും അന്യായം ചെയ്തിട്ടില്ല ഒരുത്തനെയും ൩ വഷളാക്കീട്ടില്ല ഒരുത്തനൊടും വ്യാജം ചെയ്തിട്ടില്ല* (നിങ്ങളെ) കുററം വിധിപ്പാൻ ഞാൻ (ഇതിനെ) പറയുന്നില്ല (നിങ്ങളൊടു) കൂടി മരിപ്പാനും കൂടി ജീവിപ്പാനും നിങ്ങൾ ഞങ്ങളുടെ ഹൃദയങ്ങ ൪ ളിൽ ഉണ്ട എന്ന ഞാൻ മുമ്പെ പറഞ്ഞിട്ടുണ്ടല്ലൊ* നിങ്ങളുടെ നെരെ എന്റെ വാക്കിന്റെ ധൈര്യം വലിയത നിങ്ങളെ കുറിച്ച എന്റെ പ്രശംസ വലിയത ഞാൻ ആശ്വാസത്താൽ പൂൎണ്ണനായിരിക്കുന്നു ഞാൻ ഞങ്ങളുടെ സകല ഉപദ്രവത്തിലും അതി ൫ സന്തൊഷത്തൊടെ ഇരിക്കുന്നു* എന്തെന്നാൽ ഞങ്ങൾ മക്കെദൊനിയായിൽ വന്നപ്പൊൾ ഞങ്ങളുടെ ജഡത്തിന്ന ഒട്ടും സൌഖ്യമുണ്ടാകാതെ ഞങ്ങൾ എല്ലാടത്തിലും സങ്കടപ്പെട്ടു പുറത്ത കല ൬ ഹങ്ങളും അകത്ത ഭയങ്ങളുമുണ്ടായിരുന്നു* എന്നാലും ഇടിവായിരി

ക്കുന്നവരെ ആശ്വസിപ്പിക്കുന്ന ദൈവം ഞങ്ങളെ തീത്തൂസിന്റെ വ
രവുകൊണ്ട ആശ്വസിപ്പിച്ചു* അവന്റെ വരവുകൊണ്ട മാത്രവുമ ൭
ല്ല അവൻ നിങ്ങളാൽ ആശ്വസിക്കപ്പെട്ടതായുള്ള ദുഃഖൊപശാന്തി
കൊണ്ടും കൂടെ അതെന്തുകൊണ്ടെന്നാൽ നിങ്ങളുടെ അത്യാഗ്രഹ
ത്തെ നിങ്ങളുടെ സങ്കടത്തെ എനിക്ക വെണ്ടി നിങ്ങളുടെ ശുഷ്കാ
ന്തിയെ അവൻ ഞങ്ങളൊട അറിയിച്ചു എന്നതുകൊണ്ട ഞാൻ
എററവും സന്തൊഷിച്ചു* അതെന്തുകൊണ്ടെന്നാൽ ഞാൻ ഒരു വ ൮
ലെഖനം കൊണ്ട നിങ്ങളെ ദുഃഖിപ്പിച്ചു എങ്കിലും ഞാൻ പശ്ചാത്താ
പപ്പെട്ടു എങ്കിലും ഞാൻ പശ്ചാത്താപപ്പെടുന്നില്ല എന്തെന്നാൽ
കുറയനെരത്തെക്ക മാത്രം എങ്കിലും ആ ലെഖനം നിങ്ങളെ ദുഃഖി
പ്പിച്ചു എന്ന ഞാൻ കാണുന്നു* ഇപ്പൊൾ ഞാൻ സന്തൊഷി ൯
ക്കുന്നു നിങ്ങൾ ദുഃഖപ്പെട്ടു എന്ന വെച്ചല്ല നിങ്ങൾ അനുതാപത്തി
ന്നായിട്ട ദുഃഖപ്പെട്ടു എന്നുവെച്ചത്രെ നിങ്ങൾ ഒന്നിലും ഞങ്ങൾ
ഹെതുവായിട്ട നഷ്ടപ്പെടാതെ ഇരിപ്പാനായിട്ട നിങ്ങൾ ദൈവസം
ബന്ധമായുള്ള പ്രകാരത്തിൽ ദുഃഖപ്പെട്ടുവല്ലൊ* എന്തുകൊണ്ടെ ൧൦
ന്നാൽ ദൈവ സംബന്ധമായുള്ള ദുഃഖം രക്ഷയിലെക്ക പശ്ചാത്താ
പപ്പെടാത്ത അനുതാപത്തെ ഉണ്ടാക്കുന്നു എന്നാൽ ലൊകത്തി
ന്റെ ദുഃഖം മരണത്തെ ഉണ്ടാക്കുന്നു* എന്തെന്നാൽ കണ്ടാലും ൧൧
നിങ്ങൾ ദൈവ സംബന്ധമായ പ്രകാരത്തിൽ ദുഃഖിച്ചു ഈ കാ
ൎയ്യം തന്നെ നിങ്ങളിൽ എത്ര ജാഗ്രതയെ അത്രയുമല്ല എത്ര പ്രത്യു
ത്തരത്തെ അത്രയുമല്ല എത്ര ഈൎഷ്യയെ അത്രയുമല്ല എത്ര ഭയ
ത്തെ അത്രയുമല്ല എത്ര ശുഷ്കാന്തിയെ അത്രയുമല്ല എത്ര വൈരാ
ഗ്യത്തെ അത്രയുമല്ല എത്ര പ്രതിക്രിയയെ ഉണ്ടാക്കി ഈ കാൎയ്യ
ത്തിൽ നിങ്ങൾ ശുദ്ധമുള്ളവരാകുന്നു എന്ന നിങ്ങൾ തന്നെ സകല
ത്തിലും ബൊധം വരുത്തിയിരിക്കുന്നു* അതുകൊണ്ട ഞാൻ ൧൨
നിങ്ങൾക്ക എഴുതി എങ്കിലും അത അന്യായം ചെയ്തവന്റെ നിമി
ത്തമായിട്ടല്ല അന്യായമനുഭവിച്ചവന്റെ നിമിത്തമായിട്ടുമല്ല നി
ങ്ങളൊട ഞങ്ങൾക്കുള്ള ജാഗ്രത ദൈവത്തിന്റെ മുമ്പാക നിങ്ങൾ
ക്ക പ്രകാശപ്പെട്ടിരിക്കെണമെന്നുള്ള നിമിത്തമായിട്ടത്രെ (ചെയ്തു
ത)* ആയതുകൊണ്ട നിങ്ങളുടെ ആശ്വാസത്തിൽ ഞങ്ങൾ ആ ൧൩
ശ്വസിക്കപ്പെട്ടു അത്രയുമല്ല തീത്തൂസിന്റെ ആത്മാവ നിങ്ങളാലെ
ല്ലാവരാലും ആശ്വസിപ്പിക്കപ്പെട്ടതുകൊണ്ട അവന്റെ സന്തൊഷ
ത്തിൽ ഞങ്ങൾ എററവും അധികമായിട്ട സന്തൊഷിക്കയും ചെ
യ്തു* എന്തുകൊണ്ടെന്നാൽ നിങ്ങളെ കുറിച്ച ഞാൻ അവനൊട ൧൪
വല്ലതും പുകഴ്ചയായിട്ട പറഞ്ഞിട്ടുണ്ട എങ്കിൽ ഞാൻ ലജ്ജപ്പെടു
ന്നില്ല ഞങ്ങൾ നിങ്ങളൊട സകലത്തെയും സത്യത്തൊടെ പറ
ഞ്ഞതുപൊലെ തന്നെ തീത്തൂസിന്റെ മുമ്പാക ഞാൻ പറഞ്ഞ
പുകഴ്ചയും ഒരു സത്യമായി തീൎന്നിരിക്കുന്നു* നിങ്ങളുടെ എല്ലാ ൧൫
വരുടെയും അനുസരണത്തെ നിങ്ങൾ ഭയത്തൊടും വിറയലൊ

ളും അവനെ കൈക്കൊണ്ട പ്രകാരം അവൻ ഓൎക്കുമ്പൊൾ അവ
ന്റെ ഉൾപ്രെമം നിങ്ങളൊട എററം അധികമായിരിക്കുന്നു*
൧൬ അതുകൊണ്ട സകലത്തിലും എനിക്ക നിങ്ങളിൽ ഉറപ്പുണ്ട എന്ന
വെച്ച ഞാൻ സന്തൊഷിക്കുന്നു*

## ൮ അദ്ധ്യായം

൧ പരിശുദ്ധമുള്ളവൎക്ക ഉപകാരം ചെയ്തു കൊടുപ്പാൻ അവൻ ഉ
ത്സാഹിപ്പിക്കുന്നത.—൧൬ തിത്തൂസിനെയും മററുള്ളവരെയും
പ്രശംസിക്കുന്നത.

വിശെഷിച്ചും സഹൊദരന്മാരെ മക്കെദൊനിയായിലെ സഭക
ളിൽ നൽകപ്പെട്ടിരിക്കുന്ന ദൈവത്തിന്റെ കൃപയെ ഞങ്ങൾ നി
൨ ങ്ങളൊട അറിയിക്കുന്നു* (അതെന്തെന്നാൽ ഉപദ്രവത്തിന്റെ ബ
ഹുപരിക്ഷയിൽ അവരുടെ സന്തൊഷത്തിന്റെ പരിപൂൎണ്ണതയും
അവരുടെ മഹാ ദാരിദ്ര്യവും അവരുടെ ഔദാൎയ്യത്തിന്റെ ധന
൩ ത്തിങ്കലെക്ക വൎദ്ധിച്ചു* അതെന്തുകൊണ്ടെന്നാൽ (അവരുടെ പ്രാ
പ്തിക്ക തക്കവണ്ണമായിട്ടും (അവരുടെ) പ്രാപ്തിയിൽ അധികമാ
യിട്ടും അവർ തന്നെ മനസ്സുള്ളവരായിരുന്നു എന്ന ഞാൻ സാ
൪ ക്ഷിപ്പെടുത്തുന്നു* അവർ ഞങ്ങൾ ദാനത്തെയും പരിശുദ്ധന്മാ
ൎക്ക ഉള്ള ശുശ്രൂഷയുടെ ഐക്യത്തെയും എററു കൊൾവാൻ ഞ
൫ ങ്ങളൊട വളര അപെക്ഷയൊടും പ്രാൎത്ഥിച്ചു* വിശെഷിച്ചും
(അവർ ഇതിനെ ചെയ്തത) ഞങ്ങൾ ഇച്ഛിച്ചിരുന്ന പ്രകാരമല്ല
എന്നാൽ തങ്ങളെ തന്നെ മുമ്പെ കൎത്താവിന്നും ദൈവത്തിന്റെ
൬ ഇഷ്ടത്താൽ ഞങ്ങൾക്കും എല്പിച്ചു* അതുകൊണ്ട ഞങ്ങൾ തി
ത്തൂസിനൊട അവൻ എതുപ്രകാരം തുടങ്ങിയൊ അപ്രകാരം ത
ന്നെ അവൻ നിങ്ങളിൽ ഈ കൃപയെയും തികെക്കെണമെന്നും അ
൭ പെക്ഷിച്ചു* ആകയാൽ നിങ്ങൾ സകലത്തിലും വിശ്വാസത്തി
ലും വാക്കിലും അറിവിലും സകല ജാഗ്രതയിലും ഞങ്ങളൊട നിങ്ങ
ൾക്കുള്ള സ്നെഹത്തിലും വൎദ്ധിക്കുന്നതുപൊലെ തന്നെ ഈ കൃപയി
൮ ലും വൎദ്ധിപ്പാനായിട്ട (നൊക്കുവിൻ)* ഞാൻ കല്പനയായിട്ടപ
റയുന്നില്ല മററവരുടെ ശ്രദ്ധയുടെ ഹെതുവായിട്ടും നിങ്ങളുടെ സ്നെ
൯ ഹത്തിന്റെ പരമാൎത്ഥത്തെ പരിക്ഷിപ്പാനയിട്ടും അത്രെ* എ
ന്തെന്നാൽ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ കൃപയെ അ
വൻ സമ്പന്നനായിരുന്നിട്ടും നിങ്ങൾ അവന്റെ ദാരിദ്ര്യത്താൽ
സമ്പത്തുള്ളവരാകെണ്ടുന്നതിന്നായി നിങ്ങളുടെ നിമിത്തമായിട്ട
൧൦ ദരിദ്രനായി തീൎന്നു എന്ന നിങ്ങൾ അറിയുന്നുവല്ലൊ* ഇതിലും
ഞാൻ എന്റെ അഭിപ്രായത്തെ പറയുന്നു ചെയ്വാൻ മാത്രമല്ല ഉ
ത്സാഹിപ്പാൻ കൂടി ഒരു സംവത്സരമായി ആരംഭിച്ചിട്ടുള്ള നിങ്ങ
൧൧ ൾക്ക ഇത കൊള്ളാകുന്നതല്ലൊ ആകുന്നത* ആകയാൽ ഇപ്പൊൾ
ചെയ്യുന്നതിനെയും നിവൃത്തിച്ചുകൊൾവിൻ ഇച്ഛിപ്പാൻ നല്ല മന

ന്നു എതുപ്രകാരമുണ്ടായിരുന്നുവൊ അപ്രകാരം തന്നെ നിങ്ങൾ
ക്കുള്ളതിൽനിന്ന ഒരു നിവൃത്തിയും ഉണ്ടാകെണ്ടുന്നതിന്നാകുന്നു*
എന്തെന്നാൽ നല്ല മനസ്സു മുമ്പെ ഉണ്ടെങ്കിൽ അത ഒരുത്തന്ന ഇല്ലാ ൧൨
അപ്രകാരം അല്ല അവന്ന ഉള്ള പ്രകാരം പരിഗ്രഹിക്കപ്പെടുന്നു*
എന്തെന്നാൽ മററുള്ളവൎക്ക ആശ്വാസവും നിങ്ങൾക്ക ഉപദ്രവവും ൧൩
ഉണ്ടാകുവാനായിട്ടല്ല ഞാൻ പറയുന്നത* ഒരു സമത്വമായിട്ട ഇ ൧൪
പ്പൊൾ ഈ കാലത്തിൽ നിങ്ങളുടെ പരിപൂൎണ്ണത അവരുടെ കുറ
വിന്ന സഹായമായിരിക്കയും അവരുടെ പരിപൂൎണ്ണത നിങ്ങളുടെകു
റവിന്ന സഹായമായിരിക്കയും ചെയ്യു ഇപ്രകാരം സമത്വമുണ്ടാകെ
ണ്ടുന്നതിന്നായിട്ട അത്രെ* വളര ചെൎത്തിട്ടുള്ളവന്ന ശെഷിപ്പു ൧൫
ണ്ടായിട്ടില്ല അല്പം ചെൎത്തിട്ടുള്ളവന്ന കുറവുണ്ടായിട്ടുമില്ല എന്ന
എഴുതിയിരിക്കുന്ന പ്രകാരം തന്നെ* എന്നാൽ നിങ്ങൾക്ക വെ ൧൬
ണ്ടി ഈ ജാഗ്രതയെ തീത്തുസിന്റെ ഹൃദയത്തിൽ ആക്കിയ ദൈ
വത്തിന്ന സ്തൊത്രമുണ്ടാകട്ടെ* അതെന്തുകൊണ്ടെന്നാൽ അവൻ ൧൭
അപെക്ഷയെ കൈക്കൊണ്ടു സത്യം എന്നാൽ അവൻ എററവും
ജാഗ്രതയുള്ളവനാകകൊണ്ട താൻ തന്റെ മനസ്സൊടെ തന്നെ നി
ങ്ങളുടെ അടുക്കലെക്ക പൊന്നു* വിശെഷിച്ചും സകല സഭകളി ൧൮
ലും എവൻഗെലിയൊനിൽ പുകഴ്ചയുള്ള സഹൊദരനെ ഞങ്ങൾ
അവനൊടു കൂടി അയച്ചു* (അത മാത്രവുമല്ല എകനായ കൎത്താ ൧൯
വിന്റെ മഹത്വത്തിന്നായിട്ടും നിങ്ങളുടെ നല്ല മനസ്സിന്റെ (പ്ര
സിദ്ധിക്കായിട്ടും) ഞങ്ങളാൽ ശുശ്രൂഷിക്കപ്പെട്ട ഈ കൃപയൊടെ
അവൻ ഞങ്ങളൊടും കൂടി സഞ്ചരിക്കുന്നവനായിരിപ്പാൻ സഭ
കളാൽ തെരിഞ്ഞാക്കപ്പെട്ടവനുമാകുന്നു)* ഞങ്ങളാൽ ശുശ്രൂഷി ൨൦
ക്കപ്പെടുന്ന ഈ പരിപൂൎണ്ണതയിൽ യാതൊരുത്തനും ഞങ്ങളെ ആ
ക്ഷെപിക്കരുത എന്നുള്ളതിൽനിന്ന ഒഴിഞ്ഞുകൊണ്ടു* കൎത്താ ൨൧
വിന്റെ മുമ്പാക മാത്രമല്ല മനുഷ്യരുടെ മുമ്പാകയും ഉത്തമ കാൎയ്യ
ങ്ങളെ മുൻ വിചാരിച്ചു കൊണ്ട ഇരിക്കുന്നു* വിശെഷിച്ചും അനെ ൨൨
കം കാൎയ്യങ്ങളിൽ പലപ്പൊഴും ജാഗ്രതയുണ്ടായവനെന്നും നിങ്ങളിൽ
എനിക്കുള്ള വലിയ വിശ്വാസത്തിന്മെൽ ഇപ്പൊൾ എററവും അ
തിജാഗ്രതയുള്ളവനെന്നും ഞങ്ങൾ കണ്ടിരിക്കുന്നവനായി ഞങ്ങളു
ടെ സഹൊദരനായവനെ അവരൊടു കൂടി അയച്ചു* എന്നാൽ ൨൩
തീത്തുസിന്റെ വസ്തുത (യാതൊരുത്തനും അന്വെഷിക്കുന്നു) എ
ങ്കിലൊ അവൻ എന്റെ കൂട്ടുകാരനും നിങ്ങളിലെക്ക കൂട്ടുസഹാ
യക്കാരനും ആകുന്നു ഞങ്ങളുടെ സഹൊദരന്മാരുടെ വസ്തുത (അ
ന്വെഷിക്കപ്പെടുന്നു) എങ്കിലൊ അവർ സഭകളുടെ അപ്പൊസ്തൊ
ലന്മാരും ക്രിസ്തുവിന്റെ മഹത്വവും ആകുന്നു* അതുകൊണ്ട നി ൨൪
ങ്ങളുടെ സ്നെഹത്തിന്റെയും നിങ്ങളെ കുറിച്ചു ഞങ്ങളുടെ പുകഴ്ച
യുടെയും സാക്ഷിയെ അവൎക്കും സഭകളുടെ മുമ്പാകയും കാട്ടി
ക്കൊൾവിൻ*

## ൯ അദ്ധ്യായം

൧ തീത്തൂസിനെ അവൻ അയച്ച സംഗതിയെ കാട്ടുന്നത.—൬ ധൎമ്മങ്ങളിൽ ഔദാൎയ്യത്തോടെ ഇരിപ്പാൻ അവരെ ഉത്സാഹിപ്പിക്കുന്നത.—൧൦ അത അവൎക്ക ഒരു നല്ല വൎദ്ധനയുണ്ടാക്കുന്നത.

എന്നാൽ പരിശുദ്ധന്മാൎക്കായിട്ടുള്ള ശുശ്രൂഷയെ സംബന്ധിച്ച നിങ്ങൾക്ക എഴുതുന്നത എനിക്ക അധികമായുള്ളതാകുന്നുവല്ലൊ* ൨ അതെന്തുകൊണ്ടെന്നാൽ അഖായാ ഒരുങ്ങീട്ട ഒരു സംവത്സരമായി എന്ന ഞാൻ നിങ്ങളെക്കൊണ്ട മക്കെദൊനിയക്കാരൊട പുകഴ്ത്തി പറയുന്നതായി നിങ്ങളുടെ നല്ല മനസ്സിനെ ഞാൻ അറിയുന്നു ൩ നിങ്ങളുടെ ശുഷ്കാന്തി പലരെയും ഉദ്യൊഗിപ്പിച്ചിട്ടുമുണ്ട* എന്നാലും നിങ്ങളെ കുറിച്ച ഞങ്ങളുടെ പുകഴ്ച ഈ കാൎയ്യത്തിൽ വ്യൎത്ഥമായ്പൊകാതെ ഞാൻ പറഞ്ഞ പ്രകാരം നിങ്ങൾ ഒരുങ്ങിയി ൪ രിക്കെണ്ടുന്നതിന്ന ഞാൻ സഹൊദരന്മാരെ അയച്ചു* പക്ഷെ മക്കെദൊനിയക്കാർ എന്നൊടു കൂടി വരികയും നിങ്ങളെ ഒരുങ്ങീട്ടില്ലാത്തവരായി കാണുകയും ചെയ്താൽ (നിങ്ങൾ എന്ന പറയപ്പെടാതെ) ഞങ്ങൾ ഈ നിശ്ചയമുള്ള പുകഴ്ചയിൽ തന്നെ ലജ്ജ ൫ പ്പെടാതെ ഇരിക്കെണ്ടുന്നതിന്ന ആകുന്നു* ആയതുകൊണ്ട ഈ സഹൊദരന്മാർ മുമ്പിൽ കൂട്ടി നിങ്ങളുടെ അടുക്കൽ പൊരെണ്ടുന്നതിന്നും മുന്നറിയിക്കപ്പെട്ടിരിക്കുന്ന നിങ്ങളുടെ ഔദാൎയ്യത്തെ അത അൎത്ഥാഗ്രഹം എന്നപൊലെ അല്ല ഔദാൎയ്യം എന്നപൊലെ ഒരുങ്ങീയിരിപ്പാനായിട്ട മുമ്പെ ഒരുക്കെണ്ടുന്നതിന്നും അവരൊട അപെ ൬ ക്ഷിപ്പാൻ ആവശ്യമെന്ന എനിക്ക തൊന്നിയിരിക്കുന്നു* എന്നാലും ഞാൻ ഇതിനെ പറയുന്നു ലുബ്ധയൊടെ വിതെക്കുന്നവൻ ലുബ്ധയൊടെ കൊയ്യും ഔദാൎയ്യത്തൊടെ വിതെക്കുന്നവൻ ഔദാൎയ്യ ൭ ത്തൊടും കൊയ്യും* ഓരൊരുത്തൻ അവനവന്റെ ഹൃദയത്തിൽ നിശ്ചയിച്ച പ്രകാരം തന്നെ (കൊടുക്കട്ടെ) സങ്കടത്തൊടെങ്കിലും ആവശ്യം കൊണ്ടെങ്കിലും അരുത എന്തെന്നാൽ സന്തൊഷത്തൊ ൮ ടെ കൊടുക്കുന്നവനെ ദൈവം സ്നെഹിക്കുന്നു* എന്നാൽ സകലത്തിലും എപ്പൊഴും എല്ലാ തൃപ്തിയുമുണ്ടായിട്ട നിങ്ങൾ സകല നല്ല പ്രവൃത്തിക്കായിട്ടും വൎദ്ധിക്കെണ്ടുന്നതിന്ന നിങ്ങളിലെക്ക സകല ൯ കൃപയെയും വൎദ്ധിപ്പിപ്പാൻ ദൈവം ശക്തനാകുന്നു* (അവൻ വാരി വിതറി അവൻ ദരിദ്രന്മാൎക്ക കൊടുത്തു അവന്റെ നീതി എന്നന്നെക്കും നില്ക്കുന്നു എന്ന എഴുതിയിരിക്കുന്നപ്രകാരം തന്നെ* ൧൦ എന്നാൽ വിതെക്കുന്നവന്ന വിത്തിനെ കൊടുക്കുന്നവൻ ആഹാരത്തിന്ന അപ്പത്തെ തരികയും നിങ്ങളുടെ വിതെക്കപ്പെട്ട വിത്തിനെ പെരുകിക്കയും നിങ്ങളുടെ നീതിയുടെ വിളവുകളെ വൎദ്ധി ൧൧ പ്പിക്കയും ചെയ്യട്ടെ)* ഞങ്ങൾ മൂലമായി ദൈവത്തിന്ന സ്തൊത്രത്തെ ഉണ്ടാക്കുന്ന സകല ഔദാൎയ്യത്തിന്നും നിങ്ങൾ സകലത്തിലും ൧൨ സമ്പന്നന്മാരായി* അതെന്തുകൊണ്ടെന്നാൽ ഈ സെവയുടെ

ശുശ്രൂഷ പരിശുദ്ധന്മാരുടെ കുറവു നികത്തുന്നത മാത്രമല്ല ദൈവത്തിന്ന പല സ്തൊത്രങ്ങളാൽ പരിപൂൎണ്ണമായും ഇരിക്കുന്നു* ക്രി ൧൩ സ്തുവിന്റെ എവൻഗെലിയൊനിലെക്ക നിങ്ങൾ അറിയിക്കുന്ന അനുസരണത്തിന്ന വെണ്ടിയും അവൎക്കും എല്ലാവൎക്കും നിങ്ങൾ ധാരാളമായി ചെയ്യുന്ന ദാനത്തിന്നവെണ്ടിയും അവർ ഇൗ ശുശ്രൂഷയുടെ പരിജ്ഞാനത്താലും* അവർ നിങ്ങളിൽ ദൈവത്തിന്റെ മഹാ ൧൪ വിശെഷ കൃപയുടെ നിമിത്തമായിട്ട നിങ്ങളെ വാഞ്ഛിക്കുന്നവയി നിങ്ങൾക്ക വെണ്ടി തങ്ങളുടെ പ്രാൎത്ഥനയാലും ദൈവത്തെ സ്തുതിച്ചുകൊണ്ടിരിക്കുന്നു* ദൈവത്തിന്ന തന്റെ പറഞ്ഞു കൂടാത്ത ൧൫ ദാനത്തിന്നായിട്ട സ്തൊത്രമുണ്ടാകട്ടെ

൧൦ അദ്ധ്യായം

൧ പൌലുസിന്റെ ആത്മ ശക്തിയും അധികാരവും.—൧൨ നമ്മുടെ അതിരുകൾക്ക അപ്പുറം എത്തിക്കരുത എന്നുള്ളത.

എന്നാൽ മുഖാ മുഖമായിരിക്കുമ്പൊൾ നിങ്ങളുടെ ഇടയിൽ വിനയമുള്ളവനായും ദൂരത്താകകൊണ്ട നിങ്ങളുടെ നെരെ ധൈൎയ്യമുള്ളവനായുമുള്ള പൌലുസായ ഞാൻ തന്നെ ക്രിസ്തുവിന്റെ സൌമ്യതയാലും ശാന്തതയാലും നിങ്ങളൊട അപെക്ഷിക്കുന്നു* എ ൨ന്നാലും ഞങ്ങൾ ജഡപ്രകാരം നടക്കുന്നു എന്നപൊലെ ഞങ്ങളെ കൊണ്ട നിരൂപിക്കുന്നവരുടെ ചിലരുടെ നെരെ ധൈൎയ്യമായിരിക്കെണമെന്ന ഞാൻ നിരൂപിക്കുന്ന നിശ്ചയത്തൊടെ കൂടിയിരിക്കുമ്പൊൾ ഞാൻ ധൈൎയ്യമുള്ളവനായിരിക്കരുത എന്ന വെച്ച ഞാൻ പ്രാൎത്ഥിക്കുന്നു* എന്തെന്നാൽ ഞങ്ങൾ ജഡത്തിൽ സ ൩ഞ്ചരിക്കുന്നു എങ്കിലും ജഡപ്രകാരം യുദ്ധം ചെയ്യുന്നില്ല* (എ ൪ന്തെന്നാൽ ഞങ്ങളുടെ യുദ്ധത്തിന്റെ ആയുധങ്ങൾ ജഡസംബന്ധമുള്ളവയല്ല കൊട്ടകളെ ഇടിച്ചുകളയുന്നതിന്ന ദൈവത്താൽ ശക്തിയുള്ളവ അത്രെ)* ചിന്തകളെയും ദൈവ ജ്ഞാനത്തിന്ന ൫ വിരൊധമായി ഉയരുന്ന സകല ഉന്നത കാൎയ്യത്തെയും ഇടിച്ചു കളകയും എല്ലാ വിചാരത്തെയും ക്രിസ്തുവിന്റെ അനുസരണത്തിങ്കൽ അടിമപ്പെടുത്തുകയുംചെയ്യു* നിങ്ങളുടെ അനുസരണം പൂ ൬ൎണ്ണമായതിന്റെ ശെഷം എല്ലാ അനുസരണക്കെടിന്നും പ്രതിക്രിയ ചെയ്വാനായിട്ടും ഒരുങ്ങിയിരിക്കുന്നുണ്ട* നിങ്ങൾ പുറത്തെ ൭ക്കുള്ള കാഴ്ച പ്രകാരം കാൎയ്യങ്ങളെ നൊക്കുന്നുവൊ ഒരുത്തൻ താൻ ക്രിസ്തുവിന്റെ ആകുന്നു എന്ന ഉറച്ചാൽ അവൻഎതുപ്രകാരം ക്രിസ്തുവിന്റെ ആകുന്നുവൊ അപ്രകാരം തന്നെ ഞങ്ങളും ക്രിസ്തുവിന്റെ ആകുന്നു എന്നുള്ളതിനെ അവൻ തന്നെ പിന്നെയും വിചാരിച്ചുകൊള്ളട്ടെ* എന്തെന്നാൽ കൎത്താവ ഞങ്ങൾക്ക ഞ ൮ങ്ങളുടെഅധികാരത്തെനിങ്ങളുടെ നാശത്തിന്നായിട്ടല്ല സ്ഥിരീകരണത്തിന്നായിട്ട തന്നെ തന്നിരിക്കുന്നതിനെ കുറിച്ച അല്പം അ

ധികം വല്ലതും പുകഴ്ച പറഞ്ഞാലും ഞാൻ ലജ്ജപ്പെടുകയില്ല* ൯ ഞാൻ ലെഖനങ്ങളാൽ നിങ്ങളെ ഭയപ്പെടുത്തെണമെന്നപൊലെ ൧൦ കാണപ്പെടാതെ ഇരിക്കെണ്ടുന്നതിന്നാകുന്നു* അതെന്തുകൊണ്ടെന്നാൽ (അവന്റെ) ലെഖനങ്ങൾ ഘനവും ശക്തിയുമുള്ളവയാകുന്നു; എന്നും (അവന്റെ) ശരീര പ്രത്യക്ഷത അശക്തിയുള്ളതും (അവന്റെ) വാക്ക നിസ്സാരമായുള്ളതും ആകുന്നു എന്നും അവർ പ ൧൧ റയുന്നു* ഞങ്ങൾ ദൂരത്തുള്ളപ്പൊൾ ലെഖനങ്ങളായുള്ള വചനത്തിൽ എതപ്രകാരമിരിക്കുന്നുവൊ അപ്രകാരം ഞങ്ങൾ കൂടിയുള്ളപ്പൊൾ ക്രിയയിലും (ഇരിക്കും) എന്നുള്ളതിനെ ഇപ്രകാരമുള്ള ൧൨ വൻ വിചാരിച്ചുകൊള്ളെണം* എന്തെന്നാൽ തങ്ങളെ തന്നെ പ്രശംസിക്കുന്നവരൊട ചിലരൊട കൂടി ഞങ്ങളെ എണ്ണത്തിൽ ചെൎപ്പാനെങ്കിലും സദൃശപ്പെടുത്തുവാനെങ്കിലും ഞങ്ങൾ തുനിയുന്നില്ല എന്നാലും തങ്ങളാൽ തന്നെ തങ്ങളെ അളക്കുകയും തങ്ങളാൽ തന്നെ തങ്ങളെ സദൃശപ്പെടുത്തുകയും ചെയ്യുന്നതുകൊണ്ട അവർ ബു ൧൩ ദ്ധിമാന്മാരല്ല* എന്നാലൊ നിങ്ങൾ വരെയും എത്തുവാനായിട്ടു ഒരു അളവായി ദൈവം ഞങ്ങൾക്ക ഭാഗിച്ചു തന്ന പ്രമാണത്തിന്റെ അളവിൻ പ്രകാരമല്ലാതെ ഞങ്ങൾ അളവു കൂടാതെ കാൎയ്യ ൧൪ ങ്ങളെ കുറിച്ച പുകഴ്ച പറകയില്ല* എന്തെന്നാൽ ഞങ്ങൾ നിങ്ങളുടെ അടുക്കൽ എത്തിയില്ല എന്നപൊലെ ഞങ്ങൾ ഞങ്ങളെ (അളവിൽ) അധികം എത്തിക്കുന്നില്ല ഞങ്ങൾ ക്രിസ്തുവിന്റെ എവൻഗെലിയൊനെ പ്രസംഗിക്കുന്നതിൽ നിങ്ങൾ വരെയും വന്നു ൧൫ ചെൎന്നുവല്ലൊ* അന്യന്മാരുടെ അദ്ധ്വാനങ്ങളാകുന്ന കാൎയ്യങ്ങളെ കുറിച്ച അളവു കൂടാതെ പുകഴ്ച പറഞ്ഞുകൊണ്ടല്ല നിങ്ങളുടെ വിശ്വാസം വൎദ്ധിച്ചിരിക്കുമ്പൊൾ ഞങ്ങൾ ഞങ്ങളുടെ പ്രമാണ പ്രകാരം നിങ്ങളാൽ എററവും അധികം മഹത്വപ്പെട്ടിരിക്കുമെന്ന ഞ ൧൬ ങ്ങൾക്ക ഇച്ശ ഉണ്ടാകകൊണ്ട അത്രെ* നിങ്ങൾക്ക അപ്പുറത്തുള്ള ദെശങ്ങളിൽ എവൻഗെലിയൊനെ പ്രസംഗിപ്പാനും മററൊരുത്തന്റെ പ്രമാണത്തിൽ ഞങ്ങൾ ഒരുങ്ങിട്ടുള്ള കാൎയ്യങ്ങളെ കുറി ൧൭ ച്ച പുകഴ്ച പറയാതെ ഇരിപ്പാനും ആകുന്നു* എന്നാലും പുകഴ്ച ൧൮ പറയുന്നവൻ കൎത്താവിങ്കൽ പുകഴ്ച പറയട്ടെ* എന്തെന്നാൽ തന്നെ താൻ പ്രശംസിക്കുന്നവനല്ല കൎത്താവ പ്രശംസിക്കുന്നവനത്രെ സമ്മതപ്പെട്ടവൻ ആകുന്നത*

## ൧൧ അദ്ധ്യായം

പൌലുസ നിൎബന്ധപ്പെട്ട തന്നെ താൻ പ്രശംസിപ്പാനും മററ അപ്പൊസ്തൊലന്മാരൊട ഉപമിപ്പാനും തുടങ്ങുന്നത.

എന്റെ ബുദ്ധിഹീനതയിൽ നിങ്ങൾ എന്നൊട കുറഞ്ഞൊന്നു ക്ഷമിച്ചാൽ കൊള്ളായിരുന്നു ഉള്ളവണ്ണമെ എന്നൊട ക്ഷമിക്കയും ൨ ചെയ്യിൻ* എന്തെന്നാൽ ഞാൻ നിങ്ങളുടെ മെൽ ദൈവ വൈരാ

ഗ്ര്യത്തൊടും വൈരാഗ്യമുള്ളവനാകുന്നു അതെന്തുകൊണ്ടെന്നാൽ നി ങ്ങളെ ക്രിസ്തുവിന്ന പാതിവ്രത്യമുള്ളൊരു കന്യകയായി നിൎത്തെ ണ്ടുന്നതിന്നായിട്ട ഞാൻ നിങ്ങളെ ഒരു ഭൎത്താവിന്ന വിവാഹംനി ശ്ചയിച്ചു* എന്നാലൊ സൎപ്പം തന്റെ കൌശലത്താൽ ഹാവി ൩ നെ എതു പ്രകാരം ചതിച്ചുവൊ അപ്രകാരം തന്നെ വല്ല പ്രകാ രത്തിലും നിങ്ങളുടെ മനസ്സുകൾ ക്രിസ്തുവികലുള്ള പരമാൎത്ഥതയിൽ നിന്ന വഷളായ്പ്പൊകം എന്നുവെച്ച ഞാൻ ഭയപ്പെടുന്നു* എ ൪ ന്തെന്നാൽ വരുന്നവൻ ഞങ്ങൾ പ്രസംഗിച്ചിട്ടില്ലാത്ത മറ്റൊരു യെശുവിനെ പ്രസംഗിക്കുന്നു എങ്കിലാകട്ടെ നിങ്ങൾ പരിഗ്രഹി ച്ചിട്ടില്ലാത്ത മറ്റൊരു ആത്മാവിനെയൊ നിങ്ങൾ സ്വീകരിച്ചിട്ടി ല്ലാത്ത മറ്റൊരു എവൻഗെലിയൊനെയൊ നിങ്ങൾ പരിഗ്രഹി ക്കുന്നു എങ്കിലാകട്ടെ നിങ്ങൾ നന്നായി സഹിക്കുമായിരുന്നു* എ ൫ ന്തെന്നാൽ ഞാൻ മഹാ ശ്രെഷ്ഠതയുള്ള അപ്പൊസ്തൊലന്മാരെക്കാൾ ഒട്ടും കുറവുള്ളവനല്ല എന്ന ഞാൻ നിരൂപിക്കുന്നു* എന്നാൽ ൬ ഞാൻ വാക്കിൽ ഭോചാരമുള്ളവനാകുന്നു എങ്കിലും അറിവിൽ അ ങ്ങിനെ അല്ല എന്നാലും നിങ്ങളുടെ ഇടയിൽ സകലത്തിലും ഞ ങ്ങൾ നല്ലവണ്ണം പ്രസിദ്ധന്മാരായി തീൎന്നു* ഞാൻ ദൈവത്തി ൭ ന്റെ എവൻഗെലിയൊനെ നിങ്ങൾക്ക വെറുതെ പ്രസംഗിച്ചതു കൊണ്ട നിങ്ങൾ ഉയൎത്തപ്പെടെണ്ടുന്നതിന്നായിട്ട ഞാൻ എന്നെ ത ന്നെ താഴ്ത്തുകയതിനാൽ ഞാൻ ഒരു കുററം ചെയ്തിട്ടുണ്ടൊ* നി ൮ ങ്ങൾക്കശ്രുശ്രൂഷ ചെയ്യാനായിട്ട ഞാൻ മററസഭകളെ കവൎന്ന(അ വരൊട) ശമ്പളം വാങ്ങികൊണ്ടിരിക്കുന്നു ഞാൻ നിങ്ങളുടെ അടു ക്കൽ ഇരുന്ന മുട്ടുണ്ടായപ്പൊഴും ഞാൻ ആൎക്കും ഭാരമായിരുന്നിട്ടി ല്ല* എന്തെന്നാൽ മക്കെദൊനിയായിൽനിന്ന വന്നിട്ടുള്ള സ ൯ ഹൊദരന്മാർ എനിക്കുള്ള കുറവിനെ നികത്തി വിശെഷിച്ചും ഞാൻ നിങ്ങൾക്ക ഭാരമായിരിക്കാതെ ഞാൻ സകലത്തിലും എ ന്നെ തന്നെ കാത്തു ഇനികാക്കുകയും ചെയ്യും* അഖായായിലെ ൧൦ പ്രദെശങ്ങളിൽ എനിക്ക ഒരം പുകഴ്ച നിൎത്തപ്പെടുകയില്ല എന്ന എങ്കൽ ക്രിസ്തുവിന്റെ സത്യം ഉണ്ട* എന്തുകൊണ്ട ഞാൻ നിങ്ങളെ ൧൧ സ്നെഹിക്കായ്കകൊണ്ടൊ ദൈവം അറിയുന്നു* എന്നാൽ തങ്ങൾ പുക ൧൨ ഴ്ച പറയുന്നതിൽ തങ്ങൾ ഞങ്ങളെ പൊലെ തന്നെ കണ്ടെത്ത പ്പെടെണ്ടുന്നതിന്ന സമയത്തെ ഇഛിക്കുന്നവരിൽനിന്ന ഞാൻ സമയത്തെ ഖണ്ഡിച്ചുകളവാനായിട്ട ഞാൻ ചെയ്യുന്നതിനെഞാൻ ചെയ്യും* എന്തുകൊണ്ടെന്നാൽ ഇപ്രകാരമുള്ളവർ കള്ള അപ്പൊ ൧൩ സ്തൊലന്മാരും തങ്ങളെ ക്രിസ്തുവിന്റെ അപ്പൊസ്തൊലന്മാരായിട്ട വെഷം ധരിപ്പിക്കുന്ന വഞ്ചന പ്രവൃത്തിക്കാരുമാകുന്നു* ആശ്ച ൧൪ ൎയ്യമല്ല എന്തുകൊണ്ടെന്നാൽ സാത്താൻതാൻ തന്നെ വെളിച്ച ത്തിന്റെ ഒരു ദൂതനായിട്ട വെഷം ധരിക്കപ്പെടുന്നുവല്ലൊ* അ ൧൫ തുകൊണ്ട അവന്റെ ശുശ്രൂഷക്കാരും നീതിയുടെ ശുശ്രൂഷക്കാരാ

യിട്ട വെഷം ധരിക്കപ്പെട്ടാൽ വലുതായിട്ടുള്ള കാൎയ്യമല്ല അവരു
ടെ അവസാനം അവരുടെ ക്രിയകൾക്ക തക്കവണ്ണം ഇരിക്കും*
൧൬ ഞാൻ പിന്നെയും പറയുന്നു ഒരുത്തനും എന്നെ ബുദ്ധിയില്ലാ
ത്തവനെന്ന നിരൂപിക്കരുത അപ്രകാരമായാൽ ഞാനും കുറ
ഞ്ഞൊന്ന ആത്മ പ്രശംസ ചെയ്വാനായിട്ട എന്നെ ഒരു ബുദ്ധിയി
൧൭ ല്ലാത്തവനെപൊലെ എങ്കിലും കൈക്കൊൾവിൻ* ഞാൻ പറ
യുന്നത കൎത്താവിൻ പ്രകാരം പറയുന്നില്ല ആത്മപ്രശംസയുടെ
൧൮ ഈ നിശ്ചയത്തിൽ ബുദ്ധിഹീനതയൊടെ എന്നപൊലെ അത്രെ
൧൮ പലരും ജഡപ്രകാരം പുകഴ്ത്തുന്നതുകൊണ്ട ഞാനും പുകഴ്ത്തും*
൧൯ എന്തെന്നാൽ നിങ്ങൾ തന്നെ ബുദ്ധിമാന്മാരാകകൊണ്ട നിങ്ങൾ ബു
൨൦ ദ്ധിയില്ലാത്തവരൊട സന്തൊഷത്തൊടെ സഹിക്കുന്നു* എ
ന്തെന്നാൽ ഒരുത്തൻ നിങ്ങളെ അടിമപ്പെടുത്തുന്നു എങ്കിലും ഒ
രുത്തൻ നിങ്ങളെ ഭക്ഷിച്ചുകളയുന്നു എങ്കിലും ഒരുത്തൻ (നി
ങ്ങൾക്കുള്ളതിൽനിന്ന) എടുത്തുകൊള്ളുന്നു എങ്കിലും ഒരുത്തൻ ത
ന്നെതാൻ ഉയൎത്തുന്നു എങ്കിലും ഒരുത്തൻ നിങ്ങളെ മുഖത്തടിക്കു
൨൧ ന്നു എങ്കിലും നിങ്ങൾ സഹിക്കുന്നുവല്ലൊ* ഞങ്ങൾ ബലഹീനന്മാരാ
യിതീൎന്നിരുന്നു എന്നപൊലെ ഞാൻ അവമാനത്തെ സംബന്ധിച്ച
പറയുന്നു എന്നാൽ ഒരുത്തൻ എതിലെങ്കിലും തുനിഞ്ഞാൽ ഞാൻ
൨൨ ബുദ്ധികെടായി പറയുന്നു അതിൽ ഞാനും തുനിയുന്നു* അവർ
എബ്രായക്കാരാകുന്നുവൊ ഞാൻ അങ്ങിനെ തന്നെ ആകുന്നു അ
വർ ഇസ്രാഎൽക്കാരാകുന്നുവൊ ഞാൻ അങ്ങിനെ തന്നെ ആകു
ന്നു അവർ അബ്രഹാമിന്റെ സന്തതിയാകുന്നുവൊ ഞാൻ അങ്ങി
൨൩ നെ ആകുന്നു* അവർ ക്രിസ്തുവിന്റെ ശുശ്രൂഷക്കാരാകുന്നുവൊ
(ഞാൻ ബുദ്ധിയില്ലാത്തവനെ പൊലെ പറയുന്നു) ഞാൻ അധി
കമാകുന്നു ഞാൻ അദ്ധ്വാനങ്ങളിൽ എററം അധികം കൊണ്ട അ
ടികളിൽ അവധി കൂടാതെ കാരാഗൃഹങ്ങളിൽ എററം അധികം
൨൪ മരണങ്ങളിൽ പല പ്രാവശ്യം ആയി* യെഹൂദന്മാരാൽ ഞാൻ
൨൫ ഒന്നു കുറെ നാല്പത (അടി) അഞ്ചു പ്രാവശ്യം കൊണ്ടു* ഞാൻ
മൂന്നു പ്രാവശ്യം കൊലുകൾ കൊണ്ട അടിക്കപ്പെട്ടു ഒരു പ്രാവശ്യം
ഞാൻ കല്ലെറുകൊണ്ടു മൂന്ന പ്രാവശ്യം ഞാൻ കപ്പൽചെതത്തിൽ
൨൬ അകപ്പെട്ടു ഒരു രാപകൽ ഞാൻ അഗാധത്തിൽ കഴിച്ചു* എ
റിയ പ്രാവശ്യം വഴിയാത്രകളിലും വെള്ളങ്ങളിലെ അപകടങ്ങളി
ലും കള്ളന്മാരുടെ അപകടങ്ങളിലും സ്വജാതിക്കാരാലുണ്ടായ അപ
കടങ്ങളിലും പുറജാതിക്കാരാലുണ്ടായ അപകടങ്ങളിലും നഗരത്തി
ലെ അപകടങ്ങളിലും വനത്തിലെ അപകടങ്ങളിലും സമുദ്രത്തി
ലെ അപകടങ്ങളിലും കള്ള സഹൊദരന്മാരുടെ ഇടയിലുള്ള അപ
൨൭ കടങ്ങളിലും* പ്രയത്നത്തിലും വരുത്തത്തിലും പലപ്രാവശ്യം
ജാഗരണങ്ങളിലും വിശപ്പിലും ദാഹത്തിലും പല പ്രാവശ്യം ഉ
൨൮ പവാസങ്ങളിലും കുളിരിലും നഗ്നതയിലും* പുറത്തുള്ള കാ

ഴ്ചുങ്ങൾ കൂടാതെ ദിനംപ്രതിയും എന്റെ മെൽ വരുന്നത എല്ലാ സഭകളുടെയും വിചാരം* ആര ക്ഷീണനാകയും ഞാൻ ക്ഷീ ൨൯ ണനല്ലാതെ ഇരിക്കയും ചെയ്യുന്നുവൊ ആര വിരുദ്ധപ്പെടുകയും ഞാൻ ജ്വലിക്കാതെ ഇരിക്കയും ചെയ്യുന്നുവൊ* ഞാൻ പുകഴ്ത്തി ൩൦ പറഞ്ഞെ കഴിവു എങ്കിൽ എന്റെ ശക്തിഹീനതകളെ സംബന്ധിച്ച കാൎയ്യങ്ങളെ കുറിച്ച പുകഴ്ത്തി പറഞ്ഞു കൊള്ളാം* എ ൩൧ന്നന്നെക്കും സ്തോത്രം ചെയ്യപ്പെട്ടിരിക്കുന്ന ദൈവവും നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ പിതാവുമായവൻ ഞാൻ അസത്യം പറയുന്നില്ല എന്ന അറിയുന്നു* ദമസ്കൊസിൽ അറെത്ത ൩൨ സ എന്ന രാജാവിന്റെ കീഴുള്ള പ്രമാണി എന്നെ പിടിപ്പാൻ ഇഛിച്ചിട്ട ദമസ്കീയക്കാരുടെ നഗരത്തെ കാവലാക്കി കാത്തു* അപ്പൊൾ ഞാൻ കിളിവാതിലിൽകൂടി ഒരു കൊട്ടയിൽ മതിൽ ൩൩ വഴിയായി ഇറക്കി വിടപ്പെടുകയും അവന്റെ കൈകളിൽനിന്ന ഓടിപ്പൊകയും ചെയ്തു*

## ൧൨ അദ്ധ്യായം

൧ അവൻ തന്റെ അപ്പൊസ്തൊലസ്ഥാനത്തെ തന്റെ അറിയിപ്പുകളാലല്ല.—൯ തന്റെ ബലഹീനതകളാലത്രെ എന്ന പ്രശംസിച്ചു.—൧൧ ഒരം ആത്മ പ്രശംസ ചെയ്വാൻ അവർ സംഗതി വരുത്തിയതുകൊണ്ടു അവരെ കുററപ്പെടുത്തി പറയുന്നത.

പുകഴ്ത്തി പറയുന്നത എനിക്ക പ്രയൊജനമുള്ളതല്ല സത്യം എന്നാൽ ഞാൻ കൎത്താവിന്റെ ദൎശനങ്ങളിലെക്കും അറിയിപ്പുകളിലെക്കും വരും* പതിന്നാല സംവത്സരംമുമ്പെ ക്രിസ്തുവിങ്കൽ ഒരു ൨ മനുഷ്യനെ ഞാൻ അറിഞ്ഞു (ശരീരത്തൊടു കൂടിയൊ ഞാൻ അറിയുന്നില്ല ശരീരത്തൊടു കൂടാതെയൊ ഞാൻ അറിയുന്നില്ല ദൈവം അറിയുന്നു) ഇപ്രകാരമുള്ളവൻ മൂന്നാമത്തെ സ്വൎഗ്ഗത്തൊളം കരയെററപ്പെട്ടു* വിശെഷിച്ചും ഇപ്രകാരമുള്ള മനുഷ്യനെ ഞാൻ ൩ അറിഞ്ഞു (ശരീരത്തൊടു കൂടിയൊ ശരീരത്തൊടു കൂടാതെയൊ ഞാൻ അറിയുന്നില്ല ദൈവം അറിയുന്നു)* അവൻ പറദൈസ ൪ യിലെക്ക കരയെററപ്പെടുകയും മനുഷ്യന പറവാൻ ന്യായമില്ലാതെ ചൊല്ലിക്കൂടാതെയുള്ള വചനങ്ങളെ കെൾക്കയും ചെയ്തു എന്നാകുന്നു* ഇപ്രകാരമുള്ളവനെ കുറിച്ച ഞാൻ പുകഴ്ത്തി പറ ൫ യും എന്നാലും ഞാൻ എന്റെ ശക്തിഹീനതകളിൽ അല്ലാതെ എന്നെ കുറിച്ചു തന്നെ ഞാൻ പുകഴ്ത്തി പറകയില്ല* പുകഴ്ത്തി ൬ പറവാൻ എനിക്ക മനസ്സുണ്ടായിരുന്നാലും ഞാൻ ബുദ്ധിയില്ലാത്തവനാകയില്ലല്ലൊ എന്തുകൊണ്ടെന്നാൽ ഞാൻ സത്യത്തെ പറയും എന്നാൽ യാതൊരുത്തനും എന്നെ കാണുകയൊ എങ്കൽനിന്ന കെൾക്കയൊ ചെയ്യുന്നതിൽ അധികം അവൻ എന്നെ കുറിച്ച നി

൭ ശ്രുപിക്കാതെ ഇരിപ്പാൻ ഞാൻ ക്ഷമിക്കുന്നു* വിശെഷിച്ച അ
റിയിപ്പുകളുടെ ശ്രെഷ്ടതയാൽ ഞാൻ അധികമായി ഉയൎത്തപ്പെ
ടാതെ ഇരിപ്പാൻ എനിക്ക ഒരു മുള്ള ജഡത്തിൽ തരപ്പെട്ടു ഞാൻ
അധികമായി ഉയൎത്തപ്പെടാതെ ഇരിപ്പാൻ എന്നെ കിഴുക്കുവാ
൮ നായിട്ട സാത്താന്റെ ഒരു ദൂതൻ തന്നെ* ഇതിന്നായിട്ട ഞാൻ
കൎത്താവിനൊട ഇത എന്നെ വിട്ടുപൊകെണമെന്ന മൂന്നു പ്രാവ
൯ ശ്യം അപെക്ഷിച്ചു* എന്നാറെ അവൻ എന്നൊടു പറഞ്ഞു എ
ന്റെ കൃപ നിനക്ക മതി എന്തുകൊണ്ടെന്നാൽ എന്റെ ശക്തി അ
ശക്തിയിൽ നിവൃത്തിക്കപ്പെട്ടിരിക്കുന്നു അതുകൊണ്ട ക്രിസ്തുവി
ന്റെ ശക്തി എന്റെ മെൽ അധിവസിക്കെണ്ടുന്നതിന്ന ഞാൻ
എന്റെ ശക്തിഹീനതകളിൽ എററവും പ്രസാദത്തൊടും കൂടി
൧൦ വിശെഷാൽ പുകഴ്ച പറയും* ആയതുകൊണ്ട ഞാൻ ശക്തി
ഹീനതകളിലും നിന്ദകളിലും ആവശ്യങ്ങളിലും പീഡകളിലും ക്രി
സ്തുവിന്റെ നിമിത്തമായിട്ട ഞെരുക്കങ്ങളിലും ഇഷ്ടപ്പെടുന്നു എന്തു
കൊണ്ടെന്നാൽ ഞാൻ എപ്പൊൾ ശക്തിയില്ലാത്തവനാകുന്നുവൊ
൧൧ അപ്പൊൾ തന്നെ ഞാൻ ശക്തിയുള്ളവനാകുന്നു* ഞാൻ പുകഴ്ച
പറഞ്ഞുകൊണ്ട ബുദ്ധിയില്ലാത്തവനായിതീൎന്നു നിങ്ങൾ ഇതിന്ന
എന്നെ നിൎബ്ബന്ധിച്ചിരിക്കുന്നു എന്തെന്നാൽ നിങ്ങളാൽ ഞാൻ
പ്രശംസിക്കപ്പെടെണ്ടുന്നതാകുന്നു എന്തെന്നാൽ ഞാൻ ഒന്നുമില്ല
എങ്കിലും മഹാ പ്രധാനന്മാരായ അപ്പൊസ്തൊലന്മാരെക്കാൾ ഞാൻ
൧൨ ഒന്നിലും കുറവുള്ളവനല്ല* ഒരു അപ്പൊസ്തൊലന്റെ അടയാ
ളങ്ങൾ നിങ്ങളുടെ ഇടയിൽ സകല ക്ഷമയൊടും അടയാളങ്ങളൊ
ടും അത്ഭുതങ്ങളൊടും മഹാ ശക്തികളൊടും നടത്തിക്കപ്പെട്ടു സ
൧൩ ത്യം* ഞാൻ തന്നെ നിങ്ങൾക്ക ഭാരമാകാതെ ഇരുന്നു എന്ന
ല്ലാതെ നിങ്ങൾ മററ സഭകളെക്കാൾ കുറവുള്ളവരായിരുന്നത എ
൧൪ ന്ത എന്നൊട ഈ അന്യായത്തെ ക്ഷമിച്ചുകൊള്ളെണം* കണ്ടാ
ലും മൂന്നാം പ്രാവശ്യം നിങ്ങളുടെ അടുക്കൽ വരുവാൻ ഞാൻ ഒരു
ങ്ങിയിരിക്കുന്നു ഞാൻ നിങ്ങൾക്ക ഭാരമല്ലാതെ ഇരിക്കയും ചെയ്യും
എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങൾക്കുള്ളതിനെ അല്ല നിങ്ങളെ
അത്രെ അപെക്ഷിക്കുന്നത എന്തെന്നാൽ മാതാപിതാക്കന്മാൎക്ക മ
ക്കളല്ല മക്കൾക്ക മാതാപിതാക്കന്മാർ അത്രെ സമ്പാദിച്ചു വെക്കെണ്ടു
൧൫ ന്നത* എന്നാൽ എത്ര അധികം ഞാൻ നിങ്ങളെ സ്നെഹിക്കുന്നു
വൊ അത്രയും കുറെച്ച ഞാൻ സ്നെഹിക്കപ്പെട്ടാലും ഞാൻ മഹാ ന
ല്ല മനസ്സൊടെ നിങ്ങളുടെ ആത്മാക്കൾക്ക വെണ്ടി വ്യയം ചെയ്കയും
൧൬ വ്യയമാകയും ചെയ്യും* എന്നാൽ അങ്ങിനെ ഇരിക്കട്ടെ ഞാൻ
നിങ്ങളെ ഭാരപ്പെടുത്തീട്ടില്ല എന്നായും കൌശലക്കാരനായിരുന്ന
൧൭ തുകൊണ്ട ഞാൻ നിങ്ങളെ വഞ്ചനയൊടെ പിടിച്ചു* ഞാൻ നി
ങ്ങളുടെ അടുക്കൽ അയച്ചവരിൽ വല്ലവൻ മൂലമായിട്ടും നിങ്ങളിൽ
൧൮ നിന്ന ലാഭമെണ്ടാക്കിയൊ* ഞാൻ തീത്തൂസിനൊട അപെക്ഷിച്ചു

(അവനൊട) കൂടെ ഒരു സഹൊദരനെയും അയച്ചു തിത്തൂസ നിങ്ങളിൽനിന്ന യാതൊരു ലാഭവുമുണ്ടാക്കിയൊ ഞങ്ങൾ ഒരു ആത്മാവിലും ഒരു കാലടികളിലും നടന്നില്ലയൊ* ൧൯ പിന്നെയും ഞങ്ങൾ നിങ്ങളൊട ഒഴികഴിവു പറയുന്നു എന്ന നിങ്ങൾ നിരൂപിക്കുന്നുവൊ ഞങ്ങൾ ദൈവത്തിന്റെ മുമ്പാക ക്രിസ്തുവിങ്കൽ പറയുന്നു എന്നാൽ പ്രിയമുള്ളവരെ ഞങ്ങൾ സകലത്തെയും നിങ്ങളുടെ സ്ഥിതിക്കായിട്ടു ചെയ്യുന്നു* ൨൦ എന്തെന്നാൽ ഞാൻ വരുമ്പൊൾ നിങ്ങളെ എനിക്കു മനസ്സുള്ള പ്രകാരം കാണാതെയും ഞാൻ നിങ്ങൾക്കു മനസ്സുള്ള പ്രകാരം കാണപ്പെടാതെയും ഇരിക്കുമെന്നും വിവാദങ്ങൾ അസൂയകൾ കൊപങ്ങൾ കലഹങ്ങൾ കുരളകൾ മന്ത്രങ്ങൾ ചീർക്കലുകൾ ശല്യങ്ങൾ ഇവ ഉണ്ടാകും എന്നും* ൨൧ പിന്നെയും ഞാൻ വരുമ്പൊൾ എന്റെ ദൈവം നിങ്ങളുടെ ഇടയിൽ എന്നെ താഴ്ത്തുകയും മുമ്പെ തന്നെ പാപം ചെയ്തിട്ടും തങ്ങൾ ചെയ്തു അശുദ്ധിക്കായിക്കൊണ്ടും വെശ്യാദൊഷത്തിന്നായിക്കൊണ്ടും കാമവികാരത്തിന്നായിക്കൊണ്ടും അനുതപിക്കാതെ ഇരുന്നിട്ടുമുള്ളവരെ പലരെ കുറിച്ചും ഞാൻ സങ്കടപ്പെടുകയും ചെയ്യും എന്നും വെച്ചു ഞാൻ ഭയപ്പെടുന്നു*

## ൧൩. അദ്ധ്യായം

൧ ദുഷ്ടതയുള്ള പാപികളെ അവൻ ആക്ഷെപിക്കുന്നത.—൫ അവരുടെ വിശ്വാസത്തെ ശൊധന ചെയ്യെണമെന്ന അവൎക്ക അവൻ ഉപദെശിക്കുന്നത.

൧ ഈ മൂന്നാം പ്രാവശ്യം ഞാൻ നിങ്ങളുടെ അടുക്കൽ വരുന്നു രണ്ടു മൂന്നു സാക്ഷികളുടെ വായാൽ സകല വചനവും സ്ഥിരപ്പെടും* ൨ ഞാൻ പിന്നെയും വന്നാൽ ക്ഷമിക്കയില്ല എന്ന നിങ്ങളൊട മുമ്പെ പറഞ്ഞു കൂടിയുള്ളവൻ എന്നപൊലെ രണ്ടാം പ്രാവശ്യം മുമ്പെ കൂട്ടി പറകയും ചെയ്യുന്നു ഇപ്പൊൾ ദൂരത്താകകൊണ്ടു മുൻ പാപം ചെയ്തവൎക്കും മറ്റെല്ലാവൎക്കും ഞാൻ എഴുതുകയും ചെയ്യുന്നു* ൩ അതെന്തുകൊണ്ടെന്നാൽ നിങ്ങൾക്കായിട്ടു ശക്തിയില്ലാത്തവനാകാതെ നിങ്ങളിൽ ശക്തിയുള്ളവനാകുന്ന ക്രിസ്തു എങ്കൽ പറയുന്നതിന നിങ്ങൾ ഒരു സാക്ഷിയെ അപെക്ഷിക്കുന്നുവല്ലൊ* ൪ എന്തുകൊണ്ടെന്നാൽ അവൻ അശക്തിയാൽ കുരിശിങ്കൽ തറെക്കപ്പെട്ടു എങ്കിലും അവൻ ദൈവത്തിന്റെ ശക്തിയാൽ ജീവിച്ചിരിക്കുന്നു അപ്രകാരം ഞങ്ങളും അവങ്കൽ ശക്തിയില്ലാത്തവരാകുന്നു എന്നായും ഞങ്ങൾ അവനൊട കൂടി നിങ്ങളിലെക്കു ദൈവത്തിന്റെ ശക്തിയാൽ ജീവിച്ചിരിക്കും* ൫ നിങ്ങൾ വിശ്വാസത്തിലിരിക്കുന്നുവൊ എന്ന നിങ്ങളെ തന്നെ പരീക്ഷിച്ചു നൊക്കുവിൻ നിങ്ങളെ തന്നെ ശൊധന ചെയ്വിൻ നിങ്ങൾ കൊള്ളരുതാത്തവരല്ല എങ്കിൽ യെശു ക്രിസ്തു നിങ്ങളിൽ ഇരിക്കുന്നു എന്ന നിങ്ങളെ തന്നെ അറിയുന്നില്ലയൊ*

൬ എന്നാലൊ ഞങ്ങൾ കൊള്ളരുതാത്തവരല്ല എന്ന നിങ്ങൾ അറി
൭ യുമെന്ന ഞാൻ ആശപ്പെടുന്നു* വിശെഷിച്ച നിങ്ങൾ ഒരു ദൊ
ഷത്തെയും ചെയ്യാതെ ഇരിക്കെണമെന്ന ഞാൻ ദൈവത്തൊടെ
പ്രാൎത്ഥിക്കുന്നു ഞങ്ങൾ കൊള്ളാകുന്നവരായി കാണപ്പെടെണ്ടുന്ന
തിന്നല്ല ഞങ്ങൾ കൊള്ളരുതാത്തവർ എന്നപൊലെ ഇരുന്നാലും
൮ നിങ്ങൾ നല്ലതിനെ ചെയ്യെണ്ടുന്നതിന്നത്രെ ആകുന്നത* എന്തെ
ന്നാൽ ഞങ്ങൾക്ക സത്യത്തിന്ന വിരൊധമായിട്ട ഒന്നിനെയും ചെ
൯ യ്യകൂടാ സത്യത്തിന്ന വെണ്ടി മാത്രം ആം* എന്തെന്നാൽ ഞങ്ങൾ
ശക്തിയില്ലാത്തവരായും നിങ്ങൾ ശക്തിയുള്ളവരായുമിരിക്കു
മ്പൊൾ ഞങ്ങൾ സന്തൊഷിക്കുന്നു ഇതിനെയും ഞങ്ങൾ ആഗ്രഹി
൰ ക്കുന്നു നിങ്ങളുടെ പൂൎണ്ണതയെ തന്നെ* ആയതുകൊണ്ട നാശത്തി
ന്നായിട്ടല്ല സ്ഥിരീകരണത്തിന്നായിട്ട തന്നെ കൎത്താവ എനിക്ക ത
ന്നിരിക്കുന്ന അധികാര പ്രകാരം ഞാൻ കൂടിയിരുന്ന കഠിനപ്പെ
ടാതെ ഇരിപ്പാൻ ദൂരത്തിരിക്കകൊണ്ട ഇവ കാൎയ്യങ്ങളെ എഴുതുന്നു*
൰൧ ഒടുക്കം സഹൊദരന്മാരെ സൌഖ്യമായിരിപ്പിൻ പൂൎണ്ണതപ്പെട്ടിരി
പ്പിൻ ആശ്വാസപ്പെട്ടിരിപ്പിൻ എക മനസ്സൊടിരിപ്പിൻ സമാ
ധാനത്തൊടിരിപ്പിൻ അപ്പൊൾ സ്നെഹത്തിന്റെയും സമാധാന
൰൨ ത്തിന്റെയും ദൈവമായവൻ നിങ്ങളൊടു കൂടിയിരിക്കും* ത
മ്മിൽ തമ്മിൽ ഒരു പരിശുദ്ധ ചുംബനം കൊണ്ട വന്ദിച്ചു കൊൾ
൰൩ വിൻ* പരിശുദ്ധന്മാരെല്ലാവരും നിങ്ങളെ വന്ദിക്കുന്നു*
൰൪ കൎത്താവായ യെശു ക്രിസ്തുവിന്റെ കൃപയും ദൈവത്തിന്റെ സ്നെഹ
വും പരിശുദ്ധാത്മാവിന്റെ സംസൎഗ്ഗവും നിങ്ങളൊട എല്ലാവരൊ
ടും കൂട ഇരിക്കട്ടെ ആമെൻ

## അപ്പൊസ്തൊലനായ പൌലുസ

## ഗലാത്തിയക്കാൎക്ക എഴുതിയ

## ലെഖനം

### ൧ അദ്ധ്യായം

൧ അവർ വെഗത്തിൽ തന്നെയും എവൻഗെലിയൊനെയും ഉപെക്ഷിച്ച എന്ന വെച്ച അവൻ ആശ്ചൎയ്യപ്പെടുന്നത.—൧൧ ആയതിനെ അവൻ മനുഷ്യരിൽ നിന്നല്ല ദൈവത്തിൽനിന്ന തന്നെ ഗ്രഹിച്ചത.

മനുഷ്യരിൽനിന്നല്ല മനുഷ്യരാലും അല്ല യെശു ക്രിസ്തുവിനാലും അവനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചവനായി പിതാവായ ദൈവത്താലും തന്നെ ഒര അപ്പൊസ്തൊലനായ പൌലുസും* ൨ എന്നൊടു കൂടയുള്ള സകല സഹൊദരന്മാരും ഗലാത്തിയായിലുള്ള സഭകൾക്ക (എഴുതുന്നത)* ൩ പിതാവായ ദൈവത്തിങ്കൽനിന്നും നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിങ്കൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവുമുണ്ടായ്വരട്ടെ* ൪ ഇവൻ താൻ നമ്മെ ഇപ്പൊഴുള്ള ദുഷ്ടതയുള്ള ലൊകത്തിൽനിന്ന വെർപ്പെടുത്തെണ്ടുന്നതിന്ന നമ്മുടെ പിതാവായ ദൈവത്തിന്റെ ഇഷ്ടപ്രകാരം നമ്മുടെ പാപങ്ങൾക്ക വെണ്ടി തന്നെത്താൻ കൊടുത്തു* ൫ അവന്ന മഹത്വം എന്നെന്നെക്കും ഉണ്ടായ്വരട്ടെ ആമെൻ* ൬ നിങ്ങളെ ക്രിസ്തുവിന്റെ കൃപയിലെക്ക വിളിച്ചവനിൽനിന്ന മറ്റൊര എവൻഗെലിയൊനിലെക്ക നിങ്ങൾ ഇത്ര വെഗത്തിൽ മറിഞ്ഞതുകൊണ്ട ഞാൻ അതിശയപ്പെടുന്നു* ൭ അത മറ്റൊന്നല്ല എങ്കിലും നിങ്ങളെ വ്യാകുലപ്പെടുത്തുകയും ക്രിസ്തുവിന്റെ എവൻഗെലിയൊനെ മറിച്ചുകളവാൻ ഇഛ്ശിക്കയും ചെയ്യുന്നവർ ചിലർ ഉണ്ട* ൮ എന്നാൽ ഞങ്ങൾ ആകട്ടെ സ്വൎഗ്ഗത്തിങ്കൽനിന്ന ഒരു ദൈവദൂതൻ ആകട്ടെ ഞങ്ങൾ നിങ്ങൾക്ക പ്രസംഗിച്ചിട്ടുള്ളതിനെ അല്ലാതെ മറ്റൊര എവൻഗെലിയൊനെ നിങ്ങൾക്ക പ്രസംഗിച്ചാൽ അവൻ ശാപമുള്ളവനാകട്ടെ* ൯ ഞങ്ങൾ മുൻ പറഞ്ഞതുപൊലെ തന്നെ ഇപ്പൊൾ ഞാൻ പിന്നെയും പറയുന്നു യാതൊരുത്തനും നിങ്ങൾ പരിഗ്രഹിച്ചിട്ടുള്ളതിനെ അല്ലാതെ മറ്റൊര എവൻഗെലിയൊനെ നിങ്ങൾക്ക പ്രസംഗിച്ചാൽ അവൻ ശാപമുള്ളവനാകട്ടെ* ൧൦ എന്തുകൊണ്ടെന്നാൽ ഞാൻ ഇപ്പൊൾ മനുഷ്യരെയൊ ദൈവത്തെയൊ അനുസരിപ്പിക്കുന്നത അല്ലെങ്കിൽ ഞാൻ മനുഷ്യരെ പ്രസാദിപ്പിപ്പാൻ അന്വെഷിക്കുന്നുവൊ ഞാൻ ഇനി മനുഷ്യരെ പ്രസാദിപ്പിച്ചാൽ ക്രിസ്തുവിന്റെ ശുശ്രൂഷക്കാരനായിരിക്കയില്ലല്ലൊ* ൧൧ എന്നാൽ സഹൊദരന്മാരെ എന്നാൽ പ്രസംഗിക്കപ്പെട്ട എവൻഗെലിയൊൻ മനുഷ്യ പ്രകാരമുള്ളതല്ല എന്ന ഞാൻ നിങ്ങളൊടു

൰൨ അറിയിക്കുന്നു* എന്തെന്നാൽ ഞാൻ അതിനെ മനുഷ്യനിൽ നിന്ന പരിഗ്രഹിച്ചിട്ടുമില്ല യെശു ക്രിസ്തുവിന്റെ അറിയിപ്പിനാൽ

൰൩ അല്ലാതെ ഞാൻ ഉപദെശപ്പെട്ടിട്ടുമില്ല* എന്തെന്നാൽ ഞാൻ ദൈവത്തിന്റെ സഭയെ അളവില്ലാതെ പീഡിപ്പിച്ച അതിനെ

൰൪ ക്ഷയിപ്പിക്കയും* എന്റെ പിതാക്കന്മാരുടെ പാരമ്പര്യ ന്യായങ്ങളെ കുറിച്ച മഹാ ഉഷ്ണമുള്ളവനായി എന്റെ സ്വജാതിയിൽ എന്റെ പ്രായത്തിൽ ഉള്ളവരെ പലരെക്കാളും യെഹൂദ മതത്തിൽ നന്നായി ശീലിച്ചവനാകയും ചെയ്തു എന്നുള്ള പ്രകാരം ഞാൻ യെഹൂദ മതത്തിൽ മുമ്പെ നടന്ന നടപ്പിന്റെ സംഗതി നിങ്ങൾ കെ

൰൫ ട്ടിട്ടുണ്ടല്ലൊ* എന്നാൽ എന്റെ മാതാവിന്റെ ഗൎഭത്തിൽനിന്ന എന്നെ വെർതിരിക്കയും തന്റെ കൃപയാൽ എന്നെ വിളിക്കയും

൰൬ ചെയ്തിട്ടുള്ള ദൈവത്തിന* തന്റെ പുത്രനെ ഞാൻ പുറജാതികളുടെ ഇടയിൽ പ്രസംഗിപ്പാൻ തക്കവണ്ണം എങ്കൽ അവനെ പ്രത്യക്ഷനാക്കുവാൻ ഇഷ്ടം തൊന്നിയപ്പൊൾ ഉടനെ ഞാൻ ജഡ

൰൭ ത്തൊടും രക്തത്തൊടും വിചാരിച്ചില്ല* എനിക്കു മുമ്പെ അപ്പൊസ്തൊലന്മാരായിരുന്നവരുടെ അടുക്കൽ യെറുശലമിലെക്ക പുറപ്പെട്ടു പൊയതുമില്ല ഞാൻ അറാബിയായിലെക്ക പുറപ്പെട്ടു പൊകയും പിന്നെയും ദമസ്കൊസിലെക്ക തിരിച്ചുപൊരികയും അ

൰൮ ത്രെ ചെയ്തത* പിന്നെ മൂന്നു വൎഷം കഴിഞ്ഞ ശെഷം ഞാൻ പത്രൊസിനെ കാണെണ്ടുന്നതിന്ന യെറുശലമിലെക്ക പൊയി അ

൰൯ വന്റെ അടുക്കൽ പതിനഞ്ച ദിവസം പാൎത്തു* എന്നാൽ കൎത്താവിന്റെ സഹൊദരനായ യാക്കൊബിനെ അല്ലാതെ അ

൨൰ പ്പൊസ്തൊലന്മാരിൽ മറ്റൊരുത്തനെയും ഞാൻ കണ്ടില്ല* വിശെഷിച്ചും ഞാൻ നിങ്ങൾക്ക എഴുതുന്ന കാൎയ്യങ്ങളൊ കണ്ടാലും ദൈ

൨൰൧ വത്തിന്റെ മുമ്പാക ഞാൻ അസത്യം പറയുന്നില്ല* അതിന്റെ ശെഷം ഞാൻ സുറിയായുടെയും കിലിക്കിയായുടെയും ദെ

൨൰൨ ശങ്ങളിലെക്ക വന്നു* എന്നാൽ യെഹൂദിയായിൽ ക്രിസ്തുവിങ്കലുള്ള

൨൰൩ സഭകൾക്ക ഞാൻ മുഖപരിചയമില്ലാത്തവനായിരുന്നു* മുമ്പെ നമ്മെ പീഡിപ്പിച്ചവൻ താൻ മുമ്പെ ഇല്ലായ്മ ചെയ്തു വിശ്വാസത്തെ ഇപ്പൊൾ പ്രസംഗിക്കുന്നു എന്നുള്ളതിനെ മാത്രം അവർ

൨൰൪ കെട്ടിരുന്നതെയുള്ളു* അവർ എങ്കൽ ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്തു*

## ൨ അദ്ധ്യായം

൧ താൻ പിന്നെയും യെറുശലമിലെക്ക പൊയി എന്നും ഇന്നതുകൊണ്ട എന്നും അവൻ പറയുന്നത.—൰൪ പ്രവൃത്തികളാലല്ല വിശ്വാസത്താൽ തന്നെ ഉള്ള നീതീകരണത്തിന്റെ സംഗതി.—൨൰ ഇങ്ങിനെ നീതീകരിക്കപ്പെടുന്നവർ പാപത്തിൽ വസിക്കുന്നില്ല എന്നുള്ളത.

പിന്നെ പതിന്നാലു വൎഷം കഴിഞ്ഞ ശെഷം ഞാൻ ബൎന്നബാ

സിനൊടു കൂടി പിന്നെയും യെറുശലമിലെക്ക പുറപ്പെട്ടു പൊയി
തീത്തുസിനെയും കൂട്ടിക്കൊണ്ടു പൊയി* ഞാൻ ദൈവ അറിയി ൨
പ്പുകൊണ്ടു തന്നെ പുറപ്പെട്ടു ചെല്ലുകയും ഞാൻ പുറജാതിക്കാരു
ടെ ഇടയിൽ പ്രസംഗിക്കുന്ന എവൻഗെലിയൊനെ അവൎക്കും
ഞാൻ ഓടുന്നത എങ്കിലും ഓടിയത എങ്കിലും ഒരു പ്രകാരത്തി
ലും വ്യൎത്ഥമായി ഭവിക്കാതെ ഇരിപ്പാനായിട്ടു രഹസ്യമായിട്ടു ശ്രു
തിപ്പെട്ടവൎക്കും വിവരം അറിയിക്കയും ചെയ്തു* എന്നാലും ഗ്രെ ൩
ക്കനായി എന്നൊടു കൂടിയിരുന്ന തീത്തുസ ചെല എല്ലാൻ നിൎബ
ന്ധിക്കപ്പെട്ടതുമില്ല* അതും ഉപായത്തൊടെ അകത്തു കടത്ത ൪
പ്പെട്ട കള്ള സഹൊദരന്മാരുടെ നിമിത്തമായിട്ടു ആകുന്നു ഇവർ
നമ്മെ അടിമപ്പെടുത്തുവാനായിട്ടു യെശു ക്രിസ്തുവിങ്കൽ നമുക്കുണ്ടാ
കുന്ന നമ്മുടെ സ്വാതന്ത്ര്യത്തെ ഒററു നൊക്കുവാനായിട്ടു ഗൂഢ
മായി കടന്നു വന്നു* എവൻഗെലിയൊന്റെ സത്യം നിങ്ങളൊ ൫
ടു കൂട സ്ഥിരമായിരിക്കെണ്ടുന്നതിന്ന ഇവൎക്ക ഞങ്ങൾ ഒരു നാഴി
കപൊലും അനുസരണത്താൽ ഇടകൊടുത്തിട്ടില്ല* എന്നാൽ ൬
വിശെഷമായി പ്രമാണിക്കപ്പെട്ടവരുടെ സംഗതിയൊ അവർ
മുമ്പെ എതു പ്രകാരമുള്ളവരായിരുന്നു എങ്കിലും എനിക്ക വെണ്ടുവ
തില്ല (ദൈവം മനുഷ്യന്റെ മുഖപക്ഷത്തെ പരിഗ്രഹിക്കുന്നില്ല)
എന്തുകൊണ്ടെന്നാൽ പ്രമാണിക്കപ്പെട്ടവർ എനിക്ക ഒന്നും അധിക
പ്പെടുത്തിട്ടില്ല* എന്നാൽ മറു പക്ഷമായി ചെലാകൎമ്മത്തിന്റെ ൭
(എവൻഗെലിയൊൻ) പത്രൊസിങ്കൽ ഭരമെല്പിക്കപ്പെട്ടതുപൊ
ലെ ചെലയില്ലായ്മയുടെ എവൻഗെലിയൊൻ എങ്കൽ ഭരമെല്പിക്ക
പ്പെട്ടു എന്ന അവർ കണ്ടാറെയും* (എന്തുകൊണ്ടെന്നാൽ ചെല ൮
യുടെ അപ്പൊസ്തൊലത്വത്തിന്ന പത്രൊസിങ്കൽ വ്യാപരിച്ചവൻ
പുറജാതിക്കാൎക്കായിക്കൊണ്ടു എങ്കലും വ്യാപരിച്ചു)* എനിക്ക നൽ ൯
കപ്പെട്ട കൃപയെ തൂണുകളായി കാണപ്പെട്ട യാക്കൊബും കെഫാ
സും യൊഹന്നാനും അറിഞ്ഞാറെയും അവർ എനിക്കും ബൎന്ന
ബാസിന്നും ഞങ്ങൾ പുറജാതികളുടെ അടുക്കലെക്കും അവർ ചെ
ലാ കൎമ്മത്തിലെക്കും പൊകുവാൻ തക്കവണ്ണം അന്യൊന്യതക്ക വ
ലത്തു കൈകളെ തന്നു* ഞങ്ങൾ ദരിദ്രന്മാരെ മാത്രം ഓൎത്തു ൧൦
കൊള്ളണമെന്ന അവർ പറഞ്ഞു ആയതിനെ ചെയ്വാൻ ഞാൻ
ജാഗ്രതയുള്ളവനുമായിരുന്നു*

പിന്നെ പത്രൊസ അന്തിയൊക്കിയായിലെക്ക വന്നപ്പൊൾ അ ൧൧
വൻ കുററപ്പെടുവാനുള്ളവനായിരുന്നതുകൊണ്ടു ഞാൻ അഭിമുഖ
മായി അവനൊടെ നെരിട്ടു നിന്നു* എന്തുകൊണ്ടെന്നാൽ യാക്കൊ ൧൨
ബിന്റെ അടുക്കൽനിന്ന ചിലർ വരുന്നതിന്ന മുമ്പെ അവൻ പു
റജാതിക്കാരൊടു കൂടി ഭക്ഷിച്ചു എന്നാൽ അവർ എത്തിയതി
ന്റെ ശെഷം അവൻ ചെലയുള്ളവരെ ഭയപ്പെട്ടിട്ടു പിൻ ഒഴി
ഞ്ഞു വെർപിരിഞ്ഞുകൊൾകയും ചെയ്തു* മറെറുള്ള യെഹൂദന്മാ ൧൩

രും അവനൊട്ടു കൂടി അപ്രകാരം തന്നെ വ്യാപ്തി ചെയ്തിരുന്നു
എന്നതുകൊണ്ട ബർന്നബാസും അവരുടെ വ്യാപ്തിയാൽ കൂടി വല
൧൪ ഞ്ഞു പൊയി* എന്നാൽ അവർ എവൻഗെലിയൊൻെറ സത്യ
ത്തിൻ പ്രകാരം നെരായിട്ട നടക്കുന്നില്ല എന്ന ഞാൻ കണ്ടാറെ
എല്ലാവരുടെയും മുമ്പാക ഞാൻ പത്രൊസിനൊട്ടു പറഞ്ഞു യെ
ഹൂദനായിരിക്കുന്ന നീ യെഹൂദ മൎയ്യാദയായിട്ടല്ല പുറജാതി മ
ൎയ്യാദയായിട്ട നടക്കുന്നു എങ്കിൽ നീ പുറജാതിക്കാരെ യെഹൂദ മ
൧൫ ൎയ്യാദയായിട്ട നടപ്പാൻ എന്തിന നിൎബന്ധിക്കുന്നു* പുറജാതി
ക്കാരിൽനിന്നുള്ള പാപികളല്ല സ്വഭാവത്താൽ തന്നെ യെഹൂദന്മാ
൧൬ രാകുന്ന നാം* യെശു ക്രിസ്തുവിങ്കലുള്ള വിശ്വാസത്താൽ അല്ലാ
തെ ന്യായ പ്രമാണത്തിൻെറ ക്രിയകളാൽ ഒരു മനുഷ്യൻ നീതി
മാനാക്കപ്പെടുന്നില്ല എന്ന അറിഞ്ഞിരിക്കകൊണ്ട നാമും ന്യായപ്ര
മാണത്തിൻെറ ക്രിയകളാലല്ല ക്രിസ്തുവിങ്കലുള്ള വിശ്വാസത്താൽ
തന്നെ നാം നീതിമാന്മാരാക്കപ്പെടെണ്ടുന്നതിന്ന യെശു ക്രിസ്തുവിങ്കൽ
വിശ്വസിച്ചു അതെന്തുകൊണ്ടെന്നാൽ ന്യായ പ്രമാണത്തിൻെറ ക്രി
൧൭ യകളാൽ ഒരു ജഡവും നീതിയുള്ളതാക്കപ്പെടുകയില്ല* എന്നാൽ
ക്രിസ്തുവിനാൽ നീതികരിക്കപ്പെടുവാനായിട്ട നാം അനെഷിക്കു
മ്പൊൾ നാം തന്നെയും പാപികളായി കാണപ്പെടുന്നു എങ്കിൽ ഇ
തുകൊണ്ട ക്രിസ്തു പാപത്തിൻെറ ശുശ്രൂഷക്കാരനാകുന്നുവൊ അത
൧൮ അരുതെ* എന്തുകൊണ്ടെന്നാൽ ഞാൻ ഇടിച്ചുകളഞ്ഞവയെ
ഞാൻ പിന്നെയും പണി ചെയ്യുന്നു എങ്കിൽ ഞാൻ എന്നെ ത
൧൯ ന്നെ ഒരു ലംഘനക്കാരനാക്കി തീൎക്കുന്നു വല്ലൊ* എന്നാൽ ദൈ
വത്തിന്നായി ജീവിക്കെണ്ടുന്നതിന്നായിട്ട ഞാൻ ന്യായപ്രമാണത്തി
൨൦ ന്ന ന്യായ പ്രമാണംകൊണ്ട മരിച്ചു* ഞാൻ ക്രിസ്തുവിനൊട കൂടി
കുരിശിങ്കൽ തറെക്കപ്പെട്ടിരിക്കുന്നു എന്നാലും ഞാൻ ജീവിച്ചിരി
ക്കുന്നു എങ്കിലും ഞാനല്ല ക്രിസ്തു അത്രെ എങ്കൽ ജീവിച്ചിരിക്കുന്നു
ത വിശെഷിച്ചും ഞാൻ ഇപ്പൊൾ ജഡത്തിൽ ജീവിച്ചിരിക്കുന്നത
എന്നെ സ്നെഹിക്കയും എനിക്ക വെണ്ടി തന്നെ താൻ എല്പിക്കയും
ചെയ്തവനായി ദൈവത്തിൻെറ പുത്രനായവങ്കലുള്ള വിശ്വാസ
൨൧ ത്താൽ തന്നെ ഞാൻ ജീവിച്ചിരിക്കുന്നു* ഞാൻ ദൈവത്തി
ൻെറ കൃപയെ തൃജിച്ചുകളയുന്നില്ല എന്തുകൊണ്ടെന്നാൽ ന്യായപ്ര
മാണത്താൽ നീതികരണം ഉണ്ടാകുന്നു എങ്കിൽ അപ്പൊൾ ക്രിസ്തു
വെറുതെ മരിച്ചു*

## ൩ അദ്ധ്യായം

൧ അവർ വിശ്വാസത്തെ ഉപെക്ഷിച്ച ന്യായ പ്രമാണത്തിൽ ആ
ശ്രയിക്കുമാറായത എന്തുകൊണ്ടെന്ന അവൻ ചൊദിക്കുന്നത —
൭ വിശ്വസിക്കുന്നവർ നീതിയുള്ളവരാക്കപ്പെട്ടും അബ്രഹാമി
നൊട്ടു കൂടി അനുഗ്രഹിക്കപ്പെട്ടും ഇരിക്കുന്ന എന്നുള്ളത.

ബുദ്ധിയില്ലാത്ത ഗലാത്തിയക്കാരെ സത്യത്തെ അനുസരിക്കാ

തെ ഇരിപ്പാൻ നിങ്ങളെ ഭ്രമിപ്പിച്ചവൻ ആര നിങ്ങളുടെ ഇടയിൽ
കുരിശിങ്കൽ തറെക്കപ്പെട്ടവനായി യെശു ക്രിസ്തു നിങ്ങളുടെ കണ്ണു
കൾക്ക മുമ്പാക സ്പഷ്ടമായി പ്രകാശിക്കപ്പെട്ടുവല്ലൊ* ഇതിനെ മാ ൨
ത്രം നിങ്ങളിൽനിന്ന ഗ്രഹിപ്പാൻ എനിക്ക മനസ്സുണ്ട നിങ്ങൾ ആ
ത്മാവിനെ ന്യായ പ്രമാണത്തിന്റെ ക്രിയകളാലൊ വിശ്വാസത്തി
ന്റെ ശ്രവണത്താലൊ പ്രാപിച്ചത* നിങ്ങൾ ഇത്ര ഭൊഷന്മാരാ ൩
കുന്നുവൊ ആത്മാവിൽ ആരംഭിച്ചിട്ട നിങ്ങൾ ഇപ്പൊൾ ജഡത്താൽ
പൂൎണ്ണന്മാരായി തീരുന്നുവൊ* നിങ്ങൾ ഇത്ര കഷ്ടങ്ങളെ വൃഥാ അനു ൪
ഭവിച്ചുവൊ അത വൃഥാ തന്നെ ആകുന്ന എങ്കിൽ* അതുകൊണ്ട നി ൫
ങ്ങൾക്ക ആത്മാവിനെ നൽകുകയും നിങ്ങളുടെ ഇടയിൽ അതിശ
യങ്ങളെ പ്രവൃത്തിക്കയും ചെയ്യുന്നവൻ അതിനെ ന്യായ പ്രമാണ
ത്തിന്റെ ക്രിയകളാലൊ വിശ്വാസത്തിന്റെ കെൾവിയാലൊ
ചെയ്യുന്നത* അബ്രഹാം ദൈവത്തെ വിശ്വസിക്കയും അത അവ ൬
ന്ന നീതിയായി കണക്കിടപ്പെടുകയും ചെയ്ത പ്രകാരം തന്നെ ആകു
ന്നു* ആകയാൽ വിശ്വാസത്തൊടെ ഉള്ളവരൊ ആയവർ അബ്ര ൭
ഹാമിന്റെ മക്കളാകുന്ന എന്ന അറിഞ്ഞുകൊൾവിൻ* വിശെഷി ൮
ച്ചും ദൈവം വിശ്വാസംകൊണ്ട പുറജാതിക്കാരെ നീതിയുള്ളവരാ
ക്കുമെന്ന വെദവാക്യം മുമ്പിൽ കൂട്ടികണ്ടിട്ട നിങ്കൽ സകലജാതിക
ളും അനുഗ്രഹിക്കപ്പെടുമെന്ന പറഞ്ഞ അബ്രഹാമിന്ന മുമ്പെ എ
വൻഗെലിയൊനറിയിച്ചു* എന്നതുകൊണ്ട വിശ്വാസത്തൊടെ ഉ ൯
ള്ളവർ വിശ്വാസമുള്ള അബ്രഹാമിനൊട കൂടി അനുഗ്രഹിക്കപ്പെ
ടുന്നു* എന്തുകൊണ്ടെന്നാൽ ന്യായ പ്രമാണത്തിന്റെ ക്രിയക ൧൦
ളൊടെ ഉള്ളവർ അത്രയും ശാപത്തിൽ ഉൾപ്പെട്ടിരിക്കുന്നു അ
തെന്തുകൊണ്ടെന്നാൽ ന്യായ പ്രമാണ പുസ്തകത്തിൽ എഴുതപ്പെട്ട
കാൎയ്യങ്ങളെ ഒക്കയും ചെയ്യാനായി അവയിൽ സ്ഥിരമായി നില്ക്കാ
ത്തവനെല്ലാം ശപിക്കപ്പെട്ടവനാകുന്നു എന്ന എഴുതിയിരിക്കുന്നു*
എന്നാൽ ന്യായ പ്രമാണത്താൽ ഒരുത്തനും ദൈവത്തിന്റെ മു ൧൧
മ്പാക നീതിമാനാക്കപ്പെടുന്നില്ല എന്നുള്ളത സ്പഷ്ടമായിരിക്കുന്നു
എന്തെന്നാൽ നീതിമാൻ വിശ്വാസംകൊണ്ട ജീവിച്ചിരിക്കും*
എന്നാൽ ന്യായപ്രമാണം വിശ്വാസത്തൊടെ ഉള്ളതല്ല അവയെ ൧൨
ചെയ്യുന്ന മനുഷ്യൻ അവയിൽ ജീവിച്ചിരിക്കും അത്രെ* ക്രിസ്തു ൧൩
നമുക്ക വെണ്ടി ഒരു ശാപമായി തീരുകകൊണ്ട ന്യായപ്രമാണ
ത്തിന്റെ ശാപത്തിൽനിന്ന നമ്മെ വീണ്ടെടുത്തിരിക്കുന്നു എന്തു
കൊണ്ടെന്നാൽ മരത്തിന്മെൽ തൂങ്ങുന്നവനെല്ലാം ശപിക്കപ്പെട്ടവ
നാകുന്നു എന്ന എഴുതിയിരിക്കുന്നു* അബ്രഹാമിന്റെ അനുഗ്ര ൧൪
ഹം പുറജാതികളുടെ മെൽ ക്രിസ്തു യെശു മൂലം വരുവാനായിട്ടും
നാം ആത്മാവിന്റെ വാഗ്ദത്തത്തെ വിശ്വാസംകൊണ്ട കൈക്കൊൾ
വാനായിട്ടും ആകുന്നു* സഹൊദരന്മാരെ ഞാൻ മനുഷ്യന്റെ ൧൫
മൎയ്യാദയായി പറയുന്നു ഒരു മനുഷ്യന്റെ നിയമം അത്രെ ആകു

ന്നത എങ്കിലും അത സ്ഥിരപ്പെട്ടു പൊയാൽ ഒരുത്തനും തള്ളി
൧൬ കളകയൊ അതിനൊടു കൂടി കൂട്ടുകയൊ ചെയ്യുന്നില്ല* എന്നാൽ
അബ്രഹാമിന്നും അവന്റെ സന്തതിക്കും വാഗ്ദത്തങ്ങൾ ചെയ്യ
പ്പെട്ടിരുന്നു സന്തതികൾക്കും എന്ന അനെകത്തെ സംബന്ധിച്ചല്ല
നിന്റെ സന്തതിക്കും എന്ന എകത്തെ സംബന്ധിച്ച അത്രെ അ
൧൭ വൻ പറയുന്നത അത ക്രിസ്തു തന്നെ ആകുന്നു* എന്നാൽ ദൈവ
ത്താൽ ക്രിസ്തുവിങ്കൽ മുമ്പെ സ്ഥിരമാക്കപ്പെട്ട നിയമത്തെ നാനൂ
റു മുപ്പത വൎഷം കഴിഞ്ഞ ശെഷമുണ്ടായ ന്യായപ്രമാണത്തിന്ന
വാഗ്ദത്തത്തെ നിഷ്ഫലമാക്കത്തക്കവണ്ണം തള്ളിക്കളവാൻ കഴികയി
൧൮ ല്ല എന്നുള്ളതിനെ ഞാൻ പറയുന്നു* എന്തെന്നാൽ അവകാ
ശം ന്യായപ്രമാണത്തിൽനിന്ന ആകുന്നു എങ്കിൽ അത പിന്നെ
വാഗ്ദത്തത്തിൽനിന്ന അല്ലല്ലൊ എന്നാൽ ദൈവം അബ്രഹാമി
ന്ന അതിനെ വാഗ്ദത്തത്താൽ കൊടുത്തു*
൧൯ അതുകൊണ്ട ന്യായപ്രമാണം എന്തിന്നായിട്ടാകുന്നു അത വാ
ഗ്ദത്തത്തെ ലഭിച്ച സന്തതി വരുവൊളത്തിന്ന അക്രമങ്ങളുടെ നി
മിത്തം കൂട്ടപ്പെട്ടതും ദൈവദൂതന്മാരാൽ ഒരു മദ്ധ്യസ്ഥന്റെ ക
൨൦ യ്യിൽ കല്പിക്കപ്പെട്ടതും ആയിരുന്നു* എന്നാൽ ഒരു മദ്ധ്യസ്ഥൻ
ഒരുത്തന്റെ മദ്ധ്യസ്ഥനല്ല എന്നാൽ ദൈവം ഒരുവൻ ആകുന്നു*
൨൧ അതുകൊണ്ട ന്യായപ്രമാണം ദൈവത്തിന്റെ വാഗ്ദത്തങ്ങൾക്ക
വിരൊധമായുള്ളതൊ അതല്ല എന്തുകൊണ്ടെന്നാൽ ജീവനെ നൽ
കുവാൻ കഴിയുന്നതായുള്ളൊരു ന്യായപ്രമാണം കൊടുക്കപ്പെട്ടിരു
ന്നു എങ്കിൽ നീതികരണം ന്യായപ്രമാണത്താൽ ഉണ്ടാകുമായിരു
൨൨ ന്നു നിശ്ചയം* എന്നാൽ യെശു ക്രിസ്തുവിങ്കലുള്ള വിശ്വാസം മൂ
ലമായി വാഗ്ദത്തം വിശ്വസിക്കുന്നവൎക്ക നൽകപ്പെടെണ്ടുന്നതിന്ന
വെദവാക്യം സകലരെയും പാപത്തിങ്കീഴെ ഒന്നിച്ച അടെച്ച ക
൨൩ ളഞ്ഞു* എന്നാൽ വിശ്വാസം വരുന്നതിന്ന മുമ്പെ നാം പിന്നെ
വെളിപ്പെടെണ്ടുന്ന വിശ്വാസത്തിന്ന അടയ്ക്കപ്പെട്ടവരായി ന്യായ
൨൪ പ്രമാണത്തിന്ന കീഴിൽ കാക്കപ്പെട്ടിരുന്നു* എന്നതുകൊണ്ട
നാം വിശ്വാസത്താൽ നീതിയുള്ളവരാക്കപ്പെടെണ്ടുന്നതിന്ന ന്യാ
യപ്രമാണം നമ്മെ ക്രിസ്തുവിന്റെ അടുക്കൽ (വഴി നടത്തുവാൻ)
൨൫ നമ്മുടെ ഗുരുവായിരുന്നു* എന്നാൽ വിശ്വാസം വന്നതിന്റെ
ശെഷം നാം പിന്നെ ഒരു ഗുരുവിന്റെ കീഴിൽ ഇരിക്കുന്നില്ല*
൨൬ എന്തുകൊണ്ടെന്നാൽ നിങ്ങളെല്ലാവരും ക്രിസ്തു യെശുവിങ്കലുള്ള വി
൨൭ ശ്വാസം മൂലം ദൈവത്തിന്റെ മക്കളാകുന്നു* എന്തെന്നാൽ നി
ങ്ങളിൽ ക്രിസ്തുവിങ്കലെക്ക ബപ്തിസ്മപ്പെട്ടവർ എല്ലാം ക്രിസ്തുവിനെ
൨൮ ധരിച്ചിരിക്കുന്നു* യെഹൂദനെന്നും ഗ്രെക്കനെന്നും ഇല്ല ദാസനെ
ന്നും സ്വാതന്ത്ര്യക്കാരനെന്നും ഇല്ല ആണെന്നും പെണ്ണെന്നും ഇല്ല
എന്തെന്നാൽ നിങ്ങളെല്ലാവരും ക്രിസ്തു യെശുവിങ്കൽ ഒന്നല്ലൊ
൨൯ ആകുന്നത* വിശെഷിച്ചും നിങ്ങൾ ക്രിസ്തുവിന്നുള്ളവരാകുന്നു എ

കിൽ അപ്പൊൾ നിങ്ങൾ അബ്രഹാമിന്റെ സന്തതിയും വാഗ്ദത്ത
പ്രകാരം അവകാശികളും ആകുന്നു*

൪ അദ്ധ്യായം

൧ ക്രിസ്തു വരുവൊളം നാം ന്യായപ്രമാണത്തിൻ കീഴായിരു
ന്നത.—൫ എന്നാൽ ക്രിസ്തു നമ്മെ വിടിയിച്ചത.—൨൨ നാം
സ്വാതന്ത്ര്യക്കാരത്തിയിൽ അബ്രഹാമിന്റെ മക്കളാകുന്നത.

എന്നാൽ ഞാൻ പറയുന്നു അവകാശിയവൻ സകലത്തിന്നും
യജമാനനായിരുന്നാലും ബാലനായിരിക്കുന്ന കാലത്തൊക്കയും
അവനും ഒരു അടിയാനും ഒട്ടും വ്യത്യാസമില്ല* പിതാവിനാൽ ൨
നിയമിക്കപ്പെട്ട കാലത്തൊളം അവൻ ആചാൎയ്യന്മാൎക്കും വിചാര
ക്കാൎക്കും കീഴായി അത്രെ ഇരിക്കുന്നത* അപ്രകാരം തന്നെ നാ ൩
മും ബാലന്മാരായിരുന്നപ്പൊൾ ലൊകത്തിന്റെ ആദ്യ പീഠികക
ളിൻ കീഴിൽ അടിമപ്പെട്ടവരായിരുന്നു* എന്നാൽ കാലത്തി ൪
ന്റെ നിവൃത്തി വന്നപ്പൊൾ ദൈവം ഒരു സ്ത്രീയിൽനിന്ന ഉണ്ടാ
യവനായി ന്യായപ്രമാണത്തിൻ കീഴിൽ ഉണ്ടായവനായി ത
ന്റെ പുത്രനായവനെ നിയൊഗിച്ച അയച്ചു* അത നാം പു ൫
ത്രസ്വീകാരത്തെ പ്രാപിക്കെണ്ടുന്നതിന്ന ന്യായ പ്രമാണത്തിൻ
കീഴുള്ളവരെ വീണ്ടുകൊൾവാനായിട്ടാകുന്നു* വിശെഷിച്ചും നി ൬
ങ്ങൾ പുത്രന്മാരാകകൊണ്ട അബ്ബാ പിതാവെ എന്ന വിളിക്കുന്ന ത
ന്റെ പുത്രന്റെ ആത്മാവിനെ ദൈവം നിങ്ങളുടെ ഹൃദയങ്ങ
ളിലെക്ക നിയൊഗിച്ച അയച്ചു* എന്നതുകൊണ്ട നീ ഇനി അടി ൭
യാനല്ല പുത്രനത്രെ പുത്രനെന്നാകിൽ അപ്പൊൾ ക്രിസ്തു മൂലമാ
യിട്ട ദൈവത്തിന്റെ ഒരു അവകാശിയും ആകുന്നു* എന്നാലും ൮
അപ്പൊൾ നിങ്ങൾ ദൈവത്തെ അറിയാതെ ഇരുന്ന സമയത്ത
പ്രകൃതികൊണ്ട ദൈവങ്ങളല്ലാത്തവരെ സെവിച്ചിരുന്നു* എ ൯
ന്നാൽ ഇപ്പൊൾ നിങ്ങൾ ദൈവത്തെ അറിഞ്ഞ വിശെഷാൽ ദൈ
വത്താൽ അറിയപ്പെട്ടതിന്റെ ശെഷം ക്ഷീണവും ദാരിദ്ര്യവു
മുള്ള ആദ്യപീഠികകൾക്ക പിന്നെയും നവമായി അടിമപ്പെട്ടിരി
പ്പാൻ മനസ്സായി നിങ്ങൾ പിന്നെയും അവയിലെക്ക തിരിയുന്നത
എങ്ങിനെ* നിങ്ങൾ ദിവസങ്ങളെയും മാസങ്ങളെയും കാലങ്ങളെ ൧൦
യും വൎഷങ്ങളെയും നൊക്കുന്നു* ഞാൻ നിങ്ങൾക്കായി വെറുതെ ൧൧
അദ്ധ്വാനപ്പെട്ടിരിക്കുന്നു എന്ന വെച്ച ഞാൻ നിങ്ങളെ കുറിച്ച ശ
ങ്കപ്പെടുന്നു* സഹൊദരന്മാരെ ഞാൻ നിങ്ങളൊട അപെക്ഷി ൧൨
ക്കുന്നു എന്നെപ്പൊലെ ആകുവിൻ എന്തുകൊണ്ടെന്നാൽ ഞാൻ
നിങ്ങളെ പൊലെ ആകുന്നു നിങ്ങൾ എനിക്ക ഒന്നും അന്യായമാ
യിട്ടുചെയ്തിട്ടില്ല* ഞാൻ ജഡത്തിന്റെ അശക്തിയാൽ നിങ്ങൾ ൧൩
ക്ക ആദിയിങ്കൽ എവൻഗെലിയൊനെ അറിയിച്ചു എന്ന നിങ്ങൾ
അറിയുന്നുവല്ലൊ* എന്റെ ജഡത്തിലുള്ള എന്റെ പരീക്ഷയെ ൧൪
യും നിങ്ങൾ നിന്ദിച്ചതുമില്ല വെറുത്തതുമില്ല ദൈവത്തിന്റെ ദൂത

മ്മതനെ പൊലെ ക്രിസ്തു യെശുവിനെ പൊലെ അത്രെ എന്നെ കൈ
൧൫ കൊണ്ടത* അപ്പൊൾ നിങ്ങളുടെ ഭാഗ്യം എത്രയായിരുന്നു എ
ന്തുകൊണ്ടെന്നാൽ കഴിയുന്നതായിരുന്നു എങ്കിൽ നിങ്ങൾ നിങ്ങളു
ടെ കണ്ണുകളെ ചുഴന്നെടുത്ത എനിക്ക തരുമായിരുന്നു എന്ന
൧൬ ഞാൻ നിങ്ങൾക്ക സാക്ഷിയായായിരിക്കുന്നു* ആകയാൽ ഞാൻ
നിങ്ങളൊട സത്യം പറയുന്നതുകൊണ്ട ഞാൻ നിങ്ങൾക്ക ശത്രു
൧൭ വായി തീൎന്നുവൊ* അവർ നിങ്ങളെ ശുഷ്കാന്തിപ്പെടുത്തുന്നത
നന്നല്ല നിങ്ങൾ അവരെ ശുഷ്കാന്തിപ്പെടുത്തെണ്ടുന്നതിന്ന അവർ
൧൮ നിങ്ങളെ പുറത്ത അടെച്ചുകളവാൻ അത്രെ ഇഛിക്കുന്നത* എ
ന്നാൽ ഞാൻ നിങ്ങളൊട കൂടിയിരിക്കുമ്പൊൾ മാത്രമല്ല എപ്പൊ
൧൯ ഴും നല്ല കാൎയ്യത്തിൽ ശുഷ്കാന്തിയൊടെ ഇരിക്കുന്നത നന്ന* എ
ന്റെ കുഞ്ഞുങ്ങളെ ക്രിസ്തു നിങ്ങളിൽ സ്വരൂപപ്പെടുവൊളത്തിന്ന
൨൦ നിങ്ങൾക്കായിട്ട ഞാൻ ഇനിയും ഗൎഭവെദനപ്പെടുന്നു* ഞാൻ
ഇപ്പൊൾ നിങ്ങളുടെ അടുക്കൽ ഇരിപ്പാനും എന്റെ ശബ്ദത്തെ
മാററിക്കൊൾവാനും എനിക്ക ആഗ്രഹമുണ്ട എന്തുകൊണ്ടെന്നാൽ
ഞാൻ നിങ്ങൾക്കായിട്ട സംശയപ്പെട്ടിരിക്കുന്നു*
൨൧ ന്യായപ്രമാണത്തിൻ കീഴിൽ ഇരിപ്പാൻ ഇഛിക്കുന്ന നിങ്ങൾ
ന്യായപ്രമാണത്തെ കെൾക്കുന്നില്ലയൊ എന്നൊട പറവിൻ*
൨൨ അതെന്തുകൊണ്ടെന്നാൽ അബ്രഹാമിന്ന രണ്ട പുത്രന്മാരുണ്ടായിരു
ന്നു എന്ന, എഴുതപ്പെട്ടിരിക്കുന്നു അടിമസ്ത്രീയിൽനിന്ന ഒരു
൨൩ ത്തൻ സ്വാതന്ത്ര്യമുള്ളവളിൽനിന്ന ഒരുത്തൻ* എന്നാൽ അടി
മസ്ത്രീയിൽനിന്നുള്ളവൻ ജഡപ്രകാരം ജനിച്ചു സ്വാതന്ത്ര്യമുള്ള
൨൪ വളിൽനിന്നുള്ളവൻ വാഗ്ദത്തത്താൽ അത്രെ ഉണ്ടായത* ഈ
കാൎയ്യങ്ങൾ ഒരു സ്സദൃശ്യവാക്കാകുന്നു എന്തെന്നാൽ ഇവർ രണ്ടുനി
യമങ്ങളായവയാകുന്നു അടിമയിലെക്ക ജനിപ്പിക്കുന്നതായി ശീ
൨൫ നാ പൎവ്വതത്തിൽനിന്ന ഒന്ന അത ആഗാറാകുന്നു* എന്തെന്നാൽ
ഈ ആഗാർ അറാബിയായിലുള്ള ശീനാപൎവ്വതമാകുന്നു അത ഇ
പ്പൊൾ ഉള്ള യെറുശലമിന്ന സമമാകുന്നു അത തന്റെ മക്ക
൨൬ ളൊടു കൂടെ അടിമപ്പെട്ടുമിരിക്കുന്നു* എന്നാൽ മെലായുള്ള യെ
റുശലം സ്വാതന്ത്ര്യമുള്ളതാകുന്നു അത നമ്മുടെ എല്ലാവരുടെയും
൨൭ മാതാവാകുന്നു* എന്തുകൊണ്ടെന്നാൽ പ്രസവിക്കാത്ത മച്ചി സ
ന്തൊഷിക്ക പ്രസവവെദനപ്പെടാത്തവളെ ആൎത്ത ശബ്ദിക്ക അ
തെന്തുകൊണ്ടെന്നാൽ പാഴായവൾക്ക പുരുഷനുള്ളവളെക്കാളും എ
൨൮ റെവും അധികം മക്കളുണ്ട എന്ന എഴുതപ്പെട്ടിരിക്കുന്നു* എ
ന്നാൽ നാം സഹൊദരന്മാരെ ഇസ്സാക്കിനെ പൊലെ വാഗ്ദത്ത
൨൯ ത്തിന്റെ മക്കളാകുന്നു* എന്നാൽ അന്ന ജഡപ്രകാരം ജനിച്ച
വൻ ആത്മാവിൻ പ്രകാരം ജനിച്ചവനെ എതുപ്രകാരം പീഡി
൩൦ പ്പിച്ചുവൊ അപ്രകാരം തന്നെ ഇപ്പൊളുമുണ്ട* എന്നാലും വെദ
വാക്യം എന്ത പറയുന്നു അടിമസ്ത്രീയെയും അവളുടെ പുത്രനെ

യും പുറത്താക്കി കളക എന്തുകൊണ്ടെന്നാൽ അടിമസ്ത്രീയുടെ പു
ത്രൻ സ്വാതന്ത്ര്യമുള്ളവളുടെ പുത്രനൊടു കൂടി അവകാശിയായി
രിക്കയില്ല* ആയതുകൊണ്ട സഹൊദരന്മാരെ നാം അടിമസ്ത്രീയു ൩൧
ടെ മക്കൾ അല്ല സ്വാതന്ത്ര്യമുള്ളവളുടെ അത്രെ ആകുന്നത*

## ൫ അദ്ധ്യായം

൧ അവൻ അവരെ അവരുടെ സ്വാതന്ത്ര്യത്തിൽ നില്പാനും—
൩. ചെലാ കൎമ്മത്തെ അല്ല.—൧൩. വിശെഷാൽ സ്നെഹത്തെ
തന്നെ ആചരിപ്പാനും ഉത്സാഹിപ്പിക്കുന്നത.—൧൯. ജഡ
ത്തിന്റെ പ്രവൃത്തികൾ.—൨൨. ആത്മാവിന്റെ ഫലങ്ങൾ.

ആയതുകൊണ്ട ക്രിസ്തു നമ്മെ സ്വാതന്ത്ര്യമാക്കിയ സ്വാതന്ത്ര്യത്തിൽ
സ്ഥിരമായി നില്ക്കയും പിന്നെയും അടിമയുടെ നുകത്തിങ്കലകപ്പെ
ടാതെ ഇരിക്കയും ചെയ്വിൻ* കണ്ടാലും നിങ്ങൾ ചെല ചെയ്യപ്പെട്ടു ൨
ന്നു എങ്കിൽ ക്രിസ്തു നിങ്ങൾക്ക ഒന്നും ഉപകരിക്കയില്ല എന്ന പൌ
ലുസായ ഞാൻ നിങ്ങളൊട പറയുന്നു* എന്നാൽ ചെല ചെയ്യ ൩
പ്പെട്ടവനായ ഒരൊരുത്തനൊട അവനവൻ ന്യായപ്രമാണ
ത്തെ മുഴുവനും ചെയ്വാൻ കടമുള്ളവനാകുന്നു എന്ന ഞാൻ പിന്നെ
യും സാക്ഷീകരിക്കുന്നു* നിങ്ങളിൽ ആരെങ്കിലും ന്യായപ്രമാ ൪
ണത്താൽ നീതിയുള്ളവരാക്കപ്പെടുന്നു എങ്കിൽ നിങ്ങൾക്ക ക്രിസ്തു
നിഷ്ഫലമായിചമയുന്നു നിങ്ങൾ കൃപയിൽനിന്ന വീണിരിക്കുന്നു*
എന്തെന്നാൽ നാം വിശ്വാസത്താൽ നീതിയുടെ ആശാബന്ധത്തി ൫
ന്നായിട്ട ആത്മാവു മൂലം കാത്തിരിക്കുന്നു* എന്തുകൊണ്ടെന്നാൽ ൬
ക്രിസ്തു യെശുവിങ്കൽ ചെല എങ്കിലും ചെലയില്ലായ്മ എങ്കിലും ഒന്നും
ഫലിക്കുന്നില്ല സ്നെഹത്താൽ വ്യാപരിക്കുന്ന വിശ്വാസം അത്രെ*
നിങ്ങൾ നന്നായി ഓടി സത്യത്തെ അനുസരിക്കാതെ ഇരിപ്പാൻ ൭
നിങ്ങളെ ആര വിരൊധിച്ചു* ഒരം അനുസരിപ്പു നിങ്ങളെ വിളി ൮
ച്ചവങ്കൽനിന്ന വരുന്നില്ല* അസാരം പുളിച്ച മാവ കൂമ്പാരത്തെ മു ൯
ഴുവനും പുളിപ്പിക്കുന്നു* നിങ്ങൾ മറ്റൊന്നും ചിന്തിക്കയില്ല എ ൧൦
ന്ന എനിക്ക കൎത്താവിനാൽ നിങ്ങളിൽ നിശ്ചയമുണ്ട എന്നാൽ നി
ങ്ങളെ ചഞ്ചലപ്പെടുത്തുന്നവൻ താൻ ആരായാലും അവന്റെ ശി
ക്ഷാ വിധിയെ ചുമക്കെണ്ടിവരും* വിശെഷിച്ച സഹൊദരന്മാ ൧൧
രെ ഞാൻ ഇനിയും ചെലയെ പ്രസംഗിക്കുന്നു എങ്കിൽ ഞാൻ
ഇനി എന്തിന പീഡയെ അനുഭവിക്കുന്നു അപ്പൊൾ കുരിശിന്റെ
വിരുദ്ധം ഒഴിഞ്ഞു പൊയി* നിങ്ങളെ കലഹപ്പെടുത്തുന്നവർ ൧൨
ഛെദിക്കപ്പെട്ടു പൊകെണമെന്നും എനിക്ക ആഗ്രഹിക്കാം*
എന്തെന്നാൽ സഹൊദരന്മാരെ നിങ്ങൾ സ്വാതന്ത്ര്യത്തിലെക്ക ൧൩
വിളിക്കപ്പെട്ടവരാകുന്നു ഒരം സ്വാതന്ത്ര്യത്തെ ജഡത്തിന്ന കാര
ണമായിട്ട മാത്രം പ്രയൊഗിക്കാതെ സ്നെഹത്താൽ തമ്മിൽതമ്മിൽ
ശുശ്രൂഷ ചെയ്തുകൊൾവിൻ* എന്തെന്നാൽ നിങ്ങൾ അയല്ക്കാ ൧൪
രനെ നിന്നെ പൊലെ തന്നെ സ്നെഹിക്കെണമെന്നുള്ള ഒരം ഒരു

൧൫ വാക്കിൽ ന്യായപ്രമാണമൊക്കയും നിവൃത്തിക്കപ്പെടുന്നു* നിങ്ങൾ തമ്മിൽ തമ്മിൽ കടിച്ചു ഭക്ഷിച്ചു കളയുന്നു എന്നുവരികിൽ ഒരുത്തനാൽ ഒരുത്തൻ സംഹരിക്കപ്പെടാതെ ഇരിപ്പാനായിട്ടു
൧൬ സൂക്ഷിച്ചുകൊൾവിൻ* പിന്നെ ഞാൻ പറയുന്നു ആത്മാവിൽ നടന്നുകൊൾവിൻ എന്നാൽ നിങ്ങൾ ജഡത്തിന്റെ മൊഹത്തെ
൧൭ നിവൃത്തിക്കാതെ ഇരിക്കും* എന്തെന്നാൽ ജഡം ആത്മാവിന്നു വിരൊധമായും ആത്മാവ ജഡത്തിന്ന വിരൊധമായും മൊഹിക്കുന്നു ഇവ തമ്മിൽ തമ്മിൽ പ്രതികൂലമുള്ളവയാകുന്നു എന്നതുകൊ
൧൮ ണ്ടു നിങ്ങൾ ഇച്ശിക്കുന്ന കാൎയ്യങ്ങളെ ചെയ്യാതെ ഇരിക്കുന്നു* നിങ്ങൾ ആത്മാവിനാൽ നടത്തിക്കപ്പെട്ടുവരാകുന്നു എങ്കിൽ നിങ്ങൾ
൧൯ ന്യായപ്രമാണത്തിൻ കിഴുള്ളവരല്ല* എന്നാൽ ജഡത്തിന്റെ ക്രിയകൾ പ്രസിദ്ധങ്ങളാകുന്നു അവ വ്യഭിചാരം വെശ്യാദൊഷം
൨൦ അശുദ്ധി കാമവികാരം* വിഗ്രഹാരാധന ക്ഷുദ്രം പകകൾ വിവാദങ്ങൾ സ്പൎദ്ധകൾ ക്രൊധങ്ങൾ ശണ്ഠകൾ ദുസ്തൎക്കങ്ങൾ വെദവിപ
൨൧ രീതങ്ങൾ* അസൂയകൾ കുലപാതകങ്ങൾ മദ്യപാനങ്ങൾ അതിഭക്ഷണങ്ങൾ മററും ഇപ്രകാരമുള്ളവയും ആകുന്നു ഇപ്രകാരമുള്ള കാൎയ്യങ്ങളെ ചെയ്യുന്നവർ ദൈവത്തിന്റെ രാജ്യത്തെ അവകാശമായിട്ടനുഭവിക്കയില്ല എന്ന ഞാൻ മുമ്പെ പറഞ്ഞതുപൊലെ ഇ
൨൨ പ്പൊളും അവയെ കുറിച്ചു നിങ്ങളൊടു മുമ്പു കൂട്ടി പറയുന്നു* എന്നാൽ ആത്മാവിന്റെ ഫലം സ്നെഹം സന്തൊഷം സമാധാനം ദീൎഘശാന്തത ദയ നന്മ വിശ്വാസം സൌമ്യത പരിപാകം ഇവയാ
൨൩ കുന്നു* ഇപ്രകാരമുള്ളവയ്ക്കു വിരൊധമായി ഒരു ന്യായപ്രമാണ
൨൪ വുമില്ല* എന്നാൽ ക്രിസ്തുവിന്നുള്ളവർ ജഡത്തെ രാഗാദികളൊ
൨൫ ടും മൊഹങ്ങളൊടും കൂടി കുരിശിങ്കൽ തറച്ചിരിക്കുന്നു* നാം ആത്മാവിൽ ജീവിക്കുന്നു എങ്കിൽ ആത്മാവിൽ നടക്കയും ചെയ്യെണം
൨൬ നാം തമ്മിൽ തമ്മിൽ കൊപിപ്പിച്ചും തമ്മിൽ തമ്മിൽ അസൂയപ്പെടുത്തിയും വൃഥാ സ്തുതിക്ക ആഗ്രഹമുള്ളവരാകരുത*

## ൬ അദ്ധ്യായം

൧ അവർ തെററീട്ടുള്ളൊരു സഹൊദരനൊട ശാന്തതയായി നടപ്പാനും,—൬ തങ്ങളുടെ ഉപദെഷ്ടാക്കന്മാൎക്ക ഔദാൎയ്യത്തെ ചെയ്വാനും,—൯ അവർ നന്മ ചെയ്യുന്നതിന്ന മുഷിച്ചിലില്ലാതിരിപ്പാനും അവൻ ഇച്ശിക്കുന്നത.

സഹൊദരന്മാരെ ഒരു മനുഷ്യൻ യാതൊരു അപരാധത്തിലും അകപ്പെടുന്നു എങ്കിൽ ആത്മസംബന്ധമുള്ളവരായ നിങ്ങൾ ഇപ്രകാരമുള്ളവനെ സൌമ്യതയുള്ള ആത്മാവിൽ യഥാസ്ഥാനപ്പെടുത്തികൊൾവിൻ നീയും പരീക്ഷിക്കപ്പെടാതെ ഇരിപ്പാൻ നിന്നെത്ത
൨ ന്നെ വിചാരിച്ചു നൊക്കിക്കൊണ്ടു ഇരിക്കെണം* തമ്മിൽ തമ്മിൽ ഭാരങ്ങളെ വഹിച്ചുകൊൾവിൻ ഇപ്രകാരം ക്രിസ്തുവിന്റെ ന്യായ

പ്രമാണത്തെ നിവൃത്തിയാക്കുകയും ചെയ്യിൻ* എന്തെന്നാൽ ൩
ഒരുത്തൻ താൻ ഒന്നുമല്ലാതെ ഇരിക്കുമ്പൊൾ താൻ തന്നെ ഇന്ന
തെന്ന നിരൂപിച്ചാൽ അവൻ തന്നെ താൻ വഞ്ചിക്കുന്നു* എ ൪
ന്നാൽ ഓരൊരുത്തൻ തന്റെ തന്റെ സ്വന്ത പ്രവൃത്തിയെ ശൊ
ധന ചെയ്യട്ടെ അപ്പൊൾ അവന്ന മറ്റൊരുത്തനിലല്ല തന്നിൽ
തന്നെ ആനന്ദമുണ്ടാകയും ചെയ്യും* എന്തെന്നാൽ ഓരൊരുത്തൻ ൫
അവനവന്റെ സ്വന്ത ഭാരത്തെ വഹിക്കും* വചനത്തിൽ ഉ ൬
പദെശിക്കപ്പെടുന്നവൻ ഉപദെശിക്കുന്നവന സകല നന്മകളിലും
ഭാഗിച്ചു കൊടുക്കട്ടെ* വഞ്ചിക്കപ്പെടരുത ദൈവം പരിഹസിക്ക ൭
പ്പെടുന്നില്ല എന്തെന്നാൽ മനുഷ്യൻ എതിനെ എങ്കിലും വിതെ
ച്ചാൽ അതിനെ അവൻ കൊയ്യുകയും ചെയ്യും* എന്തുകൊണ്ടെ ൮
ന്നാൽ തന്റെ ജഡത്തിന്ന വിതെക്കുന്നവൻ ജഡത്തിൽനിന്ന നാ
ശത്തെ കൊയ്യും എന്നാൽ ആത്മാവിന്ന വിതെക്കുന്നവൻ ആത്മാ
വിൽനിന്ന നിത്യ ജീവനെ കൊയ്യും* വിശെഷിച്ചും നാം നന്മ ൯
ചെയ്യുന്നതിൽ തളൎന്നുപൊകാതെ ഇരിക്ക എന്തെന്നാൽ നാം തള
ൎന്നുപൊകുന്നില്ല എങ്കിൽ നാം തൽ സമയത്തിങ്കൽ കൊയ്യും* അ ൰
തുകൊണ്ട നമുക്ക സമയമുള്ളപ്പൊൾ നാം എല്ലാവൎക്കും വിശെഷാൽ
വിശ്വാസത്തിന്റെ ഭവനക്കാരായുള്ളവൎക്കും നന്മ ചെയ്ക*

ഞാൻ എന്റെ കൈകൊണ്ടു തന്നെ എത്ര വലിയ എഴുത്തു നി ൰൧
ങ്ങൾക്ക എഴുതിയിരിക്കുന്നു എന്ന നിങ്ങൾ കാണുന്നുവല്ലൊ* എത്ര ൰൨
ജനങ്ങൾ ജഡത്തിൽ വെഷവിശെഷം കാട്ടുവാൻ ആഗ്രഹിക്കുന്നു
വൊ അവർ നിങ്ങളെ ചെല ചെയ്തുകൊൾവാൻ ശാസിക്കുന്നത അ
വർ ക്രിസ്തുവിന്റെ കുരിശിനുവെണ്ടി പീഡപ്പെടാതെ ഇരിപ്പാൻ മാ
ത്രമാകുന്നു* എന്തെന്നാൽ ചെല ചെയ്യപ്പെട്ടവർ തന്നെയും ന്യാ ൰൩
യപ്രമാണത്തെ പ്രമാണിച്ചു നടക്കുന്നില്ല അവർ നിങ്ങളുടെ ജഡ
ത്തിൽ പുകഴ്ചു ചെയ്യെണ്ടുന്നതിന്ന നിങ്ങൾ ചെല എറ്റുകൊള്ളെണ
മെന്ന ആഗ്രഹിക്കുന്നതെയുള്ളു* എന്നാൽ നമ്മുടെ കൎത്താവായ ൰൪
യെശു ക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ ഞാൻ പുകഴ്ചു ചെയ്വാൻ
സംഗതി വരരുത അവനാൽ ലൊകം എനിക്കും ഞാൻ ലൊക
ത്തിന്നും കുരിശിങ്കൽ തറെക്കപ്പെട്ടിരിക്കുന്നു* എന്തുകൊണ്ടെ ൰൫
ന്നാൽ ക്രിസ്തു യെശുവിങ്കൽ ചെല എങ്കിലും ചെലയില്ലായ്മ എങ്കി
ലും ഒന്നും ഫലിക്കുന്നില്ല ഒരു പുതിയ സൃഷ്ടി മാത്രം* വിശെ ൰൬
ഷിച്ചും എത്ര ജനങ്ങൾ ഈ പ്രമാണത്തിൻ പ്രകാരം നടക്കുന്നു
വൊ അവരിലും ദൈവത്തിന്റെ ഇസ്രാഎലിലും സമാധാനവും
കരുണയും ഉണ്ടായിരിക്കട്ടെ* ഇനിമെൽ ഒരുത്തനും എനിക്ക ൰൭
വരുത്തമുണ്ടാക്കരുത എന്തെന്നാൽ ഞാൻ കൎത്താവായ യെശു ക്രി
സ്തുവിന്റെ അടയാളങ്ങളെ എന്റെ ശരീരത്തിൽ വഹിച്ചിരിക്കു
ന്നു* സഹൊദരന്മാരെ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ ൰൮
കൃപ നിങ്ങളുടെ ആത്മാവിനൊടു കൂടി ഇരിക്കുമാറാകട്ടെ ആമെൻ

# അപ്പൊസ്തൊലനായ പൌലുസ

# എഫെസിയക്കാൎക്ക എഴുതിയ

# ലെഖനം

## ൧. അദ്ധ്യായം

൧ തിരഞ്ഞെടുപ്പിന്റെയും.—൫ പുത്രസ്വീകാരത്തിന്റെയും സംഗതി.—൧൧ അത മനുഷ്യന്റെ രക്ഷയുടെ ഉറവാകുന്നു എന്നുള്ളത.

ദൈവത്തിന്റെ ഹിതത്താൽ യെശു ക്രിസ്തുവിന്റെ ഒരു അ
പ്പൊസ്തൊലനായ പൌലുസ എഫെസുസിലുള്ള പരിശുദ്ധന്മാൎക്കും
ക്രിസ്തു യെശുവിങ്കൽ വിശ്വാസികളായവൎക്കും (എഴുതുന്നത)*
൨ നമ്മുടെ പിതാവായ ദൈവത്തിങ്കൽനിന്നും കൎത്താവായ യെശു
ക്രിസ്തുവിങ്കൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവും ഉണ്ടാകു
൩ ട്ടെ* ആത്മസംബന്ധമുള്ള സകല അനുഗ്രഹത്തെ കൊണ്ടും സ്വ
ൎഗ്ഗ കാൎയ്യങ്ങളിൽ ക്രിസ്തുവിങ്കൽ നമ്മെ അനുഗ്രഹിച്ചിരിക്കുന്ന ദൈ
വവും നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ പിതാവുമായ
൪ വൻ സ്തുതിക്കപ്പെട്ടവനാകെണം* നാം ശുദ്ധിയുള്ളവരായും സ്നെ
ഹത്തിൽ തന്റെ മുമ്പാക കുറ്റമില്ലാത്തവരായും ഇരിക്കെണ്ടുന്ന
തിന്ന അവൻ ലൊകത്തിന്റെ അടിസ്ഥാനത്തിന്ന മുമ്പെ നമ്മെ
൫ ഇവങ്കൽ തിരഞ്ഞെടുത്തിരിക്കുന്ന പ്രകാരം തന്നെ* നമ്മെ
തനിക്കായിട്ട പുത്രസ്വീകാരത്തിന്ന യെശു ക്രിസ്തു മൂലം തന്റെ മന
൬ സ്സിന്റെ നല്ല ഇഷ്ടപ്രകാരം മുൻ നിശ്ചയിച്ചിരിക്കുന്നത* തന്റെ
കൃപയുടെ മഹത്വത്തിന്റെ യശസ്സിന്നാകുന്നു ആയതിൽ അവൻ
൭ നമ്മെ പ്രിയനായവങ്കൽ ദയപ്പെടുത്തി* ഇവങ്കൽ നമുക്ക ഇവ
ന്റെ രക്തം മൂലം പാപ മൊചനമാകുന്ന വീണ്ടെടുപ്പ അവന്റെ
൮ കൃപയുടെ ധനപ്രകാരം ഉണ്ട* ആയതിൽ അവൻ സകല ജ്ഞാന
ത്തൊടും വിവെകത്തൊടും നമ്മുടെ നെരെ പരിപൂൎണ്ണനായി*
൯ തന്റെ മനസ്സിന്റെ രഹസ്യത്തെ ഞങ്ങളൊട തന്റെ ഉള്ളിൽ
താൻ മുൻ നിശ്ചയിച്ചിട്ടുള്ള തന്റെ നല്ല ഇഷ്ടപ്രകാരം അറിയി
൧൦ ച്ചിരിക്കുന്നു* അത കാലങ്ങളുടെ പൂൎണ്ണതയുടെ വിചാരണയിങ്കൽ
താൻ സ്വൎഗ്ഗത്തിലുള്ളവയെയും ഭൂമിയിങ്കലുള്ളവയെയും ഒക്കയും
ക്രിസ്തുവാകുന്ന ഇവങ്കൽ തന്നെ ഒന്നായിട്ട കൂട്ടി തിക്കെണ്ടുന്നതിന്ന
൧൧ ആകുന്നു* തന്റെ മനസ്സിലെ ആലൊചനപൊലെ തന്നെ സക
ലത്തെയും പ്രവൃത്തിക്കുന്നവന്റെ നിൎണ്ണയപ്രകാരം നാം മുൻ നി
യമിക്കപ്പെട്ടവരാകകൊണ്ട ഇവങ്കലും നമുക്ക ഒരു അവകാശം ലഭി
൧൨ ച്ചിരിക്കുന്നത* ക്രിസ്തുവിങ്കൽ ആദ്യം ആശ്രയിച്ചിരുന്നവരായ ഞ
ങ്ങൾ അവന്റെ മഹത്വത്തിന്റെ യശസ്സിന്നായിട്ടാകെണ്ടുന്നതി
൧൩ ന്ന ആകുന്നു* ഇവങ്കൽ നിങ്ങളും നിങ്ങളുടെ രക്ഷയുടെ എവൻ

ഗെലിയൊനാകുന്ന സത്യ വചനത്തെ കെട്ട ശെഷം (ആശ്രയിച്ചി
രിക്കുന്നു) ഇവകളും വിശ്വസിച്ചിട്ട നിങ്ങൾ വാഗ്ദത്തത്തിന്റെ
പരിശുദ്ധാത്മാവു കൊണ്ട മുദ്രയിടപ്പെട്ടു* ഇത സമ്പാദിക്കപ്പെട്ട ൧൪
അനുഭവത്തിന്റെ വീണ്ടെടുപ്പു വരെയും നമ്മുടെ അവകാശത്തി
ന്റെ അച്ചാരം അവന്റെ മഹത്വത്തിന്റെ യശസ്സിന്നായി ആ
കുന്നു* എന്നതുകൊണ്ട ഞാനും കൎത്താവായ യെശു ക്രിസ്തുവിങ്കൽ ൧൫
നിങ്ങളുടെ വിശ്വാസത്തിന്റെയും പരിശുദ്ധമുള്ളവരിൽ എല്ലാ
വരിലും നിങ്ങൾക്കുള്ള സ്നെഹത്തിന്റെയും വസ്തുത കെട്ടതിന്റെ
ശെഷം* നിങ്ങളെ എന്റെ പ്രാൎത്ഥനകളിൽ ഓൎമ്മചെയ്തു കൊ ൧൬
ണ്ട നിങ്ങൾക്ക വെണ്ടി ഇടവിടാതെ സ്തൊത്രങ്ങളെ ചെയ്യുന്നു* അ ൧൭
ത നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ ദൈവമായി മഹ
ത്വത്തിന്റെ പിതാവായവൻ അവനെ അറിയുന്നതിൽ നിങ്ങൾ
ക്ക ജ്ഞാനത്തിന്റെയും അറിയിപ്പിന്റെയും ആത്മാവിനെ തരെ
ണമെന്നും* നിങ്ങളുടെ ബുദ്ധിയുടെ കണ്ണുകൾ പ്രകാശമാക്കപ്പെ ൧൮
ട്ടിട്ട അവന്റെ വിളിയുടെ ആശാബന്ധം ഇന്നതാകുന്നു എന്നും
പരിശുദ്ധമുള്ളവരിൽ അവന്റെ അവകാശത്തിന്റെ മഹത്വ
ത്തിന്റെ ധനം ഇന്നതാകുന്നു എന്നും* അവന്റെ ബലത്തി ൧൯
ന്റെ ശക്തിയുടെ വ്യാപാര പ്രകാരം വിശ്വസിക്കുന്നവരായ ന
മ്മുടെ നെരെ അവന്റെ ശക്തിയുടെ മഹാ വലിപ്പം ഇന്നതാകുന്നു
എന്നും നിങ്ങൾ അറിയുമാറാകെണമെന്നും (ആകുന്നു)* ഇതി ൨൦
നെ അവൻ ക്രിസ്തുവിനെ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്പിച്ച
പ്പൊൾ അവങ്കൽ നടത്തിക്കയും അവനെ സ്വൎഗ്ഗസ്ഥലങ്ങളിൽ ത
ന്റെ വലത്തു ഭാഗത്തിങ്കൽ* സകല പ്രഭുത്വത്തിന്നും അധി ൨൧
കാരത്തിന്നും ശക്തിക്കും ആധിപത്യത്തിന്നും ഒരം ലൊകത്തിൽ
മാത്രമല്ല വരുവാനുള്ള ലൊകത്തിലും കൂട നാമപ്പെട്ടിരിക്കുന്നഎ
ല്ലാ നാമത്തിന്നും തുലൊം മീതെ ഇരുത്തുകയും* സകലത്തെ ൨൨
യും അവന്റെ പാദങ്ങളുടെ കീഴിൽ ആക്കുകയും അവനെ സഭ
യ്ക്കു സകലത്തിന്നും മീതെ ശിരസ്സായിരിപ്പാൻ കൊടുക്കയും ചെ
യ്തു* ഇത അവന്റെ ശരീരം സകലത്തിലും സകലത്തെയും ൨൩
പൂൎണ്ണതപ്പെടുത്തുന്നവന്റെ പൂൎണ്ണത തന്നെ ആകുന്നു*

## ൨ അദ്ധ്യായം

൧ പ്രകൃതികൊണ്ട നാം ഇന്നതാകുന്നു എന്നും.—൫ കൃപകൊണ്ട
നാം ഇന്നതാകുന്നു എന്നും ഉള്ളത.—൧൦ നല്ല പ്രവൃത്തി
കൾക്കായി നാം സൃഷ്ടിക്കപ്പെടുന്നത.

വിശെഷിച്ചും അക്രമങ്ങളിലും പാപങ്ങളിലും മരിച്ചവരായിരു
ന്ന നിങ്ങളെ (അവൻജീവിപ്പിച്ചിരിക്കുന്നു)* ഇവയിൽ നിങ്ങൾ ൨
കഴിഞ്ഞ കാലത്തിൽ ഒരം പ്രപഞ്ച വഴിപ്രകാരവും ഇപ്പൊൾ
അനുസരക്കെടുള്ള മക്കളിൽ വ്യാപരിക്കുന്ന ആത്മാവായ വായുവി

ന്റെ അധികാരമുള്ള പ്രഭുവിൻ പ്രകാരവും സഞ്ചരിച്ചിരുന്നു*
൩ അവരുടെ ഇടയിൽ ഞങ്ങൾ എല്ലാവരും കഴിഞ്ഞ കാലത്തിൽ
നടന്ന ഞങ്ങളുടെ ജഡത്തിന്റെ മൊഹങ്ങളിൽ ജഡത്തിന്റെയും
മനസ്സിന്റെയും ഇച്ശകളെ സാധിച്ചുകൊണ്ട ഇരുന്ന സ്വഭാവംകൊ
ണ്ട മററുള്ളവരെപ്പൊലെ തന്നെ കൊപത്തിന്റെ മക്കളും ആയി
൪ രുന്നു* എന്നാൽ കരുണയിൽ സമ്പന്നനാകുന്ന ദൈവം താൻ
൫ നമ്മെ സ്നേഹിച്ചിരിക്കുന്ന തന്റെ മഹാ സ്നെഹം കൊണ്ട* നാം
പാപങ്ങളിൽ മരിച്ചവരായിരിക്കുമ്പൊൾ തന്നെ നമ്മെ ക്രിസ്തുവി
നൊടു കൂട ജീവിപ്പിക്കയും (നിങ്ങൾ കൃപയാൽ രക്ഷിക്കപ്പെട്ട
൬ വരാകുന്നു)* നമ്മെ കൂടി എഴുന്നില്പിക്കയും സ്വൎഗ്ഗസ്ഥലങ്ങളിൽ
൭ ക്രിസ്തു യെശുവിൽ കൂടി ഇരുത്തുകയും ചെയ്തിരിക്കുന്നു* അത വ
രുന്ന കാലങ്ങളിൽ അവൻ ക്രിസ്തു യെശുവിനാൽ നമ്മൊടുള്ള ദയ
യിൽ തന്റെ കൃപയുടെ മഹാ ധനത്തെ കാണിക്കെണ്ടുന്നതിന്ന
൮ ആകുന്നു* എന്തുകൊണ്ടെന്നാൽ കൃപകൊണ്ട വിശ്വാസം മൂലം നി
ങ്ങൾ രക്ഷിക്കപ്പെട്ടവരാകുന്നു ഇതും നിങ്ങളിൽനിന്നുള്ളത അല്ല
൯ ദൈവത്തിന്റെ ദാനമാകുന്നു* യാതൊരുത്തനും ആത്മപ്രശം
൧൦ സ പറയാതെ ഇരിപ്പാനായിട്ട പ്രവൃത്തികൾ കൊണ്ട അല്ല* എ
ന്തെന്നാൽ നാം ക്രിസ്തു യെശുവിങ്കൽ നല്ല പ്രവൃത്തികൾക്കായിട്ട
സൃഷ്ടിക്കപ്പെട്ടവരായി അവന്റെ കൃതിയാകുന്നു അവയെ ദൈവം
നാം അവയിൽ നടപ്പാനായിട്ട മുമ്പെ നിശ്ചയിച്ചിരിക്കുന്നു*
൧൧ ആയതുകൊണ്ട നിങ്ങൾ മുമ്പെ ജഡത്തിൽ കൈകൊണ്ട ജഡ
ത്തിൽ ചെയ്യപ്പെടുന്ന ചെല എന്ന പറയപ്പെട്ടതിനാൽ ചെലയി
ല്ലായ്മ എന്ന പറയപ്പെടുന്ന പുറജാതിക്കാരായിരുന്നു എന്ന ഓ
൧൨ ൎത്തുകൊൾവിൻ* അക്കാലത്തിങ്കൽ നിങ്ങൾ ക്രിസ്തുവിനെ കൂടാ
തെയുള്ളവരായും ഇസ്രായെലിന്റെ രാജ്യാവകാശത്തിൽനിന്നന്ന
ന്യന്മാരായും വാഗ്ദത്തത്തിന്റെ നിയമങ്ങളിൽനിന്ന ഇതരന്മാരാ
യും ആശാബന്ധമില്ലാത്തവരായും ഭൂലൊകത്തിൽ ദൈവമില്ലാത്ത
൧൩ വരായും ഇരുന്നു* എന്നാൽ ഇപ്പൊൾ ക്രിസ്തു യെശുവിങ്കൽ മു
മ്പെ ദൂരത്തായിരുന്ന നിങ്ങൾ ക്രിസ്തുവിന്റെ രക്തത്താൽ സമീ
൧൪ പത്താക്കപ്പെട്ടിരിക്കുന്നു* എന്തുകൊണ്ടെന്നാൽ അവൻ നമ്മു
ടെ സമാധാനമാകുന്നു അവൻ രണ്ടിനെയും ഒന്നാക്കി (നമ്മുടെ മദ്ധ്യ
൧൫ ത്തിലെ) ഇടനിരയുള്ള നടുച്ചുവരിനെ ഇടിച്ചു കളഞ്ഞു* നിയ
മങ്ങളൊടു കൂടിയ കല്പനകളുടെ ന്യായപ്രമാണമെന്ന വൈരത്തെ
തന്റെ ജഡത്തിൽ ഇല്ലായ്മ ചെയ്തുകൊണ്ട ഇരിക്കുന്നത അവൻ
സമാധാനത്തെ വരുത്തിക്കൊണ്ട തങ്കൽ തന്നെ രണ്ടുകൊണ്ട ഒരു
൧൬ പുതിയ മനുഷ്യനെ നിൎമ്മിക്കെണ്ടുന്നതിന്നും* വൈരത്തെ അതി
നാൽ നശിപ്പിച്ചിട്ട കുരിശു മൂലം ഒരു ശരീരത്തിൽ താൻ രണ്ടി
നെയും ദൈവത്തൊട യൊജ്യതപ്പെടുത്തെണ്ടുന്നതിന്നും ആകുന്നു*
൧൭ അവൻ വന്ന ദൂരത്തായിരുന്ന നിങ്ങൾക്കും സമീപത്തായിരുന്ന

വക്കും സമാധാനത്തെ പ്രസംഗിക്കയും ചെയ്തു* അത എന്തുകൊ ൧൮
ണ്ടെന്നാൽ അവൻ മൂലമായി നമുക്ക ഇരുവക്കും ഒരആത്മാവിനാൽ
പിതാവിന്റെ അടുക്കൽ ഉപാഗമനം ഉണ്ട* എന്നതുകൊണ്ട ഇനി ൧൯
നിങ്ങൾ അന്യന്മാരും പരദെശികളും അല്ല പരിശുദ്ധന്മാരൊടു
കൂട എക നഗരക്കാരും ദൈവത്തിന്റെ ഭവനക്കാരും അത്രെ
ആകുന്നത* അപ്പൊസ്തൊലന്മാരുടെയും ദീൎഘദൎശിമാരുടെയും ൨൦
അടിസ്ഥാനത്തിന്മെൽ പണി ചെയ്യപ്പെട്ടവരും ആകുന്നു പ്രധാ
നമായുള്ള മൂലക്കല്ല യെശു ക്രിസ്തു തന്നെ ആകുന്നു* അവങ്കൽ വി ൨൧
ട അശെഷം ഒന്നിച്ച നന്നായി ആകൃതിപ്പെട്ടിട്ട കൎത്താവിങ്കൽ
ഒരു പരിശുദ്ധ ദൈവാലയമായി വളരുന്നു* അവങ്കൽ നിങ്ങ ൨൨
ളും ആത്മാവിനാൽ ദൈവത്തിന്റെ വാസസ്ഥലത്തിന്നായ്ക്കൊണ്ട
ഒന്നിച്ച പണി ചെയ്യപ്പെട്ടവരാകുന്നു*

## ൩ അദ്ധ്യായം

പുറജാതിക്കാർ രക്ഷിക്കപ്പെടുമെന്ന മറപൊരുളായുള്ള ര
ഹസ്യം.

ഈ സംഗതിക്കായിട്ട അന്യജാതിക്കാരാകുന്ന നിങ്ങൾക്ക വെ
ണ്ടി പൗലുസായ ഞാൻ യെശു ക്രിസ്തുവിന്റെ ബദ്ധൻ (ആകുന്നു)*
നിങ്ങൾക്കായിട്ട എനിക്ക നൽകപ്പെട്ടിരിക്കുന്ന ദൈവ കൃപയുടെ ൨
വിചാരണയെ നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ* അത അവൻ അറിയി ൩
പ്പുകൊണ്ട എന്നെ ഈ രഹസ്യത്തെ ഗ്രഹിപ്പിച്ചിരിക്കുന്നപ്രകാരമാ
കുന്നു അപ്രകാരം ഞാൻ മുമ്പെ സംക്ഷെപമായി എഴുതീട്ടുണ്ട*
അതുകൊണ്ട നിങ്ങൾ വായിക്കുമ്പൊൾ ക്രിസ്തുവിന്റെ രഹസ്യ ൪
ത്തിൽ എനിക്കുള്ള അറിവിനെ നിങ്ങൾക്ക അറിയാം* ആയ ൫
ത ഇപ്പൊൾ പരിശുദ്ധന്മാരായ അപ്പൊസ്തൊലന്മാരൊടും ദീൎഘദ
ൎശിമാരൊടും ആത്മാവിനാൽ അറിയിക്കപ്പെട്ടിരിക്കുന്ന പ്രകാരം
അന്യകാലങ്ങളിൽ മനുഷ്യ പുത്രന്മാരൊട അറിയിക്കപ്പെട്ടിരുന്നി
ല്ല* അത അന്യജാതിക്കാർ എവൻഗെലിയൊൻ മൂലം കൂട്ടഅവകാ ൬
ശികളും ഒരു ശരീരത്തെ സംബന്ധിച്ചവരും ക്രിസ്തുവിങ്കൽ അവ
ന്റെ വാഗ്ദത്തത്തിന്റെ ഓഹരിക്കാരും ആയി ഭവിക്കും എന്നു
ള്ളതാകുന്നു* അതിന്ന അവന്റെ ശക്തിയുടെ ബലമുള്ള വ്യാ ൭
പാരത്താൽ എനിക്ക നൽകപ്പെട്ട ദൈവ കൃപയുടെ ദാനപ്രകാരം
ഞാൻ ഒരു ദൈവശുശ്രൂഷക്കാരനായി തീൎന്നു* പരിശുദ്ധന്മാ ൮
രിൽ എല്ലാവരിലും എറ്റവും ചെറിയവനിൽ ചെറിയവനാകുന്ന
എനിക്ക ഈ കൃപ നൽകപ്പെട്ടിരിക്കുന്നത ക്രിസ്തുവിന്റെ തെടാവ
തല്ലാതുള്ള ധനത്തെ ഞാൻ പുറജാതികളുടെ ഇടയിൽ പ്രസംഗി
ക്കെണ്ടുന്നതിന്നും* യെശു ക്രിസ്തുവിനെ കൊണ്ട സകലത്തെയും ൯
സൃഷ്ടിച്ചിരിക്കുന്ന ദൈവത്തിങ്കൽ ലൊകത്തിന്റെ ആരംഭം മു
തൽക്ക മറഞ്ഞിരുന്ന രഹസ്യത്തിന്റെ സംസൎഗ്ഗം ഇന്നതാകുന്നു

൧൦ എന്ന സകല ജനങ്ങൾക്കും പ്രകാശിപ്പിക്കെണ്ടുന്നതിന്നും* സ്വ
ൎഗ്ഗസ്ഥലങ്ങളിലുള്ള ആധിപത്യങ്ങൾക്കും അധികാരങ്ങൾക്കും ദൈ
൧൧ വത്തിന്റെ ബഹുവിധമായുള്ള ജ്ഞാനം സഭയാൽ* അവൻ ന
മ്മുടെ കൎത്താവായ യെശു ക്രിസ്തുവിങ്കൽ നിൎണ്ണയിച്ച നിത്യനിൎണ്ണയ
൧൨ പ്രകാരം ഇപ്പൊൾ അറിയപ്പെടുവാനായിട്ടും ആകുന്നു* അ
വങ്കൽ നമുക്ക ധൈൎയ്യവും ഉറപ്പൊടു കൂടി ഉപാഗമനവും അവങ്ക
൧൩ ലുള്ള വിശ്വാസം മൂലം ഉണ്ട* അതുകൊണ്ട നിങ്ങൾക്ക വെണ്ടി എ
നിക്കുള്ള ഉപദ്രവങ്ങളിൽ നിങ്ങൾ ക്ഷീണിക്കരുത എന്ന ഞാൻ
൧൪ അപെക്ഷിക്കുന്നു അത നിങ്ങളുടെ മഹത്വം ആകുന്നു* ഇതിന്റെ
നിമിത്തമായിട്ട ഞാൻ സ്വൎഗ്ഗത്തിലും ഭൂമിയിലും ഉള്ള കുഡുംബം
൧൫ എല്ലാം നാമധെയപ്പെടുന്നതിന്ന കാരണഭൂതനായി* നമ്മുടെ
കൎത്താവായ യെശു ക്രിസ്തുവിന്റെ പിതാവിങ്കലെക്ക എന്റെ മുഴ
൧൬ ങ്കാലുകളെ കുത്തുന്നു* നിങ്ങൾ അവന്റെ ആത്മാവിനാൽ അ
കത്തുള്ള മനുഷ്യനിൽ ശക്തിയൊടെ ബലപ്പെടുവാനായിട്ട അ
വൻ തന്റെ മഹത്വത്തിന്റെ ധനപ്രകാരം നിങ്ങൾക്ക കൃപനൽ
൧൭ കെണമെന്നും* ക്രിസ്തു വിശ്വാസത്താൽ നിങ്ങളുടെ ഹൃദയങ്ങ
ളിൽ വസിക്കുമാറാകെണമെന്നും നിങ്ങൾ സ്നെഹത്തിൽ വെർ
൧൮ ഊന്നുകയും ഉറെക്കപ്പെടുകയും ചെയ്തു* വീതിയും നീളവും ആഴ
വും ഉയരവും ഇന്നിന്നതാകുന്നു എന്ന സകല പരിശുദ്ധന്മാരൊ
൧൯ ടും കൂടി ഗ്രഹിപ്പാനായിട്ടും* അറിവിനെ കവിയുന്നതായി ക്രി
സ്തുവിനുള്ള സ്നെഹത്തെ അറിവാനായിട്ടും പ്രാപ്തന്മാരാകെണമെ
ന്നും നിങ്ങൾ ദൈവത്തിന്റെ സകല പൂൎണ്ണതയാലും പൂൎണ്ണതപ്പെ
൨൦ ടെണമെന്നും ആകുന്നു* എന്നാൽ നാം യാചിക്കയും നിരൂപി
ക്കയും ചെയ്യുന്നതിൽ എല്ലാം എത്രയും മഹാ പരിപൂൎണ്ണമായി ചെ
യ്വാൻ നമ്മിൽ വ്യാപരിക്കുന്ന ശക്തി പ്രകാരം പ്രാപ്തനായുള്ള
൨൧ വന്ന* സഭയിൽ കാലാവസാനം കൂടാതെ എന്നെന്നെക്കും ക്രി
സ്തു യെശു മൂലമായിട്ട അവന്ന മഹത്വം ഉണ്ടാകെണമെ ആമെൻ

## ൪ അദ്ധ്യായം

൧ അവൻ ഐക്യതയ്ക്കു ബുദ്ധി ചൊല്ലുന്നത.—൭ മനുഷ്യൎക്ക ഒരൊ
രൊ ദാനങ്ങൾ ഉണ്ടാകുന്നത ഇന്നതിന്നത എന്നുള്ളത.—൨൦ പ
ഴയ മനുഷ്യൻ അസത്യത്തൊടും വഷളായുള്ള സംസാരത്തൊ
ടും കൂടി ഉപെക്ഷിക്കപ്പെടെണ്ടുന്നതാകുന്നു എന്നുള്ളത.

അതുകൊണ്ട കൎത്താവിങ്കൽ ബദ്ധനായ ഞാൻ നിങ്ങൾ വിളി
൨ ക്കപ്പെട്ടിരിക്കുന്ന വിളിക്ക യൊഗ്യമായിട്ട* സകല മനൊ വിന
യത്തൊടും സൌമ്യതയൊടും ദീൎഘശാന്തതയൊടും തമ്മിൽതമ്മിൽ
൩ സ്നെഹത്തിൽ ക്ഷമിച്ചുകൊണ്ടും* സമാധാന ബന്ധത്തിൽ ആ
ത്മാവിന്റെ ഐക്യതയെ കാത്തുകൊൾവാൻ ശ്രമിച്ചുകൊണ്ടും ന
൪ ടക്കെണമെന്ന ഞാൻ നിങ്ങളൊട അപെക്ഷിക്കുന്നു* നിങ്ങളു

ടെ വിളിയുടെ എകമായുള്ള ആശയിൽ നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ ഒരു ശരീരവും ഒരു ആത്മാവും (ഉണ്ട)* ൫ ഒരു കൎത്താവും ഒരു വിശ്വാസവും ഒരു ബപ്തിസ്മയും* എല്ലാ ൬ വൎക്കും ഒരു ദൈവവും പിതാവും ഉണ്ട അവൻ എല്ലാററിന്നും മീതെയും എല്ലാവരെക്കൊണ്ടും നിങ്ങളിൽ എല്ലാവരിലും ഉള്ളവനാകുന്നു*

എന്നാൽ നമ്മിൽ ഒരൊരുത്തന്ന ക്രിസ്തുവിന്റെ വരത്തിന്റെ ൭ പരിമാണപ്രകാരം കൃപ നൽകപ്പെട്ടിരിക്കുന്നു* അതുകൊണ്ട ൮ അവൻ പറയുന്നു അവൻ ഉയരത്തിങ്കലെക്ക കരെറി പൊയപ്പൊൾ അവൻ അടിമപ്പാടിനെ അടിമയാക്കി കളകയും മനുഷ്യൎക്ക വരങ്ങളെ കൊടുക്കയും ചെയ്തു* (എന്നാൽ അവൻ കരെറി ൯ പൊയി എന്നുള്ളത അവൻ മുമ്പിൽ ഭൂമിയിൽ എററവും താണ പ്രദെശങ്ങളിലെക്ക ഇറങ്ങി എന്നുള്ളത അല്ലാതെ എന്താകുന്നു* ഇറങ്ങിയവൻ സകലത്തെയും പൂൎണ്ണമാക്കുവാനായി മെൽ ലൊക ൧൦ ങ്ങൾക്ക ഒക്കയും മീതെ ദൂരെ കരെറിപ്പൊകയും കൂടി ചെയ്തവൻ തന്നെ ആകുന്നു)* വിശെഷിച്ചും അവൻ ചിലരെ അപ്പൊസ്തൊല ൧൧ ന്മാരായിട്ടും ചിലരെ ദീൎഘദൎശിമാരായിട്ടും ചിലരെ എവൻഗെലിസ്തന്മാരായിട്ടും ചിലരെ ഇടയന്മാരായിട്ടും ഉപദെഷ്ടാക്കന്മാരായിട്ടും തന്നു* അത ശുശ്രൂഷയുടെ പ്രവൃത്തിക്കായിട്ട ക്രിസ്തുവിന്റെ ൧൨ ശരീരത്തിന്റെ സ്ഥിരീകരണത്തിന്നായിട്ട പരിശുദ്ധന്മാരുടെ പൂൎത്തീകരണത്തിന്ന വെണ്ടി* വിശ്വാസത്തിന്റെയും ദൈവ ൧൩ പുത്രന്റെ ജ്ഞാനത്തിന്റെയും ഐക്യതയിൽ നാം എല്ലാവരും ക്രിസ്തുവിന്റെ പൂൎണ്ണതയുടെ വളൎച്ചയുടെ പരിമാണത്തിലെക്ക ഒരു പൂൎണ്ണ മനുഷ്യങ്കലെക്ക എത്തുവൊളത്തിന്ന ആകുന്നു* നാം ൧൪ ഇനിമെലാൽ മനുഷ്യരുടെ കൃത്രിമം കൊണ്ടും അവർ വഞ്ചിപ്പാൻ ഉപായം ചെയ്യുന്ന തന്ത്രം കൊണ്ടും ഒരൊരൊ ഉപദെശ കാററിനാൽ അങ്ങും ഇങ്ങും അലഞ്ഞു വലയുന്ന പൈതങ്ങളാകാതെ* സ്നെഹത്തൊടെ സത്യം സംസാരിച്ചുകൊണ്ട തലയാക ൧൫ ന്ന ക്രിസ്തു എന്നവങ്കലെക്ക സകലത്തിലും വളരെണ്ടുന്നതിന്ന ആകുന്നു* അവങ്കൽനിന്ന യൊഗ്യമായി ഒന്നിച്ച കൂടുകയും ഓരൊ ൧൬ രൊ സന്ധികൾ ഓരൊരൊ ഭാഗത്തിന്റെ പരിമാണത്തിലുള്ള വ്യാപാര ശക്തിപ്രകാരം ഉപകരിക്കുന്നതിനാൽ യൊജ്യതപ്പെടുകയും ചെയ്യുന്ന ശരീരം മുഴുവനും സ്നെഹത്തിൽ തന്റെ ഉറപ്പിന്നായിട്ട തന്നെ ശരീരവൎദ്ധനം വരുത്തുന്നു*

അതുകൊണ്ട ഞാൻ ഇതിനെ പറകയും മററുള്ള പുറജാതി ൧൭ ക്കാർ തങ്ങളുടെ മനസ്സിലെ മായയിൽ നടക്കുന്നതുപൊലെ ഇനി നിങ്ങൾ നടക്കരുത എന്ന കൎത്താവിങ്കൽ സാക്ഷിപ്പെടുത്തുകയും ചെയ്യുന്നു* അവർ ബുദ്ധിയിൽ അന്ധകാരപ്പെട്ടവരായി അവ ൧൮ രുടെ ഹൃദയത്തിലെ അന്ധത ഹെതുവായി അവരിൽ ഉള്ള അറി

യായമൂലം ദൈവത്തിന്റെ ജീവങ്കൽനിന്ന അന്യന്മാരായി*
൧൯ അവർ സ്മരണമില്ലാത്തവരായിരുന്ന സകല മലിനതയെയും അ
ത്യാഗ്രഹത്തൊടു കൂട പ്രവൃത്തിപ്പാൻ കാമത്തിലെക്ക തങ്ങളെ ത
൨൦ ന്നെ എല്പിച്ചിരിക്കുന്നു* എന്നാൽ നിങ്ങൾ ഇപ്രകാരം ക്രിസ്തു
൨൧ വിനെ ഗ്രഹിച്ചിട്ടില്ല* നിങ്ങൾ അവങ്കൽനിന്ന കെൾക്കയും യെ
ശുവിങ്കലുള്ള സത്യപ്രകാരം അവനാൽ ഉപദെശിക്കപ്പെടുകയും
൨൨ ചെയ്തുവല്ലൊ* വഞ്ചനയുള്ള മൊഹങ്ങളിൻ പ്രകാരം വഷളത്വമു
ള്ള പഴയ മനുഷ്യനെ മുമ്പിലത്തെ സംസാരം സംബന്ധിച്ച ഉ
൨൩ പെക്ഷിപ്പാനായിട്ടും* നിങ്ങളുടെ മനസ്സിലെ ആത്മാവിൽ പു
൨൪ തുതാക്കപ്പെടുവാനായിട്ടും* ദൈവത്തിൻ പ്രകാരം നീതിയിലും
സത്യത്തിന്റെ വിശുദ്ധിയിലും സൃഷ്ടിക്കപ്പെട്ടിരിക്കുന്ന പുതിയ മ
നുഷ്യനെ ധരിച്ചുകൊൾവാനായിട്ടും ആകുന്നു*
൨൫ ആയതുകൊണ്ട ഭൊഷ്കിനെ നീക്കികളഞ്ഞ ഓരൊരുത്തൻ ത
ന്റെ തന്റെ അയല്ക്കാരനൊട സത്യം പറവിൻ എന്തെന്നാൽ
൨൬ നാം തമ്മിൽ തമ്മിൽ അവയവങ്ങളാകുന്നു* കൊപപ്പെടുവിൻ
പാപം ചെയ്കയുമരുത സൂൎയ്യൻ നിങ്ങളുടെ കൊപത്തിന്മെൽ
൨൭ അസ്തമിക്കരുത* പിശാചിന്ന സ്ഥലം കൊടുക്കയുമരുത*
൨൮ മൊഷ്ടിച്ചവൻ ഇനിമെൽ മൊഷ്ടിക്കരുത എന്നാൽ വിശെഷാൽ
അവൻ ആവശ്യമുള്ളവന്ന ഭാഗിച്ചുകൊടുപ്പാൻ തനിക്കുണ്ടാകെണ്ടു
ന്നതിന്ന തന്റെ കൈകളെക്കൊണ്ട നല്ലതിനെ പ്രവൃത്തിച്ച അ
൨൯ ദ്ധ്വാനപ്പെടെണം* കെൾക്കുന്നവൎക്ക കൃപയെ ഉണ്ടാക്കുവാനായി
ട്ട ഉപകാരമുള്ള ഉറപ്പിന്നായി നല്ല വാക്കായുള്ളത അല്ലാതെ വ
ഷളായുള്ള ഒരു വാക്കും നിങ്ങളുടെ വായിൽനിന്ന പുറപ്പെടരു
൩൦ ത* നിങ്ങൾ വീണ്ടെടുപ്പിന്റെ ദിവസത്തിങ്കലെക്ക മുദ്രയിടപ്പെ
ട്ടതിന്ന മൂലമായി ദൈവത്തിന്റെ പരിശുദ്ധാത്മാവിനെ ദുഃഖി
൩൧ പ്പിക്കയും അരുത* സകല കൈപ്പും ക്രൊധവും കൊപവും കലമ്പ
ലും ദൂഷണവും സകല ഗൎവ്വത്തൊടും കൂടി നിങ്ങളിൽനിന്ന ഒ
൩൨ ഴിഞ്ഞുപൊകട്ടെ* വിശെഷിച്ചും നിങ്ങൾ തമ്മിൽ തമ്മിൽ ദയ
യുള്ളവരായി മനസ്സലിവുള്ളവരായി ദൈവം ക്രിസ്തുവിന്റെ നി
മിത്തം നിങ്ങളൊടു ക്ഷമിച്ചതുപൊലെ തമ്മിൽ തമ്മിൽ ക്ഷമിക്കു
ന്നവരായി ഇരിപ്പിൻ*

## ൫ അദ്ധ്യായം

൧ അവൻ ധൎമ്മം ചെയ്വാനും.—൩ വെശ്യാദൊഷത്തിൽനിന്ന ഓ
ടികൊൾവാനും ബുദ്ധി ചൊല്ലുന്നത.—൨൨ ഭാൎയ്യമാരുടെയും.
—൨൩ ഭൎത്താക്കന്മാരുടെയും മുറകൾ.

അതുകൊണ്ട നിങ്ങൾ പ്രിയമുള്ള പൈതങ്ങൾ എന്നപൊലെ
൨ ദൈവത്തിന്റെ പിന്നാലെ ചെല്ലുന്നവരാകുവിൻ* വിശെഷി
ച്ചും ക്രിസ്തു നമ്മെ സ്നെഹിക്കയും ഒരു സുഗന്ധ വാസനെക്ക നമുക്കു

വെണ്ടി തന്നെത്താൻ ദൈവത്തിന്ന ഒരു കാഴ്ചയായിട്ടും ബലി
യായിട്ടും എല്പിക്കയും ചെയ്തുപൊലെ തന്നെ നിങ്ങളും സ്നേഹ
ത്തിൽ നടന്നുകൊൾവിൻ*

൩ എന്നാൽ പരിശുദ്ധമുള്ളവൎക്ക യൊഗ്യമാകുന്ന പ്രകാരം വെശ്യാ
ദൊഷവും സകല അശുദ്ധിയും ആകട്ടെ അത്യാഗ്രഹം ആകട്ടെ നി
൪ ങ്ങളുടെ ഇടയിൽ ഒരിക്കലും പെർപ്പെടരുത* മലിനതയും അരു
ത മൂഢസംസാരവും അരുത പരിഹാസവും അരുത ഇവ യൊഗ്യമ
൫ ല്ലാത്ത കാൎയ്യങ്ങളാകുന്ന സ്തൊത്രം മാത്രമെ ആവു* എന്തുകൊണ്ടെ
ന്നാൽ യാതൊരുപരസ്ത്രീ സംഗക്കാരനഎങ്കിലും അശുദ്ധമുള്ളവന
എങ്കിലുംവിഗ്രഹാരാധനക്കാരനാകുന്ന അൎത്ഥാഗ്രഹിക്കഎങ്കിലുംക്രി
സ്തുവിന്റെയും ദൈവത്തിന്റെയും രാജ്യത്തിൽ ഒര അവകാശവു
൬ മില്ല എന്നുള്ളതിനെ നിങ്ങൾ അറിഞ്ഞിരിക്കുന്നു* ഒരുത്തനും നി
ങ്ങളെ വ്യൎത്ഥമായുള്ള വാക്കുകളെക്കൊണ്ടവഞ്ചിക്കരുതഎന്തെന്നാൽ
ഇവ കാൎയ്യങ്ങളുടെ നിമിത്തമായിട്ട ദൈവത്തിന്റെ കൊപം അനു
൭ സരണക്കെടിന്റെ മക്കളുടെമെൽ വരുന്നു* അതുകൊണ്ട നിങ്ങൾ
൮ അവരൊട്ടുകൂട ഒഹരിക്കാരാകരുത* എന്തുകൊണ്ടെന്നാൽ നിങ്ങൾ
മുൻ കാലത്തിൽ അന്ധകാരമായിരുന്നു എന്നാൽ ഇപ്പൊൾ നി
ങ്ങൾ കൎത്താവിങ്കൽ പ്രകാശമാകുന്നു പ്രകാശത്തിന്റെ മക്കൾഎ
൯ ന്നപൊലെ നടന്നുകൊണ്ട* (എന്തെന്നാൽ ആത്മാവിന്റെ ഫ
൧൦ ലം സകല നന്മയിലും നീതിയിലും സത്യത്തിലും ആകുന്നു)* ക
ൎത്താവിന്ന ഇഷ്ടമായിട്ടുള്ളത എത എന്ന നിങ്ങൾ പരീക്ഷിച്ചു നൊ
൧൧ ക്കിക്കൊണ്ടിരിപ്പിൻ* അന്ധകാരത്തിന്റെ നിഷ്ഫലമായുള്ള ക്രിയ
കളൊട്ടുകൂടി അന്യൊന്യതയുള്ളവരാകരുത അവയെവിശെഷാൽ
൧൨ ഭത്സിക്ക മാത്രം ചെയ്യിൻ* എന്തെന്നാൽ അവരാൽ രഹസ്യമാ
യിട്ട ചെയ്യപ്പെടുന്ന കാൎയ്യങ്ങളെ പറവാൻ പൊലും ലജ്ജയായി
൧൩ രിക്കുന്നു* എന്നാൽ ഭത്സിക്കപ്പെടുന്ന കാൎയ്യങ്ങളൊക്കയും വെളി
ച്ചത്താൽ പ്രകാശിപ്പിക്കപ്പെടും എന്തെന്നാൽ പ്രകാശിപ്പിക്കു
൧൪ ന്നതൊക്കയും വെളിച്ചമാകുന്നു* ആയതുകൊണ്ട അവൻ പറ
യുന്നു ഉറങ്ങുന്ന നീ ഉണൎന്ന മരിച്ചവരിൽനിന്ന എഴുനീല്ക്ക എ
൧൫ ന്നാൽ ക്രിസ്തു നിനക്ക പ്രകാശം തരും* അതുകൊണ്ട സൂക്ഷ്മ
൧൬ ത്തൊടെ നടപ്പാൻ നൊക്കുവിൻ* ബൊധഹീനന്മാർ എന്നപൊലെ
അല്ല ബുദ്ധിമാന്മാർ എന്നപൊലെ അത്രെ നാളുകൾ ദൊഷമുള്ള
൧൭ വയാകകൊണ്ട കാലത്തെ വീണ്ടുകൊണ്ടിരിപ്പിൻ* ആയതുകൊ
ണ്ട നിങ്ങൾബുദ്ധിയില്ലാത്തവരാകാതെകൎത്താവിന്റെ ഇഷ്ടം ഇ
൧൮ ന്നപ്രകാരമെന്ന തിരിച്ചറിയുന്നവരാകുവിൻ* വിശെഷിച്ചും
അതിരിക്തമുള്ള മധുവിനാൽ മദപ്പെടരുത എന്നാലും ആത്മാവി
൧൯ നാൽ പൂൎണ്ണപ്പെട്ട* സംകീൎത്തനങ്ങളൊട്ടും കീൎത്തനങ്ങളൊട്ടും
ജ്ഞാനപ്പാട്ടുകളൊട്ടും തമ്മിൽ തമ്മിൽ സംസാരിക്കുന്നവരായിനി
ങ്ങളുടെ ഹൃദയത്തിൽ കൎത്താവിങ്കലെക്ക പാടി സംകീൎത്തനം ചെ

൨൦ യ്യുന്നവരായി* ദൈവവും പിതാവുമായവന്ന നമ്മുടെ കർത്താവാ
യ യെശു ക്രിസ്തുവിന്റെ നാമത്തിൽ എല്ലാപ്പൊഴും സകലത്തിന്നു
൨൧ വെണ്ടിയും സ്തൊത്രം ചെയ്യുന്നവരായി* ദൈവ ഭയത്തൊടെ ത
മ്മിൽ തമ്മിൽ അനുസരിക്കുന്നവരായി ഇരിപ്പിൻ*
൨൨ ഭാൎയ്യമാരായുള്ളൊരെ കൎത്താവിനൊട എന്നപൊലെ നിങ്ങളു
൨൩ ടെ സ്വന്ത ഭൎത്താക്കന്മാരൊട അനുസരിച്ചിരിപ്പിൻ* എന്തു
കൊണ്ടെന്നാൽ ക്രിസ്തു സഭെക്കു തലയായിരിക്കുന്നതുപൊലെ ഭൎത്താ
വ ഭാൎയ്യെക്കു തലയായിരിക്കുന്നു അവൻ ശരീരത്തിന്റെ രക്ഷി
൨൪ താവുമാകുന്നു* എന്നാൽ സഭ എതുപ്രകാരം ക്രിസ്തുവിനൊട അനു
സരിച്ചിരിക്കുന്നുവൊ അപ്രകാരം ഭാൎയ്യമാരും തങ്ങളുടെ ഭൎത്താക്ക
൨൫ ന്മാരൊടു സകലത്തിലും അനുസരിച്ചിരിക്കെണം* ഭൎത്താക്കന്മാരെ
നിങ്ങളുടെ ഭാൎയ്യമാരെ സ്നെഹിപ്പിൻ ക്രിസ്തുവും സഭയെ സ്നെഹിക്ക
യും അതിന്നു വെണ്ടി തന്നെ തന്നെ എല്പിച്ചുകൊടുക്കയും ചെയ്തതു
൨൬ പൊലെ തന്നെ* താൻ അതിനെ ശുദ്ധമാക്കി വചനത്താൽ ജല
൨൭ സ്നാനംകൊണ്ട വെടിപ്പാക്കെണ്ടുന്നതിന്നും* മലിനത എങ്കിലും ചു
ളുക്കം എങ്കിലും ഇപ്രകാരമുള്ളതിൽ യാതൊന്നെങ്കിലും ഇല്ലാതെ
അത ശുദ്ധമുള്ളതും കറയില്ലാത്തതുമായിരിപ്പാനായിട്ട അതിനെ
തനിക്ക മഹത്വമുള്ളൊരു സഭയാക്കി നിൎത്തികൊള്ളെണ്ടുന്നതിന്നും
൨൮ ആകുന്നു* അപ്രകാരം പുരുഷന്മാർ തങ്ങളുടെ ഭാൎയ്യമാരെ ത
ങ്ങളുടെ ശരീരങ്ങളെ പൊലെ സ്നെഹിക്കെണ്ടുന്നവരാകുന്നു തന്റെ
൨൯ ഭാൎയ്യയെ സ്നെഹിക്കുന്നവൻ തന്നെത്തന്നെ സ്നെഹിക്കുന്നു* എ
ന്തെന്നാൽ ഒരുത്തനും ഒരിക്കലും തന്റെ ജഡത്തെ ദ്വെഷിച്ചി
ട്ടില്ല കൎത്താവ സഭെക്കു ചെയ്യുന്നതുപൊലെ തന്നെ അതിനെപൊ
൩൦ററി പൊഷിക്ക അത്രെ ചെയ്യുന്നത* നാം അവന്റെ ജഡ
ത്തൊടും അവന്റെ അസ്ഥികളൊടും കൂടി അവന്റെ ശരീര
൩൧ ത്തിന്റെ അവയവങ്ങളല്ലൊ ആകുന്നത* ഇതിന്നായിട്ട മനുഷ്യൻ
തന്റെ പിതാവിനെയും മാതാവിനെയും വിട്ട പിരിഞ്ഞ തന്റെ
ഭാൎയ്യയൊടു കൂടി ചെൎന്നിരിക്കയും അവരിരുവരും ഒരു ജഡമായ്തീ
൩൨ രികയും ചെയ്യും* ഇത ഒരു വലിയ രഹസ്യം ആകുന്നു ഞാൻ
൩൩ ക്രിസ്തുവിനെയും സഭയെയും സംബന്ധിച്ചത്രെ പറയുന്നത* എ
ന്നാലും നിങ്ങളിൽ പ്രത്യെകം ഓരൊരുത്തൻ അവനവന്റെ ഭാ
ൎയ്യയെ തന്നെപ്പൊലെ തന്നെ സ്നെഹിക്കെണം ഭാൎയ്യയും തന്റെ ഭ
ൎത്താവിനെ ഭയപ്പെട്ടിരിപ്പാനായിട്ട (നൊക്കട്ടെ)*

൬ അദ്ധ്യായം

൧ മക്കളുടെയും.—൫ പിതാക്കന്മാരുടെയും,—൬ ഭൃത്യന്മാരുടെ
യും.—൯ യജമാനന്മാരുടെയും മറ.—൧൦ നമ്മുടെ ജീവൻ യു
ദ്ധത്തിലെ സെവകാ വൃത്തിയാകുന്നു എന്നുള്ളത.—൧൩ ക്രി
സ്തിയാനിക്കാരന്റെ കവചം.

പൈതങ്ങളെ നിങ്ങളുടെ മാതാപിതാക്കന്മാരൊടു കൎത്താവിങ്കൽ
അനുസരിച്ചിരിപ്പിൻ എന്തുകൊണ്ടെന്നാൽ ഇത മൎയ്യാദയായിട്ടുള്ള
താകുന്നു* നിനക്ക നന്നായിരിക്കെണ്ടുന്നതിന്നും ഭൂമിയിങ്കൽ നി ൨
ദീൎഘായുസ്സൊടിരിക്കെണ്ടുന്നതിന്നും* നിന്റെ പിതാവിനെ ൩
യും നിന്റെ മാതാവിനെയും ബഹുമാനിക്ക (ഇത വാഗ്ദത്തത്തൊ
ടു കൂടിയ ഒന്നാം കല്പനയാകുന്നു)* വിശെഷിച്ചും പിതാക്കന്മാ ൪
രെ നിങ്ങൾ നിങ്ങളുടെ മക്കളെ കൊപപ്പെടുത്തരുത അവരെ ബാ
ല്യ ശിക്ഷയൊടും കൎത്താവിന്റെ ഉപദെശ വാക്യത്തൊടും വള
ൎത്തുക മാത്രം ചെയ്യിൻ* പ്രവൃത്തിക്കാരെ ക്രിസ്തുവിനൊട എ ൫
ന്നപൊലെ ജഡപ്രകാരം (നിങ്ങളുടെ) യജമാനന്മാരായിരിക്കു
ന്നവരൊട നിങ്ങളുടെ ഹൃദയത്തിന്റെ പരമാൎത്ഥതയിൽ ഭയ
ത്തൊടും വിറയലൊടും അനുസരിച്ചിരിപ്പിൻ* മനുഷ്യരെ പ്ര ൬
സാദിപ്പിക്കുന്നവർ എന്നപൊലെ ദൃഷ്ടി ശുശ്രൂഷകൊണ്ടല്ല ക്രിസ്തു
വിന്റെ ഭൃത്യന്മാർ എന്നപൊലെ ഹൃദയത്തിൽനിന്ന ദൈവത്തി
ന്റെ ഇഷ്ടത്തെ ചെയ്തുകൊണ്ട* നല്ല മനസ്സൊടു കൂട മനുഷ്യൎക്ക ൭
ല്ല കൎത്താവിന്ന തന്നെ ശുശ്രൂഷ ചെയ്തുകൊണ്ട* ഓരൊരുത്തൻ ൮
അവൻ അടിമയുള്ളവൻ എങ്കിലും അടിമയില്ലാത്തവൻ എങ്കി
ലും യാതൊരു നന്മ ചെയ്യുന്നുവൊ അവൻ അതിനെ തന്നെ ക
ൎത്താവിങ്കൽനിന്ന പ്രാപിക്കും എന്ന അറിഞ്ഞുകൊണ്ട അത്രെ*
യജമാനന്മാരായുള്ള നിങ്ങളും അവൎക്ക ആ കാൎയ്യങ്ങളെ തന്നെ ശാ ൯
സനയെ കുറച്ചിട്ട നിങ്ങളുടെയും യജമാനൻ സ്വൎഗ്ഗത്തിങ്കലുണ്ട എ
ന്ന അറിഞ്ഞുകൊണ്ട ചെയ്യിൻ അവങ്കൽ പക്ഷഭെദവുമില്ല*

തീൎച്ചയ്ക്കു എന്റെ സഹൊദരന്മാരെ കൎത്താവിങ്കലും അവന്റെ ൧൦
ശക്തിയുടെ ബലത്തിലും ശക്തിപ്പെട്ടിരിപ്പിൻ* നിങ്ങൾ പി ൧൧
ശാചിന്റെ ഉപായ തന്ത്രങ്ങളൊടു മറുത്ത നില്പാൻ പ്രാപ്തിയുള്ള
വരാകെണ്ടുന്നതിന്നായിട്ട ദൈവത്തിന്റെ സകല ആയുധവൎഗ്ഗ
ത്തെയും ധരിച്ചുകൊൾവിൻ* എന്തുകൊണ്ടെന്നാൽ ഞങ്ങൾ മല്ലു ൧൨
കെട്ടുന്നത രക്തത്തൊടും ജഡത്തൊടുമല്ല പ്രഭുത്വങ്ങളൊടും അധി
കാരങ്ങളൊടും ഈ ലൊകത്തിലെ അന്ധകാരത്തിന്റെ അധി
പതിമാരൊടും ഉന്നത സ്ഥലങ്ങളിൽ ദുഷ്ടാത്മാക്കളൊടും അത്രെ*
ആയതുകൊണ്ട നിങ്ങൾ ദൊഷമുള്ള ദിവസത്തിൽ എതിൎത്തു നില്പാ ൧൩
നും സകലത്തെയും ചെയ്തു തീൎത്തിട്ട നില്പാനും നിങ്ങൾക്ക കഴിയെ
ണ്ടുന്നതിന ദൈവത്തിന്റെ സകല ആയുധവൎഗ്ഗത്തെയും എടുത്തു
കൊൾവിൻ* അതുകൊണ്ട നിങ്ങൾ സത്യത്തെക്കൊണ്ട നിങ്ങളു ൧൪
ടെ കടിപ്രദെശത്തെ കെട്ടിക്കൊണ്ടും നീതികരണത്തിന്റെ മാൎ
കവചത്തെ ധരിച്ചുകൊണ്ടും* നിങ്ങളുടെ പാദങ്ങളിൽ സമാധാ ൧൫
നത്തിന്റെ എവൻഗെലിയൊന്റെ യത്നംകൊണ്ട ചെരിപ്പിട്ടു
കൊണ്ടും നില്പിൻ* സകലത്തിന്നും മെലെ വിശ്വാസത്തിന്റെ ൧൬
പരിചയെ പിടിച്ചുകൊൾവിൻ അതിനാൽ നിങ്ങൾക്ക ദുഷ്ടന്റെ

൧൭ അഗ്നിഅസ്ത്രങ്ങളെ ഒക്കയും കെടുത്തുകളവാൻ കഴിയും* വിശെ
ഷിച്ചും രക്ഷയുടെ തലക്കൊരികയെയും ദൈവത്തിന്റെ വചന
൧൮ മാകുന്ന ആത്മാവിന്റെ വാളിനെയും നിങ്ങൾ എടുത്ത* സൎവ്
കാലത്തിലും ആത്മാവിൽ സകല പ്രാൎത്ഥനയൊടും അപെക്ഷ
യൊടും പ്രാൎത്ഥിച്ച ഇതിന്ന സകല സ്ഥിരതയൊടും സകല പരി
ശുദ്ധന്മാൎക്ക വെണ്ടിയും എനിക്കും വെണ്ടിയും ഉള്ള പ്രാൎത്ഥനയൊ
൧൯ ടും ഉണൎന്നുകൊണ്ടിരിപ്പിൻ* ഞാൻ ധൈൎയ്യത്തൊടെ എന്റെ
വായെ തുറന്ന എവൻഗെലിയൊന്റെ രഹസ്യത്തെ അറിയിക്കെ
൨൦ ണ്ടുന്നതിന്ന എനിക്ക വാക്ക തരപ്പെടുവാൻ* ആയതിന്നായിട്ട
ബന്ധനങ്ങളൊടു ഉള്ള സ്ഥാനാപതിയായി ഞാൻ പറയെണ്ടുംപ്രകാ
രം അതിൽ ധൈൎയ്യമായി സംസാരിപ്പാനായിട്ട തന്നെ ആകുന്നു*
൨൧ എന്നാൽ എന്റെ വസ്തുതകളെയും ഞാൻ എന്ത ചെയ്യുന്ന എന്നും
നിങ്ങളും അറിയെണ്ടുന്നതിന്ന സകലത്തെയും പ്രിയ സഹൊദരനാ
യും കൎത്താവിങ്കൽ സത്യമുള്ള ശുശ്രൂഷക്കാരനായുമുള്ള തിക്കിക്കൊ
൨൨ സ നിങ്ങളൊട അറിയിക്കും* നിങ്ങൾ ഞങ്ങളുടെ വസ്തുതകളെ
അറിവാനും അവൻ നിങ്ങളുടെ ഹൃദയങ്ങളെ ആശ്വസിപ്പിപ്പാനും
അവനെ ഇതിന്നായിട്ട തന്നെ നിങ്ങളുടെ അടുക്കലെക്ക പറഞ്ഞയ
൨൩ ച്ചിരിക്കുന്നു* സഹൊദരന്മാൎക്ക സമാധാനവും പിതാവായ ദൈ
വത്തിൽനിന്നും കൎത്താവായ യെശു ക്രിസ്തുവിൽനിന്നും വിശ്വാ
൨൪ സത്തൊടു കൂടി സ്നെഹവും ഉണ്ടായിരിക്കട്ടെ* നമ്മുടെ കൎത്താവാ
യ യെശു ക്രിസ്തുവിനെ പരമാൎത്ഥത്തൊടെ സ്നെഹിക്കുന്നവരൊട
എല്ലാവരൊടും കൂടി കൃപയുണ്ടായിരിക്കട്ടെ ആമെൻ

## അപ്പൊസ്തൊലനായ പൌലുസ

## ഫിലിപ്പിയക്കാൎക്ക എഴുതിയ

## ലെഖനം

### ൧ അദ്ധ്യായം

പൌലുസ അവൎക്ക വെണ്ടി ദൈവത്തൊട ചെയ്യുന്ന നന്ദിയും പ്രാൎത്ഥനയും.—൨൧ കഷ്ടമനുഭവിപ്പാൻ അവൻ ഒരുങ്ങിയിരിക്കുന്നു എന്നുള്ളത.

യെശു ക്രിസ്തുവിന്റെ ശുശ്രൂഷക്കാരായ പൌലുസും തിമൊഥെയുസും ഫിലിപ്പിയായിൽ ക്രിസ്തു യെശുവിങ്കലുള്ള സകല പരിശുദ്ധന്മാൎക്കും എപ്പിസ്കൊപ്പന്മാൎക്കും ശുശ്രൂഷക്കാൎക്കും കൂടി (എഴുതുന്നത)* നമ്മുടെ പിതാവായ ദൈവത്തിങ്കൽനിന്നും കൎത്താവായ ൨ യെശു ക്രിസ്തുവിങ്കൽനിന്നും നിങ്ങൾക്ക കൃപയും സാമാധാനവുമുണ്ടാകുമാറാകട്ടെ* ആദ്യ ദിവസം മുതൽ ഇന്നെരം വരെ എവൻഗെ ൩ ലിയൊനിൽ നിങ്ങൾക്കുള്ള ഐക്യതയ്ക്കായിട്ട* ഞാൻ നിങ്ങ ൪ ളെ ഓൎക്കുമ്പൊൾ ഒക്കയും എന്റെ ദൈവത്തിന്ന സ്തൊത്രം ചെയ്യു* എപ്പൊഴും എന്റെ പ്രാൎത്ഥനയിൽ ഒക്കയും സന്തൊഷ ൫ ത്തൊടു കൂടി നിങ്ങൾക്ക എല്ലാവൎക്കും വെണ്ടി അപെക്ഷിച്ചുകൊണ്ട* നി ൬ ങ്ങളിൽ ഒരു നല്ല പ്രവൃത്തിയെ ആരംഭിച്ചവൻ അതിനെ യെശു ക്രിസ്തുവിന്റെ നാളൊളം നിവൃത്തിയാക്കും എന്നിക്കാൎയ്യത്തെ തന്നെ നിശ്ചയിച്ചുകൊണ്ട ഇരിക്കുന്നു* എന്റെ ബന്ധനങ്ങളിലും ൭ എവൻഗെലിയൊനായിട്ട പ്രത്യുത്തരത്തിലും സ്ഥിരീകരണത്തിലും നിങ്ങളെല്ലാവരും എന്നൊടു കൂടെ കൃപയുടെ അംശക്കാരാകയാൽ നിങ്ങളെ ഞാൻ എന്റെ ഹൃദയത്തിൽ ധരിച്ചിരിക്കകൊണ്ട നിങ്ങളെ എല്ലാവരെ കുറിച്ചും ഇതിനെ നിരൂപിപ്പാൻ എനിക്ക ന്യായമുള്ളപ്രകാരം തന്നെ ആകുന്നു* എന്തുകൊണ്ടെന്നാൽ ൮ യെശു ക്രിസ്തുവിന്റെ മനസ്സലിവുകളിൽ ഞാൻ നിങ്ങളെ എല്ലാവരെ കുറിച്ചും എത്ര വാഞ്ഛയായിരിക്കുന്നു എന്നുള്ളതിന്ന ദൈവം എന്റെ സാക്ഷിയാകുന്നു* ഇനിയും നിങ്ങളുടെ സ്നെഹം അറി ൯ വിലും സകല ബുദ്ധിയിലും അധികമധികം വൎദ്ധിക്കെണമെന്നും* നിങ്ങൾ വ്യത്യാസമായിരിക്കുന്ന കാൎയ്യങ്ങളെ തിരിച്ചറിയെണമെ ൧൦ ന്നും നിങ്ങൾ ക്രിസ്തുവിന്റെ നാൾവരെ നിൎമ്മലതയുള്ളവരും കുററമില്ലാത്തവരുമായി* ദൈവത്തിന്റെ മഹത്വത്തിന്നും സ്തുതി ൧൧ ക്കും യെശു ക്രിസ്തുവിനാലുള്ള നീതിയുടെ ഫലങ്ങൾകൊണ്ട പൂൎണ്ണന്മാരായി ഇരിക്കെണമെന്നും ഉള്ളതിനെയും ഞാൻ പ്രാൎത്ഥിക്കുന്നു*

എന്നാലും സഹൊദരന്മാരെ എനിക്ക (സംഭവിച്ച) കാൎയ്യങ്ങൾ ൧൨ എവൻഗെലിയൊന്റെ അധിക വൎദ്ധനയ്ക്കായിട്ട നടന്നു എന്ന

൧൨ നിങ്ങൾ അറിയെണമെന്ന എനിക്ക മനസ്സുണ്ട* എന്നതുകൊണ്ട
ക്രിസ്തുവിങ്കൽ എന്റെ ബന്ധനങ്ങൾ രാജഗ്രഹത്തിലൊക്കയും മ
൧൩ റെറം സകല സ്ഥലങ്ങളിലും പ്രസിദ്ധപ്പെട്ടിരിക്കുന്നു* കൎത്താവി
ങ്കലുള്ള സഹൊദരന്മാരിൽ പലരും എന്റെ ബന്ധനങ്ങളാൽനി
൧൪ ശ്ചയമുണ്ടായി തിൎന്ന വചനത്തെ ഭയം കൂടാതെ സംസാരിപ്പാൻഎ
റെറവും ധൈൎയ്യപ്പെടുന്നു* ചിലർ അസൂയയാലും വിവാദത്താ
൧൫ ലും ചിലർ നല്ല മനസ്സാലും ക്രിസ്തുവിനെ പ്രസംഗിക്കുന്നു സത്യം*
ഒരു കൂട്ടക്കാർ എന്റെ ബന്ധനങ്ങളൊടു കൂടി ഉപദ്രവത്തെ കൂ
ട്ടുവാൻ നിരൂപിച്ചുകൊണ്ട പരമാൎത്ഥത്തൊടെ അല്ല വിവാദംകൊ
൧൬ ണ്ട ക്രിസ്തുവിനെ പ്രസംഗിക്കുന്നു* എന്നാൽ മററവർ ഞാൻ എവ
ൻഗെലിയൊന്റെ ഉത്തരവാദത്തിന്നായിട്ട വെക്കപ്പെട്ടവനാകു
൧൭ ന്നു എന്ന അറിഞ്ഞിട്ട സ്നെഹം കൊണ്ട അത്രെ* എന്നാൽ എ
ന്ത എല്ലാ പ്രകാരത്തിലും കാഴ്ചയിലാകട്ടെ സത്യത്തിലാകട്ടെ ക്രി
സ്തു പ്രസംഗിക്കപ്പെടുന്നുവല്ലൊ അതിൽ ഞാൻ സന്തൊഷിക്കുന്നു
൧൮ അത്രയുമല്ല സന്തൊഷിക്കയും ചെയ്യും* എന്തുകൊണ്ടെന്നാൽ
ഞാൻ ഒന്നിലും ലജ്ജപ്പെടുകയില്ല എന്നും ജീവനാലൊ മരണ
ത്താലൊ എന്റെ ശരീരത്തിൽ ക്രിസ്തു എപ്പൊഴുമുള്ളതുപൊലെ
ഇപ്പൊളും സകല ധൈൎയ്യത്തൊടും മഹത്വപ്പെടുത്തുകമാത്രമെഉള്ളു
എന്നും എന്റെ താല്പൎയ്യമുള്ള അപെക്ഷയും ആശയും പ്രകാരം*
൨൦ ഇത നിങ്ങളുടെ പ്രാൎത്ഥനയാലും യെശു ക്രിസ്തുവിന്റെ ആത്മാവി
ന്റെ സഹായത്താലും എനിക്ക രക്ഷക്കായി തീരുമെന്ന ഞാൻ
൨൧ അറിഞ്ഞിരിക്കുന്നു* അതെന്തുകൊണ്ടെന്നാൽ എനിക്ക ജീ
൨൨ വിക്കുന്നത ക്രിസ്തുവും മരിക്കുന്നത ലാഭവും ആകുന്നു* എന്നാ
ലും ഞാൻ ജഡത്തിൽ ജീവിച്ചിരിക്കുന്നു എങ്കിൽ ഇത എന്റെ
പ്രവൃത്തിയുടെ ഫലമാകുന്നു ഞാൻ എതിനെ തിരഞ്ഞുകൊള്ളു
൨൩ മെന്ന അറിയുന്നതുമില്ല* എന്തുകൊണ്ടെന്നാൽ ഞാൻ രണ്ടി
നാൽ ഞെരുക്കപ്പെടുന്നു നീങ്ങി പൊയി ക്രിസ്തുവിനൊടു കൂട ഇരി
പ്പാൻ എനിക്ക വാഞ്ഛയുണ്ട അത എത്രയും എറെനല്ലതാകുന്നു*
൨൪ എന്നാലൊ ഞാൻ ജഡത്തിൽ പാൎക്കുന്നത നിങ്ങൾക്ക എററവുംആ
൨൫ വശ്യമുള്ളതാകുന്നു* വിശെഷിച്ചും ഇപ്രകാരം നിശ്ചയിച്ച ഞാൻ
നിങ്ങളൊടെല്ലാവരൊടും കൂടി നിങ്ങളുടെ അധിക വൎദ്ധനയ്ക്കാ
യിട്ടും വിശ്വാസത്തിന്റെ സന്തൊഷത്തിന്നായിട്ടും പാൎക്കയും താ
൨൬ മസിക്കയും ചെയ്യുമെന്ന ഞാൻ അറിഞ്ഞിരിക്കുന്നു* ഞാൻ ഇനി
യും നിങ്ങളുടെ അടുക്കൽ വരുന്നതിനാൽ എനിക്ക വെണ്ടി നിങ്ങ
ളുടെ ആനന്ദം ക്രിസ്തു യെശുവിങ്കൽ എററവും പരിപൂൎണ്ണമാകെണ്ടു
൨൭ ന്നതിന്നാകുന്നു* ക്രിസ്തുവിന്റെ എവൻഗെലിയൊന യൊഗ്യമാ
യിട്ട മാത്രം നടന്നുകൊൾവിൻ ഞാൻ നിങ്ങളെ വന്ന കണ്ടാലുംദൂ
രത്തായിരുന്നാലും നിങ്ങൾ എക മനസ്സൊടെ എവൻഗെലിയൊ
ന്റെ വിശ്വാസത്തിന്നായിട്ട കൂടി മത്സരിച്ചുകൊണ്ടും നിങ്ങളുടെ

പ്രതിയോഗികളാൽ ഒന്നിലും ഭയപ്പെടാതെ ഇരുന്നുകൊണ്ടും എ
കാത്മാവിങ്കൽ നില്ക്കുന്ന പ്രകാരം നിങ്ങളുടെ കാൎയ്യങ്ങളെ കുറിച്ചു
ഞാൻ കെൾക്കെണ്ടുന്നതിനായിട്ടാകുന്നു* ആയത അവൎക്ക നാശ ൨൮
ത്തിന്റെയും നിങ്ങൾക്കൊ രക്ഷയുടെയും സ്പഷ്ടമുള്ളൊരു അടയാ
ളമാകുന്നു അതും ദൈവത്തിങ്കൽ നിന്നാകുന്നു* എന്തുകൊണ്ടെ ൨൯
ന്നാൽ ക്രിസ്തുവിന്റെ പെൎക്ക നിങ്ങൾക്ക നൽകപ്പെട്ടിരിക്കുന്നത
അവങ്കൽ വിശ്വസിപ്പാൻ മാത്രമല്ല അവന്റെ നിമിത്തം കഷ്ടമ
നുഭവിപ്പാനും കൂട ആകുന്നു* നിങ്ങൾ എന്നിൽ കണ്ടതായും എ ൩൦
ന്നിലുണ്ടെന്ന ഇപ്പൊൾ കെൾക്കുന്നതായുമുള്ള ആ അങ്കം നിങ്ങൾ
ക്കുണ്ടല്ലൊ*

## ൨ അദ്ധ്യായം

൧ അവൻ ഐക്യതെക്കും വണക്കത്തിന്നും.—൧൨ രക്ഷയു
ടെ വഴിയിൽ ജാഗ്രതയായി നടപ്പാനും ബുദ്ധി ഉപദെശി
ക്കുന്നത.

അതുകൊണ്ട ക്രിസ്തുവിങ്കൽ യാതൊര ആശ്വാസവുമുണ്ടെങ്കിൽ
സ്നെഹത്തിന്റെ യാതൊരു മനശാന്തതയുമുണ്ടെങ്കിൽ ആത്മാവി
ന്റെ യാതൊര അന്യൊന്യതയുമുണ്ടെങ്കിൽ യാതൊരു മനസ്സലി
വുകളും കരുണകളും ഉണ്ടെങ്കിൽ* നിങ്ങൾ എക ചിത്തമുള്ളവരാ ൨
യി എക സ്നെഹമുള്ളവരായി എക മനസ്സുള്ളവരായി എക വിചാ
രവുമുള്ളവരായി ഇരിക്കുന്നതിനാൽ എന്റെ സന്തൊഷത്തെ പൂ
ൎത്തിയാക്കുവിൻ* ഒന്നിനെയും വിവാദത്താലെങ്കിലും വൃഥാഡം ൩
ഭിനാലെങ്കിലും ചെയ്യാതെ മനത്താഴ്ചയൊടും ഓരൊരുത്തൻ മ
റ്റുള്ളവരെ തങ്ങളെക്കാൾ ശ്രെഷ്ഠതയുള്ളവരെന്ന വിചാരിച്ചു
കൊൾവിൻ* ഓരൊരുത്തൻ അവനവന്റെ സ്വന്ത കാൎയ്യങ്ങ ൪
ളെ അല്ല ഓരൊരുത്തൻ മറ്റുള്ളവരുടെ കാൎയ്യങ്ങളെ കൂടി നൊ
ക്കെണം* ക്രിസ്തു യെശുവിങ്കലുണ്ടായിരുന്ന ഒരു ചിന്ത തന്നെ നി ൫
ങ്ങളിലും ഇരിക്കട്ടെ* അവൻ ദൈവത്തിന്റെ സ്വരൂപത്തൊ ൬
ടെ ഇരിക്കകൊണ്ട ദൈവത്തൊടു സമമായിരിക്കുന്നത കവൎച്ച എ
ന്ന നിരൂപിച്ചില്ല* എന്നാലും തന്നെ താൻ വൃഥാവാക്കി ഒരു ദാ ൭
സന്റെ വെഷം പൂണ്ട മനുഷ്യരുടെ ഛായയിൽ ചമയുകയും*
ആകൃതിയിൽ ഒരു മനുഷ്യനെ പൊലെ കാണപ്പെട്ടു തന്നെതാൻ ൮
താഴ്ത്തി കുരിശിലെ മരണമാകുന്ന മരണത്തൊളം തന്നെ അനുസ
രണമുള്ളവനായി തീരുകയും ചെയ്തു* അതുകൊണ്ട ദൈവവും ൯
അവനെ എറ്റവും ശ്രെഷ്ഠതപ്പെടുത്തി സകല നാമത്തിന്നും മെ
ലായി ഒരു നാമത്തെ അവന്ന കൊടുക്കയും ചെയ്തു* യെശുവി ൧൦
ന്റെ നാമത്തിങ്കൽ സ്വൎഗ്ഗത്തിലുള്ളവയുടെയും ഭൂമിയിലുള്ളവയുടെ
യും ഭൂമിയുടെ കിഴുള്ളവയുടെയും മുഴങ്കാലൊക്കെയും മടങ്ങെണ്ടുന്നതി
ന്നും* സകല നാവും യെശു ക്രിസ്തു കൎത്താവാകുന്നു എന്ന പി ൧൧

താവായ ദൈവത്തിന്റെ മഹത്വത്തിന്നായിട്ട അനുസരിച്ച പ
൧൨ റയെണ്ടുന്നതിന്നും ആകുന്നു* അതുകൊണ്ട എന്റെ സ്നെഹിതു
ന്മാരെ ഞാൻ കൂടിയുള്ളപ്പൊൾ മാത്രമല്ല ഞാൻ കൂടയില്ലാതെ
ഇരിക്കുന്ന ഇപ്പൊൾ വളര അധികമായിട്ട നിങ്ങൾ എല്ലായ്പൊഴും
അനുസരിച്ച നടന്നതുപൊലെ ഭയത്തൊടും വിറയലൊടും നിങ്ങ
൧൩ ളുടെ സ്വന്ത രക്ഷയെ നടത്തിക്കൊൾവിൻ* എന്തുകൊണ്ടെ
ന്നാൽ മനസ്സു വെപ്പാനും പ്രവൃത്തിപ്പാനും നിങ്ങളിൽ (തന്റെ)
൧൪ നല്ല ഇഷ്ടമായി വ്യാപരിക്കുന്നത ദൈവമല്ലൊ ആകുന്നത* നി
ങ്ങൾ കുററമില്ലാത്തവരായും പരമാൎത്ഥമുള്ളവരായും വളവും വികട
വുമുള്ളൊരു ജാതിയുടെ നടുവിൽ ദൈവത്തിന്റെ കുററമില്ലാ
൧൫ ത്ത പുത്രന്മാരായുമിരിക്കെണ്ടുന്നതിന്ന* സകല കാൎയ്യങ്ങളെയും
൧൬ പിറുപിറുപ്പുകളും തൎക്കങ്ങളും കൂടാതെ ചെയ്വിൻ* അവരുടെ
ഇടയിൽ നിങ്ങൾ വെളിച്ചങ്ങൾ പൊലെ ലൊകത്തിൽ ശൊഭിച്ച
ഞാൻ വെറുതെ ഒടിയിട്ടുമില്ല വെറുതെ അദ്ധ്വാനപ്പെട്ടിട്ടുമില്ല എ
ന്ന വെച്ച ഞാൻ ക്രിസ്തുവിന്റെ നാളിൽ ആനന്ദിക്കെണ്ടുന്നതിന്ന
൧൭ ജീവന്റെ വചനത്തെ പിടിച്ച കാട്ടിക്കൊണ്ട ഇരിപ്പിൻ* അ
ത്രയുമല്ല നിങ്ങളുടെ വിശ്വാസത്തിന്റെ ബലിയുടെ മെലും ശുശ്രൂ
ഷയുടെ മെലും ഞാൻ ഒഴിക്കപ്പെട്ടാലും ഞാൻ സന്തൊഷിക്കയും
൧൮ നിങ്ങളൊടെല്ലാവരൊടും കൂടി ആനന്ദിക്കയും ചെയ്യുന്നു* ഇതി
ന്റെ നിമിത്തമായിട്ട നിങ്ങളും സന്തൊഷിക്കയും എന്നൊടുകൂടി
൧൯ ആനന്ദിക്കയും ചെയ്വിൻ* എന്നാൽ നിങ്ങളുടെ അവസ്ഥയെ അ
റിയുമ്പൊൾ ഞാനും നന്നായി ആശ്വാസപ്പെടെണ്ടുന്നതിന്ന വെ
ഗത്തിൽ തിമൊഥെയുസിനെ നിങ്ങളുടെ അടുക്കൽ അയപ്പാൻ
൨൦ ഞാൻ കൎത്താവായ യെശുവിങ്കൽ ആശ്രയിക്കുന്നു* അതെന്തു
കൊണ്ടെന്നാൽ നിങ്ങളുടെ കാൎയ്യങ്ങളെ ഉള്ളവണ്ണം വിചാരിക്കുന്നു
൨൧ വൻ എനിക്ക സമ ചിത്തമുള്ളവൻ മറെറാരുത്തനുമില്ല* എന്തെ
ന്നാൽ യെശു ക്രിസ്തുവിന്റെ കാൎയ്യങ്ങളെ അല്ല സ്വകാൎയ്യങ്ങളെ എ
൨൨ ല്ലാവരും അന്വെഷിക്കുന്നു* എന്നാൽ അവൻ പിതാവിനൊടു
കൂടി ഒരു പുത്രൻ എന്നപൊലെ എന്നൊടു കൂടി എവൻഗെലി
യൊനിൽ ശുശ്രൂഷ ചെയ്തു എന്ന അവന്റെ ദൃഷ്ടാന്തത്തെ നി
൨൩ ങ്ങൾ അറിയുന്നുവല്ലൊ* അതുകൊണ്ട എന്റെ വസ്തുത ഇന്നപ്ര
കാരം നടക്കുമെന്ന ഞാൻ കാണുമ്പൊൾ ഉടനെ അവനെ വെഗ
൨൪ ത്തിൽ അയപ്പാൻ ഞാൻ ഇച്ശിക്കുന്നു* എന്നാൽ ഞാൻ തന്നെ
യും വെഗത്തിൽ വരുമെന്ന ഞാൻ കൎത്താവിങ്കൽ ആശ്രയിക്കു
൨൫ ന്നു* എങ്കിലും എന്റെ സഹൊദരനും എന്റെ സഹായക്കാര
നും കൂട്ടുഭടനും നിങ്ങളുടെ ദൂതനും എന്റെ കുറവിന്ന ശുശ്രൂഷ
ചെയ്യുവനുമായ എപ്പഫ്രൊദിത്തുസിനെ നിങ്ങളുടെ അടുക്കൽ അ
൨൬ യപ്പാൻ ആവശ്യമെന്ന ഞാൻ നിരൂപിച്ചു* എന്തെന്നാൽ അ
വൻ നിങ്ങളെ എല്ലാവരെയും കുറിച്ച വാഞ്ഛിച്ചും, അവൻ ഒ

ഗിയായി എന്ന നിങ്ങൾ കെട്ടതുകൊണ്ട എററവും വ്യസനപ്പെട്ടും
ഇരുന്നു* എന്തെന്നാൽ അവൻ മരിക്കുമാറായ രൊഗിയായിരുന്നു ൨൭
സത്യം എങ്കിലും ദൈവത്തിന്ന അവനൊടു കരുണയുണ്ടായി അ
വനൊടു മാത്രമല്ല എനിക്ക ദുഃഖത്തിന്മെൽ ദുഃഖമുണ്ടാകാതെ ഇരി
പ്പാൻ എന്നൊടും കൂട തന്നെ* ആയതുകൊണ്ട നിങ്ങൾ അവനെ ൨൮
പിന്നെയും കാണുമ്പൊൾ സന്തൊഷിക്കെണ്ടുന്നതിന്നും എനിക്കദുഃ
ഖം കുറഞ്ഞുതീരെണ്ടുന്നതിന്നും ഞാൻ അവനെ എററവും ജാഗ്ര
തയൊടെ അയച്ചു* അതുകൊണ്ട നിങ്ങൾ കൎത്താവിങ്കൽ എല്ലാ ൨൯
സന്തൊഷത്തൊടും കൂടി അവനെ കൈക്കൊൾവിൻ ഇപ്രകാരമു
ള്ളവരെ ബഹുമാനത്തൊടെ വിചാരിക്കയും ചെയ്വിൻ* അതെ ൩൦
ന്തുകൊണ്ടെന്നാൽ എങ്കലെക്ക നിങ്ങളുടെ ശുശ്രൂഷയുടെകുറവിനെ
താൻ പൂൎത്തിയാക്കുവാനായിട്ട അവൻ തന്റെ പ്രാണനെ ശ്ര
ദ്ധിക്കാതെ ക്രിസ്തുവിന്റെ പ്രവൃത്തിക്കായിട്ട മരിക്കുമാറായി ഇ
രുന്നു*

൩ അദ്ധ്യായം

൧ അവൻ അവരെ വ്യാജമുള്ള ഉപദെഷ്ടാക്കന്മാരെ കുറിച്ചും.—
൧൭ ജഡം സംബന്ധിച്ച ക്രിസ്തിയാനിക്കാരുടെ വഴികളെ വി
ട്ടുവാനും ഓൎമ്മപ്പെടുത്തുന്നു.

തീൎച്ചക്ക എന്റെ സഹൊദരന്മാരെ കൎത്താവിങ്കൽ സന്തൊഷി
പ്പിൻ ഒരുപൊലെയുള്ള കാൎയ്യങ്ങളെ നിങ്ങൾക്ക എഴുതുന്നത എ
നിക്ക ദുഃഖമില്ല സത്യം അത നിങ്ങൾക്ക ക്ഷെമവുമാകുന്നു* നാ ൨
യ്ക്കളെ സൂക്ഷിപ്പിൻ ദുഷ്പ്രവൃത്തിക്കാരെ സൂക്ഷിപ്പിൻ ഛെദന
ത്തെ സൂക്ഷിപ്പിൻ* എന്തുകൊണ്ടെന്നാൽ ആത്മാവിൽ ദൈവ ൩
ത്തെ സെവിക്കുന്നവരായും ക്രിസ്തുവിങ്കൽ ആനന്ദിക്കുന്നവരായും
ജഡത്തിങ്കൽ വിശ്വാസമില്ലാത്തവരായുമുള്ള നാം ഛെദന തന്നെ
ആകുന്നു* എന്നാലും ജഡത്തിങ്കൽ വിശ്വസിപ്പാനും എനിക്ക ൪
സംഗതിയുണ്ട മറെറാരുത്തൻ തനിക്ക ജഡത്തിങ്കൽ വിശ്വസി
പ്പാൻ ഇടയുണ്ടെന്ന നിരൂപിച്ചാൽ എനിക്ക അധികം* ഞാൻ ൫
എട്ടാം ദിവസത്തിൽ ഛെദ എററവൻ ഇസ്രാഎലിന്റെ ജാതി
ക്കാരൻ ബെന്യാമിന്റെ ഗൊത്രക്കാരൻ എബ്രായക്കാരിൽനിന്ന
ഒരു എബ്രായക്കാരൻ ന്യായ പ്രമാണം നൊക്കിയാൽ ഒരു പ
റിശൻ* തിക്ഷ്ണത നൊക്കിയാൽ ദൈവ സഭയെ പീഡിപ്പിച്ച ൬
വൻ ന്യായപ്രമാണത്തിങ്കലുള്ള നീതി നൊക്കിയാൽ കുററമില്ലാ
ത്തവൻ* എന്നാലും എത കാൎയ്യങ്ങൾ എനിക്ക ലാഭമായിരുന്നു ൭
വൊ അവയെ ഞാൻ ക്രിസ്തുവിന്റെ നിമിത്തമായിട്ട നഷ്ടമെന്ന
വിചാരിച്ചു* അതെ സംശയമില്ല എന്റെ കൎത്താവാകുന്ന ക്രി ൮
സ്തുയെശുവിനെ അറിയുന്ന ശ്രെഷ്ഠതയുടെ നിമിത്തമായി ഞാൻ
സകല കാൎയ്യങ്ങളും നഷ്ടങ്ങളെന്ന വിചാരിച്ചു വരുന്നു അവനു വെ

൯ ണ്ടി എനിക്ക സകലവും നഷ്ടം വന്നിരിക്കുന്നു* ഞാൻ ക്രിസ്തു
വിനെ നെടെണ്ടുന്നതിന്നും ന്യായപ്രമാണത്തിൽനിന്നുള്ള എ
ന്റെ സ്വന്ത നീതിയെ അല്ല ക്രിസ്തുവിങ്കലുള്ള വിശ്വാസം മൂലമുള്ള
തായി വിശ്വാസത്താൽ ദൈവത്തിങ്കൽനിന്നുള്ള നീതി തന്നെ ഉ
ണ്ടായിട്ടു ഞാൻ അവങ്കൽ കാണപ്പെടെണ്ടുന്നതിന്നും അവയെ ച
൧൦ വറുകൾ തന്നെ എന്ന ഞാൻ വിചാരിക്കയും ചെയ്യുന്നു* ഞാൻ
അവനെയും അവന്റെ ഉയിൎപ്പിന്റെ ശക്തിയെയും അവന്റെ
മരണത്തിന്ന അനുരൂപനായി തീൎന്ന അവന്റെ കഷ്ടാനുഭവങ്ങളു
൧൧ ടെ അന്യൊന്യതയെയും* ഞാൻ വല്ല പ്രകാരത്തിലും മരിച്ച
വരുടെ ഉയിൎപ്പിങ്കൽ എത്തുവാൻ ഇട വരുമൊ എന്നും ഞാൻ
അറിയെണ്ടുന്നതിന്നാകുന്നു*

൧൨ ഞാൻ മുമ്പെ തന്നെ പ്രാപിച്ചു കഴിഞ്ഞു എന്നെങ്കിലും മുമ്പെ
തന്നെ പൂൎണ്ണനായി എന്നെങ്കിലും അല്ല ഞാൻ യാതൊന്നിന്ന വെ
ണ്ടി ക്രിസ്തു യെശുവിനാൽ പിടിപെട്ടുവൊ ആയതിനെ പിടി
൧൩ പ്പാൻ ഇടവരുമൊ എന്നുവെച്ചത്രെ ഞാൻ പിന്തുടരുന്നത* സ
ഹൊദരന്മാരെ ഞാൻ പിടിച്ചിരിക്കുന്നു എന്നഎന്നെ തന്നെ വി
൧൪ ചാരിക്കുന്നില്ല* എന്നാൽ ഞാൻ ഒന്ന ചെയ്യുന്നു പിന്നാലെയു
ള്ള കാൎയ്യങ്ങളെ മറന്നുകൊണ്ടും മുമ്പിലുള്ള കാൎയ്യങ്ങൾക്ക എത്തി
ക്കൊണ്ടും ഞാൻ ക്രിസ്തു യെശുവിങ്കൽ ദൈവത്തിന്റെ മെലായുള്ള
വിളിയുടെ വിരുതിന്നായിട്ട ലക്ഷ്യത്തിന്നനെരെ പിന്തുടരുന്നു*
൧൫ അതുകൊണ്ട പൂൎണ്ണന്മാരായുള്ള നാമെല്ലാവരും ഇപ്രകാരം തന്നെ
ചിന്തിച്ചിരിക്കെണം നിങ്ങൾ വല്ല കാൎയ്യത്തിലും മററു പ്രകാരം
ചിന്തിച്ചാൽ അതിനെ ദൈവം നിങ്ങൾക്ക വെളിപ്പെടുത്തുകയും ചെ
൧൬ യ്യും* എന്നാലും നാം എത്തിന്ന എത്തിയിട്ടുള്ളൊ ആ പ്രമാണ
ത്തിൽ കൂടി തന്നെ നാം നടക്കെണം എക കാൎയ്യം തന്നെ നാം
൧൭ ചിന്തിക്കെണം* സഹൊദരന്മാരെ നിങ്ങൾ എന്റെ കൂടി ഒന്നി
ച്ച പിന്തുടരുന്നവരാകുവിൻ ഞങ്ങൾ നിങ്ങൾക്ക ഒരു ദൃഷ്ടാന്തമാ
യുള്ള പ്രകാരം തന്നെ അങ്ങിനെ നടക്കുന്നവരെ സൂക്ഷിച്ചു നൊ
൧൮ ക്കുകയും ചെയ്വിൻ* (എന്തുകൊണ്ടെന്നാൽ പലരും നടക്കുന്നു
അവരെ കുറിച്ച അവർ ക്രിസ്തുവിന്റെ കുരിശിന്റെ വൈരികൾ
ആകുന്നു എന്ന ഞാൻ നിങ്ങളൊട പലപ്പൊഴും പറഞ്ഞുവല്ലൊ ഇ
൧൯ പ്പൊളും കരഞ്ഞുകൊണ്ട പറയുന്നു* അവരുടെ അവസാനം നാ
ശമാകുന്നു അവരുടെ ദൈവം അവരുടെ വയറാകുന്നു അവരുടെ
സ്തുതി അവരുടെ ലജ്ജയിലാകുന്നു അവർ ഭൂമിക്കടുത്ത കാൎയ്യങ്ങളെ
൨൦ ചിന്തിക്കുന്നു)* എന്നാൽ നമ്മുടെ സംസൎഗ്ഗം സ്വൎഗ്ഗത്തിലാകു
ന്നു അവിടെനിന്ന കൎത്താവായ യെശു ക്രിസ്തുവാകുന്ന രക്ഷിതാ
൨൧ വിന്നായിട്ടു നാം നൊക്കി കാത്തുകൊണ്ടുമിരിക്കുന്നു* അവൻ ത
ങ്കലെക്ക തന്നെ സകലത്തെയും കീഴാക്കികൊൾവാൻ കഴിയുന്ന ത
ന്റെ ബലത്തിൻ പ്രകാരം നമ്മുടെ ഹീനതയുള്ള ശരീരം ത

ൻെറ മഹത്വമുള്ള ശരീരത്തിൻെറ രൂഷയായിരിക്കെണ്ടുന്നതിന്ന
അതിനെ രൂപാന്തരപ്പെടുത്തും*

൪ അദ്ധ്യായം

൧ പൊതുവിലുള്ള ബുദ്ധി ഉപദെശങ്ങൾ.—൧൦ അവനൊട അവക്കുള്ള ഔദാൎയ്യത്തിന്നും അവരൊട ദൈവത്തിനുള്ള കൃപയ്ക്കും അവൻ സന്തൊഷിക്കുന്നത.

അതുകൊണ്ട എനിക്ക സ്നെഹിതന്മാരും വാഞ്ചരിതന്മാരും എ
ൻെറ സന്തൊഷവും കിരീടവുമായുമുള്ളവരുമാകുന്ന സഹൊദരന്മാ
രെ ഇപ്രകാരം കൎത്താവിങ്കൽ സ്ഥിരമായി നില്പിൻ സ്നെഹിതന്മാ
രെ* കൎത്താവിങ്കൽ എക ചിന്തയൊടിരിപ്പാൻ ഞാൻ എവു ൨
ദിയൊദിയാസിനൊട അപെക്ഷിക്കുന്നു സിന്തികെയൊടും അപെ
ക്ഷിക്കുന്നു* സത്യമുള്ള കൂട്ടാളി ഞാൻ നിന്നൊടും അപെക്ഷി ൩
ക്കുന്നു എവൻഗെലിയൊനിൽ എന്നൊടു കൂടിയും ക്ലെമെന്തിനൊ
ടും മററും ജീവൻെറ പുസ്തകത്തിൽ നാമങ്ങളുള്ള എൻെറ കൂട്ട
പ്രവൃത്തിക്കാരൊടും കൂടിയും അദ്ധ്വാനപ്പെട്ട സ്ത്രീകൾക്ക സഹാ
യിക്ക* കൎത്താവിങ്കൽ എപ്പൊഴും സന്തൊഷിപ്പിൻ പിന്നെയും ൪
ഞാൻ പറയുന്നു സന്തൊഷിപ്പിൻ* നിങ്ങളുടെ ശാന്തത എല്ലാ ൫
മനുഷ്യൎക്കും അറിഞ്ഞിരിക്കട്ടെ കൎത്താവ സമീപത്ത ഉണ്ട* നി ൬
ങ്ങൾ ഒന്നിന്നും വിചാരപ്പെടാതെ സകലത്തിലും നിങ്ങളുടെ യാ
ചനകൾ സ്തൊത്രത്തൊടും കൂടി പ്രാൎത്ഥനയാലും അപെക്ഷയാലും
ദൈവത്തിന്ന അറിയിക്കപ്പെടെണം* സകല ബുദ്ധിയെയും ക ൭
വിയുന്നതായുള്ള ദൈവത്തിൻെറ സമാധാനം നിങ്ങളുടെ ഹൃദയ
ങ്ങളെയും നിങ്ങളുടെ മനസ്സുകളെയും ക്രിസ്തുവിങ്കൽ പാലിക്കയുംചെ
യ്യും* ശെഷമുള്ളതിന്ന സഹൊദരന്മാരെ എതെല്ലാം കാൎയ്യങ്ങൾ സ ൮
ത്യമുള്ളവയൊ എതെല്ലാം കാൎയ്യങ്ങൾ വന്ദ്യങ്ങളൊ എതെല്ലാം
കാൎയ്യങ്ങൾ നീതിയുള്ളവയൊ എതെല്ലാം കാൎയ്യങ്ങൾ ശുദ്ധമുള്ളവ
യൊ എതെല്ലാം കാൎയ്യങ്ങൾ ചന്തമുള്ളവയൊ എതെല്ലാം കാൎയ്യങ്ങൾ
നല്ല കീൎത്തിയുള്ളവയൊ വല്ല പുണ്യവുമുണ്ടൊ വല്ല പുകഴ്ചയുമുണ്ടൊ
അവയെ നിരൂപിച്ചുകൊൾവിൻ* നിങ്ങൾ പഠിച്ചിട്ടും പരി ൯
ഗ്രഹിച്ചിട്ടും കെട്ടിട്ടും എങ്കൽ കണ്ടിട്ടുമുള്ള കാൎയ്യങ്ങളെ ചെയ്തുകൊ
ൾവിൻ സമാധാനത്തിൻെറ ദൈവം നിങ്ങളൊടു കൂടി ഇരിക്ക
യും ചെയ്യും* എന്നാൽ ഇപ്പൊൾ ഒടുക്കത്ത എനിക്ക വെ ൧൦
ണ്ടി നിങ്ങൾക്കുള്ള താല്പൎയ്യം വീണ്ടും തളിൎത്തുകൊണ്ട ഞാൻ ക
ൎത്താവിങ്കൽ വളരെ സന്തൊഷിച്ചു ഇതിൽ നിങ്ങൾ താല്പൎയ്യപ്പെ
ട്ടുമിരുന്നു എങ്കിലും നിങ്ങൾക്ക അവസരം കുറവായി* ദാരിദ്ര്യ ൧൧
ത്തെ സംബന്ധിച്ചു ഞാൻ പറയുന്നു എന്നല്ല എന്തുകൊണ്ടെന്നാൽ
ഞാൻ എത അവസ്ഥയിൽ ഇരിക്കുന്നു എങ്കിലും മനൊരമ്യത്തൊ
ടെ ഇരിപ്പാൻ ഞാൻ പഠിച്ചിട്ടുണ്ട* താണിരിപ്പാനും എനിക്കറി ൧൨

യാം പരിപൂൎണ്ണതപ്പെടുവാനും എനിക്കറിയാം തൃപ്തിയായിരിപ്പാ
നും വിശന്നിരിപ്പാനും പൂൎണ്ണതപ്പെടുവാനും ബുദ്ധിമുട്ടു സഹി
പ്പാനും ഞാൻ എല്ലാടവും എല്ലാ കാൎയ്യങ്ങളിലും അഭ്യസിക്കപ്പെട്ട
൧൩ വനാകുന്നു* എന്നെ ശക്തിപ്പെടുത്തുന്ന ക്രിസ്തുവിനാൽ എനിക്കു
൧൪ സകലവും കഴിയും* എന്നാലും നിങ്ങൾ എന്റെ ദുഃഖത്തിൽ
൧൫ ഐക്യപ്പെട്ടു ചെയ്തതു നന്നായി* ഫിലിപ്പിയക്കാരെ എവൻ
ഗെലിയൊന്റെ ആരംഭത്തിൽ ഞാൻ മക്കെദൊനിയായിൽനി
ന്നു പുറപ്പെട്ടപ്പൊൾ നിങ്ങൾ മാത്രം അല്ലാതെ മറെറാരു സഭ
യും കൊടുക്കൽ വാങ്ങൽ കണക്കിൽ എന്നൊട ഐക്യതപ്പെട്ടതു
൧൬ മില്ല എന്നു നിങ്ങളും അറിഞ്ഞിരിക്കുന്നു* എന്തുകൊണ്ടെന്നാൽ
തെസ്സലൊനിക്കയിൽ നിങ്ങൾ എന്റെ ബുദ്ധിമുട്ടിന്നു ഒന്നു രണ്ടു
൧൭ പ്രാവശ്യം കൊടുത്തയച്ചു* ഒരു സമ്മാനത്തെ ഞാൻ ആഗ്രഹി
ക്കുന്നു എന്നല്ല നിങ്ങളുടെ കണക്കിന്നായി വൎദ്ധിക്കുമാറാകുന്ന ഫ
൧൮ ലത്തെ ഞാൻ ആഗ്രഹിക്കുന്നതെയുള്ളു* എന്നാൽ എല്ലാം എ
നിക്കു ഉണ്ടു പരിപൂൎണ്ണമായിരിക്കുന്നു നിങ്ങളാൽ അയക്കപ്പെ
ട്ടു സുഗന്ധ വാസനയും ദൈവത്തിന്നു സംപ്രീതിയായും അംഗീ
കരിക്കത്തക്കതായുമുള്ള ബലിയുമായവയെ എപ്പപ്രൊദിതുസി
ന്റെ കൈയിൽനിന്നു പരിഗ്രഹിച്ചിട്ടു ഞാൻ പൂൎണ്ണതപ്പെട്ടിരി
൧൯ ക്കുന്നു* എന്നാൽ എന്റെ ദൈവം തന്റെ ധനത്തിൻ പ്രകാ
രം നിങ്ങളുടെ ബുദ്ധിമുട്ടിനെ ഒക്കയും ക്രിസ്തു യെശുവിനാൽ മഹ
൨൦ ത്വത്തിൽ നികത്തി തരികയും ചെയ്യും* എന്നാൽ നമ്മുടെ
ദൈവവും പിതാവുമായവന്നു എന്നെക്കും മഹത്വമുണ്ടായ്വരട്ടെ
൨൧ ആമെൻ* പരിശുദ്ധന്മാരെ ഒക്കയും ക്രിസ്തു യെശുവിങ്കൽ വന്ദി
പ്പിൻ എന്നൊടു കൂടി ഇരിക്കുന്ന സഹൊദരന്മാർ നിങ്ങളെ വ
൨൨ ന്ദിക്കുന്നു* പരിശുദ്ധന്മാർ ഒക്കയും വിശെഷമായി കൈസറി
൨൩ ന്റെ ഭവനത്തിലുള്ളവരും നിങ്ങളെ വന്ദിക്കുന്നു* നമ്മുടെ ക
ൎത്താവായ യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളൊട എല്ലാവരൊടും
കൂട ഉണ്ടായിരിക്കട്ടെ ആമെൻ

# അപ്പൊസ്തൊലനായ പൌലുസ
# കൊലൊസ്സെയക്കാൎക്ക എഴുതിയ
# ലെഖനം

## ൧ അദ്ധ്യായം

൧ അവൻ അവരുടെ വിശ്വാസത്തെ കുറിച്ച ദൈവത്തെ സ്തുതിക്കയും,—൯ അവർ കൃപയിൽ വൎദ്ധിപ്പാനായിട്ട പ്രാൎത്ഥിക്കയും,—൧൪ സാക്ഷാൽ ക്രിസ്തുവിനെ വൎണ്ണിക്കയും ചെയ്യുന്നത.

ദൈവത്തിന്റെ ഇഷ്ടത്താൽ യെശു ക്രിസ്തുവിന്റെ അപ്പൊസ്തൊലനായ പൌലുസും സഹൊദരനായ തിമൊഥെയുസും* കൊ ൨
ലൊസ്സെയിൽ ക്രിസ്തുവിങ്കലുള്ള പരിശുദ്ധന്മാരും വിശ്വാസികളുമായ സഹൊദരന്മാൎക്ക (എഴുതുന്നത) നമ്മുടെ പിതാവായ ദൈവത്തിങ്കൽനിന്നും കൎത്താവായ യെശു ക്രിസ്തുവിങ്കൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവുമുണ്ടായ്വരട്ടെ* ക്രിസ്തു യെശുവിങ്കൽ നി ൩
ങ്ങൾക്കുള്ള വിശ്വാസത്തെയും സകല പരിശുദ്ധന്മാരൊടുമുള്ള സ്നെഹത്തെയും ഞങ്ങൾ കെട്ടതുകൊണ്ട* സ്വൎഗ്ഗത്തിൽ നിങ്ങൾക്കായി ൪
സംഗ്രഹിക്കപ്പെട്ടിരിക്കുന്നതായി നിങ്ങൾ എവൻഗെലിയൊനിലെ സത്യ വചനത്തിൽ മുൻ കെട്ടതായി ഉള്ള നിശ്ചയത്തിന്റെ നിമിത്തമായി* ഞങ്ങൾ നിങ്ങൾക്കു വെണ്ടി എപ്പൊഴും പ്രാൎത്ഥിച്ചു ൫
കൊണ്ട നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ ദൈവവും പിതാവുമായവനെ സ്തൊത്രം ചെയ്യുന്നു* ആ (എവൻഗെലിയൊൻ) ൬
ലൊകത്തിലൊക്കയും എന്നപൊലെ തന്നെ നിങ്ങളുടെ അടുക്കൽ വന്ന നിങ്ങൾ ദൈവത്തിന്റെ കൃപയെ കെൾക്കയും സത്യത്തൊടെ അറികയും ചെയ്ത നാൾ മുതൽ നിങ്ങളിലും ഉള്ളപൊലെ ഫലം തരുന്നു* ഇപ്രകാരം തന്നെ നിങ്ങൾ ഞങ്ങൾക്ക പ്രിയ ൭
നായി കൂട്ടഭൃത്യനായ എപ്പാഫ്രാസിൽനിന്ന പഠിച്ചിട്ടുമുണ്ട അവൻ നിങ്ങൾക്കു വെണ്ടി ക്രിസ്തുവിന്റെ വിശ്വാസമുള്ളൊരു ശുശ്രൂഷക്കാരനാകുന്നു* അവൻ ആത്മാവിൽ നിങ്ങൾക്കുള്ള സ്നെഹത്തെ ൮
ഞങ്ങളൊട അറിയിക്കയും ചെയ്തു* ആയതുകൊണ്ട ഞങ്ങളും ൯
(അതിനെ) കെട്ട നാൾ മുതൽക്ക നിങ്ങൾക്കു വെണ്ടി പ്രാൎത്ഥിപ്പാനും നിങ്ങൾ അവന്റെ ഹിതത്തിന്റെ അറിവിനാൽ സകല ജ്ഞാനത്തിലും ആത്മ സംബന്ധമുള്ള അറിവിലും പൂൎണ്ണതപ്പെടെണമെന്ന അപെക്ഷിപ്പാനും ഇട വിടുന്നില്ല* അത നിങ്ങൾ ൧൦
സകല ഇഷ്ടത്തിന്നും കൎത്താവിന യൊഗ്യമായി നടന്ന സകല സൽക്രിയയിലും ഫലം തരുന്നവരായി ദൈവ ജ്ഞാനത്തിൽ വൎദ്ധിക്കുന്നവരായി* സന്തൊഷത്തൊടു കൂടി സകല ക്ഷമയിങ്കലും ൧൧
ദീൎഘശാന്തതയിങ്കലും അവന്റെ മഹത്വമുള്ള ശക്തിപ്രകാരം സ

൧൧ കല ബലത്തൊടും ബലപ്പെട്ടവരായി* പ്രകാശത്തിൽ പരി
൧൨ ശുദ്ധന്മാരുടെ അവകാശത്തിന്റെ ഓഹരിക്ക നമ്മെ യൊഗ്യന്മാ
രാക്കിയ പിതാവിന്ന സ്തൊത്രം ചെയ്യുന്നവരായി ഇരിപ്പാനായിട്ട
൧൩ ആകുന്നു* അവൻ നമ്മെ അന്ധകാരത്തിന്റെ അധികാര
ത്തിൽനിന്ന വെർപ്പെടുത്തുകയും തന്റെ ഇഷ്ട പുത്രന്റെ രാജ്യ
൧൪ ത്തിലെക്ക ആക്കി വെക്കയും ചെയ്തു* ഇവനിൽ നമുക്ക ഇവന്റെ
൧൫ രക്തത്താൽ പാപമൊചനമാകുന്ന വീണ്ടെടുപ്പുണ്ട* ഇവൻ അ
പ്രത്യക്ഷനായ ദൈവത്തിന്റെ പ്രതിമയായി സൃഷ്ടിക്ക ഒക്കയും
൧൬ ആദ്യ ജാതനായുള്ളവനാകുന്നു* അതെന്തുകൊണ്ടെന്നാൽ ഇവ
നാൽ സകല വസ്തുക്കളും സൃഷ്ടിക്കപ്പെട്ടു സ്വൎഗ്ഗത്തിലുള്ളവയും ഭൂമി
യിലുള്ളവയും കാണപ്പെടുന്നവയും കാണപ്പെടാത്തവയും സിംഹാ
സനങ്ങളാകട്ടെ കൎത്തൃത്വങ്ങളാകട്ടെ പ്രഭുത്വങ്ങളാകട്ടെ അധികാര
ങ്ങളാകട്ടെ സകല വസ്തുക്കളും ഇവനാലും ഇവന്നായിക്കൊണ്ടും സൃ
൧൭ ഷ്ടിക്കപ്പെട്ടു* വിശെഷിച്ചും ഇവൻ സകലത്തിന്നും മുമ്പനാകു
൧൮ ന്നു സകല വസ്തുക്കളും ഇവനാൽ നിലനില്ക്കുന്നു* സഭയാകുന്ന
ശരീരത്തിന്റെ ശിരസ്സും ഇവൻ ആകുന്നു സകലത്തിലും ശ്രെ
ഷ്ഠതയുള്ളവനാകെണ്ടുന്നതിന്ന ഇവൻ ആദിയായി മരിച്ചവരിൽ
൧൯ നിന്ന ആദ്യ ജാതനായവനാകുന്നു* അതെന്തുകൊണ്ടെന്നാൽ ഇ
൨൦ വങ്കൽ സകല പൂൎണ്ണതയും അധിവസിപ്പാനായിട്ടും* ഇവന്റെ
കുരിശിന്റെ രക്തത്താൽ സമാധാനത്തെ ഉണ്ടാക്കി തീൎത്ത ഇവ
നെക്കൊണ്ട സകലത്തെയും ഭൂമിയിലുള്ളവയെ ആകട്ടെ സ്വൎഗ്ഗത്തിലു
ള്ളവയെ ആകട്ടെ ഇവനെക്കൊണ്ട തങ്കലെക്ക യൊജിപ്പിപ്പാനായി
൨൧ ട്ടും പിതാവിന്ന ഇഷ്ടമുണ്ടായി* ഒരിക്കൽ അന്യന്മാരായും ദുഷ്ട
വൃത്തികളാൽ മനസ്സിൽ ശത്രുക്കളായുമിരുന്ന നിങ്ങളെയും ഇ
൨൨ പ്പൊൾ* അവൻ നിങ്ങളെ പരിശുദ്ധന്മാരായും കറയില്ലാത്തവ
രായും ആക്ഷെപപ്പെടാത്തവരായും തന്റെ മുമ്പാക നിൎത്തുവാ
നായിട്ട മരണംകൊണ്ട തന്റെ ജഡത്തിന്റെ ശരീരത്തിൽയൊ
൨൩ ജിപ്പിച്ചു* നിങ്ങൾ വിശ്വാസത്തിൽ സ്ഥാപിക്കപ്പെട്ടവരായും
സ്ഥിരപ്പെട്ടവരായും നില നില്ക്കയും നിങ്ങൾ കെട്ടിട്ടുള്ളതും ആ
കാശത്തിൻ കീഴുള്ള സകല സൃഷ്ടിക്കും പ്രസംഗിക്കപ്പെട്ടതുംപൗ
ലുസായ ഞാൻ ഒരു ശുശ്രൂഷക്കാരനായി തീൎന്നിരിക്കുന്നതും ആ
യുള്ള എവൻഗെലിയൊന്റെ ആശാബന്ധത്തിൽനിന്ന ഇളകാ
൨൪ തെ ഇരിക്കയും ചെയ്യുന്നു എന്നുവരികിൽ* ഇപ്പൊൾ ഞാൻ നി
ങ്ങൾക്കുവെണ്ടി എന്റെ കഷ്ടാനുഭവങ്ങളിൽ സന്തൊഷിക്കയും എ
ന്റെ ജഡത്തിൽ ക്രിസ്തുവിന്റെ ദുഃഖങ്ങളിൽ കുറവായുള്ളവയെ
സഭയാകുന്ന അവന്റെ ശരീരത്തിന്നുവെണ്ടി പൂൎത്തിയാക്കുകയും
൨൫ ചെയ്യുന്നു* ആയതിന്ന ഞാൻ നിങ്ങൾക്കായിട്ട എനിക്ക തരപ്പെ
ട്ട ദൈവ വിചാരണപ്രകാരം ദൈവ വചനത്തെ നിവൃത്തിപ്പാ
൨൬ നായിട്ട ഒരു ശുശ്രൂഷക്കാരനായി തീൎന്നു* കാലങ്ങളിൽനിന്നും

തല മുറകളിൽനിന്നും മറവായിരുന്നതും ഇപ്പൊൾ അവന്റെ പ രിശുദ്ധന്മാൎക്ക പ്രകാശിക്കപ്പെട്ടതുമായ രഹസ്യം തന്നെ (ആകുന്നു)* ൨൭ അവൎക്ക ദൈവം പുറജാതികളുടെ ഇടയിൽ ഈ രഹസ്യത്തിന്റെ മഹത്വത്തിന്റെ സമ്പത്ത ഇന്നതാകുന്നു എന്ന അറിയിപ്പാൻ ദൈ വത്തിന്ന മനസ്സുണ്ടായി അത മഹത്വത്തിന്റെ ആശാബന്ധമായി നിങ്ങളിൽ ക്രിസ്തു ആകുന്നു* ൨൮ എല്ലാ മനുഷ്യനെയും ക്രിസ്തു യെശു വിങ്കൽ മുഴുവൻ തികഞ്ഞവനായി നിൎത്തുവാനായിട്ട അവനെ ഞങ്ങൾ എല്ലാ മനുഷ്യനൊടും ഓൎമ്മപ്പെടുത്തുകയും എല്ലാവനും സ കല ജ്ഞാനത്തൊടും ഉപദെശിക്കയും ചെയ്തുകൊണ്ട പ്രസംഗിക്കു ന്നു* ൨൯ ആയതിന്ന ഞാനും എങ്കൽ ബലത്തൊടെ വ്യാപരിക്കുന്ന അവന്റെ വ്യാപാര ശക്തിപ്രകാരം പൊരുതിട്ട അദ്ധ്വാനപ്പെ ടുന്നു*

## ൨ അദ്ധ്യായം

൧ അവൻ ക്രിസ്തുവിങ്കൽ സ്ഥിരതയൊടിരിപ്പാനായിട്ടും.—൮ ലൌകിക ജ്ഞാനത്തിൽനിന്നും വെറുതെയുള്ള പരമ്പര ന്യായങ്ങളിൽനിന്നും.—൧൮ ദൈവദൂതന്മാരെ ആരാധിക്കു ന്നതിൽനിന്നും.—൨൦ ന്യായ പ്രമാണം സംബന്ധിച്ച കൎമ്മ ങ്ങളിൽനിന്നും ജാഗ്രതപ്പെടുവാനായിട്ടും അവൎക്ക ബുദ്ധി ഉ പദെശിക്കുന്നത.

എന്തുകൊണ്ടെന്നാൽ നിങ്ങൾക്കായിക്കൊണ്ടും ലെയൊദിക്കെയാ യിലുള്ളവൎക്കായിക്കൊണ്ടും എന്റെ മുഖത്തെ ജഡത്തിൽ കണ്ടിട്ടി ല്ലാത്തവൎക്ക എല്ലാവൎക്കുമായിക്കൊണ്ടും* ൨ അവർ സ്നെഹത്തിലുംദൈ വമായ പിതാവിന്റെയും ക്രിസ്തുവിന്റെയും രഹസ്യത്തെ അ റിഞ്ഞുകൊള്ളുന്നതിന്ന തിരിച്ചറിവിന്റെ പൂൎണ്ണനിശ്ചയമുള്ള സ കല ധനത്തിലെക്കും ഒന്നിച്ച സംബന്ധിക്കപ്പെട്ടവരായി അവരു ടെ ഹൃദയങ്ങൾ ആശ്വസിക്കപ്പെടെണമെന്ന എനിക്ക എത്ര വലിയ പൊരാട്ടം ഉണ്ടെന്ന നിങ്ങൾ അറിവാൻ എനിക്ക മനസ്സുണ്ട* ൩ അ വങ്കൽ ജ്ഞാനത്തിന്റെയും അറിവിന്റെയും നിക്ഷെപങ്ങൾ ഒ ക്കയും ഗുപ്തങ്ങളാകുന്നു* ൪ യാതൊരുത്തനും വശീകര വാക്കിനാൽ നിങ്ങളെ വഞ്ചിക്കാതെ ഇരിപ്പാനായിട്ട ഞാൻ ഇതിനെ പറയു ന്നു* ൫ എന്തുകൊണ്ടെന്നാൽ ഞാൻ ജഡത്താൽ കൂടയില്ല എങ്കി ലും ഞാൻ ആത്മാവിൽ നിങ്ങളൊട കൂടിയിരുന്ന സന്തൊഷിച്ച നിങ്ങളുടെ ക്രമത്തെയും ക്രിസ്തുവിങ്കൽ നിങ്ങൾക്കുള്ള വിശ്വാസത്തി ന്റെ സ്ഥിരതയെയും കാണുന്നു* ൬ അതുകൊണ്ട നിങ്ങൾ കൎത്താ വായ ക്രിസ്തു യെശുവിനെ പരിഗ്രഹിച്ചതുപൊലെ അവങ്കൽ നട ന്ന* ൭ അവങ്കൽ സ്ഥാപിക്കപ്പെട്ടവരായും പണി ചെയ്യപ്പെട്ടവ രായും നിങ്ങൾക്ക ഉപദെശിക്കപ്പെട്ടപ്രകാരം വിശ്വാസത്തിൽ സ്ഥിരപ്പെട്ട അതിൽ സ്തൊത്രത്തൊടെ വൎദ്ധിക്കുന്നവരായുമിരി

൮ പ്പിൻ* ക്രിസ്തുവിൻ പ്രകാരം അല്ല മനുഷ്യരുടെ പാരമ്പൎയ്യ
ന്യായപ്രകാരവും ലൊകത്തിന്റെ ആദ്യപാഠങ്ങളിൻ പ്രകാര
വും ലൌകിക ജ്ഞാനത്താലും വ്യൎത്ഥാ വഞ്ചനയാലും വല്ലവനും നി
ങ്ങളെ കവൎന്ന കൊണ്ടുപൊകാതെ ഇരിപ്പാൻ സൂക്ഷിച്ചുകൊൾ
൯ വിൻ* എന്തുകൊണ്ടെന്നാൽ അവനിൽ ദൈവത്വത്തിന്റെ പൂ
൧൦ ൎണ്ണത ഒക്കയും ശരീര സംബന്ധമായി വസിക്കുന്നു* സകല പ്രഭു
ത്വത്തിന്റെയും അധികാരത്തിന്റെയും ശിരസ്സാകുന്ന അവനിൽ
൧൧ നിങ്ങളും പൂൎണ്ണതപ്പെട്ടവരാകുന്നു* അവനിൽ ക്രിസ്തുവിന്റെ ചെ
ലാ കൎമ്മത്താൽ ജഡത്തിന്റെ പാപങ്ങളുടെ ശരീരത്തെ നീക്കി
ക്കളയുന്നതിൽ കൈകൾകൊണ്ട ചെയ്യപ്പെടാത്ത ചെലാകൎമ്മംകൊ
൧൨ ണ്ട നിങ്ങളും ചെല ചെയ്യപ്പെട്ടുകയും* ബപ്തിസ്മയിൽ അവനൊ
ടു കൂടി അടക്കപ്പെട്ട അതിൽ തന്നെ നിങ്ങൾ മരിച്ചവരിൽനി
ന്ന അവനെ ഉയിൎപ്പിച്ചിട്ടുള്ള ദൈവത്തിന്റെ പ്രയൊഗത്തിലു
ള്ള വിശ്വാസത്താൽ നിങ്ങൾ അവനൊടു കൂടിയും ഉയിൎത്തെഴു
൧൩ നീല്ക്കപ്പെട്ടുകയും ചെയ്തിരിക്കുന്നു* നിങ്ങളുടെ അതിക്രമങ്ങളി
ലും നിങ്ങളുടെ ജഡത്തിന്റെ ചെലാകൎമ്മമില്ലായ്മയിലും മരിച്ചവ
രായ നിങ്ങളെ അവനൊടു കൂട അവൻ അപരാധങ്ങളെ ഒക്കയും
൧൪ നിങ്ങളൊട സൌജന്യമായി ക്ഷമിച്ചിട്ട ജീവിപ്പിക്കയും* നമുക്ക
വിരൊധമായി നമുക്ക പ്രതികൂലമായുള്ള യഥാ വിധികളിലുള്ള
കയ്യെഴുത്തിനെ മായിച്ചകളഞ്ഞ അതിനെ കുരിശിൽ തറെച്ച അ
൧൫ തിനെ നടുവിൽനിന്ന എടുത്തുകളകയും ചെയ്തു* പ്രഭുത്വങ്ങളെ
യും അധികാരങ്ങളെയും അപഹരിച്ചുകൊണ്ട അതിങ്കൽ അവയെ
൧൬ ജയിച്ച അവയെ പ്രസിദ്ധമായി ഒരു കാഴ്ചയാക്കി തീൎത്തു* അ
തുകൊണ്ട ഭക്ഷണത്തിലെങ്കിലും പാനീയത്തിലെങ്കിലും പെരുനാ
ളിന്റെയൊ കറുത്തവാവിന്റെയൊ ശാബത ദിവസങ്ങളുടെ
യൊ സംഗതിയിലെങ്കിലും യാതൊരുത്തനും നിങ്ങളെ വിധിക്ക
൧൭ രുത* അവ വരുവാനുള്ള കാൎയ്യങ്ങളുടെ നിഴലാകുന്നു എന്നാൽ
൧൮ ശരീരം ക്രിസ്തുവിന്റെ ആകുന്നു* സ്വെച്ഛയായുള്ള മനൊ വി
നയംകൊണ്ടും ദൈവദൂതന്മാരുടെ ആരാധനംകൊണ്ടും ഒരുത്തനും
താൻ കണ്ടിട്ടില്ലാത്ത കാൎയ്യങ്ങളിലെക്ക അതിക്രമിച്ചുകൊണ്ടും തന്റെ
ജഡ സംബന്ധമുള്ള മനസ്സിനാൽ വെറുതെ അഹങ്കാരപ്പെട്ടുകൊ
൧൯ ണ്ടും* എതിൽനിന്ന ശരീരം എല്ലാം സന്ധിബന്ധനങ്ങളാൽ ഉ
പകരിക്കപ്പെട്ടുകയും കൂടി ബന്ധനപ്പെട്ടുകയും ചെയ്തിട്ട ദൈവ വ
ളൎച്ചയൊടെ വളരുന്നുവൊ ആ ശിരസ്സിനെ പിടിക്കാതെ ഇരുന്നു-
൨൦ കൊണ്ടും നിങ്ങളെ വിരുത തെററിക്കരുത* അതുകൊണ്ട നിങ്ങൾ
ക്രിസ്തുവിനൊടു കൂടി ലൊകത്തിന്റെ ആദ്യപാഠങ്ങളിൽനിന്ന മ
൨൧ രിച്ചിരിക്കുന്നു എങ്കിൽ* നിങ്ങൾ ലൊകത്തിൽ ജീവിച്ചിരിക്കു
ന്നവർ എന്നപൊലെ മനുഷ്യരുടെ കല്പനകളിൻ പ്രകാരവും ഉ
പദെശങ്ങളിൻ പ്രകാരവുമുള്ള യഥാ വിധികൾക്ക കീഴ്പ്പെട്ടു

വാൻ എന്തു* (സ്പൎശിക്കരുത രുചി നൊക്കരുത തൊടരുത ഇ ൨൨
വ ഒക്കെയും പരുമാററം കൊണ്ട നശിക്കുന്നവയാകുന്നു)* അകാ ൨൩
ൎയ്യങ്ങൾക്ക നെമനിഷ്ഠയിലും മനത്താഴ്മയിലും ശരീരത്തിന്റെ ദ
ണ്ഡത്തിലും ജ്ഞാനത്തിന്റെ ഒരു വെഷമുണ്ട സത്യം ജഡത്തെ
തൃപ്തിയാക്കുവാനായിട്ടുള്ളൊരു യാതൊരു ബഹുമാനത്തിലും അല്ല
താനും*

## ൩ അദ്ധ്യായം

൧ ക്രിസ്തുവിനെ ഇന്നെടത്ത അന്വെഷിക്കെണമെന്ന അവൻ കാ
ട്ടികൊടുക്കുന്നത.—൫ അവൻ ഇന്ദ്രിയ നിഗ്രഹത്തിന്നും.—
൧൨ സ്നെഹത്തിന്നും താഴ്മയ്ക്കും പൊതുവായും പ്രത്യെകമായും
പല മുറകൾക്കും ബുദ്ധി ഉപദെശിക്കുന്നത.

അതുകൊണ്ട നിങ്ങൾ ക്രിസ്തുവിനൊട കൂടി ഉയിൎത്തെഴുനീററി
രിക്കുന്നു എങ്കിൽ ക്രിസ്തു ദൈവത്തിന്റെ വലത്തു ഭാഗത്തിരി
ക്കുന്നെടത്ത മെലായുള്ള കാൎയ്യങ്ങളെ അന്വെഷിപ്പിൻ* ഭൂമിയി ൨
ലുള്ള കാൎയ്യങ്ങളെ അല്ല മെലായുള്ള കാൎയ്യങ്ങളെ ചിന്തിച്ചുകൊൾ
വിൻ* എന്തുകൊണ്ടെന്നാൽ നിങ്ങൾ മരിച്ചു നിങ്ങളുടെ ജീവൻ ൩
ക്രിസ്തുവിനൊടു കൂടി ദൈവത്തിൽ ഒളിച്ചു വെക്കപ്പെട്ടുമിരിക്കുന്നു*
നമ്മുടെ ജീവനാകുന്ന ക്രിസ്തു എപ്പൊൾ കാണപ്പെടുമൊ അപ്പൊൾ ൪
നിങ്ങളും അവനൊടു കൂടി മഹത്വത്തിൽ കാണപ്പെടും* അതു ൫
കൊണ്ട ഭൂമിയിലുള്ള നിങ്ങളുടെ അവയവങ്ങളാകുന്ന വെശ്യാദൊഷ
ത്തെയും അശുദ്ധിയെയും ദുഷ്ക്രമത്തെയും ദുൎമ്മൊഹത്തെയും വി
ഗ്രഹപൂജയാകുന്ന ദ്രവ്യാഗ്രഹത്തെയും മരിപ്പിപ്പിൻ* ഇക്കാൎയ്യ ൬
ങ്ങളുടെ നിമിത്തമായിട്ട ദൈവത്തിന്റെ കൊപം അനുസരണ
ക്കെടിന്റെ മക്കളുടെ മെൽ വരുന്നു* നിങ്ങളും അവയിൽ ജീ ൭
വിച്ചിരിക്കുമ്പൊൾ അവയിൽ മുമ്പെ നടന്നിരുന്നു* എന്നാൽ ൮
ഇപ്പൊൾ കൊപം ക്രൊധം ഈൎഷ്യ ദൂഷണം നിങ്ങളുടെ വായിൽ
നിന്ന വരുന്ന വഷളായുള്ള സംസാരം ഇവയെ ഒക്കെയും ഉപെ
ക്ഷിച്ചു കളവിൻ* നിങ്ങൾ പഴയ മനുഷ്യനെ അവന്റെ പ്ര ൯
വൃത്തികളൊടു കൂടി നീക്കി കളകകൊണ്ടും* തന്നെ സൃഷ്ടിച്ചവ ൧൦
ന്റെ സാദൃശ്യം പൊലെ അറിവിൽ പുതുതാക്കപ്പെട്ട പുതിയ മ
നുഷ്യനെ ധരിച്ചതുകൊണ്ടും തമ്മിൽ തമ്മിൽ ഭൊഷ്ക പറയരുത*
ആയതിൽ ഗ്രെക്കനെന്നും യെഹൂദനെന്നും ചെല എന്നും ചെലയി ൧൧
ല്ലായമ എന്നും ബൎബ്ബറായക്കാരനെന്നും സ്കുഥിയക്കാരനെന്നും അടി
മയുള്ളവനെന്നും സ്വാതന്ത്ര്യമുള്ളവനെന്നും ഇല്ല ക്രിസ്തു സകലവും
സകലത്തിലും അത്രെ ആകുന്നത* അതുകൊണ്ട നിങ്ങൾ ദൈവ ൧൨
ത്താൽ തിരഞ്ഞെടുക്കപ്പെട്ട പരിശുദ്ധന്മാരായും ഇഷ്ടന്മാരായുമുള്ള
വരെന്ന പൊലെ കരുണകളുള്ള മനസ്സുകളെയും ദയയെയും മനൊ
വിനയത്തെയും സൌമ്യതയെയും ദീൎഘക്ഷമയെയും ധരിച്ചുകൊ

൧൩ ണ്ട* തമ്മിൽ തമ്മിൽ സഹിക്കയും ഒരുത്തന്റെ നെരെ ഒരു
ത്തന ഒരു വഴക്ക ഉണ്ടായാൽ തമ്മിൽ തമ്മിൽ ക്ഷമിക്കയും ചെ
യ്യിൻ ക്രിസ്തു നിങ്ങളൊട ക്ഷമിച്ചതുപൊലെ തന്നെ നിങ്ങളും ചെ
൧൪ യ്യിൻ* എന്നാൽ ഇവ എല്ലാ കാൎയ്യങ്ങൾക്കൊക്കയും മെലായി പൂൎണ്ണതയു
൧൫ ടെ ബന്ധമാകുന്ന സ്നെഹത്തെ (ധരിച്ചുകൊൾവിൻ)* ദൈവ
ത്തിന്റെ സമാധാനം നിങ്ങളുടെ ഹൃദയങ്ങളിൽ വാഴുകയും വെ
ണം ആയതിങ്കലെക്കും നിങ്ങൾ എക ശരീരത്തിൽ വിളിക്കപ്പെ
൧൬ ട്ടുവരല്ലൊ ആകുന്നു നന്ദിയുള്ളവരായിരിക്കയും ചെയ്യിൻ* ക്രി
സ്തുവിന്റെ വചനം നിങ്ങളിൽ ഐശ്വൎയ്യമായി സകല ജ്ഞാന
ത്തൊടുംകൂടെ വസിച്ച നിങ്ങൾ സംകീൎത്തനങ്ങളിലും കീൎത്തനങ്ങളിലും
ജ്ഞാന പാട്ടുകളിലും തമ്മിൽ തന്നെ പഠിപ്പിക്കയും ബുദ്ധി ഉപ
ദെശിക്കയും നിങ്ങളുടെ ഹൃദയത്തിൽ കൃപയൊടെ കൎത്താവിങ്കൽ
൧൭ പാടുകയും ചെയ്തുകൊണ്ടിരിപ്പിൻ* വിശെഷിച്ചും നിങ്ങൾ വാ
ക്കിലെങ്കിലും ക്രിയയിലെങ്കിലും യാതൊന്നിനെയും ചെയ്യാൽ അ
തൊക്കയും കൎത്താവായ യെശുവിന്റെ നാമത്തിൽ ചെയ്തു അവൻ
മൂലമായി ദൈവവും പിതാവുമായവന സ്തൊത്രം ചെയ്തുകൊണ്ട ഇ
൧൮ രിപ്പിൻ* ഭാൎയ്യമാരായുള്ളൊരെ നിങ്ങളുടെ ഭൎത്താക്കന്മാരൊട ക
൧൯ ൎത്താവിങ്കൽ ഉചിതമാകുന്ന പ്രകാരം അനുസരിച്ചിരിപ്പിൻ* ഭ
ൎത്താക്കന്മാരായുള്ളൊരെ നിങ്ങളുടെ ഭാൎയ്യമാരെ സ്നെഹിപ്പിൻ അവ
൨൦ രുടെ നെരെ കയ്പായിരിക്കയുമരുത* പൈതങ്ങളെ നിങ്ങളുടെ
മാതാപിതാക്കന്മാരൊട സകലത്തിലും അനുസരിച്ചിരിപ്പിൻ എ
൨൧ ന്തുകൊണ്ടെന്നാൽ ഇത കൎത്താവിന്ന നല്ല ഇഷ്ടമാകുന്നു* പിതാ
ക്കന്മാരെ നിങ്ങളുടെ മക്കൾ അധൈൎയ്യപ്പെടാതെ ഇരിപ്പാനായിട്ട
൨൨ അവരെ കൊപപ്പെടുത്തരുത* പ്രവൃത്തിക്കാരായുള്ളൊരെ സ
കല കാൎയ്യത്തിലും ജഡ പ്രകാരം (നിങ്ങളുടെ) യജമാനന്മാരെ അ
നുസരിപ്പിൻ മനുഷ്യരെ ഇഷ്ടപ്പെടുത്തുന്നവർ എന്നപൊലെ ദൃഷ്ടി
ശുശ്രൂഷ കൊണ്ടല്ല ദൈവത്തെ ഭയപ്പെട്ടുകൊണ്ട ഹൃദയത്തിന്റെ
൨൩ പരമാൎത്ഥതയിൽ അത്രെ* വിശെഷിച്ചും നിങ്ങൾ എന്തെങ്കി
ലും ചെയ്യാൽ അതിനെ മനുഷ്യൎക്ക എന്നല്ല കൎത്താവിന്ന എന്ന
൨൪ പൊലെ തന്നെ മനസ്സൊടെ ചെയ്യിൻ* നിങ്ങൾ കൎത്താവിങ്കൽ
നിന്ന അവകാശത്തിന്റെ പ്രതിഫലത്തെ പ്രാപിക്കുമെന്ന അ
റിയുന്നുവല്ലൊ എന്തുകൊണ്ടെന്നാൽ നിങ്ങൾ കൎത്താവായ ക്രിസ്തുവി
൨൫ ന്ന ശുശ്രൂഷ ചെയ്യുന്നു* എന്നാൽ അന്ന്യായം ചെയ്യുന്നവൻ
താൻ ചെയ്ത അന്ന്യായത്തിന്ന തക്കവണ്ണം പ്രാപിക്കും ഒട്ടും പക്ഷ
ഭെദവുമില്ല*

## ൪ അദ്ധ്യായം

൧ അവൻ പ്രാൎത്ഥനയിൽ ചൂടായിരിക്കെണമെന്നും.—൫ ഇനി
യും ക്രിസ്തുവിനെ അറിയാത്തവരുടെ നെരെ ബുദ്ധിയൊടെ ന
ടക്കെണമെന്നും ബുദ്ധി ഉപദെശിക്കുന്നത.

## അപ്പൊസ്തൊലനായ പൌലുസ

## കൊലൊസ്സെയക്കാൎക്ക എഴുതിയ

## ലെഖനം

### ൧ അദ്ധ്യായം

൧ അവൻ അവരുടെ വിശ്വാസത്തെ കുറിച്ച ദൈവത്തെ സ്തുതിക്കയും,—൯ അവർ കൃപയിൽ വൎദ്ധിപ്പാനായിട്ട പ്രാൎത്ഥിക്കയും,—൧൫ സാക്ഷാൽ ക്രിസ്തുവിനെ വൎണ്ണിക്കയും ചെയ്യുന്നത.

ദൈവത്തിന്റെ ഇഷ്ടത്താൽ യെശു ക്രിസ്തുവിന്റെ അപ്പൊ
സ്തൊലനായ പൌലുസും സഹൊദരനായ തിമൊഥെയുസും* കൊ ൨
ലൊസ്സെയിൽ ക്രിസ്തുവിങ്കലുള്ള പരിശുദ്ധന്മാരും വിശ്വാസികളു
മായ സഹൊദരന്മാൎക്ക (എഴുതുന്നത) നമ്മുടെ പിതാവായ ദൈവ
ത്തിങ്കൽനിന്നും കൎത്താവായ യെശു ക്രിസ്തുവിങ്കൽനിന്നും നിങ്ങൾ
ക്ക കൃപയും സമാധാനവുമുണ്ടായ്വരട്ടെ* ക്രിസ്തു യെശുവിങ്കൽ നി ൩
ങ്ങൾക്കുള്ള വിശ്വാസത്തെയും സകല പരിശുദ്ധന്മാരൊടുള്ള സ്നെ
ഹത്തെയും ഞങ്ങൾ കെട്ടതുകൊണ്ട* സ്വൎഗ്ഗത്തിൽ നിങ്ങൾക്കായി ൪
സംഗ്രഹിക്കപ്പെട്ടിരിക്കുന്നതായി നിങ്ങൾ എവൻഗെലിയൊനിലെ
സത്യ വചനത്തിൽ മുൻ കെട്ടതായി ഉള്ള നിശ്ചയത്തിന്റെ നിമി
ത്തമായി* ഞങ്ങൾ നിങ്ങൾക്ക വെണ്ടി എപ്പൊഴും പ്രാൎത്ഥിച്ചു ൫
കൊണ്ട നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ ദൈവവും പി
താവുമായവനെ സ്തൊത്രം ചെയ്യുന്നു* ആ (എവൻഗെലിയൊൻ) ൬
ലൊകത്തിലൊക്കയും എന്നപൊലെ തന്നെ നിങ്ങളുടെ അടുക്കൽ
വന്ന നിങ്ങൾ ദൈവത്തിന്റെ കൃപയെ കെൾക്കയും സത്യത്തൊ
ടെ അറികയും ചെയ്ത നാൾ മുതൽ നിങ്ങളിലും ഉള്ളപൊലെ ഫ
ലം തരുന്നു* ഇപ്രകാരം തന്നെ നിങ്ങൾ ഞങ്ങൾക്ക പ്രിയ ൭
നായി കൂട്ടുഭൃത്യനായ എപ്പാപ്രാസിൽനിന്ന പഠിച്ചിട്ടുമുണ്ട അവൻ
നിങ്ങൾക്ക വെണ്ടി ക്രിസ്തുവിന്റെ വിശ്വാസമുള്ളൊരു ശുശ്രൂഷ
ക്കാരനാകുന്നു* അവൻ ആത്മാവിൽ നിങ്ങൾക്കുള്ള സ്നെഹത്തെ ൮
ഞങ്ങളൊട അറിയിക്കയും ചെയ്തു* ആയതുകൊണ്ട ഞങ്ങളും ൯
(അതിനെ) കെട്ട നാൾ മുതൽക്ക നിങ്ങൾക്ക വെണ്ടി പ്രാൎത്ഥി
പ്പാനും നിങ്ങൾ അവന്റെ ഹിതത്തിന്റെ അറിവിനാൽ സ
കല ജ്ഞാനത്തിലും ആത്മ സംബന്ധമുള്ള അറിവിലും പൂൎണ്ണതപ്പെ
ടെണമെന്ന അപെക്ഷിപ്പാനും ഇട വിടുന്നില്ല* അത നിങ്ങൾ ൧൦
സകല ഇഷ്ടത്തിന്നും കൎത്താവിന യൊഗ്യമായി നടന്ന സകല സ
ൽക്രിയയിലും ഫലം തരുന്നവരായി ദൈവ ജ്ഞാനത്തിൽ വൎദ്ധി
ക്കുന്നവരായി* സന്തൊഷത്തൊടു കൂടി സകല ക്ഷമയിങ്കലും ൧൧
ദീൎഘശാന്തതയിങ്കലും അവന്റെ മഹത്വമുള്ള ശക്തിപ്രകാരം സ

൧൨ കല ബലത്തൊടും ബലപ്പെട്ടവരായി* പ്രകാശത്തിൽ പരി
ശുദ്ധന്മാരുടെ അവകാശത്തിന്റെ ഓഹരിക്ക നമ്മെ യൊഗ്യന്മാ
രാക്കിയ പിതാവിന്ന സ്തൊത്രം ചെയ്യുന്നവരായി ഇരിപ്പാനായിട്ട
൧൩ ആകുന്നു* അവൻ നമ്മെ അന്ധകാരത്തിന്റെ അധികാര
ത്തിൽനിന്ന വെർപ്പെടുത്തുകയും തന്റെ ഇഷ്ട പുത്രന്റെ രാജ്യ
൧൪ ത്തിലെക്ക ആക്കി വെക്കയും ചെയ്തു* ഇവനിൽ നമുക്ക ഇവന്റെ
൧൫ രക്തത്താൽ പാപമൊചനമാകുന്ന വീണ്ടെടുപ്പുണ്ട* ഇവൻ അ
പ്രത്യക്ഷനായ ദൈവത്തിന്റെ പ്രതിമയായി സൃഷ്ടിക്ക ഒക്കയും
൧൬ ആദ്യ ജാതനായുള്ളവനാകുന്നു* അതെന്തുകൊണ്ടെന്നാൽ ഇവ
നാൽ സകല വസ്തുക്കളും സൃഷ്ടിക്കപ്പെട്ടു സ്വൎഗ്ഗത്തിലുള്ളവയും ഭൂമി
യിലുള്ളവയും കാണപ്പെടുന്നവയും കാണപ്പെടാത്തവയും സിംഹാ
സനങ്ങളാകട്ടെ കൎത്തൃത്വങ്ങളാകട്ടെ പ്രഭുത്വങ്ങളാകട്ടെ അധികാര
ങ്ങളാകട്ടെ സകല വസ്തുക്കളും ഇവനാലും ഇവന്നായ്ക്കൊണ്ടും സൃ
൧൭ ഷ്ടിക്കപ്പെട്ടു* വിശെഷിച്ചും ഇവൻ സകലത്തിന്നും മുമ്പനാകു
൧൮ ന്നു സകല വസ്തുക്കളും ഇവനാൽ നിലനില്ക്കുന്നു* സഭയാകുന്ന
ശരീരത്തിന്റെ ശിരസ്സും ഇവൻ ആകുന്നു സകലത്തിലും ശ്രെ
ഷ്ഠതയുള്ളവനാകെണ്ടുന്നതിന്ന ഇവൻ ആദിയായി മരിച്ചവരിൽ
൧൯ നിന്ന ആദ്യ ജാതനായവനാകുന്നു* അതെന്തുകൊണ്ടെന്നാൽ ഇ
൨൦ വങ്കൽ സകല പൂൎണ്ണതയും അധിവസിപ്പാനായിട്ടും* ഇവന്റെ
കുരിശിന്റെ രക്തത്താൽ സമാധാനത്തെ ഉണ്ടാക്കി തീൎത്ത ഇവ
നെക്കൊണ്ട സകലത്തെയും ഭൂമിയിലുള്ളവയെ ആകട്ടെ സ്വൎഗ്ഗത്തിലു
ള്ളവയെ ആകട്ടെ ഇവനെക്കൊണ്ട തങ്കലെക്ക യൊജിപ്പിപ്പാനായി
൨൧ ട്ടും പിതാവിന്ന ഇഷ്ടമുണ്ടായി* ഒരിക്കൽ അന്യന്മാരായും ദുഷ്ട
വൃത്തികളാൽ മനസ്സിൽ ശത്രുക്കളായുമിരുന്ന നിങ്ങളെയും ഇ
൨൨ പ്പൊൾ* അവൻ നിങ്ങളെ പരിശുദ്ധന്മാരായും കുററമില്ലാത്തവ
രായും ആക്ഷെപപ്പെടാത്തവരായും തന്റെ മുമ്പാക നിൎത്തുവാ
നായിട്ട മരണംകൊണ്ട തന്റെ ജഡത്തിന്റെ ശരീരത്തിൽയൊ
൨൩ ജിപ്പിച്ചു* നിങ്ങൾ വിശ്വാസത്തിൽ സ്ഥാപിക്കപ്പെട്ടവരായും
സ്ഥിരപ്പെട്ടവരായും നില നില്ക്കയും നിങ്ങൾ കെട്ടിട്ടുള്ളതും ആ
കാശത്തിൻ കീഴുള്ള സകല സൃഷ്ടിക്കും പ്രസംഗിക്കപ്പെട്ടതുംപൌ
ലുസായ ഞാൻ ഒരു ശുശ്രൂഷക്കാരനായി തീൎന്നിരിക്കുന്നതും ആ
യുള്ള എവൻഗെലിയൊന്റെ ആശാബന്ധത്തിൽനിന്ന ഇളകാ
൨൪ തെ ഇരിക്കയും ചെയ്യുന്നു എന്നുവരികിൽ* ഇപ്പൊൾ ഞാൻ നി
ങ്ങൾക്കുവെണ്ടി എന്റെ കഷ്ടാനുഭവങ്ങളിൽ സന്തൊഷിക്കയും എ
ന്റെ ജഡത്തിൽ ക്രിസ്തുവിന്റെ ദുഃഖങ്ങളിൽ കുറവായുള്ളവയെ
സഭയാകുന്ന അവന്റെ ശരീരത്തിന്നുവെണ്ടി പൂൎത്തിയാക്കുകയും
൨൫ ചെയ്യുന്നു* ആയതിന്ന ഞാൻ നിങ്ങൾക്കായിട്ട എനിക്ക തരപ്പെ
ട്ട ദൈവ വിചാരണപ്രകാരം ദൈവ വചനത്തെ നിവൃത്തിപ്പാ
൨൬ നായിട്ട ഒരു ശുശ്രൂഷക്കാരനായി തീൎന്നു* കാലങ്ങളിൽനിന്നും

തല മുറകളിൽനിന്നും മറവായിരുന്നതും ഇപ്പൊൾ അവന്റെ പ
രിശുദ്ധന്മാൎക്ക പ്രകാശിക്കപ്പെട്ടതുമായ രഹസ്യം തന്നെ(ആകുന്നു)*
അവൎക്ക ദൈവം പുറജാതികളുടെ ഇടയിൽ ഈ രഹസ്യത്തിന്റെ ൨൭
മഹത്വത്തിന്റെ സമ്പത്ത ഇന്നതാകുന്നു എന്ന അറിയിപ്പാൻ ദൈ
വത്തിന്ന മനസ്സുണ്ടായി അത മഹത്വത്തിന്റെ ആശാബന്ധമായി
നിങ്ങളിൽ ക്രിസ്തു ആകുന്നു* എല്ലാ മനുഷ്യനെയും ക്രിസ്തു യെശു ൨൮
വിങ്കൽ മുഴുവൻ തികഞ്ഞവനായി നിൎത്തുവാനായിട്ട അവനെ
ഞങ്ങൾ എല്ലാ മനുഷ്യനൊടും ഓൎമ്മപ്പെടുത്തുകയും എല്ലാവനും സ
കല ജ്ഞാനത്തൊടും ഉപദെശിക്കയും ചെയ്തുകൊണ്ട പ്രസംഗിക്കു
ന്നു* ആയതിന്ന ഞാനും എങ്കൽ ബലത്തൊടെ വ്യാപരിക്കുന്ന ൨൯
അവന്റെ വ്യാപാര ശക്തിപ്രകാരം പൊരുതീട്ട അദ്ധ്വാനപ്പെ
ടുന്നു*

## ൨ അദ്ധ്യായം

൧ അവൻ ക്രിസ്തുവിങ്കൽ സ്ഥിരതയൊടിരിപ്പാനായിട്ടും.—൮
ലൌകിക ജ്ഞാനത്തിൽനിന്നും വെറുതെയുള്ള പരമ്പര
ന്യായങ്ങളിൽനിന്നും.—൧൮ ദൈവദൂതന്മാരെ ആരാധിക്കു
ന്നതിൽനിന്നും.—൨൦ ന്യായ പ്രമാണം സംബന്ധിച്ച കൎമ്മ
ങ്ങളിൽനിന്നും ജാഗ്രതപ്പെടുവാനായിട്ടും അവൎക്ക ബുദ്ധി ഉ
പദെശിക്കുന്നത.

എന്തുകൊണ്ടെന്നാൽ നിങ്ങൾക്കായിക്കൊണ്ടും ലവൊദിക്കെയാ
യിലുള്ളവൎക്കായിക്കൊണ്ടും എന്റെ മുഖത്തെ ജഡത്തിൽ കണ്ടിട്ടി
ല്ലാത്തവൎക്ക എല്ലാവൎക്കുമായിക്കൊണ്ടും* അവർ സ്നെഹത്തിലും ദൈ ൨
വമായ പിതാവിന്റെയും ക്രിസ്തുവിന്റെയും രഹസ്യത്തെ അ
റിഞ്ഞുകൊള്ളുന്നതിന്ന തിരിച്ചറിവിന്റെ പൂൎണ്ണനിശ്ചയമുള്ള സ
കല ധനത്തിലെക്കും ഒന്നിച്ച സംബന്ധിക്കപ്പെട്ടവരായി അവരു
ടെ ഹൃദയങ്ങൾ ആശ്വാസിക്കപ്പെടെണമെന്ന എനിക്ക എത്ര വലിയ
പൊരാട്ടം ഉണ്ടെന്ന നിങ്ങൾ അറിവാൻ എനിക്ക മനസ്സുണ്ട* അ ൩
വങ്കൽ ജ്ഞാനത്തിന്റെയും അറിവിന്റെയും നിക്ഷെപങ്ങൾ ഒ
ക്കയും ഗുപ്തങ്ങളാകുന്നു* യാതൊരുത്തനും വശീകര വാക്കിനാൽ ൪
നിങ്ങളെ വഞ്ചിക്കാതെ ഇരിപ്പാനായിട്ട ഞാൻ ഇതിനെ പറയു
ന്നു* എന്തുകൊണ്ടെന്നാൽ ഞാൻ ജഡത്താൽ കൂടയില്ല എങ്കി ൫
ലും ഞാൻ ആത്മാവിൽ നിങ്ങളൊട കൂടിയിരുന്ന സന്തൊഷിച്ച
നിങ്ങളുടെ ക്രമത്തെയും ക്രിസ്തുവിങ്കൽ നിങ്ങൾക്കുള്ള വിശ്വാസത്തി
ന്റെ സ്ഥിരതയെയും കാണുന്നു* അതുകൊണ്ട നിങ്ങൾ കൎത്താ ൬
വായ ക്രിസ്തു യെശുവിനെ പരിഗ്രഹിച്ചതുപൊലെ അവങ്കൽ നട
ന്നു* അവങ്കൽ സ്ഥാപിക്കപ്പെട്ടവരായും പണി ചെയ്യപ്പെട്ടവ ൭
രായും നിങ്ങൾക്ക ഉപദെശിക്കപ്പെട്ടപ്രകാരം വിശ്വാസത്തിൽ
സ്ഥിരപ്പെട്ട അതിൽ സ്തൊത്രത്തൊടെ വൎദ്ധിക്കുന്നവരായുമിരി

൮ പ്പിൻ* ക്രിസ്തുവിൻ പ്രകാരം അല്ല മനുഷ്യരുടെ പാരമ്പൎയ്യ
ന്യായപ്രകാരവും ലൊകത്തിന്റെ ആദ്യപാഠങ്ങളിൻ പ്രകാര
വും ലൌകിക ജ്ഞാനത്താലും വൃഥാ വഞ്ചനയാലും വല്ലവനും നി
ങ്ങളെ കവൎന്നു കൊണ്ടുപൊകാതെ ഇരിപ്പാൻ സൂക്ഷിച്ചുകൊൾ
൯ വിൻ* എന്തുകൊണ്ടെന്നാൽ അവനിൽ ദൈവത്വത്തിന്റെ പൂ
൧൦ ൎണ്ണത ഒക്കയും ശരീര സംബന്ധമായി വസിക്കുന്നു* സകല പ്രഭു
ത്വത്തിന്റെയും അധികാരത്തിന്റെയും ശിരസ്സാകുന്ന അവനിൽ
൧൧ നിങ്ങളും പൂൎണ്ണതപ്പെട്ടവരാകുന്നു* അവനിൽ ക്രിസ്തുവിന്റെ ചെ
ലാ കൎമ്മത്താൽ ജഡത്തിന്റെ പാപങ്ങളുടെ ശരീരത്തെ നീക്കി
ക്കളയുന്നതിൽ കൈകൾകൊണ്ടു ചെയ്യപ്പെടാത്ത ചെലാകൎമ്മംകൊ
൧൨ ണ്ടു നിങ്ങളും ചെല ചെയ്യപ്പെട്ടുകയും* ബപ്തിസ്മയിൽ അവനൊ
ടു കൂടി അടക്കപ്പെട്ടു അതിൽ തന്നെ നിങ്ങൾ മരിച്ചവരിൽനി
ന്നു അവനെ ഉയിൎപ്പിച്ചിട്ടുള്ള ദൈവത്തിന്റെ പ്രയൊഗത്തിലു
ള്ള വിശ്വാസത്താൽ നിങ്ങൾ അവനൊടു കൂടിയും ഉയിൎത്തെഴു
൧൩ നീല്ക്കപ്പെട്ടുകയും ചെയ്തിരിക്കുന്നു* നിങ്ങളുടെ അതിക്രമങ്ങളി
ലും നിങ്ങളുടെ ജഡത്തിന്റെ ചെലാകൎമ്മമില്ലായ്മയിലും മരിച്ചവ
രായ നിങ്ങളെ അവനൊടു കൂട അവൻ അപരാധങ്ങളെ ഒക്കയും
൧൪ നിങ്ങളൊട സൌജന്യമായി ക്ഷമിച്ചിട്ടു ജീവിപ്പിക്കയും* നമുക്ക
വിരൊധമായി നമുക്ക പ്രതികൂലമായുള്ള യഥാ വിധികളിലുള്ള
കയ്യെഴുത്തിനെ മായിച്ചുകളഞ്ഞു അതിനെ കുരിശിൽ തറെച്ചു അ
൧൫ തിനെ നടുവിൽനിന്ന എടുത്തുകളകയും ചെയ്തു* പ്രഭുത്വങ്ങളെ
യും അധികാരങ്ങളെയും അപഹരിച്ചുകൊണ്ടു അതികൽ അവയെ
൧൬ ജയിച്ചു അവയെ പ്രസിദ്ധമായി ഒരു കാഴ്ചയാക്കി തീൎത്തു* അ
തുകൊണ്ടു ഭക്ഷണത്തിലെങ്കിലും പാനീയത്തിലെങ്കിലും പെരുനാ
ളിന്റെയൊ കറുത്തവാവിന്റെയൊ ശാബത ദിവസങ്ങളുടെ
യൊ സംഗതിയിലെങ്കിലും യാതൊരുത്തനും നിങ്ങളെ വിധിക്ക
൧൭ രുത* അവ വരുവാനുള്ള കാൎയ്യങ്ങളുടെ നിഴലാകുന്നു എന്നാൽ
൧൮ ശരീരം ക്രിസ്തുവിന്റെ ആകുന്നു* സ്വെച്ഛയായുള്ള മനൊ വി
നയംകൊണ്ടും ദൈവദൂതന്മാരുടെ ആരാധനംകൊണ്ടും ഒരുത്തനും
താൻ കണ്ടിട്ടില്ലാത്ത കാൎയ്യങ്ങളിലെക്ക അതിക്രമിച്ചുകൊണ്ടും തന്റെ
ജഡ സംബന്ധമുള്ള മനസ്സിനാൽ വെറുതെ അഹങ്കാരപ്പെട്ടുകൊ
൧൯ ണ്ടും* എതിൽനിന്ന ശരീരം എല്ലാം സന്ധിബന്ധനങ്ങളാൽ ഉ
പകരിക്കപ്പെട്ടുകയും കൂടി ബന്ധനപ്പെട്ടുകയും ചെയ്തിട്ടു ദൈവ വ
ൎദ്ധനയൊടെ വളരുന്നുവൊ ആ ശിരസ്സിനെ പിടിക്കാതെ ഇരുന്നു-
൨൦ കൊണ്ടും നിങ്ങളെ വിരുത തെറ്റിക്കരുത* അതുകൊണ്ടു നിങ്ങൾ
ക്രിസ്തുവിനൊടു കൂടി ലൊകത്തിന്റെ ആദ്യപാഠങ്ങളിൽനിന്ന മ
൨൧ രിച്ചിരിക്കുന്നു എങ്കിൽ* നിങ്ങൾ ലൊകത്തിൽ ജീവിച്ചിരിക്കു
ന്നവർ എന്നപൊലെ മനുഷ്യരുടെ കല്പനകളിൻ പ്രകാരവും ഉ
പദെശങ്ങളിൻ പ്രകാരവുമുള്ള യഥാ വിധികൾക്ക കീഴ്പ്പെട്ടു

വാൻ എന്തു* (സ്പൎശിക്കരുത രുചി നൊക്കരുത തൊടരുത ഇ ൨൨
വ ഒക്കയും പരുമാററം കൊണ്ട നശിക്കുന്നവയാകുന്നു)* അക്കാ ൨൩
ൎയ്യങ്ങൾക്ക നെമനിഷ്ഠയിലും മനത്താഴ്മയിലും ശരീരത്തിന്റെ ദ
ണ്ഡത്തിലും ജ്ഞാനത്തിന്റെ ഒരു വെഷമുണ്ട സത്യം ജഡത്തെ
തൃപ്തിയാക്കുവാനായിക്കൊണ്ട യാതൊരു ബഹുമാനത്തിലും അല്ല
താനും*

## ൩ അദ്ധ്യായം

൧ ക്രിസ്തുവിനെ ഇന്നെടത്ത അനെഷിക്കെണമെന്ന അവൻ കാട്ടികൊടുക്കുന്നത.—൫ അവൻ ഇന്ദ്രിയ നിഗ്രഹത്തിന്നും.—൧൨ സ്നെഹത്തിന്നും താഴ്മയ്ക്കും പൊതുവായും പ്രത്യെകമായും പല മുറകൾക്കും ബുദ്ധി ഉപദെശിക്കുന്നത.

അതുകൊണ്ട നിങ്ങൾ ക്രിസ്തുവിനൊട കൂടി ഉയിൎത്തെഴുനീററിരിക്കുന്നു എങ്കിൽ ക്രിസ്തു ദൈവത്തിന്റെ വലത്തു ഭാഗത്തിരിക്കുന്നെടത്ത മെലായുള്ള കാൎയ്യങ്ങളെ അനെഷിപ്പിൻ* ഭൂമിയി ൨ ലുള്ള കാൎയ്യങ്ങളെ അല്ല മെലായുള്ള കാൎയ്യങ്ങളെ ചിന്തിച്ചുകൊൾവിൻ* എന്തുകൊണ്ടെന്നാൽ നിങ്ങൾ മരിച്ചു നിങ്ങളുടെ ജീവൻ ൩ ക്രിസ്തുവിനൊടു കൂടി ദൈവത്തിൽ ഒളിച്ചു വെക്കപ്പെട്ടുമിരിക്കുന്നു* നമ്മുടെ ജീവനാകുന്ന ക്രിസ്തു എപ്പൊൾ കാണപ്പെടുമൊ അപ്പൊൾ ൪ നിങ്ങളും അവനൊടു കൂടി മഹത്വത്തിൽ കാണപ്പെടും* അതു ൫ കൊണ്ട ഭൂമിയിലുള്ള നിങ്ങളുടെ അവയവങ്ങളാകുന്ന വെശ്യാദൊഷത്തെയും അശുദ്ധിയെയും ദുഷ്കാമത്തെയും ദുൎമ്മൊഹത്തെയും വിഗ്രഹപൂജയാകുന്ന ദ്രവ്യാഗ്രഹത്തെയും മരിപ്പിപ്പിൻ* ഇക്കാൎയ്യ ൬ ങ്ങളുടെ നിമിത്തമായിട്ട ദൈവത്തിന്റെ കൊപം അനുസരണക്കെടിന്റെ മക്കളുടെ മെൽ വരുന്നു* നിങ്ങളും അവയിൽ ജീ ൭ വിച്ചിരിക്കുമ്പൊൾ അവയിൽ മുമ്പെ നടന്നിരുന്നു* എന്നാൽ ൮ ഇപ്പൊൾ കൊപം ക്രൊധം ഒരംഷ്യ ദൂഷണം നിങ്ങളുടെ വായിൽ നിന്ന വരുന്ന വഷളായുള്ള സംസാരം ഇവയെ ഒക്കയും ഉപെക്ഷിച്ചു കളവിൻ* നിങ്ങൾ പഴയ മനുഷ്യനെ അവന്റെ പ്ര ൯ വൃത്തികളൊടു കൂടി നീക്കി കളകകൊണ്ടും* തന്നെ സൃഷ്ടിച്ചവ ൧൦ ന്റെ സാദൃശ്യം പൊലെ അറിവിൽ പുതുതാക്കപ്പെട്ട പുതിയ മനുഷ്യനെ ധരിച്ചതുകൊണ്ടും തമ്മിൽ തമ്മിൽ ഭൊഷ്കു പറയരുത* ആയതിൽ ഗ്രെക്കനെന്നും യെഹൂദനെന്നും ചെല എന്നും ചെലയി ൧൧ ല്ലായമഎന്നും ബൎബ്ബറായക്കാരനെന്നും സ്കീഥിയക്കാരനെന്നും അടിമയുള്ളവനെന്നും സ്വാതന്ത്ര്യമുള്ളവനെന്നും ഇല്ല ക്രിസ്തു സകലവും സകലത്തിലും അത്രെ ആകുന്നത* അതുകൊണ്ട നിങ്ങൾ ദൈവ ൧൨ ത്താൽ തിരഞ്ഞെടുക്കപ്പെട്ട പരിശുദ്ധന്മാരായും ഇഷ്ടന്മാരായുമുള്ളവരെന്ന പൊലെ കരുണകളുള്ള മനസ്സുകളെയും ദയയെയും മനൊവിനയത്തെയും സൌമ്യതയെയും ദീൎഘക്ഷമയെയും ധരിച്ചുകൊ

൧൩ ണ്ട* തമ്മിൽ തമ്മിൽ സഹിക്കയും ഒരുത്തനെൻറ നെരെ ഒരു
ത്തന ഒരു വഴക്ക ഉണ്ടായാൽ തമ്മിൽ തമ്മിൽ ക്ഷമിക്കയും ചെ
യ്യിൻ ക്രിസ്തു നിങ്ങളൊട ക്ഷമിച്ചതുപൊലെ തന്നെ നിങ്ങളും ചെ
൧൪ യ്യിൻ* എന്നാൽ ൟ കാൎയ്യങ്ങൾക്കൊക്കയും മെലായി പൂൎണ്ണതയു
൧൫ ടെ ബന്ധമാകുന്ന സ്നെഹത്തെ (ധരിച്ചുകൊൾവിൻ)* ദൈവ
ത്തിന്റെ സമാധാനം നിങ്ങളുടെ ഹൃദയങ്ങളിൽ വാഴുകയും വെ
ണം ആയതിങ്കലെക്കും നിങ്ങൾ എക ശരീരത്തിൽ വിളിക്കപ്പെ
൧൬ ട്ടവരല്ലൊ ആകുന്നു നന്ദിയുള്ളവരായിരിക്കയും ചെയ്യിൻ* ക്രി
സ്തുവിന്റെ വചനം നിങ്ങളിൽ ഐശ്വൎയ്യമായി സകല ജ്ഞാന
ത്തൊടും വസിച്ച നിങ്ങൾ സംകീൎത്തനങ്ങളിലും കീൎത്തനങ്ങളിലും
ജ്ഞാന പാട്ടുകളിലും തമ്മിൽ തന്നെ പഠിപ്പിക്കയും ബുദ്ധി ഉപ
ദെശിക്കയും നിങ്ങളുടെ ഹൃദയത്തിൽ കൃപയൊടെ കൎത്താവിങ്കൽ
൧൭ പാടുകയും ചെയ്തുകൊണ്ടിരിപ്പിൻ* വിശെഷിച്ചും നിങ്ങൾ വാ
ക്കിലെങ്കിലും ക്രിയയിലെങ്കിലും യാതൊന്നിനെയും ചെയ്യുമ്പൊൾ അ
തൊക്കയും കൎത്താവായ യെശുവിന്റെ നാമത്തിൽചെയ്തു അവൻ
മൂലമായി ദൈവവും പിതാവുമായവന സ്തൊത്രം ചെയ്തുകൊണ്ട ഇ
൧൮ രിപ്പിൻ* ഭാൎയ്യമാരായുള്ളൊരെ നിങ്ങളുടെ ഭൎത്താക്കന്മാരൊട ക
൧൯ ൎത്താവിങ്കൽ ഉചിതമാകുന്ന പ്രകാരം അനുസരിച്ചിരിപ്പിൻ* ഭ
ൎത്താക്കന്മാരായുള്ളൊരെ നിങ്ങളുടെ ഭാൎയ്യമാരെ സ്നെഹിപ്പിൻ അവ
൨൦ രുടെ നെരെ കൈപ്പായിരിക്കയുമരുത* പൈതങ്ങളെ നിങ്ങളുടെ
മാതാപിതാക്കന്മാരൊട സകലത്തിലും അനുസരിച്ചിരിപ്പിൻ എ
൨൧ ന്തുകൊണ്ടെന്നാൽ ഇത കൎത്താവിന്ന നല്ല ഇഷ്ടമാകുന്നു* പിതാ
ക്കന്മാരെ നിങ്ങളുടെ മക്കൾ അധൈൎയ്യപ്പെടാതെ ഇരിപ്പാനായിട്ട
൨൨ അവരെ കൊപപ്പെടുത്തരുത* പ്രവൃത്തിക്കാരായുള്ളൊരെ സ
കല കാൎയ്യത്തിലും ജഡ പ്രകാരം (നിങ്ങളുടെ) യജമാനന്മാരെ അ
നുസരിപ്പിൻ മനുഷ്യരെ ഇഷ്ടപ്പെടുത്തുന്നവർ എന്നപൊലെ ദൃഷ്ടി
ശുശ്രൂഷ കൊണ്ടല്ല ദൈവത്തെ ഭയപ്പെട്ടുകൊണ്ട ഹൃദയത്തിന്റെ
൨൩ പരമാൎത്ഥതയിൽ അത്രെ* വിശെഷിച്ചും നിങ്ങൾ എന്തെങ്കി
ലും ചെയ്യുമ്പൊൾ അതിനെ മനുഷ്യൎക്ക എന്നല്ല കൎത്താവിന്ന എന്ന
൨൪ പൊലെ തന്നെ മനസ്സൊടെ ചെയ്യിൻ* നിങ്ങൾ കൎത്താവിങ്കൽ
നിന്ന അവകാശത്തിന്റെ പ്രതിഫലത്തെ പ്രാപിക്കുമെന്ന അ
റിയുന്നവരല്ലൊ എന്തുകൊണ്ടെന്നാൽ നിങ്ങൾ കൎത്താവായ ക്രിസ്തുവി
൨൫ ന്ന ശുശ്രൂഷ ചെയ്യുന്നു* എന്നാൽ അന്യായം ചെയ്യുന്നവൻ
താൻ ചെയ്ത അന്യായത്തിന്ന തക്കവണ്ണം പ്രാപിക്കും ഒട്ടും പക്ഷ
ഭെദവുമില്ല*

൪ അദ്ധ്യായം

൧ അവൻ പ്രാൎത്ഥനയിൽ ചൂടായിരിക്കെണമെന്നും.—൫ ഇനി
യും ക്രിസ്തുവിനെ അറിയാത്തവരുടെ നെരെ ബുദ്ധിയൊടെ ന
ടക്കെണമെന്നും ബുദ്ധി ഉപദെശിക്കുന്നത.

യജമാനന്മാരെ നിങ്ങൾക്കും സ്വൎഗ്ഗത്തിൽ ഒരു യജമാനൻ ഉ
ണ്ടെന്ന അറിഞ്ഞ നിങ്ങളുടെ പ്രവൃത്തിക്കാൎക്ക നീതിയായും തുല്യ
മായുമുള്ളതിനെ കൊടുപ്പിൻ*

പ്രാൎത്ഥനയിൽ നിങ്ങൾ സ്ഥിരപ്പെട്ട ആയതിൽ സ്തോത്രത്തൊ ൨
ടെ ജാഗ്രതയായിരുന്ന* ഞാൻ എതിന്റെ നിമിത്തമായിട്ട ൩
ബന്ധനപ്പെട്ടുമിരിക്കുന്നുവൊ ആ ക്രിസ്തുവിന്റെ രഹസ്യത്തെ
ഞാൻ പറവാനും പറയെണ്ടുന്ന പ്രകാരം ആയതിനെ പ്രസിദ്ധ
പ്പെടുത്തെണ്ടുന്നതിന്നും* ദൈവം ഞങ്ങൾക്ക സംഭാഷണ ദ്വാര ൪
ത്തെ തുറക്കെണമെന്ന ഞങ്ങൾക്കു വെണ്ടിയും കൂടി പ്രാൎത്ഥിച്ചു
കൊണ്ടും ഇരിപ്പിൻ* നിങ്ങൾ കാലത്തെ വീണ്ടുകൊണ്ട പുറത്തു ൫
ള്ളവരുടെ നെരെ ജ്ഞാനത്തോടെ നടന്നുകൊൾവിൻ* നി ൬
ങ്ങൾ ഓരൊരുത്തനൊട ഇന്നിന്ന പ്രകാരം ഉത്തരം പറയെണ്ടുന്ന
താകുന്നു എന്ന അറിവാനായിട്ട നിങ്ങളുടെ വചനം എല്ലായ്പൊഴും
കൃപയൊടെ ഉപ്പിനാൽ രുചിപ്പെട്ടതായി ഇരിക്കട്ടെ* എന്റെ ൭
കാൎയ്യങ്ങളെ ഒക്കയും പ്രിയ സഹൊദരനും വിശ്വാസമുള്ള ദൈവ
ശുശ്രൂഷക്കാരനും കൎത്താവിങ്കൽ കൂട്ടു പ്രവൃത്തിക്കാരനുമായ തി
ക്കിക്കുസ നിങ്ങളൊട അറിയിക്കും* ഞാൻ അവനെ നിങ്ങളു ൮
ടെ അവസ്ഥയെ അറിവാനായിട്ടും നിങ്ങളുടെ ഹൃദയങ്ങളെ ആ
ശ്വസിപ്പിപ്പാനായിട്ടും* നിങ്ങളിൽ ഒരുത്തനായി വിശ്വാസ ൯
വും സ്നെഹവുമുള്ള സഹൊദരനായ ഒനെസിമുസിനൊടു കൂടി നി
ങ്ങളുടെ അടുക്കൽ അതിന്നായിട്ട തന്നെ അയച്ചിരിക്കുന്നു ഇവിട
ത്തെ കാൎയ്യങ്ങളെ ഒക്കയും അവർ നിങ്ങളൊട അറിയിക്കും* എ ൧൦
ന്നൊടു കൂടി കാവൽപെട്ടവനായ അറിസ്തൎക്കുസ നിങ്ങളെ വന്ദി
ക്കുന്നു ബൎന്നബാസിന്ന മരുമകനായ മൎക്കുസും (ഇവനായ്കൊണ്ട
നിങ്ങൾക്ക കല്പനകൾ ലഭിച്ചിരിക്കുന്നുവല്ലൊ അവൻ നിങ്ങളുടെ
അടുക്കൽ വന്നാൽ അവനെ കൈക്കൊൾവിൻ)* യുസ്തുസ എ ൧൧
ന്ന പറയപ്പെട്ട യെശുവും അവർ ഛെലയിലുള്ളവരാകുന്നു ഇവർ
മാത്രം ദൈവത്തിന്റെ രാജ്യത്തിന്ന (എന്നൊടു) കൂടി പ്രവൃ
ത്തിക്കാരായി എനിക്ക ആശ്വാസമായി തീൎന്നവരാകുന്നു* നി ൧൨
ങ്ങളിൽ ഒരുത്തനായി ക്രിസ്തുവിന്റെ ശുശ്രൂഷക്കാരനായ എപ്പ
പ്രാസ നിങ്ങളെ വന്ദിച്ച നിങ്ങൾ ദൈവത്തിന്റെ സകല ഹിത
ത്തിലും പൂൎണ്ണതയുള്ളവരായും തികവുള്ളവരായും നില്പാനായിട്ട
അവൻ എല്ലായ്പൊഴും നിങ്ങൾക്കു വെണ്ടി പ്രാൎത്ഥനകളിൽ താല്പ
ൎയ്യമായി ശ്രമിച്ചുകൊണ്ട ഇരിക്കുന്നു* എന്തുകൊണ്ടെന്നാൽ നി ൧൩
ങ്ങൾക്കു വെണ്ടിയും ലവൊദിക്കെയായിലും യെറപ്പൊലിസിലും ഉ
ള്ളവൎക്ക വെണ്ടിയും അവന മഹാ ശുഷ്കാന്തിയുണ്ടെന്ന അവന്ന
ഞാൻ സാക്ഷിയായിരിക്കുന്നു* പ്രിയമുള്ള ലൂക്കൊസ വൈദ്യ ൧൪
നും ദെമാസും നിങ്ങളെ വന്ദിക്കുന്നു* ലവൊദിക്കെയായിലുള്ള ൧൫
സഹൊദരന്മാരെയും നിംഫാസിനെയും അവന്റെ ഭവനത്തിലു

൧൬ ള്ള സഭയെയും വന്ദിപ്പിൻ* വിശെഷിച്ചും ഈ ലെഖനം നി
ങ്ങളുടെ ഇടയിൽ വായിക്കപ്പെട്ടതിന്റെ ശെഷം അതിനെ ല
യൊദിക്കെയക്കാരുടെ സഭയിലും വായിപ്പിക്കയും ലയൊദിക്കെ
യായിൽനിന്ന വരുന്ന (ലെഖനത്തെ) നിങ്ങളും വായിക്കയും ചെ
൧൭ യ്യിൻ* വിശെഷിച്ചും നീ കൎത്താവിങ്കൽ ലഭിച്ചിട്ടുള്ള ശുശ്രൂഷ
യെ നിവൃത്തിപ്പാനായിട്ട അതിനെ സൂക്ഷിച്ചു നൊക്കെണമെന്ന
൧൮ അൎക്കിപ്പുസിനൊട പറവിൻ* പൌലുസായ എന്റെ കയ്യാൽ
വന്ദനം എന്റെ ബന്ധനങ്ങളെ ഓൎപ്പിൻ കൃപ നിങ്ങളൊട കൂടി
ഇരിക്കട്ടെ ആമെൻ

# അപ്പൊസ്തൊലനായ പൌലുസ

## തെസ്സലൊനിക്കായക്കാൎക്ക എഴുതിയ

## ഒന്നാം ലെഖനം

### ൧ അദ്ധ്യായം

൧ അവൻ അവരെ സ്തൊത്രത്തിലും പ്രാൎത്ഥനയിലും ഓൎക്കുന്നതിനെയും.—൫ അവരുടെ പരമാൎത്ഥമുള്ള വിശ്വാസത്തെയും മനസ്സുതിരിവിനെയും കുറിച്ചു തനിക്കുള്ള ബൊധത്തെയും കാട്ടുന്നത.

പൌലുസും സിൽവാനുസും തിമൊഥെയുസും പിതാവായ ദൈവത്തിങ്കലും കൎത്താവായ യെശു ക്രിസ്തുവിങ്കലും ഇരിക്കുന്ന തെസ്സലൊനിക്കായക്കാരുടെ സഭെക്ക (എഴുതുന്നത) നമ്മുടെ പിതാവായ ദൈവത്തിങ്കൽനിന്നും യെശു ക്രിസ്തുവാകുന്ന കൎത്താവിങ്കൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവും ഉണ്ടാകട്ടെ* ൨ ഞങ്ങൾ ഞങ്ങളുടെ പ്രാൎത്ഥനകളിൽ നിങ്ങളെ ഓൎമ്മ ചെയ്തു നിങ്ങൾക്ക എല്ലാവൎക്കും വെണ്ടി എപ്പൊഴും ദൈവത്തിന്ന സ്തൊത്രം ചെയ്യു* ൩ നിങ്ങളുടെ വിശ്വാസത്തിന്റെ ക്രിയയെയും സ്നെഹത്തിന്റെ അദ്ധ്വാനത്തെയും നമ്മുടെ പിതാവായ ദൈവത്തിന്റെ മുമ്പാക നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിങ്കലുള്ള ആശാബന്ധത്തിന്റെ ക്ഷമയെയും ഇടവിടാതെ ഓൎത്തുകൊണ്ട* ൪ പ്രിയമുള്ള സഹൊദരന്മാരെ ദൈവത്താൽ നിങ്ങളുടെ തിരഞ്ഞെടുപ്പിനെ അറിഞ്ഞുകൊണ്ട ഇരിക്കുന്നു* ൫ അതെന്തുകൊണ്ടെന്നാൽ ഞങ്ങളുടെ എവൻഗെലിയൊൻ നിങ്ങളുടെ അടുക്കൽ വചനത്തിൽ മാത്രം അല്ല ശക്തിയിലും പരിശുദ്ധാത്മാവിലും എറിയ നിശ്ചയത്തിലും കൂട വന്നു നിങ്ങളുടെ നിമിത്തമായി ഞങ്ങൾ നിങ്ങളുടെ ഇടയിൽ എത പ്രകാരമുള്ളവരായിരുന്നു എന്ന നിങ്ങൾ അറിഞ്ഞിരിക്കുന്ന പ്രകാരമല്ലൊ* ൬ വിശെഷിച്ച നിങ്ങൾ വളരെ ദുഃഖത്തിൽ വചനത്തെ പരിശുദ്ധാത്മാവിന്റെ സന്തൊഷത്തൊടെ കൈക്കൊണ്ട ഞങ്ങളെയും കൎത്താവിനെയും പിൻ തുടരുന്നവരായി തീൎന്നു* ൭ എന്നതുകൊണ്ട നിങ്ങൾ മക്കെദൊനിയായിലും അഖായായിലും ഉള്ള സകല വിശ്വാസികൾക്കും ദൃഷ്ടാന്തക്കാരായി* ൮ എന്തുകൊണ്ടെന്നാൽ കൎത്താവിന്റെ വചനം നിങ്ങളിൽനിന്ന ശബ്ദിച്ചതു മക്കെദൊനിയായായിലും അഖായായിലും മാത്രം അല്ല സകല സ്ഥലത്തിലും ദൈവത്തിങ്കലെക്ക നിങ്ങൾക്കുള്ള വിശ്വാസവും കൂട പ്രസിദ്ധമായിരിക്കുന്നു എന്നതുകൊണ്ട ഞങ്ങൾക്ക ഒന്നും പറവാൻ ആവശ്യമില്ല* ൯ എന്തെന്നാൽ അവർ തന്നെ ഞങ്ങളെ കുറിച്ച ഞങ്ങൾക്ക നിങ്ങളുടെ അടുക്കലെക്ക ഇന്നപ്രകാരമുള്ള പ്രവെശനമുണ്ടായി എന്നും ജീവനും സത്യവുമുള്ള ദൈവത്തിന്ന ശുശ്രൂഷ ചെയ്വാ

൧൦ നായിട്ടും* സ്വൎഗ്ഗത്തിങ്കൽനിന്ന അവന്റെ പുത്രനായി മരിച്ച
വരിൽനിന്ന അവൻ ഉയിൎപ്പിച്ചവനായി വരുവാനുള്ള കൊപ
ത്തിൽനിന്ന നമ്മെ ഉദ്ധാരണം ചെയ്യുവനായ യെശുവിനായ്ക്കൊ
ണ്ടു തന്നെ കാത്തിരിപ്പാനായിട്ടും നിങ്ങൾ വിഗ്രഹങ്ങളെ വിട്ട
ദൈവത്തിങ്കലെക്ക ഇന്ന പ്രകാരം തിരിഞ്ഞു എന്നും അറിയിച്ചു
വല്ലൊ*

## ൨ അദ്ധ്യായം

൧ അവൎക്ക എവൻഗെലിയൊൻ പ്രസംഗിക്കപ്പെട്ട വിവരവും അ
വർ അതിനെ സ്വീകരിച്ച വിവരവും.—൧൭ അവൻ അവരെ
കാണ്മാൻ ആഗ്രഹിച്ചിരുന്ന സംഗതി.

എന്തുകൊണ്ടെന്നാൽ സഹൊദരന്മാരെ നിങ്ങളുടെ അടുക്കലെക്ക
ഞങ്ങൾക്കുള്ള പ്രവെശനം വ്യൎത്ഥമായില്ല എന്ന നിങ്ങൾ തന്നെ അ
൨ റിഞ്ഞിരിക്കുന്നു* നിങ്ങൾ അറിഞ്ഞിരിക്കുന്ന പ്രകാരം ഞ
ങ്ങൾ മുമ്പെ ഫിലിപ്പിയായിൽ കഷ്ടമനുഭവിക്കയും നിന്ദിക്കപ്പെടു
കയും ചെയ്യാറെയും നിങ്ങൾക്ക ദൈവത്തിന്റെ എവൻഗെലി
യൊനെ വളരെ പ്രതിവാദത്തൊടെ പറവാൻ ഞങ്ങളുടെ ദൈ
൩ വത്തിങ്കൽ ധൈൎയ്യപ്പെട്ടതെ ഉള്ളു* എന്തുകൊണ്ടെന്നാൽ ഞ
ങ്ങളുടെ ബുദ്ധി ഉപദെശം ഒട്ടും വഞ്ചനയിൽനിന്നെങ്കിലും അശു
൪ ദ്ധിയിൽനിന്നെങ്കിലും വ്യാജത്തിലെങ്കിലും ഉണ്ടായതല്ല* എ
വൻഗെലിയൊൻ ഞങ്ങളുടെ വിശ്വാസത്തിന്ന എല്പിക്കപ്പെടു
വാൻ ദൈവത്താൽ ഞങ്ങൾ എതുപ്രകാരം അനുവദിക്കപ്പെട്ടു
വൊ അപ്രകാരം തന്നെ ഞങ്ങൾ സംസാരിക്കുന്നു ഞങ്ങളുടെ ഹൃ
ദയങ്ങളെ ശൊധന ചെയ്യുന്ന ദൈവത്തെ അല്ലാതെ മനുഷ്യരെ പ്ര
൫ സാദിപ്പിക്കുന്നവർ എന്നപൊലെ അല്ല* എന്തുകൊണ്ടെന്നാൽ
നിങ്ങൾ അറിഞ്ഞിരിക്കുന്ന പ്രകാരം ഞങ്ങൾ ഒരിക്കലും സ്തുത്യവാ
ക്കുകളെ എങ്കിലും അൎത്ഥാഗ്രഹത്തിന്റെ മായയെ എങ്കിലും പ്ര
൬ യൊഗിച്ചിട്ടുമില്ല ദൈവം സാക്ഷി* ഞങ്ങൾ ക്രിസ്തുവിന്റെ അ
പ്പൊസ്തൊലന്മാരെന്ന പൊലെ ഭാരമുള്ളവരായിരിപ്പാൻ കഴി
യുന്നവരായിരുന്നപ്പൊൾ ഞങ്ങൾ മനുഷ്യരിൽനിന്നാകട്ടെ നി
ങ്ങളിൽനിന്നാകട്ടെ മറ്റുള്ളവരിൽനിന്നാകട്ടെ സ്തുതിയെ അ
൭ പെക്ഷിച്ചിട്ടുമില്ല* എന്നാൽ മുല കൊടുക്കുന്ന ഒരുത്തി തന്റെ
മക്കളെ പൊഷിക്കുന്നതു പൊലെ ഞങ്ങൾ നിങ്ങളുടെ ഇടയിൽ
൮ സൌമ്യതയുള്ളവരായിരുന്നു* ഇപ്രകാരം ഞങ്ങൾ നിങ്ങളെ സ്നെ
ഹത്തൊടെ ആഗ്രഹിച്ചിരുന്ന നിങ്ങൾ ഞങ്ങൾക്ക പ്രിയമുള്ളവരാ
യതുകൊണ്ട നിങ്ങൾക്ക ദൈവത്തിന്റെ എവൻഗെലിയൊനെ മാ
ത്രമല്ല ഞങ്ങളുടെ ആത്മാക്കളെ കൂടി പകൎന്ന തരുവാൻ ഞങ്ങൾ
൯ നല്ല മനസ്സുള്ളവരായിരുന്നു* സഹൊദരന്മാരെ ഞങ്ങളുടെ അ
ദ്ധ്വാനത്തെയും പ്രയത്നത്തെയും നിങ്ങൾ ഓൎക്കുന്നുവല്ലൊ എന്തെ

നാൽ ഞങ്ങൾ നിങ്ങളിൽ യാതൊരുത്തന്നും ഭാരമായിരിക്കരുതെ
ന്ന വെച്ച രാവും പകലും വെല ചെയ്തു ഞങ്ങൾ ദൈവത്തിന്റെ
എവൻഗെലിയൊനെ നിങ്ങളൊട പ്രസംഗിച്ചു* വിശ്വസിക്കു ൧൦
ന്നവരായ നിങ്ങളുടെ ഇടയിൽ ഞങ്ങൾ എത്ര ശുദ്ധമായും നീതി
യായും കുററമില്ലായ്മയായും നടന്നു എന്നുള്ളതിന്ന നിങ്ങളും ദൈ
വവും സാക്ഷികളാകുന്നു* തന്റെ രാജ്യത്തിലെക്കും മഹത്വ ൧൧
ത്തിലെക്കും നിങ്ങളെ വിളിച്ചിട്ടുള്ള ദൈവത്തിന്ന യൊഗ്യമായി
നിങ്ങൾ നടക്കെണമെന്ന* ഞങ്ങൾ എത പ്രകാരം നിങ്ങളിൽ ൧൨
ഓരൊരുത്തന്ന ഒരു പിതാവ തന്റെ മക്കൾക്ക(ചെയ്യുന്നതു)പൊ
ലെ ബുദ്ധി പറകയും ആശ്വാസം വരുത്തുകയും സാക്ഷിപ്പെടുത്തു
കയും ചെയ്തു എന്ന നിങ്ങൾ അറിയുന്നവല്ലൊ*

നിങ്ങൾ ഞങ്ങളിൽനിന്ന കെട്ട ദൈവത്തിന്റെ വചനത്തെ ൧൩
കൈക്കൊണ്ടപ്പൊൾ നിങ്ങൾ അതിനെ മനുഷ്യരുടെ വചനമായി
ട്ടല്ല (അത സത്യമായുള്ള പ്രകാരം) ദൈവത്തിന്റെ വചനമാ
യിട്ടു തന്നെ കൈക്കൊണ്ടതിനാൽ ഈ സംഗതിക്കായിട്ടും ഞങ്ങൾ
ദൈവത്തിന്ന ഇടവിടാതെ സ്തൊത്രം ചെയ്യുന്നു വിശ്വസിക്കുന്നവ
രായ നിങ്ങളിൽ അത ബലത്തൊടെ വ്യാപരിക്കയും ചെയ്യുന്നു*
എന്തുകൊണ്ടെന്നാൽ സഹൊദരന്മാരെ നിങ്ങൾ യെഹൂദിയായിൽ ൧൪
ക്രിസ്തു യെശുവിങ്കലുള്ള ദൈവ സഭകളെ പിന്തുടരുന്നവരായി തീ
ൎന്നു എന്തെന്നാൽ അവർ യെഹൂദന്മാരാൽ എത പ്രകാരം കഷ്ടാ
നുഭവപ്പെട്ടുവൊ അപ്രകാരമുള്ളവയെ നിങ്ങളുടെ സ്വജാതിക്കാ
രാൽ നിങ്ങളും അനുഭവിച്ചുവല്ലൊ* അവർ കൎത്താവായ യെ ൧൫
ശുവിനെയും അവരുടെ സ്വന്ത ദീൎഘദൎശിമാരെയും കൊന്നുകള
ഞ്ഞവരും ഞങ്ങളെ പീഡിപ്പിച്ചവരും ദൈവത്തെ പ്രസാദിപ്പി
ക്കാത്തവരും സകല മനുഷ്യൎക്കും വിപരീതക്കാരും* തങ്ങളുടെ ൧൬
പാപങ്ങളെ എപ്പൊഴും പൂരിപ്പാനായിട്ടു ഇവർ പുറജാതികൾ ര
ക്ഷിക്കപ്പെടെണ്ടുന്നതിന്ന അവരൊടു സംസാരിപ്പാൻ ഞങ്ങളെ വി
രൊധിച്ചു കൊണ്ടും ഇരിക്കുന്നു എന്നാൽ ഇവരുടെ മെൽ ക്രൊധം
അവസാനത്തൊളം വന്നിരിക്കുന്നു* എന്നാൽ ഞങ്ങൾ സഹൊ ൧൭
ദരന്മാരെ കുറഞ്ഞൊരു കാലത്തെക്ക ഹൃദയം കൊണ്ടല്ല അഭിമുഖ
മായിട്ടു നിങ്ങളിൽനിന്ന പിരിഞ്ഞിരിക്കകൊണ്ട നിങ്ങളുടെ മുഖ
ത്തെ കാണ്മാൻ വളരെ ആഗ്രഹത്തൊടെ എററവും അധികമാ
യി ശ്രമിച്ചു* ആയതുകൊണ്ട നിങ്ങളുടെ അടുക്കൽ വരുവാൻ ൧൮
ഞങ്ങൾക്ക വിശെഷാൽ പൗലുസായ എനിക്ക ഒന്ന രണ്ടു പ്രാവ
ശ്യം മനസ്സായിരുന്നു എന്നാലും സാത്താൻ ഞങ്ങളെ വിഘ്നപ്പെടു
ത്തി* എന്തുകൊണ്ടെന്നാൽ ഞങ്ങളുടെ ആശ എങ്കിലും സന്തൊ ൧൯
ഷമെങ്കിലും പുകഴ്ചയുടെ കിരീടമെങ്കിലും എതാകുന്നു നമ്മുടെ ക
ൎത്താവായ യെശു ക്രിസ്തുവിന്റെ മുമ്പാക അവന്റെ വരവിൽ നി
ങ്ങൾ തന്നെ അല്ലയൊ* എന്തുകൊണ്ടെന്നാൽ നിങ്ങൾ ഞങ്ങളു ൨൦

ടെ സ്തുതിയും സന്തൊഷവും ആകുന്നു*

## ൩ അദ്ധ്യായം

൧ അവരുടെ അരികത്തെക്ക തീമൊഥെയ്യുസിനെ അയക്കുന്നതിനാൽ അവരിലെക്ക പൌലുസിന്നുള്ള സ്നെഹം.—൬ അവരെ കുറിച്ച അവനുള്ള സന്തൊഷവും അവരെ കാണ്മാനുള്ള ആഗ്രഹവും.

ആയതുകൊണ്ട ഞങ്ങൾക്ക പിന്നെ സഹിച്ചു കൂടായ്കകൊണ്ട ഞങ്ങൾ തന്നെ അഥെനയിൽ വിടപ്പെടുന്നത നന്ന എന്ന ഞങ്ങൾക്ക
൨ തൊന്നി* ഞങ്ങളുടെ സഹൊദരനും ദൈവത്തിന്റെ ശുശ്രൂഷക്കാരനും ക്രിസ്തുവിന്റെ എവൻഗെലിയൊനിൽ ഞങ്ങളുടെ കൂട്ടുപ്രവൃത്തിക്കാരനുമായ തീമൊഥെയ്യുസിനെ നിങ്ങളുടെ വിശ്വാസത്തെ കുറിച്ച നിങ്ങളെ സ്ഥിരപ്പെടുത്തുവാനും ആശ്വസിപ്പിപ്പാനും
൩ അയച്ചിരിക്കുന്നു* ഒരുത്തനും ഈ ഉപദ്രവങ്ങളാൽ ചഞ്ചലപ്പെടാതെ ഇരിപ്പാൻ (ആകുന്നു) എന്തുകൊണ്ടെന്നാൽ ഇതിന്നഞ
൪ ങ്ങൾ ആക്കപ്പെട്ടിരിക്കുന്നു എന്ന നിങ്ങൾ തന്നെ അറിയുന്നു* എന്തുകൊണ്ടെന്നാൽ ഞങ്ങൾ ഉപദ്രവം അനുഭവിക്കെണ്ടിവരുമെന്ന ഞങ്ങൾ നിങ്ങളൊടു കൂട ഇരിക്കുമ്പൊൾ തന്നെ നിങ്ങളൊടു മുമ്പിൽ കൂട്ടി പറഞ്ഞു അപ്രകാരം തന്നെ ഉണ്ടായി നിങ്ങളും അ
൫ റിഞ്ഞിരിക്കുന്നു* ഇതിന്നായിക്കൊണ്ടും എനിക്ക പിന്നെ സഹിച്ചു കൂടായ്കകൊണ്ട പരീക്ഷക്കാരൻ പക്ഷെ വല്ല പ്രകാരത്തിലും നിങ്ങളെ പരീക്ഷിക്കയും ഞങ്ങളുടെ പ്രയത്നം വ്യൎത്ഥമായി പൊകയും ചെയ്യുമൊ എന്നുവെച്ച ഞാൻ നിങ്ങളുടെ വിശ്വാസത്തെ അറി
൬ വാനായിട്ട ആളയച്ചു* എന്നാറെ ഇപ്പൊൾ സഹൊദരന്മാരെ തീമൊഥെയ്യുസ നിങ്ങളിൽനിന്ന ഞങ്ങളുടെ അടുക്കലെക്ക വന്ന നിങ്ങളുടെ വിശ്വാസത്തെ കുറിച്ചും സ്നെഹത്തെ കുറിച്ചും ഞങ്ങൾ നിങ്ങളെ (കാണ്മാനുള്ളതു) പൊലെ തന്നെ നിങ്ങൾ ഞങ്ങളെ കാണ്മാനും എറ്റവും ആഗ്രഹിച്ചുകൊണ്ട നിങ്ങൾക്ക എല്ലായ്പൊഴും ഞങ്ങളെ കുറിച്ച നല്ല ഓൎമ്മയുണ്ട എന്നും നല്ല വൎത്തമാനമായിട്ട ഞങ്ങ
൭ ളൊട അറിയിച്ചാറെ* അതിനാൽ ഞങ്ങൾ ഞങ്ങളുടെ സകല ഉപദ്രവത്തിലും പാരവശ്യത്തിലും നിങ്ങളുടെ മെൽ നിങ്ങളുടെ
൮ വിശ്വാസത്താൽ ആശ്വസിക്കപ്പെട്ടിരുന്നു* അതെന്തുകൊണ്ടെന്നാൽ നിങ്ങൾ കൎത്താവിങ്കൽ നിലനില്ക്കുന്നു എങ്കിൽ ഞങ്ങൾ ഇ
൯ പ്പൊൾ ജീവിക്കുന്നു* എന്തെന്നാൽ നമ്മുടെ ദൈവത്തിന്റെ മുമ്പാക ഞങ്ങൾ നിങ്ങളുടെ നിമിത്തമായിട്ട സന്തൊഷിക്കുന്ന സ
൧൦ കല സന്തൊഷത്തിന്നായിട്ടും* നിങ്ങളുടെ മുഖത്തെ കാണെണ്ടുന്നതിനും നിങ്ങളുടെ വിശ്വാസത്തിന്റെ കുറവിനെ പൂൎത്തിയാക്കെണ്ടുന്നതിനും രാവും പകലും എറ്റവും അധികമായി പ്രാൎത്ഥിച്ചുകൊണ്ട ഇനിയും ദൈവത്തിന്ന നിങ്ങൾക്ക വെണ്ടി ഞങ്ങൾക്ക എ

ന്ത വന്ദനം ചെയ്വാൻ കഴിയും* എന്നാൽ നമ്മുടെ പിതാവായ ൧൧
ദൈവവും കൎത്താവായ യെശു ക്രിസ്തുവും തന്നെ ഞങ്ങളുടെ വഴി
യെ നിങ്ങളുടെ അടുക്കൽ നെരെ ആക്കുമാറാകട്ടെ* ഞങ്ങൾ നി ൧൨
ങ്ങളൊട എന്നപൊലെ തന്നെ കൎത്താവ നിങ്ങളെയും തമ്മിൽ ത
മ്മിലും എല്ലാവരൊടും സ്നെഹത്തിൽ വൎദ്ധിക്കയും സമൃദ്ധിയാക്കയും
ചെയ്യുമാറാക്കി* ഇങ്ങിനെ തന്റെ സകലപരിശുദ്ധന്മാരൊടും കൂ ൧൩
ടി നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ വരവിങ്കൽ അവൻ
നമ്മുടെ പിതാവായ ദൈവത്തിന്റെ മുമ്പാക ശുദ്ധിയിൽ നിങ്ങ
ളുടെ ഹൃദയങ്ങളെ കുററം കൂടാതെ സ്ഥിരപ്പെടുത്തുമാറാകട്ടെ*

## ൪ അദ്ധ്യായം

൧ ദൈവ ഭക്തിയൊടെ നടപ്പാനും.—൩ ശുദ്ധിക്കും.—൯ സ്നെഹത്തിനും.—ശാന്തതെക്കും.—മരിച്ചവരെ കുറിച്ചുള്ള ദുഃഖത്തെ അടക്കുവാനും അവൻ ഉപദെശിക്കുന്നത.—൧൩ ഉയിൎപ്പിനെ കുറിച്ചും ഒടുക്കത്തെ ന്യായവിധിയെ കുറിച്ചും.

പിന്നെ ശെഷം കാൎയ്യത്തിന്ന സഹൊദരന്മാരെ നിങ്ങൾ ഇന്ന
പ്രകാരം നടക്കയും ദൈവത്തെ പ്രസാദിപ്പിക്കയും ചെയ്യെണമെ
ന്ന ഞങ്ങളിൽനിന്ന നിങ്ങൾക്ക എതുപ്രകാരം ലഭിച്ചിരിക്കുന്നു
വൊ അപ്രകാരം തന്നെ നിങ്ങൾ അധികമധികം വൎദ്ധിക്കെണമെ
ന്ന കൎത്താവായ യെശു മൂലം ഞങ്ങൾ നിങ്ങളൊട യാചിക്കയും ബു
ദ്ധി ഉപദെശിക്കയും ചെയ്യുന്നു* എത കല്പനകളെ ഞങ്ങൾ ക ൨
ൎത്താവായ യെശു മൂലം നിങ്ങൾക്ക തന്നു എന്ന നിങ്ങൾ അറിയുന്നു
വല്ലൊ* എന്തെന്നാൽ ദൈവത്തിന്റെ ഹിതം ഇതാകുന്നു നിങ്ങ ൩
ളുടെ ശുദ്ധീകരണം തന്നെ അത നിങ്ങൾ വെശ്യാദൊഷത്തിൽ
നിന്ന ഒഴിഞ്ഞ* നിങ്ങളിൽ ഓരൊരുത്തൻ അവനവന്റെ പാ ൪
ത്രത്തെ ദൈവത്തെ അറിയാത്ത അജ്ഞാനികൾ എന്നപൊ
ലെ കാമമൊഹത്തിലല്ല* ശുദ്ധീകരണത്തിലും മാനത്തിലും അ ൫
നുഭവിപ്പാൻ അറിഞ്ഞ* ഒരുത്തനും ആക്രമിക്കാതെയും ഒരു സംഗ ൬
തിയിലും തന്റെ സഹൊദരനെ വഞ്ചിക്കാതെയും ഇരിക്കെണമെ
ന്ന ആകുന്നു അതെന്തുകൊണ്ടെന്നാൽ ഞങ്ങൾ മുമ്പെതന്നെ നിങ്ങളെ
ഓൎമ്മപ്പെടുത്തുകയും സാക്ഷീകരിക്കയും ചെയ്തിട്ടുള്ള പ്രകാരം ഇ
വയുടെ എല്ലാം പ്രതിക്രിയക്കാരൻ കൎത്താവാകുന്നു* എന്തുകൊ ൭
ണ്ടെന്നാൽ ദൈവം നമ്മെ അശുദ്ധിയിലെക്കല്ല ശുദ്ധിയിലെക്ക അ
ത്രെ വിളിച്ചിരിക്കുന്നത* അതുകൊണ്ട നിന്ദിക്കുന്നവൻ മനുഷ്യ ൮
നെ അല്ല തന്റെ പരിശുദ്ധാത്മാവിനെ കൂട നമുക്ക തന്ന ദൈ
വത്തെ അത്രെ നിന്ദിക്കുന്നത*

എന്നാൽ സഹൊദരസ്നെഹത്തെ കുറിച്ച ഞാൻ നിങ്ങൾക്ക എ ൯
ഴുതുവാൻ ആവശ്യമില്ല എന്തുകൊണ്ടെന്നാൽ തമ്മിൽ തമ്മിൽ സ്നെ
ഹിപ്പാൻ നിങ്ങൾ തന്നെ ദൈവത്താൽ ഉപദെശിക്കപ്പെട്ടവരാ

൧൦ കുന്നു* മക്കെദൊനിയായിലൊക്കയുമുള്ള സകല സഹൊദരന്മാരൊടും നിങ്ങൾ ഇതിനെ തന്നെ ചെയ്യുന്നുവല്ലൊ എന്നാൽ സഹൊ
൧൧ ദരന്മാരെ നിങ്ങൾ അധികമധികം വൎദ്ധിക്കെണമെന്നും* പുറത്തുള്ളവരൊടു നിങ്ങൾ മൎയ്യാദയായി നടക്കെണ്ടുന്നതിന്നും നിങ്ങൾ
൧൨ ക്ക ഒന്നിനും കുറവില്ലാതെ ഇരിക്കെണ്ടുന്നതിന്നും* ഞങ്ങൾ നിങ്ങളൊട കല്പിച്ച പ്രകാരം സാവധാനത്തൊടെ ഇരിപ്പാൻ താല്പൎയ്യപ്പെടെണമെന്നും നിങ്ങളുടെ സ്വന്ത കാൎയ്യങ്ങളെ ചെയ്യെണമെന്നും നിങ്ങളുടെ കൈകൾകൊണ്ടു തന്നെ വെല ചെയ്യെണമെന്നും ഞങ്ങൾ നിങ്ങളൊട ബുദ്ധി പറയുന്നു*
൧൩ എന്നാൽ സഹൊദരന്മാരെ നിദ്രയെ പ്രാപിച്ചവരെ കുറിച്ചു നിങ്ങൾ ഒരു ആശ്രയവുമില്ലാത്ത മററുള്ളവരെ പൊലെ തന്നെ ദുഃഖിക്കാതെ ഇരിപ്പാൻ നിങ്ങൾ അറിയാത്തവരാകെണമെന്ന എ
൧൪ നിക്ക മനസ്സില്ല* എന്തുകൊണ്ടെന്നാൽ യെശു മരിക്കയും പിന്നെ ഉയിൎത്തെഴുനീല്ക്കയും ചെയ്തു എന്ന നാം വിശ്വസിക്കുന്നു എങ്കിൽ അപ്രകാരം തന്നെ ദൈവം യെശുവിങ്കൽ നിദ്രയെ പ്രാപിക്കുന്ന
൧൫ വരെയും അവനൊടു കൂടി കൊണ്ടുപൊരികയും ചെയ്യും* എന്തുകൊണ്ടെന്നാൽ കൎത്താവിന്റെ വരവിന്ന ജീവനൊടെ ശെഷിക്കുന്നവരായ നാം നിദ്രയെ പ്രാപിച്ചവൎക്ക മുമ്പെടുകയില്ല എന്നുള്ളതിനെ കൎത്താവിന്റെ വചനത്താൽ ഞങ്ങൾ നിങ്ങളൊട പ
൧൬ റയുന്നു* അതെന്തുകൊണ്ടെന്നാൽ കൎത്താവ തന്നെ അട്ടഹാസത്തൊടും പ്രധാന ദൈവദൂതന്റെ ശബ്ദത്തൊടും ദൈവത്തിന്റെ കാഹളത്തൊടും സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങും ക്രിസ്തുവിങ്കൽ മ
൧൭ രിച്ചവർ മുമ്പെ ഉയിൎത്തെഴുനീല്ക്കയും ചെയ്യും* പിന്നത്തെതിൽ ജീവനൊടെ ശെഷിക്കുന്ന നാം അവരൊടു കൂടി ഒന്നിച്ച കൎത്താവിനെ ആകാശത്തിൽ എതിരെല്പാനായ്ക്കൊണ്ട മെഘങ്ങളിൽ എടുത്തുകൊള്ളപ്പെടും ഇപ്രകാരം നാം എല്ലായ്പൊഴും കൎത്താവി
൧൮ നൊടു കൂടിഇരിക്കയും ചെയ്യും* എന്നതുകൊണ്ട തമ്മിൽ തമ്മിൽ ഈ വചനങ്ങളാൽ ആശ്വസിപ്പിച്ചുകൊൾവിൻ*

## ൫ അദ്ധ്യായം

൧ ന്യായവിധിക്കായി ക്രിസ്തുവിന്റെ രണ്ടാം വരവിനെ അവൻ ഇനിയും വൎണ്ണിക്കയും.— ൧൨ പല കല്പനകളെ കൊടുക്കയും— ൨൮ അങ്ങിനെ അവസാനിക്കയും ചെയ്യുന്നത.

എന്നാൽ സഹൊദരന്മാരെ കാലങ്ങളെയും സമയങ്ങളെയും കുറിച്ച ഞാൻ നിങ്ങൾക്ക എഴുതുവാൻ നിങ്ങൾക്ക ആവശ്യമില്ല*
൨ എന്തുകൊണ്ടെന്നാൽ രാത്രിയിൽ കള്ളൻ വരുന്നു എന്നപൊലെ കൎത്താവിന്റെ നാൾ വരുമെന്ന നിങ്ങൾ തന്നെ നിശ്ചയമായിട്ട
൩ അറിഞ്ഞിരിക്കുന്നു* എന്തെന്നാൽ അവർ സമാധാനമെന്നും സുഖമെന്നും എപ്പൊൾ പറയുമൊ അപ്പൊൾ ഒരു ഗൎഭിണിക്ക പ്രസ

വ വെദന വരുന്ന എന്നപൊലെ തന്നെ അവൎക്ക അസംഗതിയാ യുള്ള നാശം വരുന്നു അവർ തെററി പൊകയുമില്ല* എന്നാൽ ൪ നിങ്ങൾ സഹൊദരന്മാരെ ആ ദിവസം ഒരു കള്ളൻ എന്നപൊ ലെ നിങ്ങളെ പിടിപ്പാൻ നിങ്ങൾ അന്ധകാരത്തിൽ ഇരിക്കുന്നി ല്ലല്ലൊ* നിങ്ങളെല്ലാവരും പ്രകാശത്തിന്റെ മക്കളും പകലി ൫ ന്റെ മക്കളും ആകുന്നു നാം രാത്രിയുടെ എങ്കിലും അന്ധകാരത്തി ന്റെ എങ്കിലും അല്ല* ആകയാൽ ശെഷമുള്ളവർ (ചെയ്യുന്നതു) ൬ പൊലെ നാം ഉറങ്ങാതെ ജാഗരണം ചെയ്കയും സുബൊധത്തൊ ടെ ഇരിക്കയും ചെയ്യെണം* എന്തുകൊണ്ടെന്നാൽ ഉറങ്ങുന്നവർ ൭ രാത്രിയിൽ ഉറങ്ങുന്നു മദ്യപാനം ചെയ്യുന്നവർ രാത്രിയിൽ മദ്യ പാനം ചെയ്യുന്നു* എന്നാൽ പകലിന്റെ ജനങ്ങളായ നാം സു ൮ ബൊധമുള്ളവരായി വിശ്വാസത്തിന്റെയും സ്നെഹത്തിന്റെയും മാൎക്കവചത്തെയും തലക്കൊരികയായിട്ടു രക്ഷയുടെ ആശാബന്ധ ത്തെയും ധരിച്ചുകൊണ്ടു ഇരിക്കെണം* എന്തെന്നാൽ ദൈവം ന ൯ മ്മെ കൊപത്തിങ്കലെക്കല്ല നമ്മുടെ കൎത്താവായ യെശു ക്രിസ്തു മൂല മായി രക്ഷയെ ലഭിപ്പാനായ്ക്കൊണ്ടത്രെ നിയമിച്ചത* ഇവൻ ൧൦ നാം ഉണൎന്നിരുന്നാലും ഉറങ്ങിയാലും തന്നൊടു കൂട ഒന്നിച്ച ജീ വിച്ചിരിപ്പാനായിട്ടു നമുക്ക വെണ്ടി മരിച്ചവനാകുന്നു* അതുകൊ ൧൧ ണ്ടു നിങ്ങൾ ചെയ്തു വരുന്നതുപൊലെ തന്നെ തമ്മിൽ തമ്മിൽ ആ ശ്വാസിപ്പിക്കയും ഒരുത്തനെ ഒരുത്തൻ ഉറപ്പിക്കയും ചെയ്വിൻ*

വിശെഷിച്ചും സഹൊദരന്മാരെ നിങ്ങളുടെ ഇടയിൽ പ്രയത്നം ൧൨ ചെയ്കയും കൎത്താവിൽ നിങ്ങൾക്ക മുഖ്യമുള്ളവരായിരിക്കയും നി ങ്ങൾക്ക ബുദ്ധി ഉപദെശിക്കയും ചെയ്യുന്നവരെ അറിവാനും* അ ൧൩ വരുടെ പ്രവൃത്തിയുടെ നിമിത്തമായിട്ടു അവരെ സ്നെഹത്തിൽ എററവും മാനിപ്പാനും ഞങ്ങൾ നിങ്ങളൊടു അപെക്ഷിക്കുന്നു നി ങ്ങൾ തമ്മിൽ തമ്മിൽ സമാധാനത്തൊടിരിക്കയും ചെയ്വിൻ* ഇ ൧൪ നിയും സഹൊദരന്മാരെ ഞങ്ങൾ നിങ്ങൾക്ക ബുദ്ധി ഉപദെശി ക്കുന്നു ക്രമക്കെടുള്ളവരെ ഓൎമ്മപ്പെടുത്തുവിൻ മനസ്സുറപ്പില്ലാത്തവ രെ ആശ്വാസിപ്പിപ്പിൻ ബലക്ഷയമുള്ളവൎക്ക സഹായിപ്പിൻ എല്ലാ വരൊടും ദീൎഘശാന്തതയൊടിരിപ്പിൻ* ഒരുത്തനും ആരൊടും ൧൫ ദൊഷത്തിന്നു ദൊഷത്തെ പകരം ചെയ്യാതെ ഇരിപ്പാൻ നൊ ക്കുവിൻ തമ്മിൽ തമ്മിലും എല്ലാവൎക്കും നന്മയായുള്ളതിനെ എല്ലാ യ്പൊഴും പിന്തുടരുക മാത്രം ചെയ്വിൻ* എല്ലായ്പൊഴും സന്തൊ ൧൬ ഷിപ്പിൻ* ഇടവിടാതെ പ്രാൎത്ഥിപ്പിൻ* സകലത്തിലും സ്തൊ ൧൭ ത്രം ചെയ്വിൻ അതെന്തുകൊണ്ടെന്നാൽ ഇത നിങ്ങളെ കുറിച്ച ക്രി ൧൮ സ്തു യെശുവിങ്കൽ ദൈവത്തിന്നുള്ള ഹിതമാകുന്നു* ആത്മാവി ൧൯ നെ കെടുക്കാതെ ഇരിപ്പിൻ* ദീൎഘദൎശനങ്ങളെ ധിക്കരിക്കാ ൨൦ തെ ഇരിപ്പിൻ* സകലത്തെയും ശൊധന ചെയ്വിൻ നന്മയാ ൨൧ യുള്ളതിനെ മുറുക പിടിപ്പിൻ* ദൊഷത്തിന്റെ കാഴ്ചയിൽ ൨൨

൨൨ നിന്ന എല്ലാം ഒഴിഞ്ഞിരിപ്പിൻ* എന്നാൽ സമാധാനത്തി
ന്റെ ദൈവം തന്നെ നിങ്ങളെ മുഴുവനും പരിശുദ്ധമാക്കും നിങ്ങ
ളുടെ ആത്മാവും ദെഹിയും ദെഹവും മുഴുവനും നമ്മുടെ കൎത്താവാ
യ യെശു ക്രിസ്തുവിന്റെ വരവിങ്കലെക്ക കുറവം കൂടാതെ കാക്ക
പ്പെട്ടിരിക്കുമാറാകെണം (എന്ന ഞാൻ ദൈവത്തൊട്ട പ്രാൎത്ഥി
൨൪ ക്കുന്നു)* നിങ്ങളെ വിളിക്കുന്നവൻ വിശ്വസിക്കത്തക്കവനാക
൨൫ ന്ന അവൻ (അതിനെ) ചെയ്കയും ചെയ്യും* സഹൊദരന്മാരെ
൨൬ ഞങ്ങൾക്ക വെണ്ടി പ്രാൎത്ഥിച്ചുകൊൾവിൻ* സകല സഹൊദര
൨൭ ന്മാരെയും ഒരു പരിശുദ്ധ ചുംബനംകൊണ്ട വന്ദിപ്പിൻ* ഠരം
ലെഖനം സകല പരിശുദ്ധ സഹൊദരന്മാൎക്ക വായിക്കപ്പെടുവാൻ
൨൮ ഞാൻ നിങ്ങളെ കൎത്താവു മൂലമായി ആണയിടുന്നു* നമ്മുടെ ക
ൎത്താവായ യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളൊടു കൂടെ ഉണ്ടായി
രിക്കട്ടെ ആമെൻ

അപ്പൊസ്തൊലനായ പൌലുസ

തെസ്സലൊനിക്കായക്കാൎക്ക എഴുതിയ

രണ്ടാം ലെഖനം

൧ അദ്ധ്യായം

൧ അവൻ അവരുടെ വിശ്വാസത്തെയും സ്നെഹത്തെയും ക്ഷമയെയും കുറിച്ച തനിക്കുള്ള നല്ല അഭിപ്രായത്തെ കാട്ടുകയും.—൧൧ പീഡയ്ക്കു വിരൊധമായി അവരെ ആശ്വസിപ്പിക്കയും ചെയ്യുന്നത.

പൌലുസും സിൽവാനുസും തീമൊഥെയുസും നമ്മുടെ പിതാവായ ദൈവത്തിങ്കലും കൎത്താവായ യെശു ക്രിസ്തുവിങ്കലും ഉള്ള തെസ്സലൊനിക്കായക്കാരുടെ സഭയ്ക്കു (എഴുതുന്നത)* നമ്മുടെ പിതാ ൨ വായ ദൈവത്തിങ്കൽനിന്നും കൎത്താവായ യെശു ക്രിസ്തുവിങ്കൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവും ഉണ്ടാകുമാറാകട്ടെ* സഹൊദ ൩ രന്മാരെ നിങ്ങളുടെ വിശ്വാസം എററവും വൎദ്ധിക്കയും നിങ്ങളിലെല്ലാവരിലും ഓരൊരുത്തന്റെ സ്നെഹം തമ്മിൽ തമ്മിൽ വളരുകയും ചെയ്യുന്നതുകൊണ്ട യൊഗ്യമുള്ളതു പൊലെ ഞങ്ങൾ നിങ്ങൾക്കു വെണ്ടി എല്ലായ്പൊഴും ദൈവത്തിന്ന സ്തൊത്രം ചെയ്വാൻ കടക്കാരാകുന്നു* എന്നതുകൊണ്ട നിങ്ങൾ സഹിക്കുന്ന നിങ്ങളുടെ ൪ പീഡകളിലും സങ്കടങ്ങളിലും എല്ലാം നിങ്ങൾക്കുള്ള ക്ഷമയ്ക്കായിക്കൊണ്ടും വിശ്വാസത്തിന്നായിക്കൊണ്ടും ഞങ്ങൾ തന്നെ നിങ്ങളെ കുറിച്ച ദൈവത്തിന്റെ സഭകളിൽ പുകഴ്ച ചെയ്യുന്നു* ആയത ൫ നിങ്ങൾ എതിന്റെ നിമിത്തമായിട്ട കഷ്ടമനുഭവിക്കുന്നുവൊ ആ ദൈവ രാജ്യത്തിന്ന നിങ്ങൾ യൊഗ്യതയുള്ളവരെന്ന നിരൂപിക്കപ്പെട്ടവരാകെണ്ടുന്നതിന്ന ദൈവത്തിന്റെ നീതിയായുള്ള വിധിയുടെ ഒരു സ്പഷ്ട ലക്ഷ്യമാകുന്നു* എന്തുകൊണ്ടെന്നാൽ നിങ്ങളെ ൬ കഷ്ടപ്പെടുത്തുന്നവൎക്ക കഷ്ടതയെ പകരം നൽകുന്നത ദൈവത്തിങ്കൽ നീതിയായുള്ളതാകുന്നു* കൎത്താവായ യെശു തന്റെ ശക്തി ൭ യുള്ള ദൂതന്മാരൊടും കൂടി ജ്വലിക്കുന്ന അഗ്നിയിൽ സ്വൎഗ്ഗത്തിൽ നിന്ന വെളിപ്പെട്ട* ദൈവത്തെ അറിയാത്തവൎക്കും നമ്മുടെ ൮ കൎത്താവായ യെശു ക്രിസ്തുവിന്റെ എവൻഗെലിയൊനെ അനുസരിക്കാത്തവൎക്കും ശിക്ഷാവിധിയെ നടത്തിക്കുമ്പൊൾ കഷ്ടപ്പെടുന്നവരായ നിങ്ങൾക്ക ഞങ്ങളൊടു കൂട ആശ്വാസത്തെ തന്നെ* കൎത്താവ ആ ദിവസത്തിൽ തന്റെ പരിശുദ്ധന്മാരിൽ ൧൦

മഹത്വപ്പെട്ടുവാനും (ഞങ്ങളുടെ സാക്ഷി നിങ്ങളുടെ ഇടയിൽ വി
ശ്വസിക്കപ്പെട്ടതുകൊണ്ട) സകല വിശ്വാസികളിലും ആശ്ചൎയ്യപ്പെട്ടു
൧൦ വാനും വരുമ്പൊൾ* ആയവർ അവന്റെ സന്നിധാനത്തി
ങ്കൽനിന്നും അവന്റെ ശക്തിയുടെ മഹത്വത്തിങ്കൽനിന്നും നിത്യ
൧൧ നാശമായുള്ള ശിക്ഷയെ അനുഭവിക്കും* ആയതുകൊണ്ട നമ്മുടെ
കൎത്താവായ യെശു ക്രിസ്തുവിന്റെ നാമം നിങ്ങളിലും നിങ്ങൾ അ
വനിലും നമ്മുടെ ദൈവത്തിന്റെയും കൎത്താവായ യെശു ക്രിസ്തു
൧൨ വിന്റെയും കൃപയിൻ പ്രകാരം മഹത്വപ്പെട്ടുവാനായ്ക്കൊണ്ട* ന
മ്മുടെ ദൈവം ഠരം വിളിക്ക നിങ്ങളെ യൊഗ്യന്മാരാക്കി തന്റെ
ദയയുടെ സകല നല്ല ഇഷ്ടത്തെയും ശക്തിയൊടെ വിശ്വാസത്തി
ന്റെ ക്രിയയെയും നിവൃത്തിയാക്കെണമെന്ന ഞങ്ങൾ എല്ലായ്പൊ
ഴും നിങ്ങൾക്ക വെണ്ടി പ്രാൎത്ഥിക്കയും ചെയ്യുന്നു*

൨ അദ്ധ്യായം

൧ സ്വീകരിക്കപ്പെട്ട സത്യത്തിൽ സ്ഥിരമായി നടക്കെണമെന്നഅ
വൻ അവരൊട അപെക്ഷിച്ചു,—൩ വിശ്വാസത്തിൽനിന്ന ഒ
രു മാററവും ക്രിസ്തുവിന്റെ നാൾ വരും മുമ്പെ അന്തിക്രിസ്തു
വിന്റെ ഒരു പ്രത്യക്ഷതയും ഉണ്ടാകുമെന്ന കാട്ടുന്നത.

എന്നാൽ സഹൊദരന്മാരെ നമ്മുടെ കൎത്താവായ യെശു ക്രി
സ്തുവിന്റെ വരവിനെയും നാം അവന്റെ അടുക്കൽ കൂടി ചെൎക്ക
൨ പ്പെടുന്നതിനെയും കുറിച്ച* നിങ്ങൾ ക്രിസ്തുവിന്റെ ദിവസം അ
ടുത്തിരിക്കുന്നു എന്നുള്ള പ്രകാരം ആത്മാവിനാലെങ്കിലും വചന
ത്താലെങ്കിലും ഞങ്ങളുടെ അടുക്കൽനിന്ന വരുന്നതുപൊലെ ഒരു
ലെഖനത്താലെങ്കിലും ഉടനെ മനസ്സിൽ ഇളകപ്പെടുകയും ചഞ്ച
ലപ്പെടുകയും അരുത എന്ന ഞങ്ങൾ നിങ്ങളൊട അപെക്ഷിക്കു
൩ ന്നു* ഒരുത്തനും നിങ്ങളെ എത വിധത്തിലെങ്കിലും വഞ്ചിക്ക
രുത അതെന്തുകൊണ്ടെന്നാൽ ഒരു പിൻവീഴ്ച മുമ്പെ വരിക
യും നാശത്തിന്റെ പുത്രനായ പാപത്തിന്റെ മനുഷ്യൻ വെളി
൪ പ്പെടുകയും ചെയ്യുന്നില്ല എങ്കിൽ (ആ ദിവസം വരികയില്ല)* അ
വൻ എതിൎത്തു നില്ക്കുന്നവനും ദൈവമെന്ന വിളിക്കപ്പെടുന്ന വസ്തു
വിനൊ ആരാധിക്കപ്പെടുന്ന വസ്തുവിനൊ എല്ലാററിന്നും മെലായി
തന്നെ താൻ ഉയൎത്തുന്നവനുമാകുന്നു എന്നതുകൊണ്ട അവൻ ദൈ
വത്തിന്റെ ആലയത്തിൽ ദൈവം എന്നപൊലെ തന്നെ ഇരു
൫ ന്ന തന്നെതാൻ ദൈവമാകുന്നു എന്ന കാണിക്കുന്നു* ഞാൻ നി
ങ്ങളൊടു കൂടി ഇരിക്കുമ്പൊൾ തന്നെ ഇക്കാൎയ്യങ്ങളെ നിങ്ങളൊട
൬ പറഞ്ഞു എന്ന നിങ്ങൾ ഓൎക്കുന്നില്ലയൊ* അവൻ തന്റെ കാ
ലത്തിൽ വെളിപ്പെട്ടുവാനായ്ക്കൊണ്ട ഇപ്പൊൾ തടുക്കുന്നത ഇന്ന
൭ തെന്ന നിങ്ങൾ അറികയും ചെയ്യുന്നു* എന്തുകൊണ്ടെന്നാൽ അ

ക്രമത്തിന്റെ രഹസ്യം ഇപ്പൊൾ തന്നെ നടക്കുന്ന എന്നാൽ ഇപ്പൊൾ തടുക്കുന്നവൻ മാത്രം താൻ വഴിയിൽനിന്ന നീങ്ങി പൊകുവൊളം (തടുക്കും)* അപ്പൊൾ അക്രമക്കാരൻ വെളിപ്പെടും ൮ അവനെ കൎത്താവ തന്റെ വായിന്റെ ആത്മാവിനാൽ ഒടുക്കികളകയും തന്റെ വരവിന്റെ പ്രകാശതയാൽ നശിപ്പിക്കയും ചെയ്യും* ആയവന്റെ വരവ സാത്താന്റെ നടപ്പിൻ പ്രകാരം ൯ സകല ശക്തിയൊടും അടയാളങ്ങളൊടും വ്യാജമായുള്ള അത്ഭുതങ്ങളൊടും* നശിച്ചു പൊകുന്നവരിൽ ഉള്ള നീതികെടിന്റെ ൧൦ സകല വഞ്ചനയൊടും ഇരിക്കുന്നു അവർ രക്ഷിക്കപ്പെടെണ്ടുന്നതിന്ന സത്യത്തിന്റെ സ്നെഹത്തെ അവർ പരിഗ്രഹിക്കാതെ ഇരുന്നതുകൊണ്ടാകുന്നു* ഇതിന്റെ നിമിത്തമായിട്ട അവർ ഭൊ ൧൧ഷ്കിനെ വിശ്വസിക്കെണ്ടുന്നതിന്ന* സത്യത്തെ വിശ്വസിക്കാതെ ൧൨ നീതികെടിൽ ഇഷ്ടമുണ്ടായവരെല്ലാവരും ശിക്ഷയ്ക്ക വിധിക്കപ്പെടുവാനായിട്ട ദൈവം അവൎക്ക വല്യതായുള്ള മായാ മൊഹത്തെ അയക്കയും ചെയ്യും*

എന്നാൽ കൎത്താവിനാൽ സ്നെഹിക്കപ്പെട്ട സഹൊദരന്മാരെ നി ൧൩ങ്ങളെ ദൈവം ആദി തുടങ്ങി ആത്മാവിനാലുള്ള ശുദ്ധീകരണത്താലും സത്യത്തിലുള്ള വിശ്വാസത്താലും രക്ഷയിലെക്ക തിരഞ്ഞെടുത്തിരിക്കകൊണ്ട ഞങ്ങൾ നിങ്ങൾക്ക വെണ്ടി എപ്പൊഴും ദൈവത്തിന സ്തൊത്രം ചെയ്യെണ്ടിയവരാകുന്നു* ആയതിങ്കലെക്ക അ ൧൪വൻ നിങ്ങൾക്ക നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ മഹത്വത്തെ ലഭിപ്പാനായ്ക്കൊണ്ട നിങ്ങളെ ഞങ്ങളുടെ എവൻഗെലിയൊനാൽ വിളിച്ചു* ആയതുകൊണ്ട സഹൊദരന്മാരെ നിങ്ങൾ ൧൫ ഉറെച്ചു നില്ക്കയും നിങ്ങൾക്ക വചനത്താലെങ്കിലും ഞങ്ങളുടെ ലെഖനത്താലെങ്കിലും ഉപദെശിക്കപ്പെട്ടിട്ടുള്ള ഉപദെശ ന്യായങ്ങളെ പ്രമാണിക്കയും ചെയ്വിൻ* എന്നാൽ നമ്മുടെ കൎത്താവായ യെ ൧൬ശു ക്രിസ്തു താനും നമ്മെ സ്നെഹിക്കയും നിത്യമായുള്ള ആശ്വാസത്തെയും കൃപയാൽ നല്ല ആശാബന്ധത്തെയും നമുക്ക തരികയും ചെയ്തുവനായി നമ്മുടെ പിതാവായ ദൈവവും* നിങ്ങളുടെ ഹൃ ൧൭ദയങ്ങളെ ആശ്വസിപ്പിക്കയും നിങ്ങളെ സകല നല്ല വചനത്തിലും ക്രിയയിലും സ്ഥിരപ്പെടുത്തുകയും ചെയ്യുമാറാകട്ടെ*

## ൩ അദ്ധ്യായം

൧ തനിക്ക വെണ്ടി പ്രാൎത്ഥിക്കെണമെന്ന അവൻ അവരൊട അപെക്ഷിക്കയും.—൨ അവരിൽ തനിക്കുള്ള നിശ്ചയത്തെ സാക്ഷീകരിക്കയും.—൬ വിശെഷാൽ മടിയെയും ദുഷ്ടന സംസൎഗ്ഗത്തെയും ഒഴിഞ്ഞിരിപ്പാൻ അവൎക്ക പല കല്പനകളെയും കൊടുക്കയും ചെയ്യുന്നത.

ശെഷം കാൎയ്യത്തിന്ന സഹൊദരന്മാരെ നിങ്ങളിലുള്ളതുപൊലെ കൎത്താവിന്റെ വചനം ഓടുവാനായിട്ടും മഹത്വപ്പെടുവാനായി
൨ ട്ടും* ഞങ്ങൾ ദുശ്ശീലവും ദുഷ്ടതയുമുള്ള മനുഷ്യരിൽനിന്ന വെർ പെടുവാനായിട്ടും ഞങ്ങൾക്ക വെണ്ടി പ്രാൎത്ഥിപ്പിൻ കൊൾവിൻ എ
൩ ന്തുകൊണ്ടെന്നാൽ വിശ്വാസം എല്ലാവൎക്കുമില്ല* എന്നാൽ കൎത്താവ വിശ്വാസമുള്ളവനാകുന്നു അവൻ നിങ്ങളെ സ്ഥിരപ്പെടുത്തുക
൪ യും ദൊഷത്തിൽനിന്ന കാത്ത രക്ഷിക്കയും ചെയ്യും* എന്നാൽ ഞങ്ങൾ നിങ്ങളൊട കല്പിക്കുന്ന കാൎയ്യങ്ങളെ നിങ്ങൾ ചെയ്യുന്നു എന്നും ചെയ്യുമെന്നും നിങ്ങളെ സംബന്ധിച്ച കൎത്താ
൫ വിങ്കൽ ഞങ്ങൾക്ക നിശ്ചയമുണ്ട* വിശെഷിച്ച കൎത്താവ നിങ്ങളുടെ ഹൃദയങ്ങളെ ദൈവത്തിലുള്ള സ്നെഹത്തിങ്കലെക്കും ക്രിസ്തുവിനായിട്ടുള്ള ക്ഷമയിങ്കലെക്കും നെരായി നടത്തികൊള്ളുമാറാകട്ടെ*
൬ എന്നാൽ സഹൊദരന്മാരെ ഞങ്ങളിൽനിന്ന കൈക്കൊണ്ടിട്ടുള്ള ഉപദെശന്യായപ്രകാരം നടക്കാതെ അക്രമമായിട്ട നടക്കുന്ന സഹൊദരനെ ഒക്കെയും വിട്ടൊഴിഞ്ഞിരിപ്പാനായിട്ട നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ നാമത്തിൽ ഞങ്ങൾ നിങ്ങളൊ
൭ ട കല്പിക്കുന്നു* എന്തെന്നാൽ ഞങ്ങളെ എങ്ങിനെ പിന്തുടരെണ്ടിയവരാകുന്നു എന്ന നിങ്ങൾ തന്നെ അറിഞ്ഞിരിക്കുന്നു എന്തുകൊണ്ടെന്നാൽ നിങ്ങളുടെ ഇടയിൽ ഞങ്ങൾ ക്രമം വിട്ട നടന്നി
൮ ട്ടുമില്ല* ഒരുത്തന്റെ അപ്പത്തെയും വെറുതെ ഭക്ഷിച്ചിട്ടുമില്ല ഞങ്ങൾ നിങ്ങളിൽ യാതൊരുത്തന്നും ഭാരമായിരിക്കരുതെന്നുവെച്ച രാവും പകലും അദ്ധ്വാനത്തൊടും പ്രയത്നത്തൊടും വെല
൯ ചെയ്യുതെയുള്ളു* ഞങ്ങൾക്ക അധികാരമില്ലായ്കകൊണ്ടല്ല നിങ്ങൾ ഞങ്ങളെ പിന്തുടരെണ്ടുന്നതിന്നും നിങ്ങൾക്ക ഞങ്ങൾ ഞങ്ങളെ ത
൰ ന്നെ ദൃഷ്ടാന്തമായി കാണിപ്പാനായിട്ടത്രെ* എന്തെന്നാൽ ഒരുത്തന വെല ചെയ്വാൻ മനസ്സില്ലെങ്കിൽ അവൻ ഭക്ഷിക്കയുമരുത എന്നുള്ളതിനെ ഞങ്ങൾ നിങ്ങളൊടു കൂടി ഇരിക്കുമ്പൊൾ തന്നെ
൰൧ നിങ്ങളൊട കല്പിച്ചുവല്ലൊ* എന്തുകൊണ്ടെന്നാൽ നിങ്ങളിൽ ചിലർ ഒട്ടും വെല ചെയ്യാതെ വെണ്ടാത്ത സംസാരക്കാരായിരുന്ന
൰൨ ക്രമം വിട്ട നടക്കുന്നു എന്ന ഞങ്ങൾ കെൾക്കുന്നു* എന്നാൽ ഇപ്രകാരമുള്ളവർ സാവധാനത്തൊടെ വെല ചെയ്ത തങ്ങളുടെ ആഹാരത്തെ ഭക്ഷിക്കെണമെന്ന ഞങ്ങൾ കൎത്താവായ യെശു ക്രിസ്തുവിനാൽ അവരൊട കല്പിക്കയും ബുദ്ധി പറകയും ചെയ്യുന്നു*
൰൩ എന്നാൽ നിങ്ങൾ സഹൊദരന്മാരെ നന്മ ചെയ്യുന്നതിൽ ആയാസ
൰൪ പ്പെടരുത* ഒരുത്തൻ ഒരം ലെഖനത്താൽ ഞങ്ങളുടെ വചനത്തെ അനുസരിക്കാതെ ഇരുന്നാൽ അവങ്കൽ അടയാളം വെപ്പിൻ അവൻ ലജ്ജപ്പെടുവാനായിട്ട അവനൊടു കൂടി സംസൎഗ്ഗം
൰൫ ചെയ്കയുമരുത* എങ്കിലും അവനെ ഒരു ശത്രുവിനെ പൊലെ വിചാരിക്കാതെ അവനെ ഒരു സഹൊദരനെ പൊലെ ബുദ്ധി ഉ

പദെശപ്പിൻ* വിശെഷിച്ച സമാധാനത്തിന്റെ കത്താവു ത ൧൬ ന്നെ നിങ്ങൾക്ക എല്ലായ്പൊഴും സകല വിധത്തിലും സമാധാനത്തെ നൽകുമാറാകട്ടെ കത്താവ നിങ്ങളൊടെല്ലാവരൊടും കൂടി ഇരി ക്കുമാറാകട്ടെ* പൌലുസായ എന്റെ കയ്യെഴുത്താലുള്ള വന്ദ ൧൭ നം എല്ലാ ലെഖനത്തിലും അടയാളം ഇതാകുന്നു ഇങ്ങിനെഞാൻ എഴുതുന്നു* നമ്മുടെ കത്താവായ യെശു ക്രിസ്തുവിന്റെ കൃപ ൧൮ നിങ്ങളൊടെല്ലാവരൊടും കൂട ഉണ്ടായിരിക്കട്ടെ ആമെൻ

ൟ

## അപ്പൊസ്തൊലനായ പൌലുസ

## തിമൊഥെയുസിന്ന എഴുതിയ

## ഒന്നാം ലെഖനം

### ൧ അദ്ധ്യായം

൧ പൌലുസ താൻ തിമൊഥെയുസിന്ന കൊടുത്ത കല്പനയെ അവനെ ഓൎമ്മപ്പെടുത്തുന്നത.—൫ ന്യായപ്രമാണത്തിന്റെ താല്പൎയ്യം.—൧൨ പൌലുസ ഒരു അപ്പൊസ്തൊലനായിട്ട വിളിക്കപ്പെട്ട സംഗതി.

നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെയും നമ്മുടെ ആശാബന്ധമാകുന്ന കൎത്താവായ യെശു ക്രിസ്തുവിന്റെയും കല്പന പ്രകാരം യെശു ക്രിസ്തുവിന്റെ അപ്പൊസ്തൊലനായ പൌലുസ(എഴുതുന്നത)* ൨ വിശ്വാസത്തിൽ എന്റെ സ്വന്ത പുത്രനായ തിമൊഥെയുസിന്ന നമ്മുടെ പിതാവാകുന്ന ദൈവത്തിങ്കൽനിന്നും നമ്മുടെ കൎത്താവാകുന്ന യെശു ക്രിസ്തുവിങ്കൽനിന്നും കൃപയും കരുണയും സമാധാനവും ഉണ്ടായ്വരട്ടെ* ൩ തങ്ങൾ മറെറാരു ഉപദെശം ഉപദെശിക്കരുത എന്നും കഥകൾക്കും വിശ്വാസത്തിലുള്ള ദൈവ ഉറപ്പിനെക്കാൾ തൎക്കങ്ങളെ ഉണ്ടാക്കുന്നവയായി ഒടുക്കമില്ലാതെയുള്ള വംശ വൃത്താന്തങ്ങൾക്കും താല്പൎയ്യപ്പെടരുത എന്നും* ൪ നീ ചിലരൊട കല്പിക്കെണ്ടുന്നതിന്നായിട്ട എഫെസുസിൽ തന്നെ പാൎക്കെണമെന്ന നിന്നൊട ഞാൻ മക്കെദൊനിയായിക്ക പൊകുമ്പൊൾ അപെക്ഷിച്ച പ്രകാരം തന്നെ (ചെയ്ക)* ൫ എന്നാൽ കല്പനയുടെ താല്പൎയ്യം ശുദ്ധമുള്ള ഹൃദയത്തിൽനിന്നും നല്ല മനസ്സാക്ഷിയിൽനിന്നും മായയില്ലാത്ത വിശ്വാസത്തിൽനിന്നും ഉള്ള സ്നെഹം തന്നെ ആകുന്നു* ൬ ഇവയെ ചിലർ വിട്ടൊഴിച്ച വ്യൎത്ഥവാദത്തിലെക്ക മറിഞ്ഞു* ൭ തങ്ങൾ പറയുന്നത ഇന്നതെന്നും നിശ്ചയപ്പെടുത്തുന്നത ഇന്നതെന്നും തിരിച്ചറിയാതെ ന്യായപ്രമാണത്തിന്റെ ഉപദെശകന്മാരായിരിപ്പാൻ ഇഛിച്ചുകൊണ്ടിരിക്കുന്നു* ൮ എന്നാൽ ഒരുത്തൻ ആയതിനെ ന്യായത്തൊടെ ആചരിച്ചാൽ ന്യായപ്രമാണം നല്ലതാകുന്ന എന്ന ഞങ്ങൾ അറിയുന്നു* ൯ എന്തെന്നാൽ ന്യായപ്രമാണം കല്പിക്കപ്പെട്ടിരിക്കുന്നത നീതിമാന്ന അല്ല അന്യായക്കാൎക്കും അനുസരണക്കെടുള്ളവൎക്കും ദൈവഭക്തിയില്ലാത്തവൎക്കും പാപികൾക്കും അശുദ്ധിയുള്ളവൎക്കും ദുഷ്ടന്മാൎക്കും പിതൃഹത്യക്കാൎക്കും മാതൃഹത്യക്കാൎക്കും മനുഷ്യഹത്യക്കാൎക്കും* ൧൦ വെശ്യാസംഗക്കാൎക്കും പുരുഷന്മാരൊട തങ്ങളെ അവലക്ഷണപ്പെടുത്തുന്നവൎക്കും മനുഷ്യരെ മൊഷ്ടിക്കുന്നവൎക്കും ഭൊഷ്ക പറയുന്നവൎക്കും കള്ള സത്യക്കാൎക്കും* ൧൧ എനിക്ക ഭരമെല്പിക്കപ്പെട്ടതായി ഭാഗ്യമുള്ള ദൈവത്തിന്റെ മഹത്വമുള്ള എവൻഗെലിയൊനായുള്ളതിൻ പ്രകാരം

സുഖകരമുള്ള ഉപദെശത്തിന്ന വിരൊധമായി മറെറ വല്ലതും ഉ
ണ്ടെങ്കിൽ അതിന്നും അത്രെ എന്നുള്ളതിനെ അറിഞ്ഞുകൊണ്ട ഇ
രിക്കുന്നു* ൰൨ വിശെഷിച്ചും എന്നെ ശക്തിപ്പെടുത്തിയവനായിന ന
മ്മുടെ കൎത്താവായ യെശു ക്രിസ്തു എന്നെ വിശ്വാസമുള്ളവനെന്ന
വിചാരിച്ച ദൈവശുശ്രൂഷയിൽ ആക്കി ഇരിക്കകൊണ്ട ഞാൻ അ
വനെ വന്ദനം ചെയ്യുന്നു* ൰൩ മുമ്പെ ഞാൻ ദുഷിക്കുന്നവനായും
പീഡിപ്പിക്കുന്നവനായും ഉപദ്രവിക്കുന്നവനായുമിരുന്നു എന്നാൽ
ഞാൻ അതിനെ അറിയായ്കയാൽ അവിശ്വാസത്തിൽ ചെയ്തതു
കൊണ്ട എനിക്ക കരുണ ലഭിച്ചു* ൰൪ എന്നാൽ നമ്മുടെ കൎത്താവി
ന്റെ കൃപ വിശ്വാസത്തൊടും ക്രിസ്തു യെശുവിങ്കലുള്ള സ്നെഹ
ത്തൊടും കൂടി എററവും പരിപൂൎണ്ണമായി വൎദ്ധിച്ചു* ൰൫ പാപിക
ളെ രക്ഷിപ്പാനായിട്ട ക്രിസ്തു യെശു ലൊകത്തിലെക്ക വന്നു എന്നു
ള്ളത വിശ്വാസവും സകല അംഗീകാരത്തിന്ന യൊഗ്യവുമുള്ള വ
ചനമാകുന്നു അവരിൽ ഞാൻ പ്രധാനിയാകുന്നു* ൰൬ എന്നാലും
നിത്യ ജീവനെ പ്രാപിപ്പാൻ ഇനിമെൽ തങ്കൽ വിശ്വസിപ്പാനു
ള്ളവൎക്ക ദൃഷ്ടാന്തമായിട്ട യെശു ക്രിസ്തു ആദ്യം എങ്കൽ സകല ദീ
ൎഘശാന്തതയെയും കാണിക്കെണ്ടുന്നതിന്ന ഇതിന്റെ നിമിത്തമാ
യിട്ട എനിക്ക കരുണ ലഭിച്ചു* ൰൭ എന്നാൽ നിത്യനായും മരണമി
ല്ലാത്തവനായും കാണപ്പെടാത്തവനായും ഇരിക്കുന്ന രാജാവായി
എക ജ്ഞാനമുള്ള ദൈവത്തിന്ന എന്നെന്നെക്കും ബഹുമാനവും മ
ഹത്വവും ഉണ്ടായിരിക്കട്ടെ ആമെൻ* ൰൮ പുത്രനായ തിമൊഥെയുസെ
നിന്നെ കുറിച്ച മുമ്പെയുണ്ടായ ദീൎഘദൎശനങ്ങളിൻ പ്രകാരം നീ
അവയാൽ നല്ല പൊരാട്ടത്തെ വിശ്വാസവും നല്ല മനൊബൊധ
വുമുള്ളവനായിരുന്ന പൊരുതെണ്ടുന്നതിന്ന ഞാൻ ഈ കല്പന
യെ നിങ്കൽ ഭരമെല്പിക്കുന്നു* ൰൯ (ആ നല്ല മനൊബൊധത്തെ) ച
ിലർ തള്ളിക്കളഞ്ഞ വിശ്വാസത്തെ കപ്പൽ ചെതപ്പെടുത്തി*
൨൰ ആയവരിൽ ഹിമനെയുസും അലെക്സന്ത്രൊസും ആകുന്നു അവർ ദു
ഷിക്കാതെ ഇരിപ്പാൻ പഠിക്കെണ്ടുന്നതിന്നായിട്ട അവരെ ഞാൻ
സാത്താനെ എല്പിച്ചിരിക്കുന്നു*

## ൨ അദ്ധ്യായം

൧ സകല ജനങ്ങൾക്കും വെണ്ടി പ്രാൎത്ഥനകൾ ചെയ്യപ്പെടെ
ണ്ടുന്നതും അതിന്റെ ഹെതുവും.—൯ സ്ത്രീകൾ ഇന്നപ്രകാരം
ധരിക്കപ്പെടെണ്ടു എന്നുള്ളത.—൰൨ അവർ ഉപദെശി
പ്പാൻ അനുവദിക്കപ്പെടുന്നില്ലാത്തത.

അതുകൊണ്ട എല്ലാ മനുഷ്യൎക്കായിക്കൊണ്ടും നാം എല്ലാ ദൈവഭ
ക്തിയൊടും അടക്കത്തൊടും ശാന്തതയും സമാധാനവുമുള്ള ജീവ
നം ചെയ്യെണ്ടുന്നതിന്നായിട്ട* ൨ രാജാക്കന്മാൎക്കായിക്കൊണ്ടും അധി
കാരത്തിലുൾപ്പെട്ട എല്ലാവൎക്കും ആയിക്കൊണ്ടും അപെക്ഷകളും അ

ചങ്ങളും പ്രാൎത്ഥനകളും സ്തോത്രങ്ങളും ചെയ്യപ്പെടെണമെന്ന ഞാൻ
൩ സകലത്തിന്നും മുമ്പെ ബുദ്ധി പറയുന്നു* എന്തുകൊണ്ടെന്നാൽ ഇ
ത നമ്മുടെ രക്ഷിതാവാകുന്ന ദൈവത്തിന്റെ മുമ്പാക നല്ലതും
൪ ഇഷ്ടമുള്ളതും ആകുന്നു* അവൻ എല്ലാ മനുഷ്യരും രക്ഷപെടു
വാനും സത്യത്തിന്റെ അറിവിലെക്ക വരുവാനും ഇച്ശിക്കുന്നു*
൫ എന്തെന്നാൽ എക ദൈവവും ദൈവത്തിന്നും മനുഷ്യൎക്കും ഇട
യിൽ എക മദ്ധ്യസ്ഥനുമുണ്ട അത മനുഷ്യനാകുന്ന ക്രിസ്തു യെശു ത
൬ ന്നെ ആകുന്നു* അവൻ എല്ലാവൎക്കും വെണ്ടി ഒരു വീണ്ടെടുപ്പാ
യിട്ട തന്നെ തന്നെ തൽക്കാലത്തിൽ സാക്ഷിയാകുവാൻ എല്പി
൭ ച്ചു* ഇതിന്ന ഞാൻ ഒരു പ്രസംഗിക്കുന്നവനും ഒര അപ്പൊ
സ്തൊലനും (ഞാൻ ക്രിസ്തുവിങ്കൽ സത്യം പറയുന്നു ഭൊഷ്ക്ക പറയു
ന്നില്ല) വിശ്വാസത്തിലും സത്യത്തിലും പുറജാതിക്കാൎക്ക ഒര ഉ
൮ പദെഷ്ടാവുമായി ആക്കി വെക്കപ്പെട്ടിരിക്കുന്നു* അതുകൊണ്ട പു
രുഷന്മാർ ക്രൊധവും സംശയവും കൂടാതെ ശുദ്ധമുള്ള കൈകളെ
ഉയൎത്തികൊണ്ട എല്ലാടവും പ്രാൎത്ഥിക്കെണമെന്ന എനിക്ക മനസ്സു
൯ ണ്ട* അപ്രകാരം തന്നെ സ്ത്രീകളും തങ്ങളെ ലജ്ജാശീലത്തൊ
ടും പരിപാകത്തൊടും അടക്കമുള്ള വസ്ത്രംകൊണ്ട അലങ്കരിക്കെ
ണം പിന്നിയ തലമുടി കൊണ്ടെങ്കിലും പൊന്ന കൊണ്ടെങ്കിലും മു
ത്തുകൾ കൊണ്ടെങ്കിലും വിലയെറിയ ഉടുപ്പു കൊണ്ടെങ്കിലും അരു
൰ ത* (ദൈവഭക്തിയെ അറിയിക്കുന്ന സ്ത്രീകൾക്ക യൊഗ്യമുള്ള)
൰൧ നല്ല പ്രവൃത്തികൾ കൊണ്ടത്രെ* സ്ത്രീയായവൾ മൌനത്തിൽ
൰൨ സകല താഴ്മയൊടും പഠിക്കട്ടെ* എന്നാൽ മൌനത്തൊടിരിപ്പാ
നല്ലാതെ ഉപദെശിപ്പാൻ എങ്കിലും പുരുഷന്റെ മെൽ അധി
കാരം ചെയ്വാൻ എങ്കിലും സ്ത്രീയൊട ഞാൻ അനുവദിക്കുന്നില്ല*
൰൩ എന്തെന്നാൽ ആദം മുമ്പെ നിൎമ്മിക്കപ്പെട്ടു പിന്നെ ഹവ്വ*
൰൪ വിശെഷിച്ച ആദം വഞ്ചിക്കപ്പെട്ടില്ല എന്നാൽ സ്ത്രീ വഞ്ചിക്ക
൰൫ പ്പെടുകകൊണ്ട ലംഘനത്തിൽ ആയി* എങ്കിലും അവർ വി
ശ്വാസത്തിലും സ്നെഹത്തിലും ശുദ്ധിയിലും സുബൊധത്തൊടും കൂ
ടി നിലനില്ക്കുന്നു എങ്കിൽ അവൾ ശിശു പ്രസവത്താൽ രക്ഷി
ക്കപ്പെടും*

## ൩ അദ്ധ്യായം

൧ ബിശൊപ്പന്മാരും ദൈവശുശ്രൂഷക്കാരും അവരുടെ ഭാൎയ്യമാ
രും ഇന്നപ്രകാരം നിപുണതപ്പെടെണ്ടു എന്നുള്ളത.—൰൪
ാം കാൎയ്യങ്ങളെ തിമൊഥെയുസിന്ന പൌലുസ ഇന്ന സംഗതി
ക്ക എഴുതി എന്നുള്ളത.

ഒരുത്തൻ എപ്പിസ്കൊപ്പ സ്ഥാനത്തെ ആഗ്രഹിക്കുന്നു എ
ങ്കിൽ അവൻ ഒരു നല്ല പ്രവൃത്തിയെ ആഗ്രഹിക്കുന്നു എന്നുള്ള
൨ തു വിശ്വാസമുള്ള വാക്കാകുന്നു* അതുകൊണ്ട എപ്പിസ്കൊപ്പ കു

ററമില്ലാത്തവനായി ഒരു ഭാൎയ്യയുടെ ഭൎത്താവായി ജാഗ്രതയുള്ളവ
നായി സുബൊധമുള്ളവനായി നല്ല ആചാരമുള്ളവനായി അതി
ഥിസൽക്കാരശീലനായി ഉപദെശിപ്പാൻ സമൎത്ഥനായി ഇരിക്കെ
ണം* വീഞ്ഞിന പ്രിയമുള്ളവൻ എങ്കിലും അടിക്കുന്നവനെങ്കി ൩
ലും ലജ്ജാ ലാഭത്തെ ആഗ്രഹിക്കുന്നവനെങ്കിലും അരുത ക്ഷമയു
ള്ളവനായി കലശൽ കൂടാത്തവനായി ദ്രവ്യാഗ്രഹമില്ലാത്തവനാ
യി* തന്റെ സ്വന്ത ഭവനത്തെ നന്നായി ഭരിക്കുന്നവനായി ൪
തന്റെ മക്കൾ എല്ലാ ആചാര മൎയ്യാദയൊടും കൂടി അനുസരണ
ത്തിലുള്ളവനായി തന്നെ ഇരിക്കെണം* (എന്തുകൊണ്ടെന്നാൽ ൫
ഒരുത്തൻ തന്റെ സ്വന്ത ഭവനത്തെ ഭരിപ്പാൻ അറിയാതെ ഇ
രിക്കുന്നു എങ്കിൽ അവൻ ദൈവത്തിന്റെ പള്ളിയെ എങ്ങിനെ
വിചാരിക്കും)* ഡംഭം കൊണ്ട ഉയൎന്നിട്ട പിശാചിന്റെ ശി ൬
ക്ഷ വിധിയിൽ വീഴാതെ ഇരിപ്പാൻ അവൻ വിശ്വാസത്തിൽ
നൂതനനായിരിക്കയുമരുത* അത്രയുമല്ല അവൻ നിന്ദയിലും ൭
പിശാചിന്റെ കുടുക്കിലും വീഴാതെ ഇരിപ്പാൻ പുറത്തുള്ളവ
രാൽ നല്ല ശ്രുതിയുള്ളവനാകെണം* അപ്രകാരം തന്നെ ശുശ്രൂ ൮
ഷക്കാർ മൎയ്യാദക്കാരായി രണ്ടു വാക്കില്ലാത്തവരായി വളരെ വീ
ഞ്ഞിലെക്ക എല്പെടാത്തവരായി ലജ്ജാലാഭത്തെ ആഗ്രഹിക്കാ
ത്തവരായി* വിശ്വാസത്തിന്റെ രഹസ്യത്തെ ശുദ്ധമുള്ള മന ൯
സ്സാക്ഷിയിൽ പിടിച്ചുകൊള്ളുന്നവരായി ഇരിക്കെണം* വിശെ ൧൦
ഷിച്ച ഇവരും മുമ്പെ ശൊധന ചെയ്യപ്പെട്ടവരാകെണം പിന്നെ
അവർ കുററമില്ലാത്തവരായി കാണപ്പെട്ടിട്ട ശുശ്രൂഷക്കാരന്റെ
പ്രവൃത്തിയെ ചെയ്യട്ടെ* അപ്രകാരം തന്നെ അവരുടെ ഭാൎയ്യ ൧൧
മാരും അടക്കമുള്ളവരായി ദൂഷണക്കാരല്ലാത്തവരായി സുബൊധമു
ള്ളവരായി സകലത്തിലും വിശ്വാസമുള്ളവരായി ഇരിക്കെണം*
ശുശ്രൂഷക്കാർ ഒരു ഭാൎയ്യയുടെ ഭൎത്താക്കന്മാരായി തങ്ങളുടെ പുത്ര ൧൨
ന്മാരെയും സ്വന്ത ഭവനങ്ങളെയും നന്നായി ഭരിക്കുന്നവരായിരിക്കെ
ണം* എന്തുകൊണ്ടെന്നാൽ ശുശ്രൂഷക്കാരന്റെ പ്രവൃത്തിയെ ൧൩
നന്നായി ചെയ്തിട്ടുള്ളവർ തങ്ങൾക്ക തന്നെ ഒരു നല്ല നിലയെയും
ക്രിസ്തു യെശുവിങ്കലുള്ള വിശ്വാസത്തിൽ വളരെ ധൈൎയ്യത്തെയും
സമ്പാദിക്കുന്നു* ഞാൻ നിന്റെ അടുക്കൽ വെഗത്തിൽ വരു ൧൪
വാൻ ഇച്ശിച്ചു കൊണ്ട ഈ കാൎയ്യങ്ങളെ നിനക്ക എഴുതുന്നു* എ ൧൫
ന്നാൽ ഞാൻ താമസിക്കുന്നു എന്നുവരികിൽ ജീവനുള്ള ദൈവ
ത്തിന്റെ പള്ളിയും സത്യത്തിന്റെ സ്തംഭവും സ്ഥിതിയുമാകുന്ന
ദൈവത്തിന്റെ ഭവനത്തിൽ നീ എതുപ്രകാരം നടക്കെണ്ടിയവ
നാകുന്നു എന്ന നീ അറിയെണ്ടുന്നതിന്നാകുന്നു* വിശെഷിച്ചും ൧൬
ദൈവഭക്തിയുടെ രഹസ്യം തൎക്കം കൂടാതെ വലുതായിട്ടുള്ളതാകുന്നു
ദൈവം മാംസത്തിൽ പ്രസിദ്ധമാക്കപ്പെട്ടവൻ ആത്മാവിൽ നീതീ
യാക്കപ്പെട്ടവൻ ദൂതന്മാരാൽ കാണപ്പെട്ടവൻ പുറജാതിക്കാൎക്ക പ്ര

സംഗിക്കപ്പെട്ടവൻ ഭൂലൊകത്തിൽ വിശ്വാസിക്കപ്പെട്ടവൻ മഹത്വ ത്തിങ്കലെക്ക എടുത്തുകൊള്ളപ്പെട്ടവൻ ആയി✱

## ൪ അദ്ധ്യായം

൧ ഒടുക്കത്തെ കാലങ്ങളിൽ വിശ്വാസത്തിൽനിന്ന ഒരു പിരി ച്ചിൽ ഉണ്ടാകുമെന്ന അവൻ മുമ്പിൽ കൂട്ടി പറയുന്നത.

എന്നാൽ വിവാഹം ചെയ്വാൻ വിരൊധിക്കയും വിശ്വാസിക ളാലും സത്യത്തെ അറിയുന്നവരാലും സ്തൊത്രങ്ങളൊടും കൂടി കൈ ക്കൊള്ളപ്പെടുവാൻ ദൈവം സൃഷ്ടിച്ചിട്ടുള്ള ആഹാരങ്ങളിൽനിന്ന ൨ ഒഴിഞ്ഞിരിപ്പാൻ (കല്പിക്കയും) ചെയ്യു✱ തങ്ങളുടെ സ്വന്ത മന സ്സാക്ഷി ചുട്ടു പഴുത്ത ഇരിമ്പു കൊണ്ട ചുടപ്പെട്ട ഭൊഷ്ക പറയു ൩ ന്നവരുടെ കപടഭക്തിയാൽ✱ അവസാന കാലങ്ങളിൽ ചിലർ വഞ്ചിക്കുന്ന ആത്മാക്കൾക്കും പിശാചുകളുടെ ഉപദെശങ്ങൾക്കും ശ്രദ്ധ കൊടുത്തിട്ട വിശ്വാസത്തിൽനിന്ന പിരിഞ്ഞുപൊകുമെന്ന ൪ ആത്മാവായവൻ സ്പഷ്ടമായി പറയുന്നു✱ എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ സകല സൃഷ്ടിയും നല്ലതാകുന്നു സ്തൊത്രത്തൊടു കൂടി വാങ്ങിക്കൊള്ളപ്പെടുന്നു എങ്കിൽ ഒന്നും തള്ളിക്കളയപ്പെടെ ൫ ണ്ടുന്നതുമല്ല✱ എന്തെന്നാൽ അത ദൈവത്തിന്റെ വചനത്താലും ൬ പ്രാൎത്ഥനയാലും ശുദ്ധമാക്കപ്പെടുന്നു✱ ഇക്കാൎയ്യങ്ങളെ നി സഹൊ ദരന്മാരെ ബൊധിപ്പിച്ചുകൊണ്ടുവന്നാൽ നി വിശ്വാസത്തി ന്റെയും നി പ്രാപിച്ചിട്ടുള്ള നല്ല ഉപദെശത്തിന്റെയും വചന ങ്ങളിൽ വളൎന്നവനായി യെശു ക്രിസ്തുവിന്റെ ഒരു നല്ല ശുശ്രൂ ൭ ഷക്കാരനായിരിക്കും✱ എന്നാൽ നിന്ദ്യമായും വൃദ്ധ സ്ത്രീകൾ പ റയുന്നതായുമുള്ള കഥകളെ തള്ളിക്കളകയും ദൈവഭക്തിക്ക നി ൮ ന്നെത്തന്നെ അഭ്യസിപ്പിക്കയും ചെയ്ക✱ എന്തുകൊണ്ടെന്നാൽ ശ രീരാഭ്യാസം അല്പ പ്രയൊജനമുള്ളതെയുള്ളു എന്നാൽ ദൈവഭ ക്തി സകലത്തിന്നും പ്രയൊജനമുള്ളതാകുന്നു ഇപ്പൊഴത്തെ ജി വനും വരുവാനുള്ള ജിവനും വാഗ്ദത്തത്തെ പ്രാപിച്ചിരിക്കുന്നു✱ ൯ ഇത വിശ്വാസവും സകല അംഗികാരത്തിന്നും യൊഗ്യവുമുള്ള വ ൧൦ ചനമാകുന്നു✱ ഇതിന്നായിട്ട തന്നെ ഞങ്ങൾ പ്രയത്നവും ചെയ്യു ന്നു നിന്ദയും അനുഭവിക്കുന്നു അതഎന്തുകൊണ്ടെന്നാൽ എല്ലാ മ നുഷ്യരുടെയും പ്രത്യെകമായി വിശ്വാസികളുടെയും രക്ഷിതാവാ കുന്ന ജിവനുള്ള ദൈവത്തിങ്കൽ ഞങ്ങൾ ആശ്രയിച്ചിരിക്കുന്നു✱ ൧൧ ഇക്കാൎയ്യങ്ങളെ കല്പിക്കയും ഉപദെശിക്കയും ചെയ്ക✱ ഒരുത്തനും ൧൨ നിന്റെ ബാല്യത്തെ ദുഷിക്കരുത എന്നായും നി വാക്കിലും സം സാരത്തിലും സ്നെഹത്തിലും ആത്മാവിലും വിശ്വാസത്തിലും ശുദ്ധി ൧൩ യിലും വിശ്വാസികളുടെ ഒരു ദൃഷ്ടാന്തമായിരിക്ക✱ ഞാൻ വരു വൊളത്തിന്ന വായനയിലും ബുദ്ധിഉപദെശത്തിലും ഉപദെശ ൧൪ ത്തിലും താല്പൎയ്യപ്പെട്ടിരിക്ക✱ മൂപ്പന്മാർ നിന്റെ മെൽ കൈക്കു

ളെ വെച്ചതിനൊടു കൂടി ദീൎഘദൎശനത്താൽ നിനക്കു നൽ
കപ്പെട്ടതായി നിങ്കലുള്ള വരത്തെ ഉപെക്ഷ വിചാരിക്കരുത*
സകലത്തിലും നിന്റെ വൎദ്ധന പ്രസിദ്ധമായിരിക്കെണ്ടുന്നതിന്ന ൧൫
ഇക്കാൎയ്യങ്ങളെ തന്നെ ധ്യാനിച്ചിരിക്ക ഇവയിൽ അശെഷം എല്പെ
ട്ടിരിക്ക* നിങ്കലും നിന്റെ ഉപദെശത്തിങ്കലും ജാഗ്രതയായിരി ൧൬
ക്ക ഇവയിൽ സ്ഥിരമായിരിക്ക എന്തുകൊണ്ടെന്നാൽ ഇതിനെ ചെ
യ്യുന്നതിനാൽ നിന്നെയും നിങ്കൽനിന്ന കെൾക്കുന്നവരെയും നീ
രക്ഷിച്ചുകൊള്ളും*

## ൫ അദ്ധ്യായം

൧ വാചിക ശിക്ഷയിൽ അറിയപ്പെടുവാനുള്ള ക്രമങ്ങൾ.—൩ വിധവമാരുടെ സംഗതി.—൧൭ മൂപ്പന്മാരുടെ സംഗതി.

മൂത്തവനെ ഭത്സിക്കരുത അവനെ ഒരു പിതാവിനെപൊ
ലെയും ഇളയവരെ സഹൊദരന്മാരെ പൊലെയും* മൂത്ത സ്ത്രീക ൨
ളെ മാതാക്കന്മാരെ പൊലെയും ഇളയ സ്ത്രീകളെ സഹൊദരിമാരെ
പൊലെയും സകല നിൎമ്മലതയൊടും മാത്രം അപെക്ഷിക്ക* ഉ ൩
ള്ളവണ്ണം വിധവമാരാകുന്ന വിധവമാരെ ബഹുമാനിക്ക* എന്നാൽ ൪
വല്ല വിധവയ്ക്കും മക്കളൊ മരുമക്കളൊ ഉണ്ടെങ്കിൽ അവർ മുമ്പെ
തങ്ങളുടെ സ്വന്ത ഭവനത്തിങ്കൽ ദൈവഭക്തിയെ കാണിപ്പാനാ
യിട്ടും തങ്ങളുടെ മാതാപിതാക്കന്മാൎക്ക പ്രത്യുപകാരം ചെയ്വാനായി
ട്ടും പഠിക്കട്ടെ എന്തുകൊണ്ടെന്നാൽ ഇത നല്ലതും ദൈവത്തിന്റെ
മുമ്പാക ഇഷ്ടമുള്ളതുമാകുന്നു* എന്നാൽ ആരുമില്ലാത്തവളായി ൫
ഉള്ളവണ്ണം ഒരു വിധവയായുള്ളവൾ ദൈവത്തിങ്കൽ ആശ്രയിക്ക
യും രാവും പകലും പ്രാൎത്ഥനകളിലും അപെക്ഷകളിലും സ്ഥിര
മായിരിക്കയും ചെയ്യുന്നു* എന്നാൽ മത്തവിലാസമായി നടക്കു ൬
ന്നവൾ ജീവനൊടെ ചത്തിരിക്കുന്നു* വിശെഷിച്ചും അവർ ൭
കുററമില്ലാത്തവരായിരിക്കെണ്ടുന്നതിന്ന ഇക്കാൎയ്യങ്ങളെ കല്പിക്ക*
എന്നാൽ ഒരുത്തൻ തന്റെ സ്വന്തമുള്ളവൎക്കായിട്ടും പ്രത്യെകം ൮
തന്റെ ഭവനത്തിലുള്ളവൎക്കായിട്ടും സമ്പാദിക്കുന്നില്ല എങ്കിൽ അ
വൻ വിശ്വാസത്തെ നിഷെധിച്ചവനും അവിശ്വാസിയെക്കാൾ
അധമനുമാകുന്നു* ഒരു പുരുഷന്റെ ഭാൎയ്യയായിരുന്ന അറുപ ൯
തു വയസ്സിന്ന താഴെ ഇല്ലാത്ത വിധവ* നല്ല പ്രവൃത്തികൾകൊണ്ടു ൧൦
ശ്രുതിപ്പെട്ടവളായി അവൾ മക്കളെ വളൎത്തി എങ്കിൽ അവൾ പ
രദെശികളെ പാൎപ്പിച്ചു എങ്കിൽ അവൾ പരിശുദ്ധന്മാരുടെ കാ
ലുകളെ കഴുകി എങ്കിൽ അവൾ സങ്കടപ്പെടുന്നവൎക്ക സഹായിച്ചു
എങ്കിൽ അവൾ സകല നല്ല പ്രവൃത്തിയെയും ജാഗ്രതയൊടെ പി
ന്തുടൎന്നു എങ്കിൽ അവൾ തിരഞ്ഞെടുക്കപ്പെടട്ടെ* എന്നാൽ ഇ ൧൧
ളം വയസ്സുള്ള വിധവമാരെ തള്ളിക്കളക എന്തുകൊണ്ടെന്നാൽ അ

വർ ക്രിസ്തുവിന വിരൊധമായി മദിക്കുമ്പൊൾ വിവാഹം ചെ
൧൨ യ്യാൻ ഇച്ശിക്കും* അവർ തങ്ങളുടെ ആദ്യ വിശ്വാസത്തെ ത
൧൩ ള്ളി കളഞ്ഞതുകൊണ്ട കുററ വിധി ഉണ്ട* അത്രയുമല്ല അവർ ഭ
വനന്തൊറും സഞ്ചരിച്ച കൊണ്ട മടിയുള്ളവരായും മടിയുള്ളവരാ
യി മാത്രമല്ല ജല്പിക്കുന്നവരായും അരുതാത്ത കാൎയ്യങ്ങളെ സംസാ
രിച്ച കൊണ്ട വെണ്ടാത്ത കാൎയ്യങ്ങളെ പറയുന്നവരായും ഇരിപ്പാൻ
൧൪ പഠിക്കുന്നു* അതുകൊണ്ട ഇളം വയസ്സുള്ള വിധവമാർ വിവാ
ഹം ചെയ്യാനും മക്കളെ പ്രസവിപ്പാനും ഭവനത്തെ ഭരിപ്പാനും ദൂ
ഷ്യം പറവാനായിക്കൊണ്ട വിരൊധക്കാരന്ന ഒരു കാരണവു
൧൫ മുണ്ടാക്കാതെ ഇരിപ്പാനും എനിക്ക മനസ്സുണ്ട* എന്തുകൊണ്ടെന്നാൽ
ഇപ്പൊൾ തന്നെ ചിലർ സാത്താന്റെ പിന്നാലെ തിരിഞ്ഞുപൊ
൧൬ യിരിക്കുന്നു* വിശ്വസിക്കുന്നവന ഒരുത്തന്നൊ വിശ്വസിക്കു
ന്ന ഒരുത്തിക്കൊ വിധവമാരുണ്ടെങ്കിൽ അവർ അവൎക്ക സഹാ
യം ചെയ്യട്ടെ പള്ളി ഉള്ളവണ്ണമെ വിധവമാൎക്ക സഹായം ചെയ്യെ
൧൭ ണ്ടുന്നതിന്ന അത ഭാരപ്പെടാതെ ഇരിക്കയും വെണം* നന്നാ
യി വാഴുന്ന മൂപ്പന്മാർ പ്രത്യെകമായി വചനത്തിലും ഉപദെശ
ത്തിലും അദ്ധ്വാനപ്പെടുന്നവർ ഇരട്ടി ബഹുമാനത്തിന്ന യൊഗ്യ
൧൮ ന്മാരെന്ന വിചാരിക്കപ്പെട്ടവരാകട്ടെ* എന്തുകൊണ്ടെന്നാൽ ക
ററകളെ മെതിക്കുന്ന കാളയെ വായ്ക്കെട്ടരുത എന്നും വെലക്കാ
രൻ തന്റെ കൂലിക്ക യൊഗ്യനാകുന്നു എന്നും വെദവാക്യം പറ
൧൯ യുന്നു* രണ്ടു മൂന്നു സാക്ഷികൾക്ക മുമ്പാകെ അല്ലാതെ ഒരു മൂപ്പ
൨൦ ന്റെ നെരെ ഒര അപവാദത്തെ എല്ക്കരുത* പാപം ചെയ്യു
ന്നവരെ മററവൎക്കും ഭയമുണ്ടാകുവാനായിട്ട എല്ലാവരുടെയും മു
൨൧ മ്പാക ശാസിച്ച പറക* നി പക്ഷപാതമായിട്ട ഒന്നും ചെയ്യാ
തെ ഇക്കാൎയ്യങ്ങളെ മുൻ വിധി കൂടാതെ പ്രമാണിച്ച കൊള്ളെണ
മെന്ന ദൈവത്തിന്റെയും കൎത്താവായ യെശു ക്രിസ്തുവിന്റെയും
തിരഞ്ഞെടുക്കപ്പെട്ട ദൈവദൂതന്മാരുടെയും മുമ്പാക ഞാൻ നി
൨൨ ന്നൊട കല്പിക്കുന്നു* വെഗത്തിൽ കൈകളെ ഒരുത്തന്റെമെ
ലും വെക്കരുത അന്യന്മാരുടെ പാപങ്ങളിൽ ഒഹരിക്കാരനാകയു
൨൩ മരുത നിന്നെ തന്നെ ശുദ്ധമുള്ളവനായി കാത്തുകൊൾക* നി ഇ
നി വെള്ളം തന്നെ കുടിക്കാതെ നിന്റെ വയറിനെ കുറിച്ചും നി
നക്ക കൂടക്കൂട വരുന്ന ക്ഷീണതകളെ കുറിച്ചും അല്പം വീഞ്ഞി
൨൪ നെയും സെവിക്ക* ചില മനുഷ്യരുടെ പാപങ്ങൾ മുമ്പെ പ്രസി
ദ്ധങ്ങളായിരുന്ന ന്യായ വിധിക്ക മുമ്പെടുന്നു എന്നാൽ അവ ചില
൨൫ രുടെ പിന്നാലെ ചെല്ലുകയും ചെയ്യുന്നു* ഇപ്രകാരം തന്നെ ചി
ലരുടെ നല്ല പ്രവൃത്തികളും മുമ്പെ പ്രസിദ്ധങ്ങളായിരിക്കു
ന്നു മററു പ്രകാരം ഇരിക്കുന്നവയും ഒളിച്ചിരിപ്പാൻ കഴിയുന്ന
തുമല്ല*

## ൬ അദ്ധ്യായം

൧ ഭൃത്യന്മാരുടെ മുറകൾ.—൬ പുതുതായി കാംക്ഷിക്കുന്ന ആചാൎയ്യന്മാരെ അകററുവാനുള്ളത — ദൈവഭക്തികൊണ്ടുള്ള നെട്ടം.

നുകത്തിൻ കീഴെ ഇരിക്കുന്ന ദാസന്മാർ ഒക്കയും ദൈവത്തി
ന്റെ നാമവും അവന്റെ ഉപദെശവും ദൂഷിക്കപ്പെടാതെ ഇരി
ക്കെണ്ടുന്നതിന്ന തങ്ങളുടെ യജമാനന്മാരെ സകല ബഹുമാനത്തി
ന്നും യൊഗ്യന്മാരെന്ന വിചാരിക്കട്ടെ* എന്നാൽ വിശ്വാസിക ൨
ളാകുന്ന യജമാനന്മാരുള്ളവർ അവർ സഹൊദരന്മാരാകകൊണ്ട
അവർ അവരെ ധിക്കരിക്കരുത അവർ വിശ്വാസികളും ഇഷ്ടന്മാ
രും ഉപകാരത്തിന്റെ ഒഹരിക്കാരും ആകകൊണ്ട അവരെ വി
ശെഷാൽ ശുശ്രൂഷിക്ക മാത്രമെ ചെയ്യാവു ഇപ്രകാരം ഉപദെശി
ക്കയും ബുദ്ധി പറഞ്ഞു കൊടുക്കയും ചെയ്ക* വല്ലവനും മററുപ്ര ൩
കാരമായി ഉപദെശിക്കയും നമ്മുടെ കൎത്താവായ യെശു ക്രിസ്തുവി
ന്റെ വചനങ്ങളാകുന്ന സ്വസ്ഥ വചനങ്ങളൊടും ദൈവഭക്തി
പ്രകാരമുള്ള ഉപദെശത്തൊടും അനുസരിക്കാതെ ഇരിക്കയും ചെ
യ്യുന്നു എങ്കിൽ* അവൻ ഒന്നും അറിയാതെ തൎക്കങ്ങളെയും വാ ൪
ഗ്വിവാദങ്ങളെയും കുറിച്ചു തന്നെ വെദന പിടിച്ചവനായി ഡംഭ
പ്പെട്ടിരിക്കുന്നു അവയിൽനിന്ന അസൂയയും വിവാദവും ദൂഷണ
ങ്ങളും ദുശ്ശങ്കകളും* ലാഭം ദൈവഭക്തിയാകുന്നു എന്ന നിരൂ ൫
പിച്ചു കൊണ്ട ബുദ്ധിയിൽ വഷളത്വമുള്ളവരായും സത്യമില്ലാത്ത
വരായുമുള്ള മനുഷ്യരുടെ ദുസ്തൎക്കങ്ങളും ഉണ്ടാകുന്നു അപ്രകാരമുള്ള
വരെ വിട്ടൊഴിഞ്ഞിരിക്ക* സന്തുഷ്ടിയൊടു കൂടിയ ദൈവഭക്തി ൬
തന്നെ വലുതായിട്ടുള്ള ലാഭമാകുന്നു* എന്തുകൊണ്ടെന്നാൽ നാം ൭
ഒന്നും ഇഹ ലൊകത്തിലെക്ക കൊണ്ടുവന്നിട്ടില്ല നമുക്ക അതിൽ
നിന്ന യാതൊന്നെങ്കിലും കൊണ്ടുപൊകുവാൻ കഴിയുന്നതുമല്ല നി
ശ്ചയം* വിശെഷിച്ചും നമുക്ക അന്ന വസ്ത്രങ്ങൾ ഉണ്ടാകകൊണ്ട ഇ ൮
വ കൊണ്ട നാം തൃപ്തിപ്പെട്ടിരിക്കുമാറാകെണം* എന്നാൽ സ ൯
മ്പത്തുണ്ടാകുവാൻ ഇച്ഛിക്കുന്നവർ പരീക്ഷയിലെക്കും കണിയി
ലെക്കും മനുഷ്യരെ സംഹാരത്തിലും നാശത്തിലും മുക്കി കളയു
ന്ന ഭൊഷത്വവും ഉപദ്രവവുമുള്ള പല മൊഹങ്ങളിലെക്കും വീഴു
ന്നു* എന്തുകൊണ്ടെന്നാൽ ദ്രവ്യ സ്നെഹം സകല ദൊഷത്തിന്നും ൧൦
മൂലമാകുന്നു അതിനെ ചിലർ മൊഹിച്ചിട്ട വിശ്വാസത്തെ വിട്ടു
തെററിപ്പൊകയും ബഹു ദുഃഖങ്ങളാൽ തങ്ങളെ തന്നെ കുത്തി തു
ളെക്കയും ചെയ്തു* എന്നാൽ ദൈവത്തിന്റെ മനുഷ്യനായു ൧൧
ള്ളൊവെ ഇവയെ വിട്ട ഓടുകയും നീതിയെയും ദൈവഭക്തിയെ
യും വിശ്വാസത്തെയും സ്നെഹത്തെയും ദീൎഘക്ഷമയെയും സൌമ്യ
തയെയും പിന്തുടരുകയും ചെയ്ക* വിശ്വാസത്തിന്റെ നല്ല ൧൨
പൊരിനെ പൊരുതുക നിത്യജീവനെ പിടിച്ചു കൊൾക ആയ

ത്തിന്ന നീ വിളിക്കപ്പെട്ടവനും അനെകം സാക്ഷികളുടെ മുമ്പാക
ഒരു നല്ല തിച്ചവാക്കിനെ തിൎത്തു പറഞ്ഞവനുമല്ലൊ ആ
൧൩ കുന്നത* സകലത്തെയും ജീവിപ്പിക്കുന്ന ദൈവത്തിന്റെ മു
മ്പാകയും പൊന്തിയൊസ പിലാത്തൊസിന്റെ മുമ്പിൽ നല്ല ഞ
നസര വാക്കിനെ സാക്ഷീകരിച്ച ക്രിസ്തു യെശുവിന്റെ മുമ്പാക
൧൪ യും* നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ പ്രത്യക്ഷതവ
രെ നീ ഒരം കല്പനയെ കളങ്കമില്ലാത്തതായും കുററമില്ലാത്തതാ
൧൫ യും കാത്തുകൊൾവാൻ ഞാൻ നിന്നൊട കല്പിക്കുന്നു* ആയതി
നെ അവൻ തന്റെ കാലങ്ങളിൽ കാണിക്കും അവൻ അനുഗ്രഹ
മുള്ളവനും എക വല്ലഭനും രാജാധി രാജാവും കൎത്താധി കൎത്താ
൧൬ വും* തനിക്ക മാത്രം മരണമില്ലായ്മയുള്ളവനും ആൎക്കും അടുത്തു
കൂടാത്ത വെളിച്ചത്തിൽ വസിക്കുന്നവനും മനുഷ്യരിൽ ഒരുത്ത
നും കാണാത്തവനും കാണ്മാൻ കഴിയാത്തവനും ആകുന്നു അവന
൧൭ ബഹുമാനവും ശക്തിയും ഉണ്ടായിരിക്കട്ടെ ആമെൻ* ഇഹലൊ
കത്തിൽ സമ്പത്തുള്ളവരൊട ഉന്നത വിചാരം കൂടാതെ ഇരി
പ്പാനും സ്ഥിരമില്ലാത്ത സമ്പത്തിൽ അല്ല അപരിമിതമായി നമ്മു
ക്ക സകലത്തെയും അനുഭവിപ്പാൻ തരുന്ന ജീവനുള്ള ദൈവത്തി
൧൮ കൽ മാത്രം ആശ്രയിപ്പാനും* നന്മ ചെയ്വാനും നല്ല പ്രവൃത്തി
കളിൽ സമ്പന്നന്മാരായിരിപ്പാനും ഉപകാരം ചെയ്വാൻ ഒരുങ്ങി
൧൯ ഇരിക്കുന്നവരായും വിഭാഗിച്ചു കൊടുക്കുന്നവരായും* നിത്യജീവ
നെ പിടിച്ചുകൊൾവാനായ്ക്കൊണ്ട വരുന്ന കാലത്തിന്ന തങ്ങൾക്ക
നല്ല അടിസ്ഥാനത്തെ നിക്ഷെപിക്കുന്നവരായും ഇരിപ്പാനും ക
൨൦ ല്പിക്ക* അല്ലയൊ തിമൊഥെയുസെ നിന്റെ വശമായി എ
ല്പിക്കപ്പെട്ടതിനെ കാത്തുകൊണ്ട അശുദ്ധമുള്ള വ്യൎത്ഥാലാപങ്ങളെയും
കള്ളപ്പൊരുളുള്ള വിജ്ഞാനത്തിന്റെ വിപരീതങ്ങളെയും ഒഴി
൨൧ ഞ്ഞിരിക്ക* അതിനെ ചിലർ അനുസരിച്ച വിശ്വാസത്തെ സം
ബന്ധിച്ച തെററിപ്പൊയി കൃപ നിന്നൊടു കൂടി ഉണ്ടായിരിക്കട്ടെ
ആമെൻ



## അപ്പൊസ്തൊലനായ പൌലുസ

## തിമൊഥെയുസിന്ന എഴുതിയ

## രണ്ടാം ലെഖനം

### ൧ അദ്ധ്യായം

൧ പൌലുസിന്ന തിമൊഥെയുസിനൊടുള്ള സ്നെഹവും തിമൊഥെയുസിന്റെ വിശ്വാസവും.—൬ പൌലുസ പല ബുദ്ധി ഉപദെശങ്ങളെയും ചെയ്യുന്നത.—൧൫ ഫിഗെല്ലുസിന്റെയും എൎമ്മൊഗനെസിന്റെയും സംഗതി.

ക്രിസ്തു യെശുവിങ്കലുള്ള ജിവന്റെ വാഗ്ദത്തത്തിൻ പ്രകാരം
ദൈവത്തിന്റെ ഹിതത്താൽ യെശു ക്രിസ്തുവിന്റെ അപ്പൊസ്തൊ
ലനായ പൌലുസ* എന്റെ പ്രിയ പുത്രനായ തിമൊഥെയുസി ൨
ന്ന (എഴുതുന്നത) പിതാവായ ദൈവത്തിങ്കൽനിന്നും നമ്മുടെ ക
ൎത്താവായ ക്രിസ്തു യെശുവിങ്കൽനിന്നും കൃപയും കരുണയും സമാ
ധാനവും ഉണ്ടായ്വരട്ടെ* നിനക്കു വെണ്ടി എനിക്ക ഇടവിടാതെ ൩
രാവും പകലും എന്റെ പ്രാൎത്ഥനകളിൽ ഓൎമ്മയുണ്ടാകകൊണ്ട എ
ന്റെ പിതാമഹന്മാർ മുതൽ ഞാൻ ശുദ്ധ മനസ്സാക്ഷിയൊട ശുശ്രൂ
ഷിക്കുന്ന ദൈവത്തെ ഞാൻ സ്തൊത്രംചെയ്യുന്നു* ഞാൻ നിന്റെ ൪
കണ്ണുനീരുകളെ ഓൎത്ത സന്തൊഷത്താൽ പൂൎണ്ണപ്പെടെണ്ടുന്നതി
ന്ന നിങ്കലുള്ള വ്യാജമില്ലാത്ത വിശ്വാസത്തെ നിരൂപിച്ചുകൊണ്ട
നിന്നെ കാണ്മാൻ എത്രയും വാഞ്ഛിക്കുന്നു* ആയത മുമ്പെ നി ൫
ന്റെ മാതാമഹിയായ ലൊയിസിലും നിന്റെ മാതാവായ എവു
നിക്കെയിലും അധിവസിച്ചിരുന്നു നിങ്കലും കൂട എന്ന എനിക്ക
നിശ്ചയമുണ്ട* ഇതിന്റെ നിമിത്തമായിട്ട നിന്റെ മെൽ എ ൬
ന്റെ കൈകൾ വെക്കപ്പെട്ടതിനാൽ നിങ്കലുള്ള ദൈവത്തിന്റെ
വരത്തെ ജ്വലിപ്പിപ്പാനായിട്ട ഞാൻ നിന്നെ ഓൎമ്മപ്പെടുത്തുന്നു*
എന്തുകൊണ്ടെന്നാൽ ദൈവം നമുക്ക ഭയത്തിന്റെ ആത്മാവിനെ ൭
അല്ല ശക്തിയുടെയും സ്നെഹത്തിന്റെയും സുബുദ്ധിയുടെയും
അത്രെ തന്നിരിക്കുന്നത* അതുകൊണ്ട നമ്മുടെ കൎത്താവിന്റെ ൮
സാക്ഷിക്കായ്ക്കൊണ്ട എങ്കിലും അവന്റെ ബദ്ധനായ എനിക്കാ
യ്ക്കൊണ്ട എങ്കിലും നീ ലജ്ജപ്പെടാതെ ദൈവത്തിന്റെ ശക്തി
യിൻ പ്രകാരം എവൻഗെലിയൊനിൽ കൂടി കഷ്ടാനുഭവക്കാരനാ
യിരിക്ക* അവൻ നമ്മുടെ പ്രവൃത്തികളിൻ പ്രകാരമല്ല ത ൯
ന്റെ സ്വന്ത നിൎണ്ണയത്തിൻ പ്രകാരവും ലൊകമുണ്ടായതിന്ന മു
മ്പെ ക്രിസ്തു യെശുവിങ്കൽ നമുക്ക നൽകപ്പെട്ടതും* ഇപ്പൊളൊ ൧൦

മരണത്തെ ഇല്ലായ്മ ചെയ്കയും ജീവനെയും മരണമില്ലായ്മയെ
യും എവൻഗെലിയൊനാൽ വെളിച്ചത്താക്കുകയും ചെയ്തിട്ടുള്ളവ
നായി നമ്മുടെ രക്ഷിതാവായ യെശു ക്രിസ്തുവിന്റെ പ്രത്യക്ഷത
യാൽ പ്രകാശിപ്പിക്കപ്പെട്ടതുമായ കൃപയിൻ പ്രകാരവും അത്രെ
നമ്മെ രക്ഷിച്ച ശുദ്ധമുള്ളൊരു വിളികൊണ്ട വിളിച്ചവനാകുന്നു*
൧൧ ആയതിന്ന ഞാൻ പ്രസംഗക്കാരനായിട്ടും അപ്പൊസ്തൊലനായി
ട്ടും പുറജാതിക്കാരുടെ ഉപദെഷ്ടാവായിട്ടും ആക്കപ്പെട്ടിരിക്കുന്നു*
൧൨ ഇത ഹെതുവായിട്ട ഞാൻ ഒരം കഷ്ടങ്ങളെയും അനുഭവിക്കുന്നു എ
ന്നാലും ഞാൻ ലജ്ജപ്പെടുന്നില്ല എന്തുകൊണ്ടെന്നാൽ ഞാൻ ആ
രെ വിശ്വസിച്ചു എന്ന ഞാൻ അറിഞ്ഞിരിക്കുന്നു ഞാൻ അവ
ങ്കൽ എല്പിച്ചതിനെ ആ ദിവസത്തൊളം സൂക്ഷിപ്പാൻ അവൻ ശ
൧൩ ക്തിയുള്ളവനാകുന്നു എന്ന എനിക്ക നിശ്ചയവുമുണ്ട* നീ എങ്കൽ
നിന്ന കെട്ടിട്ടുള്ള സ്വസ്ഥവചനങ്ങളുടെ രീതിയെ വിശ്വാസത്തി
ലും ക്രിസ്തു യെശുവിങ്കലുള്ള സ്നെഹത്തിലും മുറുക പിടിച്ചുകൊൾക*
൧൪ നിനക്ക എല്പിക്കപ്പെട്ട നല്ല വസ്തുവിനെ നമ്മിൽ അധിവസിക്കു
ന്ന പരിശുദ്ധാത്മാവിനാൽ സൂക്ഷിച്ചുകൊൾക*
൧൫ ആസിയായിലുള്ളവർ എല്ലാവരും എന്നെ വിട്ട തിരിച്ചുപൊയി
എന്നുള്ളതിനെ നീ അറിഞ്ഞിരിക്കുന്നു ഫിഗെല്ലുസും എർമ്മൊഗ
൧൬ നെസും അവരിൽ ആകുന്നു* ഒനെസിഫൊരുസിന്റെ കുഡും
ബത്തിന്ന കൎത്താവ കരുണയെ കൊടുക്കുമാറാകട്ടെ എന്തുകൊ
ണ്ടെന്നാൽ അവൻ പലപ്പൊഴും എന്നെ തണുപ്പിച്ചു അവൻ എ
൧൭ ന്റെ ശൃംഖലയുള്ളായിട്ട ലജ്ജപ്പെടാതെ* താൻ റൊമായിലിരി
ക്കുമ്പൊൾ മഹാ താല്പൎയ്യത്തൊടെ എന്നെ അന്വെഷിച്ചു കണ്ടെ
൧൮ ത്തുകയും ചെയ്തു* ആ ദിവസത്തിൽ അവന കൎത്താവിങ്കൽ
നിന്ന കരുണ ലഭിപ്പാൻ കൎത്താവ അവന്ന നൽകുമാറാകട്ടെ അ
വൻ എഫെസുസിലും എനിക്ക എത്ര കാൎയ്യങ്ങളിൽ ശുശ്രൂഷ ചെ
യ്തു എന്ന നീ എററവും നല്ലവണ്ണം അറിയുന്നു*

## ൨ അദ്ധ്യായം

൧ സ്ഥിരതയൊടും ഉത്സാഹത്തൊടും ഇരിപ്പാനും.—൧൫ താൻ
തന്നെ സമ്മതപ്പെട്ടവനെന്ന കാട്ടുവാനും തിമൊഥെയൂസിന്ന
ബുദ്ധി ഉപദെശിക്കപ്പെട്ടത.

അതുകൊണ്ട എന്റെ പുത്രാ നീ ക്രിസ്തു യെശുവിങ്കലുള്ള കൃപ
൨ യിൽ ശക്തിപ്പെട്ടിരിക്ക* നീ വളരെ സാക്ഷികളുടെ ഇടയിൽ
എങ്കൽനിന്ന കെട്ടിട്ടുള്ള കാൎയ്യങ്ങളെ മററുള്ളവൎക്കും ഉപദെശി
പ്പാൻ സമൎത്ഥന്മാരായിരിക്കും വിശ്വാസമുള്ള മനുഷ്യൎക്ക എല്പിച്ചു
൩ കൊൾകയും ചെയ്ക* നീ യെശു ക്രിസ്തുവിന്റെ ഒരു നല്ല ഭടൻ
൪ എന്ന പൊലെ കഷ്ടമനുഭവിക്ക* തന്നെ ഭടനായിട്ട നിശ്ചയിച്ചാക്കി

യവനെ പ്രസാദിപ്പിക്കെണമെന്ന വെച്ച പടസൈന്യത്തിൽ സെ
വിക്കുന്നവൻ ഒരുത്തനും ഈ ജീവനത്തിന്റെ കാൎയ്യങ്ങളിൽ അക
പ്പെട്ടുകൊള്ളുന്നില്ല* വിശെഷിച്ചും ഒരുത്തൻ പൊരുതിയാ ൫
ലും ന്യായമായി പൊരുതുന്നില്ല എങ്കിൽ അവൻ കിരീടം ധരി
പ്പിക്കപ്പെടുന്നില്ല* കൃഷിക്കാരൻ അദ്ധ്വാനപ്പെട്ടിട്ട മുമ്പെ ഫല ൬
ത്തെ അനുഭവിക്കെണ്ടുന്നതാകുന്നു* ഞാൻ പറയുന്ന കാൎയ്യങ്ങളെ ൭
ചിന്തിച്ചുകൊൾക എന്നാൽ കൎത്താവ നിനക്ക സകല കാൎയ്യങ്ങളി
ലും ബുദ്ധി തരുമാറാകട്ടെ* എന്റെ എവൻഗെലിയൊൻ പ്ര ൮
കാരം മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്ക്കപ്പെട്ടവനായി ദാവി
ദിന്റെ സന്തതിയിൽനിന്നുള്ള യെശു ക്രിസ്തുവിനെ ഓൎത്തുകൊ
ണ്ടിരിക്ക* ആയതിൽ ഞാൻ ബന്ധനങ്ങളൊളം ദുഷ്പ്രവൃത്തിക്കാ ൯
രൻ എന്നപൊലെ കഷ്ടമനുഭവിക്കുന്നു ദൈവത്തിന്റെ വചനം
ബന്ധനപ്പെട്ടിരിക്കുന്നില്ല താനും* ഇതിന്നായിക്കൊണ്ട ഞാൻ തി ൧൦
രഞ്ഞെടുക്കപ്പെട്ടവൎക്ക വെണ്ടി അവൎക്കും ക്രിസ്തു യെശുവിങ്കലുള്ള ര
ക്ഷയെ നിത്യ മഹത്വത്തൊടും കൂട ലഭിക്കെണ്ടുന്നതിന്നായിട്ട സ
കലത്തെയും സഹിക്കുന്നു* ഇത സത്യമായുള്ള വാക്കാകുന്നു എ ൧൧
ന്തെന്നാൽ നാം അവനൊടു കൂടി മരിച്ചിരിക്കുന്നു എങ്കിൽ കൂടി
ജീവിക്കയും ചെയ്യും* നാം സഹിക്കുന്നു എങ്കിൽ (അവനൊടു) കൂടി ൧൨
ഭരിക്കയും ചെയ്യും നാം (അവനെ) നിഷെധിക്കുന്നു എങ്കിൽ നമ്മെ
അവനും നിഷെധിക്കും* നാം വിശ്വസിക്കാതെയിരുന്നാലും അ ൧൩
വൻ വിശ്വാസമുള്ളവനായി നില്ക്കുന്നു അവന തന്നെത്താൻ നി
ഷെധിപ്പാൻ കഴികയില്ല* ഇക്കാൎയ്യങ്ങളെ നീ അവൎക്ക ഓൎമ്മപ്പെ ൧൪
ടുത്തി ഒട്ടും പ്രയൊജനമില്ലാത്തതായും കെൾക്കുന്നവൎക്ക വിഘാ
തമായുമുള്ള വിവാദം ചെയ്യാതെ ഇരിപ്പാൻ കൎത്താവിന്റെ മുമ്പാ
ക സാക്ഷിയായി ബൊധിപ്പിക്കും* സത്യത്തിന്റെ വചനത്തെ ൧൫
നെരെ വിഭാഗിച്ച ലജ്ജപ്പെടാത്ത പ്രവൃത്തിക്കാരനായി നിന്നെ
ത്തന്നെ ദൈവത്തിന്റെ മുമ്പാകസമ്മതനാക്കി നിൎത്തുവാൻ താ
ല്പൎയ്യപ്പെട്ടിരിക്ക* എന്നാൽ അശുദ്ധവും വ്യൎത്ഥവുമുള്ള ആലാപ ൧൬
ങ്ങളെ ഒഴിഞ്ഞിരിക്ക എന്തുകൊണ്ടെന്നാൽ അവ അധികം ഭക്തി
കെടിന വൎദ്ധിക്കും* അവരുടെ വചനം അൎബ്ബുദവ്യാധിപൊ ൧൭
ലെ തിന്നുകളയും ഹുമെനെയുസും ഫിലെതുസും അവരിലുള്ളവ
രാകുന്നു* അവർ ഉയിൎപ്പ മുമ്പെ തന്നെ കഴിഞ്ഞുപൊയി എ ൧൮
ന്ന പറഞ്ഞ സത്യത്തെ കുറിച്ച തെറ്റിപ്പൊയി ചിലരുടെ വി
ശ്വാസത്തെ മറിച്ചു കളകയും ചെയ്യുന്നു* എന്നാലും ദൈവത്തി ൧൯
ന്റെ അടിസ്ഥാനം സ്ഥിതിയായി നില്ക്കുന്നു കൎത്താവ തനിക്കു
ള്ളവരെ അറിഞ്ഞിരിക്കുന്നു എന്നും ക്രിസ്തുവിന്റെ നാമത്തെ
പെർ പറയുന്നവനെല്ലാം അന്ന്യായത്തെ വിട്ടൊഴിയട്ടെ എന്നും
ഇതിന്ന ഒരു അടയാളമുണ്ട* എന്നാൽ ഒരു വലിയ ഭവന ൨൦
ത്തിൽ പൊൻ വെള്ളികൊണ്ടുള്ള പാത്രങ്ങൾ മാത്രമല്ല മരവും മ

ണ്ണും കൊണ്ടുള്ള പാത്രങ്ങളുമുണ്ട ചിലത മാനത്തിന്നും ചിലത അ
൨൧ വമാനത്തിന്നും* അതുകൊണ്ട ഒരുത്തൻ ഇവയിൽനിന്ന ത
ന്നെത്തന്നെ ശുദ്ധിയാക്കിയാൽ അവൻ ശുദ്ധിയാക്കപ്പെട്ടവനായും
യജമാനന ഉപയൊഗമുള്ളവനായും സകല നല്ല പ്രവൃത്തിക്കും
൨൨ ഒരുങ്ങിയിരിക്കുന്നവനായും മാനത്തിന്നുള്ള പാത്രമാകും* ബാ
ല്യമൊഹങ്ങളെയും വിട്ട ഓടിപ്പൊക എന്നാൽ നീതിയെയും വി
ശ്വാസത്തെയും സ്നെഹത്തെയും വിശുദ്ധ ഹൃദയത്തിൽനിന്ന ക
ൎത്താവിങ്കൽ അപെക്ഷിക്കുന്നവരൊട സമാധാനത്തെയും പിന്തു
൨൩ ടൎന്നുകൊൾക* എന്നാൽ മൂഢതയും പഠിക്കാത്തതുമായുള്ള തൎക്ക
ങ്ങൾ ശണ്ഠകളെ ജനിപ്പിക്കുന്നു എന്ന അറിഞ്ഞ അവയെ ഒഴി
൨൪ ഞ്ഞിരിക്ക* എന്നാൽ കൎത്താവിന്റെ ശുശ്രൂഷക്കാരൻ ശണ്ഠ
യിടരുത എല്ലാവരൊടും ശാന്തനായി ഉപദെശിപ്പാൻ സമൎത്ഥ
൨൫ നായി ദൊഷം സഹിക്കുന്നവനായി* പ്രതിചിന്തയുള്ളവൎക്ക
ദൈവം സത്യത്തിന്റെ അറിവിങ്കലെക്ക അനുതാപത്തെ കൊടു
൨൬ ക്കുമൊ എന്നും* പിശാചിനാൽ അവന്റെ ഇച്ശയിൽ പിടി
പെട്ടിട്ടുള്ളവർ അവന്റെ കണ്ണിയിൽനിന്ന പിന്നെയും ഉണൎന്ന
കൊള്ളുമൊ എന്നും വെച്ച അവൎക്ക സൌമ്യതയൊടെ ഉപദെശി
ച്ചുകൊണ്ട ഇരിക്ക മാത്രമെ ആവു*

## ൩ അദ്ധ്യായം

൧ വരുവാനുള്ള കാലങ്ങളെ പൌലുസ അവനൊട അറിയിക്കയും —൭ സത്യത്തിന്റെ ശത്രുക്കൾ ഇന്നവരെന്ന വൎണ്ണിക്കയും— ൧൭ ശുദ്ധമുള്ള വെദവാക്യങ്ങളെ പ്രശംസിക്കയും ചെയ്യുന്നത.

എന്നാൽ അവസാന ദിവസങ്ങളിൽ അപകടമായുള്ള കാല
൨ ങ്ങൾ വരുമെന്നുള്ളതിനെ അറിഞ്ഞുകൊൾക* എന്തുകൊണ്ടെ
ന്നാൽ മനുഷ്യർ സ്വസ്നെഹിതന്മാരായി ദ്രവ്യാഗ്രഹമുള്ളവരായി
ആത്മപ്രശംസ ചെയ്യുന്നവരായി അഹംകാരികളായി ദൂഷണക്കാ
രായി മാതാപിതാക്കന്മാരെ അനുസരിക്കാത്തവരായി നന്ദിയി
൩ ല്ലാത്തവരായി അശുദ്ധിയുള്ളവരായി* സ്വഭാവസ്നെഹമില്ലാത്ത
വരായി നിയമലംഘനക്കാരായി ദൊഷാരൊപണം ചെയ്യുന്നവ
രായി അടക്കമില്ലാത്തവരായി ഉഗ്രമുള്ളവരായി നല്ലവരെ ധി
൪ ക്കരിക്കുന്നവരായി* ദ്രൊഹികളായി ശഠതയുള്ളവരായി ഗൎവ്വി
ഷ്ഠന്മാരായി ദൈവത്തെക്കാൾ അധികം കൌതുകത്തെ സ്നെഹി
൫ ക്കുന്നവരായി* ദൈവഭക്തിയുടെ വെഷം ധരിച്ചിട്ടും അതി
ന്റെ ശക്തിയെ നിഷെധിക്കുന്നവരായി ഇരിക്കും ഇപ്രകാരമു
൬ ള്ളവരെ വിട്ട മാറിയിരിക്ക* എന്തുകൊണ്ടെന്നാൽ ഭവനങ്ങളി
ലെക്ക നുഴഞ്ഞ കടക്കയും പാപങ്ങളാൽ അമൎത്തപ്പെട്ട പല വിധ
൭ മൊഹങ്ങളാൽ വലയപ്പെട്ട* എപ്പൊഴും പഠിച്ചിട്ടും ഒരിക്കൽ

പൊലും സത്യത്തിന്റെ അറിവിന്ന വന്നെത്തുവാൻ കഴിയാത്ത
ചപല സ്ത്രീകളെ അടിമയാക്കി കൊണ്ടുപൊകയും ചെയ്യുന്നവർ ഇ
പ്രകാരമുള്ളവരിലാകുന്നു* യന്നെസും യംബ്രെസും എതുപ്രകാ ൮
രം മൊശയൊട മറുത്തുനിന്നുവൊ അപ്രകാരം ഇവരും സത്യ
ത്തൊട മറുത്തു നില്ക്കുന്നു ബുദ്ധിയിൽ വഷളത്വമുള്ളവരായി വി
ശ്വാസത്തെ സംബന്ധിച്ചു ത്യജിക്കപ്പെട്ടവരായുള്ള മനുഷ്യർ* എ ൯
ന്നാലും അവർ അധികമായി നടക്കയില്ല എന്തുകൊണ്ടെന്നാൽ ഇ
വരുടെ ബുദ്ധിഹീനത എല്ലാവൎക്കും വെളിപ്പെട്ടിരിക്കും അവരു
ടെതും അപ്രകാരമായിരുന്നു* എന്നാൽ നീ എന്റെ ഉപദെ ൰
ശത്തെയും നടപ്പിനെയും നിൎണ്ണയത്തെയും വിശ്വാസത്തെയും ദീ
ൎഘശാന്തതയെയും സ്നെഹത്തെയും ക്ഷമയെയും* എനിക്ക അ ൰൧
ന്തിയൊക്കിയായിലും ഇക്കൊനിയുമിലും ലിസ്ത്രായിലും സംഭവിച്ചി
ട്ടുള്ള ഉപദ്രവങ്ങളെയും കഷ്ടാനുഭവങ്ങളെയും പൂൎണ്ണമായി ഗ്രഹിച്ചി
ട്ടുണ്ട ഞാൻ എത്ര ഉപദ്രവങ്ങളെ സഹിച്ചിരുന്നു എങ്കിലും അവ
യിൽനിന്ന ഒക്കയും കൎത്താവ എന്നെ രക്ഷിച്ചു* അത്രയുമല്ല ക്രി ൰൨
സ്തു യെശുവിങ്കൽ ദൈവഭക്തിയൊടെ ജീവനം ചെയ്വാൻ മനസ്സാ
യിരിക്കുന്നവർ എല്ലാവരും ഉപദ്രവമനുഭവിക്കെണ്ടിവരികയും
ചെയ്യും* എന്നാൽ ദുഷ്ട മനുഷ്യരും വഞ്ചകന്മാരും വഞ്ചിക്കയും ൰൩
വഞ്ചനപ്പെടുകയും ചെയ്തു കൊണ്ട അധികം വഷളന്മാരായി തീ
രും* എന്നാൽ നീ പഠിച്ചിട്ടും നിനക്ക നിശ്ചയമായി വന്നിട്ടു ൰൪
മുള്ള കാൎയ്യങ്ങളിൽ നിലനിന്ന നീ അവയെ ആരിൽനിന്ന പഠി
ച്ചു എന്നും* യെശു ക്രിസ്തുവിങ്കലുള്ള വിശ്വാസത്താൽ നിന്നെ ര ൰൫
ക്ഷയ്ക്കു ജ്ഞാനമുള്ളവനാക്കുവാൻ ശക്തിയുള്ള പരിശുദ്ധ വെദ
വാക്യങ്ങളെ നീ ബാല്യം മുതൽ അറിഞ്ഞിരിക്കുന്നു എന്നും അറി
ഞ്ഞുകൊണ്ട ഇരിക്ക* സകല വെദവാക്യം ദൈവാത്മാവിനാലുണ്ടാ ൰൬
യി ഉപദെശത്തിന്നും ശാസനത്തിന്നും ശിക്ഷയ്ക്കും നീതിയിൽ അ
ഭ്യാസത്തിന്നും പ്രയൊജനവുമാകുന്നു* ദൈവത്തിന്റെ മനു ൰൭
ഷ്യൻ പൂൎണ്ണനായി സകല നല്ല പ്രവൃത്തിക്കും തികഞ്ഞവനായി
രിക്കെണ്ടുന്നതിന്നായിട്ടു (ആകുന്നു)*

## ൪ അദ്ധ്യായം

൧ പൌലുസ തിമൊഥെയുസിന്ന ബുദ്ധി ഉപദെശിക്കുന്നത.—
൯ അവൻ അവനൊട തന്റെ അടുക്കലെക്ക വരുവാനും മ
ൎക്കൊസിനെയും മററും അവൻ എഴുതിയ വസ്തുക്കളെയും
കൊണ്ടുവരുവാനും കല്പിക്കുന്നത.

ആയതുകൊണ്ട ഞാൻ ദൈവത്തിന്റെ മുമ്പാകയും ജീവനൊ
ടിരിക്കുന്നവരെയും മരിച്ചവരെയും തന്റെ പ്രത്യക്ഷത്തിങ്കലും
രാജത്വത്തിങ്കലും ന്യായം വിധിപ്പാനുള്ള കൎത്താവായ യെശു ക്രി

൨ സ്തുവിന്റെ മുമ്പാകയും നിന്നൊടു കല്പിക്കുന്നു* വചനത്തെ പ്ര
സംഗിക്ക സമയത്തിലും അസമയത്തിലും ജാഗ്രതയായി നില്ക്ക ഉ
ത്സിക്ക ശാസിച്ചു പറക സകല ദീൎഘശാന്തതയൊടും ഉപദെശ
൩ ത്തൊടും ബുദ്ധിഉപദെശിക്ക* എന്തുകൊണ്ടെന്നാൽ അവർ സൌ
ഖ്യൊപദെശത്തെ സഹിക്കാതെ ചെവി ചൊറിച്ചിലുള്ളവരായിരു
ന്ന തങ്ങളുടെ സ്വന്ത ഇച്ശകളിൻ പ്രകാരം തങ്ങൾക്ക ഉപദെഷ്ടാ
൪ ക്കന്മാരെ കൂട്ടി ചെൎക്കയും* ചെവിയെ സത്യത്തിൽനിന്നും മാ
റ്റിക്കളകയും അവർ കവിതാകഥകളിലെക്ക മറിഞ്ഞുകളകയും
൫ ചെയ്യുന്ന കാലംവരും* എന്നാൽ നി സകല കാൎയ്യങ്ങളിലും ജാ
ഗരണത്തൊടിരിക്ക കഷ്ടങ്ങളെ അനുഭവിക്ക എവൻഗെലിസ്ത
ന്റെ പ്രവൃത്തിയെ ചെയ്ക നിന്റെ ശുശ്രൂഷയെ തികച്ചു നട
൬ ത്തുക* എന്തുകൊണ്ടെന്നാൽ ഇപ്പൊൾ ഞാൻ ബലിയായി നല്
കപ്പെടുവാൻ ഒരുങ്ങിയിരിക്കുന്നു എന്റെ നിൎവ്വാണ കാലവും സ
൭ മിപിച്ചിരിക്കുന്നു* ഞാൻ നല്ല പൊരിനെ പൊരുതി എന്റെ
൮ ഓട്ടത്തെ അവസാനിപ്പിച്ചു വിശ്വാസത്തെ കാത്തു* ഇനി നീ
തിയുടെ ഒരു കിരിടം എനിക്കായിട്ടു വെക്കപ്പെട്ടിരിക്കുന്നു ആ
യതിനെ നീതിയുള്ള ന്യായാധിപതിയായ കൎത്താവ ആ ദിവസ
ത്തിങ്കൽ എനിക്ക തരും എന്നാൽ എനിക്ക മാത്രമല്ല അവന്റെ
൯ പ്രത്യക്ഷതയെ ഇച്ശിക്കുന്നവൎക്ക എല്ലാവൎക്കും കൂടെ (ഉണ്ട)* വെ
൧൦ ഗത്തിൽ എന്റെ അടുക്കൽ വരുവാൻ ജാഗ്രതയായിരിക്ക* എ
ന്തുകൊണ്ടെന്നാൽ ദെമാസ ഇപ്പൊഴുള്ള ഒരം ലൊകത്തെ സ്നെഹി
ച്ചിട്ടു എന്നെ വിട്ടൊഴിഞ്ഞു തെസ്സലൊനിക്കയിലെക്ക പുറപ്പെട്ടു
പൊയി ക്രെസ്സെൻസ ഗലാത്തിയായ്ക്കും തീത്തുസ ദല്മാത്തിയാ
൧൧ യ്ക്കും (പൊയി)* ലൂക്കൊസ മാത്രം എന്നൊടു കൂടിയുണ്ട മൎക്കൊ
സിനെ നിന്നൊടു കൂടത്തന്നെ കൂട്ടി കൊണ്ടുവരിക എന്തുകൊണ്ടെ
ന്നാൽ എനിക്ക അവൻ ദൈവശുശ്രൂഷയ്ക്കായിട്ടു പ്രയൊജനക്കാ
൧൨ രനാകുന്നു* തിക്കിക്കുസിനെയും ഞാൻ എഫെസൂസിന്ന അയ
൧൩ ച്ചിരിക്കുന്നു* ഞാൻ ത്രൊവാസിൽ കൎപ്പുസിന്റെ പക്കൽ വെ
ച്ചിട്ടു പൊന്ന മെൽകുപ്പായത്തെയും പുസ്തകങ്ങളെയും വിശെ
ഷാൽ തൊൽകടലാസുകളെയും നീ വരുമ്പൊൾ (നിന്നൊടുകൂട)
൧൪ കൊണ്ടുവരിക* കന്നാനായ അലക്സന്തർ എനിക്ക വളരെ ദൊ
ഷം ചെയ്തു കൎത്താവ അവന്റെ ക്രിയകൾക്ക തക്കവണ്ണം അവന്ന
൧൫ പകരം ചെയ്യുമാറാകട്ടെ* നീയും ആയവനെ സൂക്ഷിച്ചിരിക്ക എ
ന്തുകൊണ്ടെന്നാൽ അവൻ നമ്മുടെ വചനങ്ങൾക്ക എററവും വി
൧൬ രൊധമായി നിന്നിട്ടുണ്ട* എന്റെ ഒന്നാമത്തെ പ്രത്യുത്തരത്തി
ങ്കൽ ഒരുത്തനും എന്നൊടു കൂടി നിന്നിട്ടില്ല എല്ലാവരും എന്നെ
പ്രത്യെകം വിട്ടു കളഞ്ഞു ആയത അവൎക്ക കണക്കിടപ്പെടാതെ
ഇരിക്കെണം (എന്ന ഞാൻ ദൈവത്തൊട അപെക്ഷിക്കുന്നു)*
൧൭ എന്നാലും പ്രസംഗം എന്നാൽ പരിപൂൎണ്ണമായി അറിയിക്കപ്പെടെ

ണ്ടുന്നതിന്നും പുറജാതിക്കാരൊക്കയും കെൾക്കെണ്ടുന്നതിന്നും ക
ൎത്താവ എന്റെ അരികെനിന്ന എന്നെ ശക്തിപ്പെടുത്തി ഞാൻ
സിംഹത്തിന്റെ വായിൽനിന്ന വെർവിടപ്പെട്ടുകയും ചെയ്തു* ക ൧൮
ൎത്താവ എന്നെ സകല ദുഷ്ക്രുവൃത്തിയിൽനിന്നും വെർപെടുത്തുക
യും തന്റെ സ്വൎഗ്ഗരാജ്യത്തിങ്കലെക്ക എന്നെ കാത്ത രക്ഷിക്കയും
ചെയ്യും അവന്ന എന്നെന്നെക്കും മഹത്വമുണ്ടായിരിക്കട്ടെ ആമെൻ*
പ്രിസ്കു എന്നവൾക്കും അകിലാ എന്നവന്നും ഒനെസിഫൊരു ൧൯
സിന്റെ ഭവനക്കാൎക്കും വന്ദനം ചെയ്ക* എരസ്തുസ കൊറിന്തു ൨൦
വിൽ പാൎത്തിരുന്നു എന്നാൽ ത്രൊഫിമുസിനെ ഞാൻ മിലെ
ത്തുസിൽ ദീനനായി വിട്ടെച്ചു വന്നു* നി വൎഷകാലത്തിന്ന മു ൨൧
മ്പെ വരെണ്ടുന്നതിന്ന ജാഗ്രതയായിരിക്ക എവുബുലുസും പുദെ
സും ലിനൊസും ക്ലൌദിയ എന്നവളും സഹൊദരന്മാരെല്ലാവരും
നിനക്ക വന്ദനം ചെയ്യുന്നു* കൎത്താവായ യെശു ക്രിസ്തു നിന്റെ ൨൨
ആത്മാവിനൊടു കൂട ഇരിക്കുമാറാകട്ടെ കൃപ നിങ്ങളൊടു കൂടി
ഇരിക്കട്ടെ ആമെൻ



## അപ്പൊസ്തൊലനായ പൌലുസ

## തീത്തൂസിന്ന എഴുതിയ

## ലെഖനം

### ൧ അദ്ധ്യായം

൧ തിത്തൂസ ക്രെത്തെയിൽ പാൎപ്പിക്കപ്പെട്ടത ഇന്നതുകൊണ്ട എന്നും.—൬ ദൈവശുശ്രൂഷക്കാർ ഇന്നപ്രകാരം നിപുണതപ്പെട്ടെണ്ടുന്നത എന്നും ഉള്ളത.—൧൦ ദൊഷംചെയ്യുന്നവരുടെ സംഗതി.

ഭൊഷ്ക്ക പറഞ്ഞുകൂടാത്ത ദൈവം സൎവ്വ കാലങ്ങൾക്കും മുമ്പെ
൨ വാഗ്ദത്തം ചെയ്തതായും* തൽകാലങ്ങളിൽ നമ്മുടെ ദൈവമായ
രക്ഷിതാവിന്റെ കല്പന പ്രകാരം എനിക്ക ഭരമെല്പിക്കപ്പെട്ട പ്ര
സംഗത്താൽ തന്റെ വചനമായിട്ട വെളിപ്പെടുത്തിയതായുമുള്ള
൩ നിത്യജീവന്റെ ആശാബന്ധത്തിൽ* ദൈവത്താൽ തിരഞ്ഞെടു
ക്കപ്പെട്ടവരുടെ വിശ്വാസത്തിൻ പ്രകാരവും ദൈവഭക്തി പ്രകാ
രമുള്ള സത്യത്തിന്റെ അറിവിൻ പ്രകാരവും ദൈവത്തിന്റെ
ശുശ്രൂഷക്കാരനായും യെശു ക്രിസ്തുവിന്റെ അപ്പൊസ്തൊലനായുമി
൪ രിക്കുന്ന പൌലുസ* പൊതുവിലുള്ള വിശ്വാസത്തിൻ പ്രകാ
രം എന്റെ സ്വന്ത പുത്രനായ തീത്തുസിന്ന പിതാവായ ദൈവ
ത്തിങ്കൽനിന്നും നമ്മുടെ രക്ഷിതാവായിരിക്കുന്ന കൎത്താവായ
യെശു ക്രിസ്തുവിങ്കൽനിന്നും കൃപയും കരുണയും സമാധാനവും ഉ
൫ ണ്ടാകട്ടെ* ഇതിന്റെ നിമിത്തമായി നീ ശെഷിച്ച കാൎയ്യങ്ങ
ളെ ക്രമപ്പെടുത്തുവാനായിട്ടും ഞാൻ നിനക്ക കല്പിച്ച പ്രകാരം
നീ പട്ടണങ്ങൾ തൊറും മൂപ്പന്മാരെ ആക്കി വെപ്പാനായിട്ടും ഞാൻ
൬ നിന്നെ ക്രെത്തെയിൽ വിട്ടെച്ച വന്നുവല്ലൊ* കുറ്റമില്ലാത്ത
വനായി എക ഭാൎയ്യയുടെ ഭൎത്താവായി വഷളത്വമുള്ള മാൎഗ്ഗത്തിൽ
കുറ്റം ചുമക്കപ്പെടാത്തവരും അനുസരണക്കെടില്ലാത്തവരുമാ
യിരിക്കുന്ന വിശ്വാസ പുത്രന്മാരുള്ളവനായ ഒരുത്തനുണ്ടെന്നുവ
൭ രികിൽ* എന്തുകൊണ്ടെന്നാൽ എപ്പിസ്കൊപ്പ ദൈവത്തിന്റെ
കലവറക്കാരൻ എന്നപൊലെ കുറ്റമില്ലാത്തവനായി സ്വെഛയി
ല്ലാത്തവനായി വെഗത്തിൽ കൊപിക്കാത്തവനായി വീഞ്ഞിങ്കൽ
എല്പെടാത്തവനായി അടിക്കാത്തവനായി ലജ്ജാലാഭത്തിന്ന പ്രി
൮ യമില്ലാത്തവനായിരുന്ന* അതിഥിസൽക്കാര പ്രിയനായി ന
ല്ലവരെ സ്നെഹിക്കുന്നവനായി സുബുദ്ധിമാനായി നീതിമാനായി
൯ പരിശുദ്ധനായി പരിപാകമുള്ളവനായി* സൌമ്യൊപദെശ

ത്താൽ ബുദ്ധി ഉപദെശിപ്പാനും പ്രതി പറയുന്നവരെ ബൊധം വരുത്തുവാനും താൻ സമൎത്ഥനായിരിക്കെണ്ടുന്നതിന്ന തനിക്ക ഉപദെശപ്പെട്ട പ്രകാരം വിശ്വാസമുള്ള വചനത്തെ പിടിച്ചു കൊള്ളുന്നവനായി തന്നെ ഇരിക്കെണ്ടുന്നതാകുന്നു* എന്തുകൊണ്ടെന്നാൽ പലരും വിശെഷാൽ ചെലയുള്ളവർ അടങ്ങാത്തവരും വ്യൎത്ഥ സംസാരികളും വഞ്ചകന്മാരും ആകുന്നു* ൧൦ അവരുടെ വായിനെ അടക്കി കളയെണ്ടുന്നതാകുന്നു അവർ ലജ്ജാലാഭത്തിന്റെ നിമിത്തമായി വെണ്ടാത്ത കാൎയ്യങ്ങളെ ഉപദെശിച്ചുകൊണ്ട ഭവനങ്ങളെ മുഴുവനും മറിച്ചു കളയുന്നവരാകുന്നു* ൧൧ അവരിൽ അവരുടെ സ്വന്ത ദീൎഘദൎശി ഒരുത്തൻ തന്നെ ക്രെത്തന്മാർ എപ്പൊഴും ഭൊഷ്ക്ക പറയുന്നവരും ദുഷ്ട മൃഗങ്ങളും മന്ദതയുള്ള ഉദരങ്ങളും ആകുന്നു എന്ന പറഞ്ഞു* ൧൨ ഈ സാക്ഷി സത്യമുള്ളതാകുന്നു ഈ സംഗതി ഹെതുവായിട്ട അവരെ അവർ വിശ്വാസത്തിൽ ആരൊഗ്യമുള്ളവരായിരിപ്പാനായിട്ടും* ൧൩ യെഹൂദ കഥകൾക്കും സത്യത്തെ വിട്ടുതിരിയുന്ന മനുഷ്യരുടെ കല്പനകൾക്കും ജാഗ്രതപ്പെടാതെ ഇരിപ്പാനായിട്ടും ഉഗ്രമായി ശാസിച്ചുകൊൾക* ൧൪ ശുദ്ധിയുള്ളവൎക്ക സകലവും ശുദ്ധങ്ങൾ തന്നെ ആകുന്നു എന്നാൽ അശുദ്ധിയുള്ളവൎക്കും അവിശ്വാസികൾക്കും ഒന്നും ശുദ്ധമായിരിക്കുന്നില്ല അവരുടെ മനസ്സും മനസ്സാക്ഷിയും കല്മഷമായിരിക്കുന്നതെയുള്ളു* ൧൫ തങ്ങൾ ദൈവത്തെ അറിയുന്നു എന്ന അറിയിക്കുന്നു എന്നാൽ ഹെച്ഛതയുള്ളവരും അനുസരണക്കെടുള്ളവരും സകല നല്ല വൃത്തിക്കും ത്യാജ്യന്മാരുമായിരിക്കുന്നതുകൊണ്ട പ്രവൃത്തികളിൽ അവർ അവനെ നിഷെധിച്ചു കളയുന്നു* ൧൬

## ൨ അദ്ധ്യായം

൧ തീത്തൂസിന്റെ ഉപദെശത്തിന്നും നടപ്പിന്നും അവന കൊടുക്കപ്പെട്ട കല്പനകൾ.—൯ ഭൃത്യന്മാരുടെ മുറയുടെ സംഗതി

എന്നാൽ നീ സൌഖ്യൊപദെശത്തിന്ന യൊഗ്യമുള്ള കാൎയ്യങ്ങളെ പറക* വയസ്സു ചെന്നവരെ സുബൊധമുള്ളവരായും ഭക്തിയുള്ളവരായും സുബുദ്ധിമാന്മാരായും വിശ്വാസത്തിലും സ്നെഹത്തിലും ക്ഷമയിലും സ്വസ്ഥന്മാരായുമിരിപ്പാൻ (ഓൎമ്മപ്പെടുത്തുക) ൨ അപ്രകാരം തന്നെ വയസ്സു ചെന്ന സ്ത്രീകൾ ശുദ്ധിക്ക യൊഗ്യമായിരിക്കുന്ന നടപ്പുള്ളവരായും ദൊഷാരൊപണം ചെയ്യാത്തവരായും എറ വീഞ്ഞിങ്കൽ അടിമപ്പെടാത്തവരായും* ൩ ദൈവത്തിന്റെ വചനം ദുഷിക്കപ്പെടാതെ ഇരിപ്പാനായിട്ട ഇളയ സ്ത്രീകൾ സുബൊധമുള്ളവരായിരിക്കയും അവരുടെ ഭൎത്താക്കന്മാരെ സ്നെഹിക്കയും അവരുടെ മക്കളെ സ്നെഹിക്കയും* ൪ ബുദ്ധിയുള്ളവരും അടക്കമുള്ളവരും ഭവന രക്ഷക്കാരും നല്ലവരും തങ്ങളുടെ സ്വന്ത ഭൎത്താക്കന്മാരെ അനുസരിച്ചു നടക്കുന്നവരുമായിരിക്കയും ചെ ൫

ല്പാൻ അവൎക്ക ബുദ്ധി ഉപദെശിക്കെണ്ടുന്നതിന്ന നല്ല കാൎയ്യങ്ങളെ
൫ പഠിപ്പിക്കുന്നവരായുമിരിപ്പാൻ (അവൎക്ക ബുദ്ധി പറക)* അ
പ്രകാരം തന്നെ സ്വസ്ഥ ബുദ്ധിയുള്ളവരായിരിപ്പാൻ യൌവനമു
൭ ള്ളവൎക്ക ബുദ്ധി ഉപദെശിച്ച* സകല കാൎയ്യങ്ങളിലും നിന്നെ നീ
നല്ല പ്രവൃത്തികളുടെ ഒരു ദൃഷ്ടാന്തമായി കാണിക്കുന്നവനായി ഉ
പദെശത്തിൽ നിൎമ്മലതയെയും ഗൌരവത്തെയും പരമാൎത്ഥത്തെ
൮ യും* പ്രതിഭാഗമുള്ളവൻ നിങ്ങളെക്കൊണ്ട ദൊഷം പറവാൻ ഒ
ന്നുമില്ലായ്ക കൊണ്ട ലജ്ജപ്പെടുവാനായിട്ട കുററം ചുമത്തപ്പെടാത്ത
൯ സൌഖ്യവചനത്തെയും (കാണിക്കുന്നവനായി) ഇരിക്ക* പ്രവൃത്തി
ക്കാർ നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെ ഉപദെശത്തെ സ
കലത്തിലും അലംകരിപ്പാനായിട്ട തങ്ങളുടെ സ്വന്ത യജമാനന്മാ
ൎക്ക അനുസരിച്ചിരിപ്പാനും പ്രതിപറയാതെ സകലത്തിലും (അവ
൰ ൎക്ക) ഇഷ്ടന്മാരായി നടപ്പാനും* വഞ്ചന ചെയ്യുന്നവരാകാതെ
നല്ല ഭയഭക്തിയെ ഒക്കെയും കാണിപ്പാനും അവൎക്ക ബുദ്ധി പറ
൰൧ ഞ്ഞുകൊൾക* എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ രക്ഷയു
൰൨ ള്ള കൃപ എല്ലാ മനുഷ്യൎക്കും പ്രകാശപ്പെട്ടു* നാം ഭക്തികെടി
നെയും ലൌകിക മൊഹങ്ങളെയും ഉപെക്ഷിച്ച സുബൊധത്തൊ
ടും നീതിയൊടും ദൈവഭക്തിയൊടും കൂടി ഇഹലൊകത്തിൽ ജീ
൰൩ വനം ചെയ്തു* ഭാഗ്യമുള്ള ആശെക്കും മഹാ ദൈവവും നമ്മുടെ ര
ക്ഷിതാവുമായ യെശു ക്രിസ്തുവിന്റെ മഹത്വമുള്ള പ്രത്യക്ഷതെക്കും
൰൪ വെണ്ടി കാക്കുന്നവരാകുവാനായിട്ട നമ്മക്ക ഉപദെശിക്കുന്നു* അ
വൻ നമ്മെ സകല അകൃത്യത്തിൽനിന്നും വീണ്ടുകൊൾവാനായി
ട്ടും നല്ല പ്രവൃത്തികളിൽ ശുഷ്കാന്തിയുള്ള ഒരു വിശെഷ ജന
ത്തെ തനിക്ക ശുദ്ധിയാക്കുവാനായിട്ടും നമ്മക്കുവെണ്ടി തന്നെത്താ
൰൫ ൻ എല്പിച്ചുകൊടുത്തു* നീ ഇക്കാൎയ്യങ്ങളെ പറകയും ബുദ്ധി ഉപ
ദെശിക്കയും സകല അധികാരത്തൊടും ശാസിക്കയും ചെയ്ക ഒരു
ത്തനും നിന്നെ ധിക്കരിക്കരുത*

൩. അദ്ധ്യായം.

൧ ഇന്നതിനെ ഉപദെശിക്കെണമെന്നും.—൰ ശഠന്മാരായ വെദ
വിപരീതക്കാരെ തള്ളിക്കളയെണമെന്നും തീത്തൂസിനൊട ക
ല്പിക്കപ്പെടുന്നത.—൰൨ അവസാനം.

പ്രഭുത്വങ്ങൾക്കും അധികാരങ്ങൾക്കും കീഴായിരിപ്പാനും അധി
കാരികൾക്ക അനുസരിച്ചിരിപ്പാനും സകല നല്ല പ്രവൃത്തികൾക്ക
൨ ഒരുങ്ങിയിരിപ്പാനും* ഒരുത്തനെയും ദൂഷിച്ച പറയാതെഇരി
പ്പാനും വാഗ്വാദം ചെയ്യാതെ ശാന്തതയുള്ളവരായും എല്ലാ മനുഷ്യ
ൎക്കും സകല സൌമ്യതയെയും കാണിക്കുന്നവരായുമിരിപ്പാനും അ
൩ വൎക്ക ഓൎമ്മയുണ്ടാക്കുക* എന്തുകൊണ്ടെന്നാൽ മുമ്പെ നാമും ബു
ദ്ധിയില്ലാത്തവരായി അനുസരണമില്ലാത്തവരായി വഞ്ചനപ്പെട്ടു

വരായി പല വിധ മൊഹങ്ങൾക്കും ഇഷ്ടങ്ങൾക്കും അടിമപ്പെട്ടവ
രായി ൦രംഷ്യയിലും അസൂയയിലും നടക്കുന്നവരായി നിന്ദ്യമുള്ള
വരായി തമ്മിൽ തമ്മിൽ ദ്വെഷിക്കുന്നവരായുമിരുന്നു* എന്നാൽ ൪
നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെ ദയയും മനുഷ്യരിലുള്ള
പ്രീതിയും പ്രകാശമായപ്പൊൾ* അവൻ നാം ചെയ്തിരുന്ന നീ ൫
തിയുടെ ക്രിയകളാലല്ല തന്റെ കരുണയിൻ പ്രകാരം പുതിയജ
നനമുള്ള സ്നാനത്താലും* താൻ നമ്മുടെ രക്ഷിതാവായ യെശു ൬
ക്രിസ്തു മൂലമായി നമ്മുടെ മെൽ അപരിമിതമായി പകൎന്നിട്ടുള്ള പ
രിശുദ്ധാത്മാവിന്റെ പുതുക്കത്താലും അത്രെ നമ്മെ രക്ഷിച്ചത*
നാം തന്റെ കൃപകൊണ്ട നീതിമാന്മാരാക്കപ്പെട്ടിട്ട നിത്യജീവ ൭
ന്റെ ആശാബന്ധത്തിൻ പ്രകാരം അവകാശികളായി തീരെണ്ടു
ന്നതിന്നാകുന്നു* ഇത സത്യമുള്ള വചനമാകുന്നു ദൈവത്തിങ്കൽ ൮
വിശ്വസിച്ചവർ നല്ല പ്രവൃത്തികളെ നടത്തുവാൻ ജാഗ്രതപ്പെടെ
ണ്ടുന്നതിന്നായിട്ട ഇക്കാൎയ്യങ്ങളെ കുറിച്ച നീ ഉറപ്പായിട്ടു ബൊധി
പ്പിക്കെണമെന്ന എനിക്ക മനസ്സുണ്ട ഇവ മനുഷ്യൎക്ക നല്ലതായും പ്ര
യൊജനമായുമുള്ള കാൎയ്യങ്ങളാകുന്നു* എന്നാലും ഭൊഷത്വമുള്ള ൯
ചൊദ്യങ്ങളെയും വംശ വൃത്താന്തങ്ങളെയും വിവാദങ്ങളെയും ന്യായ
പ്രമാണത്തെ കുറിച്ചുള്ള തൎക്കങ്ങളെയും ഒഴിഞ്ഞു നിൽക്ക എന്തു
കൊണ്ടെന്നാൽ അവ പ്രയൊജനമില്ലാത്തവയും വ്യൎത്ഥമുള്ളവയുമാ
കുന്നു* വെദവിപരീതക്കാരനാകുന്ന മനുഷ്യനെ ഒന്നു രണ്ടു പ്രാ ൧൦
വശ്യം ബുദ്ധി പറഞ്ഞതിന്റെ ശെഷം അവനെ തള്ളിക്കളക*
അപ്രകാരമുള്ളവൻ മറിഞ്ഞുപൊയി എന്നും തന്നാൽ താൻ ശി ൧൧
ക്ഷയ്ക്കു വിധിക്കപ്പെടുകകൊണ്ട പാപം ചെയ്യുന്നു എന്നും അറിഞ്ഞി
രിക്ക* ഞാൻ അൎത്തെമാസിനെ എങ്കിലും തിക്കിക്കസിനെ എ ൧൨
ങ്കിലും നിന്റെ അടുക്കൽ അയക്കുമ്പൊൾ നീ നിക്കൊപ്പൊലി
സിന്ന എന്റെ അടുക്കൽ വരുവാൻ ജാഗ്രതയായിരിക്ക എന്തു
കൊണ്ടെന്നാൽ അവിടെ വൎഷകാലത്തിന്ന പാൎപ്പാൻ ഞാൻ നി
ശ്ചയിച്ചിരിക്കുന്നു* ന്യായശാസ്ത്രിയായ സെനാസിനെയും അ ൧൩
പ്പൊല്ലൊസിനെയും അവൎക്ക ഒരു കുറവും വരാതെ ഇരിപ്പാൻ
ജാഗ്രതയായി അനുയാത്രയയക്ക* എന്നാൽ നമുക്കുള്ളവരും ഫ ൧൪
ലമില്ലാത്തവരായിരിക്കാതെ ആവശ്യസംഗതികൾക്ക നല്ല പ്രവൃ
ത്തികളെ നടത്തുവാൻ പഠിക്കട്ടെ* എന്നൊടു കൂടി ഇരിക്കു ൧൫
ന്നവരൊക്കയും നിന്നെ വന്ദനം ചെയ്യുന്നു വിശ്വാസത്തിൽ നമ്മെ
സ്നെഹിക്കുന്നവരെ വന്ദനം ചെയ്ക കൃപ നിങ്ങളൊടെല്ലാവരൊടും
കൂടി ഇരിക്കട്ടെ ആമെൻ



# അപ്പൊസ്തൊലനായ പൌലുസ

## ഫിലെമൊന്ന എഴുതിയ

## ലെഖനം

൧ ഫിലെമൊൻ തന്റെ ദാസനൊട ക്ഷമിക്കെണമെന്നും രണ്ടാമതും അവനെ സ്നെഹത്തൊടെ പരിഗ്രഹിക്കണമെന്നും അവനൊട പൌലുസ അപെക്ഷിക്കുന്നത.

ക്രിസ്തു യെശുവിന്റെ ബദ്ധനായ പൌലുസും നമ്മുടെ സഹൊദരനായ തിമൊഥെയുസും ഞങ്ങൾക്ക പ്രിയനും അനുശുശ്രൂഷക്കാരനു
൨ മായ ഫിലെമൊന്നും* പ്രിയമുള്ള അപ്പിയായ്ക്കും ഞങ്ങളുടെ സഹഭടനായ അർക്കിപ്പുസിന്നും നിന്റെ ഭവനത്തിലുള്ള സഭയ്ക്കും (എഴുതു
൩ ന്നത)* നമ്മുടെ പിതാവായ ദൈവത്തിങ്കൽനിന്നും കൎത്താവായ യെശു ക്രിസ്തുവിങ്കൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവും
൪ ഉണ്ടാകട്ടെ* കൎത്താവായ യെശുവിങ്കലും എല്ലാ പരിശുദ്ധന്മാരിലും നിനക്കുള്ള സ്നെഹത്തെയും നിന്റെ വിശ്വാസത്തെ
൫ യു ഞാൻ കെട്ടിരിക്കകൊണ്ട* ക്രിസ്തു യെശുവിങ്കൽ നിങ്ങളിലുള്ള സകല നന്മയെയും അറിഞ്ഞുകൊള്ളുന്നതിനാൽ നിന്റെ വി
൬ ശ്വാസത്തിന്റെ ഐക്യത ബലമുള്ളതായി തീരെണമെന്ന* ഞാൻ എപ്പൊഴും എന്റെ പ്രാൎത്ഥനകളിൽ നിന്നെ ഓൎത്തുകൊണ്ട എ
൭ ന്റെ ദൈവത്തിന സ്തൊത്രം ചെയ്യുന്നു* എന്തുകൊണ്ടെന്നാൽ സഹൊദര നിന്നാൽ പരിശുദ്ധന്മാരുടെ ഹൃദയങ്ങൾ തണുപ്പിക്ക
൮ പ്പെടുകകൊണ്ട നിന്റെ സ്നെഹത്തിൽ ഞങ്ങൾക്ക വളരെ സന്തൊഷവും ആശ്വാസവും ഉണ്ടായിരിക്കുന്നു* ആയതുകൊണ്ട യൊഗ്യ
൯ മുള്ള കാൎയ്യത്തെ നിനക്ക കല്പിപ്പാൻ ക്രിസ്തുവിങ്കൽ എനിക്ക വളരെ ധൈൎയ്യമുണ്ടെങ്കിലും* വയസ്സു ചെന്ന പൌലുസിനെപ്പൊലെ ഉ
ള്ളവനായും ഇപ്പൊൾ യെശു ക്രിസ്തുവിന്റെ ബദ്ധനായും ഇരിക്ക
൧൦ കൊണ്ട ഞാൻ വിശെഷാൽ സ്നെഹത്തിന്റെ നിമിത്തമായി നി ന്നൊട അപെക്ഷിക്കുന്നു* എന്റെ ബന്ധനങ്ങളിൽ ഞാൻ ജ
നിപ്പിച്ചിട്ടുള്ള എന്റെ പുത്രനായ ഒനെസിമുസിന്ന വെണ്ടി ഞാൻ
൧൧ നിന്നൊട അപെക്ഷിക്കുന്നു* അവൻ മുമ്പെ നിനക്ക പ്രയൊജനമില്ലാത്തവനായിരുന്നു ഇപ്പൊളൊ നിനക്കും എനിക്കും സൽപ്രയൊജനമുള്ളവനാകുന്ന അവനെ ഞാൻ പിന്നെയും അയച്ചിരിക്കു

ന്നു* അതുകൊണ്ട നീ എന്റെ ഉള്ളം എന്നപൊലെ അവനെ ൧൨
കൈക്കൊൾക* എവൻഗെലിയൊന്റെ ബന്ധനങ്ങളിൽ നിന ൧൩
ക്ക പകരം അവൻ എനിക്ക ശുശ്രൂഷ ചെയ്യെണ്ടുന്നതിന്നായിട്ട അ
വനെ എന്റെ അടുക്കൽ പാൎപ്പിപ്പാൻ എനിക്ക മനസ്സുണ്ടായിരു
ന്നു* എന്നാൽ നിന്റെ നന്മ നിൎബ്ബന്ധത്താൽ എന്നപൊലെ ൧൪
അല്ല മനഃപൂൎവ്വത്താൽ തന്നെ ആകുവാനായിട്ട ഞാൻ നിന്റെ അ
ഭിപ്രായം കൂടാതെ ഒന്നും ചെയ്വാൻ മനസ്സുണ്ടായിരുന്നില്ല* നീ ൧൫
അവനെ എന്നെന്നെക്കും കൈക്കൊള്ളെണ്ടുന്ന സംഗതിക്കായിട്ട
പക്ഷെ കുറഞ്ഞൊരു നെരത്തെക്ക അവൻ പിരിഞ്ഞിരുന്ന
തായിരിക്കും* ഇനി ഒരു ദാസനെപ്പൊലെ അല്ല ദാസനെക്കാൾ ൧൬
ശ്രെഷ്ഠനായി ഒരു പ്രിയ സഹൊദരനായിട്ട തന്നെ വിശെഷാൽ
എനിക്ക എന്നാൽ നിനക്കൊ ജഡത്തിങ്കലും കൎത്താവിങ്കലും എ
ത്ര അധികം* ആയതുകൊണ്ട നീ എന്നെ ഒഹരിക്കാരനായി നി ൧൭
രൂപിക്കുന്നു എങ്കിൽ അവനെ എന്നെപ്പൊലെ തന്നെ കൈക്കൊൾ
ക* അവൻ നിനക്ക യാതൊരു അന്യായം ചെയ്തിട്ടുണ്ടെങ്കിലും ൧൮
കടം കൊണ്ടിട്ടുണ്ടെങ്കിലും ആയതിനെ എന്റെ കണക്കിൽ കൂട്ടി
കൊൾക* പൌലുസായ ഞാൻ എന്റെ കൈകൊണ്ട തന്നെ എ ൧൯
ഴുതി ഞാൻ തിരിച്ച തീൎത്ത തരാം എന്നാലും നീ തന്നെയും എ
നിക്ക കടമായിരിക്കുന്നു എന്നുള്ളതിനെ ഞാൻ നിന്നൊട്ട പറയ
ണമെന്നില്ലല്ലൊ* അതെ സഹൊദര നിന്നാൽ എനിക്ക കൎത്താ ൨൦
വിങ്കൽ സന്തൊഷം ഉണ്ടാകട്ടെ കൎത്താവിങ്കൽ എന്റെ ഹൃദയ
ത്തെ തണുപ്പിക്ക* ഞാൻ പറയുന്നതിനെക്കാളും അധികം നീ ൨൧
ചെയ്യുമെന്ന ഞാൻ അറിഞ്ഞിരിക്കകൊണ്ട നിന്റെ അനുസരണ
ത്തിൽ എനിക്ക നിശ്ചയമുണ്ടായിട്ട നിനക്ക എഴുതിയിരിക്കുന്നു*
ഇതല്ലാതെയും എനിക്ക വാസസ്ഥലത്തെയും ഒരുക്കിക്കൊൾക എ ൨൨
ന്തുകൊണ്ടെന്നാൽ നിങ്ങളുടെ പ്രാൎത്ഥനകളാൽ ഞാൻ നിങ്ങൾക്ക
നൽകപ്പെടുമെന്ന ഞാൻ നിരൂപിക്കുന്നു* ക്രിസ്തു യെശുവിങ്കൽ ൨൩
എന്നൊടു കൂടി കാവൽപെട്ടവനായ എപ്പാപ്രാസും* എന്റെ ൨൪
സഹായക്കാരായ മൎക്കുസും അരിസ്താൎക്കുസും ദെമാസും ലൂക്കൊസും
നിനക്ക വന്ദനം ചൊല്ലുന്നു* നമ്മുടെ കൎത്താവായ യെശു ക്രിസ്തു ൨൫
വിന്റെ കൃപ നിങ്ങളുടെ ആത്മാവൊടും കൂടി ഇരിക്കുന്നതാകട്ടെ
ആമെൻ



## അപ്പൊസ്തൊലനായ പൌലുസ

## എബ്രായക്കാൎക്ക എഴുതിയ

## ലെഖനം

### ൧ അദ്ധ്യായം

൧ ഈ അവസാന കാലങ്ങളിൽ ക്രിസ്തു പിതാവിന്റെ അടുക്കൽ നിന്ന നമ്മുടെ അടുക്കലെക്ക വരുന്ന എന്നുള്ളത—൫ അവൻ തൽസ്വഭാവത്തിലും സ്ഥാനത്തിലും ദൈവദൂതന്മാരെക്കാൾ ശ്രെഷ്ഠനാകുന്ന എന്നുള്ളത.

പൂൎവ്വത്തിങ്കൽ പല പ്രാവശ്യവും പല വിധത്തിലും ദീൎഘദൎശി
൨ മാർ മൂലമായി പിതാക്കന്മാരൊട സംസാരിച്ചിട്ടുള്ള ദൈവം* ഈ
അവസാന നാളുകളിൽ തന്റെ പുത്രൻ മൂലമായി നമ്മൊട്ട സം
സാരിച്ചു താൻ അവനെ സകലത്തിന്നും അവകാശിയാക്കി വെച്ചു
൩ അവൻ മൂലമായി താൻ ലൊകങ്ങളെയും ഉണ്ടാക്കി* അവൻ ആ
യവന്റെ മഹത്വത്തിന്റെ പ്രകാശമായും അവന്റെ തൽസ്വഭാ
വത്തിന്റെ സാക്ഷാൽപ്രതിമയായും ഇരിക്കകൊണ്ടും സകലത്തെ
യും തന്റെ ശക്തിയുടെ വചനത്താൽ വഹിച്ചിരിക്കകൊണ്ടും ത
ന്നാൽ തന്നെ നമ്മുടെ പാപങ്ങളുടെ ശുദ്ധീകരണമുണ്ടാക്കിയതി
ന്റെ ശെഷം ഉയരത്തിങ്കൽ മഹത്വത്തിന്റെ വലത്തുഭാഗത്തിരു
൪ ന്നു* ദൈവദൂതന്മാരെക്കാൾ എത്രയും വിശെഷമുള്ള നാമത്തെ
അവകാശമായി ലഭിച്ചുവൊ അത്രയും അവൻ അവരെക്കാൾ ശ്രെ
൫ ഷ്ഠനായി തീൎന്നു* എന്തെന്നാൽ അവൻ ദൈവദൂതന്മാരിൽ ആ
രൊടെങ്കിലും നീ എന്റെ പുത്രൻ ആകുന്നു ഞാൻ ഇന്ന നിന്നെ
ജനിപ്പിച്ചു എന്നും പിന്നെയും ഞാൻ അവന്ന പിതാവായും അ
വൻ എനിക്ക പുത്രനായും ഇരിക്കുമെന്നും വല്ലപ്പൊഴും പറഞ്ഞി
൬ ട്ടുണ്ടൊ* പിന്നെയും അവൻ ആദ്യജാതനായവനെ ലൊകത്തി
ലെക്ക പ്രവെശിപ്പിക്കുമ്പൊൾ ദൈവദൂതന്മാരൊക്കയും അവനെ വ
൭ ന്ദിക്കയും വെണം എന്ന പറയുന്നു* വിശെഷിച്ചും തന്റെ ദൂത
ന്മാരെ ആത്മാക്കളായും തന്റെ ശുശ്രൂഷക്കാരെ ഒര അഗ്നി ജ്വാ
ലയായും ആക്കുന്നു എന്ന അവൻ ദൈവദൂതന്മാരെ കുറിച്ച പറ
൮ യുന്നു* എന്നാൽ അവൻ പുത്രനൊട (പറയുന്നു) ദൈവമെ നി
ന്റെ സിംഹാസനം എന്നെന്നെക്കുമുള്ളതാകുന്നു നീതിയുള്ള ചെ
൯ ങ്കൊൽ നിന്റെ രാജ്യത്തിന്റെ ചെങ്കൊൽ ആകുന്നു* നീ നീ
തിയെ സ്നെഹിക്കയും അന്യായത്തെ പകെക്കുകയും ചെയ്തു അതു

കൊണ്ട നിന്റെ ദൈവമാകുന്ന ദൈവം നിന്റെ കൂട്ടക്കാരെക്കാ
ളും നിന്നെ ആനന്ദതൈലം കൊണ്ട അഭിഷെകം ചെയ്തു* വി ൧൦
ശെഷിച്ചും കൎത്താവെ നീ ആദിയിൽ ഭൂമിയെ അടിസ്ഥാനപ്പെടു
ത്തി മെൽലൊകങ്ങളും നിന്റെ കൈകളുടെ ക്രിയകൾ ആകുന്നു*
അവ നശിച്ചുപൊകും നീ സ്ഥിരമായിരിക്കുന്നു താനും അവ ഒക്ക ൧൧
യും ഒരു വസ്ത്രംപൊലെ പഴയതായി പൊകും* അവയെ നീ ഒ ൧൨
ര ഉടുപുടവപൊലെ ചുരുട്ടുകയും അവ മാറിപ്പൊകയും ചെയ്യും
എങ്കിലും നീ യഥാപ്രകാരമിരിക്കുന്നു നിന്റെ സംവത്സരങ്ങളും ഒ
ടുങ്ങുകയില്ല* ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാ ൧൩
ക്കുവൊളത്തിന്ന എന്റെ വലത്തുഭാഗത്തിങ്കൽ ഇരിക്ക എന്ന അ
വൻ ദൂതന്മാരിൽ ആരൊടെങ്കിലും വല്ലപ്പൊഴും പറഞ്ഞിട്ടുണ്ടൊ*
അവരെല്ലാവരും രക്ഷയെ അവകാശമായനുഭവിപ്പാനുള്ളവൎക്കാ ൧൪
യിട്ട ശുശ്രൂഷ ചെയ്യുന്നതിന്ന അയക്കപ്പെട്ടവരായി ശുശ്രൂഷിക്കു
ന്ന ആത്മാക്കൾ അല്ലയൊ*

## ൨ അദ്ധ്യായം

൧ നാം യെശു ക്രിസ്തുവിങ്കൽ അനുസരിച്ചിരിക്കെണ്ടുന്നതാകുന്നു എന്നും.— ൯ അത അവന തന്റെ മെൽ നമ്മുടെ പ്രകൃതിയെ എടുത്തുകൊൾവാൻ കൃപ തൊന്നിയതുകൊണ്ടാകുന്നു എന്നും.—൧൪ അത വെണ്ടുന്നതായിരുന്നു എന്നും ഉള്ളത.

അതുകൊണ്ട നാം അവയെ ഒരിക്കലും വിട്ടുകളയാതെ നാം കെ
ട്ടിട്ടുള്ള കാൎയ്യങ്ങളിൽ എററവും മഹാ ജാഗ്രതപ്പെടെണ്ടിയവരാകു
ന്നു* എന്തുകൊണ്ടെന്നാൽ ദൈവദൂതന്മാരാൽ പറയപ്പെട്ട വച ൨
നം സ്ഥിരമായിരിക്കയും സകല ലംഘനവും അനുസരണക്കെടും
നീതിയുള്ള പ്രതിഫലത്തെ പ്രാപിക്കയും ചെയ്തു എങ്കിൽ* നാം ൩
ഇത്ര വലിയ രക്ഷയെ ഉദാസീനമായി വിചാരിച്ചാൽ നാം എ
ങ്ങിനെ തെററി നില്ക്കും ആയത ആദ്യം കൎത്താവിനാൽ പറയ
പ്പെട്ടു തുടങ്ങി കെട്ടവരാൽ നമുക്ക സ്ഥിരമാക്കപ്പെടുകയും ചെയ്തു*
(അവൎക്ക) ദൈവം കൂടെ അടയാളങ്ങളാലും അത്ഭുതങ്ങളാലും പ ൪
ല പ്രകാരമുള്ള അതിശയങ്ങളാലും തന്റെ ഇഷ്ടപ്രകാരം പരിശു
ദ്ധാത്മാവിന്റെ വരങ്ങളാലും സാക്ഷിയായി നിന്നു* എന്തുകൊ ൫
ണ്ടെന്നാൽ നാം കുറിച്ചു പറയുന്നതായി വരുവാനുള്ള ലൊകത്തെ
അവൻ ദൈവദൂതന്മാൎക്ക കീഴാക്കീട്ടില്ല* എന്നാൽ ഒരു സ്ഥല ൬
ത്തിൽ ഒരുത്തൻ സാക്ഷിയായി പറയുന്നത എന്തെന്നാൽ മനു
ഷ്യനെ നീ ഓൎപ്പാൻ അവൻ എങ്കിലും മനുഷ്യന്റെ പുത്രനെ നീ
ദൎശിപ്പാൻ അവൻ എങ്കിലും എന്ത മാത്രമുള്ളു* നീ അവനെ ദൈ ൭
വദൂതന്മാരെക്കാൾ അല്പം ചെറിയവനാക്കി മഹത്വത്താലും ബഹു
മാനത്താലും അവനെ കിരീടം ധരിപ്പിക്കയും നിന്റെ കൈകളു
ടെ ക്രിയകളിന്മെൽ അവനെ അധികാരിയാക്കുകയും ചെയ്തു*

൮ നീ സകലത്തെയും അവന്റെ പാദങ്ങൾക്ക കീഴാക്കി സകല
ത്തെയും അവന്ന കീഴാക്കിയതിനാൽ ഒന്നിനെയും അവന്ന കീ
ഴാക്കപ്പെടാത്തതായി ശെഷിപ്പിച്ചിട്ടില്ല എന്നാൽ ഇപ്പൊൾ സക
൯ ലവും അവന്ന കീഴാക്കപ്പെട്ടതിനെ നാം ഇനി കാണുന്നില്ല* എ
ന്നാലും ദൈവത്തിന്റെ കൃപയാൽ എല്ലാവന്ന വെണ്ടിയും താൻ മ
രണത്തെ ആസ്വാദിക്കെണ്ടുന്നതിന്നായിട്ട ദൈവദൂതന്മാരെക്കാൾ അ
ല്പം ചെറിയവനാക്കപ്പെട്ടിരുന്ന യെശു അവൻ മരണമനുഭവിച്ച
തിനാൽ മഹത്വത്താലും ബഹുമാനത്താലും കിരീടം ധരിപ്പിക്ക
൧൦ പ്പെട്ടതിനെ നാം കാണുന്നു* എന്തുകൊണ്ടെന്നാൽ സകലവും ആ
ൎക്ക വെണ്ടിയും സകലവും ആരാലും ഉണ്ടായിരിക്കുന്നുവൊ ആയ
വൻ അനെകം പുത്രന്മാരെ മഹത്വത്തിങ്കലെക്ക ഉൾപ്രവെശിപ്പി
ക്കുന്നവനായി അവരുടെ രക്ഷയുടെ അധിപതിയായവനെ കഷ്ടാ
൧൧ നുഭവങ്ങളാൽ പൂൎണ്ണനാക്കുന്നത അവന്ന യൊഗ്യമായിരുന്നു* എ
ന്തെന്നാൽ ശുദ്ധമാക്കുന്നവനും ശുദ്ധമാക്കപ്പെടുന്നവരുമെല്ലാം ഒരു
ത്തനിൽനിന്നാകുന്നു ഈ സംഗതിക്കായിട്ട അവൻ അവരെ സ
൧൨ ഹൊദരന്മാരെന്ന വിളിപ്പാൻ ലജ്ജപ്പെടാതെ പറയുന്നു* ഞാൻ
നിന്റെ നാമത്തെ എന്റെ സഹൊദരന്മാരൊട അറിയിക്കും
൧൩ സഭയുടെ മദ്ധ്യത്തിൽ ഞാൻ നിന്നെ സ്തുതിക്കും* പിന്നെയും
ഞാൻ അവങ്കൽ ആശ്രയിച്ചിരിക്കും പിന്നെയും കണ്ടാലും ഞാനും
൧൪ ദൈവം എനിക്ക തന്നിട്ടുള്ള മക്കളും* ആയതുകൊണ്ട മക്കൾ മാം
സത്തിന്നും രക്തത്തിന്നും ഓഹരിയുള്ളവരാകകൊണ്ട അവനും
അപ്രകാരമായിതന്നെ അവെക്ക അംശക്കാരനായി തീൎന്നു അത അ
വൻ മരണത്തിന്റെ ശക്തിയുണ്ടായിരുന്നവനായ പിശാചിനെ
൧൫ മരണത്താൽ നശിപ്പിപ്പാനായിട്ടും* ജീവനുള്ളപ്പൊൾ ഒക്കെയും
മരണ ഭീതിയാൽ അടിമയിലകപ്പെട്ടിരുന്നവരെ എല്ലാവരെയും
൧൬ ഉദ്ധാരണം ചെയ്വാനായിട്ടും തന്നെ ആകുന്നു* എന്തുകൊണ്ടെ
ന്നാൽ അവൻ ദൈവദൂതന്മാരുടെ (സ്വഭാവത്തെ) എടുത്തില്ല സ
ത്യം എന്നാലും അവൻ അബ്രഹാമിന്റെ സന്തതിയുടെ (സ്വഭാവ
൧൭ ത്തെ) എടുത്തു* ആയതുകൊണ്ട അവൻ ജനങ്ങളുടെ പാപങ്ങൾ
ക്ക പരിഹാരമുണ്ടാകുവാനായിട്ട താൻ ദൈവകാൎയ്യങ്ങളിൽ കരു
ണയും വിശ്വാസവുമുള്ള പ്രധാനാചാൎയ്യനായിരിക്കെണ്ടുന്നതിന്നാ
യിട്ട സകലത്തിലും തന്റെ സഹൊദരന്മാൎക്ക സദൃശനായി തീരു
൧൮ ന്നത അവന്ന വെണ്ടുന്നതായിരുന്നു* അതെന്തുകൊണ്ടെന്നാൽ
താൻ പരീക്ഷിക്കപ്പെട്ട കഷ്ടമനുഭവിച്ചതിനാൽ അവൻ പരീക്ഷി
ക്കപ്പെടുന്നവൎക്ക സഹായിപ്പാൻ കഴിയുന്നവനാകുന്നു*

൩ അദ്ധ്യായം

൧ ക്രിസ്തു മൊശെയെക്കാൾ അധികം യൊഗ്യനാകുന്നു എന്നും. — ൭
അതുകൊണ്ട നാം ക്രിസ്തുവിങ്കൽ വിശ്വസിക്കുന്നില്ല എങ്കിൽ ശി

ക്കയും കഠിനപ്പെട്ടഹൃദയമുള്ള ഇസ്രാഎലിനെക്കാളും നാം
ശിക്കയും അധികം യൊഗ്യതയുള്ളവരാകുമെന്നും ഉള്ളത.

ആയതുകൊണ്ട പരിശുദ്ധമുള്ള സഹൊദരന്മാരായി സ്വൎഗ്ഗ
ത്തിൽനിന്നുള്ള വിളിക്ക ഓഹരിക്കാരായുള്ളൊരെ നാം അറി
യിക്കുന്ന അപ്പൊസ്തൊലനും പ്രധാനാചാൎയ്യനുമായുള്ള ക്രിസ്തു യെ
ശുവിനെ വിചാരിച്ച നൊക്കുവിൻ* മൊശെ അവന്റെ ഭവന ൨
ത്തിലൊക്കയും (വിശ്വാസമുള്ളവൻ) ആയിരുന്നതുപൊലെ ത
ന്നെ അവൻ തന്നെ ആക്കി വെച്ചിട്ടുള്ളവന്ന വിശ്വാസമുള്ളവനാ
യിരുന്നു* എന്തെന്നാൽ ഭവനത്തെ പണി ചെയ്യുവന്ന ഭവന ൩
ത്തെക്കാൾ എത്ര അധികം മാനമുണ്ടൊ അത്ര അധികം ഇവൻ
മൊശെയെക്കാളും മഹത്വത്തിന്ന യൊഗ്യനായി വിചാരിക്കപ്പെട്ടു* ൪
ഓരൊരൊ ഭവനം ഓരൊരുത്തനാൽ പണി ചെയ്യപ്പെടുന്നുവല്ലൊ
എന്നാൽ സകലത്തെയും പണി ചെയ്യുവൻ ദൈവമാകുന്നു* വി ൫
ശെഷിച്ചും പിമ്പ പറയപ്പെടുവാനുള്ള കാൎയ്യങ്ങൾക്ക സാക്ഷിയാ
യിട്ട മൊശെ ഒരു ശുശ്രൂഷക്കാരൻ എന്നപൊലെ അവന്റെ ഭവ
നത്തിലൊക്കയും വിശ്വാസമുള്ളവനായിരുന്നു സത്യം* ക്രിസ്തു ൬
അവന്റെ ഭവനത്തിന്ന അധികാരമുള്ള പുത്രൻ എന്നപൊലെ
അത്രെ നാം ധൈൎയ്യത്തെയും ആശയുടെ ആനന്ദത്തെയും അവ
സാനത്തൊളം ഉറപ്പായി പിടിച്ചു കൊള്ളുന്നു എങ്കിൽ അവ
ന്റെ ഭവനം നാം തന്നെ ആകുന്നു*

ആകയാൽ പരിശുദ്ധാത്മാവ പറയുന്ന പ്രകാരം തന്നെ ഇന്ന ൭
നിങ്ങൾ അവന്റെ ശബ്ദത്തെ കെൾക്കുമെങ്കിൽ* നിങ്ങളുടെ ൮
ഹൃദയങ്ങളെ ക്രൊധത്തിലും വനത്തിൽ പരീക്ഷ ദിവസത്തിലും
എന്നപൊലെ കഠിനപ്പെടുത്തരുത* അന്ന നിങ്ങളുടെ പിതാ ൯
ക്കന്മാർ എന്നെ പരിക്ഷിക്കയും എന്നെ ശൊധന ചെയ്കയും എ
ന്റെ പ്രവൃത്തികളെ നാല്പത വൎഷകാലം കാണുകയും ചെയ്തു*
ആയതുകൊണ്ട ഞാൻ ആ സന്തതിയൊട കൊപിക്കയും അവർ ൰
എപ്പൊഴും തങ്ങളുടെ ഹൃദയത്തിൽ തെറ്റിപ്പൊകുന്നു എന്നും അ
വർ എന്റെ മാൎഗ്ഗങ്ങളെ അറിഞ്ഞിട്ടില്ല എന്നും പറകയും ചെ
യ്തു* അപ്രകാരം അവർ എന്റെ സൌഖ്യത്തിങ്കലെക്ക പ്രവെ ൰൧
ശിക്കയില്ല എന്ന ഞാൻ എന്റെ കൊപത്തിൽ സത്യം ചെയ്തു*
സഹൊദരന്മാരെ ജീവനുള്ള ദൈവത്തെ വിട്ട മറിഞ്ഞു പൊകു ൰൨
ന്നതിൽ അവിശ്വാസമുള്ളൊരു ദുഷ്ടഹൃദയം നിങ്ങളിൽ വെച്ച ഒരു
ത്തനിലും ഉണ്ടാകാതെ ഇരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ* എന്നാ ൰൩
ലും നിങ്ങളിൽ ഒരുത്തനും പാപത്തിന്റെ വഞ്ചനയാൽ കഠി
നപ്പെടാതെ ഇരിപ്പാനായിട്ട ഇന്ന എന്ന പറയുന്നെടത്തൊളം
തമ്മിൽ തമ്മിൽ ദിനം പ്രതി ബുദ്ധി ഉപദെശിപ്പിൻ* എന്തു ൰൪
കൊണ്ടെന്നാൽ നാം നമ്മുടെ നിശ്ചയത്തിന്റെ ആരംഭത്തെ അ

വസാനത്തൊളവും ഉറപ്പായി പിടിച്ചുകൊള്ളുന്ന എന്നുവരികിൽ
൧൫ നാം ക്രിസ്തുവിന്ന ഓഹരിയുള്ളവരാകുന്നു* ഇപ്രകാരം പറഞ്ഞി
രിക്കകൊണ്ട ഇന്ന നിങ്ങൾ അവന്റെ ശബ്ദത്തെ കെൾക്കുമെ
ങ്കിൽ നിങ്ങളുടെ ഹൃദയങ്ങളെ ക്രൊധത്തിൽ എന്നപൊലെ കഠി
൧൬ നപ്പെടുത്തരുത* എന്തുകൊണ്ടെന്നാൽ ചിലർ കെട്ടാറെ കൊ
പിപ്പിച്ചു എന്നാലും മൊശെയാൽ എജിപ്തിൽനിന്ന പുറപ്പെട്ട
൧൭ വർ എല്ലാവരുമല്ല* എന്നാൽ അവൻ നാല്പത വൎഷകാലം എ
വരൊടു കൊപിച്ചു പാപം ചെയ്തവരൊടല്ലയൊ അവരുടെ ശരീ
൧൮ രങ്ങൾ വനത്തിങ്കൽ വെച്ചു വീണുപൊയി* തന്റെ സൌഖ്യ
ത്തിങ്കലെക്ക പ്രവെശിക്കയില്ല എന്ന അവൻ വിശ്വസിക്കാത്തവ
൧൯ രൊടല്ലാതെ പിന്നെ എവരൊടു സത്യംചെയ്തു* അങ്ങിനെ അ
വിശ്വാസത്തിന്റെ നിമിത്തമായിട്ട തന്നെ അവൎക്ക അകത്ത
പ്രവെശിപ്പാൻ കഴിഞ്ഞില്ല എന്ന നാം കാണുന്നു*

## ൪ അദ്ധ്യായം.

൧ ക്രിസ്ത്യാനിക്കാരുടെ സൌഖ്യം വിശ്വാസത്താൽ സിദ്ധിക്കപ്പെടു
ന്നുന്നത.—൧൨ ദൈവവാക്യത്തിന്റെ ശക്തി.—൧൪ നമ്മുടെ
വലിയ പ്രധാനാചാൎയ്യനായി ദൈവത്തിന്റെ പുത്രനായി
പാപത്തിങ്കലെക്കല്ല ക്ഷീണതകളിലെക്ക ഉൾപ്പെട്ടവനായ
യെശു മൂലമായിട്ട,—൧൬ നാം ധൈൎയ്യത്തൊടെ കൃപയുടെ
സിംഹാസനത്തിങ്കലെക്ക പൊകെണമെന്നും പൊകാമെന്നും
ഉള്ളത.

ആയതുകൊണ്ട അവന്റെ സൌഖ്യത്തിങ്കലെക്ക പ്രവെശിക്കു
ന്നതിന നമുക്ക വാഗ്ദത്തം ശെഷിച്ചിരിക്കുമ്പൊൾ നിങ്ങളിൽ യാ
തൊരുത്തനും പിൻ നില്ക്കുന്നവനായി കാണപ്പെടാതെ ഇരി
൨ പ്പാൻ നാം ഭയപ്പെടുമാറാക* എന്നാൽ അവരൊട എന്നപൊ
ലെ നമ്മൊടും എവൻഗെലിയൊനറിയിക്കപ്പെട്ടു എങ്കിലും പ്രസം
ഗിക്കപ്പെട്ട വചനം കെട്ടവരിൽ വിശ്വാസത്തൊടു കൂടി സമ്മിശ്ര
൩ പ്പെടായ്കകൊണ്ട അവൎക്ക പ്രയൊജനമില്ലാതെ ഇരുന്നു* എ
ന്നാൽ വിശ്വസിച്ചവരായ നാം സൌഖ്യത്തിങ്കലെക്ക പ്രവെശി
ക്കുന്നു ഇപ്രകാരം അവൻ പറഞ്ഞു ലൊകാരംഭം മുതൽ പ്രവൃ
ത്തികൾ തീൎന്നിരുന്നു എങ്കിലും അവർ എന്റെ സൌഖ്യത്തി
ലെക്ക പ്രവെശിക്കുമെങ്കിൽ ഞാൻ എന്റെ ക്രൊധത്തിൽ ഇ
൪ പ്രകാരം സത്യം ചെയ്തു* എന്തുകൊണ്ടെന്നാൽ അവൻ ഒരുസ്ഥ
ലത്തിൽ എഴാം ദിവസത്തെ കുറിച്ച ഇപ്രകാരം പറഞ്ഞു ദൈ
വം എഴാം ദിവസത്തിൽ തന്റെ സകല പ്രവൃത്തികളിൽനിന്നും
൫ സ്വസ്ഥമായി* പിന്നെയും ഒരം (സ്ഥലത്തിൽ) അവർ എന്റെ
൬ സൌഖ്യത്തിങ്കലെക്ക പ്രവെശിക്കുമൊ* അതുകൊണ്ട ചിലർ അ
തിങ്കലെക്ക പ്രവെശിക്കുന്നത ശെഷിച്ചിരിക്കകൊണ്ടും ആദ്യമാക മു

ണ്ടു അവൻഗെലിയൊനറിയിക്കപ്പെട്ടവൊ അവർ അവിശ്വാസ ത്തിന്റെ നിമിത്തമായിട്ട അകത്ത പ്രവെശിക്കാതെ ഇരുന്നതു കൊണ്ടും* പിന്നെയും ഇന്ന നിങ്ങൾ അവന്റെ ശബ്ദത്തെ കെൾ ൭ ക്കുമെങ്കിൽ നിങ്ങളുടെ ഹൃദയങ്ങളെ കഠിനപ്പെടുത്തരുത എന്ന പ റയപ്പെട്ടപ്രകാരം അവൻ ദാവീദിൽ ഇത്രകാലംകഴിഞ്ഞതിന്റെ ശെഷം ഇന്ന എന്നൊരു ദിവസത്തെ നിയമിക്കുന്നു* എന്നാൽ ൮ യെശു അവൎക്ക സൌഖ്യത്തെ കൊടുത്തിരുന്നു എങ്കിൽ പിന്ന ത്തെതിൽ അവൻ മറ്റൊരു ദിവസത്തെ കുറിച്ച പറയാതെ ഇ രിക്കുമായിരുന്നു* അതുകൊണ്ട ദൈവത്തിന്റെ ജനത്തിന്ന ൯ ഒരു സൌഖ്യം ഇനി ശെഷിച്ചിരിക്കുന്നു* എന്തുകൊണ്ടെന്നാൽ ൧൦ അവന്റെ സൌഖ്യത്തിങ്കലെക്ക പ്രവെശിച്ചവൻ ദൈവം ത ന്റെ പ്രവൃത്തികളിൽനിന്ന സ്വസ്ഥമായ പ്രകാരം താനും ത ന്റെ പ്രവൃത്തികളിൽനിന്ന സ്വസ്ഥമായിരിക്കുന്നു* അതു ൧൧ കൊണ്ട യാതൊരുത്തനും അവിശ്വാസത്തിന്റെ ആ ദൃഷ്ടാന്ത ത്തിൻ പ്രകാരം വീണപൊകാതെ ഇരിപ്പാനായിട്ട നാം ആ സൌഖ്യത്തിലെക്ക പ്രവെശിപ്പാൻ ജാഗ്രതപ്പെട്ടീരിക്ക* എന്തു ൧൨ കൊണ്ടെന്നാൽ ദൈവത്തിന്റെ വചനം ജീവനുള്ളതായും ശക്തി യുള്ളതായും ഇരുമുനയുള്ളൊരു വാളിനെക്കാളും മൂൎച്ചയുള്ളതായും ദെഹിയെയും ആത്മാവിനെയും സന്ധികളെയും മജ്ജയെയും വി ഭാഗിക്കുവൊളം കുത്തിതുളെക്കുന്നതായും ഹൃദയത്തിലെ ചിന്ത കളെയും ഭാവങ്ങളെയും നിദാനിക്കുന്നതായുമുള്ളതാകുന്നു* അ ൧൩ വന്റെ മുമ്പാക അപ്രത്യക്ഷമായ ഒരു സൃഷ്ടിയുമില്ല സകല കാൎയ്യ ങ്ങളും നമുക്ക കണക്ക കാൎയ്യമുണ്ടായിരിക്കുന്ന അവന്റെ കണ്ണുകൾ ക്ക നഗ്നമായും സ്പഷ്ടമായുമുള്ളവയാകുന്നു* ആകയാൽ സ്വൎഗ്ഗങ്ങളി ൧൪ ലെക്ക കടന്ന പൊയ ദൈവപുത്രനായ യെശു എന്ന ഒരു മഹാ പ്രധാനാചാൎയ്യൻ നമുക്കുണ്ടാകകൊണ്ട നാം നമ്മുടെ അനുസരണ വാക്കിനെ ഉറപ്പായി പിടിച്ചുകൊൾക* എന്തുകൊണ്ടെന്നാൽ ൧൫ നമ്മുടെ ബലഹീനതകളിൽ കൂടി പരിതപിപ്പാൻ കഴിയാത്തവ നായൊരു പ്രധാനാചാൎയ്യൻ നമുക്കില്ല പാപമു കൂടാതെ നമ്മെ പ്പൊലെ തന്നെ സകല കാൎയ്യങ്ങളിലും പരീക്ഷിക്കപ്പെട്ടിരുന്നവ നുണ്ട താനും* ആയതുകൊണ്ട നമുക്ക കരുണ ലഭിപ്പാനായിട്ടും ൧൬ തക്കസമയത്ത സഹായിപ്പാനുള്ള കൃപയെ കിട്ടുവാനായിട്ടും നാം കൃപാസിംഹാസനത്തിങ്കലെക്ക ധൈൎയ്യത്തൊടെ ചെല്ലുമാറാക*

## ൫ അദ്ധ്യായം

൧ നമ്മുടെ രക്ഷിതാവിന്റെ ആചാൎയ്യസ്ഥാനത്തിന്റെ അ ധികാരവും ബഹുമാനവും.—൧൧ ആയതിനെ അറിയുന്നതി നുള്ള അജാഗ്രത ആക്ഷെപിക്കപ്പെടുന്നത.

എന്തെന്നാൽ മനുഷ്യരിൽനിന്ന എടുക്കപ്പെടുന്ന ഓരോരു പ്ര
ധാനാചാൎയ്യൻ താൻ പാപങ്ങൾക്ക വെണ്ടി ദാനങ്ങളെയും ബലിക
ളെയും നൾകെണ്ടുന്നതിന്നായിട്ട ദൈവകാൎയ്യങ്ങളിൽ മനുഷ്യൎക്ക
൨ വെണ്ടി നിയമിക്കപ്പെട്ടവനാകുന്നു* താൻ തന്നെ ബലഹീനത
യാൽ ചുറ്റപ്പെടുന്നതുകൊണ്ട അറിയാത്തവൎക്കായിട്ടും വഴിതെ
റ്റിപ്പോയിട്ടുള്ളവൎക്കായിട്ടും കനിവ തോന്നുവാൻ കഴിയുന്നവ
൩ നാകുന്നു* അതഹെതുവായിട്ട അവൻ ജനങ്ങൾക്കായിക്കൊണ്ട എ
പ്രകാരമൊ അപ്രകാരം തന്നെ തനിക്കായിക്കൊണ്ടും പാപങ്ങൾ
൪ ക്കവെണ്ടി ബലി കഴിക്കെണ്ടിയവനാകുന്നു* അഹറൊൻ ഇരുന്ന
തുപൊലെ ദൈവത്താൽ വിളിക്കപ്പെടുന്നവനല്ലാതെ ആരും ഈ മ
൫ ഹത്വമാനത്തെ തനിക്കതന്നെ കൈക്കൊള്ളുന്നതുമില്ല* ഇപ്രകാരമ
ക്രിസ്തുവും പ്രധാനാചാൎയ്യനാകെണ്ടുന്നതിന്ന തന്നെ താൻ മഹത്വ
പ്പെടുത്തിയിട്ടുമില്ല നീ എന്റെ പുത്രനാകുന്നു ഇന്ന ഞാൻ നിന്നെ
൬ ജനിപ്പിച്ചു എന്ന അവനൊട പറഞ്ഞവൻ അത്രെ* അപ്രകാ
രം മറ്റൊരു സ്ഥലത്തിലും നീ മെൽക്കിസെദെക്കിന്റെ ക്രമപ്ര
കാരം എന്നെന്നെക്കും ഒരു ആചാൎയ്യനാകുന്നു എന്ന അവൻ പറയു
൭ ന്നു* ഇവൻ തന്റെ മാംസത്തിന്റെ ദിവസങ്ങളിൽ തന്നെ മരണ
ത്തിൽനിന്ന രക്ഷിപ്പാൻ ശക്തിയുള്ളവനൊടു താൻ ഉറച്ച നി
ലവിളിയൊടും കണ്ണുനീരുകളൊടും കൂടി പ്രാൎത്ഥനകളെയും അ
പെക്ഷകളെയും ചെയ്തു യും താൻ ഭയപ്പെട്ടതിൽ കെൾക്കപ്പെടുക
൮ യും ചെയ്തു* അവൻ പുത്രനായിരുന്നു എങ്കിലും അവൻ അനു
൯ ഭവിച്ച കഷ്ടങ്ങളാൽ അനുസരണത്തെ പഠിച്ചു* പൂൎണ്ണനായി തീ
ൎന്നിട്ട അവൻ തന്നെ അനുസരിക്കുന്നവൎക്ക എല്ലാവൎക്കും നിത്യര
൧൦ ക്ഷയുടെ കാരണനായി ഭവിച്ചു* ദൈവത്താൽ മെൽക്കിസെദെ
ക്കിന്റെ ക്രമപ്രകാരം പ്രധാനാചാൎയ്യൻ എന്ന പെർ വിളിക്ക
൧൧ പ്പെട്ടു* അവനെ കുറിച്ച പറവാൻ ഞങ്ങൾക്ക കാൎയ്യങ്ങൾ വള
രെയും നിങ്ങൾ കെൾപ്പാൻ മന്ദമുള്ളവരാകകൊണ്ട അൎത്ഥം പറ
൧൨ വാൻ വിഷമമുള്ളവയും ഉണ്ട* എന്തുകൊണ്ടെന്നാൽ കാലത്തെ
നൊക്കിയാൽ ഉപദെഷ്ടാക്കന്മാരായിരിക്കെണ്ടുന്നവരായ നിങ്ങൾക്ക
ദൈവത്തിന്റെ വാക്യങ്ങളുടെ ആദ്യ സംഗതികൾ ഇന്നവയാകു
ന്നു എന്ന ഒരുത്തൻ പിന്നെയും ഉപദെശിപ്പാൻ നിങ്ങൾക്ക ആ
വശ്യമുണ്ട നിങ്ങൾ ബലമുള്ള ആഹാരത്തെകൊണ്ടല്ല പാലുകൊണ്ട ആ
൧൩ വശ്യമുള്ളവരായിതീൎന്നും ഇരിക്കുന്നു* എന്തുകൊണ്ടെന്നാൽ പാൽ
കുടിക്കുന്നവനെല്ലാം നീതിയുടെ വചനത്തിൽ പരിചയമില്ലാത്ത
൧൪ വനാകുന്നു എന്തെന്നാൽ അവൻ ശിശുവാകുന്നു* എന്നാൽ ബ
ലമുള്ള ആഹാരം മുതിൎന്നവരായി ശീലം ഹെതുവായി ഗുണദൊഷ
ങ്ങളെയും തിരിച്ചറിവാനായിട്ട അഭ്യാസപ്പെട്ട ഇന്ദ്രിയങ്ങളുള്ളവ
രായുള്ളവൎക്ക ഉള്ളതാകുന്നു*

## ൬ അദ്ധ്യായം

൧ വിശ്വാസത്തിൽനിന്ന പിറകൊട്ടു വീഴാതെ.—൧൧ സ്ഥിരതയൊടും.—൧൨ ദൈവത്തിങ്കൽ കാത്തിരിപ്പാൻ ജാഗ്രതയൊടും ക്ഷമയൊടും ഇരിക്കെണമെന്നും.—൧൩ എന്തുകൊണ്ടെന്നാൽ ദൈവം തന്റെ വാഗ്ദത്തത്തിൽ മഹാ നിശ്ചയമുള്ളവനാകുന്ന എന്നും അവൻ ബുദ്ധി പറയുന്നത.

അതുകൊണ്ട ക്രിസ്തുവിന്റെ ആദ്യ പാഠങ്ങളുടെ വചനത്തെ വിട്ട നാം പൂൎണ്ണതയിലെക്ക നടന്ന മരിച്ച ക്രിയകളിൽനിന്നുള്ള അനുതാപത്തിന്റെയും ദൈവത്തിങ്കലുള്ള വിശ്വാസത്തിന്റെയും* ബപ്തിസ്മകളുടെ ഉപദെശത്തിന്റെയും കൈകളെ മെൽ വെക്കു ൨ ന്നതിന്റെയും മരിച്ചവരുടെ ഉയിൎപ്പിന്റെയും നിത്യമുള്ള ന്യായവിധിയുടെയും അടിസ്ഥാനത്തെ പിന്നെയും ഇടാതെ ഇരിക്ക* ദൈവം അനുവാദം തന്നാൽ ഇതിനെ നാം ചെയ്കയും ചെയ്യും* ൩ എന്തുകൊണ്ടെന്നാൽ ഒരിക്കൽ പ്രകാശിപ്പിക്കപ്പെടുകയും സ്വൎഗ്ഗത്തി ൪ ങ്കൽനിന്നുള്ള ദാനത്തെ ആസ്വാദിക്കയും പരിശുദ്ധാത്മാവിന്റെ അംശികളായി തീരുകയും* ദൈവത്തിന്റെ നല്ല വാക്യത്തെ ൫ യും വരുവാനുള്ള ലൊകത്തിന്റെ അധികാരങ്ങളെയും ആസ്വാദിക്കയും ചെയ്തവരായവർ* വീണുപൊയാൽ അവരെ പിന്നെയും ൬ അനുതാപത്തിന്ന പുതിയതാക്കുവാൻ കഴിയാത്ത കാൎയ്യമാകുന്നു അവർ ദൈവത്തിന്റെ പുത്രനെ തങ്ങൾക്കായി പിന്നെയും കുരിശിങ്കൽ തറച്ച ലൊകാപവാദം വരുത്തുന്നതുകൊണ്ടാകുന്നു* എന്തുകൊണ്ടെന്നാൽ തന്റെ മെൽ പലപ്പൊഴും വരുന്ന മഴയെ ൭ കുടിക്കയും തന്നെ നന്നാക്കുന്നവൎക്ക യൊഗ്യമുള്ള സസ്യത്തെ ജനിപ്പിക്കയും ചെയ്യുന്ന ഭൂമി ദൈവത്തിങ്കൽനിന്ന അനുഗ്രഹത്തെ പ്രാപിക്കുന്നു* എന്നാൽ മുള്ളുകളെയും മുൾപ്പടൎപ്പുകളെയും ജനി ൮ പ്പിക്കുന്നത തള്ളിക്കളയപ്പെടുന്ന ശാപത്തിന്ന സമീപിച്ചും ഇരിക്കുന്നു അതിന്റെ അവസാനം ചുടപ്പെടുന്നതാകുന്നു* എന്നാൽ ൯ പ്രിയമുള്ളവരെ ഞങ്ങൾ ഇപ്രകാരം പറയുന്നു എങ്കിലും എററവും നല്ലതായും രക്ഷയൊടു കൂടുന്നതായുമുള്ള കാൎയ്യങ്ങൾ ഞങ്ങൾക്ക നിങ്ങളെ കുറിച്ച നിശ്ചയമായിരിക്കുന്നു* എന്തെന്നാൽ ൧൦ ദൈവം നിങ്ങളുടെ പ്രവൃത്തിയെയും നിങ്ങൾ പരിശുദ്ധമുള്ളവൎക്ക ശുശ്രൂഷ ചെയ്തതിനാലും ചെയ്യുന്നതിനാലും തന്റെ നാമത്തിന്നായ്ക്കൊണ്ട കാണിച്ച സ്നെഹത്തിന്റെ പ്രയത്നത്തെയും മറന്നു കളവാൻ അന്യായമുള്ളവനല്ല* എന്നാൽ നിങ്ങൾ മടിയുള്ളവരാ ൧൧ കാതെ വിശ്വാസത്താലും ക്ഷമയാലും വാഗ്ദത്തങ്ങളെ അവകാശമായനുഭവിക്കുന്നവരെ പിന്തുടരുന്നവരാകെണ്ടുന്നതിന്നായിട്ട* നിങ്ങളിൽ ഓരൊരുത്തൻ അവസാനത്തൊളം ആശാബന്ധത്തി ൧൨ ന്റെ പൂൎണ്ണനിശ്ചയത്തിന്നായി ആ ജാഗ്രതയെ തന്നെ കാട്ടുവാൻ

൧൩ ഞങ്ങൾ ആഗ്രഹിക്കയും ചെയ്യുന്നു* എന്തെന്നാൽ ദൈവം അബ്രഹാമിന്ന വാഗ്ദത്തം ചെയ്യുമ്പോൾ തന്നെക്കാൾ വലിയവനെകൊണ്ട സത്യം ചെയ്വാനില്ലായ്കകൊണ്ട തന്നെ കൊണ്ട തന്നെ സത്യം ൧൪ ചെയ്തു* ഞാൻ നിന്നെ അനുഗ്രഹിച്ച അനുഗ്രഹിക്കയും നിന്നെ ൧൫ വൎദ്ധിപ്പിച്ച വൎദ്ധിപ്പിക്കയും ചെയ്യും സത്യം എന്ന പറഞ്ഞു* അ പ്രകാരം അവൻ ദീൎഘക്ഷമയൊടിരുന്നാറെ വാഗ്ദത്തത്തെ പ്രാ ൧൬ പിക്കയും ചെയ്തു* എന്തെന്നാൽ മനുഷ്യർ ശ്രെഷ്ഠനെകൊണ്ട ആണയിടുന്നു സത്യം സ്ഥിരം വരുത്തുന്നതിന്നായിട്ട ആണ അവൎക്ക ൧൭ സകല വിവാദത്തിന്റെയും അവസാനവുമാകുന്നു* ഇതിനാൽ ദൈവം തന്റെ ആലൊചനയുടെ ഭെദമില്ലായ്മയെ വാഗ്ദത്തത്തിന്റെ അവകാശികൾക്ക എറെറവും പരിപൂൎണ്ണമായി കാട്ടുവാൻ മ ൧൮ നസ്സായി അതിനെ ഒര ആണയാൽ ഉറപ്പിച്ചത* ദൈവത്തിന്ന ഭൊഷ്ക പറഞ്ഞു കൂടാത രണ്ട മാറാത്ത കാൎയ്യങ്ങളാൽ നമുക്ക മുമ്പാക വെക്കപ്പെട്ടിരിക്കുന്ന ആശാബന്ധത്തെ പിടിച്ചുകൊൾവാൻ അഭയം പ്രാപിച്ചവരായ നമുക്ക ഉറപ്പുള്ള ആശ്വാസമുണ്ടാ ൧൯ കെണ്ടുന്നതിന്നാകുന്നു* ആ (ആശാബന്ധം) നമുക്ക ആത്മാവിന്റെ ഒരു നങ്കൂരം പൊലെ നിശ്ചയമായും സ്ഥിരമായും തിരശ്ശീലെക്ക ൨൦ അകത്തായി ഉള്ളതിലെക്ക പ്രവെശിക്കുന്നതായും ഉണ്ട* അവിടെക്ക മുന്നൊടുന്നവനായി മെൽക്കിസെദെക്കിന്റെ ക്രമപ്രകാരം എന്നെന്നെക്കും ഒരു പ്രധാനാചാൎയ്യനായി തീൎന്നവനായുള്ള യെശു നമുക്കുവെണ്ടി അകത്ത പ്രവെശിച്ചിരിക്കുന്നു*

## ൭ അദ്ധ്യായം

൧ യെശു ക്രിസ്തു മെൽക്കിസെദെക്കിന്റെ ക്രമപ്രകാരം ഒര ആചാൎയ്യനും.—൧൧ അഹറൊന്റെ ക്രമത്തിലുള്ള ആചാൎയ്യന്മാരെക്കാളും മഹാ അധികം ശ്രെഷ്ഠനും ആകുന്നു എന്നുള്ളത.

എന്തെന്നാൽ ൟ മെൽക്കിസെദെക്ക സാലെമിന്റെ രാജാവും അത്യുന്നതനാകുന്ന ദൈവത്തിന്റെ ആചാൎയ്യനുമായി (ഇരുന്നു) രാജാക്കന്മാരെ വധിക്കുന്നതിൽനിന്ന തിരിച്ച വരുന്ന അബ്രഹാമിനെ അവൻ എതിരെററ അവനെ അനുഗ്രഹിക്കയും ചെ ൨ യ്തു* അവന്ന അബ്രഹാം സകലത്തിലും പത്തിലൊര അംശം കൊടുക്കയും ചെയ്തു അവൻ ആദ്യം അൎത്ഥത്താൽ നീതിയുടെ രാജാവെന്നും പിന്നത്തെതിൽ സമാധാനത്തിന്റെ രാജാവ എന്ന അൎത്ഥമാകുന്ന സാലെമിന്റെ രാജാവെന്നും പറയപ്പെട്ടവനായി* ൩ പിതാവില്ലാത്തവനായി മാതാവില്ലാത്തവനായി വംശപാരമ്പൎയ്യമില്ലാത്തവനായി അവന്ന ദിവസാരംഭവും ജീവാവസാനവുമില്ലാതെ ദൈവത്തിന്റെ പുത്രനൊട സദൃശനാക്കപ്പെട്ട എന്നും ഒര ൪ ആചാൎയ്യനായി നിലനില്ക്കുന്നു* ഇവൻ എത്രയും ശ്രെഷ്ഠനായിരുന്നു എന്ന വിചാരിച്ചുകൊൾവിൻ ഗൊത്രപ്രമാണിയായ അബ്ര

ഹാമും അവന്ന കവച്ചകളിൽ പത്തിലൊന്ന കൊടുത്തുവല്ലൊ* ൫ ലെവിയുടെ പുത്രന്മാരിൽ ആചാൎയ്യസ്ഥാനത്തെ പ്രാപിക്കു ന്നവരും ന്യായപ്രമാണത്തിൻ പ്രകാരം ജനത്തൊടു അവർ ത ങ്ങൾ അബ്രഹാമിന്റെ കടിപ്രദെശത്തിൽനിന്ന ഉണ്ടാകുന്നു എ ങ്കിലും തങ്ങളുടെ സഹൊദരന്മാരൊടു തന്നെ പത്തിലൊന്ന വാ ങ്ങികൊൾവാൻ ഒരു കല്പനയുണ്ട സത്യം* ൬ എന്നാൽ അവരിൽ നിന്ന വംശംവിചാരിക്കപ്പെടാത്തവൻ അബ്രഹാമിനൊടു പത്തി ലൊന്ന വാങ്ങി വാഗ്ദത്തങ്ങളെ ലഭിച്ചവനെ അനുഗ്രഹിക്കയും ചെ യ്തു* ൭ എന്നാൽ ഒരു തൎക്കവും കൂടാതെ വലിയവനാൽ ചെറിയ വൻ അനുഗ്രഹിക്കപ്പെട്ടിരിക്കുന്നു* ൮ വിശെഷിച്ചും ഇവിടെ മരി ക്കുന്ന മനുഷ്യർ പത്തിലൊന്ന വാങ്ങുന്നു അവിടെ അവൻ ജീവി ക്കുന്നു എന്ന സാക്ഷിക്കപ്പെട്ടവൻ (വാങ്ങുന്നു) താനും* ൯ പിന്നെ യും പത്തിലൊന്ന വാങ്ങുന്ന ലെവിയും അബ്രഹാമിൽ പത്തിലൊ ന്ന കൊടുത്തു എന്നുള്ളപ്രകാരം പറയാമല്ലൊ* ൧൦ എന്തുകൊണ്ടെ ന്നാൽ മെൽക്കിസെദെക്ക അവനെ എതിരെറ്റപ്പൊൾ അവൻ ഇ നിയും തന്റെ പിതാവിന്റെ കടിപ്രദെശത്തിൽ ആയിരുന്നു* ൧൧ എന്നാൽ ലെവിക്ക സംബന്ധിച്ച ആചാൎയ്യത്വത്താൽ (അതിൻ കീ ഴിലല്ലൊ ജനം ന്യായപ്രമാണത്തെ പ്രാപിച്ചത) തികച്ചയുണ്ടായി രുന്നു എന്നുവരികിൽ ഇനിയും അഹറൊന്റെ ക്രമപ്രകാരം വി ളിക്കപ്പെടാതെ മെൽക്കിസെദെക്കിന്റെ ക്രമപ്രകാരം മറ്റൊര ആചാൎയ്യനുണ്ടാകുവാൻ എന്തൊര ആവശ്യം* ൧൨ ആചാൎയ്യത്വം മാറി പൊയതുകൊണ്ട ന്യായപ്രമാണത്തിന്നും ഒരു മാറ്റമുണ്ടാകുവാൻ ആവശ്യമുണ്ടല്ലൊ* എന്തുകൊണ്ടെന്നാൽ ഒരം കാൎയ്യങ്ങൾ ആര ൧൩ കുറിച്ച പറയപ്പെടുന്നുവൊ അവൻ മറ്റൊരു ഗൊത്രത്തിന്ന സം ബന്ധിച്ചവനാകുന്നു അതിൽനിന്ന ഒരുത്തനും ബലിപീഠത്തി ങ്കൽ പരിചാരകം ചെയ്തിട്ടില്ല* എന്തെന്നാൽ നമ്മുടെ കൎത്താവ ൧൪ യെഹൂദിയായിൽനിന്ന ഉദിച്ചു എന്നുള്ളത സ്പഷ്ടമാകുന്നു ആഗൊ ത്രത്തെ കുറിച്ച മൊശെ ആചാൎയ്യത്വത്തെ സംബന്ധിച്ച ഒരു വ സ്തുവും പറഞ്ഞിട്ടില്ല* പിന്നെയും മറ്റൊര ആചാൎയ്യൻ മെൽ ൧൫ ക്കിസെദെക്കിന്റെ സാദൃശ്യപ്രകാരം ഉണ്ടാകുന്നതിനാൽ അത പി ന്നെ എത്രയും അധികം സ്പഷ്ടമായിരിക്കുന്നു* ഇവൻ ജഡം സം ൧൬ ബന്ധിച്ച കല്പനയുടെ ന്യായപ്രമാണത്തിൻ പ്രകാരമല്ല അവ സാനമില്ലാത്ത ജീവന്റെ ശക്തിയിൻ പ്രകാരം തന്നെ ആക്കി വെക്കപ്പെട്ടവനാകുന്നു* എന്തുകൊണ്ടെന്നാൽ നീ മെൽക്കിസെ ൧൭ ദെക്കിന്റെ ക്രമപ്രകാരം എന്നെന്നെക്കും ഒര ആചാൎയ്യനാകുന്നു എന്ന അവൻ സാക്ഷീകരിക്കുന്നു* എന്തെന്നാൽ മുമ്പിലത്തെ ൧൮ കല്പനയുടെ ബലഹീനതയുടെയും അപ്രയൊജനത്തിന്റെ യും നിമിത്തമായിട്ട തള്ളപ്പെടുന്നു സത്യം* എന്തുകൊണ്ടെ ൧൯ ന്നാൽ ന്യായപ്രമാണം ഒന്നിനെയും പൂൎത്തിയാക്കിയിട്ടില്ല എന്നെ

വും നല്ല ആശാബന്ധത്തിന്റെ പ്രവെശനമത്രെ അതിനാൽ
൨൦ നാം ദൈവത്തിന്റെ അടുക്കൽ സമീപിക്കുന്നു* വിശെഷിച്ചും
അവൻ ആണ കൂടാതെ (ആചാൎയ്യൻ) ആക്കപ്പെട്ടിരുന്നില്ലാത്തത
൨൧ എത്രയൊ*(എന്തെന്നാൽ അവർ ആണ കൂടാതെ ആചാൎയ്യന്മാരാ
ക്കപ്പെടുന്നു എന്നാൽ ഇവൻ നീ മെൽക്കിസെദെക്കിന്റെ ക്രമപ്ര
കാരം എന്നെന്നെക്കും ഒരു ആചാൎയ്യനാകുന്നു എന്ന കൎത്താവ ആ
ണയിട്ടു അനുതാപിക്കയുമില്ല എന്ന അവനൊട പറഞ്ഞവനാൽ
൨൨ ആണയൊട കൂടി തന്നെ)* അത്രയും അധികം യെശു വിശെ
൨൩ ഷമുള്ള നിയമത്തിന്റെ ഉത്തരവാദിയായി തീൎന്നു* പിന്നെയും മ
രണത്താൽ നിലനില്പാൻ അനുവദിക്കപ്പെടായ്കകൊണ്ട അവർ
൨൪ പല ആചാൎയ്യന്മാരായിരുന്നു സത്യം* എന്നാൽ ഇവനു താൻ എ
ന്നെന്നെക്കും നിലനില്ക്കുന്നതുകൊണ്ട മാറിപൊകാത്ത ആചാൎയ്യ
൨൫ ത്വമുണ്ട* എന്നതുകൊണ്ട അവനു തന്റെ മൂലമായി ദൈവത്തി
ന്റെ അടുക്കൽ വരുന്നവരെ അവസാനത്തൊളം രക്ഷിപ്പാനും
കഴിയും അത എന്തുകൊണ്ടെന്നാൽ അവൻ അവൎക്ക വെണ്ടി പ്രാ
൨൬ ൎത്ഥന ചെയ്യുന്നതിന്ന എന്നെന്നെക്കും ജീവിക്കുന്നു* എന്തുകൊ
ണ്ടെന്നാൽ പരിശുദ്ധനും ദൊഷമില്ലാത്തവനും കറയില്ലാത്തവ
നും പാപികളിൽനിന്ന വെൎപ്പെട്ടവനും സ്വൎഗ്ഗങ്ങളെക്കാൾ ഉന്ന
തനായവനുമായി ഇപ്രകാരമുള്ളൊരു പ്രധാനാചാൎയ്യൻ നമുക്ക
൨൭ യൊഗ്യനായി* മുമ്പെ തന്റെ സ്വന്ത പാപങ്ങൾക്കുവെണ്ടിയും
പിന്നെ ജനങ്ങളുടെ (പാപങ്ങൾക്കുവെണ്ടിയും) ആ പ്രധാനാചാ
ൎയ്യന്മാർ എന്നപൊലെ ദിനം പ്രതിയും ബലി കഴിപ്പാൻ അവ
ന്ന ആവശ്യമില്ല എന്തുകൊണ്ടെന്നാൽ തന്നെ തന്നെ ബലി കൊടു
൨൮ ത്തപ്പൊൾ അവൻ ഇതിനെ ഒരിക്കൽ ചെയ്തുവല്ലൊ* എന്തെ
ന്നാൽ ന്യായപ്രമാണം ബലഹീനതയുള്ള മനുഷ്യരെ പ്രധാ
നാചാൎയ്യന്മാരായിട്ടാക്കുന്നു എന്നാൽ ന്യായപ്രമാണത്തിന്റെ
ശെഷം ഉണ്ടായ ആണയുടെ വചനം എന്നെന്നെക്കും ശുദ്ധികരിക്ക
പ്പെട്ട പുത്രനെ ആക്കി വെക്കുന്നു*

## ൮ അദ്ധ്യായം

൧ ക്രിസ്തുവിന്റെ നിത്യമായുള്ള ആചാൎയ്യസ്ഥാനം കൊണ്ട ലെവി
സംബന്ധമായുമുള്ള ആചാൎയ്യസ്ഥാനവും.—൭ നിത്യമായുള്ള നി
യമം കൊണ്ട നിത്യമല്ലാത്ത നിയമവും തള്ളപ്പെടുന്നത.

എന്നാൽ പറയപ്പെട്ട കാൎയ്യങ്ങളുടെ തുക ഇതാകുന്നു നമുക്ക ഇ
പ്രകാരമുള്ള പ്രധാനാചാൎയ്യൻ സ്വൎഗ്ഗങ്ങളിൽ മഹത്വത്തിന്റെ
൨ സിംഹാസനത്തിന്റെ വലത്തുഭാഗത്തിരിക്കുന്നവനും* പരിശു
ദ്ധ സ്ഥലത്തിലെയും മനുഷ്യനല്ല കൎത്താവ തന്നെ ഇട്ടിട്ടുള്ള സത്യ
൩ കൂടാരത്തിലെയും ശുശ്രൂഷക്കാരനും ഉണ്ട* എന്തുകൊണ്ടെന്നാൽ
ഓരൊരു പ്രധാനാചാൎയ്യൻ വഴിപാടുകളെയും ബലികളെയും ക

ഴിപ്പാൻ ആക്കി വെക്കപ്പെട്ടുന്ന അതുകൊണ്ട നിവെദിപ്പാൻ വല്ല
തും ഇവന്നും ഉണ്ടാകുന്നത ആവശ്യമായി* അവൻ ഭൂമിയിലിരി ൪
ക്കുന്ന എന്നവരികിൽ ആചാൎയ്യനായിരിക്കയില്ല അതെന്തുകൊ
ണ്ടെന്നാൽ ന്യായപ്രമാണ പ്രകാരം വഴിപാടുകളെ കഴിക്കുന്ന ആ
ചാൎയ്യന്മാർ ഉണ്ട* ഇവർ സ്വൎഗ്ഗകാൎയ്യങ്ങളുടെ ദൃഷ്ടാന്തത്തിന്നും നി ൫
ഴലിന്നും ശുശ്രൂഷ ചെയ്യുന്ന കൂടാരത്തെ തിൎപ്പാൻ മൊശെ ഭാവി
ച്ചപ്പൊൾ നീ സകലത്തെയും പൎവ്വതത്തിൽ നിനക്ക കാണിക്ക
പ്പെട്ട മാതൃകപ്രകാരം തന്നെ ചെയ്യാൻ നൊക്കുക എന്ന അവന്ന
ദൈവനിയൊഗമുണ്ടായ പ്രകാരം തന്നെ* എന്നാൽ ഇപ്പൊൾ ൬
അവൻ എററവും നല്ല വാഗ്ദത്തങ്ങളുടെ മെൽ ചട്ടമാക്കപ്പെട്ടതാ
യി എത്ര വിശെഷമായുള്ള നിയമത്തിന്റെ മദ്ധ്യസ്ഥനാകുന്നു
വൊ അത്ര വിശെഷമുള്ള ശുശ്രൂഷയെയും പ്രാപിച്ചു* എന്തെ ൭
ന്നാൽ ആ ഒന്നാമത്തെ (നിയമം) കുററം കൂടാതെ ഇരുന്നു എ
ങ്കിൽ പിന്നെ രണ്ടാമത്തെതിന്ന സ്ഥലം അന്വെഷിക്കപ്പെടുകയില്ല
എന്തുകൊണ്ടെന്നാൽ അവരെ കുററപ്പെടുത്തീട്ട അവൻ പറയു ൮
ന്നു കണ്ടാലും നാളുകൾ വരുമെന്ന കൎത്താവ പറയുന്നു അപ്പൊൾ
ഞാൻ ഇസ്രാഎൽ ഭവനത്തൊടും യെഹൂദായുടെ ഭവനത്തൊടും
ഒരു പുതിയ നിയമത്തെ ചെയ്യും* ഞാൻ അവരുടെ പിതാ ൯
ക്കന്മാരൊട അവരെ എജിപ്തുദെശത്തിൽനിന്ന കൂട്ടികൊണ്ടു വ
രുവാൻ കൈ പിടിച്ച ദിവസത്തിങ്കൽ ചെയ്തിട്ടുള്ള നിയമത്തിൻ
പ്രകാരമല്ല അതെന്തുകൊണ്ടെന്നാൽ അവർ എന്റെ നിയമ
ത്തിൽ സ്ഥിരമായി നിന്നിട്ടില്ല ഞാനും അവരെ ശ്രദ്ധിച്ചതുമില്ല
എന്ന കൎത്താവ പറയുന്നു* എന്നാൽ ആ ദിവസങ്ങളുടെ ശെഷം ൰
ഞാൻ ഇസ്രാഎൽ ഭവനത്തൊട ചെയ്വാൻ ഭാവിക്കുന്ന നിയമം
ഇതാകുന്നു എന്ന കൎത്താവ പറയുന്നു ഞാൻ എന്റെ ന്യായപ്ര
മാണങ്ങളെ അവരുടെ മനസ്സിൽ ആക്കി അവയെ അവരുടെ ഹൃ
ദയങ്ങളിലും എഴുതി അവൎക്ക ദൈവമാകും അവർ എനിക്ക ജനമാ
യുമിരിക്കും* ഓരൊരുത്തൻ തന്റെ തന്റെ അയൽക്കാരനും ൰൧
ഓരൊരുത്തൻ തന്റെതന്റെ സഹൊദരനും കൎത്താവിനെ അ
റിക എന്ന പറഞ്ഞ ഉപദെശിക്കയുമില്ല അതെന്തുകൊണ്ടെന്നാൽ
അവരിൽ ചെറിയവൻ മുതൽ വലിയവൻ വരെ എല്ലാവരും
എന്നെ അറിയെണ്ടിവരും* എന്തുകൊണ്ടെന്നാൽ ഞാൻ അവ ൰൨
രുടെ അന്യായങ്ങൾക്ക കരുണയുള്ളവനാകും അവരുടെ പാപ
ങ്ങളെയും അവരുടെ അകൃത്യങ്ങളെയും പിന്നെ ഓൎക്കയുമില്ല* ഒ ൰൩
രു പുതിയ നിയമം എന്ന പറയുന്നതിനാൽ അവൻ മുമ്പിലെ
ത്തെതിനെ പഴയതാക്കി എന്നാൽ ജീൎണ്ണമായും പഴക്കം ചെന്നതാ
യുമുള്ളത ക്ഷയിച്ചു പൊകുവാൻ സമീപമായിരിക്കുന്നു*

## ൯ അദ്ധ്യായം

൧ ന്യായപ്രമാണത്തിന്റെ കൎമ്മങ്ങളും രക്തബലികളും,—൧൧ ക്രിസ്തുവിന്റെ രക്തത്തിന്നും ബലിക്കും വളരെ താണിട്ടുള്ളതാകുന്നു എന്നുള്ളത.

അതുകൊണ്ട മുമ്പിലത്തെ നിയമത്തിന്നും ദൈവശുശ്രൂഷയുടെ കൎമ്മങ്ങളും ലൊകം സംബന്ധിച്ച ഒരു പരിശുദ്ധ സ്ഥലവും ഉണ്ടായിരുന്നു സത്യം* ൨ എന്തുകൊണ്ടെന്നാൽ ഒന്നാമത്തെ കൂടാരം തീൎക്കപ്പെട്ടു അതിൽ നിലവിളക്കും മെശയും കാഴ്ച അപ്പങ്ങളും ഉണ്ടായിരുന്നു ആയത പരിശുദ്ധ സ്ഥലം എന്ന പറയപ്പെടുന്നു* ൩ എന്നാൽ രണ്ടാമത്തെ തിരശ്ശീലയ്ക്കു പുറത്ത പരിശുദ്ധത്തിന്നും പരിശുദ്ധമെന്ന ചൊല്ലപ്പെടുന്ന കൂടാരം ഉണ്ടായിരുന്നു* ൪ ആയതിന പൊന്നുകൊണ്ടുള്ള ധൂപകലശവും പൊൻ തകിടുകൊണ്ട ചുഴവനും മൂടപ്പെട്ട നിയമത്തിന്റെ പെട്ടിയും ഉണ്ടായിരുന്നു അതിൽ മന്നാ എന്നത വെക്കപ്പെട്ട പൊൻ പാത്രവും തളിൎത്തതായുള്ള അഹറൊന്റെ കൊലും നിയമത്തിന്റെ പലകകളും* ൫ അതിന്റെ മീതെ കരുണയുടെ ആസനത്തെ നിഴലിക്കുന്ന മഹത്വത്തിന്റെ കെരുബികളും ഉണ്ടായിരുന്നു അവയെ കുറിച്ച പ്രത്യെകം പ്രത്യെകം പറവാൻ ഇപ്പൊൾ നമുക്ക കഴിയുന്നതല്ല* ൬ എന്നാൽ ഇക്കാൎയ്യങ്ങൾ ഇപ്രകാരം തീൎക്കപ്പെട്ടതിന്റെ ശെഷം (ദൈവ)ശുശ്രൂഷ കഴിച്ചുകൊണ്ട ആചാൎയ്യന്മാർ ഒന്നാമത്തെ കൂടാരത്തിലെക്ക എപ്പൊഴും കടന്നു* ൭ എന്നാൽ രണ്ടാമത്തെതിലെക്ക സംവത്സരത്തിൽ ഒരിക്കൽ പ്രധാനാചാൎയ്യൻ മാത്രം ചെന്നു എന്നാൽ രക്തം കൂടാതെയല്ല അതിനെ അവൻ തനിക്കു വെണ്ടിയും ജനത്തിന്റെ തെറ്റുകൾക്ക വെണ്ടിയും നിവെദിച്ചു* ൮ ഒന്നാമത്തെ കൂടാരം നിലയൊടിരിക്കുവൊളം മഹാ പരിശുദ്ധ സ്ഥലത്തിന്നുള്ള വഴി ഇനിയും പ്രകാശിക്കപ്പെട്ടില്ല എന്നുള്ളതിനെ പരിശുദ്ധാത്മാവ സ്പഷ്ടമായി കാണിച്ചു* ൯ ആയത അക്കാലത്തെക്ക ദൃഷ്ടാന്തമായിരുന്നു അതിൽ വഴിപാടുകളും ബലികളും കഴിക്കപ്പെട്ടു അവ ശുശ്രൂഷ ചെയ്യുന്നവനെ മനസ്സാക്ഷി സംബന്ധിച്ച പൂൎണ്ണനാക്കുവാൻ കഴിയാതെ* ൧൦ ഭക്ഷണങ്ങളിലും പാനീയങ്ങളിലും പലവിധ സ്നാനങ്ങളിലും ജഡകൎമ്മങ്ങളിലും മാത്രം ഇരുന്ന നല്ല ചട്ടമാകുന്ന കാലത്തൊളം ചുമത്തപ്പെട്ട കാൎയ്യങ്ങളായിരുന്നു* ൧൧ എന്നാൽ ക്രിസ്തു വരുവാനുള്ള നന്മകളുടെ ഒരു പ്രധാനാചാൎയ്യനായ്വന്നിട്ട ഈ സൃഷ്ടിയുടെ അല്ല എന്ന പൊരുളായി കൈകൾകൊണ്ട തീൎക്കപ്പെടാതെ എറ്റവും വലിപ്പവും എറ്റവും തികവുമുള്ള കൂടാരത്താൽ* ൧൨ കൊലാടുകളുടെയും കന്നുകുട്ടികളുടെയും രക്തത്താലുമല്ല തന്റെ സ്വന്ത രക്തത്താൽ തന്നെ ഒരിക്കൽ പരിശുദ്ധ സ്ഥലത്തിലെക്ക (നമുക്ക വെണ്ടി) നിത്യമായുള്ള വീണ്ടെടുപ്പിനെ ലഭിച്ചുകൊണ്ട പ്രവെശിച്ചു* ൧൩ എന്തുകൊണ്ടെന്നാൽ കാളകളുടെയും കൊലാടുകളു

ടെയും രക്തവും അശുദ്ധിയുള്ളവരുടെ മെൽ തളിക്കപ്പെടുന്ന പശു
ക്കിടാവിന്റെ ചാമ്പലും മാംസത്തിന്റെ ശുചീകരണത്തിങ്കൽശു
ദ്ധമാക്കുന്നു എങ്കിൽ* നിത്യാത്മാവു മൂലമായി തന്നെ താൻ കള ൧൪
ങ്കമില്ലാത്തവനായി ദൈവത്തിന്ന ബലി കൊടുത്തവനായ ക്രിസ്തു
വിന്റെ രക്തം നിങ്ങൾ ജീവനുള്ള ദൈവത്തെ സെവിക്കെണ്ടുന്ന
തിന്നായിട്ട നിങ്ങളുടെ മനസ്സാക്ഷിയെ മരണക്രിയകളിൽനിന്ന എ
ത്ര അധികം ശുദ്ധമാക്കും* വിശെഷിച്ചും ഇതിന്നായ്ക്കൊണ്ട അ ൧൫
വൻ ഒന്നാമത്തെ നിയമത്തിലുൾപ്പെട്ട ലംഘനങ്ങളുടെ വീണ്ടെടു
പ്പിന്നായി മരണം മൂലമായിട്ട വിളിക്കപ്പെട്ടവർ നിത്യാവകാശ
ത്തിന്റെ വാഗ്ദത്തത്തെ കൈക്കൊള്ളെണ്ടുന്നതിന്ന പുതിയ നിയ
മത്തിന്റെ മദ്ധ്യസ്ഥൻ ആകുന്നു* എന്തുകൊണ്ടെന്നാൽ മരണ ൧൬
പത്രിക എവിടെയാകുന്നുവൊ അവിടെ പത്രികക്കാരന്റെ മര
ണമുണ്ടാകുവാൻ ആവശ്യമുണ്ട* എന്തുകൊണ്ടെന്നാൽ മനുഷ്യർ ൧൭
മരിച്ചതിന്റെ ശെഷം മരണപത്രിക ബലമുള്ളതാകുന്നു എ
ന്നാൽ പത്രികക്കാരൻ ജീവനൊടിരിക്കുന്ന സമയത്ത അത അ
ശെഷം ബലമില്ലാത്തതാകുന്നു* അതുകൊണ്ട ഒന്നാമത്തെ നി ൧൮
യമം രക്തം കൂടാതെ പ്രതിഷ്ഠിക്കപ്പെട്ടതുമില്ല* എന്തെന്നാൽ ൧൯
മൊശെ ന്യായപ്രമാണത്തിൻ പ്രകാരം സകല കല്പനയെയും സ
കല ജനത്തൊടും പറഞ്ഞതിന്റെ ശെഷം അവൻ പശുവിൻ
കുട്ടികളുടെയും കൊലാടുകളുടെയും രക്തത്തെ വെള്ളത്തൊടും
ചുവന്ന ആട്ടുരൊമത്തൊടും ഹിസ്സൊപ്പിനൊടു കൂടി എടുത്ത പു
സ്തകത്തിന്മെലും സകല ജനത്തിന്മെലും തളിച്ച പറഞ്ഞു* ഇത ൨൦
ദൈവം നിങ്ങൾക്ക കല്പിച്ചിട്ടുള്ള നിയമത്തിലെ രക്തമാകുന്നു*
വിശെഷിച്ചും അപ്രകാരം തന്നെ അവൻ കൂടാരത്തിന്മെലും ദൈ ൨൧
വശുശ്രൂഷയ്ക്കുള്ള സകല പാത്രങ്ങളിന്മെലും രക്തം തളിച്ചു*
ന്യായപ്രമാണത്തിൻ പ്രകാരം മിക്ക വസ്തുക്കളൊക്കയും രക്തം കൊ ൨൨
ണ്ട ശുദ്ധിയാക്കപ്പെടുകയും ചെയ്യുന്നു രക്തചൊരിച്ചൽ കൂടാതെ വി
മൊചനവുമില്ല* അതുകൊണ്ട സ്വൎഗ്ഗങ്ങളിലെ കാൎയ്യങ്ങളുടെ മാതിരി ൨൩
കൾ ഇവയെക്കൊണ്ടും എന്നാൽ സ്വൎഗ്ഗകാൎയ്യങ്ങൾ തന്നെ ഇവയെ
ക്കാൾ നല്ലബലികളെക്കൊണ്ടും ശുദ്ധിയാക്കപ്പെടുന്നത ആവശ്യമായി
രുന്നു* എന്തെന്നാൽ ക്രിസ്തു നെരായുള്ളവയുടെ പ്രതിനിധികളാ ൨൪
കുന്ന കൈവെലയുള്ള പരിശുദ്ധ സ്ഥലങ്ങളിലെക്ക പ്രവെശിച്ചിട്ടി
ല്ല ഇപ്പൊൾ ദൈവത്തിന്റെ സന്നിധാനത്തിൽ നമുക്കുവെണ്ടി
പ്രത്യക്ഷനാകുവാൻ സ്വൎഗ്ഗത്തിലെക്കത്രെ* പ്രധാനാചാൎയ്യൻ ൨൫
മറ്റുള്ളവയുടെ രക്തത്തൊടും കൂടി സംവത്സരം തൊറും പരിശു
ദ്ധസ്ഥലത്തിലെക്ക പ്രവെശിക്കുന്നതുപൊലെ ഇവൻ പലപ്പൊഴും
തന്നെ താൻ ബലികൊടുക്കെണ്ടുന്നതിന്നുമല്ല* അപ്രകാരമാ ൨൬
യാൽ അവൻ ലൊകത്തിന്റെ അടിസ്ഥാനം മുതൽ പലപ്പൊഴും
കഷ്ടമനുഭവിച്ചിട്ടുണ്ടാകെണമല്ലൊ എന്നാൽ ഇപ്പൊൾ ഒരിക്കൽ

ലൊകാവസാനത്തിങ്കൽ അവൻ തന്റെ ബലിയെ കൊണ്ട പാപ
൨൭ ത്തെ നിവാരണം ചെയ്വാനായിട്ട പ്രത്യക്ഷനായി* വിശെഷി
ച്ചും ഒരിക്കൽ മരിക്കുന്നതും അതിന്റെ ശെഷം വിധിയും എത
൨൮ പ്രകാരം മനുഷ്യൎക്ക നിയമിക്കപ്പെട്ടിരിക്കുന്നവൊ* അപ്രകാ
രം തന്നെ ക്രിസ്തുവും പലരുടെയും പാപങ്ങളെ വഹിപ്പാൻ ഒരി
ക്കൽ ബലി നൽകപ്പെട്ടു അവനെ നൊക്കി കാക്കുന്നവൎക്ക രക്ഷയ്ക്കാ
യി അവൻ പാപം കൂടാതെ രണ്ടാം പ്രാവശ്യം പ്രത്യക്ഷനാക
യും ചെയ്യു*

## ൧൦ അദ്ധ്യായം

൧ ന്യായപ്രമാണത്തിലെ ബലികളുടെ ക്ഷീണത.—൧൦ ക്രിസ്തുവി
ന്റെ ശരീരം ഒരിക്കൽ നൽകപ്പെട്ടതിന്റെ ബലി,—൧൭
പാപങ്ങളെ എന്നെക്കും നീക്കിയിരിക്കുന്ന എന്നുള്ളത.

എന്നാൽ വരുവാനുള്ള നന്മകളുടെ ഒരു നിഴലല്ലാതെ കാൎയ്യ
ങ്ങളുടെ സാക്ഷാൽ പ്രതിമയില്ലായ്കകൊണ്ട ന്യായപ്രമാണത്തിന്ന
തങ്ങൾ എപ്പൊഴും സംവത്സരം തൊറും കഴിച്ചിട്ടുള്ള ബലികളെ
കൊണ്ട അടുത്തുവരുന്നവരെ ഒരു നാളും പൂൎണ്ണന്മാരാക്കുവാൻ ക
൨ ഴികയില്ല* അപ്രകാരമായാൽ അവ കഴിക്കപ്പെടുന്നത നിന്നു
പൊകയില്ലയൊ അതെന്തുകൊണ്ടെന്നാൽ ആരാധനക്കാർ ഒരി
ക്കൽ ശുദ്ധീകരിക്കപ്പെട്ടതിന്റെ ശെഷം അവൎക്ക പിന്നെ പാപ
൩ ങ്ങളുടെ മനൊബൊധമുണ്ടാകുന്നതായിരുന്നില്ല* എങ്കിലും ആബ
ലികളിൽ സംവത്സരം തൊറും വീണ്ടും പാപങ്ങളുടെ ഒര ഓൎമ്മ ഉ
൪ ണ്ട* എന്തെന്നാൽ കാളകളുടെയും കൊലാടുകളുടെയും രക്തം
൫ പാപങ്ങളെ നീക്കി കളവാൻ കഴിയുന്നതല്ല* അതുകൊണ്ട അ
വൻ ലൊകത്തിലെക്ക വരുമ്പൊൾ പറയുന്നു ബലിയെയും വഴിപാ
ടിനെയും നീ ഇഛ്ശിച്ചില്ല എന്നാൽ നീ ഒരു ദെഹത്തെ എനിക്ക ഒ
൬ രുക്കീട്ടുണ്ട* ഹൊമങ്ങളിലും പാപത്തിന്ന വെണ്ടിയുള്ള ബലികളി
൭ ലും നിനക്ക ഇഷ്ടമുണ്ടായിട്ടില്ല* അപ്പൊൾ ഞാൻ പറഞ്ഞു (പുസ്ത
കത്തിലെ കാണ്ഡത്തിൽ എന്നെ കുറിച്ച എഴുതിയിരിക്കുന്നു)കണ്ടാ
൮ ലും ദൈവമെ ഞാൻ നിന്റെ ഇഷ്ടത്തെ ചെയ്വാൻ വരുന്നു*മെൽ
(ന്യായപ്രമാണപ്രകാരം കഴിക്കപ്പെടുന്നവയായുള്ള) ബലിയെയും
വഴിപാടിനെയും ഹൊമങ്ങളെയും പാപത്തിന്ന വെണ്ടിയുള്ളബലി
കളെയും നീഇഛ്ശിച്ചിട്ടുമില്ല അവയിൽ നിനക്ക ഇഷ്ടമുണ്ടായിട്ടുമില്ലഎ
൯ ന്ന പറഞ്ഞാറെ* അതിന്റെ ശെഷം അവൻ പറഞ്ഞു കണ്ടാലും
ദൈവമെ ഞാൻ നിന്റെ ഇഷ്ടത്തെ ചെയ്വാൻ വരുന്നു അവൻ ര
ണ്ടാമത്തെതിനെ സ്ഥിരാവരുത്തുവാനായിട്ട ഒന്നാമത്തെതിനെ നീ
൧൦ ക്കികളയുന്നു* ഈ ഇഷ്ടത്താൽ യെശു ക്രിസ്തുവിന്റെ ശരീരം ഒരി
ക്കൽ ബലി കഴിക്കപ്പെടുന്നതിനാൽ നാം ശുദ്ധമാക്കപ്പെട്ടവരാകു
൧൧ ന്നു* പിന്നെ ഓരൊര ആചാൎയ്യൻ ദിനം പ്രതിയും ശുശ്രൂഷ

ചെയ്തുകൊണ്ടും പാപങ്ങളെ ഒരു നാളും നീക്കികളവാൻ വഹിയാ
ത്ത ബലികളെ പലപ്പൊഴും കഴിച്ചുകൊണ്ടും നില്ക്കുന്നു* ൧൨ എ
ന്നാൽ ഇവൻ താൻ പാപങ്ങൾക്കുവെണ്ടി ഒരു ബലിയെ കഴിച്ച
തിന്റെ ശെഷം എന്നെന്നെക്കും ദൈവത്തിന്റെ വലത്തു ഭാഗ
ത്തിങ്കൽ ഇരുന്നു* ൧൩ അന്നു മുതൽ തന്റെ ശത്രുക്കൾ തന്റെ
പാദപീഠമാക്കപ്പെടുവൊളത്തിന്നു കാത്തുകൊണ്ടിരിക്കുന്നു* ൧൪ എ
ന്തുകൊണ്ടെന്നാൽ ഒരു ബലിയാൽ അവൻ പരിശുദ്ധമാക്കപ്പെട്ടു
ന്നവരെ എന്നെക്കും പൂൎണ്ണന്മാരാക്കിയിരിക്കുന്നു* ൧൫ അതിന്നു പ
രിശുദ്ധാത്മാവും നമുക്കു ഒരു സാക്ഷിയാകുന്നു എന്തെന്നാൽ അ
വൻ മുമ്പെ പറഞ്ഞതിന്റെ ശെഷമായി* ൧൬ ആ ദിവസങ്ങളുടെ
ശെഷം ഞാൻ അവരൊടു ചെയ്വാൻ ഭാവിക്കുന്ന നിയമം ഇ
താകുന്നു എന്നു കൎത്താവു പറയുന്നു ഞാൻ എന്റെ ന്യായപ്രമാ
ണങ്ങളെ അവരുടെ ഹൃദയങ്ങളിലെക്കു ആക്കി അവയെ അവരു
ടെ മനസ്സുകളിൽ എഴുതും* ൧൭ അവരുടെ പാപങ്ങളെയും അവരു
ടെ അകൃത്യങ്ങളെയും ഇനി ഞാൻ ഓൎക്കയുമില്ല* ൧൮ എന്നാൽ ഇവ
യുടെ മൊചനം എവിടെയാകുന്നുവൊ അവിടെ ഇനി പാപത്തി
ന്നു വെണ്ടി ഒരു ബലിയുമില്ല* ൧൯ അതുകൊണ്ടു സഹൊദരന്മാരെ
യെശു ക്രിസ്തുവിന്റെ രക്തം മൂലം മഹാ ശുദ്ധസ്ഥലത്തിലെക്കു*
൨൦ അവന്റെ ജഡമെന്ന പൊരുളായുള്ള തിരശ്ശീലയാൽ അവൻ ന
മുക്കു പ്രതിഷ്ഠപ്പെടുത്തിയ പുതിയതും ജീവനുള്ളതുമാകുന്ന വഴി
യായി പ്രവെശിപ്പാൻ നമുക്കു ധൈൎയ്യമുണ്ടാകകൊണ്ടും* ൨൧ ദൈവ
ത്തിന്റെ ഭവനത്തിന്മെൽ ഒരു പ്രധാനാചാൎയ്യനുണ്ടാകകൊണ്ടും*
൨൨ നമ്മുടെ ഹൃദയങ്ങൾ ദുൎമ്മനസ്സാക്ഷിയിൽനിന്നു തളിക്കപ്പെട്ടുകയും
നമ്മുടെ ശരീരം ശുദ്ധ ജലംകൊണ്ടു കഴുകപ്പെട്ടുകയും ചെയ്തുകൊ
ണ്ടു നാം സത്യമുള്ള ഹൃദയത്തൊടെ വിശ്വാസത്തിന്റെ പൂൎണ്ണനി
ശ്ചയത്തിൽ അടുക്കൽ ചെല്ലെണം* ൨൩ നാം ചഞ്ചലം കൂടാതെ ന
മ്മുടെ ആശാബന്ധത്തിന്റെ അനുസരണ വാക്കിനെ മുറുക പി
ടിക്കെണം (എന്തെന്നാൽ വാഗ്ദത്തം ചെയ്തുവൻ വിശ്വാസമുള്ളവ
നാകുന്നു)* ൨൪ സ്നെഹത്തിന്നും നല്ല പ്രവൃത്തികൾക്കും ഉത്സാഹിപ്പി
ക്കുന്നതിന്നു നാം തമ്മിൽ തമ്മിൽ വിചാരിച്ചുകൊള്ളെണം* ൨൫ നാം
ഒന്നിച്ചു കൂടുന്നതിനെ ചിലൎക്കുള്ള മൎയ്യാദപ്രകാരം ഉപെക്ഷിക്കാ
തെ നാൾ സമീപിക്കുന്നതിനെ എത്ര അധികമായി കാണുന്നു
വൊ അത്രയും അധികം തമ്മിൽ തമ്മിൽ ബുദ്ധി ഉപദെശിക്കെ
ണം* ൨൬ എന്തെന്നാൽ നാം സത്യത്തിന്റെ അറിവിനെ പ്രാപി
ച്ചതിന്റെ ശെഷം മനസ്സൊടെ പാപം ചെയ്യുന്നു എങ്കിൽ ഇനി
പാപങ്ങൾക്കുവെണ്ടി ഒരു ബലിയും ശെഷിച്ചിരിക്കുന്നില്ല* ൨൭ ന്യാ
യവിധിക്കും പ്രതിയൊഗികളെ ഭക്ഷിച്ചുകളവാൻ ഇരിക്കുന്ന അ
ഗ്നിയുള്ള ഓരംഷ്ട്യയ്ക്കും ഭയങ്കരമായുള്ള കാത്തിരിപ്പു മാത്രമെയുള്ളു*
മൊശെയുടെ ന്യായപ്രമാണത്തെ നിരസിച്ചവൻ കരുണ കൂടാ ൨൮

൨൯ തെ രണ്ടു മൂന്നു സാക്ഷികളാൽ മരിച്ചുവല്ലോ* ദൈവത്തിന്റെ പുത്രനെ ചവിട്ടി കളകയും താൻ എതിനാൽ ശുദ്ധമാക്കപ്പെട്ടുവൊ ആ നിയമത്തിന്റെ രക്തത്തെ ശുദ്ധമില്ലാത്ത വസ്തുവെന്നു നിരൂപിക്കയും കൃപയുടെ ആത്മാവിനെ നിന്ദിക്കയും ചെയ്യുവൻ എത്രയും അതികഠിനമുള്ള ശിക്ഷെക്കു യൊഗ്യനായി വിചാരിക്കപ്പെട്ടുവ
൩൦ നാകുമെന്നു നിങ്ങൾ നിരൂപിക്കുന്നു* എന്തുകൊണ്ടെന്നാൽ പ്രതിക്രിയ എന്റെതാകുന്നു ഞാൻ പകരം വീട്ടുമെന്നു കൎത്താവ പറയുന്നു എന്നും പിന്നെയും കൎത്താവ തന്റെ ജനത്തൊടു ന്യായം വിസ്തരിക്കും എന്നും പറഞ്ഞവനെ നാം അറിയുന്നു* ജീ
൩൧ വനുള്ള ദൈവത്തിന്റെ കൈകളിൽ വീഴുന്നത ഭയങ്കരമാകുന്നു*
൩൨ എന്നാൽ നിങ്ങൾ വെളിച്ചമാക്കപ്പെട്ടാറെ കഷ്ടങ്ങളുടെ മഹാ പൊരിനെ സഹിച്ച മുമ്പിലത്തെ ദിവസങ്ങളെ ഓൎത്തുകൊൾവിൻ*
൩൩ ഒരു ഭാഗത്തിൽ നിന്ദകളാലും ഉപദ്രവങ്ങളാലും നിങ്ങൾ കൌതുക കാഴ്ചക്കാക്കപ്പെട്ടവരായിരുന്നുവല്ലൊ ഒരു ഭാഗത്തിലും നിങ്ങൾ ഇപ്രകാരം നടത്തപ്പെട്ടവരുടെ ഓഹരിക്കാരായി തീൎന്നിരുന്നുവ
൩൪ ല്ലൊ* എന്തെന്നാൽ എന്റെ ബന്ധനങ്ങളിൽ നിങ്ങൾ കൂടി പരിതാപപ്പെട്ടു സ്വൎഗ്ഗത്തിൽ എററവും നല്ലതായും നിലനില്ക്കുന്നതായുമുള്ള സമ്പത്ത നിങ്ങൾക്കുണ്ട എന്നു നിങ്ങളിൽ തന്നെ അറികകൊണ്ട നിങ്ങൾക്കുള്ള വസ്തുക്കളുടെ അപഹാരത്തെ സന്തൊഷത്തൊടെ
൩൫ എററു* അതുകൊണ്ട വളരെ പ്രതിഫലമുണ്ടാകുന്നതായുള്ള നി
൩൬ ങ്ങളുടെ ധൈൎയ്യത്തെ തള്ളിക്കളയരുത* എന്തുകൊണ്ടെന്നാൽ നിങ്ങൾ ദൈവത്തിന്റെ ഹിതത്തെ ചെയ്തു തീൎന്നിട്ട വാഗ്ദത്തത്തെ പ്രാപിക്കെണ്ടുന്നതിന്നായിട്ട നിങ്ങൾക്ക ക്ഷമകൊണ്ട ആവ
൩൭ ശ്യമുണ്ട* എന്തെന്നാൽ ഇനി ഒര അല്പകാലവും വരുന്നവനും വ
൩൮ രും താമസിക്കയുമില്ല* എന്നാൽ നീതിമാൻ വിശ്വാസത്താൽ ജീവിക്കും എങ്കിലും അവൻ പിൻ വാങ്ങുന്നു എങ്കിൽ അവങ്കൽ
൩൯ എന്റെ ആത്മാവിന്ന ഇഷ്ടമുണ്ടാകയില്ല* എന്നാൽ നാം നാശത്തിന്ന പിൻ വാങ്ങുന്നവരിലുള്ളവരല്ല ആത്മരക്ഷെക്കു വിശ്വസിക്കുന്നവരിലുള്ളവരത്രെ ആകുന്നത

## ൧൧ അദ്ധ്യായം

൧ വിശ്വാസം ഇന്നതാകുന്നു എന്നുള്ളത.—൬ വിശ്വാസം കൂടാതെ നമുക്ക ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴികയില്ല എന്നുള്ളത. —൭ വിശ്വാസത്തിന്റെ ഫലങ്ങൾ.

എന്നാൽ വിശ്വാസം ഇച്ഛിക്കപ്പെട്ട കാൎയ്യങ്ങളുടെ നിശ്ചയവും
൨ കാണപ്പെടാത്ത കാൎയ്യങ്ങളുടെ സാക്ഷിബൊധവും ആകുന്നു* അ
൩ തിനാലല്ലൊ മൂപ്പന്മാൎക്ക ഒരു നല്ല യശസ്സ ലഭിച്ചത* വിശ്വാസത്താൽ നാം ദൈവത്തിന്റെ വാക്കിനാൽ ലൊകങ്ങൾ ഉണ്ടാക്കപ്പെട്ടുതുകൊണ്ട കാണപ്പെടുന്ന കാൎയ്യങ്ങൾ പ്രത്യക്ഷമായിരിക്കുന്ന കാ

ൎയ്യങ്ങളിൽനിന്ന ഉണ്ടാക്കപ്പെട്ടില്ല എന്ന തിരിച്ചറിയുന്നു* വിശ്വാ ൪
സത്താൽ ഹബെൽ കായിനെക്കാളും എറെറവും ശ്രെഷ്ഠമുള്ള ബലി
യെ ദൈവത്തിന്ന കഴിച്ചു അതിനാൽ അവന്ന ദൈവം അവ
ന്റെ ദാനങ്ങൾക്ക സാക്ഷി കൊടുത്തുകൊണ്ട നീതിമാനെന്ന സാ
ക്ഷി ലഭിച്ചു അതിനാൽ അവൻ മരിച്ചിട്ട ഇനി പറകയും ചെയ്യു
ന്നു* വിശ്വാസത്താൽ ഹനൊവ മരണത്തെ കാണാതെ ഇരി ൫
പ്പാൻ മാററികൊള്ളപ്പെട്ടു ദൈവം അവനെ മാററികൊണ്ടതി
നാൽ അവൻ കണ്ടെത്തപ്പെട്ടില്ല എന്തുകൊണ്ടെന്നാൽ അവന്റെ
മാററത്തിന്ന മുമ്പെ അവൻ ദൈവത്തെ പ്രസാദിപ്പിച്ചു എന്ന
അവൻ സാക്ഷി പ്രാപിച്ചു* എന്നാൽ വിശ്വാസം കൂടാതെ ൬
(ദൈവത്തെ) പ്രസാദിപ്പിപ്പാൻ കഴിയുന്നതല്ല എന്തുകൊണ്ടെ
ന്നാൽ ദൈവത്തിന്റെ അടുക്കൽ വരുന്നവൻ അവനുണ്ടെന്നും അ
വൻ തന്നെ താല്പൎയ്യത്തൊടെ അന്വെഷിക്കുന്നവൎക്ക സമ്മാനം
നൽകുന്നവനെന്നും വിശ്വസിക്കെണ്ടിയവനാകുന്നു* വിശ്വാസ ൭
ത്താൽ നൊഹ ഇനി കാണപ്പെടാത്ത കാൎയ്യങ്ങളെ കുറിച്ചു തനി
ക്ക ദൈവനിയൊഗമുണ്ടായതുകൊണ്ട ഭയപ്പെട്ട തന്റെ ഭവനത്തി
ന്റെ രക്ഷക്കായ്ക്കൊണ്ട ഒരു പെട്ടകം തീൎത്തു അതിനാൽ അവൻ
ലൊകത്തെ ശിക്ഷയ്ക്കു വിധിച്ചു വിശ്വാസത്താലുള്ള നീതിക്ക അ
വകാശിയായി തീരുകയും ചെയ്തു* വിശ്വാസത്താൽ അബ്രഹാം ൮
പിന്നെ തനിക്ക അവകാശമായി ലഭിപ്പാനുള്ള സ്ഥലത്തിലെക്ക പു
റപ്പെട്ടുപൊകുവാൻ വിളിക്കപ്പെട്ടതുകൊണ്ട അനുസരിച്ചു താൻ ഇ
ന്നെടത്തെക്ക പൊകുന്നു എന്ന അറിയാതെ പുറപ്പെട്ടുപൊകയും
ചെയ്തു* വിശ്വാസത്താൽ അവൻ വാഗ്ദത്തം ചെയ്യപ്പെട്ട ദെ ൯
ശത്തിൽ ഒരു പരദെശത്തിൽ എന്നപൊലെ പാൎത്ത ആ വാഗ്ദ
ത്തത്തിന അവനൊടു കൂട അവകാശികളായ ഇസ്സാക്കിനൊടും
യാക്കൊബിനൊടും കൂടി കൂടാരങ്ങളിൽ വസിച്ചുകൊണ്ട ഇരുന്നു*
എന്തുകൊണ്ടെന്നാൽ അടിസ്ഥാനങ്ങളുള്ളൊരു പട്ടണത്തിന്നായി ൧൦
അവൻ കാത്തിരുന്നു അതിന്റെ നിൎമ്മാതാവും ഉണ്ടാക്കുന്നവനും
ദൈവമാകുന്നു* വിശ്വാസത്താൽ സാറാ എന്നവളും താൻ സ ൧൧
ന്തതി ഉത്ഭവിപ്പിക്കുന്നതിന ശക്തിയെ പ്രാപിച്ചു പ്രായം ചെന്ന
കഴിഞ്ഞാറെ ഒരു പുത്രനെ പ്രസവിച്ചു അതെന്തുകൊണ്ടെന്നാൽ
വാഗ്ദത്തം ചെയ്തവനെ വിശ്വാസമുള്ളവനെന്ന അവൾ നിരൂപി
ച്ചു* ആയതുകൊണ്ട ഒരുത്തങ്കൽനിന്ന മരിച്ചവനെപൊലെ ഉ ൧൨
ള്ളവങ്കൽനിന്നും തന്നെ സംഘത്തിൽ ആകാശത്തിലുള്ള നക്ഷത്ര
ങ്ങൾ പൊലെയും സംഖ്യയില്ലാത്ത സമുദ്രക്കരയിലെ മണൽ പൊ
ലെയും (സന്തതി) ജനിക്കയും ചെയ്തു* ഇവർ ഒക്കയും വാഗ്ദത്ത ൧൩
ങ്ങളെ പ്രാപിക്കാതെ ദൂരത്തിങ്കൽ വെച്ച അവയെ കാണുകയും
അവയിൽ നിശ്ചയമുണ്ടാകയും അവയെ ആലിംഗനം ചെയ്കയും ത
ങ്ങൾ ഭൂമിയിൽ അന്യന്മാരും പരദെശികളുമാകുന്നു എന്ന അറി

൧൪ യിക്കയും ചെയ്തുകൊണ്ട വിശ്വാസത്തൊടു മരിക്കയും ചെയ്തു* എ
ന്തുകൊണ്ടെന്നാൽ ഇപ്രകാരമുള്ള കാൎയ്യങ്ങളെ പറയുന്നവർ തങ്ങൾ
ഒരു നാടിനെ അപെക്ഷിക്കുന്നു എന്ന പ്രസിദ്ധപ്പെടുത്തുന്നു*
൧൫ വിശെഷിച്ചും അവർ വിട്ടുപൊന്നിട്ടുള്ള (ദെശത്തെ) നിരൂപി
ച്ചിരുന്നു എൻവരികിൽ തിരികെ പൊകുന്നതിന്ന അവൎക്ക സമ
൧൬ യമുണ്ടാകുമായിരുന്നു സത്യം* എന്നാൽ ഇപ്പൊൾ അവർ എ
റ്റവും നല്ലൊരു നാടിനെ ഒരു പരമദെശത്തെ തന്നെ ആഗ്രഹി
ക്കുന്നു ആയതുകൊണ്ട ദൈവം അവരുടെ ദൈവമെന്ന പറയപ്പെ
ടുവാൻ ലജ്ജപ്പെടുന്നില്ല എന്തുകൊണ്ടെന്നാൽ അവൻ അവൎക്ക ഒ
൧൭ രു പട്ടണത്തെ ഒരുക്കിയിരിക്കുന്നു* വിശ്വാസത്താൽ അബ്ര
ഹാം താൻ പരീക്ഷിക്കപ്പെട്ടപ്പൊൾ ഇസ്സാക്കിനെ ബലിയായി
൧൮ നൽകി* ഇസ്സാക്കിങ്കൽ നിന്റെ സന്തതി വിളിക്കപ്പെടും എന്ന
ആരെ കുറിച്ച കല്പിക്കപ്പെട്ടിരുന്നുവൊ തനിക്കുള്ള എകജാതനായ
(പുത്രനെ) വാഗ്ദത്തങ്ങളെ പ്രാപിച്ചവൻ ബലിയായി നൽകി*
൧൯ മരിച്ചവരിൽനിന്നും അവനെ ഉയിൎത്തെഴുനീല്പിപ്പാൻ ദൈവം
ശക്തിയുള്ളവൻ എന്ന വിചാരിച്ചു അവിടെനിന്നും അവൻ അ
൨൦ വനെ ഒരു സാദൃശ്യത്തിൽ പരിഗ്രഹിച്ചു* വിശ്വാസത്താൽ ഇ
സ്സാക്ക യാക്കൊബിനെയും എശാവെയും വരുവാനുള്ള കാൎയ്യങ്ങളെ
൨൧ കുറിച്ച അനുഗ്രഹിച്ചു* വിശ്വാസത്താൽ യാക്കൊബ താൻ മരി
ക്കുമ്പൊൾ യൊസെഫിന്റെ പുത്രന്മാരിൽ ഓരൊരുത്തനെ അ
നുഗ്രഹിച്ച തന്റെ വടിയുടെ അറ്റത്തിന്മെൽ (ചാരി) വന്ദിക്ക
൨൨ യും ചെയ്തു* വിശ്വാസത്താൽ യൊസെഫ താൻ മരിക്കുമ്പൊൾ
ഇസ്രാഎൽ പുത്രന്മാരുടെ പുറപ്പാടിനെ കുറിച്ച ഓൎമ്മപ്പെടുത്തി
൨൩ തന്റെ അസ്ഥികളെ കുറിച്ച കല്പന കൊടുക്കയും ചെയ്തു* വി
ശ്വാസത്താൽ മൊശെ ജനിച്ചപ്പൊൾ അവന്റെ മാതാപിതാക്ക
ന്മാരാൽ മൂന്ന മാസം ഒളിപ്പിക്കപ്പെട്ടവനായിരുന്നു അതെന്തുകൊ
ണ്ടെന്നാൽ അവൻ സൌന്ദൎയ്യമുള്ള പൈതൽ എന്ന അവർ കണ്ടു
൨൪ രാജാവിന്റെ കല്പനയെ ഭയപ്പെട്ടതുമില്ല* വിശ്വാസത്താൽ
മൊശെ താൻ പ്രാപ്തനായപ്പൊൾ പറൊവിന്റെ പുത്രിയുടെ പു
൨൫ ത്രൻ എന്ന ചൊല്ലപ്പെടുന്നതിനെ നിരസിച്ചു* പാപത്തിന്റെ
അനിത്യമുള്ള അനുഭവമുണ്ടാകുന്നതിനെക്കാൾ ദൈവത്തിന്റെജന
ത്തൊടു കൂടി കഷ്ടം അനുഭവിക്കുന്നതിനെ തന്നെ തിരഞ്ഞെടുത്തു*
൨൬ എജിപ്തിലുള്ള നിക്ഷെപങ്ങളെക്കാളും ക്രിസ്തുവിന്റെ നിന്ദയെ
അധികം സമ്പത്ത എന്ന നിരൂപിച്ചുകൊണ്ട ഇരുന്നു എന്തുകൊ
൨൭ ണ്ടെന്നാൽ പ്രതിഫലത്തിങ്കൽ അവൻ നൊക്കിയിരുന്നു* വി
ശ്വാസത്താൽ അവൻ രാജാവിന്റെ ക്രൊധത്തെ ഭയപ്പെടാതെ
എജിപ്തിനെ വിട്ടു വന്നു എന്തുകൊണ്ടെന്നാൽ കാണപ്പെടാത്തവ
൨൮ നെ കാണുന്നതുപൊലെ അവൻ ഉറപ്പായി നിന്നു* വിശ്വാസ
ത്താൽ അവൻ കടിഞ്ഞൂൽ ജനിച്ചവരെ സംഹരിക്കുന്നവൻ അ

വരെ തൊടാതെ ഇരിപ്പാനായിട്ട പെസഹായെയും രക്തം തളി
ക്കുന്നതിനെയും കഴിക്കയും ചെയ്തു* വിശ്വാസത്താൽ അവർ ചെ ൨൯
ങ്കടലിൽകൂടി ഉണങ്ങിയ (ഭൂമിയിൽ കൂടി) എന്നപൊലെ കട
ന്നപൊയി ആയതിനെ എജിപ്തിക്കാർ ചെയ്വാൻ പരീക്ഷിച്ചിട്ട
മുങ്ങിപൊകയും ചെയ്തു* വിശ്വാസത്താൽ യെറിഹൊവിന്റെ ൩൦
മതിലുകൾ എഴു ദിവസങ്ങൾ ചുററും വളയപ്പെട്ടാറെ വീണപൊ
യി* വിശ്വാസത്താൽ രാഹാബ എന്ന വെശ്യാസ്ത്രീ ചാരന്മാരെ ൩൧
സമാധാനത്തൊടെ കൈക്കൊണ്ടിട്ട അവിശ്വാസികളൊടു കൂട ന
ശിച്ചു പൊയില്ല* ഇനി ഞാൻ എന്ത പറയും ഞാൻ ഗിദെ ൩൨
യൊന്റെയും ബാറാക്കിന്റെയും ശിംശൊന്റെയും യെഫ്തായുടെ
യും ദാവീദിന്റെയും ശമുവെലിന്റെയും ദീർഘദർശിമാരുടെയും വ
സ്തുതകളെ വിവരപ്പെടുത്തുവാൻ പൊയാൽ എനിക്ക കാലം കുറ
യുമല്ലൊ* ഇവർ വിശ്വാസത്താൽ രാജ്യങ്ങളെ ജയിച്ചു നീതി ൩൩
യെ നടത്തി വാഗ്ദത്തങ്ങളെ പ്രാപിച്ചു സിംഹങ്ങളുടെ വായകളെ
അടെച്ചു* അഗ്നിയുടെ ബലത്തെ കെടുത്തി വാളിന്റെ മൂർച്ച ൩൪
യിൽനിന്ന തെറ്റി ശക്തിഹീനതയിൽനിന്ന ശക്തിപ്പെട്ടു യുദ്ധ
ത്തിൽ ശക്തിമാന്മാരായിതീൎന്ന അന്യന്മാരുടെ പടസൈന്യങ്ങളെ
അവജയപ്പെടുത്തി* സ്ത്രീകൾ തങ്ങളുടെ മരിച്ചവരെ പിന്നെ ൩൫
യും ഉയിൎത്തെഴുനീററവരായി പരിഗ്രഹിച്ചു മററു ചിലരും ത
ങ്ങൾ എററവും നന്നായിട്ടുള്ളൊര ഉയിൎപ്പിനെ അനുഭവിക്കെണ്ടു
ന്നതിന്ന രക്ഷയെ സ്വീകരിക്കാതെ ദണ്ഡിക്കപ്പെട്ടു* മററ ചില ൩൬
രും മഹാ നിന്ദകളുടെയും കുരടാവുകൊണ്ടുള്ള അടികളുടെയും അ
ത്രയുമല്ല ബന്ധനങ്ങളുടെയും കാവലുകളുടെയും പരിക്ഷയെ അനു
ഭവിച്ചു* കല്ലെറുകൊണ്ടു വാളിനാൽ അറുക്കപ്പെട്ടു പരീക്ഷിക്ക ൩൭
പ്പെട്ടു വാളിനാൽ കൊല്ലപ്പെട്ടു ആട്ടിൻ തൊൽകളെയും കൊലാടു
കളിൻ തൊൽകളെയും പുതെച്ചുകൊണ്ട സഞ്ചരിച്ചു മുട്ടുള്ളവരാ
യി ഉപദ്രവപ്പെട്ടവരായി കഷ്ടപ്പെട്ടവരായിരുന്നു* (അവൎക്ക ൩൮
ലൊകം യൊഗ്യമായിരുന്നില്ല) അവർ വനങ്ങളിലും പൎവതങ്ങളി
ലും ഗുഹകളിലും ഭൂമിയുടെ ഗഹ്വരങ്ങളിലും വലഞ്ഞ നടന്നു* വി ൩൯
ശെഷിച്ചും ഇവരെല്ലാവരും വിശ്വാസത്താൽ ഒരു നല്ല യശസ്സി
നെ ലഭിച്ചവാഗ്ദത്തത്തെ പ്രാപിച്ചില്ല* എന്തുകൊണ്ടെന്നാൽ ൪൦
അവർ നമ്മെ കൂടാതെ പരിപൂൎണ്ണതപ്പെടാതെ ഇരിപ്പാനായിട്ട
ദൈവം നമുക്ക വെണ്ടി എററവും നന്നായിട്ടുള്ളൊരു കാൎയ്യത്തെ
മുൻവിചാരിച്ചിരിക്കുന്നു*

## ൧൨. അദ്ധ്യായം

൧ ഇടവിടാതെയുള്ള വിശ്വാസത്തിന്നും ക്ഷമയ്ക്കും ശുദ്ധിക്കുമാ
യിട്ട ഒരു ബുദ്ധി ഉപദെശം.—൧൮ പഴയതിനെക്കാളും
പുതിയ നിയമം നന്ന എന്നുള്ളത.

ആയതുകൊണ്ട നാമും സാക്ഷികളുടെ ഇത്ര വലിയ മെഘത്താൽ

ചുററപ്പെട്ടിരിക്കുന്നതുകൊണ്ട നാം സകല ഭാരത്തെയും നമ്മെ ന
ന്നായി ചുററി ഞെരുക്കുന്ന പാപത്തെയും നീക്കി കളഞ്ഞ നമു
ക്ക മുമ്പെ വെക്കപ്പെട്ടിരിക്കുന്ന ഓട്ടത്തെ ക്ഷമയൊടും കൂടി ഓടി
൨ വിശ്വാസത്തെ ആരംഭിക്കുന്നവനായും നിവൃത്തി വരുത്തുന്നവ
നായുമുള്ള യെശുവിങ്കലെക്ക നൊക്കികൊണ്ടിരിക്കണം അവൻ ത
നിക്ക മുമ്പാക വെക്കപ്പെട്ട സന്തൊഷത്തിന്നായിട്ട ലജ്ജയെ വെ
റുത്ത കുരിശിനെ സഹിക്കയും ദൈവത്തിൻെറ സിംഹാസനത്തി
൩ ൻെറ വലത്തുഭാഗത്തിൽ ഇരിക്കയും ചെയ്തു* എന്തെന്നാൽ നി
ങ്ങൾ നിങ്ങളുടെ മനസ്സുകളിൽ ആലസ്യപ്പെട്ട ക്ഷീണപ്പെടാതെ ഇ
രിപ്പാനായിട്ട പാപികളിൽനിന്ന ഇപ്രകാരമുള്ള ദുസ്സഹങ്ങൾ ത
൪ ൻെറ നെരെ ഉണ്ടായതിനെ സഹിച്ചവനെ വിചാരിപ്പിൻ* നി
ങ്ങൾ ഇനിരക്തത്തൊളംപാപത്തിൻെറ നെരെപൊരുതികൊണ്ട
൫ എതൃത്തു നിന്നിട്ടില്ല* വിശെഷിച്ചും പുത്രന്മാരൊട എന്നപൊലെ
നിങ്ങളൊട പറയുന്ന ഉപദെശവാക്യത്തെ നിങ്ങൾ മറന്നിരിക്കു
ന്നു എൻെറ പുത്ര കൎത്താവ ചെയ്യുന്ന ശിക്ഷയെ അല്പമായി വി
ചാരിക്കരുത നീ അവനാൽ ശാസിക്കപ്പെട്ടിരിക്കുമ്പൊൾ ആലസ്യ
൬ പ്പെട്ടുകയുമരുത* എന്തുകൊണ്ടെന്നാൽ കൎത്താവ താൻ സ്നെഹിക്കു
ന്നവനെ ശിക്ഷിക്കയും താൻ കൈക്കൊള്ളുന്ന പുത്രനെ ഒക്കയും
൭ അടിക്കയും ചെയ്യുന്നു* നിങ്ങൾ ശിക്ഷയെ സഹിച്ചാൽ ദൈവം
നിങ്ങളൊട പുത്രന്മാരൊട എന്നപൊലെ പെരുമാറുന്നു എന്തു
൮ കൊണ്ടെന്നാൽ പിതാവ ശിക്ഷിക്കാത്ത പുത്രൻ എവനുള്ളു* എ
ല്ലാവരും ഓഹരിക്കാരായിരിക്കുന്ന ശിക്ഷ കൂടാതെ ഇരിക്കുന്നു
൯ എങ്കിൽ നിങ്ങൾ കൌലടെയന്മാരാകുന്നു പുത്രന്മാരല്ല* വിശെ
ഷിച്ചും നമ്മെ ശിക്ഷിച്ചവരായി നമ്മുടെ ജഡത്തിൻെറ പിതാ
ക്കന്മാർ നമുക്കുണ്ടായിട്ടുണ്ട അവരെ നാം വണങ്ങുകയും ചെയ്തു നാം
ആത്മാക്കളുടെ പിതാവിന എററവും അധികം അനുസരിച്ചിരി
൧൦ ക്കയും ജീവിക്കയും ചെയ്യെണ്ടായൊ* എന്തുകൊണ്ടെന്നാൽ അ
വർ കുറെ ദിവസങ്ങൾക്ക തങ്ങൾക്ക ബൊധിച്ചപ്രകാരം (നമ്മെ)
ശിക്ഷിച്ചു സത്യം ഇവൻ നാം അവൻെറ ശുദ്ധിക്ക ഓഹരിക്കാരാ
൧൧ കെണ്ടുന്നതിന്ന നമ്മുടെ പ്രയൊജനത്തിന്നായിട്ട അത്രെ* എ
ന്നാൽ ശിക്ഷ ഒക്കയും തൽക്കാലത്തെക്ക സന്തൊഷമായിട്ടുള്ളത
ല്ല ദുഃഖമായിട്ടുള്ളതത്രെ എന്ന കാണുന്നു എങ്കിലും പിന്നത്തെ
തിൽ അതിനാൽ അഭ്യസിക്കപ്പെട്ടവൎക്ക അത നീതിയുടെ സമാ
൧൨ ധാന ഫലത്തെ തരുന്നു* ആയതുകൊണ്ട ക്ഷീണിച്ചു പൊയ
കൈകളെയും തളൎന്നു പൊയ മുഴങ്കാലുകളെയും പിന്നെയും ഉയ
൧൩ ൎത്തുവിൻ* മുടന്തായിരിക്കുന്നത വഴി തെറ്റിപ്പൊകാതെ
അത വിശെഷാൽ സ്വസ്ഥമാകെണ്ടുന്നതിന്ന നിങ്ങളുടെ പാദങ്ങൾ
൧൪ ക്ക നെരെയുള്ള വഴികളെ ഉണ്ടാക്കുകയും ചെയ്വിൻ* എല്ലാവ
രൊടും സമാധാനത്തെയും ശുദ്ധിയെയും, പിന്തുടൎന്നുകൊൾവിൻ

ശുദ്ധി കൂടാതെ ഒരുത്തനും കൎത്താവിനെ കാണുകയുമില്ല* ഒരു ൧൫ ത്തനും ദൈവത്തിന്റെ കൃപയ്ക്കു കുറവുള്ളവനാകാതെയും യാതൊരു കയ്പുള്ള വെരും മുളച്ചുണ്ടായി കലക്കമുണ്ടാക്കുകയും അതിനാൽ പലരും അശുദ്ധപ്പെടുകയും ചെയ്യാതെയും* ഒരുത്തനും ൧൬ വെശ്യാദൊഷക്കാരനൊ ഒരു കബള ആഹാരത്തിന്ന തന്റെ ജന്മാവകാശത്തെ വിററ കളഞ്ഞിട്ടുള്ള എശാവിനെ പൊലെയുള്ള ഒരു നിന്ദ്യനൊ ഉണ്ടാകാതെയും ഇരിപ്പാൻ ജാഗ്രതയൊടെ വിചാരിച്ചുകൊൾവിൻ* എന്തുകൊണ്ടെന്നാൽ എശാവിന്ന പി ൧൭ ന്നത്തെതിൽ അനുഗ്രഹത്തെ അനുഭവിപ്പാൻ മനസ്സായിരിക്കുമ്പൊൾ അവൻ ഉപെക്ഷിക്കപ്പെട്ടു എന്ന നിങ്ങൾ അറിയുന്നു എന്തെന്നാൽ അവൻ കണ്ണുനീരൊടു കൂടി ജാഗ്രതയായി അന്വെഷിച്ചിട്ടും അനുതാപത്തിന്ന ഒര ഇടയും കണ്ടെത്തിയില്ല* എ ൧൮ ന്തെന്നാൽ തൊടപ്പെടത്തക്ക പൎവതത്തിന്നും കത്തുന്ന അഗ്നിക്കും തമസ്സിന്നും ഇരുളിന്നും കൊടുങ്കാററിന്നും* കാഹളത്തിന്റെ മു ൧൯ ഴക്കത്തിന്നും വാക്കുകളുടെ ശബ്ദത്തിന്നും അരികെ നിങ്ങൾ വന്നില്ല ആ ശബ്ദത്തെ കെട്ടവർ തങ്ങളൊട ഇനി വചനം പറയപ്പെടരുത എന്ന അപെക്ഷിച്ചു* (എന്തുകൊണ്ടെന്നാൽ കല്പിക്ക ൨൦ പ്പെട്ടതിനെ അവൎക്ക സഹിപ്പാൻ കഴിഞ്ഞില്ല ഒരു മൃഗമെങ്കിലും പൎവതത്തെ തൊട്ടാൽ അതിനെ കല്ലുകൊണ്ടെറിയെണം അല്ലെങ്കിൽ അമ്പുകൾകൊണ്ട കുത്തി തുളക്കപ്പെടെണം* ഞാൻ എ ൨൧ ത്രയും ഭയപ്പെടുകയും വിറെക്കയും ചെയ്യുന്നു എന്ന മൊശെയും പറഞ്ഞുകൊണ്ട ആ കാഴ്ച എത്രയും ഭയങ്കരമായിരുന്നു)* നി ൨൨ ങ്ങൾ സിയൊൻ പൎവതത്തിന്നും സ്വൎഗ്ഗം സംബന്ധിച്ച യെറുശലമാകുന്ന ജീവനുള്ള ദൈവത്തിന്റെ നഗരത്തിന്നും അനെകായിരം ദൈവദൂതന്മാരുടെ സംഘത്തിന്നും* സ്വൎഗ്ഗത്തിൽ പെർ ൨൩ എഴുതപ്പെട്ട ആദ്യ ജനനമുള്ളവരുടെ സൎവ്വ സംഘത്തിന്നും സൎവ്വൎക്കും എല്ലാവൎക്കും ന്യായാധിപതിയാകുന്ന ദൈവത്തിന്നും പൂൎണ്ണന്മാരായ നീതിമാന്മാരുടെ ആത്മാക്കൾക്കും* പുതിയ നിയമ ൨൪ ത്തിന്റെ മദ്ധ്യസ്ഥനാകുന്ന യെശുവിന്നും ഹാബെലിന്റെ രക്തത്തെക്കാൾ ശ്രെഷ്ഠമുള്ള കാൎയ്യങ്ങളെ പറയുന്ന തളിപ്പിന്റെ രക്തത്തിന്നും അരികെ അത്രെ വന്നിരിക്കുന്നത* പറയുന്നവനെ ൨൫ നിങ്ങൾ ഉപെക്ഷിക്കാതെ ഇരിപ്പാൻ നൊക്കിക്കൊൾവിൻ എന്തുകൊണ്ടെന്നാൽ ഭൂമിയിൽ പറയുന്നവനെ ഉപെക്ഷിച്ചവർ തപ്പിച്ചു പൊകാതെ ഇരുന്നു എങ്കിൽ സ്വൎഗ്ഗത്തിൽനിന്ന പറയുന്നവനെ നാം വിട്ടൊഴിഞ്ഞാൽ എത്ര അധികം തപ്പിച്ചു പൊകാതെ ഇരിക്കും* അവന്റെ ശബ്ദം അപ്പൊൾ ഭൂമിയെ ൨൬ ഇളക്കി എന്നാൽ ഇപ്പൊൾ ഞാൻ ഇനി ഒരിക്കൽ ഭൂമിയെ മാത്രമല്ല സ്വൎഗ്ഗത്തെയും കൂട ഇളക്കും എന്ന അവൻ വാഗ്ദത്തം ചെയ്തു* ഇനി ഒരിക്കൽ (എന്ന വാക്ക) ഉണ്ടാക്കപ്പെട്ട കാൎയ്യങ്ങളുടെ ൨൭

എന്നപൊലെ ചഞ്ചലപ്പെടുന്ന കാൎയ്യങ്ങളുടെ മാററത്തെ വെളി
പ്പെടുത്തുന്നു ചഞ്ചലപ്പെടാത്ത കാൎയ്യങ്ങൾ നിലനില്പാനായിട്ട ആ
൨൮ കുന്നു* അതുകൊണ്ട ചഞ്ചലപ്പെടാത്ത രാജ്യത്തെ പ്രാപിക്കുന്നതു
കൊണ്ട നാം ദൈവത്തിന്ന ഇഷ്ടമായി വണക്കത്തൊടും ഭയഭക്തി
യൊടും ശുശ്രൂഷ ചെയ്യാൻ മൂലമായുള്ള കൃപ നമുക്കുണ്ടാകെണം*
൨൯ എന്തെന്നാൽ നമ്മുടെ ദൈവം ദഹിപ്പിക്കുന്ന അഗ്നിയാകുന്നു*

## ൧൩ അദ്ധ്യായം

൧ സ്നെഹത്തെയും,—൪ നീതിയായുള്ള നടപ്പിനെയും,—൫ ദ്ര
വ്യാഗ്രഹത്തെ ഒഴിഞ്ഞിരിപ്പാനും,—൭ ദൈവത്തിന്റെ പ്ര
സംഗക്കാരെ പ്രമാണിപ്പാനും അപൂൎവ്വൊപദെശങ്ങളെ സൂക്ഷി
ച്ചുകൊൾവാനും ക്രിസ്തുവിനെയും മററും അനുസരിച്ച അറിയി
പ്പാനും പല ബുദ്ധി ഉപദെശങ്ങൾ.

൨ സഹൊദര സ്നെഹം നിലനില്ക്കട്ടെ* അതിഥിസ്നെഹത്തെ മറ
ക്കരുത എന്തുകൊണ്ടെന്നാൽ അതിനാൽ ചിലർ അറിയാതെ
൩ ദൈവദൂതന്മാരെ അതിഥി പൂജയൊടു കൈക്കൊണ്ടിട്ടുണ്ട* ബ
ന്ധനങ്ങളിലുള്ളവരൊട കൂടി ബന്ധനപ്പെട്ടവരാകുന്നു എന്നുവെ
ച്ച അവരെയും നിങ്ങളും കൂടി ശരീരത്തൊടിരിക്കുന്നവർ എ
൪ ന്ന വെച്ച കഷ്ടമനുഭവിക്കുന്നവരെയും ഓൎത്തുകൊൾവിൻ* വി
വാഹം എല്ലാവരിലും മാനമുള്ളതും വിവാഹക്കിടക്ക മലിനതയി
ല്ലാത്തതും ആകുന്നു എന്നാൽ വെശ്യാസംഗക്കാരൊടും വ്യഭിചാരി
൫ കളൊടും ദൈവം ന്യായം വിസ്തരിക്കും* നിങ്ങളുടെ നടപ്പ ദ്ര
വ്യാഗ്രഹമില്ലാത്തതാകട്ടെ നിങ്ങൾക്കുള്ള വസ്തുക്കൾകൊണ്ട സന്തുഷ്ടി
യുള്ളവരാകുവിൻ എന്തുകൊണ്ടെന്നാൽ ഞാൻ നിന്നെ വിടുകയു
മില്ല ഒരുനാളും നിന്നെ ഉപെക്ഷിക്കയുമില്ല എന്ന അവൻ പറ
൬ ഞ്ഞു* എന്നതുകൊണ്ട കൎത്താവ എനിക്ക സഹായിയാകുന്നു എ
ന്നും മനുഷ്യർ എന്നൊട എന്തു ചെയ്യുമെന്ന ഞാൻ ഭയപ്പെടുകയി
൭ ല്ല എന്നും നാം ധൈൎയ്യത്തൊടെ പറയാം* നിങ്ങൾക്ക ദൈവ
ത്തിന്റെ വചനത്തെ പറഞ്ഞവരായി നിങ്ങളെ ഭരിക്കുന്നവരെ
ഓൎത്തുകൊൾവിൻ അവരുടെ നടപ്പിന്റെ അവസാനത്തെ ന
ല്ലവണ്ണം വിചാരിച്ചുകൊണ്ട അവരുടെ വിശ്വാസത്തെ പിന്തുടൎന്നു
൮ കൊൾവിൻ* യെശു ക്രിസ്തു ഇന്നലെയും ഇന്നും എന്നെന്നെക്കും
൯ അവൻ തന്നെ (ആകുന്നു)* പല വിധമായും അന്യമായുമുള്ള ഉ
പദെശങ്ങളാൽ ചുററി വലയപ്പെടരുത എന്തുകൊണ്ടെന്നാൽ അ
വയിൽ നടന്നിരുന്നവൎക്ക പ്രയൊജനമില്ലാത്ത ഭക്ഷണങ്ങളാലു
ല്ല കൃപയാൽ തന്നെ ഹൃദയം ഉറപ്പിക്കപ്പെടുന്നത നല്ലതാകുന്നു*
൧൦ എന്നാൽ നമുക്ക ഒരു ബലിപീഠമുണ്ട അതിൽനിന്ന ഭക്ഷിപ്പാൻ
൧൧ കൂടാരത്തിൽ ശുശ്രൂഷ ചെയ്യുന്നവൎക്ക അധികാരമില്ല* എന്തു
കൊണ്ടെന്നാൽ പാപങ്ങൾക്ക വെണ്ടി എത മൃഗങ്ങളുടെ രക്തം പ്ര
ധാനാചാൎയ്യനാൽ പരിശുദ്ധ സ്ഥലത്തിൽ കൊണ്ടുപൊകപ്പെടുന്നു

വൊ അവയുടെ ഉടലുകൾ പാളയത്തിന്ന പുറത്ത ചുട്ടപ്പെടുന്നു*
അതുകൊണ്ട യെശുവും താൻ തന്റെ സ്വന്ത രക്തത്താൽ ജന ൧൨
ങ്ങളെ ശുദ്ധികരിക്കെണ്ടുന്നതിന്നായിട്ട വാതലിന്ന പുറത്ത കഷ്ടമ
നുഭവിച്ചു* ആയതുകൊണ്ട നാം പാളയത്തിന്ന പുറത്ത അവ ൧൩
ന്റെ അടുക്കൽ അവന്റെ ധിക്കാരത്തെ വഹിച്ചു കൊണ്ട പുറ
പ്പെട്ടുപൊക* എന്തുകൊണ്ടെന്നാൽ ഇവിടെ നിലനില്ക്കുന്ന നഗ ൧൪
രം നമുക്കില്ല എന്നാലും വരുവാനുള്ളതിനെ ഒന്നിനെ നാം അ
ന്വെഷിക്കുന്നു* ആയതുകൊണ്ട നാം അവൻ മുഖാന്തരമായിട്ട ൧൫
ദൈവത്തിന്ന എല്ലാപ്പൊഴും അവന്റെ നാമത്തെ വന്ദിച്ചുകൊണ്ട
അധരങ്ങളുടെ ഫലമാകുന്ന സ്തുതിയുടെ ബലിയെ കഴിക്കുമാറാക*
എന്നാൽ നന്മ ചെയ്യുന്നതിനെയും ധൎമ്മം കൊടുക്കുന്നതിനെയും മ ൧൬
റക്കരുത എന്തെന്നാൽ ഇപ്രകാരമുള്ള ബലികളിൽ ദൈവം ന
ന്നായി ഇഷ്ടപ്പെടുന്നു* നിങ്ങളെ ഭരിക്കുന്നവരെ അനുസരിച്ച ൧൭
അടങ്ങിയിരിപ്പിൻ എന്തുകൊണ്ടെന്നാൽ അവർ നിങ്ങളുടെ ആ
ത്മാക്കൾക്കായ്ക്കൊണ്ട കണക്ക ബൊധിപ്പിക്കെണ്ടുന്നവർ എന്നപൊ
ലെ ജാഗ്രതയായിരിക്കുന്നു ഇതിനെ അവർ സന്തൊഷത്തൊടും
തന്നെ ചെയ്യാനായിട്ടാകുന്ന ദുഃഖത്തൊടെ അല്ല എന്തുകൊണ്ടെ
ന്നാൽ അത നിങ്ങൾക്ക പ്രയൊജനമില്ലാത്തതാകും* ഞങ്ങൾക്ക ൧൮
വെണ്ടി പ്രാൎത്ഥിപ്പിൻ എന്തുകൊണ്ടെന്നാൽ സകലത്തിലും നല്ലവ
ണ്ണം നടപ്പാൻ ഇഛ്ശിച്ചുകൊണ്ട ഞങ്ങൾക്ക ഒരു നല്ല മനസ്സാക്ഷി ഉ
ണ്ടെന്ന ഞങ്ങൾ നിശ്ചയിക്കുന്നു* എന്നാൽ ഞാൻ നിങ്ങൾക്ക ൧൯
അതിവെഗത്തിൽ തിരിച്ചു വിട്ടയക്കപ്പെടെണ്ടുന്നതിന്ന നിങ്ങൾ ഇ
പ്രകാരം ചെയ്യെണമെന്ന ഞാൻ വിശെഷാൽ അപെക്ഷിക്കുന്നു*
എന്നാൽ എന്നെന്നെക്കുമുള്ള നിയമത്തിന്റെ രക്തത്താൽ ആടു ൨൦
കളുടെ വലിയ ഇടയനാകുന്ന നമ്മുടെ കൎത്താവായ യെശുക്രിസ്തുവി
നെ മരിച്ചവരിൽനിന്ന പിന്നെയും വിളിച്ചു വരുത്തിയവനായി
സമാധാനത്തിന്റെ ദൈവമായവൻ* തന്റെ മുമ്പാക പ്രസാ ൨൧
ദമുള്ളതിനെ നിങ്ങളിൽ യെശു ക്രിസ്തുവിനെകൊണ്ട നടത്തിച്ച അ
ന്റെ ഇഷ്ടത്തെ ചെയ്യാൻ സകല നല്ല പ്രവൃത്തിയിലും നിങ്ങളെ
പൂൎണ്ണന്മാരാക്കട്ടെ അവന്ന എന്നും എന്നെന്നെക്കും മഹത്വമുണ്ടായ്‌വ
രട്ടെ ആമെൻ* വിശെഷിച്ച സഹൊദരന്മാരെ നിങ്ങൾ ഈ ൨൨
ഉപദെശവാക്കിനെ സഹിച്ചിരിപ്പാൻ നിങ്ങളൊടു ഞാൻ അപെ
ക്ഷിക്കുന്നു എന്തുകൊണ്ടെന്നാൽ ഞാൻ സംക്ഷെപമായിട്ട നിങ്ങ
ൾക്ക എഴുതിയിരിക്കുന്നു* നമ്മുടെ സഹൊദരനായ തിമൊഥെ ൨൩
യുസ വിടിയിക്കപ്പെട്ടതിനെ അറിവിൻ അവൻ വെഗത്തിൽ വ
ന്നാൽ അവനൊടു കൂടി ഞാൻ നിങ്ങളെ വന്ന കാണുകയും ചെ
യ്യും* നിങ്ങളെ ഭരിക്കുന്നവരെ എല്ലാവരെയും എല്ലാ പരിശു ൨൪
ദ്ധന്മാരെയും വന്ദിപ്പിൻ ഇത്താലിയ ദെശക്കാർ നിങ്ങളെ വന്ദി
ക്കുന്നു* കൃപ നിങ്ങളൊടെല്ലാവരൊടും കൂടി ഇരിക്കട്ടെ ആമെൻ. ൨൫

## അപ്പൊസ്തൊലനായ യാക്കൊബ

## എഴുതിയ

## പൊതുവിലുള്ള

## ലെഖനം

### ൧ അദ്ധ്യായം

൧ നാം ദൈവത്തൊട അറിവിനെ യാചിക്കയും,—൧൯ വചനത്തെ കെൾക്കയും അതിൻ പ്രകാരം ചെയ്കയും വെണം എന്നുള്ളത.—൨൭ സത്യമായുള്ള ദൈവഭക്തി ഇന്നതാകുന്നു എന്നുള്ളത.

ദൈവത്തിന്റെയും കൎത്താവായ യെശു ക്രിസ്തുവിന്റെയും ശുശ്രൂഷക്കാരനായ യാക്കൊബ ഭിന്നിച്ചിരിക്കുന്ന പന്ത്രണ്ട ഗൊത്ര
൨ ങ്ങൾക്ക വന്ദനം ചൊല്ലുന്നു* എന്റെ സഹൊദരന്മാരെ നി
൩ ങ്ങൾ പല പ്രകാരമുള്ള പരീക്ഷകളിൽ വീഴുമ്പൊൾ* നിങ്ങളുടെ വിശ്വാസത്തിന്റെ പരിശൊധന ക്ഷമയെ ഉണ്ടാക്കുന്നു എന്ന അറിഞ്ഞ ആയത അശെഷം സന്തൊഷമായി വിചാരിച്ചു
൪ കൊൾവിൻ* എന്നാൽ നിങ്ങൾ ഒന്നിലും കുറവില്ലാത്തവരായി പൂൎണ്ണതയുള്ളവരും മുഴുവൻ തികഞ്ഞവരും ആകെണ്ടുന്നതിന്നു
൫ ക്ഷമയ്ക്ക പൂൎണ്ണ ക്രിയ ഉണ്ടാകട്ടെ* നിങ്ങളിൽ ഒരുത്തന്ന ജ്ഞാനം കുറവായിരിക്കുന്നു എന്നുവരികിൽ ഔദാൎയ്യമായി എല്ലാവൎക്കും കൊടുക്കുന്നവനായും ഹെമിക്കാത്തവനായുമുള്ള ദൈവത്തിങ്കൽ നിന്ന അവൻ യാചിക്കട്ടെ അപ്പൊൾ അവന്ന കൊടുക്കപ്പെടും*
൬ എന്നാൽ അവൻ ഒന്നും സംശയിക്കാതെ വിശ്വാസത്തൊടെ യാചിക്കട്ടെ എന്തുകൊണ്ടെന്നാൽ സംശയിക്കുന്നവൻ വായുവിനാൽ
൭ അടിപെട്ട അലയുന്ന കടൽ തിരയ്ക്ക സദൃശനാകുന്നു* എന്തെന്നാൽ ആ മനുഷ്യൻ കൎത്താവിങ്കൽനിന്ന വല്ലതിനെയും പ്രാപി
൮ ക്കുമെന്ന അവൻ നിരൂപിക്കരുത* ഇരുമനസ്സുള്ള മനുഷ്യൻ ത
൯ ന്റെ വഴികളിലൊക്കയും സ്ഥിരമില്ലാത്തവനാകുന്നു* താഴ്മയുള്ള
൰ സഹൊദരൻ തന്റെ ഉയരത്തിങ്കലും* എന്നാൽ ധനവാൻ തന്റെ താഴ്മയിലും പുകഴ്ച ചെയ്യട്ടെ അതെന്തുകൊണ്ടെന്നാൽ പു
൰൧ ല്ലിന്റെ പൂവിനെപ്പൊലെ അവൻ ഒഴിഞ്ഞു പൊകും* എന്തെന്നാൽ സൂൎയ്യൻ ഉഷ്ണത്തൊടെ ഉദിക്കുമ്പൊൾ ഉടനെ അത പുല്ലി

നെ ഉണക്കുന്നു അതിന്റെ പുഷ്പം ഉതിരുന്നു അതിന്റെ ആകൃ
തിയുടെ ശൊഭ നശിച്ചുപൊകയും ചെയ്യുന്നു ഇപ്രകാരം തന്നെ സ
മ്പന്നനും അവന്റെ വഴികളിൽ വാടിപ്പൊകും* പരീക്ഷയെ സ ൧൨
ഹിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ അതെന്തുകൊണ്ടെന്നാൽ അവൻ
ശൊധന ചെയ്യപ്പെട്ടിട്ട കൎത്താവ തന്നെ സ്നെഹിക്കുന്നവൎക്ക വാ
ഗ്ദത്തം ചെയ്ത ജീവന്റെ കിരീടത്തെ പ്രാപിക്കും* പരീക്ഷി ൧൩
ക്കപ്പെടുമ്പൊൾ ഒരുത്തനും ഞാൻ ദൈവത്താൽ പരീക്ഷിക്ക
പ്പെടുന്നു എന്ന പറയരുത എന്തുകൊണ്ടെന്നാൽ ദൈവം ദൊഷ
ങ്ങളാൽ പരീക്ഷിക്കപ്പെടാത്തവനാകുന്നു അവൻ ഒരുത്തനെയും
പരീക്ഷിക്കുന്നതുമില്ല* എന്നാൽ ഓരൊരുത്തൻ തന്റെ ത ൧൪
ന്റെ സ്വെച്ഛയാൽ ആകൎഷിക്കപ്പെടുകയും വശീകരപ്പെടുകയും ചെ
യ്യുമ്പൊൾ അവൻ പരീക്ഷിക്കപ്പെടുന്നു* പിന്നെ ഇഛ ഗൎഭം ധരി ൧൫
ച്ചപ്പൊൾ അത പാപത്തെ പ്രസവിക്കുന്നു എന്നാൽ പാപം മുഴു
വനായി തീൎന്നപ്പൊൾ അത മരണത്തെ ജനിപ്പിക്കുന്നു* എ ൧൬
ന്റെ പ്രിയ സഹൊദരന്മാരെ വഞ്ചനപ്പെടരുത* സകല ന ൧൭
ല്ല ദാനവും സകല പൂൎണ്ണ ദാനവും ഉയരത്തിൽനിന്നുണ്ടായി ഒരു
മാററമെങ്കിലും മറിച്ചിലിന്റെ ഒരു നിഴലെങ്കിലും ഇല്ലാത്തവനാ
യി തെജസ്സുകളുടെ പിതാവായവങ്കൽനിന്ന ഇറങ്ങി വരുന്നതാ
കുന്നു* നാം അവന്റെ സൃഷ്ടികളിൽ ഒര ആദ്യ വിളവ ആകെ ൧൮
ണ്ടുന്നതിന്ന അവൻ തന്റെ ഇഷ്ടപ്രകാരം നമ്മെ സത്യത്തിന്റെ
വചനത്താൽ ജനിപ്പിച്ചു* എന്നതുകൊണ്ട എന്റെ പ്രിയ സ ൧൯
ഹൊദരന്മാരെ ഓരൊരു മനുഷ്യൻ കെൾക്കുന്നതിന്ന ബദ്ധപ്പാ
ടും പറയുന്നതിന താമസവും കൊപത്തിന്ന താമസവുമുള്ളവനാ
കട്ടെ* എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ കൊപം ദൈവത്തി ൨൦
ന്റെ നീതിയെ നടത്തുന്നില്ല* ആയതുകൊണ്ട നിങ്ങൾ സകല ൨൧
മ്ലെഛതയെയും വെണ്ടാസനത്തിന്റെ അധികത്വത്തെയും വിട്ടു
കളഞ്ഞ അകത്ത നടപ്പെട്ടതായി നിങ്ങളുടെ ആത്മാക്കളെ രക്ഷി
പ്പാൻ ശക്തിയുള്ളതായുള്ള വചനത്തെ സൌമ്യതയൊടെ കൈ
ക്കൊൾവിൻ* എന്നാൽ നിങ്ങൾ നിങ്ങളെ തന്നെ വഞ്ചിച്ചുകൊ ൨൨
ണ്ട വചനത്തെ കെൾക്കുന്നവരായി മാത്രമല്ല അതിനെ പ്രവൃത്തി
ക്കുന്നവരായുമിരിപ്പിൻ* എന്തുകൊണ്ടെന്നാൽ ഒരുത്തൻ വച ൨൩
നത്തെ കെൾക്കുന്നവനായിരുന്ന അതിനെ പ്രവൃത്തിക്കുന്നവന
ല്ല എങ്കിൽ അവൻ തന്റെ സ്വഭാവമുഖത്തെ ഒരു കണ്ണാടി
യിൽ കണ്ടറിയുന്ന മനുഷ്യനൊട സദൃശനാകുന്നു* എന്തുകൊ ൨൪
ണ്ടെന്നാൽ അവൻ തന്നെത്തന്നെ കണ്ടറികയും പുറപ്പെട്ടു പൊക
യും താൻ ഇന്നപ്രകാരമുള്ളവനായിരുന്നു എന്ന ഉടനെ മറക്കു
കയും ചെയ്യുന്നു* എന്നാൽ സ്വാതന്ത്ര്യത്തിന്റെ പൂൎണ്ണ വെദ ൨൫
ത്തിലെക്ക നൊക്കി കാണുകയും (അതിൽ) സ്ഥിരമായി നില്ക്കയും
ചെയ്യുന്നവനായവൻ മറന്ന കെൾക്കുന്നവനല്ല പ്രവൃത്തി ചെയ്യു

ന്നവൻ തന്നെ ആകകൊണ്ട ഇവൻ തന്റെ പ്രവൃത്തിയിൽ ഭാ
൨൬ ഗ്യവാനാകും* നിങ്ങളിൽ ഒരുത്തൻ ദൈവഭക്തിയുള്ളവനെന്ന
തൊന്നി തന്റെ നാവിനെ അടക്കാതെ തന്റെ ഹൃദയത്തെ വ
൨൭ ഞ്ചിക്കുന്ന എങ്കിൽ ഇവന്റെ ദൈവഭക്തി വ്യൎത്ഥമാകുന്നു* പി
താവില്ലാത്തവരെയും വിധവമാരെയും അവരുടെ ദുഃഖത്തിൽ
ചെന്ന കാണുന്നതും തന്നെ താൻ ലൊകത്തിൽനിന്ന മലിനതയി
ല്ലാത്തവനായി കാത്തിരിക്കുന്നതും ദൈവത്തിന്റെയും പിതാ
വിന്റെയും മുമ്പാക ശുദ്ധവും നിൎമ്മലതയുമുള്ള ദൈവഭക്തിയാ
കുന്നു*

൨ അദ്ധ്യായം

൧ നാം ദരിദ്രക്കാരെ നിന്ദിക്കരുത എന്നുള്ളത.—൧൪ പ്രവൃത്തി
കളെ കൂടാതെയുള്ള വിശ്വാസം,—൧൭ ചത്തിരിക്കുന്നു എന്ന
ുള്ളത

എന്റെ സഹൊദരന്മാരെ മഹത്വത്തിന്റെ (കൎത്താവാകുന്ന)
നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിങ്കലുള്ള വിശ്വാസം നിങ്ങൾ
൨ ക്ക പക്ഷഭെദത്തൊടു കൂടി ഉണ്ടാകരുത* എന്തെന്നാൽ നിങ്ങ
ളുടെ സഭയിലെക്ക പൊൻ മൊതിരമുള്ളവനായി ശൊഭയുള്ള വ
സ്ത്രത്തൊടു കൂടിയ ഒരു മനുഷ്യൻ വരികയും ഹീനവസ്ത്രത്തൊടു
൩ കൂടിയ ഒരു ദരിദ്രൻ വരികയും ചെയ്തു* നിങ്ങൾ ശൊഭയുള്ള
വസ്ത്രം ധരിച്ചവനെ നൊക്കി കണ്ട അവനൊടു നീ ഇവിടെ ഒരു
നല്ല സ്ഥലത്തിലിരിക്ക എന്ന പറകയും ദരിദ്രനൊടു നീ അവി
ടെ നില്ക്ക അല്ലെങ്കിൽ ഇവിടെ എന്റെ പാദപീഠത്തിൻ കീഴെ
൪ ഇരിക്ക എന്ന പറകയും ചെയ്യുന്നു എങ്കിൽ* നിങ്ങൾ നിങ്ങളിൽ
തന്നെ പക്ഷഭെദമുള്ളവരായിരിക്കയും ദുൎവിചാരങ്ങളുള്ള ന്യായാ
൫ ധിപതിമാരായി തീരുകയും ചെയ്യുന്നില്ലയൊ* എന്റെ പ്രിയ
സഹൊദരന്മാരെ കെൾപ്പിൻ ദൈവം ഇഹലൊകത്തിലുള്ള ദരി
ദ്രന്മാരെ വിശ്വാസത്തിൽ ധനവാന്മാരായും അവനെ സ്നെഹിക്കു
ന്നവൎക്ക അവൻ വാഗ്ദത്തം ചെയ്ത രാജ്യത്തിന്റെ അവകാശിക
൬ ളായും (ഇരിപ്പാൻ) തിരഞ്ഞെടുത്തിട്ടില്ലയൊ* എന്നാൽ നി
ങ്ങൾ ദരിദ്രനെ അവമാനപ്പെടുത്തി ധനവാന്മാർ നിങ്ങളെ ഞെ
രുക്കം ചെയ്കയും നിങ്ങളെ ന്യായാസനങ്ങളുടെ മുമ്പാക വലിച്ചു
൭ കൊണ്ടുപൊകയും ചെയ്യുന്നില്ലയൊ* നിങ്ങൾക്ക ധരിപ്പിക്കപ്പെട്ടു
൮ നല്ല നാമത്തെ അവർ ദുഷിക്കുന്നില്ലയൊ* നിന്റെ അയൽ
കാരനെ നിന്നെപ്പൊലെ സ്നെഹിക്കെണം എന്ന വെദവാക്യത്തിൻ
പ്രകാരം രാജസംബന്ധമുള്ള ന്യായപ്രമാണത്തെ നിങ്ങൾ നിവൃ
൯ ത്തിക്കുന്നു എങ്കിൽ നിങ്ങൾ നന്നായി ചെയ്യുന്നു* എന്നാൽ നിങ്ങൾ
പക്ഷഭെദം ചെയ്യുന്നു എന്നുവരികിൽ നിങ്ങൾ പാപം ചെയ്യുന്നു

ലംഘനക്കാർ എന്നും ന്യായപ്രമാണത്താൽ നിൎണ്ണയിക്കപ്പെട്ടവരാ
കുന്നു* എന്തുകൊണ്ടെന്നാൽ ഒരുത്തൻ ന്യായപ്രമാണത്തെ മുഴു ൧൦
വനും പ്രമാണിച്ചു നടന്ന ഒന്നിലെങ്കിലും തെററിയാൽ അവൻ
സകലത്തിന്നും കുററമുള്ളവനായി തീൎന്നു* എന്തെന്നാൽ വ്യഭി ൧൧
ചാരം ചെയ്യരുത എന്ന പറഞ്ഞവൻ കുല ചെയ്യരുത എന്നും പ
റഞ്ഞിരിക്കുന്നു നീ വ്യഭിചാരം ചെയ്യുന്നില്ല എങ്കിലും കുല ചെയ്യു
ന്നു എന്നുവരികിൽ നീ ന്യായപ്രമാണത്തിന്റെ ഒരു ലംഘന
ക്കാരനായി തീൎന്നു* സ്വാതന്ത്ര്യമുള്ള വെദപ്രമാണത്താൽ വിധി ൧൨
ക്കപ്പെട്ടുവാനുള്ളവരെന്ന വെച്ചു അപ്രകാരം പറവിൻ അപ്രകാര
വും ചെയ്വിൻ* എന്തുകൊണ്ടെന്നാൽ കരുണ ചെയ്യാത്തവന്ന ൧൩
കരുണ കൂടാതെ വിധിയുണ്ടാകും വിധിയുടെ നെരെ കരുണ സ ൧൪
ന്തൊഷിക്കയും ചെയ്യുന്നു* എന്റെ സഹൊദരന്മാരെ ഒരുത്തൻ
തനിക്ക വിശ്വാസമുണ്ടെന്ന പറഞ്ഞിട്ടു പ്രവൃത്തികളില്ലാതെയി
രുന്നാൽ ഉപകാരം എന്ത വിശ്വാസത്തിന്ന അവനെ രക്ഷി
പ്പാൻ കഴിയുമൊ* ഒരു സഹൊദരൻ അല്ലെങ്കിൽ ഒരു സഹൊദ ൧൫
രി നഗ്നന്മാരായും ദിനംപ്രതിയുള്ള ആഹാരമില്ലാത്തവരായുമിരിക്ക
യും* നിങ്ങളിൽ ഒരുത്തൻ അവരൊടു നിങ്ങൾ സമാധാന ൧൬
ത്തൊടെ പൊയി കുളിർ തീൎന്നു തിന്ന തൃപ്തന്മാരാകുവിൻ എന്ന
പറകയും എങ്കിലും നിങ്ങൾ ദെഹത്തിന്ന ആവശ്യമുള്ള വസ്തുക്ക
ളെ അവൎക്ക കൊടുക്കാതെ ഇരിക്കയും ചെയ്താൽ ഉപകാരം എന്ത* ൧൭
അപ്രകാരം തന്നെ വിശ്വാസവും അതിന്ന പ്രവൃത്തികളില്ല എ
ങ്കിൽ അത തന്നെ ഇരിക്കകൊണ്ടു മരിച്ചിരിക്കുന്നു* എന്നാലുമൊ ൧൮
രുത്തൻ പറയും നിനക്ക വിശ്വാസമുണ്ട എനിക്ക പ്രവൃത്തികളുണ്ട
നിന്റെ വിശ്വാസത്തെ നിന്റെ പ്രവൃത്തികൾ കൂടാതെ എനി
ക്കകാണിക്ക ഞാനും എന്റെ പ്രവൃത്തികളാൽ എന്റെ വിശ്വാസ
ത്തെ നിനക്ക കാണിക്കും* ഒരു ദൈവമുണ്ടെന്ന നീ വിശ്വസി ൧൯
ക്കുന്നുവല്ലൊ നീ നല്ലവണ്ണം ചെയ്യുന്നു പിശാചുകളും വിശ്വസിക്ക
യും വിറെക്കയും ചെയ്യുന്നു* എന്നാൽ മായയുള്ള മനുഷ്യനായു ൨൦
ള്ളൊവെ പ്രവൃത്തികൾ കൂടാതെ വിശ്വാസം മരിച്ചിരിക്കുന്നു എ
ന്ന നിനക്ക അറിവാൻ മനസ്സുണ്ടൊ* നമ്മുടെ പിതാവായ അ ൨൧
ബ്രഹാം തന്റെ പുത്രനായ ഇസ്സാക്കിനെ ബലിപീഠത്തിന്മെൽ
ബലി കഴിച്ചപ്പൊൾ അവൻ പ്രവൃത്തികളാൽ നീതിമാനാക്കപ്പെ
ട്ടില്ലയൊ* വിശ്വാസം അവന്റെ പ്രവൃത്തികളൊടു കൂടെ വ്യാ ൨൨
പരിച്ചു എന്നും പ്രവൃത്തികളാൽ വിശ്വാസം പൂൎണ്ണമാക്കപ്പെട്ടു എ
ന്നും നീ കാണുന്നുവൊ* ഇപ്രകാരം തന്നെ അബ്രഹാം ദൈവ ൨൩
ത്തെ വിശ്വസിച്ചു എന്നും ആയത അവന്ന നീതിയായിട്ടു കണ
ക്കിടപ്പെട്ടു എന്നും പറയുന്ന വെദവാക്യം നിവൃത്തിയായി അ
വൻ ദൈവത്തിന്റെ സ്നെഹിതൻ എന്ന വിളിക്കപ്പെടുകയും ചെ
യ്തു* ആയതുകൊണ്ടു വിശ്വാസത്താൽ മാത്രമല്ല പ്രവൃത്തികളാലും ൨൪

ഒരു മനുഷ്യൻ നീതിമാനാക്കപ്പെടുന്നു എന്നു നിങ്ങൾ കാണു
൨൫ ന്നുവല്ലൊ* അപ്രകാരം തന്നെ റാഹാബ എന്ന വെശ്യാസ്ത്രീ
യും അവൾ ദൂതന്മാരെ കൈക്കൊണ്ടിട്ടു മറെറാരു വഴിയായി പ
റഞ്ഞയച്ചപ്പൊൾ അവൾ പ്രവൃത്തികളാൽ നീതിമതിയാക്കപ്പെ
൨൬ ട്ടില്ലയൊ* എന്തെന്നാൽ ആത്മാവില്ലാത്ത ശരീരം എതുപ്രകാ
രം മരിച്ചിരിക്കുന്നുവൊ അപ്രകാരം പ്രവൃത്തികളില്ലാത്ത വി
ശ്വാസവും മരിച്ചിരിക്കുന്നു*

## ൩ അദ്ധ്യായം

൧ നാം സാഹസമായിട്ടൊ ഡംഭായിട്ടൊ മററുള്ളവരെ ശാസിച്ചു
പറയാതെ.—൫ നാവിനെ അടക്കെണ്ടുന്നതാകുന്നു എന്നുള്ള
ത.—൧൩ സത്യമുള്ള ബുദ്ധിമാന്മാർ - അസൂയയും മത്സരവും
കൂടാതെ സൌമ്യതയും സമാധാനവുമുള്ളവരാകുന്നു എന്നുള്ളത.

എന്റെ സഹൊദരന്മാരെ നാം അധികം ശിക്ഷ വിധിയെ
പ്രാപിക്കുമെന്നു അറിഞ്ഞ നിങ്ങൾ പലരും ഉപദെഷ്ടാക്കന്മാരാ
൨ കരുത* എന്തുകൊണ്ടെന്നാൽ നാമെല്ലാവരും പല കാൎയ്യങ്ങളി
ലും തെററുന്നു ഒരുത്തൻ വാക്കിൽ തെററുന്നില്ല എങ്കിൽ ആയ
വൻ തികവുള്ള മനുഷ്യനും ശരീരത്തെ മുഴുവനും അടക്കുവാൻ
൩ കൂടി പ്രാപ്തിയുള്ളവനുമാകുന്നു* കണ്ടാലും കുതിരകൾ നമുക്കു
സ്വാധീനമാകുവാനായിട്ടു നാം അവരുടെ വായ്കളിൽ കടിവാള
ങ്ങളെ ഇടുകയും അവരുടെ ശരീരത്തെ മുഴുവനും ചുററി തിരിക്കു
൪ യും ചെയ്യുന്നു* കണ്ടാലും കപ്പലുകളും അവ എത്ര വലിയതായാ
ലും കഠിനമുള്ള കാററുകളാൽ അടിപ്പെടുന്നു എങ്കിലും എററവും
ചെറിയ ചുക്കാനാൽ നടത്തിക്കുന്നവന്റെ മനസ്സു എവിടെയ്ക്കു
൫ നൊക്കുന്നുവൊ അവിടെക്കു ചുററം തിരിക്കപ്പെടുന്നു* അപ്രകാ
രം തന്നെ നാവും ഒരു ചെറിയ അവയവമാകുന്നു വളര വൻപ പ
റകയും ചെയ്യുന്നു കണ്ടാലും അല്പമായുള്ള അഗ്നി എത്ര വലിയ വസ്തു
൬ വിനെ കത്തിക്കുന്നു* നാവും അഗ്നി തന്നെ അന്യായമുള്ളൊരു
ലൊകം (ആകുന്നു) അങ്ങിനെ ശരീരത്തെ മുഴുവനും അശുദ്ധമാ
ക്കുകയും സ്വഭാവത്തിന്റെ ചക്രത്തെ കത്തിക്കയും നരകത്താൽ
കത്തിക്കപ്പെടുകയും ചെയ്യുന്നു എന്നുള്ളപ്രകാരം നാവ നമ്മുടെ അ
൭ വയവങ്ങളിൽ വെക്കപ്പെട്ടിരിക്കുന്നു* കാട്ടു മൃഗങ്ങളുടെയും പ
ക്ഷികളുടെയും ഇഴയുന്ന ജന്തുക്കളുടെയും ജല ജന്തുക്കളുടെയും സ
കല ജാതിയും മനുഷ്യ ജാതിയാൽ അടക്കപ്പെടുന്നതും അടക്കപ്പെ
൮ ട്ടിട്ടും ഉണ്ട* എന്നാൽ നാവിനെ അടക്കുവാൻ മനുഷ്യരിൽ ഒ
രുത്തനും കഴികയില്ല അത അടങ്ങാത ദൊഷമുള്ളതും വിഷം നി
റഞ്ഞതും ആകുന്നു* ദൈവവും പിതാവുമായവനെ അതിനാൽ
നാം സ്തൊത്രം ചെയ്യുന്നു ദൈവത്തിന്റെ സ്വരൂപ പ്രകാരം ഉ

ണ്ടാക്കപ്പെട്ട മനുഷ്യരെ അതിനാൽ ശപിക്കയും ചെയ്യുന്നു* ഒരു വാ ൧൦
യിൽനിന്നതന്നെ സ്തോത്രവും ശാപവും പുറപ്പെടുന്നു എന്റെ സ
ഹോദരന്മാരെ ഇവ ഇപ്രകാരം ഉണ്ടാകുന്നതാത്തവയാകുന്നു* ഒര ൧൧
ഉറവ ഒരു ദ്വാരത്തിൽനിന്ന തന്നെ മധുരവും കൈപ്പും ഉള്ള വെ
ള്ളം പുറപ്പെടീക്കുന്നുവൊ* എന്റെ സഹൊദരന്മാരെ അത്തി ൧൨
വൃക്ഷത്തിന ഒലിവപ്പഴങ്ങളെയൊ മുന്തിരിങ്ങ വള്ളിക്ക അത്തി
പ്പഴത്തെയൊ തരുവാൻ കഴിയുമൊ അപ്രകാരം ഒര ഉറവിന്ന
ഉപ്പുവെള്ളവും നല്ല വെള്ളവും തരുവാൻ (കഴികയില്ല)* നിങ്ങ ൧൩
ളിൽ ആര ജ്ഞാനിയും ബുദ്ധിമാനും ആകുന്നുവൊ അവന്റെ ന
ല്ല നടപ്പിൽനിന്ന അവന്റെ പ്രവൃത്തികളെ ജ്ഞാനത്തിന്റെ
സൌമ്യതയൊടെ കാണിക്കട്ടെ* എന്നാൽ നിങ്ങൾക്കു നിങ്ങളുടെ ൧൪
ഹൃദയത്തിൽ കൈപ്പുള്ള അസൂയയും വിവാദവും ഉണ്ടെങ്കിൽ പു
കഴ ചെയ്യരുത സത്യത്തിന്റെ നെരെ ഭൊഷ്കു പറകയുമരുത*
ഇത ഉയരത്തിൽനിന്ന ഇറങ്ങി വരുന്ന ജ്ഞാനമല്ല ലൌകികവും ൧൫
ഇന്ദ്രിയ സംബന്ധവും പൈശാചവുമായി ഉള്ളത അത്രെ ആകുന്ന
ത* എന്തുകൊണ്ടെന്നാൽ അസൂയയും വിവാദവും എവിടെ ഉ ൧൬
ണ്ടൊ അവിടെ കലഹവും സകല ദുഷ്പ്രവൃത്തിയും ഉണ്ട* എന്നാൽ ൧൭
ഉയരത്തിൽനിന്ന ഉണ്ടാകുന്ന ജ്ഞാനം ഒന്നാമത നിർമ്മലതയുള്ള
തായി പിന്നെ സമാധാനമുള്ളതായി ശാന്തതയുള്ളതായി ഇണക്ക
മുള്ളതായി കരുണയാലും നല്ല ഫലങ്ങളാലും നിറഞ്ഞതായി പ
ക്ഷപാതം കൂടാതെയും കപടം കൂടാതെയും ഉള്ളതാകുന്നു* എ ൧൮
ന്നാൽ നീതിയുടെ ഫലം സമാധാനത്തെ നടത്തിക്കുന്നവരാ
യാൽ സമാധാനത്തിൽ വിതെക്കപ്പെടുന്നു*

## ൪ അദ്ധ്യായം

൧ ദ്രവ്യാഗ്രഹത്തിന്നും.—൪ അപാകതക്കും.—൬ ഡംഭിന്നും —൧൧ ദൂഷണത്തിന്നും സാഹസമായ വിധിക്കും വിരൊധമായുള്ള സംഗതികൾ.

നിങ്ങളിൽ യുദ്ധങ്ങളും ശണ്ഠകളും എവിടെനിന്ന വരുന്നു ഇവി
ടെനിന്ന നിങ്ങളുടെ അവയവങ്ങളിൽ പൊരുതുന്ന നിങ്ങളുടെ ഇ
ഛകളിൽനിന്ന തന്നെ അല്ലയൊ* നിങ്ങൾ മൊഹിച്ചിട്ടും നി ൨
ങ്ങൾക്ക ഉണ്ടാകുന്നില്ല നിങ്ങൾ കൊല്ലുകയും ആഗ്രഹിക്കയും ചെയ്തി
ട്ടും ലഭിപ്പാൻ കഴിയുന്നില്ല നിങ്ങൾ കലഹിക്കയും യുദ്ധം ചെയ്ക
യും ചെയ്യുന്നു എന്നാൽ നിങ്ങൾ യാചിക്കായ്കകൊണ്ട നിങ്ങൾക്ക ല
ഭിക്കുന്നില്ല* നിങ്ങൾ ചൊദിക്കുന്നു കിട്ടുന്നതുമില്ല അതെന്തു ൩
കൊണ്ടെന്നാൽ നിങ്ങളുടെ ഇഛകളിൽ നിങ്ങൾ ചിലവിടെണ്ടുന്ന
തിന്നായിട്ട ദുഷ്കാരമായി ചൊദിക്കുന്നു* വ്യഭിചാരികളായുള്ളൊ ൪
വ്യഭിചാരിണികളായുമുള്ളൊരെ ലൊകത്തിന്റെ സ്നെഹം ദൈവ

ത്തിന്റെ നെരെ ശത്രുതയാകുന്നു എന്ന നിങ്ങൾ അറിയുന്നില്ല
യൊ ആയതുകൊണ്ട ആരെങ്കിലും ലൊകത്തിന്റെ സ്നെഹിതനാകു
വാൻ ഇച്ശിക്കുന്നു എങ്കിൽ അവൻ ദൈവത്തിന്റെ ശത്രുവായി
൫ ചമയുന്നു* നമ്മിൽ വസിക്കുന്ന ആത്മാവ അസൂയക്കായിട്ടു മൊ
ഹിക്കുന്നു എന്ന വെദവാക്യം വെറുതെ പറയുന്നു എന്ന നിങ്ങൾ
൬ നിരൂപിക്കുന്നുവൊ* എന്നാൽ അവൻ അധികം കൃപയെ നൽ
കുന്നു ആയതുകൊണ്ട ദൈവം അഹങ്കാരികളൊട എതിൎത്ത നി
ല്ക്കുന്നു അവൻ വിനയമുള്ളവൎക്ക കൃപയെ നൽകുന്നു താനും എന്ന
൭ അവൻ പറയുന്നു* ആകയാൽ നിങ്ങൾ ദൈവത്തിന്ന കീഴടങ്ങി
ക്കൊൾവിൻ പിശാചിനൊട മറുത്ത നില്പിൻ എന്നാൽ അവൻ
൮ നിങ്ങളിൽനിന്ന ഓടിപ്പൊകും* ദൈവത്തിന്റെ അടുക്കൽ ചെ
രുവിൻ അവൻ നിങ്ങളുടെ അടുക്കൽ ചെരുകയും ചെയ്യും പാപി
കളായുള്ളൊരെ നിങ്ങളുടെ കൈകളെ വെടിപ്പാക്കുവിൻ ഇരുമ
നസ്സുള്ളവരെ നിങ്ങളുടെ ഹൃദയങ്ങളെ ശുദ്ധമാക്കുകയും ചെയ്വിൻ*
൯ സങ്കടപ്പെടുകയും ദുഃഖിക്കയും കരകയും ചെയ്വിൻ നിങ്ങളുടെ ചി
റി ദുഃഖമായും നിങ്ങളുടെ സന്തൊഷം സങ്കടമായും മാറിപ്പൊക
൰ ട്ടെ* കൎത്താവിന്റെ മുമ്പാക വിനയപ്പെടുവിൻ എന്നാൽ അ
വൻ നിങ്ങളെ ഉയൎത്തും*

൰൧ സഹൊദരന്മാരെ തമ്മിൽ തമ്മിൽ ദൊഷമായി പറയരുത
(തന്റെ) സഹൊദരനെ ദൊഷമായി പറകയും തന്റെ സഹൊ
ദരനെ വിധിക്കയും ചെയ്യുന്നവൻ ന്യായപ്രമാണത്തെ ദൊഷമാ
യി പറകയും ന്യായപ്രമാണത്തെ വിധിക്കയും ചെയ്യുന്നു എ
ന്നാൽ നി ന്യായപ്രമാണത്തെ വിധിക്കുന്നു എങ്കിൽ നി ന്യായ
പ്രമാണത്തെ ചെയ്യുന്നവനല്ല വിധിക്കുന്നവനത്രെ ആകുന്നത*
൰൨ ഒരു ന്യായപ്രമാണകൎത്താവ ഉണ്ട അവൻ രക്ഷിപ്പാനും നശി
പ്പിപ്പാനും ശക്തനാകുന്നു മറ്റൊരുത്തനെ വിധിക്കുന്ന നീ ആ
൰൩ രാകുന്നു* ഇപ്പൊൾ ഞങ്ങൾ ഇന്ന അല്ലെങ്കിൽ നാളെ ഇന്ന ന
ഗരത്തിലെക്ക പൊകയും അവിടെ ഒരു വൎഷം പാൎക്കയും വ്യാപാ
രം ചെയ്കയും ലാഭമുണ്ടാക്കുകയും ചെയ്യും എന്ന പറയുന്നവരായു
൰൪ ള്ളൊരെ വരുവിൻ* നാളത്തെ അവസ്ഥയെ നിങ്ങൾ അറിയു
ന്നില്ലല്ലൊ എന്തെന്നാൽ നിങ്ങളുടെ ജീവൻ എന്ത കുറഞ്ഞൊരു
നെരത്തെക്ക കണ്ടും പിന്നെ കാണാതെ പൊകുന്ന ആവി തന്നെ
൰൫ ആകുന്നു* അതിന്ന പ്രതിയായി നിങ്ങൾ കൎത്താവിന്ന ഇഷ്ടമു
ണ്ട എങ്കിൽ ഞങ്ങൾ ജീവിച്ചിരുന്ന ഇതിനെ അല്ലെങ്കിൽ അതി
൰൬ നെ ചെയ്യുമെന്ന പറയെണ്ടുന്നതാകുന്നുവല്ലൊ* എന്നാൽ ഇപ്പൊൾ
നിങ്ങൾ നിങ്ങളുടെ അഹംഭാവങ്ങളിൽ സന്തൊഷിക്കുന്നു ഇപ്രകാ
൰൭ രമുള്ള സന്തൊഷം ഒക്കയും ദൊഷമാകുന്നു* അതുകൊണ്ട ആരു
ഗുണം ചെയ്വാൻ അറികയും അതിനെ ചെയ്യാതെ ഇരിക്കയും ചെ
യ്യുന്നുവൊ അത അവന്ന പാപമാകുന്നു*

## ൫ അദ്ധ്യായം

൧ ദുഷ്ടതയുള്ള സമ്പന്നന്മാരുടെ സംഗതി.—൭ ക്ഷമയുടെ സംഗതി.—൧൨ ആണയിടാതെ ഇരിക്കെണമെന്നും.—൧൩ ദുഃഖകാലത്തിങ്കൽ പ്രാൎത്ഥിക്കയും സൌഖ്യകാലത്തിങ്കൽ പാടുകയും ചെയ്യെണമെന്നും ഉള്ളത.

ഇപ്പൊൾ വരുവിൻ ധനവാന്മാരായുള്ളൊരെ നിങ്ങളുടെ മെൽ
വരുന്ന ദുഃഖങ്ങളെ കുറിച്ച അലറി കരവിൻ* നിങ്ങളുടെ ധ ൨
നം ക്ഷയിച്ചും നിങ്ങളുടെ വസ്ത്രങ്ങൾ പുഴുവരിച്ചുമിരിക്കുന്നു* നി ൩
ങ്ങളുടെ പൊന്നും വെള്ളിയും കറ പിടിച്ചു അവയുടെ കറ നിങ്ങ
ളുടെ നെരെ ഒരു സാക്ഷിയായി നില്ക്കയും നിങ്ങളുടെ മാംസ
ത്തെ അഗ്നിപൊലെ തിന്നു കളകയും ചെയ്യും നിങ്ങൾ അവസാന
ദിവസങ്ങൾക്ക നിക്ഷെപങ്ങളെ ശെഖരിച്ചിരിക്കുന്നു* കണ്ടാലും ൪
നിങ്ങളുടെ വയലുകളെ കൊയ്തിട്ടുള്ള വെലക്കാരുടെ കൂലി നിങ്ങ
ളാൽ അന്യായമായി പിടിക്കപ്പെട്ടത നിലവിളിക്കുന്നു കൊയ്തവ
രുടെ നിലവിളികൾ സൈന്യങ്ങളുടെ കൎത്താവിന്റെ ചെവിക
ളിലെക്ക എത്തി* നിങ്ങൾ ഭൂമിമെൽ കൌതുകമായി നടന്നു മ ൫
ദിച്ചു കൊലദിവസത്തിൽ എന്നപൊലെ നിങ്ങൾ നിങ്ങളുടെ ഹൃദ
യങ്ങളെ പൊഷിച്ചു* നിങ്ങൾ നീതിമാനായവനെ കുററം വി ൬
ധിച്ചു കൊന്നുകളഞ്ഞു അവൻ നിങ്ങളൊട മറുത്ത നില്ക്കുന്നതുമി
ല്ല* അതുകൊണ്ട സഹൊദരന്മാരെ കൎത്താവിന്റെ വരവുവരെ ൭
ദീൎഘക്ഷമയൊടിരിപ്പിൻ കണ്ടാലും കൃഷിക്കാരൻ ഭൂമിയിൽ വില
എറിയ ഫലത്തിന്ന കാത്തിരുന്നു ആദ്യത്തെയും ഒടുക്കത്തെയും
മഴയെ പ്രാപിക്കുവൊളത്തിന്ന ആയതിന്നായിട്ട ദീൎഘക്ഷമയൊ
ടിരിക്കുന്നു* നിങ്ങളും ദീൎഘക്ഷമയൊടിരിപ്പിൻ നിങ്ങളുടെ ഹൃ ൮
ദയങ്ങളെ സ്ഥിരപ്പെടുത്തുവിൻ അതെന്തുകൊണ്ടെന്നാൽ കൎത്താ
വിന്റെ വരവ സമീപിച്ചിരിക്കുന്നു* സഹൊദരന്മാരെ നി ൯
ങ്ങൾ ശിക്ഷയ്ക്ക വിധിക്കപ്പെടാതെ ഇരിപ്പാനായിട്ട തമ്മിൽ ത
മ്മിൽ വിരൊധമായി പിറുപിറുക്കരുത കണ്ടാലും ന്യായാധിപതി
വാതലിക്ക മുമ്പാക നില്ക്കുന്നു* എന്റെ സഹൊദരന്മാരെ കൎത്താ ൧൦
വിന്റെ നാമത്തിൽ സംസാരിച്ചിട്ടുള്ള ദീൎഘദൎശിമാരെ കഷ്ടമനു
ഭവിക്കുന്നതിന്നും ദീൎഘക്ഷമയ്ക്കും ദൃഷ്ടാന്തമായിട്ട വെച്ചുകൊൾ
വിൻ* കണ്ടാലും സഹിക്കുന്നവർ ഭാഗ്യവാന്മാർ എന്ന നാം വി ൧൧
ചാരിക്കുന്നു നിങ്ങൾ യൊബിന്റെ ക്ഷമയെ കെട്ടു കൎത്താവ വള
രെ ആൎദ്രരവും നല്ലകരുണയുമുള്ളവനാകുന്നു എന്നകൎത്താവിന്റെ
അവസാനത്തെ കാണുകയും ചെയ്തു* എന്നാൽ സകലത്തിന്മെൽ ൧൨
എന്റെ സഹൊദരന്മാരെ സ്വൎഗ്ഗത്തെ കൊണ്ടെങ്കിലും ഭൂമിയെകൊ
ണ്ടെങ്കിലും മറെറാരു ആണയെക്കൊണ്ടെങ്കിലും സത്യം ചെയ്യരുത
എന്നാൽ നിങ്ങൾ ശിക്ഷവിധിയിലെക്ക അകപ്പെടാതെ ഇരിപ്പാ

നായിട്ട നിങ്ങൾക്ക ഉവ്വ എന്നുള്ളത ഉവ്വ എന്നും അല്ല എന്നുള്ളത
൧൩ അല്ല എന്നും ഇരിക്കട്ടെ* നിങ്ങളിൽ ഒരുത്തൻ കഷ്ടമനുഭവിക്കു
ന്നുവൊ അവൻ പ്രാൎത്ഥിക്കട്ടെ ഒരുത്തൻ സന്തൊഷപ്പെടുന്നു
൧൪ വൊ അവൻ സംകീൎത്തനങ്ങൾ പാടട്ടെ* നിങ്ങളിൽ ഒരു
ത്തൻ രൊഗിയായിരിക്കുന്നുവൊ അവൻ പള്ളിയുടെ മൂപ്പന്മാരെ
വരുത്തട്ടെ അവർ കൎത്താവിന്റെ നാമത്തിൽ അവനെ എണ്ണ
കൊണ്ട അഭിഷെകം ചെയ്തു അവന്ന വെണ്ടി പ്രാൎത്ഥിക്കയും ചെയ്യു
൧൫ ട്ടെ* വിശെഷിച്ച വിശ്വാസത്തിന്റെ പ്രാൎത്ഥന രൊഗിയെര
ക്ഷിക്കും കൎത്താവ അവനെ എഴുനില്പിക്കയും ചെയ്യും അവൻ പാ
പങ്ങളെ ചെയ്തിട്ടുണ്ട എങ്കിൽ അവ അവനൊട ക്ഷമിക്കപ്പെടുക
൧൬ യും ചെയ്യും* നിങ്ങൾ സ്വസ്ഥതപ്പെടെണ്ടുന്നതിന്നായിട്ട തമ്മിൽ
തമ്മിൽ പിഴകളെ അനുസരിച്ച പറകയും ഒരുത്തന്നു വെണ്ടി ഒ
രുത്തൻ പ്രാൎത്ഥിക്കയും ചെയ്വിൻ നീതിമാന്റെ താല്പൎയ്യമുള്ള പ്രാ
൧൭ ൎത്ഥന വളരെ സാധിക്കുന്നു* എലിയ നമുക്ക സദൃശമുള്ള രാഗാ
ദികളൊട കൂടിയ മനുഷ്യനായിരുന്നു മഴ പെയ്യാതെ ഇരിക്കെണ്ടു
ന്നതിന്ന അവൻ താല്പൎയ്യത്തൊടെ പ്രാൎത്ഥിക്കയും ചെയ്തു അ
പ്പൊൾ മൂന്ന സംവത്സരവും ആറു മാസവും ഭൂമിമെൽ മഴ പെയ്തി
൧൮ ട്ടില്ല* അവൻ പിന്നെയും പ്രാൎത്ഥിച്ചു അപ്പൊൾ ആകാശം മഴ ത
൧൯ ന്നു ഭൂമി തന്റെ ഫലത്തെ ജനിപ്പിക്കയും ചെയ്തു* സഹൊദര
ന്മാരെ നിങ്ങളിൽ ഒരുത്തൻ സത്യത്തെ വിട്ടു തെറ്റുകയും ആയ
൨൦ വനെ ഒരുത്തൻ മനസ്സു തിരിക്കയും ചെയ്താൽ* പാപിയെ അ
൨൧ വന്റെ വഴി തെറ്റിൽനിന്ന മനസ്സു തിരിക്കുന്നവൻ ഒരു ആത്മാ
വിനെ മരണത്തിൽനിന്ന രക്ഷിക്കയും പാപങ്ങളുടെ സംഖ്യയെ
മറെക്കയും ചെയ്യും എന്ന അവൻ അറിഞ്ഞിരിക്കട്ടെ*



## അപ്പൊസ്തോലനായ പത്രൊസ

## എഴുതിയ

## പൊതുവിലുള്ള

## ഒന്നാമത്തെ

## ലെഖനം.

### ൧ അദ്ധ്യായം

൧ അവൻ ദൈവത്തെ അവന്റെ ആത്മസംബന്ധമായ പല കൃപകൾക്കും വെണ്ടി സ്തുതിക്കയും.—൩ം ക്രിസ്തുവിങ്കലുള്ള രക്ഷ പുതിയ വൎത്തമാനമല്ല പണ്ടു ദീൎഘദൎശനമായി ചൊല്ലപ്പെട്ടിരിക്കുന്ന കാൎയ്യമത്രെ ആകുന്നത എന്ന കാട്ടുകയും.—൧൩ ദൈവഭക്തിയൊടെ ഉള്ള സംസാരത്തിന്ന അവൎക്ക ബുദ്ധി ചൊല്ലുകയും ചെയ്യുന്ന സംഗതി.

യെശു ക്രിസ്തുവിന്റെ അപ്പൊസ്തൊലനായ പത്രൊസ പൊന്തൊസിലും ഗലാത്തിയായിലും കപ്പദൊക്കിയായിലും ആസിയായിലും ബിത്തിനിയായിലും ഭിന്നപ്പെട്ടിരിക്കുന്ന പരദെശികളായി* പിതാവായ ദൈവത്തിന്റെ പൂൎവ്വ ജ്ഞാനപ്രകാരം ആത്മാവി ൨ ന്റെ ശുദ്ധികരണത്താൽ അനുസരണത്തിന്നും യെശു ക്രിസ്തുവിന്റെ രക്തതളിക്കും തിരഞ്ഞെടുക്കപ്പെട്ടവരായവൎക്ക (എഴുതുന്നത) നിങ്ങൾക്ക കൃപയും സമാധാനവും വൎദ്ധിക്കുമാറാകട്ടെ* ദൈ ൩ വവും നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ പിതാവുമായവൻ സ്തൊത്രം ചെയ്യപ്പെട്ടവനാകട്ടെ അവൻ മരിച്ചവരിൽനിന്ന യെശു ക്രിസ്തുവിന്റെ ഉയിൎപ്പിനാൽ നമ്മെ തന്റെ അപരിമിതമായുള്ള കരുണയിൻ പ്രകാരം പിന്നെയും ജനിപ്പിച്ചത ജീവനുള്ളൊരു ആശാബന്ധത്തിലെക്ക* നാശമില്ലാത്തതും അശുദ്ധപ്പെ ൪ ടാത്തതും വാടാത്തതും* അവസാന കാലത്തിങ്കൽ വെളിപ്പെ ൫ ടുവാൻ ഒരുങ്ങിയിരിക്കുന്ന രക്ഷയ്ക്കായി വിശ്വാസംകൊണ്ട ദൈവത്തിന്റെ ശക്തിയാൽ കാക്കപ്പെടുന്ന നിങ്ങൾക്ക സ്വൎഗ്ഗത്തിൽ വെക്കപ്പെട്ടതുമായുള്ള അവകാശത്തിലെക്ക തന്നെ ആകുന്നു* ഇ ൬ പ്പൊൾ കുറഞ്ഞൊരു കാലത്തെക്ക ആവശ്യമുണ്ടെങ്കിൽ നിങ്ങൾ പല വിധമുള്ള പരീക്ഷകളാൽ ദുഃഖത്തൊടിരിക്കുന്നു എങ്കിലും ആയതിൽ നിങ്ങൾ ആനന്ദിക്കുന്നു* നിങ്ങളുടെ വിശ്വാസത്തി ൭ ന്റെ ശൊധന അഗ്നിയാലും ശുദ്ധി ചെയ്യപ്പെടുന്ന അഴിവുള്ള പൊന്നിന്റെതിനെക്കാളും മഹാവിലയെറിതാകകൊണ്ട യെശു ക്രിസ്തുവിന്റെ പ്രത്യക്ഷത്തിങ്കൽ സ്തുതിക്കും മാനത്തിന്നും മഹത്വ

൮ ത്തിന്നായി കണ്ടെത്തപ്പെടെണ്ടുന്നതിന്ന തന്നെ (ആകുന്നു)* നി
ങ്ങൾ അവനെ കാണാതെ സ്നെഹിക്കുന്നു ഇപ്പൊൾ അവനെ കാ
ണുന്നില്ല എങ്കിലും അവങ്കൽ വിശ്വസിച്ചിട്ട നിങ്ങൾ പറഞ്ഞു കൂ
ടാത്തതും മഹത്വപ്പെട്ടതുമായുള്ള സന്തൊഷത്തൊടെ ആനന്ദിച്ച*
൯ നിങ്ങളുടെ വിശ്വാസത്തിന്റെ അവസാനത്തെ നിങ്ങളുടെ ആ
൧൦ ത്മാക്കളുടെ രക്ഷയെ തന്നെ പ്രാപിച്ചുകൊണ്ടിരിക്കുന്നു* നി
ങ്ങൾക്ക (വരുവാനുള്ള) കൃപയെ കുറിച്ച ദീൎഘദൎശനം പറഞ്ഞിട്ടു
ള്ള ദീൎഘദൎശിമാർ ഈ രക്ഷയെ കുറിച്ച അന്വെഷിച്ച താല്പൎയ്യമാ
൧൧ യി തിരക്കി* ക്രിസ്തുവിന്റെ കഷ്ടങ്ങളെയും അവയുടെ ശെഷം
വരുന്ന മഹത്വത്തെയും താൻ മുമ്പിൽ കൂട്ടി സാക്ഷിപ്പെടുത്തിയ
പ്പൊൾ തങ്ങളിലുണ്ടായിരുന്ന ക്രിസ്തുവിന്റെ ആത്മാവായവൻ എ
തിനെയൊ എതുപ്രകാരമുള്ള കാലത്തെയൊ കുറിച്ച കാണിച്ചു
൧൨ എന്ന തിരക്കിക്കൊണ്ടിരുന്നു* തങ്ങൾ തങ്ങൾക്ക എന്നല്ല നമുക്ക
തന്നെ ഇക്കാൎയ്യങ്ങളെ ശുശ്രൂഷിച്ചു എന്ന ആയവൎക്ക പ്രകാശിക്ക
പ്പെട്ടു ഇവ സ്വൎഗ്ഗത്തിൽനിന്ന അയക്കപ്പെട്ട പരിശുദ്ധാത്മാവി
നാൽ നിങ്ങൾക്ക എവൻഗെലിയൊനെ പ്രസംഗിച്ചവരാൽ ഇ
പ്പൊൾ നിങ്ങൾക്ക അറിയിക്കപ്പെട്ടവയാകുന്നു ഇക്കാൎയ്യങ്ങളിലെക്ക
൧൩ ദൈവദൂതന്മാർ സൂക്ഷിച്ചു നൊക്കുവാൻ ആഗ്രഹിക്കുന്നു* ആയ
തുകൊണ്ട നിങ്ങൾ നിങ്ങളുടെ മനസ്സിന്റെ അരകളെ കെട്ടിക്കൊ
ണ്ട സുബൊധമുള്ളവരായിരുന്ന യെശു ക്രിസ്തുവിന്റെ പ്രത്യക്ഷ
ത്തിങ്കൽ നിങ്ങൾക്ക കൊണ്ടുവരപ്പെടുന്ന കൃപയ്ക്കായ്ക്കൊണ്ട അവ
൧൪ സാനത്തൊളം ഇഛ്ശിച്ചിരിപ്പിൻ* അനുസരണമുള്ള പൈത
ങ്ങൾ എന്നപൊലെ നിങ്ങളുടെ അറിയായ്മയിൽ ഉള്ള മുമ്പില
ത്തെ മൊഹങ്ങളിൻ പ്രകാരം നിങ്ങളെ സ്വരൂപപ്പെടുത്താതെ*
൧൫ നിങ്ങളെ വിളിച്ചവൻ പരിശുദ്ധനാകുന്നതുപൊലെ നിങ്ങളും എ
൧൬ ല്ലാ നടപ്പിലും പരിശുദ്ധമുള്ളവരായിരിപ്പിൻ* അതെന്തുകൊ
ണ്ടെന്നാൽ ഞാൻ പരിശുദ്ധനാകകൊണ്ട നിങ്ങളും പരിശുദ്ധമുള്ള
൧൭ വരാകുവിൻ എന്ന എഴുതപ്പെട്ടിരിക്കുന്നു* വിശെഷിച്ച പക്ഷ
ഭെദം കൂടാതെ ഓരൊരുത്തന്റെ ക്രിയയിൻ പ്രകാരം ന്യായം
വിധിക്കുന്ന പിതാവിനൊട നിങ്ങൾ അപെക്ഷിക്കുന്നു എങ്കിൽ
നിങ്ങൾ (ഇവിടെ) നിങ്ങളുടെ കുടിയിരിപ്പിന്റെ കാലത്തെ ഭ
൧൮ യത്തൊടെ കഴിച്ചുകൊൾവിൻ* അതെന്തുകൊണ്ടെന്നാൽ നി
ങ്ങളുടെ പിതാക്കന്മാരിൽനിന്ന പാരമ്പൎയ്യത്താൽ പ്രാപിച്ച മായ
യുള്ള നടപ്പിൽനിന്ന നിങ്ങൾ വീണ്ടെടുക്കപ്പെട്ടത നാശമുള്ള വസ്തു
ക്കളാകുന്ന വെള്ളി കൊണ്ടെങ്കിലും പൊന്ന കൊണ്ടെങ്കിലും അല്ല*
൧൯ കളങ്കം കൂടാതെയും കറകൂടാതെയുമുള്ള ആട്ടിൻ കുട്ടിയുടെ എന്ന
പൊലെ ക്രിസ്തുവിന്റെ വിലയെറിയ രക്തത്താലത്രെ എന്ന അ
൨൦ റിഞ്ഞിരിക്കുന്നുവല്ലൊ* അവൻ ലൊകത്തിന്റെ ആരംഭത്തി
ന്ന മുമ്പെ മുൻ നിയമിക്കപ്പെട്ടവനായി സത്യം എന്നാൽ ഈ അ

വസാന കാലങ്ങളിൽ നിങ്ങൾക്ക വെണ്ടി വെളിപ്പെട്ടു* നിങ്ങളു ൨൧
ടെ വിശ്വാസവും ആശയും ദൈവത്തിങ്കൽ ഇരിക്കെണ്ടുന്നതിന്നാ
യിട്ട അവനെ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്പിക്കയും അവ
ന്ന മഹത്വത്തെ കൊടുക്കയും ചെയ്തിട്ടുള്ള ദൈവത്തിങ്കൽ അവ
ന്റെ മൂലമായി നിങ്ങൾ വിശ്വസിക്കുന്നവരാകുന്നു* നിങ്ങൾ സ ൨൨
ത്യത്തെ അനുസരിക്കുന്നതിനാൽ നിങ്ങളുടെ ആത്മാക്കളെ ആത്മാവു
മൂലമായി കപടമില്ലാത്ത സഹൊദരസ്നെഹത്തിന്ന ശുദ്ധിയാക്കു
കയാൽ* നാശമുള്ള ബീജത്തിൽനിന്നല്ല നാശമില്ലാത്തതിൽ ൨൩
നിന്നത്രെ എന്നെന്നെക്കും ജീവിച്ച നിലനില്ക്കുന്ന ദൈവത്തി
ന്റെ വചനത്താൽ പിന്നെയും ജനിച്ചവരാകകൊണ്ട ഒരുത്ത
നെ ഒരുത്തൻ ശുദ്ധഹൃദയത്തൊടെ താല്പൎയ്യമായി സ്നെഹിപ്പിൻ*
അതെന്തുകൊണ്ടെന്നാൽ മാംസമൊക്കയും പുല്ലുപൊലെയും മനു ൨൪
ഷ്യന്റെ മഹത്വമൊക്കയും പുല്ലിന്റെ പൂപൊലെയും ഇരിക്കുന്നു
പുല്ലു വാടുകയും അതിന്റെ പൂവ ഉതിൎന്നുപൊകയും ചെയ്യുന്നു*
എന്നാൽ കൎത്താവിന്റെ വചനം എന്നെന്നെക്കും നിലനില്ക്കുന്ന ൨൫
താകുന്നു ഇത നിങ്ങൾക്ക എവൻഗെലിയൊനായി പ്രസംഗിക്ക
പ്പെടുന്ന വചനം തന്നെ ആകുന്നു*

## ൨ അദ്ധ്യായം

൧ സ്നെഹത്തിന്റെ ഭംഗം വരുത്താതെ ഇരിപ്പാൻ അവൻ അപെക്ഷിക്കുന്നത.—൧൧ വിശെഷിച്ചും അവൻ അവരൊട ജഡസംബന്ധമായ മൊഹങ്ങളിൽനിന്ന ഒഴിഞ്ഞിരിപ്പാനും —൧൩ അധികാരിമാരൊട അനുസരിച്ചിരിപ്പാനും അപെക്ഷിക്കയും.—൧൮ ഭൃത്യന്മാരൊട അവരുടെ യജമാനന്മാരെ ഇന്നപ്രകാരം അനുസരിച്ചു നടന്ന.—൨൦ നന്മ ചെയ്യുന്നതിന്ന ക്രിസ്തുവിന്റെ നടപ്പു രീതിപ്രകാരം ക്ഷമയൊടെ കഷ്ടപ്പെടെണമെന്ന ഉപദെശിക്കയും ചെയ്യുന്നത

അതുകൊണ്ട സകല ദൊഷ്ട്യയെയും സകല വ്യാജത്തെയും കപ
ടങ്ങളെയും അസൂയകളെയും സകല ദുൎവ്വാക്കുകളെയും നീക്കി കള
ഞ്ഞു* ഇപ്പൊൾ ജനിച്ച ശിശുക്കൾ എന്നപൊലെ നിങ്ങൾ വച ൨
നത്തിന്റെ വ്യാജമില്ലാത്ത പാലിനെ നിങ്ങൾ അതിനാൽ വള
രുവാനായിട്ട ആഗ്രഹിപ്പിൻ* എന്തുകൊണ്ടെന്നാൽ കൎത്താവ ൩
കരുണയുള്ളവനാകുന്നു എന്നുള്ളതിനെ നിങ്ങൾ ആസ്വാദിച്ചിട്ടുണ്ട
ല്ലൊ* അവന്റെ അടുക്കൽ മനുഷ്യരാൽ ഉപെക്ഷിക്കപ്പെട്ടതാ ൪
യി സത്യം എന്നാൽ ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടതും വില
യെറിയതുമായ ജീവനുള്ള കല്ലിന്റെ അടുക്കൽ (എന്നപൊലെ)
ചെൎന്ന വന്ന* നിങ്ങളും ജീവനുള്ള കല്ലുകൾ പൊലെ ഒരു ജ്ഞാ ൫
ന ഗൃഹമായി യെശു ക്രിസ്തു മുഖാന്തരം ദൈവത്തിന്ന നല്ല ഇഷ്ടമു

ള്ള ജ്ഞാന ബലികളെ നൽകുവാനായിട്ട ഒരു ശുദ്ധമുള്ള ആചാൎയ്യ
൬ ത്വമായി കെട്ടപ്പെട്ടിരിക്കുന്നു* ആയതുകൊണ്ട കണ്ടാലും തിര
ഞ്ഞെടുക്കപ്പെട്ടതും വിലയെറിയതുമായി മുഖ്യമായൊരു മൂലക്കല്ലി
നെ ഞാൻ സിയൊനിൽ സ്ഥാപിക്കുന്നു എന്നും അവങ്കൽ വിശ്വ
സിക്കുന്നവൻ നാണിച്ചു പൊകയില്ല എന്നും വെദവാക്യത്തിൽ
൭ പതിഞ്ഞുമിരിക്കുന്നു* അതുകൊണ്ട വിശ്വസിക്കുന്നവരായ നിങ്ങ
ൾക്കു (അവൻ) ഉയൎന്ന വിലയാകുന്നു എന്നാൽ അനുസരിക്കാത്ത
വൎക്ക ഭവന പണിക്കാർ ഉപെക്ഷിച്ച കല്ലായത കൊണിന്റെ ത
൮ ലയായും* തടവു കല്ലായും വിരുദ്ധമുള്ള പാറയായും തീൎന്നിരി
ക്കുന്നു അവർ അനുസരണമില്ലാത്തവരാകകൊണ്ട വചനത്തിൽ
വിരുദ്ധപ്പെടുന്നു ആയതിന്നും അവർ ആക്കി വെക്കപ്പെട്ടിരു
൯ ന്നു* എന്നാൽ നിങ്ങൾ നിങ്ങളെ അന്ധകാരത്തിൽനിന്ന ത
ന്റെ അത്ഭുതമായുള്ള പ്രകാശത്തിലെക്ക വിളിച്ചു വരുത്തിയവ
ന്റെ കീൎത്തികളെ അറിയിക്കെണ്ടുന്നതിന്നായിട്ട നിങ്ങൾ തിര
ഞ്ഞെടുക്കപ്പെട്ടൊരു സന്തതിയും രാജസംബന്ധമുള്ളൊരാചാൎയ്യ
ത്വവും ഒരു ശുദ്ധമുള്ള ജാതിയും പ്രത്യെകമുള്ളൊരു ജനവും ആകു
൧൦ ന്നു* നിങ്ങൾ കഴിഞ്ഞകാലത്തിൽ ജനമല്ലാതെയിരുന്നു എന്നാൽ
ഇപ്പൊൾ ദൈവത്തിന്റെ ജനമാകുന്നു കരുണലഭിക്കാത്തവരായി
൧൧ രുന്നു എന്നാൽ ഇപ്പൊൾ കരുണ ലഭിച്ചവരാകുന്നു* എത്രയും
ഇഷ്ടന്മാരെ നിങ്ങൾ പരദെശികളും ദെശാന്തരികളും എന്നു വെ
ച്ച ആത്മാവിന്റെ നെരെ പൊരുതുന്ന ജഡ മൊഹങ്ങളെ വിട്ടൊ
൧൨ ഴിച്ച* നിങ്ങൾക്ക പുറജാതിക്കാരുടെ ഇടയിൽ നിങ്ങളുടെ നട
പ്പ നന്നായിരിക്കെണമെന്ന ഞാൻ നിങ്ങൾക്ക ബുദ്ധി പറയുന്നു
അത ദൊഷം ചെയ്യുന്നവരുടെ നെരെ എന്നപൊലെ അവർ നി
ങ്ങളുടെ നെരെ ദൊഷമായി പറയുന്നതുകൊണ്ട അവർ (നിങ്ങളു
ടെ) നല്ല പ്രവൃത്തികളെ കാണുന്നതിനാൽ ദൎശന ദിവസത്തിൽ
൧൩ ദൈവത്തെ മഹത്വപ്പെടുത്തുവാനായിട്ടാകുന്നു* മനുഷ്യന്റെ അ
ധികാരകല്പനയെ ഒക്കയും കൎത്താവിന്റെ നിമിത്തമായിട്ട, അനു
സരിപ്പിൻ ശ്രെഷ്ഠാധികാരി എന്നുവെച്ച രാജാവിനെ എങ്കിലും ആ
൧൪ കട്ടെ* ദൊഷം ചെയ്യുന്നവരുടെ ശിക്ഷയ്ക്കും ഗുണം ചെയ്യുന്ന
വരുടെ സ്തുതിക്കും അവനാൽ അയക്കപ്പെട്ട നാടുവാഴികളെ എ
൧൫ ങ്കിലും ആകട്ടെ* അതെന്തുകൊണ്ടെന്നാൽ നിങ്ങൾ ഗുണം ചെയ്യു
ന്നതിനാൽ ബുദ്ധിയില്ലാത്ത മനുഷ്യരുടെ അറിയായ്മയെ മൌന
൧൬ മാക്കെണമെന്ന ഇപ്രകാരം ദൈവത്തിന്റെ ഇഷ്ടമാകുന്നു* സ്വാ
തന്ത്ര്യമുള്ളവരായിരുന്നിട്ടും നിങ്ങളുടെ സ്വാതന്ത്ര്യത്തെ ദുഷ്ടത്വ
ത്തിന്റെ ഒരു മൂടലിന്നായിട്ട പ്രയൊഗിക്കാതെ ദൈവത്തിന്റെ
൧൭ ദാസന്മാരായിട്ടു തന്നെ ഇരിപ്പിൻ* എല്ലാവരെയും ബഹുമാനി
പ്പിൻ സഹൊദരത്വത്തെ സ്നെഹിപ്പിൻ ദൈവത്തെ ഭയപ്പെടു
വിൻ രാജാവിനെ ബഹുമാനിപ്പിൻ*

പ്രവൃത്തിക്കാരെ സകല ഭയത്തൊടും നിങ്ങളുടെ യജമാനന്മാ ൧൮
ൎക്ക കീഴടങ്ങിയിരിപ്പിൻ നല്ലവൎക്കും സാവധാനമുള്ളവൎക്കും മാത്ര
മല്ല മൂൎക്ക്വന്മാൎക്കും കൂടത്തന്നെ* എന്തുകൊണ്ടെന്നാൽ ഒരുത്തൻ ൧൯
ദൈവത്തിങ്കലെക്ക മനൊബൊധത്തിന്റെ നിമിത്തം ദുഃഖങ്ങളെ
സഹിച്ച അന്ന്യായമായി കഷ്ടമനുഭവിച്ചു കൊണ്ട ഇരുന്നാൽ അത ത
ന്നെ കൃപയാകുന്നു* എന്തെന്നാൽ നിങ്ങൾ കുററം ചെയ്തു അടി ൨൦
കൊള്ളുമ്പൊൾ ക്ഷമിച്ചാൽ അത എന്തൊരു യശസ്സുള്ളു എന്നാൽ
നിങ്ങൾ ഗുണം ചെയ്തു കഷ്ടമനുഭവിക്കുമ്പൊൾ ക്ഷമിച്ചാൽ അത ത
ന്നെ ദൈവത്തിങ്കൽ കൃപയാകുന്നു* എന്തെന്നാൽ ഇതിന്ന നി ൨൧
ങ്ങൾ വിളിക്കപ്പെട്ടവരായല്ലൊ അത എന്തുകൊണ്ടെന്നാൽ ക്രിസ്തു
വും നമുക്കായ്ക്കൊണ്ട കഷ്ടമനുഭവിച്ച നാം അവന്റെ കാലടികളെ
പിന്തുടരുവാനായിട്ട നമുക്ക ഒരു പ്രമാണം പിന്നാലെ വെച്ചിരി
ക്കുന്നു* അവൻ പാപം ചെയ്തിട്ടില്ല അവന്റെ വായിൽ വഞ്ച ൨൨
ന കണ്ടെത്തപ്പെട്ടതുമില്ല* അവൻ ധിക്കരിക്കപ്പെട്ടപ്പൊൾ പ ൨൩
കരം ധിക്കരിക്കാതെയും കഷ്ടമനുഭവിച്ചപ്പൊൾ ശാസിക്കാതെയും
നെരായി വിധിക്കുന്നവന്ന (തന്നെ) എല്പിക്കയും ചെയ്തു* നാം ൨൪
പാപങ്ങൾക്ക മരിച്ച നീതിക്കായിട്ട ജീവിക്കെണ്ടുന്നതിന്ന നമ്മുടെ
പാപങ്ങളെ അവൻ തന്നെ മരത്തിന്മെൽ തന്റെ ശരീരത്തിൽ
വഹിച്ചു അവന്റെ അടികളാൽ നിങ്ങൾ സൌഖ്യപ്പെട്ടിരിക്കുന്നു*
എന്തുകൊണ്ടെന്നാൽ നിങ്ങൾ ചിന്നപ്പെട്ട ആടുകൾ പൊലെ ആ ൨൫
യിരുന്നു എന്നാൽ ഇപ്പൊൾ നിങ്ങളുടെ ആത്മാക്കളുടെ മെയ്പ്പുകാര
നും ബിശൊപ്പുമായവന്റെ അടുക്കലെക്ക നിങ്ങൾ തിരിഞ്ഞിരിക്കു
ന്നവരാകുന്നു*

## ൩ അദ്ധ്യായം

൧ അവൻ ഭാൎയ്യമാരുടെയും ഭൎത്താക്കന്മാരുടെയും മുറയെ ഉപ
ദെശിച്ചു.—൮ സകല ജനങ്ങളൊടും ഐക്യതെക്കും സ്നെഹ
ത്തിന്നും.—൧൪ പീഡയെ സഹിപ്പാനും ബുദ്ധി ചൊല്ലുന്ന
ത.—൧൯ പഴയ ലൊകത്തിങ്കലെക്ക ക്രിസ്തുവിന്റെ പ്രയൊ
ജനങ്ങൾ.

അപ്രകാരം തന്നെ ഭാൎയ്യമാരായുള്ളൊരെ നിങ്ങളുടെ സ്വന്ത ഭ
ൎത്താക്കന്മാരെ അനുസരിച്ചിരിപ്പിൻ വല്ലവരും വചനത്തെ അനു
സരിക്കുന്നില്ല എങ്കിൽ അവരും വചനം കൂടാതെ ഭാൎയ്യമാരുടെന
ടപ്പിനാൽ* ഭയത്തൊടു കൂടിയ നിങ്ങളുടെ പതിപാകമുള്ള നട ൨
പ്പിനെ കണ്ടുകൊണ്ട ആദായപ്പെടെണ്ടുന്നതിന്ന (ആകുന്നു)* നി ൩
ങ്ങളുടെ അലങ്കാരം പുറത്ത തലമുടിപ്പിന്നലും പൊന്നിടുന്നതും വ
സ്ത്രം ധരിക്കുന്നതുമുള്ള (അലങ്കാരം) ആയിരിക്കരുത* ഹൃദയ ൪
ത്തിന്റെ ഗുഢ മനുഷ്യൻ നാശമില്ലായ്മയിൽ സൌമ്യതയും സാ

വധാനവുമുള്ള ആത്മാവിന്റെ അലങ്കാരം തന്നെ (ആയിരിക്കട്ടെ)
ഇത ദൈവത്തിന്റെ മുമ്പാക വിലയെറീട്ടുള്ളതാകുന്നു* ൫ എന്തു
കൊണ്ടെന്നാൽ ഇപ്രകാരം തന്നെ പൂൎവ്വത്തിൽ ദൈവത്തിങ്കൽ ആ
ശ്രയിച്ചിട്ടുള്ള പരിശുദ്ധ സ്ത്രീകളും തങ്ങളുടെ ഭൎത്താക്കന്മാരെ അ
നുസരിച്ചുകൊണ്ട തങ്ങളെ അലങ്കരിച്ചിരുന്നു* ൬ സാറ അബ്രഹാ
മിനെ യജമാനനെന്നു വിളിച്ച അവനെ അനുസരിച്ചതുപൊലെ
തന്നെ നിങ്ങൾ ഗുണം ചെയ്കയും വല്ലതും ഒരു വിഷാദത്തൊടും
ഭയപ്പെടാതെ ഇരിക്കയും ചെയ്യുമ്പൊൾ നിങ്ങൾ അവളുടെ പുത്രി
മാരാകുന്നു* ൭ അപ്രകാരം തന്നെ ഭൎത്താക്കന്മാരായുള്ളൊരെ നി
ങ്ങളുടെ പ്രാൎത്ഥനകൾ വിഘ്നപ്പെടാതെ ഇരിക്കെണ്ടുന്നതിന്ന അ
റിവിൻ പ്രകാരം (അവരൊടു) കൂടി വസിച്ച സ്ത്രീക്ക ബലഹീന
പാത്രമെന്ന വെച്ചും ജീവന്റെ കൃപയ്ക്കു കൂട്ടവകാശികളാകുന്നു എ
ന്നുവച്ചും ബഹുമാനം കൊടുത്തുകൊൾവിൻ*

൮ എന്നാൽ തീൎച്ചയ്ക്കു നിങ്ങളെല്ലാവരും എകമനസ്സുള്ളവരായി ത
മ്മിൽ തമ്മിൽ പരിതാപമുള്ളവരായി സഹൊദര സ്നെഹമുള്ളവരാ
യി മനസ്സലിവുള്ളവരായി അനുരാഗമുള്ളവരായി* ൯ ദൊഷ
ത്തിന്ന ദൊഷത്തെ എങ്കിലും നിന്ദയ്ക്കു നിന്ദയെ എങ്കിലും പ
കരം ചെയ്യാത്തവരായി ഇരിപ്പിൻ പ്രതിപക്ഷമായി നി
ങ്ങൾ ഒര അനുഗ്രഹത്തെ അനുഭവിപ്പാനായിട്ട ഇതിലെക്ക വി
ളിക്കപ്പെട്ടു എന്ന അറിഞ്ഞ അനുഗ്രഹിക്കുന്നവരായി തന്നെ ഇരി
പ്പിൻ* ൧൦ എന്തുകൊണ്ടെന്നാൽ ജീവനെ സ്നെഹിപ്പാനും നല്ല ദിവ
സങ്ങളെ കാണ്മാനും ഇഛിക്കുന്നവൻ ദൊഷത്തിൽനിന്ന തന്റെ
നാവിനെയും വ്യാജം പറയാതെ ഇരിക്കെണ്ടുന്നതിന്ന തന്റെ അ
ധരങ്ങളെയും അടെക്കട്ടെ* ൧൧ അവൻ ദൊഷത്തെ വിട്ടൊഴിഞ്ഞ
ഗുണം ചെയ്യട്ടെ അവൻ സമാധാനത്തെ അന്വെഷിക്കയും അതി
നെ പിന്തുടരുകയും ചെയ്യട്ടെ* ൧൨ അതെന്തുകൊണ്ടെന്നാൽ കൎത്താ
വിന്റെ കണ്ണുകൾ നീതിമാന്മാരുടെ മെൽ ഉണ്ട അവന്റെ ചെ
വികളും അവരുടെ പ്രാൎത്ഥനയ്ക്കു (തുറന്നിരിക്കുന്നു) എന്നാൽ ക
ൎത്താവിന്റെ മുഖം ദൊഷം ചെയ്യുന്നവരുടെ നെരെ ഇരിക്കുന്നു*
൧൩ വിശെഷിച്ച നിങ്ങൾ നന്മയെ പിന്തുടരുന്നവരാകുന്നു എങ്കിൽ നി
ങ്ങൾക്ക ദൊഷം ചെയ്യുന്നവൻ ആര* ൧൪ എങ്കിൽ നീതിയുടെ നി
മിത്തമായിട്ട നിങ്ങൾ കഷ്ടമനുഭവിക്കെണ്ടിവന്നാലും നിങ്ങൾ ഭാ
ഗ്യവാന്മാരാകുന്നു അവരുടെ ഭീഷണിയിൽ നിങ്ങൾ പെടിക്കയുമ
രുത ചഞ്ചലപ്പെടുകയുമരുത* ൧൫ എന്നാൽ നിങ്ങൾ കൎത്താവാകു
ന്ന ദൈവത്തെ നിങ്ങളുടെ ഹൃദയങ്ങളിൽ ശുദ്ധികരിപ്പിൻ നിങ്ങ
ളിലുള്ള ആശാബന്ധത്തെ കുറിച്ച ഒരു ന്യായത്തെ നിങ്ങളൊടു
ചൊദിക്കുന്നവനൊടെല്ലാം സൌമ്യതയൊടും ഭയത്തൊടും ഉത്ത
രം പറവാൻ എപ്പൊഴും ഒരുങ്ങി* ൧൬ ക്രിസ്തുവിങ്കൽ നിങ്ങൾക്കുള്ള
നല്ല നടപ്പിനെ ദുഷിക്കുന്നവർ നിങ്ങളെ ദുഷ്പ്രവൃത്തിക്കാരെന്നു

വെച്ച ദൊഷം പറയുന്നതിൽ ലജ്ജപ്പെട്ടുവാനായിട്ട നല്ല മനൊ
ബൊധമുള്ളവരായിരിപ്പിൻ* എന്തുകൊണ്ടെന്നാൽ നിങ്ങൾ ദൊ ൧൭
ഷം ചെയ്തിട്ട കഷ്ടമനുഭവിക്കുന്നതിനെക്കാൾ (അങ്ങിനെ ദൈവ
ത്തിന്ന ഇഷ്ടമുണ്ടെങ്കിൽ) ഗുണം ചെയ്തിട്ട കഷ്ടമനുഭവിക്കുന്നത എ
റവും നല്ലതാകുന്നു* അതെന്തുകൊണ്ടെന്നാൽ ഒരിക്കൽ പാപ ൧൮
ങ്ങളുടെ നിമിത്തമായിട്ട ക്രിസ്തു എന്ന നീതിമാനും നീതികെട്ടുള്ളവ
ൎക്ക പകരം താൻ നമ്മെ ദൈവത്തിന്റെ അടുക്കൽ വരുത്തുവാ
നായിട്ട കഷ്ടമനുഭവിച്ചു ജഡത്തിൽ തന്നെ കൊല്ലപ്പെട്ട ആത്മാ
വിനാലൊ ജീവിപ്പിക്കപ്പെട്ടവനായി* അതിനാലും അവൻ ൧൯
പൊയി കാരാഗ്രഹത്തിലുള്ള ആത്മാക്കൾക്ക പ്രസംഗിച്ചു* പെട്ട ൨൦
കം ഒരുക്കപ്പെടുന്ന അന്ന നൊഹയുടെ നാളുകളിൽ ദൈവത്തി
ന്റെ ദീൎഘക്ഷമ ഒരിക്കൽ കാത്തിരുന്നപ്പൊൾ അവർ മുമ്പെ അ
നുസരിക്കാത്തവരായിരുന്നു (ആ പെട്ടകത്തിൽ) അല്പ ജനമായ
എട്ട ആത്മാക്കൾ വെള്ളത്താൽ രക്ഷപെട്ടു* അതിന്ന പ്രതിമ ൨൧
യായി (മാംസത്തിന്റെ മലിനതയെ നീക്കുന്നത തന്നെയല്ല ദൈ
വത്തിങ്കലുള്ള നല്ല മനൊബൊധത്തിന്റെ ഉത്തരമാകുന്നു) ബ
പ്തിസ്മ യെശു ക്രിസ്തുവിന്റെ ഉയിൎപ്പിനാൽ ഇപ്പൊഴും തന്നെ ന
മ്മെ രക്ഷിക്കുന്നു* അവൻ സ്വൎഗ്ഗത്തിങ്കലെക്ക ചെന്ന ദൈവ ൨൨
ത്തിന്റെ വലത്തുഭാഗത്തിരിക്കുന്നു അവന ദൈവദൂതന്മാരും അ
ധികാരികളും ശക്തികളും കീഴടങ്ങിയിരിക്കുന്നു*

## ൪ അദ്ധ്യായം

൧ അവൻ അവരൊട ക്രിസ്തുവിന്റെ നടപ്പു രീതിയാലും ഇ
പ്പൊൾ അടുത്തു വരുന്ന പൊതുവിലുള്ള ഫലത്തെ വിചാ
രിച്ചിട്ടും പാപത്തിൽനിന്ന ഒഴിവാൻ ബുദ്ധി പറയുന്നത.
—൧൨ വിശെഷിച്ചും പീഡയ്ക്ക വിരൊധമായി അവരെ
ധൈൎയ്യപ്പെടുത്തുന്നത.

ആകയാൽ ക്രിസ്തു നമുക്കുവെണ്ടി ജഡത്തിൽ കഷ്ടപ്പെട്ടതുകൊ
ണ്ട നിങ്ങളും ആ മനസ്സിനെ തന്നെ ആയുധമായി ധരിച്ചുകൊൾ
വിൻ എന്തുകൊണ്ടെന്നാൽ ജഡത്തിൽ കഷ്ടപ്പെട്ടവൻ പാപത്തെ
വിട്ട ഒഴിഞ്ഞു നിന്നത* താൻ ഇനി മെൽ ജഡത്തിൽ (തനി ൨
ക്ക) ശെഷിച്ച കാലം മനുഷ്യരുടെ മൊഹങ്ങൾക്കായിട്ടല്ല ദൈവ
ത്തിന്റെ ഇഷ്ടത്തിന്നായിട്ടു തന്നെ ജീവിക്കെണ്ടതിന്നായിട്ടാകു
ന്നു* എന്തുകൊണ്ടെന്നാൽ നമ്മുടെ ആയുസ്സിൽ കഴിഞ്ഞ കാലം ൩
നാം കാമവികാരങ്ങളിലും മൊഹങ്ങളിലും അധിക വീഞ്ഞിലും അ
തിഭക്ഷണങ്ങളിലും മദ്യപാനങ്ങളിലും വെറുപ്പുള്ള വിഗ്രഹാരാധന
കളിലും നടന്നപ്പൊൾ പുറജാതിക്കാരുടെ ഇഷ്ടത്തെ പ്രവൃത്തി
ച്ചത നമുക്ക മതി* ആയതിൽ നിങ്ങൾ ആ ദുൎന്നടപ്പിന്റെ അ ൪

തിവ്യയത്തിലെക്ക കൂട ഒാടി ചെല്ലായ്കകൊണ്ട അവൎക്ക അതിശയം
൫ തൊന്നി നിങ്ങളെ ദൂഷണം പറഞ്ഞുകൊണ്ടിരിക്കുന്നു* അവർ
ജീവികളൊടും മരിച്ചവരൊടും ന്യായം വിസ്തരിപ്പാൻ ഒരുങ്ങിയി
൬ രിക്കുന്നവന്ന കണക്ക ബൊധിപ്പിക്കെണ്ടിവരും* എന്തുകൊണ്ടെ
ന്നാൽ ഇതിന്നായിട്ട മരിച്ചവരൊടും അവർ ജഡത്തിൽ മനുഷ്യ
പ്രകാരം വിധിക്കപ്പെടുകയും ആത്മാവിൽ ദൈവപ്രകാരം ജീവി
ക്കയും ചെയ്യെണ്ടുന്നതിന്നായിട്ട എവൻഗെലിയൊൻ അറിയിക്ക
൭ പ്പെട്ടു* എന്നാൽ സകല കാൎയ്യങ്ങളുടെയും അവസാനം സമീപി
ച്ചിരിക്കുന്നു അതുകൊണ്ട നിങ്ങൾ സുബൊധമുള്ളവരായും പ്രാൎത്ഥ
൮ നയ്ക്ക ജാഗരണമുള്ളവരായുമിരിപ്പിൻ* എന്നാൽ സകലത്തിന്മെ
ലുംതമ്മിൽ തമ്മിൽ താല്പൎയ്യ സ്നെഹമുള്ളവരായി ഇരിപ്പിൻ അതെ
൯ ന്തുകൊണ്ടെന്നാൽ സ്നെഹം പാപങ്ങളുടെ സംഘത്തെ മറയ്ക്കും* നി
ങ്ങൾ പിറു പിറുപ്പ കൂടാതെ തമ്മിൽ തമ്മിൽ അതിഥിസൽക്കാരം
൧൦ ചെയ്യിൻ* ഓരൊരുത്തൻ എതുപ്രകാരം വരം പ്രാപിച്ചിരി
ക്കുന്നുവൊ (അപ്രകാരം തന്നെ) ദൈവത്തിന്റെ ബഹു വിധമു
ള്ള കൃപയുടെ നല്ല കലവറക്കാർ എന്നപൊലെ തമ്മിൽ തമ്മിൽ
൧൧ അതിനെ ശുശ്രൂഷ ചെയ്യിൻ* ഒരുത്തൻ പറഞ്ഞാൽ ദൈവ
ത്തിന്റെ വാക്യങ്ങളിൻ പ്രകാരം (പറയട്ടെ) ഒരുത്തൻ ശൈ
ശ്രൂശ്രൂഷ ചെയ്താൽ ദൈവം കൊടുക്കുന്ന പ്രാപ്തി പ്രകാരം(ചെ
യ്യട്ടെ) സകലത്തിലും ദൈവം യെശു ക്രിസ്തു മൂലമായി മഹത്വപ്പെ
ടെണ്ടുന്നതിന്നായിട്ട തന്നെ (ആകുന്നു) അവന്ന എന്നും എന്നെ
ന്നെക്കും മഹത്വവും ശക്തിയും (ഉണ്ടായിരിക്കട്ടെ) ആമെൻ*

൧൨ പ്രിയമുള്ളവരെ നിങ്ങളെ പരീക്ഷിപ്പാനുള്ള അഗ്നി ശൊധന
യിൽ നിങ്ങൾ നിങ്ങൾക്ക ഒരു അപൂൎവ്വ കാൎയ്യം സംഭവിച്ചു എന്നു
൧൩ ള്ള പ്രകാരം അതിശയപ്പെടരുത* ക്രിസ്തുവിന്റെ കഷ്ടാനുഭവ
ങ്ങൾക്ക നിങ്ങൾ ഒഹരിക്കാരാകുന്നു എന്നുവെച്ച അവന്റെ മഹ
ത്വം പ്രകാശപ്പെടുമ്പൊൾ നിങ്ങളും അത്യാനന്ദത്തൊടെ സന്തൊ
൧൪ ഷിപ്പാനായിട്ട സന്തൊഷിക്ക മാത്രമെ ചെയ്യാവൂ* നിങ്ങൾ ക്രി
സ്തുവിന്റെ നാമത്തിൻ നിമിത്തമായിട്ട നിന്ദിക്കപ്പെടുന്നു എ
ങ്കിൽ നിങ്ങൾ ഭാഗ്യവാന്മാരാകുന്നു അതെന്തുകൊണ്ടെന്നാൽ മഹ
ത്വത്തിന്റെയും ദൈവത്തിന്റെയും ആത്മാവായവൻ നിങ്ങളു
ടെ മെൽ അധിവസിക്കുന്നു അവരുടെ പക്ഷത്തിൽ അവൻ ദൂ
ഷിക്കപ്പെടുന്നു നിങ്ങളുടെ പക്ഷത്തിൽ അവൻ മഹത്വപ്പെടുന്ന
൧൫ താനും* എന്നാൽ നിങ്ങളിൽ ഒരുത്തനും ഒരു കുലപാതകനാ
യിട്ടെങ്കിലും ഒരു കള്ളനായിട്ടെങ്കിലും ദൊഷം ചെയ്യുന്നവനായി
ട്ടെങ്കിലും അന്യന്മാവായുള്ള കാൎയ്യങ്ങളിൽ വിചാരം ചെയ്യുന്നവനാ
൧൬ യിട്ടെങ്കിലും കഷ്ടപ്പെടരുത* എന്നാൽ ഒരു ക്രിസ്ത്യാനിയാ
യിട്ട (വല്ലവനും കഷ്ടപ്പെടുന്നു) എന്നുവരികിൽ അവൻ ലജ്ജ
പ്പെടരുത എന്നാൽ അവൻ ദൈവത്തെ ഇക്കാൎയ്യത്തിൽ മഹത്വ

പ്പെടുത്തട്ടെ* അതെന്തുകൊണ്ടെന്നാൽ ന്യായവിധി ദൈവ ൧൭
ത്തിന്റെ ഭവനത്തിങ്കൽനിന്ന തുടങ്ങുന്ന കാലം (വന്നിരിക്കുന്നു)
എന്നാൽ അത മുമ്പെ നമ്മിൽനിന്ന (തുടങ്ങുന്നു) എന്നുവരികിൽ
ദൈവത്തിന്റെ എവൻഗെലിയൊനെ അനുസരിക്കാത്തവരുടെ
അവസാനം എന്തുപ്രകാരമിരിക്കും* നീതിമാനായവൻ പ്രയാ ൧൮
സത്തൊടെ രക്ഷപ്പെടുന്നു എങ്കിൽ ദൈവഭക്തിയില്ലാത്തവനും
പാപിയും എവിടെ കാണപ്പെടും* എന്നതുകൊണ്ട ദൈവത്തി ൧൯
ന്റെ ഇഷ്ടപ്രകാരം കഷ്ടപ്പെടുന്നവർ വിശ്വാസമുള്ള സ്രഷ്ടാവി
ങ്കൽ എന്നപൊലെ തങ്ങളുടെ ആത്മാക്കളെ (അവങ്കൽ) നന്മ ചെ
യ്യുന്നതിൽ ഭരമെല്പിക്കട്ടെ*

## ൫ അദ്ധ്യായം

൧ അവൻ വയസ്സു മൂത്തവരൊട അവരുടെ ആട്ടിൻ കൂട്ടങ്ങളെ
മെയ്പാനും.—൫ ഇളയവരൊട അനുസരിച്ചു നടപ്പാനും.—
൮ എല്ലാവരൊടും സുബൊധത്തൊടും ജാഗരണത്തൊടും ഇ
രിപ്പാനും.—൯ പിശാചിനെ വെറുപ്പാനും ബുദ്ധി പറ
യുന്നത.

നിങ്ങളിലുള്ള മൂപ്പന്മാർ കൂടി ഒരു മൂപ്പനും ക്രിസ്തുവിന്റെ കഷ്ട
ങ്ങൾക്ക സാക്ഷിയും പ്രകാശപ്പെടുവാനുള്ളമഹത്വത്തിന്റെ ഒഹരി
ക്കാരനുമായ ഞാൻ ബുദ്ധി ഉപദെശിക്കുന്നു* നിങ്ങളുടെ ഇട ൨
യിലുള്ള ദൈവത്തിന്റെ നിവഹത്തെ വിചാരിച്ചു നൊക്കി കണ്ട
മെയിച്ചുകൊൾവിൻ നിർബന്ധത്തൊടെ അല്ല മനസ്സൊടെ അത്രെ
ലജ്ജാലാഭത്തിന്നായിട്ടല്ല ജാഗ്രത മനസ്സൊടെ അത്രെ* (ദൈ ൩
വത്തിന്റെ) അവകാശങ്ങളെ കർത്തവ്യപ്പെടുന്നവരായിട്ടുമല്ല നി
വഹത്തിന്റെ ദൃഷ്ടാന്തക്കാരായിട്ടു തന്നെ* എന്നാൽ പ്രധാന ൪
ഇടയൻ പ്രകാശപ്പെടുമ്പൊൾ നിങ്ങൾ മഹത്വത്തിന്റെ വാടി
പ്പൊകാത്തൊരു കിരീടം പ്രാപിക്കും* അപ്രകാരം തന്നെ ഇ ൫
ളയവരായുള്ളൊരെ മൂപ്പന്മാർക്ക കീഴടങ്ങിയിരിപ്പിൻ അത്രയുമല്ല
നിങ്ങൾ എല്ലാവരും തമ്മിൽ തമ്മിൽ കീഴടങ്ങി മനൊവിനയം
കൊണ്ട അലങ്കരിക്കപ്പെട്ടിരിപ്പിൻ എന്തുകൊണ്ടെന്നാൽ ദൈവം
അഹംമതിയുള്ളവരൊടു മറുത്തു നില്ക്കയും വിനയമുള്ളവർക്ക കൃപ
നൽകുകയും ചെയ്യുന്നു* അതുകൊണ്ട ദൈവം തൽക്കാലത്തിൽ ൬
നിങ്ങളെ ഉയർത്തുവാനായിട്ട അവന്റെ ശക്തിയുള്ള കയ്യിൻ കീ
ഴെ വിനയപ്പെട്ടിരിപ്പിൻ* നിങ്ങളുടെ വിചാരത്തെ ഒക്കയും ൭
അവങ്കൽ ഇട്ടുകൊണ്ട ഇരിപ്പിൻ അതെന്തുകൊണ്ടെന്നാൽ അവൻ
നിങ്ങൾക്ക വെണ്ടി വിചാരപ്പെടുന്നു* സുബൊധമുള്ളവരായിരി ൮
പ്പിൻ ജാഗരണമുള്ളവരായിരിപ്പിൻ അതെന്തുകൊണ്ടെന്നാൽ നി
ങ്ങളുടെ പ്രതിയൊഗിയാകുന്ന പിശാച ഗർജ്ജിക്കുന്ന സിംഹം

പൊലെ എവനെ എങ്കിലും വിഴുങ്ങിക്കൊള്ളാമെന്ന വച്ച അന്വെ
൯ ഷിച്ച സഞ്ചരിക്കുന്നു* അവനൊടു നിങ്ങൾ വിശ്വാസത്തിൽ
സ്ഥിരമുള്ളവരായി മറുത്തുനിന്ന ഇഹലൊകത്തിലുള്ള നിങ്ങളുടെ
സഹൊദരന്മാരിൽ അപ്രകാരമുള്ള കഷ്ടങ്ങൾ തന്നെ നിവൃത്തിയാ
൧൦ കുന്നു എന്ന അറിഞ്ഞുകൊണ്ടിരിപ്പിൻ* എന്നാൽ നിങ്ങൾ അല്പ
കാലം കഷ്ടപ്പെട്ടതിന്റെ ശെഷം നമ്മെ ക്രിസ്തു യെശുവിങ്കൽ ത
ന്റെ എന്നെന്നെക്കുമുള്ള മഹത്വത്തിങ്കലെക്ക വിളിച്ചവനായ സ
കല കൃപയുമുള്ള ദൈവം നിങ്ങളെ പൂൎണ്ണതപ്പെടുത്തുകയും സ്ഥിര
പ്പെടുത്തുകയും ശക്തിപ്പെടുത്തുകയും നിലനിൎത്തുകയും ചെയ്യുമാറാ
൧൧ കട്ടെ* അവന്ന മഹത്വവും അധികാരവും എന്നെന്നെക്കും ഉണ്ടാ
൧൨ യിരിക്കട്ടെ ആമെൻ* നിങ്ങൾ എതിൽ നില്ക്കുന്നുവൊ അത
ദൈവത്തിന്റെ സത്യമുള്ള കൃപ തന്നെ ആകുന്നു എന്ന ബുദ്ധി ഉ
പദെശിക്കയും സാക്ഷിപ്പെടുത്തുകയും ചെയ്തു കൊണ്ട ഞാൻ നിരൂ
പിക്കുന്ന പ്രകാരം നിങ്ങൾക്ക വിശ്വാസമുള്ള സഹൊദരനായ സി
ല്വാനുസിന്റെ പക്കൽ ഞാൻ സംക്ഷെപമായി എഴുതിയയച്ചി
൧൩ ട്ടുമുണ്ട* ബാബിലൊനിൽ നിങ്ങളൊടു കൂടി തിരഞ്ഞെടുക്കപ്പെട്ട
(സഭയും) എന്റെ പുത്രനായ മൎക്കുസും നിങ്ങൾക്ക വന്ദനം ചൊ
൧൪ ല്ലുന്നു* നിങ്ങൾ സ്നെഹത്തിന്റെ ചുംബനം കൊണ്ട തമ്മിൽ ത
മ്മിൽ വന്ദിപ്പിൻ ക്രിസ്തു യെശുവിങ്കലുള്ള നിങ്ങൾക്ക എല്ലാവൎക്കും
സമാധാനമുണ്ടായിരിക്കയും ചെയ്യട്ടെ ആമെൻ



## അപ്പൊസ്തൊലനായ പത്രൊസ

## എഴുതിയ

## പൊതുവിലുള്ള രണ്ടാമത്തെ

## ലെഖനം

### ൧ അദ്ധ്യായം

൧ അവൻ അവരൊട അവരുടെ വിളിയെ വിശ്വാസത്താലും നല്ല പ്രവൃത്തികളാലും ഉറപ്പ വരുത്തികൊള്ളെണം എന്നും.—൧൨ അത തന്റെ മരണം സമീപിച്ചിരിക്കുന്നു എന്ന അറികകൊണ്ടാകുന്നു എന്നും ബുദ്ധി പറകയും—൧൬ ദൈവത്തിന്റെ സത്യ പുത്രനായ ക്രിസ്തുവിന്റെ വിശ്വാസത്തിൽ സ്ഥിരമായിരിപ്പാൻ അവരെ ഓൎമ്മപ്പെടുത്തുകയും ചെയ്യുന്നത

യെശു ക്രിസ്തുവിന്റെ ശുശ്രൂഷക്കാരനായും അപ്പൊസ്തൊലനായുമുള്ള ശിമൊൻ പത്രൊസ നമ്മുടെ ദൈവത്തിന്റെയും രക്ഷിതാവായ യെശു ക്രിസ്തുവിന്റെയും നീതിയാൽ ഞങ്ങളൊട്ടു കൂടി സമമായി വില എറിയ വിശ്വാസത്തെ പ്രാപിച്ചവൎക്ക (എഴുതുന്നത)* ൨ ദൈവത്തിന്റെയും നമ്മുടെ കൎത്താവായ യെശുവിന്റെയും അറിവിനാൽ കൃപയും സമാധാനവും നിങ്ങൾക്ക വൎദ്ധിക്കുമാറാകട്ടെ* ൩ മഹത്വത്തിലെക്കും സുകൃതത്തിലെക്കും നമ്മെ വിളിച്ചവന്റെ അറിവിനാൽ അവന്റെ ദൈവശക്തി എന്നത ജീവന്നും ദൈവഭക്തിക്കും സംബന്ധിച്ചിട്ടുള്ള സകല വസ്തുക്കളെയും നമുക്ക തന്നിരിക്കുന്ന പ്രകാരം തന്നെ* ൪ ആയവയാൽ എത്രയും വലിപ്പവും സാരവുമുള്ള വാഗ്ദത്തങ്ങൾ നമുക്ക ദാനം ചെയ്യപ്പെട്ടിരിക്കുന്നത ഇവയാൽ നിങ്ങൾ മൊഹം മൂലം ഭൂലൊകത്തിലുള്ള നാശത്തിൽനിന്ന തെറ്റി പൊയിട്ട ദൈവപ്രകൃതിയുടെ അംശക്കാരാകെണ്ടുന്നതിന്നാകുന്നു* ൫ അത്രയുമല്ല നിങ്ങൾ സകല ജാഗ്രതയെയും ചെയ്തു നിങ്ങളുടെ വിശ്വാസത്തിൽ സുകൃതത്തെയും സുകൃതത്തിൽ അറിവിനെയും* ൬ അറിവിൽ പരിപാകത്തെയും പരിപാകത്തിൽ ക്ഷമയെയും ക്ഷമയിൽ ദൈവഭക്തിയെയും* ൭ ദൈവഭക്തിയിൽ സഹൊദരപ്രീതിയെയും സഹൊദരപ്രീതിയിൽ സ്നെ

൮ ഹത്തെയും ചെൎത്തുകൊൾവിൻ* എന്തുകൊണ്ടെന്നാൽ ഇക്കാൎയ്യ
ങ്ങൾ നിങ്ങളിലുണ്ടായിട്ട വൎദ്ധിച്ചാൽ അവ നിങ്ങളെ നമ്മുടെ ക
ൎത്താവായ യെശു ക്രിസ്തുവിങ്കലുള്ള അറിവിൽ അഫലന്മാരൊ നി
൯ ഷ്ഫലന്മാരൊ ആകാതെ ഇരിക്കുമാറാക്കുന്നു* എന്നാൽ ഇക്കാൎയ്യ
ങ്ങളില്ലാത്തവൻ കുരുടനായി ദൂരെ കാണ്മാൻ കഴിയാത്തവനാ
യി തന്റെ പൂൎവ്വ പാപങ്ങളുടെ ശുദ്ധികരണത്തെ മറന്നവനായി
൰ ഇരിക്കുന്നു* ആയതുകൊണ്ട സഹൊദരന്മാരെ നിങ്ങളുടെ വിളി
യെയും തിരഞ്ഞെടുപ്പിനെയും നിശ്ചയം വരുത്തുവാൻ വിശെ
ഷാൽ ജാഗ്രതപ്പെടുവിൻ എന്തുകൊണ്ടെന്നാൽ നിങ്ങൾ ഇക്കാൎയ്യങ്ങ
ളെ ചെയ്യുന്നു എന്നുവരികിൽ നിങ്ങൾ ഒരു നാളും വീണുപൊക
൰൧ യില്ല* എന്തെന്നാൽ ഇപ്രകാരം തന്നെ നമ്മുടെ കൎത്താവും ര
ക്ഷിതാവുമായിരിക്കുന്ന യെശു ക്രിസ്തുവിന്റെ എന്നെക്കുമുള്ള രാ
ജ്യത്തിലെക്ക ഒരു പ്രവെശനം നിങ്ങൾക്ക പരിപൂൎണ്ണമായി നൽക
൰൨ പ്പെടും* ആയതുകൊണ്ട നിങ്ങൾ ഇക്കാൎയ്യങ്ങളെ അറിഞ്ഞ ഇപ്പൊ
ഴത്തെ സത്യത്തിൽ സ്ഥിരപ്പെട്ടിരിക്കുന്നു എങ്കിലും എപ്പൊഴും ഇ
ക്കാൎയ്യങ്ങളെ കുറിച്ച നിങ്ങൾക്ക ഓൎമ്മയുണ്ടാകുവാൻ ഞാൻ ഉപെ
൰൩ ക്ഷ വിചാരിക്കയില്ല* അത്രയുമല്ല നമ്മുടെ കൎത്താവായ യെശു
ക്രിസ്തുവും എനിക്ക കാണിച്ചപ്രകാരം ഞാൻ വെഗത്തിൽ എ
ന്റെ ഈ കൂടാരത്തെ ഇട്ടു കളയെണമെന്ന അറിഞ്ഞുകൊണ്ട*
൰൪ ഞാൻ ഈ കൂടാരത്തിലുള്ളപ്പൊളൊക്കയും ഓൎമ്മയാൽ നിങ്ങളെ ഉ
൰൫ ത്സാഹിപ്പിപ്പാൻ ന്യായമെന്ന നിരൂപിക്കുന്നു* എന്റെ നി
ൎയ്യാണത്തിന്ന പിമ്പ ഇക്കാൎയ്യങ്ങൾ നിങ്ങൾക്ക എപ്പൊഴും ഓൎമ്മ
യിൽ ഉണ്ടാകുവാൻ ഇടവരെണ്ടുന്നതിന്ന ഞാൻ ശ്രമിക്കയും ചെ
൰൬ യ്യും* എന്തെന്നാൽ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ
ശക്തിയെയും വരവിനെയും ഞങ്ങൾ നിങ്ങളൊട അറിയിച്ചത
കൌശലത്തൊടെ ഉണ്ടാക്കപ്പെട്ട വ്യൎത്ഥ കഥകളെ ഞങ്ങൾ അനു
സരിച്ചു നടന്നവരല്ല അവന്റെ മഹത്വത്തെ കണ്ട സാക്ഷിക്കാര
൰൭ ത്രെ ആയിരുന്നത* എന്തുകൊണ്ടെന്നാൽ ഇവൻ എന്റെ പ്രി
യ പുത്രനാകുന്നു ഇവങ്കൽ എനിക്ക നല്ല ഇഷ്ടമുണ്ട എന്ന ഇപ്രകാ
രമുള്ളൊരു ശബ്ദം അവങ്കലെക്ക ശ്രെഷ്ഠമായുള്ള മഹത്വത്തിൽനി
ന്ന വന്നപ്പൊൾ അവൻ പിതാവായ ദൈവത്തിൽനിന്ന ബഹുമാ
൰൮ നത്തെയും മഹത്വത്തെയും പ്രാപിച്ചു* ഈ ശബ്ദത്തെ ഞങ്ങൾ
അവനൊടു കൂടി ശുദ്ധമുള്ള പൎവ്വതത്തിന്മെലിരിക്കുമ്പൊൾ സ്വൎഗ്ഗ
൰൯ ത്തിൽനിന്നുണ്ടാകുന്നത കെൾക്കയും ചെയ്തു* വിശെഷിച്ചും എ
റവും നിശ്ചയമായുള്ളൊരു ദീൎഘദൎശന വചനം നമുക്കുണ്ട നെ
രം പുലരുകയും നിങ്ങളുടെ ഹൃദയങ്ങളിൽ ശുക്രൻ ഉദിക്കയും ചെ
യ്യുവൊളത്തിന്ന ഇരിട്ടുള്ള സ്ഥലത്തിൽ പ്രകാശിക്കുന്ന വെളിച്ച
ത്തിങ്കൽ എന്നപൊലെ ആയതിങ്കൽ നിങ്ങൾ ജാഗ്രതയായിരി
൨൰ ക്കുന്നത നല്ല പ്രവൃത്തിയാകുന്നു* വെദവാക്യത്തിലുള്ള ഒരു ദീ

ഷ്ഠദൎശനവും പ്രത്യെകം വ്യാഖ്യാനമുള്ളതല്ല എന്നുള്ളതിനെ ആദ്യം അറിഞ്ഞു കൊണ്ടിരിപ്പിൻ* എന്തുകൊണ്ടെന്നാൽ ദീൎഘദൎശനം പൂൎവ്വത്തിൽ മനുഷ്യന്റെ ഇഷ്ടപ്രകാരം വന്നില്ല ദൈവത്തിന്റെ പരിശുദ്ധ മനുഷ്യർ പരിശുദ്ധാത്മാവിനാൽ നിയൊഗിക്കപ്പെട്ട പ്രകാരം പറഞ്ഞതെയുള്ളു*

## ൨ അദ്ധ്യായം

൧ അബദ്ധന്മാരായ ഉപദെഷ്ടാക്കന്മാരെയും അവരുടെ ഭക്തികെടിനെയും ശിക്ഷയെയും കുറിച്ചും.—൭ അവരിൽനിന്ന ഭക്തിമാനായയവൻ സൊദൊമിൽനിന്ന ലൊത്ത രക്ഷപെട്ടതു പൊലെ രക്ഷപെടും എന്നും മുമ്പിൽ കൂട്ടി പറകയും.—൧൦ ശുദ്ധമില്ലാത്തവരും ദൈവദൂഷണക്കാരുമായ ഠരം വഞ്ചനക്കാരുടെ മൎയ്യാദകളെ എററവും തികവായി വൎണ്ണിക്കയും ചെയ്യുന്നത.

എന്നാൽ കള്ള ദീൎഘദൎശിമാരും ജനങ്ങളുടെ ഇടയിലുണ്ടായിരുന്നു അപ്രകാരം തന്നെ നിങ്ങളുടെ ഇടയിലും നാശമുള്ള വെദവിപരീതങ്ങളെ രഹസ്യമായി പ്രവെശിപ്പിച്ച തങ്ങളെ വിലെക്കു കൊണ്ടിട്ടുള്ള കൎത്താവിനെയും ഉപെക്ഷിച്ചു കളഞ്ഞ തങ്ങളുടെ മെൽ തന്നെ വെഗത്തിൽ നാശത്തെ വരുത്തികൊള്ളുന്ന കള്ള ഉപദെഷ്ടാക്കളുണ്ടാകും* അവരുടെ നാശ വഴികളെ പലരും പിന്തു ൨ ടരുകയും ചെയ്യും അവരുടെ ഹെതുവായിട്ടു സത്യത്തിന്റെ വഴി ദൂഷിക്കപ്പെടും* ദ്രവ്യാഗ്രഹത്താൽ അവർ കൌശല വാക്കുകൾ ൩ കൊണ്ട നിങ്ങളെ വ്യാപാരമാക്കി തീൎക്കും അവൎക്ക പൂൎവ്വ കാലം മുതൽ ഉണ്ടായിട്ടുള്ള ശിക്ഷാ വിധി ദീൎഘമായി താമസിക്കുന്നില്ല അവരുടെ നാശം ഉറങ്ങുന്നതുമില്ല* എന്തുകൊണ്ടെന്നാൽ പാപം ചെയ്തിട്ടു ൪ ഉള്ള ദൈവദൂതന്മാരെ ദൈവം ക്ഷമിക്കാതെ (അവരെ) നരകത്തിലെക്ക തള്ളികളഞ്ഞ അവരെ ന്യായവിധിക്ക പാൎപ്പിക്കപ്പെടുവാൻ അന്ധകാരത്തിലെ ശൃംഖലകളിലെക്ക എല്പിക്കയും* പഴയ ൫ ലൊകത്തെയും ക്ഷമിക്കാതെ ദൈവഭക്തിയില്ലാത്തവരുടെ ലൊകത്തിന്ന ജലപ്രളയത്തെ വരുത്തികൊണ്ട എട്ടാമത്തവനായി നീതിയുടെ പ്രസംഗക്കാരനായ നൊഹായെ രക്ഷിക്കയും* സൊ ൬ ദൊം എന്നും ഗൊമൊറാ എന്നും ഉള്ള പട്ടണങ്ങളെയും ഭസ്മമാക്കി ഒരു കീഴ്മെൽ മറിച്ചിൽ കൊണ്ട കുററം വിധിച്ച (അവരെ) ഇനി ഭക്തികെടായി നടക്കുന്നവൎക്ക ഒരു ദൃഷ്ടാന്തമാക്കി തീൎക്കയും* ദു ൭ ഷ്ടന്മാരുടെ കാമവികാര നടപ്പിനാൽ ദുഃഖിയപ്പെട്ടവനായി നീതിമാനായ ലൊത്തിനെ രക്ഷിക്കയും ചെയ്തു എങ്കിൽ* (എന്തു ൮ കൊണ്ടെന്നാൽ ആ നീതിമാൻ അവരുടെ ഇടയിൽ കുടിയിരുന്ന കാണുകയും കെൾക്കയും ചെയ്കയാൽ ദിവസം പ്രതി അവരുടെ അന്യായമുള്ള പ്രവൃത്തികളാൽ തന്റെ നീതിയുള്ള ആത്മാവിനെ

൯ വെദനപ്പെടുത്തി*) കൎത്താവ ദൈവഭക്തിയുള്ളവരെ പരീക്ഷ
യിൽനിന്ന വെർപ്പെടുത്തുവാനും അന്യായക്കാരെ ന്യായവിധിയു
ടെ ദിവസത്തിന്ന ശിക്ഷിക്കപ്പെടുന്നതിന്ന പാൎപ്പിപ്പാനും അറി
൧൦ യുന്നു* വിശെഷാൽ അശുദ്ധിയുടെ മൊഹം കൊണ്ട ജഡത്തി
ന്റെ പിന്നാലെ നടന്ന കൎത്തൃത്വത്തെ നിന്ദിക്കുന്നവരെ ത
ന്നെ അവർ ദുരഹങ്കാരമുള്ളവരും തന്നിഷ്ടക്കാരും അധികാരങ്ങ
൧൧ ളെ ദുഷിപ്പാൻ ശങ്കയില്ലാത്തവരുമാകുന്നു* എന്നാലും ശക്തി
യിലും മഹത്വത്തിലും ശ്രെഷ്ഠതയുള്ള ദൈവദൂതന്മാരും കൎത്താവി
ന്റെ മുമ്പാക അവൎക്ക വിരൊധമായി ദൂഷ്യമുള്ള അപവാദത്തെ
൧൨ ബൊധിപ്പിക്കുന്നില്ലല്ലൊ* എന്നാൽ ഇവർ പിടിക്കപ്പെടുകയും
നശിക്കപ്പെടുകയും ചെയ്യുന്നതിന്ന ഉണ്ടാക്കപ്പെട്ട ജനിച്ച ബുദ്ധി
യില്ലാത്ത മൃഗജന്തുക്കൾ എന്നപൊലെ തങ്ങൾ അറിയാത്ത കാൎയ്യ
ങ്ങളിൽ ദൂഷണം പറഞ്ഞ തങ്ങളുടെ നാശത്തിൽ തന്നെ അശെ
൧൩ ഷം നശിച്ച പൊകും* അവർ പകലിൽ വെറിയുന്നത കൌതു
കമാകുന്നു എന്ന വിചാരിക്കുന്നവർ (എന്നപൊലെ) നീതികെടി
ന്റെ പ്രതിഫലത്തെയും പ്രാപിക്കും അവർ കറകളും അവല
ക്ഷണങ്ങളുമായി നിങ്ങളൊടു കൂടി വിരുന്നു കഴിച്ചുകൊണ്ട തങ്ങളു
൧൪ ടെ വഞ്ചനകൾകൊണ്ട ഉല്ലാസിച്ച കൊള്ളുന്നവരായി* വ്യഭി
ചാരം കൊണ്ട നിറഞ്ഞും പാപത്തെ വിട്ടൊഴിയാതെയുമിരിക്കു
ന്ന കണ്ണുകളുള്ളവരായി സ്ഥിരമില്ലാത്ത ആത്മാക്കളെ വഞ്ചിക്കു
ന്നവരായി ദ്രവ്യാഗ്രഹ ശീലങ്ങളിൽ അഭ്യസിക്കപ്പെട്ട ഹൃദയം (ഉ
൧൫ ള്ളവരായി) ശപിക്കപ്പെട്ട പുത്രന്മാരാകുന്നു* അവർ നെരെയു
ള്ള വഴിയെ വിട്ടുകളഞ്ഞ തെറ്റിപ്പൊയി ബൊസൊറിന്റെ പു
ത്രനായ ബാലാമിന്റെ വഴിയെ പിന്തുടൎന്നുകൊണ്ടിരിക്കുന്നു അ
൧൬ വൻ അന്യായത്തിന്റെ കൂലിയെ ആഗ്രഹിച്ചു* എന്നാൽ അ
വന്റെ അതിക്രമത്തിന്ന അവൻ ശാസനപ്പെട്ട പറവാൻ വഹി
യാത്ത കഴുത മനുഷ്യ ശബ്ദമായിട്ട പറഞ്ഞ ദീൎഘദൎശിയുടെ ബു
൧൭ ദ്ധിഹീനതയെ വിരൊധിച്ചു* ഇവർ വെള്ളമില്ലാത്ത കിണറു
കളും കൊടുങ്കാറ്റാൽ കൊണ്ടുപൊകപ്പെട്ട മെഘങ്ങളുമാകുന്നു അ
൧൮ ന്ധതമസ്സ എന്നെന്നെക്കും അവൎക്ക വെക്കപ്പെട്ടിരിക്കുന്നു* എ
ന്തുകൊണ്ടെന്നാൽ മായയുള്ള വലിയ വൻപുവാക്കുകളെ അവർ പ
റയുമ്പൊൾ തെറ്റിൽ നടക്കുന്നവരിൽനിന്ന അശെഷം നീങ്ങി
ട്ടുള്ളവരെ അവർ ജഡത്തിന്റെ മൊഹങ്ങളാൽ കാമവികാരങ്ങ
൧൯ ളാൽ വശീകരിക്കുന്നു* അവൎക്ക സ്വാതന്ത്ര്യത്തെ വാഗ്ദത്തം
ചെയ്യുമ്പൊൾ അവർ തന്നെ നാശത്തിന്റെ അടിമകളാകുന്നു എ
ന്തെന്നാൽ യാതൊരുത്തനാൽ ഒരുത്തൻ ജയിക്കപ്പെട്ടുവൊ ആ
൨൦ യവനാൽ തന്നെ അവൻ അടിമയാക്കപ്പെടുന്നു* എന്തുകൊണ്ടെ
ന്നാൽ കൎത്താവും രക്ഷിതാവുമാകുന്ന യെശു ക്രിസ്തുവിന്റെ അറി
വിനാൽ അവർ ഭൂലൊകത്തിന്റെ അശുദ്ധികളിൽനിന്ന ഓടി

പ്പൊയതിന്റെ ശെഷം അവർ അവയിൽ പിന്നെയും അകപ്പെ
ട്ടു ജയിക്കപ്പെടുന്നു എങ്കിൽ അവൎക്ക ആദ്യ കാൎയ്യങ്ങളെക്കാൾ അവ
സാന കാൎയ്യങ്ങൾ വഷളാകുന്നു* എന്തുകൊണ്ടെന്നാൽ അവർ നി ൨൧
തിയുടെ വഴിയെ അറിഞ്ഞതിന്റെ ശെഷം തങ്ങൾക്ക എല്പിക്ക
പ്പെട്ട പരിശുദ്ധ കല്പനയെ വിട്ടു മാറുന്നതിനെക്കാൾ ആയതിനെ
അറിയാതെ ഇരുന്നു എന്നു വരികിൽ അവൎക്ക നന്നായിരുന്നു*
എന്നാൽ നായ താൻ ഛൎദ്ദിച്ചതിന്നും കുളിപ്പിക്കപ്പെട്ട പന്നി ചളി ൨൨
യിൽ ഉരുളുന്നതിന്നും തിരിച്ചു എന്നുള്ള സത്യൊപമയിൻ പ്രകാ
രം അവൎക്ക സംഭവിച്ചു*

## ൩ അദ്ധ്യായം

൧ ന്യായ വിധിക്കായി ക്രിസ്തു വരുന്നതിന്റെ നിശ്ചയം.—൮ ഭൂലൊകം നശിച്ചു പൊകുന്ന പ്രകാരം.—൧൧ ദൈവഭക്തിക്കായി ഒരു ബുദ്ധി ഉപദെശം

പ്രിയമുള്ളവരെ ഈ രണ്ടാം ലെഖനത്തെ ഞാൻ ഇപ്പൊൾ നി
ങ്ങൾക്ക എഴുതുന്നു അവരണ്ടിലും ഓൎമ്മയുടെ വഴിയായി ഞാൻ നിങ്ങ
ളുടെ പരമാൎത്ഥമുള്ള മനസ്സിനെ ഉത്സാഹിപ്പിക്കുന്നത* പരിശു ൨
ദ്ധ ദീൎഘദൎശിമാരാൽ മുൻ പറയപ്പെട്ട വചനങ്ങളെയും കൎത്താവും
രക്ഷിതാവുമായവന്റെ അപ്പൊസ്തൊലന്മാരാകുന്ന ഞങ്ങളുടെ കല്പ
നയെയും നിങ്ങൾ ഓൎപ്പാനായിട്ടാകുന്നു* അവസാന ദിവസങ്ങളിൽ ൩
തങ്ങളുടെ സ്വന്ത മൊഹങ്ങളിൻ പ്രകാരം നടക്കയും* അവന്റെ ൪
വരവിന്റെ വാഗ്ദത്തം എവിടെ ആകുന്നു പിതാക്കന്മാർ ഉറങ്ങി
പ്പൊയതിന്റെ ശെഷം സകലവും സൃഷ്ടിയുടെ ആരംഭം മുതൽ ഇ
രുന്ന പ്രകാരം തന്നെ ഇരിക്കുന്നുവല്ലൊ എന്നു പറകയും ചെയ്തു
കൊണ്ടു പരിഹസിക്കുന്നവർ വരുമെന്നുള്ളതിനെ ആദ്യം അറി
ഞ്ഞിരിപ്പിൻ* എന്തുകൊണ്ടെന്നാൽ പൂൎവ്വ കാലത്തിൽ ദൈവ ൫
ത്തിന്റെ വചനത്താൽ ആകാശങ്ങളും വെള്ളത്തിൽനിന്നും വെ
ള്ളത്താലും സ്ഥിരമായി നില്ക്കുന്ന ഭൂമിയും ഇരുന്നു എന്നുള്ളതിനെ
യും* അവയാൽ അപ്പൊഴുള്ള ലൊകം ജലപ്രളയം കൊണ്ടു ന ൬
ശിച്ചു പൊയി എന്നുള്ളതിനെയും അവർ മനസ്സൊടെ അറിയാ
തെ ഇരിക്കുന്നു* എന്നാൽ ഇപ്പൊഴുള്ള ആകാശങ്ങളും ഭൂമിയും ൭
ആ വചനത്താൽ തന്നെ സംഗ്രഹിക്കപ്പെട്ടു ന്യായവിധിയുടെയും
ഭക്തിയില്ലാത്ത മനുഷ്യരുടെ നാശത്തിന്റെയും നാളിന്നു അഗ്നി
ക്കായിട്ടു കാക്കപ്പെട്ടിരിക്കുന്നു* എന്നാൽ പ്രിയമുള്ളവരെ ക ൮
ൎത്താവിങ്കൽ ഒരു ദിവസം ആയിരം സംവത്സരങ്ങളെ പൊലെ
യും ആയിരം സംവത്സരങ്ങൾ ഒരു ദിവസത്തെ പൊലെയും ഇ
രിക്കുന്നു എന്നുള്ള ഈ ഒരു കാൎയ്യത്തെ നിങ്ങൾ അറിയാതെയി
രിക്കരുത* ചിലർ താമസമെന്നു വിചാരിക്കുന്നതുപൊലെ ക
ൎത്താവ തന്റെ വാഗ്ദത്തത്തെ കുറിച്ചു താമസിക്കുന്നില്ല യാതൊരുവൻ

അരും നശിച്ചു പൊകുവാനല്ല എല്ലാവരും അനുതാപത്തിന്ന വരുവാൻ മനസ്സായിരുന്ന നമ്മുടെ നെരെ ദീൎഘക്ഷമയൊടിരിക്കുന്നതെ ഉള്ളു* ൧൦ എന്നാൽ കൎത്താവിന്റെ ദിവസം രാത്രിയിൽ ഒരു ചൊരൻ വരുന്നതുപൊലെ തന്നെവരും ആയതിൽ മെൽമണ്ഡലങ്ങൾ ഒരു വലിയ ശബ്ദത്തൊടെ ഒഴിഞ്ഞു പൊകുംപഞ്ചഭൂതങ്ങളും ചുട്ടുപിടിച്ചു ഉരുകിപ്പൊകും ഭൂമിയുംഅതിലുള്ള ക്രിയകളും ൧൧ വെന്തുപൊകയും ചെയ്യും* ആകയാൽ ഇക്കാൎയ്യങ്ങളൊക്കയും ഉരുകിപ്പൊകുന്നതാകകൊണ്ടു ഏതിൽ മെൽമണ്ഡലങ്ങൾ കത്തി ഉരുകിപ്പൊകയും പഞ്ചഭൂതങ്ങളും വെന്തുരുകി പൊകയും ചെയ്യുമൊദൈവത്തിന്റെ ആ ദിവസം വരുന്നതിന്നായിട്ടു കാത്തുകൊണ്ടും ബ ൧൨ ദ്ധപ്പെട്ടുകൊണ്ടും* നിങ്ങൾ ശുദ്ധമുള്ള നടപ്പിലും ദൈവഭക്തിയി ൧൩ ലും എതുപ്രകാരമുള്ളവരായിരിക്കെണ്ടിയവരാകുന്നു* എന്നാൽ ഞങ്ങൾ അവന്റെ വാഗ്ദത്തത്തിൻ പ്രകാരം നീതി വസിക്കുന്ന ൧൪ പുതിയ സ്വൎഗ്ഗങ്ങൾക്കും പുതിയ ഭൂമിക്കും നൊക്കി പാൎക്കുന്നു* ആകയാൽ പ്രിയമുള്ളവരെ ഇക്കാൎയ്യങ്ങൾക്ക നൊക്കി പാൎക്കുന്നതുകൊണ്ടു നിങ്ങൾ അവനാൽ കറയും കുററവുമില്ലാത്തവരായി സമാധാനത്തൊടെകണ്ടെത്തപ്പെട്ടവരാകെണ്ടുന്നതിന്ന ജാഗ്രതപ്പെട്ടുവിൻ* ൧൫ നമ്മുടെ കൎത്താവിന്റെ ദീൎഘക്ഷമ തന്നെ രക്ഷയാകുന്നു എന്ന നിരൂപിക്കയും ചെയ്യിൻ ഇപ്രകാരം തന്നെ ഞങ്ങളുടെ പ്രിയ സ്ഹൊദരനായ പൌലുസും തനിക്ക കൊടുക്കപ്പെട്ട ബുദ്ധിപ്രകാരം ൧൬ നിങ്ങൾക്ക എഴുതിയിരിക്കുന്നു* അവന്റെ എല്ലാ ലെഖനങ്ങളിലും ഇക്കാൎയ്യങ്ങളെ കുറിച്ചു പറഞ്ഞുകൊണ്ടു അപ്രകാരം തന്നെ (എഴുതിയിരിക്കുന്നു) അവയിൽ അറിവാൻ പ്രയാസമുള്ളവ ചില കാൎയ്യങ്ങളുണ്ടു ആയവയെ പഠിപ്പില്ലാത്തവരും സ്ഥിരമില്ലാത്തവരും മററ വെദവാക്യങ്ങളെയും (തങ്ങൾ മറിച്ചു കളയുന്നതു) പൊ ൧൭ ലെ തങ്ങളുടെ നാശത്തിന്നായിട്ടു തന്നെ മറിച്ചുകളയുന്നു* എന്നാൽ പ്രിയമുള്ളവരെ നിങ്ങൾ (ഇക്കാൎയ്യങ്ങളെ) മുമ്പിൽ കൂട്ടി അറിഞ്ഞിരിക്കകൊണ്ടു ദുഷ്ടന്മാരുടെ ചതിയാൽ കൂടി വലയപ്പെട്ടു നിങ്ങളുടെ സ്ഥിരതയെ വിട്ടു വീണു പൊകാതെ ഇരിപ്പാൻ ജാഗ്ര ൧൮ തപ്പെട്ടിരിപ്പിൻ* എന്നാൽ കൃപയിലും നമ്മുടെ കൎത്താവും രക്ഷിതാവുമാകുന്ന യെശു ക്രിസ്തുവിന്റെ അറിവിലും വൎദ്ധിച്ചുകൊൾവിൻ അവന്ന ഇപ്പൊഴും എന്നെന്നെക്കും മഹത്വമുണ്ടായിരിക്കട്ടെ ആമെൻ



## അപ്പൊസ്തൊലനായ യൊഹന്നാൻ

## എഴുതിയ

## പൊതുവിലുള്ള ഒന്നാമത്തെ

## ലെഖനം

### ൧ അദ്ധ്യായം

൧ ദൈവത്തൊടുള്ള സംസൎഗ്ഗത്താൽ ആരിൽ നമുക്ക നിത്യജീ
വനുണ്ടാകുന്നുവൊ ആ ക്രിസ്തുവിന്റെ വസ്തുത അവൻ വൎണ്ണി
ക്കുന്നത.—൫ അതിനൊടു നാം ശുദ്ധിയെ ചെൎത്തു കൂട്ടെ
ണം എന്നുള്ളത.

ആദി മുതൽ ഉള്ളതും ഞങ്ങൾ കെട്ടിട്ടുള്ളതും ഞങ്ങളുടെ കണ്ണു
കൾ കൊണ്ട കണ്ടിട്ടുള്ളതും ഞങ്ങൾ നൊക്കിട്ടുള്ളതും ഞങ്ങളുടെ
ൟകൈകൾ തൊട്ടിട്ടുള്ളതുമായ ജീവന്റെ വചനത്തെ കുറിച്ച* (എ ൨
ന്തുകൊണ്ടെന്നാൽ ജീവൻ വെളിപ്പെടുകയും ഞങ്ങൾ അതിനെ കാ
ണുകയും ചെയ്തു പിതാവിനൊടു കൂടെ ഇരുന്നതും ഞങ്ങൾക്ക വെ
ളിപ്പെട്ടതുമായുള്ള ആ നിത്യജീവനെ ഞങ്ങൾ നിങ്ങൾക്ക സാക്ഷി
ൟപ്പെടുത്തുകയും അറിയിക്കയും ചെയ്യുന്നു)* ഞങ്ങൾ കാണുകയും ൩
കെൾക്കയും ചെയ്തിട്ടുള്ളതിനെ നിങ്ങൾക്കും ഞങ്ങളൊടു കൂടി സം
സൎഗ്ഗമുണ്ടാകെണ്ടുന്നതിന്ന ഞങ്ങൾ നിങ്ങളൊട അറിയിക്കുന്നു എ
ന്നാൽ ഞങ്ങളുടെ സംസൎഗ്ഗം പിതാവിനൊടും അവന്റെ പുത്രനാ
യ യെശു ക്രിസ്തുവിനൊടും കൂടി ആകുന്നു സത്യം* നിങ്ങളുടെ സ ൪
ന്തൊഷം പൂൎണ്ണമാകെണ്ടുന്നതിന്ന ഞങ്ങൾ ൟ കാൎയ്യങ്ങളെ നിങ്ങൾ
ക്ക എഴുതുകയും ചെയ്യുന്നു* വിശെഷിച്ചും ദൈവം പ്രകാശം ആ ൫
കുന്നു എന്നും അവങ്കൽ ഒട്ടും അന്ധകാരമില്ല എന്നുമുള്ളത ഞങ്ങൾ
അവങ്കൽനിന്ന കെട്ടിരിക്കയും നിങ്ങളൊട അറിയിക്കയും ചെയ്യു
ന്ന വാഗ്ദത്തമാകുന്നു* നമുക്ക അവനൊടു കൂട സംസൎഗ്ഗം ഉണ്ടെ ൬
ന്ന നാം പറകയും അന്ധകാരത്തിൽ നടക്കയും ചെയ്യുന്നു എങ്കിൽ
നാം ഭൊഷ്ക്ക പറയുന്നു സത്യത്തെ ചെയ്യുന്നതുമില്ല* അവൻ പ്ര ൭
കാശത്തിൽ ഇരിക്കുന്നതുപൊലെ തന്നെ നാം കൂടി പ്രകാശ
ത്തിൽ നടക്കുന്നു എങ്കിൽ നമുക്ക തങ്ങളിൽ സംസൎഗ്ഗം ഉണ്ട അവ
ന്റെ പുത്രനാകുന്ന യെശു ക്രിസ്തുവിന്റെ രക്തം നമ്മെ സകല പാ
പത്തിൽനിന്നും ശുദ്ധിയാക്കുകയും ചെയ്യുന്നു* നമുക്ക പാപമില്ലെ ൮

ന്നവനല്ലാതെ പിന്നെ ആര അസത്യവാദിയാകുന്നു പിതാവിനെ
യും പുത്രനെയും നിഷെധിക്കുന്നവൻതന്നെ അന്തിക്രിസ്തുവാകുന്നു*
൨൩ ആരെങ്കിലും പുത്രനെനിഷെധിക്കുന്നവൊ ആയവന പിതാവായു
വനില്ല (എന്നാൽ പുത്രനെ അറിയിക്കുന്നവന്ന പിതാവും ഉണ്ട)*
൨൪ അതുകൊണ്ട ആദി മുതൽ തുടങ്ങി നിങ്ങൾ കെട്ടിട്ടുള്ളത നിങ്ങളിൽ
സ്ഥിരമായിരിക്കട്ടെ ആദി മുതൽ തുടങ്ങി നിങ്ങൾ കെട്ടിട്ടുള്ളതനി
ങ്ങളിൽ സ്ഥിരമായിരുന്നാൽ നിങ്ങൾ പുത്രങ്കലും പിതാവിങ്ക
൨൫ ലും സ്ഥിരപ്പെട്ടിരിക്കും* നിത്യ ജീവൻ എന്നുള്ളത അവൻ ന
൨൬ മുക്ക ചെയ്ത വാഗ്ദത്തമാകുന്നു* നിങ്ങളെ ചതിക്കുന്നവരെ കുറിച്ച
൨൭ ഞാൻ ഇക്കാൎയ്യങ്ങളെ നിങ്ങൾക്ക എഴുതിയിരിക്കുന്നു* എന്നാൽ
നിങ്ങൾ അവങ്കൽനിന്ന പ്രാപിച്ച അഭിഷെകം നിങ്ങളിൽ സ്ഥി
രമായിരിക്കുന്നു നിങ്ങൾക്ക ഒരുത്തൻ ഉപദെശിപ്പാൻ നിങ്ങൾക്ക
ആവശ്യവുമില്ല എന്നാൽ ആ അഭിഷെകം തന്നെ നിങ്ങൾക്ക സക
ല കാൎയ്യങ്ങളെയും ഉപദെശിക്കയും അത സത്യമായിരിക്കയും വ്യാജ
മല്ലാതിരിക്കയും ചെയ്യുന്ന പ്രകാരവും ആയത നിങ്ങൾക്ക ഉപദെ
ശിച്ച പ്രകാരവും തന്നെ നിങ്ങൾ അവങ്കൽ സ്ഥിതി ചെയ്യെണം*
൨൮ ഇപ്പൊഴും ചെറിയ പൈതങ്ങളെ അവൻ വെളിപ്പെടുമ്പൊൾ ന
മുക്ക ധൈൎയ്യമുണ്ടാകയും നാം അവന്റെ വരവിൽ അവന്റെ മു
മ്പാക ലജ്ജപ്പെടാതിരിക്കയും ചെയ്യെണ്ടുന്നതിന്നായിട്ട അവങ്കൽ
൨൯ സ്ഥിതി ചെയ്വിൻ* അവൻ നീതിമാനാകുന്നു എന്ന നിങ്ങൾ അ
റിയുന്നു എങ്കിൽ നീതിയെ നടത്തുന്നവനൊക്കയും അവങ്കൽ
നിന്ന ജനിച്ചിരിക്കുന്നു എന്ന നിങ്ങൾ അറിയുന്നു*

## ൩ അദ്ധ്യായം

൧ ദൈവത്തിന്ന നമ്മെ തന്റെ പുത്രന്മാരാക്കി തീൎക്കുന്നതിൽ ന
മ്മൊടുള്ള വിശെഷാൽ സ്നെഹത്തെ അവൻ അറിയിക്കുന്നത,
—൩ അതുകൊണ്ട നാം വണക്കത്തൊടെ അവന്റെ കല്പനക
ളെ പ്രമാണിക്കയും ,—൧൧ വിശെഷിച്ച സഹൊദരസംബന്ധ
മായി തമ്മിൽ തമ്മിൽ സ്നെഹിക്കയും ചെയ്യെണ്ടുന്നതാകുന്നു എ
ന്നുള്ളത.

നാം ദൈവത്തിന്റെ പുത്രന്മാരെന്ന വിളിക്കപ്പെടെണ്ടുന്നതി
ന്ന പിതാവ നമുക്ക എത്ര വലിയ സ്നെഹത്തെ നൽകി എന്ന നൊ
ക്കികൊൾവിൻ ഇത ഹെതുവായിട്ട ലൊകം നമ്മെ അറിയുന്നില്ല
൨ അതെന്തുകൊണ്ടെന്നാൽ അത അവനെ അറിഞ്ഞിട്ടില്ല* പ്രി
യമുള്ളവരെ ഇപ്പൊൾ നാം ദൈവത്തിന്റെ പുത്രന്മാരാകുന്നു
നാം ഇന്നപ്രകാരമിരിക്കുമെന്നുള്ളത ഇനിയും സ്പഷ്ടമായതുമില്ല
എങ്കിലും അവൻ പ്രകാശപ്പെടുമ്പൊൾ നാം അവനൊട സദൃശ
ന്മാരാകുമെന്ന നാം അറിയുന്നു അതെന്തുകൊണ്ടെന്നാൽ അവൻ
൩ ഇരിക്കുന്ന പ്രകാരം തന്നെ അവനെ നാം കാണും* അവങ്കൽ

ഠരം ആശ്രയമുള്ളവനെല്ലാം അവൻ പരിശുദ്ധനായിരിക്കുന്ന പ്ര
കാരം തന്നെ തന്നെ താൻ ശുദ്ധമാക്കിക്കൊള്ളുന്നു* ൪ പാപംചെ
യ്യുന്നവനെല്ലാം ന്യായപ്രമാണ ലംഘനത്തെയും ചെയ്യുന്നു എന്തെ
ന്നാൽ പാപം ന്യായപ്രമാണ ലംഘനമല്ലൊ ആകുന്നത* ൫ നമ്മു
ടെ പാപങ്ങളെ നീക്കി കളവാനായിട്ട അവൻ പ്രകാശിക്കപ്പെട്ടു
എന്നും നിങ്ങൾ അറിയുന്നു അവങ്കൽ ഒട്ടും പാപവുമില്ല* ൬ ആ
രെങ്കിലും അവങ്കൽ സ്ഥിരപ്പെടുന്നവൊ അവൻ പാപം ചെയ്യുന്നി
ല്ല ആരെങ്കിലും പാപം ചെയ്യുന്നവൊ അവൻ അവനെ കണ്ടിട്ടുമി
ല്ല അറിഞ്ഞിട്ടുമില്ല* ൭ ചെറിയ പൈതങ്ങളെ ആരും നിങ്ങളെ വ
ഞ്ചിക്കരുത നീതിയെ പ്രവൃത്തിക്കുന്നവൻ അവൻ നീതിയുള്ളവ
നായിരിക്കുന്നതുപൊലെ തന്നെ നീതിയുള്ളവനാകുന്നു* ൮ പാ
പം ചെയ്യുന്നവൻ പിശാചിൽനിന്ന ആകുന്നു എന്തുകൊണ്ടെന്നാൽ
പിശാച ആദി മുതൽ പാപം ചെയ്യുന്നു പിശാചിന്റെ ക്രിയക
ളെ നശിപ്പിക്കെണ്ടുന്നതിന്നായിട്ട തന്നെ ദൈവത്തിന്റെ പു
ത്രൻ പ്രകാശിക്കപ്പെട്ടു* ൯ ദൈവത്തിങ്കൽനിന്ന ജനിച്ചവനൊരു
ത്തനും പാപം ചെയ്യുന്നില്ല അതെന്തുകൊണ്ടെന്നാൽ അവന്റെ
വിത്ത അവനിൽ ഇരിക്കുന്നു അവൻ ദൈവത്തിങ്കൽനിന്ന ജ
നിച്ചതുകൊണ്ട അവന്ന പാപം ചെയ്വാൻ കഴികയുമില്ല* ൧൦ ഇതിൽ
ദൈവത്തിന്റെ മക്കളും പിശാചിന്റെ മക്കളും ഇന്നവരെന്നസ്പഷ്ട
മായിരിക്കുന്നു നീതിയെ പ്രവൃത്തിക്കാത്തവനെല്ലാവനും തന്റെ
സഹൊദരനെ സ്നെഹിക്കാത്തവനും ദൈവത്തിങ്കൽനിന്നാകുന്നില്ല
അതെന്തുകൊണ്ടെന്നാൽ ൧൧ നാം ഒരുത്തനെ ഒരുത്തൻ സ്നെഹിക്കെ
ണമെന്നുള്ളത നിങ്ങൾ ആദി മുതൽ കെട്ടിട്ടുള്ള വത്തമാനമാകു
ന്നു* ൧൨ ആ ദുഷ്ടനിൽനിന്നുണ്ടായിരുന്നവനായി തന്റെ സഹൊ
ദരനെ കൊന്നിട്ടുള്ള കയിനെ പൊലെ അല്ല അവൻ എതിന്റെ
നിമിത്തമായിട്ട അവനെ കൊന്നു അവന്റെ പ്രവൃത്തികൾ ദൊ
ഷമുള്ളവയും അവന്റെ സഹൊദരന്റെ പ്രവൃത്തികൾ നീതിയു
ള്ളവയും ആയിരുന്നതുകൊണ്ട* ൧൩ എന്റെ സഹൊദരന്മാരെ ലൊ
കം നിങ്ങളെ ദ്വെഷിക്കുന്നു എങ്കിൽ ആശ്ചര്യപ്പെടരുത* ൧൪ നാം
സഹൊദരന്മാരെ സ്നെഹിക്കുന്നതുകൊണ്ട നാം മരണത്തെ വിട്ട
ജിവങ്കലെക്ക കടന്നിരിക്കുന്നു എന്ന നാം അറിയുന്നു തന്റെ സ
ഹൊദരനെ സ്നെഹിക്കാത്തവൻ മരണത്തിൽ ഇരിക്കുന്നു* ൧൫ ത
ന്റെ സഹൊദരനെ ദ്വെഷിക്കുന്നവനെല്ലാം കുലപാതകനാകു
ന്നു ഒരു കുലപാതകനും തന്നിൽ നിത്യജിവൻ വസിച്ചിരിക്കുന്നി
ല്ല എന്ന നിങ്ങൾ അറികയും ചെയ്യുന്നു* ൧൬ നമുക്കുവെണ്ടി തന്റെ
പ്രാണനെ വെച്ചു കളഞ്ഞതുകൊണ്ട നാം(ദൈവത്തിന്റെ) സ്നെഹ
ത്തെ ഇതിനാൽ അറിഞ്ഞിരിക്കുന്നു നാമും സഹൊദരന്മാൎക്കു വെ
ണ്ടി നമ്മുടെ പ്രാണങ്ങളെ വെച്ചുകളയെണ്ടുന്നതാകുന്നു* ൧൭ എ
ന്നാൽ യാതൊരുത്തനെങ്കിലും ഇഹലൊകത്തിലെ ജീവനമുള്ളവ

ന്ന നാം പറയുന്നു എങ്കിൽ നമ്മെ നാം വഞ്ചിച്ചുകൊള്ളുന്നു ന
൯ മ്മുടെ പക്കൽ സത്യവുമില്ല* നാം നമ്മുടെ പാപങ്ങളെ ഏററു പറ
യുന്നു എങ്കിൽ അവൻ നമ്മുടെ പാപങ്ങളെ നമ്മൊടു ക്ഷമിക്കയും
സകല നീതികെട്ടിൽനിന്നും നമ്മെ ശുദ്ധിയാക്കുകയും ചെയ്വാൻ
൧൦ വിശ്വാസവും നെരുമുള്ളവനാകുന്നു* നാം പാപം ചെയ്തിട്ടില്ല
എന്ന പറയുന്നു എങ്കിൽ നാം അവനെ അസത്യവാദിയാക്കുന്നു
അവന്റെ വചനവും നമ്മിലില്ല*

## ൨ അദ്ധ്യായം

൧ ക്ഷീണതയുടെ പാപങ്ങൾക്ക വിരൊധമായി ആശ്വസിപ്പിക്കു
ന്നത.—൩ ദൈവത്തെ അറിയുന്നത അവന്റെ കല്പനകളെ
പ്രമാണിക്കുന്നത ആകുന്നു എന്നുള്ളത.—൧൮ വഞ്ചനക്കാരെ
സൂക്ഷിക്കെണമെന്നുള്ളത.—൨൦ അവരുടെ വഞ്ചനകളിൽനി
ന്ന ദൈവഭക്തിയുള്ളവർ വിശ്വാസത്താലും നടപ്പിന്റെ ശു
ദ്ധിയാലും നല്ലവണ്ണം രക്ഷിക്കപ്പെടുന്നു എന്നുള്ളത.

എന്റെ ചെറിയ മക്കളെ നിങ്ങൾ പാപം ചെയ്യാതെ ഇരിപ്പാ
നായിട്ടു ഇക്കാൎയ്യങ്ങളെ ഞാൻ നിങ്ങൾക്ക എഴുതുന്നു ഒരുത്തൻ
പാപം ചെയ്യുന്നു എങ്കിൽ നീതിമാനാകുന്ന യെശു ക്രിസ്തു എന്ന കാ
൨ ൎയ്യസ്ഥൻ നമുക്ക പിതാവിന്റെ അടുക്കൽ ഉണ്ട* അവൻ നമ്മു
ടെ പാപങ്ങൾക്ക വെണ്ടി പ്രതിശാന്തിയാകുന്നു എന്നാൽ നമ്മുടെ
പാപങ്ങൾക്ക വെണ്ടി മാത്രമല്ല സൎവ്വലൊകത്തിന്റെയും പാപങ്ങ
൩ ൾക്കുവെണ്ടിയും കൂട ആകുന്നു* നാം അവന്റെ കല്പനകളെ പ്ര
മാണിക്കുന്നു എങ്കിൽ നാം അവനെ അറിഞ്ഞിരിക്കുന്നു എന്ന ഇ
൪ തുകൊണ്ട അറികയും ചെയ്യുന്നു* ഞാൻ അവനെ അറിയുന്നു എ
ന്ന പറകയും അവന്റെ കല്പനകളെ പ്രമാണിക്കാതെ ഇരിക്കയും
൫ ചെയ്യുന്നവൻ അസത്യവാദിയാകുന്നു അവങ്കൽ സത്യവുമില്ല* എ
ന്നാൽ ആരെങ്കിലും അവന്റെ വചനത്തെ പ്രമാണിക്കുന്നുവൊ
അവങ്കൽ ദൈവത്തിന്റെ സ്നെഹം നിവൃത്തിച്ചിരിക്കുന്നു സത്യം
൬ നാം അവങ്കൽ ആകുന്നു എന്ന ഇതിനാൽ നാം അറിയുന്നു* താൻ
അവങ്കൽ സ്ഥിരമായി നില്ക്കുന്നു എന്ന പറയുന്നവൻ അവൻ എ
ത്രപ്രകാരം നടന്നുവൊ താനും അപ്രകാരം തന്നെ നടക്കെണ്ടുന്ന
൭ താകുന്നു* സഹൊദരന്മാരെ ഞാൻ ഒരു പുതിയ കല്പനയെ
നിങ്ങൾക്ക എഴുതുന്നില്ല നിങ്ങൾക്ക ആദി മുതൽ ഉണ്ടായിട്ടുള്ള പഴ
യ കല്പനയെ അത്രെ ആ പഴയ കല്പന നിങ്ങൾ ആദി മുതൽകെ
൮ ട്ടിട്ടുള്ള വചനം തന്നെ ആകുന്നു* പിന്നെയും ഞാൻ ഒരു പു
തിയ കല്പനയെ നിങ്ങൾക്ക എഴുതുന്നു അത അവങ്കലും നിങ്ങളി
ലും സത്യമുള്ളതാകുന്നു അതെന്തുകൊണ്ടെന്നാൽ അന്ധകാരം ഒഴി
ഞ്ഞുപൊയി സത്യമുള്ള വെളിച്ചം ഇപ്പൊൾ പ്രകാശിക്കുന്നു*
൯ താൻ വെളിച്ചത്തിൽ ആകുന്നു എന്ന പറകയും തന്റെ സഹൊ

ദരനെ ദ്വെഷിക്കയും ചെയ്യുന്നവൻ ഇതുവരെയും ഇരുട്ടിൽ ഇരി
ക്കുന്നു* തന്റെ സഹൊദരനെ സ്നെഹിക്കുന്നവൻ വെളിച്ചത്തിൽ ൧൦
ഇരിക്കുന്നു അവനിൽ ഒരു വിരുദ്ധതയുമില്ല* തന്റെസഹൊദര ൧൧
നെ ദ്വെഷിക്കുന്നവൻ അന്ധകാരത്തിൽ ഇരിക്കുന്നു അന്ധകാര
ത്തിലും നടക്കുന്നു താൻ എവിടെക്ക പൊകുന്നു എന്ന അറിയുന്ന
തുമില്ല അതെന്തുകൊണ്ടെന്നാൽ അന്ധകാരം അവന്റെ കണ്ണുകളെ
കാഴ്ചയില്ലാതെ ആക്കി*. ചെറിയ പൈതങ്ങളെ നിങ്ങളുടെ പാ ൧൨
പങ്ങൾ അവന്റെ നാമം മൂലമായിട്ട ക്ഷമിക്കപ്പെട്ടിരിക്കകൊണ്ട
ഞാൻ നിങ്ങൾക്ക എഴുതുന്നു* പിതാക്കന്മാരെ ആദിമുതലായി ൧൩
രിക്കുന്നവനെ നിങ്ങൾ അറിഞ്ഞിരിക്കകൊണ്ട ഞാൻ നിങ്ങൾക്ക
എഴുതുന്നു ബാലന്മാരെ നിങ്ങൾ ദുഷ്ടനായവനെ ജയിച്ചതുകൊണ്ട
ഞാൻ നിങ്ങൾക്ക എഴുതുന്നു ചെറിയ പൈതങ്ങളെ നിങ്ങൾ പി
താവിനെ അറിഞ്ഞിരിക്കകൊണ്ട ഞാൻ നിങ്ങൾക്ക എഴുതുന്നു*
പിതാക്കന്മാരെ ആദിമുതലായിരിക്കുന്നവനെ നിങ്ങൾ അറിഞ്ഞി ൧൪
രിക്കകൊണ്ട ഞാൻ നിങ്ങൾക്ക എഴുതിയിരിക്കുന്നു ബാലന്മാരെ
നിങ്ങൾ ബലമുള്ളവരാകകൊണ്ടും ദൈവത്തിന്റെ വചനം നിങ്ങ
ളിൽ വസിക്കുന്നതുകൊണ്ടും നിങ്ങൾ ദുഷ്ടനായവനെ ജയിച്ചതു
കൊണ്ടും ഞാൻ നിങ്ങൾക്ക എഴുതിയിരിക്കുന്നു* ഇഹലൊക ൧൫
ത്തെ എങ്കിലും ഇഹലൊകത്തിലുള്ള വസ്തുക്കളെ എങ്കിലും സ്നെഹി
ക്കരുത ഒരുത്തൻ ഇഹലൊകത്തെ സ്നെഹിക്കുന്നു എങ്കിൽ പിതാ
വിന്റെ സ്നെഹം അവങ്കൽ ഇരിക്കുന്നില്ല* അതെന്തുകൊണ്ടെ ൧൬
ന്നാൽ ഇഹലൊകത്തിലുള്ളതൊക്കെയും ജഡത്തിന്റെ മൊഹവും
കണ്ണുകളുടെ മൊഹവും ജീവനത്തിന്റെ പ്രതാപവും പിതാവി
ങ്കൽനിന്നുണ്ടാകുന്നില്ല ഇഹലൊകത്തിൽനിന്നത്രെ ഉണ്ടാകുന്നത*
ഇഹലൊകവും അതിന്റെ മൊഹവും ഒഴിഞ്ഞുപൊകുന്നു എന്നാൽ ൧൭
ദൈവത്തിന്റെ ഇഷ്ടത്തെ ചെയ്യുന്നവൻ എന്നെക്കും ഇരിക്കുന്നു*
ചെറിയ പൈതങ്ങളെ ഒടുക്കത്തെ കാലം ആകുന്നു അന്തിക്രിസ്തു വ ൧൮
രുമെന്ന നിങ്ങൾ കെട്ടിരിക്കുന്ന പ്രകാരം ഇപ്പൊഴും അന്തിക്രിസ്തു
ക്കൾ പലരും ഉണ്ട ആയതുകൊണ്ട ഒടുക്കത്തെ കാലം ആകുന്നു എ
ന്ന നാം അറിയുന്നു* അവർ നമ്മിൽനിന്ന പുറപ്പെട്ടു അവർ ൧൯
നമ്മിലുള്ളവരായിരുന്നില്ല താനും എന്തുകൊണ്ടെന്നാൽ അവർ ന
മ്മിലുള്ളവരായിരുന്നു എന്നുവരികിൽ നമ്മൊടു കൂടയിരിക്കുമാ
യിരുന്നു എന്നാൽ അവർ എല്ലാവരും നമ്മിലുള്ളവരല്ല എന്ന
അവർ പ്രസിദ്ധപ്പെടെണ്ടുന്നതിനത്രെ (അവർ പുറപ്പെട്ടുന്നത)* ൨൦
എന്നാൽ നിങ്ങൾ പരിശുദ്ധനായവങ്കൽനിന്ന അഭിഷെകം പ്രാ
പിച്ചു സകലത്തെയും അറിഞ്ഞുമിരിക്കുന്നു* നിങ്ങൾ സത്യത്തെ ൨൧
അറിയായ്കകൊണ്ട എന്നല്ല നിങ്ങൾ അതിനെ അറികകൊണ്ടുംസ
ത്യത്തിങ്കൽനിന്ന ഒരു ഭൊഷ്കും ഉണ്ടാകായ്കകൊണ്ടും അത്രെ ഞാൻ
നിങ്ങൾക്ക എഴുതിയത* യെശു എന്നവൻ ക്രിസ്തുവല്ല എന്ന പറയു ൨൨

ന്നാലും പൂൎണ്ണ സ്നേഹം ഭയത്തെ പുറത്ത തള്ളിക്കളയുന്നു അതെന്തു
൧൯ കൊണ്ടെന്നാൽ ഭയത്തിന്ന ബാധയുണ്ട ഭയപ്പെടുന്നവൻ സ്നേഹ
ത്തിൽ പൂൎണ്ണനായവനല്ല* അവൻ നമ്മെ മുമ്പെ സ്നേഹിച്ചതു
൨൦ കൊണ്ട നാം അവനെ സ്നേഹിക്കുന്നു* ഒരുത്തൻ ഞാൻ ദൈവ
ത്തെ സ്നേഹിക്കുന്നു എന്ന പറകയും തന്റെ സഹൊദരനെ ദ്വെ
ഷിക്കയും ചെയ്താൽ അവൻ അസത്യവാദിയാകുന്നു എന്തെ
ന്നാൽ താൻ കണ്ടിട്ടുള്ള തന്റെ സഹൊദരനെ സ്നേഹിക്കാ
ത്തവൻ താൻ കണ്ടിട്ടില്ലാത്ത ദൈവത്തെ അവന എങ്ങിനെ സ്നെ
൨൧ ഹിപ്പാൻ കഴിയും* വിശെഷിച്ചും ദൈവത്തെ സ്നേഹിക്കുന്നവൻ
തന്റെ സഹൊദരനെയും സ്നേഹിക്കെണമെന്നുള്ള ഒരു കല്പന ന
മുക്ക അവങ്കൽനിന്ന ഉണ്ട*

## ൫ അദ്ധ്യായം

൧ ദൈവത്തെ സ്നേഹിക്കുന്നവൻ അവന്റെ പൈതങ്ങളെ സ്നേ
ഹിക്കയും അവന്റെ കല്പനകളെ പ്രമാണിക്കയും ചെയ്യുന്നു എ
ന്നുള്ളത.—൩ ആ കല്പനകൾ വിശ്വാസികൾക്ക ലഘുവാകുന്ന
ഭാരങ്ങളല്ല എന്നുള്ളത.—൬ യെശു നമ്മെ രക്ഷിപ്പാനും നമുക്ക
വെണ്ടിയും മററുള്ളവൎക്ക വെണ്ടിയും നാം ചെയ്യുന്ന നമ്മുടെ പ്രാ
ൎത്ഥനകളെ കെൾപ്പാനും പ്രാപ്തനായുള്ള ദൈവ പുത്രനാകുന്നു
എന്നുള്ളത.

യെശു എന്നവൻ ക്രിസ്തു തന്നെ ആകുന്നു എന്ന വിശ്വസിക്കു
ന്നവനെല്ലാം ദൈവത്തിങ്കൽനിന്ന ജനിച്ചിരിക്കുന്നു എന്നാൽ ജ
നിപ്പിച്ചവനെ സ്നേഹിക്കുന്നവനെല്ലാം അവങ്കൽനിന്ന ജനിച്ചവ
൨ നെയും സ്നേഹിക്കുന്നു* നാം ദൈവത്തെ സ്നേഹിക്കയും അവ
ന്റെ കല്പനകളെ പ്രമാണിക്കയും ചെയ്യുമ്പൊൾ നാം ദൈവത്തി
ന്റെ മക്കളെ സ്നേഹിക്കുന്നു എന്ന ഇതിനാൽ നാം അറിയുന്നു*
൩ എന്തെന്നാൽ നാം അവന്റെ കല്പനകളെ പ്രമാണിക്കുന്നത
ദൈവസ്നേഹമാകുന്നു അവന്റെ കല്പനകൾ ഭാരങ്ങളുമല്ല*
൪ അതെന്തുകൊണ്ടെന്നാൽ ദൈവത്തിങ്കൽനിന്ന ജനിച്ചതൊക്കെ
യും ലൊകത്തെ ജയിക്കുന്നു ലൊകത്തെ ജയിക്കുന്ന ജയം
൫ ഇതാകുന്നു നമ്മുടെ വിശ്വാസം തന്നെ* യെശു ദൈവത്തിന്റെ
പുത്രനാകുന്നു എന്ന വിശ്വസിക്കുന്നവനല്ലാതെ പിന്നെ ലൊക
൬ ത്തെ ജയിക്കുന്നവൻ ആരാകുന്നു* വെള്ളത്താലും രക്തത്താ
ലും വന്നവൻ ഇവനാകുന്നു യെശു ക്രിസ്തു തന്നെ വെള്ളത്താൽ മാ
ത്രമല്ല വെള്ളത്താലും രക്തത്താലും തന്നെ ആത്മാവ സത്യം ത
൭ ന്നെ ആകകൊണ്ട സാക്ഷിപ്പെടുത്തുന്നവൻ ആത്മാവാകുന്നു* അ
തെന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിൽ സാക്ഷിപ്പെടുത്തുന്നവർ മൂന്നു
പെർ പിതാവും വചനവും പരിശുദ്ധാത്മാവും ഒരു മൂവരും ഒ
൮ ന്നാകുന്നു* ഭൂമിയിൽ സാക്ഷിപ്പെടുത്തുന്നവർ മൂന്നും ആകുന്നു

ആത്മാവും വെള്ളവും രക്തവും ൟ മൂന്നും ഒന്നിൽ ചെരുന്നു*
നാം മനുഷ്യരുടെ സാക്ഷിയെ കൈക്കൊള്ളുന്നു എങ്കിൽ ദൈവ ൯
ത്തിന്റെ സാക്ഷി എററം വലിയതാകുന്നു അതെന്തുകൊണ്ടെ
ന്നാൽ ദൈവം തന്റെ പുത്രനെ കുറിച്ചു സാക്ഷീകരിച്ചിട്ടുള്ള സാ
ക്ഷി ഇതാകുന്നു* ദൈവത്തിന്റെ പുത്രനിൽ വിശ്വസിക്കുന്ന ൧൦
വന്ന ൟ സാക്ഷി തങ്കൽ തന്നെ ഉണ്ടു ദൈവത്തെ വിശ്വസിക്കാ
ത്തവൻ അവനെ അസത്യവാദിയാക്കി അതെന്തുകൊണ്ടെന്നാൽ
ദൈവം തന്റെ പുത്രനെ കുറിച്ചു സാക്ഷിപ്പെടുത്തിയ സാക്ഷി
യെ അവൻ വിശ്വസിക്കുന്നില്ല* വിശെഷിച്ചും ദൈവം നമുക്കു ൧൧
നിത്യജീവനെ തന്നു എന്നുള്ളതു ആ സാക്ഷിയാകുന്നു ൟ ജീവൻ
അവന്റെ പുത്രനിൽ ഉണ്ടു* പുത്രനുള്ളവന്നു ജീവനുണ്ടു ദൈ ൧൨
വത്തിന്റെ പുത്രനില്ലാത്തവന്നു ജീവനില്ല* നിങ്ങൾക്കു നിത്യ ൧൩
ജീവനുണ്ടെന്നു നിങ്ങൾ അറിവാനായിട്ടും ദൈവത്തിന്റെ പുത്ര
ന്റെ നാമത്തിങ്കൽ വിശ്വസിപ്പാനായിട്ടും ഞാൻ ൟ കാൎയ്യങ്ങ
ളെ ദൈവത്തിന്റെ പുത്രന്റെ നാമത്തിങ്കൽ വിശ്വസിക്കു
ന്നവരായ നിങ്ങൾക്കു എഴുതിയിരിക്കുന്നു* നാം അവന്റെ ഇ ൧൪
ഷ്ടപ്രകാരം വല്ലതും യാചിച്ചാൽ അവൻ നമുക്കു ചെവിക്കൊള്ളുന്നു
എന്നുള്ളതു നമുക്കു അവങ്കലുള്ള ധൈൎയ്യമാകുന്നു* അവൻ നമുക്കു ൧൫
ചെവിക്കൊള്ളുന്നു എന്നു നാം അറിയുന്നു എങ്കിൽ നാം യാതൊ
ന്നിനെ യാചിച്ചാലും നാം അവനൊടു യാചിക്കുന്ന അപെക്ഷക
ളെ പ്രാപിക്കുന്നു എന്നു നാം അറിയുന്നു* മരണത്തിലെക്കല്ലാ ൧൬
ത്തൊരു പാപത്തെ തന്റെ സഹൊദരൻ ചെയ്യുന്നതിനെ ഒരു
ത്തൻ കണ്ടാൽ അവൻ യാചിക്കും എന്നാൽ അവൻ അവന്നു ജീ
വനെ മരണത്തിലെക്കല്ലാത്ത പാപങ്ങളെ ചെയ്യുന്നവൎക്കായ്ക്കൊണ്ടു
തരും മരണത്തിലെക്കുള്ള ഒരു പാപമുണ്ടു അതിനെ കുറിച്ചു അ
വൻ പ്രാൎത്ഥിക്കെണമെന്നു ഞാൻ പറയുന്നില്ല* സകല അന്യാ ൧൭
യവും പാപം തന്നെ ആകുന്നു എന്നാൽ മരണത്തിലെക്കു ഇല്ലാ
ത്തൊരു പാപമുണ്ടു* ആരെങ്കിലും ദൈവത്തിങ്കൽനിന്നു ജനി ൧൮
ച്ചാൽ പാപം ചെയ്യുന്നില്ല എന്നു നാം അറിയുന്നു എന്നാൽ ദൈ
വത്തിങ്കൽനിന്നു ജനിപ്പിക്കപ്പെട്ടവൻ തന്നെത്തന്നെ കാത്തു
കൊള്ളുന്നു ദുഷ്ടനായവൻ അവനെ തൊടുന്നതുമില്ല* നാം ദൈ ൧൯
വത്തിങ്കൽനിന്നാകുന്നു എന്നും ലൊകമൊക്കയും ദുഷ്ടതയിൽ കിട
ക്കുന്നു എന്നും നാം അറിയുന്നു* എന്നാൽ ദൈവത്തിന്റെ പു ൨൦
ത്രൻ വന്നു എന്നും സത്യമുള്ളവനെ നാം അറിവാനായിട്ടു നമുക്കു
ബുദ്ധി തന്നു എന്നും നാം അറിയുന്നു വിശെഷിച്ചു നാം സത്യമു
ള്ളവനിൽ അവന്റെ പുത്രനായ യെശു ക്രിസ്തുവിൽ തന്നെ ഇരി
ക്കുന്നു ഇവൻ സത്യമുള്ള ദൈവവും നിത്യജീവനും ആകുന്നു* ചെ ൨൧
റിയ പൈതങ്ങളെ നിങ്ങൾ നിങ്ങളെ തന്നെ വിഗ്രഹങ്ങളിൽനിന്നു
കാത്തുകൊൾവിൻ ആമെൻ

നായിരിക്കയും തന്റെ സഹൊദരന്ന മുട്ടുണ്ടെന്ന കാണുകയും ത
ന്റെ മനസ്സലിവിനെ അവങ്കൽനിന്ന അടെച്ചുകളകയും ചെയ്താൽ
അവങ്കൽ ദൈവത്തിന്റെ സ്നെഹം എതുപ്രകാരം വസിക്കുന്നു*
൧൮ എന്റെ ചെറിയ പൈതങ്ങളെ നാം വചനത്തിലല്ല നാവിലുമല്ല
൧൯ പ്രവൃത്തിയിലും സത്യത്തിലും തന്നെ സ്നെഹിക്കുമാറാകെണം* വി
ശെഷിച്ചും ഇതിനാൽ നാം സത്യത്തിലുള്ളവരാകുന്നു എന്ന നാം
അറിയുന്നു അവന്റെ മുമ്പാക നമ്മുടെ ഹൃദയങ്ങളെ നിശ്ചയപ്പെ
൨൦ ടുത്തുകയും ചെയ്യും* അതെന്തുകൊണ്ടെന്നാൽ നമ്മുടെ ഹൃദയം
നമ്മെ കുറ്റം വിധിക്കുന്നു എങ്കിൽ നമ്മുടെ ഹൃദയത്തെക്കാൾ
ദൈവം വലിയവനാകുന്നു സകല കാൎയ്യങ്ങളെയും അറികയും ചെ
൨൧ യ്യുന്നു* . പ്രിയമുള്ളവരെ നമ്മുടെ ഹൃദയം നമ്മെ കുറ്റം വിധി
൨൨ ക്കുന്നില്ല എങ്കിൽ നമുക്ക ദൈവത്തിങ്കലെക്ക ധൈൎയ്യമുണ്ട* വി
ശെഷിച്ച നാം യാതൊന്നിനെയും യാചിച്ചാലും ആയതിനെ അവ
ങ്കൽനിന്ന പ്രാപിക്കുന്നു അതെന്തുകൊണ്ടെന്നാൽ നാം അവന്റെ
കല്പനകളെ പ്രമാണിക്കയും അവന്റെ സന്നിധാനത്തിൽ പ്രസാ
൨൩ ദമുള്ള കാൎയ്യങ്ങളെ ചെയ്കയും ചെയ്യുന്നു* വിശെഷിച്ച നാം അ
വന്റെ പുത്രനാകുന്ന യെശു ക്രിസ്തുവിന്റെ നാമത്തിങ്കൽ വിശ്വാ
സിക്കയും അവൻ നമുക്ക കല്പന തന്ന പ്രകാരം ഒരുത്തനെ ഒരു
ത്തൻ സ്നെഹിക്കയും ചെയ്യെണമെന്നുള്ളത അവന്റെ കല്പന ത
൨൪ ന്നെ ആകുന്നു* എന്നാൽ അവന്റെ കല്പനകളെ പ്രമാണിക്കു
ന്നവൻ അവങ്കൽ വസിക്കുന്നു അവൻ ആയവനിലും (വസിക്കു
ന്നു) ഇതിനാൽ അവൻ നമ്മിൽ വസിക്കുന്നു എന്ന അവൻ നമു
ക്ക തന്നിരിക്കുന്ന ആത്മാവിനാൽ അറികയും ചെയ്യുന്നു*

## ൪ അദ്ധ്യായം

൧ ആത്മാവുകൊണ്ട പ്രശംസിക്കുന്ന ഉപദെഷ്ടാക്കന്മാരെ എല്ലാം വിശ്വാസിക്കാതെ അവരെ പൊതുവിലുള്ള വിശ്വാസത്തിന്റെ പ്രമാണങ്ങൾകൊണ്ട ശൊധന ചെയ്വാൻ അവരെ ഓൎമ്മപ്പെടുത്തുന്നത.—൭ സഹൊദര സ്നെഹത്തിന്നപല ന്യായങ്ങൾകൊണ്ട ബുദ്ധി ഉപദെശിക്കയും ചെയ്യുന്നത.

പ്രിയമുള്ളവരെ നിങ്ങൾ ഓരൊരൊ ആത്മാവിനെ വിശ്വാ
സിക്കാതെ ആത്മാക്കൾ ദൈവത്തിങ്കൽനിന്ന ആകുന്നുവൊ എന്ന
അവരെ ശൊധന ചെയ്വിൻ എന്തുകൊണ്ടെന്നാൽ അനെകം കള്ള
൨ ദീൎഘദൎശിമാർ ലൊകത്തിലെക്ക പുറപ്പെട്ടിരിക്കുന്നു* ഇതിനാൽ
നിങ്ങൾ ദൈവത്തിന്റെ ആത്മാവിനെ അറിയുന്നു യെശു ക്രിസ്തു
ജഡത്തിൽ വന്നപ്രകാരം അനുസരിച്ച പറയുന്ന സകല ആത്മാ
൩ വും ദൈവത്തിങ്കൽനിന്നാകുന്നു* എന്നാൽ യെശു ക്രിസ്തു ജഡ
ത്തിൽ വന്നപ്രകാരം അനുസരിച്ച പറയാത്ത സകല ആത്മാവും
ദൈവത്തിങ്കൽനിന്ന ആകുന്നില്ല വരുന്നു എന്ന നിങ്ങൾ കെട്ടിരി

കുന്ന അന്തിക്രിസ്തുവിന്റെ (ആത്മാവ) ഇത തന്നെയാകുന്നു ആ
യത ഇപ്പൊഴും തന്നെ ലൊകത്തിലിരിക്കുന്നു* ചെറിയ പൈ ൪
തങ്ങളെ നിങ്ങൾ ദൈവത്തിങ്കൽനിന്നാകുന്നു അവരെ ജയിക്കയും
ചെയ്തു അതെന്തുകൊണ്ടെന്നാൽ നിങ്ങളിൽ ഇരിക്കുന്നവൻ ലൊ
കത്തിലിരിക്കുന്നവനെക്കാൾ വലിയവനാകുന്നു* അവർ ഇഹ ൫
ലൊകത്തിൽനിന്നാകുന്നു ആയതുകൊണ്ട ഇഹലൊകത്തിൽനിന്നു
ള്ളവരായിട്ട പറയുന്നു ഇഹലൊകം അവരെ കൈക്കൊൾകയുംചെ
യ്യുന്നു* നാം ദൈവത്തിങ്കൽനിന്നാകുന്നു ദൈവത്തെ അറിയുന്ന ൬
വൻ നമ്മിൽനിന്ന കെൾക്കുന്നു ദൈവത്തിങ്കൽനിന്നല്ലാത്തവൻ
നമ്മിൽനിന്ന കെൾക്കുന്നില്ല ഇതിനാൽസത്യത്തിന്റെ ആത്മാവി
നെയുംവഞ്ചനയുടെ ആത്മാവിനെയും നാംഅറിയുന്നു* പ്രിയമുള്ള ൭
വരെ നാം ഒരുത്തനെ ഒരുത്തൻ സ്നെഹിക്കുമാറാകെണം എന്തു
കൊണ്ടെന്നാൽ സ്നെഹം ദൈവത്തിങ്കൽനിന്നാകുന്നു സ്നെഹിക്കുന്നവ
നെല്ലാം ദൈവത്തിങ്കൽനിന്ന ജനിച്ചിരിക്കുന്നു ദൈവത്തെ അറി
കയും ചെയ്യുന്നു* സ്നെഹിക്കാത്തവൻ ദൈവത്തെ അറിയുന്നില്ല എ ൮
ന്തുകൊണ്ടെന്നാൽ ദൈവം സ്നെഹം തന്നെ ആകുന്നു* ദൈവം ത ൯
ന്റെ എകജാതനായ പുത്രനെ നാം അവൻ മൂലമായി ജീവിപ്പാ
നായിട്ട ഭൂലൊകത്തിലെക്ക അയച്ചതിനാൽ നമ്മിലെക്ക അവനുള്ള
സ്നെഹം പ്രകാശിക്കപ്പെട്ടു* ഇതിൽ സ്നെഹമാകുന്നു നാം ദൈവ ൰
ത്തെ സ്നെഹിച്ചു എന്നല്ല അവൻ നമ്മെ സ്നെഹിച്ചു തന്റെ പുത്ര
നെ നമ്മുടെ പാപങ്ങൾക്കുവെണ്ടി പ്രതിശാന്തി (ആകുവാൻ) അ
യച്ചു എന്നത്രെ* പ്രിയമുള്ളവരെ ദൈവം നമ്മെ ഇപ്രകാരം ൧൧
സ്നെഹിച്ചു എങ്കിൽ നാമും ഒരുത്തനെ ഒരുത്തൻ സ്നെഹിക്കെണ്ടുന്ന ൧൨
താകുന്നു* ദൈവത്തെ ഒരുത്തനും ഒരു നാളും കണ്ടിട്ടില്ല നാം
തമ്മിൽതമ്മിൽ സ്നെഹിക്കുന്നു എങ്കിൽ ദൈവം നമ്മിൽ വസിക്കുന്നു
അവന്റെ സ്നെഹം നമ്മിൽ പൂൎണ്ണമാക്കപ്പെട്ടുമിരിക്കുന്നു* ഇതിനാൽ ൧൩
അവൻ നമുക്ക തന്റെ ആത്മാവിൽനിന്ന തന്നിരിക്കകൊണ്ട നാം
അവങ്കലും അവൻ നമ്മിലും വസിക്കുന്നു എന്ന നാം അറിയുന്നു*
വിശെഷിച്ചും പിതാവ പുത്രനെ ലൊകത്തിന്റെ രക്ഷിതാവാ ൧൪
യിട്ട അയച്ചു എന്ന ഞങ്ങൾ കണ്ട സാക്ഷിപ്പെടുത്തുകയും ചെയ്യു
ന്നു* യെശു ദൈവത്തിന്റെ പുത്രനാകുന്നു എന്ന യാതൊരു ൧൫
ത്തനും അനുസരിച്ചു പറയുമൊ ദൈവം അവനിലും അവൻ ദൈ
വത്തിലും വസിക്കുന്നു* ദൈവത്തിന്ന നമ്മൊടുള്ള സ്നെഹത്തെ ൧൬
നാം അറിഞ്ഞ വിശ്വസിച്ചു ദൈവം സ്നെഹം തന്നെ ആകുന്നു സ്നെ
ഹത്തിൽ വസിക്കുന്നവൻ ദൈവത്തിലും ദൈവം അവനിലും വ
സിക്കുന്നു* ന്യായവിധിയുടെ ദിവസത്തിൽ നമുക്ക ധൈൎയ്യമുണ്ടാ ൧൭
കുവാനായിട്ട ഇതിൽ നമ്മുടെ സ്നെഹം പൂൎണ്ണമായി അതെന്തുകൊ
ണ്ടെന്നാൽ എതുപ്രകാരം അവൻ ഇരിക്കുന്നുവൊ അപ്രകാരംനാ
മും ഈ ലൊകത്തിൽ ഇരിക്കുന്നു* സ്നെഹത്തിൽ ഭയമില്ല എ ൧൮

അപ്പൊസ്തൊലനായ യൊഹന്നാൻ

എഴുതിയ

പൊതുവിലുള്ള രണ്ടാമത്തെ

ലെഖനം

൧ അവൻ ഒരു ശ്രെഷ്ഠമാനപ്പെട്ട അമ്മയൊടു അവളുടെ പൈതങ്ങളൊടും കൂടി അവർ തങ്ങളുടെ മുമ്പിലത്തെ അനുസരണത്തിന്റെ പ്രതിഫലത്തെ നഷ്ടമാക്കാതെ ഇരിപ്പാൻ ക്രിസ്തിയാനി സ്നെഹത്തിലും വിശ്വാസത്തിലും നിലനിന്നുകൊള്ളണമെന്നും —൧൦ സത്യമല്ലാത്ത ഉപദെശം കൊണ്ടുവരുന്ന ധനങ്ങകെടുകാരൊടു ഒരു കാൎയ്യവും ഉണ്ടാകരുത എന്നും ഉപദെശിക്കുന്നത.

നമ്മിൽ വസിക്കുന്നതും എന്നെന്നെക്കും നമ്മൊടു കൂട ഇരിക്കെ
൨ ണ്ടിവരുന്നതുമായുള്ള സത്യത്തിന്റെ നിമിത്തം* മൂപ്പനായവൻ
തിരഞ്ഞെടുക്കപ്പെട്ട അമ്മയ്ക്കും ഞാൻ സത്യത്തൊടെ ഞാൻ മാ
ത്രവുമല്ല സത്യത്തെ അറിഞ്ഞവർ എല്ലാവരും സ്നെഹിക്കുന്നവരാ
൩ യി അവളുടെ മക്കൾക്കും (എഴുതുന്നത)* പിതാവായ ദൈവ
ത്തിങ്കൽനിന്നും പിതാവിന്റെ പുത്രനായി കൎത്താവായ യെശു
ക്രിസ്തുവിങ്കൽനിന്നും കൃപയും കരുണയും സമാധാനവും നിങ്ങളൊ
൪ ടു കൂടി സത്യത്തൊടും സ്നെഹത്തൊടും ഇരിക്കട്ടെ* നിന്റെ മക്ക
ളിൽ ചിലർ നാം പിതാവിങ്കൽനിന്ന കല്പനയെ പ്രാപിച്ചപ്രകാ
രം സത്യത്തിൽ നടക്കുന്നതിനെ ഞാൻ കണ്ടെത്തിയതുകൊണ്ട
൫ ഞാൻ എററവും സന്തൊഷിച്ചു* ഇപ്പൊൾ അമ്മെ നാം ത
മ്മിൽ സ്നെഹിക്കെണമെന്ന ആദി മുതൽ നമുക്കുണ്ടായ കല്പനയെ അ
ല്ലാതെ ഞാൻ നിനക്ക പുതുതായുള്ളതിനെ എഴുതുന്ന എന്ന
൬ വെച്ചല്ല ഞാൻ നിന്നൊട അപെക്ഷിക്കുന്നത* നാം അവന്റെ
കല്പനകളിൻപ്രകാരം നടക്കെണമെന്നുള്ള ഇത സ്നെഹം തന്നെ
ആകുന്നു നിങ്ങൾ ആദി മുതൽ കെട്ടിരിക്കുന്ന പ്രകാരം അതിൽ ന
൭ ടക്കെണമെന്നുള്ള ഇത ആ കല്പനയാകുന്നു* എന്തുകൊണ്ടെന്നാൽ
യെശു ക്രിസ്തു ജഡത്തിൽ വന്നിരിക്കുന്നു എന്ന അനുസരിക്കാത്ത
അനെകം വഞ്ചകന്മാർ ലൊകത്തിലെക്ക കടന്നിരിക്കുന്നു ഇവൻ
൮ തന്നെ ഒരു വഞ്ചകനും അന്തിക്രിസ്തുവുമാകുന്നു* നാം നടത്തിയ

കാൎയ്യങ്ങളെ കളയാതെ സംപൂൎണ്ണ പ്രതിഫലത്തെ പ്രാപിപ്പാനായിട്ട നിങ്ങൾക്കായി തന്നെ നൊക്കിക്കൊൾവിൻ* ൯ ആരെങ്കിലും ലംഘിച്ച നടക്കയും ക്രിസ്തുവിന്റെ ഉപദെശത്തിൽ സ്ഥിരമായി നില്ക്കാതെ ഇരിക്കയും ചെയ്താൽ അവന ദൈവമില്ല ക്രിസ്തുവിന്റെ ഉപദെശത്തിൽ സ്ഥിരമായി നില്ക്കുന്നവനൊ അവന പിതാവും പുത്രനുമുണ്ട* ൧൦ ഒരുത്തൻ നിങ്ങളുടെ അടുക്കൽ വരികയും ഈ ഉപദെശത്തെ കൊണ്ടുവരാതെ ഇരിക്കയും ചെയ്താൽ അവനെ നിങ്ങളുടെ ഭവനത്തിൽ കൈക്കൊള്ളരുത അവന്ന അനുഗ്രഹ വാക്ക പറകയും അരുത* ൧൧ എന്തുകൊണ്ടെന്നാൽ അവന്ന അനുഗ്രഹവാക്ക പറയുന്നവൻ അവന്റെ ദുഷ്പ്രവൃത്തികൾക്ക ഓഹരിക്കാരനാകുന്നു* ൧൨ നിങ്ങൾക്ക എഴുതുവാൻ എനിക്ക വളരെ കാൎയ്യങ്ങൾ ഉണ്ടാകകൊണ്ട കടലാസുകൊണ്ടും മഷികൊണ്ടും എഴുതുവാൻ എനിക്ക മനസ്സില്ല എന്നാലും നമ്മുടെ സന്തൊഷം പൂൎണ്ണമാകെണ്ടുന്നതിന്നായിട്ട നിങ്ങളുടെ അടുക്കൽ വന്ന മുഖദാവിൽ പറഞ്ഞുകൊള്ളാമെന്ന ഇഛിക്കുന്നു* ൧൩ നിന്റെ തിരഞ്ഞെടുക്കപ്പെട്ട സഹൊദരിയുടെ മക്കൾ നിനക്ക വന്ദനം ചൊല്ലുന്നു ആമെൻ



## അപ്പൊസ്തൊലനായ യൊഹന്നാൻ

### എഴുതിയ

## പൊതുവില്ലുള്ള മൂന്നാമത്തെ

## ലെഖനം

൧ അവൻ ഗായുസിന്റെ ദൈവഭക്തിയെ കുറിച്ചും.—൫ നെരായുള്ള പ്രസംഗക്കാരൊട അവൻ ചെയ്യു അതിഥിപൂജയെ കുറിച്ചും അവനെ പ്രശംസിക്കുന്നത.—൯ മറുപക്ഷത്തിൽ അവൻ അതിമൊഹിയായ ദിയൊത്രെഫെസിന്റെ ദയയില്ലാത്ത പ്രവൃത്തിയെ കുറിച്ചു സങ്കടം പറയുന്നത.

മൂപ്പനായ ഞാൻ സത്യത്തൊടെ സ്നെഹിക്കുന്നവനായ പ്രിയമുള്ള ഗായുസിന്ന (എഴുതുന്നത)* പ്രിയമുള്ളവനെ നിന്റെ ആത്മാവ ശുഭത്തൊടിരിക്കുന്നതുപൊലെ തന്നെ നി ശുഭത്തൊടും സുഖത്തൊടുമിരിക്കെണമെന്ന സകലത്തിലും ഞാൻ പ്രാൎത്ഥിക്കുന്നു* എന്തുകൊണ്ടെന്നാൽ സഹൊദരന്മാർ വന്ന നി സത്യത്തിൽ നടക്കുന്ന പ്രകാരം നിന്റെ സത്യത്തിന്ന സാക്ഷി പറഞ്ഞപ്പൊൾ ഞാൻ എറ്റവും സന്തൊഷിച്ചു* എന്റെ മക്കൾ സത്യത്തിൽ നടക്കുന്നു എന്ന ഞാൻ കെൾക്കുന്നതിനെക്കാൾ അധികസന്തൊഷം എനിക്കില്ല* പ്രിയമുള്ളവനെ നി സഹൊദരന്മാൎക്കും പരദെശികൾക്കും ചെയ്യുന്നതൊക്കയും നി വിശ്വാസത്തൊടെ ചെയ്യുന്നു* അവർ പള്ളിയുടെ മുമ്പാക നിന്റെ സ്നെഹത്തിന്ന സാക്ഷി ബൊധിപ്പിച്ചു അവരെ നി ദൈവത്തിന്ന യൊഗ്യതയായിട്ട വഴിയാത്രയയച്ചാൽ നി നന്നായി ചെയ്യും* എന്തുകൊണ്ടെന്നാൽ അവന്റെ നാമത്തിൻ നിമിത്തമായിട്ട അവർ പുറജാതിക്കാരൊട ഒന്നും വാങ്ങാതെ പുറപ്പെട്ടു* ആയതുകൊണ്ട നാം സത്യത്തിന്ന സഹായക്കാരായിരിക്കെണ്ടുന്നതിന്ന നാം ഇപ്രകാരമുള്ളവരെ കൈക്കൊള്ളെണ്ടുന്നതാകുന്നു* ഞാൻ പള്ളിക്ക എഴുതി എന്നാൽ അവരുടെ ഇടയിൽ മുഖ്യനാകുവാൻ ആഗ്രഹിക്കുന്ന ദിയൊത്രെഫെസ ഞങ്ങളെ കൈക്കൊണ്ടില്ല* ആയതുകൊണ്ട ഞാൻ വന്നാൽ അവൻ നമുക്ക വിരൊധമായി ദൊഷമുള്ള വാക്കുകളൊട ജല്പിച്ചുകൊണ്ട ചെയ്യു വരുന്ന അവന്റെ ക്രിയകളെ ഞാൻ ഓൎത്തുകൊള്ളും അവൻ അവയെ കൊണ്ട തൃപ്തനായിരിക്കാതെ താൻ തന്നെയും സഹൊദരന്മാരെ കൈക്കൊള്ളുന്നില്ല

കൈക്കൊൾവാൻ മനസ്സുള്ളവരെയും വിരൊധിക്കയും അവരെ പ
ള്ളിയിൽനിന്ന പുറത്താക്കുകയും ചെയ്യുന്നു* പ്രിയമുള്ളവനെ ൧൧
നി ദൊഷമുള്ളതിനെ അല്ല ഗുണമുള്ളതിനെ പിന്തുടൎന്നുകൊൾക
ഗുണം ചെയ്യുന്നവൻ ദൈവത്തികൽനിന്നാകുന്നു എന്നാൽ ദൊ
ഷം ചെയ്യുന്നവൻ ദൈവത്തെ കണ്ടിട്ടില്ല* ദെമെത്രിയൂസ എ ൧൨
ല്ലാവരാലും സത്യത്താലും കൂട നല്ല ശ്രുതിപ്പെട്ടവനാകുന്നു ഞങ്ങളും
കൂട സാക്ഷിപ്പെടുത്തുന്നു ഞങ്ങളുടെ സാക്ഷി സത്യമുള്ളതാകുന്നു
എന്ന നിങ്ങൾ അറികയും ചെയ്യുന്നു* വളര കാൎയ്യങ്ങളെ എഴുതു ൧൩
വാൻ ഇനിക്കുണ്ടായിരുന്നു എങ്കിലും മഷി കൊണ്ടും തൂവൽ കൊ
ണ്ടും നിനക്ക എഴുതുവാൻ എനിക്ക മനസ്സില്ല* എന്നാൽ ഞാൻ ൧൪
വെഗത്തിൽ നിന്നെ കാണുമെന്ന നിശ്ചയിച്ചിരിക്കുന്നു അപ്പൊൾ
നാം മുഖാമുഖമായി പറഞ്ഞുകൊൾകയുമാം* നിനക്ക സമാധാ ൧൫
നമുണ്ടായിരിക്കട്ടെ നമ്മുടെ സ്നെഹിതന്മാർ നിനക്ക വന്ദനം ചൊ
ല്ലുന്നു സ്നെഹിതന്മാരെ പ്രത്യെകം പ്രത്യെകമായിട്ടു വന്ദിച്ചുകൊൾക
ആമെൻ

---

## അപ്പൊസ്തൊലനായ യെഹൂദ

### എഴുതിയ

### പൊതുവിലുള്ള

## ലെഖനം

വിശ്വാസത്തിൽ സ്ഥിരതയൊടെ ഇരിക്കെണമെന്ന അവൻ അ
വൎക്ക ബുദ്ധി പറയുന്നത.—൪ അബദ്ധന്മാരായ ഉപദെഷ്ടാക്ക
ന്മാർ അവരെ വഞ്ചിപ്പാനായി അകത്തു പുക്കിരിക്കുന്നു എ
ന്നും അവരുടെ ദുഷ്ടതയുള്ള ഉപദെശം കൊണ്ടും മൎയ്യാദകൾ
കൊണ്ടും ഭയങ്കരമായുള്ള ശിക്ഷ വരുത്തപ്പെടുന്നു എന്നും ഉള്ളത.
—൨൦ എന്നാൽ ഭക്തന്മാർ പരിശുദ്ധാത്മാവിന്റെയും ദൈവ
ത്തിങ്കലെക്കുള്ള പ്രാൎത്ഥനകളുടെയും സഹായത്താൽ നിലനി
ല്ക്കയും കൃപയിൽ വളരുകയും ആ വഞ്ചകന്മാരുടെ കണിയിൽ
നിന്ന മറവുള്ളവരെ പുറത്താക്കുകയും ചെയ്യെണം എന്നുള്ളത.

യെശു ക്രിസ്തുവിന്റെ ശുശ്രൂഷക്കാരനായും യാക്കൊബിന്റെ
സഹൊദരനായുമുള്ള യെഹൂദാ പിതാവായ ദൈവത്താൽ ശുദ്ധമാ
ക്കപ്പെട്ടവരും യെശു ക്രിസ്തുവിനാൽ കാക്കപ്പെട്ടവരും വിളിക്ക
പ്പെട്ടവരുമായുള്ളവൎക്ക (എഴുതുന്നത)* കരുണയും സമാധാന മ

൩ വും സ്നേഹവും നിങ്ങൾക്ക വൎദ്ധിക്കട്ടെ* പ്രിയമുള്ളവരെ പൊതു
വിലുള്ള രക്ഷയെ കുറിച്ച നിങ്ങൾക്ക എഴുതുവാൻ ഞാൻ സകല
താല്പൎയ്യത്തെയും ചെയ്യുമ്പൊൾ പരിശുദ്ധന്മാൎക്ക ഒരിക്കൽ എല്പിക്ക
പ്പെട്ട വിശ്വാസത്തിന്നായിട്ട നിങ്ങൾ നല്ലവണ്ണം വാദിച്ചുകൊൾ
വാനായിട്ട നിങ്ങൾക്ക ബുദ്ധി ഉപദെശിച്ച എഴുതുവാൻ എനിക്ക
൪ ആവശ്യമുണ്ടായി* എന്തുകൊണ്ടെന്നാൽ ഈ ശിക്ഷാവിധിക്ക പൂ
ൎവത്തിൽ തന്നെ പതിക്കപ്പെട്ടവരായി നമ്മുടെ ദൈവത്തിന്റെ
കൃപയെ കാമവികാരമായിട്ട മറിച്ചുകളകയും എകനായി കൎത്താ
വായ ദൈവത്തെയും നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിനെയും
ഉപെക്ഷിക്കയും ചെയ്യുന്നവരായി ദൈവഭക്തിയില്ലാത്ത ചില മ
൫ നുഷ്യർ ഗൂഢവഴിയായി പ്രവെശിച്ചിരിക്കുന്നു* എന്നാൽ ക
ൎത്താവ ജനങ്ങളെ എജിപ്തു ദെശത്തിൽനിന്ന വരുത്തി രക്ഷി
ച്ചാറെ പിന്നത്തെതിൽ വിശ്വസിക്കാത്തവരെ നശിപ്പിച്ചു എ
ന്ന നിങ്ങൾ ഒരിക്കൽ അറിഞ്ഞിട്ടുണ്ടെങ്കിലും നിങ്ങൾക്ക ഓൎമ്മപ്പെ
൬ ടുത്തുവാൻ എനിക്ക മനസ്സുണ്ട* തങ്ങളുടെ പ്രഥമാവസ്ഥയെ കാ
ത്തുരക്ഷിക്കാതെ തങ്ങളുടെ സ്വന്തവാസസ്ഥലത്തെ വിട്ടുംകളഞ്ഞി
ട്ടുള്ള ദൂതന്മാരെയും അവൻ വലിയ നാളിലെ വിധിക്കായിട്ട നി
ത്യവിലങ്ങുകളിൽ അന്ധകാരത്തിൻ കീഴിൽ അവൻ പാൎപ്പിച്ചി
൭ രിക്കുന്നു* അപ്രകാരം സൊദൊമും ഗൊമൊറായും അവൎക്ക സമ
പ്രകാരമായി വ്യഭിചാരം ചെയ്കയും അന്യജഡത്തിന്റെ പിന്നാ
ലെ ചെല്ലുകയും ചെയ്തു അവയ്ക്കു ചുറ്റുമുള്ള പട്ടണങ്ങളും എന്നെ
൮ ന്നെക്കുമുള്ള അഗ്നിയുടെ ശിക്ഷയെ അനുഭവിക്കുന്നവരായി ഒരു
ദൃഷ്ടാന്തമായി പ്രസിദ്ധപ്പെട്ടിരിക്കുന്നു* അപ്രകാരം തന്നെ ഈ
സ്വപ്നക്കാരും ജഡത്തെ അശുദ്ധമാക്കുകയും കൎത്തൃത്വത്തെ വെറു
൯ ക്കയും അധികാരങ്ങളെ ദൂഷിക്കയും ചെയ്യുന്നു* എന്നാൽ പ്രധാ
ന ദൈവദൂതനായ മിഖാഎൽ മൊശയുടെ ശരീരത്തെ കുറിച്ച പി
ശാചിനൊട കൂടി വിവാദിച്ചപ്പൊൾ ദൂഷണത്തിന്റെ കുറ്റവി
ധിയെ അവന്റെ നെരെ വരുത്തുവാൻ തുനിഞ്ഞില്ല കൎത്താവ
൧൦ നിന്നെ ശാസിക്കട്ടെ എന്നത്രെ പറഞ്ഞത* എന്നാൽ ഇവർ
തങ്ങൾ എത കാൎയ്യങ്ങളെ അറിയാതെയിരിക്കുന്നുവൊ അവയെ ദൂ
ഷിക്കുന്നു എന്നാൽ എത കാൎയ്യങ്ങളെ സ്വഭാവമായി ബുദ്ധിയില്ലാ
ത്ത ജീവജന്തുക്കളെപ്പൊലെ അറിഞ്ഞിരിക്കുന്നുവൊ അവയിൽ
൧൧ അവർ തങ്ങളെ തന്നെ വഷളാക്കുന്നു* ആയവൎക്ക ഹാ കഷ്ടം എ
ന്തുകൊണ്ടെന്നാൽ അവർ കയിന്റെ വഴിയിൽ നടക്കയും ബാലാ
മിന്റെ വഞ്ചനയിൽ കൂലിക്കായ്ക്കൊണ്ട പാഞ്ഞ ഓടുകയും കൊറ
൧൨ യുടെ പ്രതിവചനത്തിൽ നശിച്ചുപൊകയും ചെയ്തു* ഇവർ നി
ങ്ങളുടെ സ്നെഹ വിരുന്നുകളിൽ നിങ്ങളൊടു കൂടി വിരുന്ന ഭക്ഷി
ച്ച ഭയം കൂടാതെ തങ്ങളെ പൊഷിപ്പിക്കുന്ന കറകളാകുന്നു (ഇവർ)
കാറ്റുകളാൽ ചുററും വഹിക്കപ്പെട്ട വെള്ളമില്ലാത്ത മെഘങ്ങളും ഉ

ണ്ങുന്ന ഫലമുള്ളവയും ഫലമില്ലാത്തവയും രണ്ടു പ്രാവശ്യം ചത്ത
വയും വെരൊടെ പറിക്കപ്പെട്ടുവയുമായുള്ള വൃക്ഷങ്ങളും* തങ്ങളുടെ ൧൩
സ്വന്ത ലജ്ജകളെ നുരപ്പിച്ച കൊപിക്കുന്ന കടൽ തിരകളും തങ്ങ
ൾക്ക എന്നെന്നെക്കും അന്ധതമസ്സ വെക്കപ്പെട്ടിരിക്കുന്ന വക്രന
ക്ഷത്രങ്ങളും ആകുന്നു* ആദാം മുതൽ എഴാമത്തവനായ ഹനൊ ൧൪
ക്കും ഇവരെ കുറിച്ച മുമ്പിൽ കൂട്ടി ദീൎഘദൎശനം പറഞ്ഞു അത ക
ണ്ടാലും കൎത്താവ തന്റെ പതിനായിരം പരിശുദ്ധന്മാരൊടു കൂ
ടി* എല്ലാവരിലും ന്യായവിധിയെ നടത്തുവാനായിട്ടും അവ ൧൫
രുടെ ഇടയിൽ ഭക്തികെട്ടുള്ളവരെ ഒക്കയും അവർ ഭക്തികെടാ
യി ചെയ്തിട്ടുള്ള തങ്ങളുടെ സകല ഭക്തികെടായുള്ള ക്രിയകളെ കുറി
ച്ചും ഭക്തികെട്ടുള്ള പാപികൾ തനിക്ക വിരൊധമായി പറഞ്ഞിട്ടു
ള്ള സകല കഠിനവാക്കുകളെ കുറിച്ചും ബൊധം വരുത്തുവാനായി
ട്ടും വരുന്നു* ഇവർ പിറുപിറ പറയുന്നവരും സങ്കടം പറഞ്ഞു ൧൬
നടക്കുന്നവരും തങ്ങളുടെ മൊഹങ്ങളിൻ പ്രകാരം നടക്കുന്നവരു
മാകുന്നു ഇവരുടെ വായ വലിപ്പങ്ങളെ പറഞ്ഞ പ്രയൊജനത്തെ
കുറിച്ച (മനുഷ്യരുടെ) മുഖങ്ങളെ ആശ്ചൎയ്യമായി നൊക്കുന്നു* എ ൧൭
ന്നാൽ പ്രിയമുള്ളവരെ നിങ്ങൾ നമ്മുടെ കൎത്താവായ യെശു ക്രിസ്തു
വിന്റെ അപ്പൊസ്തൊലന്മാരാൽ മുമ്പെ പറയപ്പെട്ട വചനങ്ങളെ
ഓൎത്തുകൊൾവിൻ* ഒടുക്കത്തെ കാലത്തിൽ തങ്ങളുടെ ഭക്തികെ ൧൮
ട്ടുള്ള മൊഹങ്ങളിൻ പ്രകാരം നടക്കുന്ന ഹാസ്യക്കാരുണ്ടാകുമെന്ന
അവർ നിങ്ങളൊടു പറഞ്ഞുവല്ലൊ* ഇവർ വെർപിരിഞ്ഞു ൧൯
കൊണ്ട ആത്മാവില്ലാതെ കാമസ്വഭാവക്കാർ തന്നെ ആകുന്നു* എ ൨൦
ന്നാൽ പ്രിയമുള്ളവരെ നിങ്ങൾ നിങ്ങളുടെ മഹാ ശുദ്ധമുള്ള വിശ്വാ
സത്തിന്മെൽ നിങ്ങളെ തന്നെ ഉറപ്പായി കെട്ടികൊണ്ട പരിശു
ദ്ധാത്മാവിങ്കൽ പ്രാൎത്ഥിച്ച* നിങ്ങളെ തന്നെ ദൈവത്തിന്റെ ൨൧
സ്നെഹത്തിൽ കാത്ത നിത്യജീവങ്കലെക്ക നമ്മുടെ കൎത്താവായ യെ
ശു ക്രിസ്തുവിന്റെ കരുണക്കായ്ക്കൊണ്ട കാത്തിരിപ്പിൻ* നിങ്ങൾ ൨൨
വ്യത്യാസം ചെയ്തു കൊണ്ട ചിലരൊട കരുണ ചെയ്വിൻ* എന്നാൽ ൨൩
ചിലരെ ഭയത്തൊട അഗ്നിയിൽനിന്ന വലിച്ച രക്ഷിച്ച ജഡ
ത്താൽ കറപ്പെട്ട കുപ്പായത്തെയും ദ്വെഷിപ്പിൻ* എന്നാൽ നി ൨൪
ങ്ങളെ വീഴുകൂടാതെ രക്ഷിപ്പാനും കുറവില്ലാത്തവരായി മഹാ ആ
നന്ദത്തൊടു കൂടി തന്റെ മഹത്വത്തിന്റെ സന്നിധിയിൽ നി
ങ്ങളെ നിൎത്തുവാനും പ്രാപ്തിയുള്ളവനായും* ഏക ജ്ഞാനിയാ ൨൫
യുമുള്ള നമ്മുടെ രക്ഷിതാവാകുന്ന ദൈവത്തിന്ന പുകഴ്ചയും മഹ
ത്വവും ആധിപത്യവും അധികാരവും ഇപ്പൊഴും എന്നെന്നെക്കും
ഉണ്ടായിരിക്കട്ടെ ആമെൻ

## ദൈവവചനക്കാരനായ യൊഹന്നാന്ന

## ഉണ്ടായ

# അറിയിപ്പ

### ൧ അദ്ധ്യായം

൧ എഴ നിലവിളക്കുകൾ കൊണ്ട അറിയിക്കപ്പെട്ട ആസിയായിലെ എഴ സഭകൾക്ക യൊഹന്നാൻ എഴുതുന്ന അറിയിപ്പ.—൭ ക്രിസ്തുവിന്റെ വരവ.

യെശു ക്രിസ്തുവിന്റെ അറിയിപ്പ ഇതിനെ വെഗത്തിൽ സംഭവിക്കെണ്ടുന്ന കാൎയ്യങ്ങളെ അവന്റെ ശുശ്രൂഷക്കാൎക്ക കാണിപ്പാനായിട്ട ദൈവം അവന കൊടുക്കയും അവൻ ഇതിനെ തന്റെ ദൂതൻ മൂലമായി അയച്ച തന്റെ ശുശ്രൂഷക്കാരനായ യൊഹന്നാന്ന ല

൨ ക്ഷ്യമായി കാണിക്കയും ചെയ്തു* ഇവൻ ദൈവത്തിന്റെ വചനത്തെയും യെശു ക്രിസ്തുവിന്റെ സാക്ഷിയെയും താൻ കണ്ടിട്ടുള്ള

൩ കാൎയ്യങ്ങളെ ഒക്കയും സാക്ഷിപ്പെടുത്തി* ഠരം ദീൎഘദൎശനത്തിന്റെ വചനങ്ങളെ വായിക്കുന്നവനും കെൾക്കുന്നവരും അതിൽ എഴുതിയിരിക്കുന്ന കാൎയ്യങ്ങളെ പ്രമാണിക്കുന്നവരും ഭാഗ്യമുള്ളവരാകുന്നു എന്തുകൊണ്ടെന്നാൽ കാലം സമീപിച്ചിരിക്കുന്നു*

൪ യൊഹന്നാൻ ആസിയായിലുള്ള എഴ സഭകൾക്ക(എഴുതുന്നത) ഇരിക്കുന്നവനായും ഇരുന്നവനായും വരുവാനുള്ളവനായുമുള്ളവങ്കൽനിന്നും അവന്റെ സിംഹാസനത്തിന്റെ മുമ്പാകെയുള്ള എ

൫ ഴ ആത്മാക്കളിൽനിന്നും* വിശ്വാസമുള്ള സാക്ഷിയായും മരിച്ചവരിൽനിന്ന ആദ്യം ജനിച്ചവനായും ഭൂമിയുടെ രാജാക്കന്മാൎക്ക അധിപതിയായുമുള്ള യെശു ക്രിസ്തുവിങ്കൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവുമുണ്ടായ്വരട്ടെ നമ്മെ സ്നെഹിക്കയും നമ്മെ നമ്മുടെ പാപ

൬ ങ്ങളിൽനിന്ന തന്റെ രക്തത്തിൽ കഴുകുകയും* നമ്മെ തന്റെ പിതാവായ ദൈവത്തിങ്കലെക്ക രാജാക്കന്മാരായിട്ടും ആചാൎയ്യന്മാരായിട്ടുമാക്കുകയും ചെയ്തിട്ടുള്ളവനായവന്ന മഹത്വവും ശക്തിയും

൭ എന്നെന്നെക്കും ഉണ്ടായിരിക്കട്ടെ ആമെൻ* കണ്ടാലും അവൻ മെഘങ്ങളൊടു കൂടി വരുന്നു അപ്പൊൾ സകല കണ്ണും വിശെഷിച്ച അവനെ കുത്തിയവരും അവനെ കാണും ഭൂമിയിലുള്ള സകല ഗൊത്രങ്ങളും അവനെ കുറിച്ച പ്രലാപിക്കയും ചെയ്യും അങ്ങിനെ ത

൮ ന്നെ ആമെൻ* ഞാൻ അല്ഫായും ഒമെഗായും ആദിയും അന്തവുമാകുന്നു എന്ന ഇരിക്കുന്നവനായും ഇരുന്നവനായും വരുവാന

ള്ളവനായുമുള്ള സർവ്വ വല്ലഭനാകുന്ന കൎത്താവ പറയുന്നു* നിങ്ങ ൯
ളുടെ സഹൊദരനായും കഷ്ടതയിലും യെശു ക്രിസ്തുവിന്റെ രാജ്യ
ത്തിലും ക്ഷമയിലും കൂടി ഒഹരിക്കാരനായുമിരിക്കുന്ന യൊഹ
ന്നാനായ ഞാൻ ദൈവത്തിന്റെ വചനം നിമിത്തമായിട്ടും
യെശു ക്രിസ്തുവിന്റെ സാക്ഷി നിമിത്തമായിട്ടും പത്മുസെന്നപെ
രുള്ള ദ്വീപിലുണ്ടായിരുന്നു* ഞാൻ കൎത്താവിന്റെ ദിവസ ൧൦
ത്തിൽ ആത്മാവിങ്കലായി അപ്പൊൾ എന്റെ പിറകെ* ഞാൻ ൧൧
അല്പായും ഒമെഗായും ആദ്യനും അന്ത്യനുമാകുന്നു എന്നും നീ കാണു
ന്നതിനെ ഒരു പുസ്തകത്തിൽ എഴുതി ആസിയായിലുള്ള എഴുസ
ഭകൾക്ക എഫെസുസിന്നും സ്മൎന്നായ്ക്കും പെൎഗ്ഗമുസിന്നും തിയത്തി
റായ്ക്കും സൎദ്ദെസിന്നും ഫിലദെല്ഫിയായ്ക്കും ലയൊദിക്കെയായ്ക്കും അ
യക്ക എന്നും ഒരു കാഹളത്തിന്റെ എന്നപൊലെ ഒരു മഹാ ശ
ബ്ദം പറയുന്നത കെട്ടു* അപ്പൊൾ എന്നൊടു സംസാരിച്ച ശബ്ദ ൧൨
ത്തെ നൊക്കുവാൻ ഞാൻ തിരിഞ്ഞു തിരിഞ്ഞപ്പൊൾ എഴു പൊ
ൻ നിലവിളക്കുകളെയും* ആ എഴു നിലവിളക്കുകളുടെ നടുവിൽ ൧൩
നീല അങ്കി ധരിച്ച മാറിടത്തിൽ പൊൻകച്ച കെട്ടിയവനായി മ
നുഷ്യ പുത്രനൊടു സദൃശനായ ഒരുത്തനെ കാണുകയും ചെയ്തു*
അവന്റെ തലയും തലമുടിയും വെണ്മയുള്ള പഞ്ഞിപൊലെ ഉറ ൧൪
ച്ച മഞ്ഞുപൊലെയും വെണ്മയായും അവന്റെ കണ്ണുകൾ ഒര അ
ഗ്നിജ്വാലപൊലെയും* അവന്റെ കാലുകൾ ഉലയിൽ കായുന്നു ൧൫
എന്നപൊലെ നല്ല പിച്ചളെക്ക സമമുള്ളവയായും അവന്റെ ശ
ബ്ദം അനെകം വെള്ളങ്ങളുടെ ഇരച്ചൽ പൊലെയും ഇരുന്നു* വി ൧൬
ശെഷിച്ച അവന്ന തന്റെ വലത്തു കയ്യിൽ എഴു നക്ഷത്രങ്ങൾ ഉ
ണ്ടായിരുന്നു അവന്റെ വായിൽനിന്ന മൂൎച്ചയുള്ളൊരു ഇരുമുന
വാൾ പുറപ്പെടുകയും ചെയ്തു അവന്റെ മുഖഭാവവും സൂൎയ്യൻ ത
ന്റെ ശക്തിയൊടു പ്രകാശിക്കുന്നതുപൊലെ ഇരുന്നു* വിശെ ൧൭
ഷിച്ചും ഞാൻ അവനെ കണ്ടപ്പൊൾ മരിച്ചവനെപ്പൊലെ അവ
ന്റെ പാദങ്ങളിൽ വീണു അപ്പൊൾ അവൻ തന്റെ വലത്തുകയ്യെ
എന്റെ മെൽ വെച്ച എന്നൊടു പറഞ്ഞു ഭയപ്പെടരുത ഞാൻ
ആദ്യനും അന്ത്യനും ആകുന്നു* ഞാൻ ജീവിച്ചിരിക്കുന്നവനും മ ൧൮
രിച്ചിരുന്നവനുമാകുന്നു എന്നാൽ കണ്ടാലും ഞാൻ ഇനി എന്നെ
ക്കും ജീവിക്കുന്നവനാകുന്നു ആമെൻ ഞാൻ നരകത്തിന്റെയും
മരണത്തിന്റെയും താക്കൊലുകളുള്ളവനുമാകുന്നു* നീ കണ്ട കാ ൧൯
ൎയ്യങ്ങളെയും ഇരിക്കുന്ന കാൎയ്യങ്ങളെയും ഇനിമെൽ ഉണ്ടാകുവാനുള്ള
കാൎയ്യങ്ങളെയും എഴുതുക* എന്റെ വലത്തു കയ്യിൽ നീ കണ്ട എ ൨൰
ഴു നക്ഷത്രങ്ങളുടെ രഹസ്യത്തെയും എഴു പൊൻ നിലവിളക്കുകളു
ടെ വസ്തുതയെയും തന്നെ ആ എഴു നക്ഷത്രങ്ങൾ എഴു സഭകളുടെ
ദൂതന്മാരാകുന്നു നീ കണ്ട ആ എഴു നിലവിളക്കുകളും എഴു സഭക
ളാകുന്നു*

## ൨ അദ്ധ്യായം

൧ എഫെസുസിലും,—൮ സ്മൎന്നായിലും,—൧൨ പെൎഗ്ഗമുസിലും,—൧൮ തിയത്തീറായിലുമുള്ള സഭകളിലെ ദൂതന്മാരാകുന്ന ദൈവ ഭൃത്യന്മാൎക്ക എന്ത എഴുതെണമെന്നു കല്പിച്ചിരിക്കുന്നു എന്നുള്ളതു അവയിൽ പ്രശംസിക്കപ്പെടുകയൊ കുറവായി കാണപ്പെടുകയൊ ചെയ്യുന്നത ഇന്നത എന്നുമുള്ളതു.

എഫെസുസ സഭയുടെ ദൂതന്ന നീ എഴുതുക എഴു നക്ഷത്രങ്ങളെ തന്റെ വലത്തുകയ്യിൽ പിടിക്കുന്നവനായി എഴു പൊൻ നിലവിളക്കുകളുടെ നടുവിൽ നടക്കുന്നവനായവൻ ഇവ കാൎയ്യങ്ങളെ പറയുന്നു* ൨ ഞാൻ നിന്റെ ക്രിയകളെയും നിന്റെ പ്രയത്നത്തെയും നിന്റെ ക്ഷമയെയും നിനക്ക ദൊഷമുള്ളവരെ സഹിച്ചു കൂടാ എന്നും അപ്പൊസ്തൊലന്മാരായിരിക്കാതെയും തങ്ങളെ അപ്പൊസ്തൊലന്മാരെന്ന പറയുന്നവരെ നീ ശൊധന ചെയ്തു അവരെ വ്യാജക്കാരെന്ന കണ്ടെത്തി എന്നും* ൩ നീ സഹിച്ചു എന്നും നിനക്ക ക്ഷമയുണ്ടെന്നും നീ എന്റെ നാമത്തിൻ നിമിത്തമായിട്ടു ആലസ്യപ്പെടാതെ അദ്ധ്വാനപ്പെട്ടു എന്നും അറിഞ്ഞിരിക്കുന്നു* ൪ എങ്കിലും നീ നിന്റെ ആദ്യ സ്നെഹത്തെ വിട്ടതുകൊണ്ട നിന്റെ ൫ നെരെ എനിക്ക അല്പം കാൎയ്യമുണ്ട* ആയതുകൊണ്ട നീ എവിടെ നിന്ന വീണിരിക്കുന്നു എന്ന നീ ഓൎത്ത അനുതാപപ്പെട്ടു ആദ്യക്രിയകളെ ചെയ്ക അല്ലെന്നുവരികിൽ ഞാൻ നിന്റെ അടുക്കൽ വെഗത്തിൽ വരും നീ അനുതാപപ്പെടാതെയിരുന്നാൽ നിന്റെ നിലവിളക്കിനെ അതിന്റെ സ്ഥലത്തിൽനിന്ന നീക്കികളകയും ചെ ൬ യ്യും* എന്നാൽ ഞാനും വെറുക്കുന്ന നിക്കൊലൈതക്കാരുടെ ക്രിയ ൭ കളെ നീ വെറുക്കുന്നു എന്നുള്ളത നിനക്കുണ്ട* ആത്മാവ സഭകളൊടു പറയുന്നത എന്തെന്ന ചെവിയുള്ളവൻ കെൾക്കട്ടെ ജയിക്കുന്നവന്ന ദൈവത്തിന്റെ പറുദീസായുടെ നടുവിലിരിക്കുന്ന ജീവനുള്ള വൃക്ഷത്തിൽനിന്ന ഭക്ഷിപ്പാൻ ഞാൻ കൊടുക്കും*

൮ പിന്നെ സ്മൎന്നായുടെ ദൂതന്ന എഴുതുക മരിച്ചിരുന്നവനും ജീവനൊടിരിക്കുന്നവനുമായി ആദ്യനും അന്ത്യനുമായവൻ ഇവ കാൎയ്യ ൯ ങ്ങളെ പറയുന്നു* ഞാൻ നിന്റെ ക്രിയകളെയും ഉപദ്രവത്തെയും (നീ സമ്പന്നനെന്നാലും) ദാരിദ്ര്യത്തെയും തങ്ങൾ യെഹൂദന്മാരെന്ന പറകയും യെഹൂദന്മാരായിരിക്കാതെ സാത്താന്റെ സഭയിലിരിക്കയും ചെയ്യുന്നവരുടെ ദൂഷണത്തെയും അറിഞ്ഞിരി ൧൦ ക്കുന്നു* നീ അനുഭവിപ്പാനുള്ള കഷ്ടങ്ങളിൽ ഒന്നും ഭയപ്പെടരുത കണ്ടാലും നിങ്ങൾ പരീക്ഷിക്കപ്പെടുവാനായിട്ടു പിശാച നിങ്ങളിൽ ചിലരെ കാരാഗൃഹത്തിലാക്കുവാനിരിക്കുന്നു നിങ്ങൾക്ക പത്തുദിവസം ഉപദ്രവം ഉണ്ടാകുകയും ചെയ്യും നീ മരണ പൎയ്യന്തം വിശ്വാസമുള്ളവനായിരിക്ക എന്നാൽ ഞാൻ നിനക്ക ജീവന്റെ

കിരീടത്തെ തരും* ആത്മാവ സഭകളൊട പറയുന്നത എന്തെ ൧൧
ന്ന ചെവിയുള്ളവൻ കെൾക്കട്ടെ ജയിക്കുന്നവൻ രണ്ടാമത്തെ മര
ണത്താൽ നഷ്ടപ്പെടുകയില്ല*

പിന്നെയും പെർഗ്ഗമൂസ സഭയുടെ ദൂതന്ന എഴുതുക ഇരുമൂന മൂ ൧൨
ർച്ചയുള്ള വാളുള്ളവൻ ഇവ കാൎയ്യങ്ങളെ പറയുന്നു* ഞാൻ നി ൧൩
ന്റെ ക്രിയകളെയും നീ സാത്താന്റെ പീഠമുള്ള ഇടമായി പാൎക്കു
ന്നെടത്തെയും നീ എന്റെ നാമത്തെ മുറുകപ്പിടിച്ചിരിക്കുന്നു എ
ന്നുള്ളതിനെയും സാത്താൻ വസിക്കുന്നെടത്ത നിങ്ങളുടെ ഇട
യിൽ എന്റെ വിശ്വാസമുള്ള മാർത്തുറായ അന്തിപ്പാസ കൊല്ല
പ്പെട്ട ദിവസങ്ങളിലും നീ എങ്കലുള്ള വിശ്വാസത്തെ ഉപെക്ഷിക്കാ
തെ ഇരുന്നു എന്നുള്ളതിനെയും അറിഞ്ഞിരിക്കുന്നു* എന്നാലും ൧൪
നിന്റെ നെരെ എനിക്ക കുറയ കാൎയ്യങ്ങളുണ്ട അതെന്തുകൊണ്ടെ
ന്നാൽ വിഗ്രഹങ്ങൾക്കായിട്ട ബലി കൊടുക്കപ്പെട്ട വസ്തുക്കളെ ഭ
ക്ഷിപ്പാനായിട്ടും വെശ്യാദൊഷം ചെയ്വാനായിട്ടും ഇസ്രാഎൽ പു
ത്രന്മാരുടെ മുമ്പാക ഒരു വിരുദ്ധത്തെ ഉണ്ടാക്കുവാൻ ബാലാക്കി
ന്ന ഉപദെശിച്ച ബാലാമിന്റെ ഉപദെശത്തെ പ്രമാണിക്കുന്ന
വർ അവിടെ നിനക്ക ഉണ്ട* അപ്രകാരം തന്നെ നിക്കൊൽമത ൧൫
ക്കാരുടെ ഉപദെശത്തെ പ്രമാണിക്കുന്നവരും നിനക്കുണ്ട ആയ
തിനെ ഞാൻ വെറുക്കുന്നു* അനുതാപപ്പെടുക ആയതല്ലെങ്കിൽ ൧൬
തിങ്കൽ ഞാൻ നിന്റെ അടുക്കൽ വെഗത്തിൽ വരും എന്റെ
വായിലെ വാൾകൊണ്ട അവരൊടു യുദ്ധം ചെയ്കയും ചെയ്യും* ആ ൧൭
ത്മാവ സഭകളൊടു പറയുന്നത എന്തെന്ന ചെവിയുള്ളവൻ കെൾ
ക്കട്ടെ ജയിക്കുന്നവന്ന രഹസ്യമായുള്ള മന്നായിൽനിന്ന ഭക്ഷിപ്പാ
ൻ ഞാൻ കൊടുക്കും അവന്ന ഒരു വെളുത്ത കല്ലിനെയും ആ ക
ല്ലിൽ എഴുതപ്പെട്ടതായി അതിനെ കൈക്കൊള്ളുന്നവനല്ലാതെ ആ
രും അറിയാത്തതായുള്ളൊരു പുതിയ നാമത്തെയും കൊടുക്കും*

പിന്നെയും തീയത്തീറാ സഭയുടെ ദൂതന്ന എഴുതുക അഗ്നിജ്വാ ൧൮
ലപൊലെ കണ്ണുകളും നല്ല പിച്ചളെക്ക സമമായിരിക്കുന്ന പാദങ്ങളു
മുള്ള ദൈവപുത്രൻ ഇവ കാൎയ്യങ്ങളെ പറയുന്നു* ഞാൻ നിന്റെ ൧൯
ക്രിയകളെയും സ്നെഹത്തെയും ശുശ്രൂഷയെയും വിശ്വാസത്തെയും
നിന്റെ ക്ഷമയെയും നിന്റെ പ്രവൃത്തികളെയും മുമ്പിലത്തവ
യെക്കാൾ ഒടുക്കമുള്ളവ അധികമെന്നും അറിഞ്ഞിരിക്കുന്നു* എ ൨൦
ങ്കിലും നിന്റെ നെരെ എനിക്ക കുറയ കാൎയ്യങ്ങളുണ്ട അത എന്തു
കൊണ്ടെന്നാൽ ഉപദെശിപ്പാനും വെശ്യാദൊഷം ചെയ്വാനായിട്ടും
വിഗ്രഹങ്ങൾക്ക ബലി നൽകപ്പെട്ട വസ്തുക്കളെ ഭക്ഷിപ്പാനായിട്ടും
എന്റെ ശുശ്രൂഷക്കാരെ വഞ്ചിപ്പാനും തന്നെത്താൻ ഒരു ദീൎഘ
ദൎശിനി എന്ന പറയുന്ന യെശബെൽ എന്ന സ്ത്രീയെ നീ സമ്മതി
ക്കുന്നു* അവൾക്ക തന്റെ വെശ്യാദൊഷത്തെ വിട്ട അനുതാപ ൨൧
പ്പെടുവാനായിട്ട ഞാൻ ഇടകൊടുത്തു അവൾ അനുതാപപ്പെട്ടതു

൨൨ മില്ല* കണ്ടാലും ഞാൻ അവളെ കിടക്കയിലെക്കും അവളൊടു
കൂടി വ്യഭിചാരം ചെയ്യുന്നവർ തങ്ങളുടെ ക്രിയകളെ വിട്ട അനു
താപപ്പെടുന്നില്ല എങ്കിൽ അവരെ അതികഷ്ടതയിലെക്കും ആക്കി
൨൩ കളയും* അവളുടെ മക്കളെ ഞാൻ മരണംകൊണ്ട കൊന്നു കള
കയും ചെയ്യും അപ്പൊൾ എല്ലാ സഭകളും ഞാൻ അന്തരിന്ദ്രിയങ്ങ
ളെയും ഹൃദയങ്ങളെയും ശൊധന ചെയ്യുന്നവനെന്ന അറിയും നി
ങ്ങളിൽ ഓരൊരുത്തന്ന നിങ്ങളുടെ പ്രവൃത്തികളിൻ പ്രകാരം
൨൪ ഞാൻ നൽകുകയും ചെയ്യും* എന്നാൽ നിങ്ങളൊടും തീയത്തി
റായിൽ ഈ ഉപദെശത്തെ പ്രാപിക്കാത്തവരായും അവർ പറ
യുന്നതുപൊലെ സാത്താന്റെ അഗാധങ്ങളെ അറിഞ്ഞിട്ടില്ലാത്ത
വരായും ഇരിക്കുന്ന ശെഷമുള്ളവരൊടും എല്ലാവരൊടും ഞാൻ
പറയുന്നു ഞാൻ നിങ്ങളിൽ മറെറാരു ഭാരത്തെയും വെക്കയില്ല*
൨൫ എന്നാലും നിങ്ങൾക്കുള്ളതിനെ ഞാൻ വരുവൊളത്തിന്ന മുറുക
൨൬ പ്പിടിപ്പിൻ* ജയിക്കയും അവസാനത്തൊളം എന്റെ ക്രിയക
ളെ പ്രമാണിക്കയും ചെയ്യുന്നവനായവന്ന ഞാൻ എന്റെ പിതാ
വിൽനിന്ന പ്രാപിച്ചതുപൊലെ തന്നെ ജാതികളുടെ മെൽ അ
൨൭ ധികാരത്തെ കൊടുക്കും* അവൻ ഒര ഇരിമ്പു കൊൽ കൊണ്ട
അവരെ ഭരിക്കും അവർ കുശവന്റെ പാത്രങ്ങൾ പൊലെ നു
൨൮ റുങ്ങിപ്പൊകും* ഞാൻ അവന്ന ഉദയ നക്ഷത്രത്തെ കൊടുക്ക
൨൯ യും ചെയ്യും* ആത്മാവ സഭകളൊടു പറയുന്നത എന്തെന്ന ചെ
വിയുള്ളവൻ കെൾക്കട്ടെ*

### ൩ അദ്ധ്യായം

൧ സൎദ്ദെസിലുള്ള സഭയിലെ ദൂതൻ ആക്ഷെപിക്കപ്പെടുന്നത.—൭
ഫീലദെല്പിയായിലുള്ള സഭയിലെ ദൂതൻ സമ്മതപ്പെടുന്നത.—
൧൪ ലയൊദിക്കെയ സഭയിലെ ദൂതൻ ശാസിക്കപ്പെടുന്നത.—
൨൦ ക്രിസ്തു വാതുക്കൽ നിന്ന മുട്ടുന്ന എന്നുള്ളത.

പിന്നെയും സൎദ്ദെസിലുള്ള സഭയുടെ ദൂതന്ന എഴുതുക ദൈവ
ത്തിന്റെ എഴ ആത്മാക്കളും എഴ നക്ഷത്രങ്ങളുമുള്ളവൻ ഈ കാ
ൎയ്യങ്ങളെ പറയുന്നു ജീവനൊടിരിക്കുന്നു എന്നൊരു പെർ നിനക്ക
ഉണ്ട എങ്കിലും നീ മരിച്ചിരിക്കുന്നു എന്ന നിന്റെ ക്രിയകളെ
൨ ഞാൻ അറിയുന്നു* ജാഗരണപ്പെട്ടിരിക്കയും മരിക്കുമാറായി
ശെഷമുള്ള കാൎയ്യങ്ങളെയും സ്ഥിരപ്പെടുത്തുകയും ചെയ്ക എന്തുകൊ
ണ്ടെന്നാൽ ഞാൻ നിന്റെ ക്രിയകളെ ദൈവത്തിന്റെ മുമ്പാക
൩ പൂൎണ്ണപ്പെട്ടവയായി കണ്ടിട്ടില്ല* ആയതുകൊണ്ട നീ എങ്ങിനെ
കൈക്കൊൾകയും കെൾക്കയും ചെയ്തു എന്ന ഒൎക്കയും മുറുകപ്പിടിക്ക
യും അനുതാപിക്കയും ചെയ്ക എന്നാൽ നീ ജാഗരണം ചെയ്കയി
ല്ല എങ്കിൽ ഒരു കള്ളൻ എന്നപൊലെ ഞാൻ നിന്റെ നെരെ വ
രും ഞാൻ നിന്റെ നെരെ എതു സമയത്തിൽ വരുമെന്ന നീ അ

റികയുമില്ല* തങ്ങളുടെ വസ്ത്രങ്ങളെ അശുദ്ധമാക്കാത്ത കുറയനാമങ്ങൾ ൪
നിനക്കസർദ്ദിസിലുമുണ്ട അവർ എന്നൊടു കൂടി വെണ്മയുള്ള ഉടുപ്പൊ
ടു കൂടി സഞ്ചരിക്കയും ചെയ്യും എന്തുകൊണ്ടെന്നാൽ അവർ യൊഗ്യ
തയുള്ളവരാകുന്നു* ജയിക്കുന്നവനൊ അവൻ വെണ്മയുള്ള വസ്ത്ര ൫
ങ്ങളാൽ ധരിക്കപ്പെടും ഞാൻ അവന്റെ നാമത്തെ ജീവന്റെ
പുസ്തകത്തിൽനിന്ന മായിച്ചു കളകയുമില്ല എന്നാൽ ഞാൻ അവ
ന്റെ നാമത്തെ എന്റെ പിതാവിന്റെ മുമ്പാകയും അവന്റെ
ദൂതന്മാരുടെ മുമ്പാകയും അറിയിക്കും* ആത്മാവ സഭകളൊടു ൬
പറയുന്നത എന്തെന്ന ചെവിയുള്ളവൻ കെൾക്കട്ടെ*

പിന്നെ ഫിലദെല്പിയായിലുള്ള സഭയുടെ ദൂതന്ന എഴുതുക പ ൭
രിശുദ്ധനായി സത്യവാനായി ദാവിദിന്റെ താക്കൊലുള്ളവനായി
ആരും പൂട്ടാതെ തുറക്കയും ആരും തുറക്കാതെ പൂട്ടുകയും ചെയ്യു
ന്നവനായുള്ളവൻ ഈ കാൎയ്യങ്ങളെ പറയുന്നു* ഞാൻ നിന്റെ ൮
ക്രിയകളെ അറിഞ്ഞിരിക്കുന്നു കണ്ടാലും ഞാൻ നിന്റെ മുമ്പാക
ഒരു തുറക്കപ്പെട്ട വാതിലിനെ വെച്ചിരിക്കുന്നു അതിനെ ആൎക്കും
പൂട്ടുവാൻ കഴികയുമില്ല അതെന്തുകൊണ്ടെന്നാൽ നിനക്ക കുറ
ഞ്ഞൊരു ശക്തിയുണ്ട നി എന്റെ വചനത്തെ പ്രമാണിക്കയും
എന്റെ നാമത്തെ നിഷെധിക്കാതെ ഇരിക്കയും ചെയ്തു* കണ്ടാ ൯
ലും തങ്ങളെ യെഹൂദന്മാരെന്ന പറഞ്ഞിട്ടും യെഹൂദന്മാരായിരി
ക്കാതെ അസത്യം പറയുന്നവരായുള്ളവരെ ഞാൻ സാത്താന്റെ
സഭയിലുള്ളവരാക്കിതീൎക്കും കണ്ടാലും ഞാൻ അവരെ നിന്റെ പാ
ദങ്ങളുടെ മുമ്പാകെ വന്ന വന്ദിക്കുമാറും ഞാൻ നിന്നെ സ്നെഹിച്ചു
എന്ന അറിയുമാറും ആക്കും* നി എന്റെ ക്ഷമയുടെ വചന ൧൦
ത്തെ പ്രമാണിച്ചതുകൊണ്ട നിന്നെ ഞാനും ഭൂമിയിൽ വസിക്കുന്ന
വരെ പരിക്ഷിപ്പാനായിട്ട ഭൂലൊകത്തിലൊക്കയും വരുവാനുള്ള
പരിക്ഷാസമയത്തിൽനിന്ന കാത്ത രക്ഷിക്കും* കണ്ടാലും ഞാൻ ൧൧
വെഗത്തിൽ വരുന്നു ഒരുത്തനും നിന്റെ കിരിടത്തെ എടുക്കാ
തെ ഇരിപ്പാൻ നിനക്കുള്ളതിനെ മുറുകപ്പിടിച്ചുംകൊണ്ടിരിക്ക*
യാതൊരുത്തൻ ജയിക്കുന്നവൊ അവനെ ഞാൻ എന്റെ ദൈ ൧൨
വത്തിന്റെ ആലയത്തിൽ ഒരു തൂണാക്കി തീൎക്കും അവൻ പി
ന്നെയും പുറത്തുപൊകയുമില്ല ഞാൻ അവന്റെ മെൽ എന്റെ
ദൈവത്തിന്റെ നാമത്തെയും എന്റെ ദൈവത്തിങ്കൽനിന്ന
സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങുന്ന പുതിയ യെറുശലമാകുന്ന എന്റെ
ദൈവത്തിന്റെ പട്ടണത്തിന്റെ നാമത്തെയും എന്റെ പുതി
യ നാമത്തെയും എഴുതുകയും ചെയ്യും* ആത്മാവ സഭകളൊടു പ ൧൩
റയുന്നത എന്തെന്ന ചെവിയുള്ളവൻ കെൾക്കട്ടെ*

എന്നാൽ ലയൊദിക്കെയ സഭയുടെ ദൂതന്ന എഴുതുക ആമെൻ എ ൧൪
ന്നവനായി വിശ്വാസവും സത്യവുമുള്ള സാക്ഷിയായി ദൈവത്തി
ന്റെ സൃഷ്ടിയുടെ ആദിയായുള്ളവൻ ഈ കാൎയ്യങ്ങളെ പറയുന്നു*

൧൫ നീ ശീതവാനുമല്ല ഉഷ്ണവാനുമല്ല എന്ന നിന്റെ ക്രിയകളെ ഞാൻ അറിയുന്നു ഒന്നുകിൽ നീ ശീതവാനായി അല്ലെങ്കിൽ ഉഷ്ണവാനാ
൧൬ യി ഇരുന്നാൽ കൊള്ളായിരുന്നു* എന്നാൽ ഇപ്രകാരം നീ ശീതവാനായിട്ടുമല്ല ഉഷ്ണവാനായിട്ടുമല്ല ശീതൊഷ്ണനായി തന്നെ ഇരിക്കകൊണ്ട ഞാൻ നിന്നെ എന്റെ വായിൽനിന്ന ഛൎദ്ദിച്ചുകള
൧൭ യും* അതെന്തുകൊണ്ടെന്നാൽ ഞാൻ സമ്പന്നനാകുന്നു (എന്നും) ദ്രവ്യസമൃദ്ധിയുള്ളവനാകുന്നു എന്നും എനിക്ക ഒന്നും ആവശ്യമില്ല എന്നും നീ പറയുന്നു എന്നാൽ നീ ദുഃഖിതനും അരിഷ്ടനും ദരിദ്ര
൧൮ നും കുരുടനും നഗ്നനുമാകുന്നു എന്ന അറിയുന്നതുമില്ല* നീ സമ്പന്നനാകെണ്ടുന്നതിന്ന അഗ്നിയിൽ ശൊധന ചെയ്യപ്പെട്ട പൊന്നിനെയും നിന്റെ നഗ്നതയുടെ ലജ്ജ പ്രസിദ്ധമാകാതെ നീ ധരിക്കെണ്ടുന്നതിന്ന വെള്ള വസ്ത്രങ്ങളെയും എന്നിൽനിന്ന വിലെക്ക മെടിപ്പാനും നീ കാഴ്ചയെ പ്രാപിക്കെണ്ടുന്നതിന്ന നിന്റെ കണ്ണുകൾക്ക അഞ്ജനം എഴുതുവാനും ഞാൻ നിന്നൊട ആലൊചന
൧൯ പറയുന്നു* ഞാൻ യാതൊരുത്തരെ സ്നെഹിക്കുന്നുവൊ അവരെ ഞാൻ ശാസിച്ച ശിക്ഷിക്കുന്നു അതുകൊണ്ട നീ ശുഷ്കാന്തിയു
൨൦ ള്ളവനായിരിക്ക അനുതപിക്കയും ചെയ്ക* കണ്ടാലും ഞാൻ വാതിൽക്കൽനിന്ന മുട്ടുന്നു ഒരുത്തൻ എന്റെ ശബ്ദത്തെ കെട്ട വാതിലിനെ തുറക്കുന്നു എങ്കിൽ ഞാൻ അവന്റെ അടുക്കൽ അകത്തുവന്ന അവനൊടും അവൻ എന്നൊടും കൂടി രാത്രിഭക്ഷണം
൨൧ കഴിക്കും* ഞാനും ജയിച്ച എന്റെ പിതാവിനൊടു കൂടി അവന്റെ സിംഹാസനത്തിലിരുന്നിരിക്കുന്നതുപൊലെ തന്നെ യാതൊരുത്തനും ജയിക്കുന്നുവൊ അവനും എന്നൊടു കൂടി എന്റെ
൨൨ സിംഹാസനത്തിലിരിപ്പാൻ ഞാൻ നൽകും* ആത്മാവ സഭകളൊടു പറയുന്നത എന്തെന്ന ചെവിയുള്ളവൻ കെൾക്കട്ടെ*

## ൪ അദ്ധ്യായം

൧ യൊഹന്നാൻ സ്വൎഗ്ഗത്തിങ്കൽ ദൈവത്തിന്റെ സിംഹാസനത്തെയും.—൪ ഇരുപത്തുനാല മൂപ്പന്മാരെയും.—൬ മുമ്പിലും പിന്നിലും കണ്ണുകൾ നിറഞ്ഞ നാലു മൃഗങ്ങളെയും കാണുന്നത.—൧൦ മൂപ്പന്മാർ തങ്ങളുടെ കിരീടങ്ങളെ ഇട്ടുകളകയും സിംഹാസനത്തിന്മെൽ ഇരുന്നവനെ വന്ദിക്കയും ചെയ്യുന്നത*

ഇതിന്റെ ശെഷം ഞാൻ നൊക്കി കണ്ടാലും സ്വൎഗ്ഗത്തിൽ ഒരു വാതിൽ തുറന്നിരുന്നു അപ്പൊൾ ഞാൻ കെട്ടിട്ടുള്ള മുമ്പിലത്തെ ശബ്ദം എന്നൊടു കൂടി പറയുന്നതായി ഒരു കാഹളത്തിന്റെ ശബ്ദം പൊലെ ഇരുന്നു അത ഇവിടെ കരെറി വരിക ഇനിമെൽ ഉണ്ടാകെണ്ടുന്ന കാൎയ്യങ്ങളെ ഞാൻ നിനക്ക കാട്ടിത്തരി
൨ കയും ചെയ്യുമെന്ന പറഞ്ഞു* ഉടൻ തന്നെ ഞാൻ ആത്മാവിങ്കലായി അപ്പൊൾ കണ്ടാലും സ്വൎഗ്ഗത്തിൽ ഒരു സിംഹാസനം വൈ

ക്കപ്പെട്ടിരുന്നു ആ സിംഹാസനത്തിന്മെൽ (ഒരുത്തൻ) ഇരു
ന്നിരുന്നു* ഇരുന്നവൻ കാഴ്ചയ്ക്കു യസ്പികല്ലിനൊടും പത്മരാഗ ൩
ത്തൊടും സദൃശനായിരുന്നു സിംഹാസനത്തിന്റെ നാലു പുറ
വും കാഴ്ചയ്ക്കു മരതകത്തൊടു സമമായി ഒരു ആകാശവില്ലും ഉണ്ടാ
യിരുന്നു* സിംഹാസനത്തിന്റെ നാലുപുറവും ഇരുപത്തുനാ ൪
ലു പീഠങ്ങളും ഉണ്ടായിരുന്നു ആ പീഠങ്ങളിൽ വെള്ള വസ്ത്രങ്ങളാൽ
ധരിക്കപ്പെട്ട ഇരുപത്തുനാല മൂപ്പന്മാരിരിക്കുന്നതിനെയും ഞാൻ
കണ്ടു അവൎക്ക തങ്ങളുടെ തലകളിൽ പൊൻ കിരീടങ്ങളും ഉണ്ടായി
രുന്നു* സിംഹാസനത്തിൽനിന്ന മിന്നൽകളും ഇടിമുഴക്കങ്ങളും ൫
ശബ്ദങ്ങളും പുറപ്പെട്ടു ദൈവത്തിന്റെ എഴ ആത്മാക്കളായ എഴ
ദീപത്തികളും സിംഹാസനത്തിന്റെ മുമ്പാക ജ്വലിച്ചിരുന്നു*
സിംഹാസനത്തിന്റെ മുമ്പാക പളുങ്കു കല്ലിനൊടു സമമായൊരു ൬
സ്ഫടികക്കടലും സിംഹാസനത്തിന്റെ നടുവിലും സിംഹാസനത്തി
ന്റെ നാലുപുറവും മുമ്പുറവും പിമ്പുറവും കണ്ണുകൾകൊണ്ടു നിറ
ഞ്ഞ നാലു ജീവജന്തുക്കളും ഉണ്ടായിരുന്നു* ഒന്നാമത്തെ ജീവജ ൭
ന്തു ഒരു സിംഹത്തിന്ന സദൃശമായും രണ്ടാമത്തെ ജീവജന്തു ഒരു
കാളക്കുട്ടിക്ക സദൃശമായും മൂന്നാമത്തെ ജീവജന്തു മനുഷ്യനെപ്പൊ
ലെ മുഖമുള്ളതായും നാലാമത്തെ ജീവജന്തു പറക്കുന്ന കഴുകിന്നു
സദൃശമായുമിരുന്നു* ഒരു നാല ജീവജന്തുക്കളിലും ഓരൊന്ന നാലു ൮
പുറവും ആറാറ ചിറകുകളുള്ളതായും അകത്ത കണ്ണുകൾ കൊണ്ടു
നിറഞ്ഞതായുമിരുന്നു ഇരുന്നവനും ഇരിക്കുന്നവനും വരുവാനു
ള്ളവനുമായി സൎവശക്തനായ ദൈവമാകുന്ന കൎത്താവ പരിശു
ദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്ന പറഞ്ഞുകൊണ്ടു അവർ
രാവും പകലും വിശ്രമമില്ലാതെയുമിരിക്കുന്നു* എന്നാൽ സിംഹാ ൯
സനത്തിന്മെൽ ഇരുന്നവനായി എന്നും എന്നന്നെക്കും ജീവിക്കു
ന്നവന്ന ആ ജീവജന്തുക്കൾ മഹത്വത്തെയും ബഹുമാനത്തെയുംസ്തൊ
ത്രത്തെയും ചെയ്യുമ്പൊൾ* ഇരുപത്തുനാലു മൂപ്പന്മാർ സിംഹാസ ൧൦
നത്തിന്മെൽ ഇരുന്നവന്റെ മുമ്പാകെ വീണ എന്നും എന്നന്നെ
ക്കും ജീവിച്ചിരിക്കുന്നവനെ വന്ദിച്ചു തങ്ങളുടെ കിരീടങ്ങളെ സിം
ഹാസനത്തിന്റെ മുമ്പാകെയിട്ടു പറയുന്നു* കൎത്താവെ നീ മ ൧൧
ഹത്വത്തെയും ബഹുമാനത്തെയും ശക്തിയെയും കൈക്കൊൾവാൻ
യൊഗ്യനാകുന്നു അതെന്തുകൊണ്ടെന്നാൽ നീ സകലത്തെയും സൃഷ്ടി
ച്ചു നിന്റെ ഇഷ്ടത്തിന്നായിട്ടു അവ ഇരിക്കുന്നു സൃഷ്ടിക്കപ്പെട്ടുമി
രുന്നു*

## ൫ അദ്ധ്യായം

൧ എഴ മുദ്രകൾകൊണ്ടു മുദ്രയിടപ്പെട്ട പുസ്തകം.—൬ ആയതി
നെ തുറപ്പാൻ കല ചെയ്യപ്പെട്ട ആട്ടിൻ കുട്ടി മാത്രം യൊ
ഗ്യനാകുന്നു എന്നുള്ളത.—൧൨ അതുകൊണ്ടു മൂപ്പന്മാർ അവ
നെ പുകഴ്ത്തുന്നത

പിന്നെയും അകവും പുറത്തുഭാഗവും എഴുതപ്പെട്ട എഴ മുദ്രക
ളാൽ മുദ്രയിടപ്പെട്ട ഒരു പുസ്തകം ഞാൻ സിംഹാസനത്തിന്മെൽ
൨ ഇരുന്നവന്റെ വലത്തു കയ്യിൽ കണ്ടു* ആ പുസ്തകത്തെ വി
ടുൎത്തുവാനും അതിന്റെ മുദ്രകളെ പൊട്ടിപ്പാനും യൊഗ്യൻ ആ
രാകുന്നു എന്നൊരു മഹാ ശബ്ദത്തൊടെ വിളിച്ചു പറയുന്ന ബ
൩ ലമുള്ള ഒരു ദൈവദൂതനെയും ഞാൻ കണ്ടു* സ്വൎഗ്ഗത്തിലാകട്ടെ
ഭൂമിയിലാകട്ടെ ഭൂമിയുടെ താഴെയാകട്ടെ ആരും ആ പുസ്തകത്തെ
വിടുൎത്തി വായിപ്പാനെങ്കിലും ആയതിനെ നൊക്കുവാനെങ്കിലും
൪ കഴിയാതെയുമിരുന്നു* ആരും ആ പുസ്തകത്തെ വിടുൎത്തി വാ
യിപ്പാനെങ്കിലും ആയതിനെ നൊക്കുവാനെങ്കിലും യൊഗ്യനായി
കണ്ടെത്തപ്പെടായ്കകൊണ്ടു ഞാൻ എററവും കരകയും ചെയ്തു*
൫ എന്നാറെ മൂപ്പന്മാരിൽ ഒരുത്തൻ എന്നൊടു പറയുന്നു കരയരു
ത കണ്ടാലും യെഹൂദായുടെ ഗൊത്രത്തിലുള്ളതായി ദാവീദിന്റെ
മൂലമായുള്ള സിംഹം ആ പുസ്തകത്തെ വിടുൎത്തുവാനും അതിന്റെ
൬ എഴ മുദ്രകളെ പൊട്ടിപ്പാനും ജയം പ്രാപിച്ചു* അപ്പൊൾ
ഞാൻ നൊക്കി കണ്ടാലും സിംഹാസനത്തിന്റെയും നാല ജീവ
ജന്തുക്കളുടെയും മദ്ധ്യത്തിലും മൂപ്പന്മാരുടെ മദ്ധ്യത്തിലും എഴുകൊ
മ്പുകളും ഭൂമിയിലെക്ക ഒക്കെയും അയക്കപ്പെട്ട ദൈവത്തിന്റെ എ
ഴാത്മാക്കളായ എഴു കണ്ണുകളും ഉള്ള ഒര ആട്ടിൻകുട്ടി കൊല്ലപ്പെ
൭ ട്ടിരുന്ന പ്രകാരമായി നിന്നിരുന്നു* അവൻ വന്ന സിംഹാസന
ത്തിന്മെൽ ഇരുന്നവന്റെ വലത്തു കയ്യിൽനിന്ന ആ പുസ്തകത്തെ
൮ വാങ്ങുകയും ചെയ്തു* വിശെഷിച്ച അവൻ ആ പുസ്തകത്തെ വാ
ങ്ങിയപ്പൊൾ നാലു ജീവജന്തുക്കളും ഇരുപത്തുനാല മൂപ്പന്മാരും
അവനവന്റെ വീണകളെയും പരിശുദ്ധന്മാരുടെ പ്രാൎത്ഥനകളാ
യ ധൂപവൎഗ്ഗങ്ങൾ കൊണ്ട നിറഞ്ഞ പൊൻ കുംഭങ്ങളെയും പിടി
൯ ച്ചുകൊണ്ട ആട്ടിൻകുട്ടിയുടെ മുമ്പാക വീണു* പിന്നെ അവർ
നീ പുസ്തകത്തെ വാങ്ങുവാനും അതിന്റെ മുദ്രകളെ തുറപ്പാനും
യൊഗ്യനാകുന്നു അതെന്തുകൊണ്ടെന്നാൽ നീ കൊല്ലപ്പെട്ട സകല
ഗൊത്രത്തിൽനിന്നും ഭാഷയിൽനിന്നും ജനത്തിൽനിന്നും ജാതി
യിൽനിന്നും ഞങ്ങളെദൈവത്തിലെക്ക നിന്റെ രക്തത്താൽ വീ
൧൦ ണ്ടെടുക്കയും* ഞങ്ങളെ ഞങ്ങളുടെ ദൈവത്തിങ്കൽ രാജാക്കന്മാ
രായിട്ടും ആചാൎയ്യന്മാരായിട്ടുമാക്കി തീൎക്കയും ചെയ്തുവല്ലൊ ഞങ്ങൾ
ഭൂമിയിങ്കൽ രാജ്യഭാരവും ചെയ്യുമെന്ന ഒരു പുതിയ പാട്ട പാടുക
൧൧ യും ചെയ്തു* പിന്നെയും ഞാൻ നൊക്കി എന്നാറെ സിംഹാസ
നത്തിന്റെയും ജീവജന്തുക്കളുടെയും മൂപ്പന്മാരുടെയും നാലു പുറ
വും അനെകം ദൈവദൂതന്മാരുടെ ശബ്ദത്തെ ഞാൻ കെട്ടു അവ
രുടെ സംഖ്യ പതിനായിരങ്ങളുടെ പതിനായിരങ്ങളും ആയിരങ്ങ
൧൨ ളുടെ ആയിരങ്ങളുമായി* മഹാ ശബ്ദത്തൊടെ കൊല്ലപ്പെട്ട ആ
ട്ടിൻകുട്ടി ശക്തിയെയും ധനത്തെയും ജ്ഞാനത്തെയും ബലത്തെ

ത്യം ബഹുമാനത്തെയും മഹത്വത്തെയും സ്തൊത്രത്തെയും കൈക്കൊ
ള്വാൻ യൊഗ്യനാകുന്നു എന്ന പറഞ്ഞുകൊണ്ടിരുന്നു* സ്വൎഗ്ഗ ൧൩
ത്തിലും ഭൂമിയുടെ മെലും ഭൂമിയുടെ താഴയുമുള്ള സകല സൃഷ്ടി
യും സമുദ്രത്തിലുള്ളവയും അവയിലുള്ളവയുമെല്ലാം സിംഹാസന
ത്തിന്മെൽ ഇരിക്കുന്നവന്നും ആട്ടിൻകുട്ടിക്കും സ്തുതിയും ബഹുമാന
വും മഹത്വവും ശക്തിയും എന്നും എന്നെന്നെക്കും ഉണ്ടാകെണമെ
ന്ന പറയുന്നതിനെ ഞാൻ കെട്ടു* നാലു ജീവജന്തുക്കളും ആമെൻ ൧൪
എന്നപറഞ്ഞു ഇരുപത്തുനാലു മൂപ്പന്മാരും വീണ എന്നും എ
ന്നെന്നെക്കും ജീവിച്ചിരിക്കുന്നവനെ വന്ദിക്കയും ചെയ്തു*

൬ അദ്ധ്യായം

൧ ക്രമത്തിൽ മുദ്രകളെ തുറക്കുന്നത വിശെഷിച്ചും അതിനാൽ
ഇന്നതുണ്ടായി എന്നുള്ളത ഭൂലൊകത്തിന്റെ അവസാനം
വരെയുള്ളൊരു ദീൎഘദൎശനം

പിന്നെ ആ ആട്ടിൻകുട്ടി മുദ്രകളിൽ ഒന്നിനെ തുറക്കുമ്പൊൾ
ഞാൻ കണ്ടു അപ്പൊൾ നാലു ജീവജന്തുക്കളിൽ ഒന്ന നീ വ
ന്ന നൊക്കുക എന്ന ഒര ഇടിയുടെ മുഴക്കം പൊലെ പറയുന്നതി
നെ ഞാൻ കെട്ടു* അപ്പൊൾ ഞാൻ നൊക്കി കണ്ടാലും ഒരു വെ ൨
ള്ളക്കുതിര അതിന്മെൽ ഇരുന്നവന ഒരു വില്ലുണ്ടായിരുന്നു അവ
ന്ന ഒരു കിരീടവും കൊടുക്കപ്പെട്ടു അവൻ ജയിച്ചുകൊണ്ടും ജയി
പ്പാനായിട്ടും പുറപ്പെട്ടു പൊകയും ചെയ്തു* എന്നാൽ അവൻ ൩
രണ്ടാമത്തെ മുദ്രയെ തുറന്നപ്പൊൾ രണ്ടാമത്തെ ജീവജന്തു നീ വ
ന്ന നൊക്കുക എന്ന പറയുന്നതിനെ ഞാൻ കെട്ടു* അപ്പൊൾ ൪
ചുവന്നതായി മറ്റൊരു കുതിര പുറപ്പെട്ടു എന്നാൽ അതിന്മെൽ
ഇരുന്നവന്ന സമാധാനത്തെ ഭൂമിയിൽനിന്ന എടുത്തുകൊള്ളുവാ
നും അവർ തമ്മിൽ തമ്മിൽ കൊന്നുകളവാനും അധികാരം നൽ
കപ്പെട്ടു ഒരു വലിയ വാളും അവന്ന കൊടുക്കപ്പെട്ടു* പിന്നെ ൫
അവൻ മൂന്നാമത്തെ മുദ്രയെ തുറന്നപ്പൊൾ മൂന്നാമത്തെ ജീവജന്തു
നീ വന്ന നൊക്കുക എന്ന പറയുന്നതിനെ ഞാൻ കെട്ടു അപ്പൊൾ
ഞാൻ നൊക്കി കണ്ടാലും ഒരു കറുത്ത കുതിര എന്നാൽ അതി
ന്മെൽ ഇരുന്നവൻ ഒരു തുലാസ്സിനെ തന്റെ കയ്യിൽ പിടിച്ചി
രുന്നു* അപ്പൊൾ ഒരു പണത്തിന്ന ഒര ഇടങ്ങഴി കൊതമ്പും ൬
ഒരു പണത്തിന്ന മൂന്നിടങ്ങഴി യവവും എന്നും എണ്ണയെയും വീ
ഞ്ഞിനെയും നഷ്ടപ്പെടുത്തരുത എന്നും നാലു ജീവജന്തുക്കളുടെ മ
ദ്ധ്യത്തിൽ ഒരു ശബ്ദം പറയുന്നതിനെ ഞാൻ കെട്ടു* പിന്നെ ൭
അവൻ നാലാമത്തെമുദ്രയെ തുറന്നപ്പൊൾ നാലാമത്തെ ജീവജന്തു
വിന്റെ ശബ്ദം നീ വന്ന നൊക്കുക എന്ന പറയുന്നതിനെഞാൻ
കെട്ടു* അപ്പൊൾ ഞാൻ നൊക്കി കണ്ടാലും മഞ്ഞൽ നിറമുള്ളൊ ൮
രു കുതിര അതിന്മെൽ ഇരുന്നവന്റെ നാമം മരണം എന്നായി
രുന്നു അവനൊടു കൂടി നരകം പിന്നാലെ ചെന്നു വിശെഷി

ച്ചു അവൎക്ക ഭൂമിയുടെ കാൽ ഭാഗത്തിന്മെൽ വാളു കൊണ്ടും ക്ഷാമം കൊണ്ടും മരണം കൊണ്ടും ഭൂമിയിലെ കാട്ടുമൃഗങ്ങളെ കൊണ്ടും കുല
൯ ചെയ്വാൻ അധികാരം കൊടുക്കപ്പെട്ടു* പിന്നെ അവൻ അഞ്ചാമത്തെ മുദ്രയെ തുറന്നപ്പൊൾ ബലിപീഠത്തിൻ കീഴിൽ ഞാൻ ദൈവത്തിന്റെ വചനം നിമിത്തമായിട്ടും തങ്ങൾ പറഞ്ഞ സാക്ഷി നിമിത്തമായിട്ടും കൊല്ലപ്പെട്ടവരുടെ ആത്മാക്കളെ കണ്ടു*
൧൦ അവരും ഒരു മഹാ ശബ്ദത്തൊടെ പരിശുദ്ധനായും സത്യവാനായുമുള്ള കൎത്താവെ നീ എത്രത്തൊളം ന്യായം വിധിക്കാതെയും ഭൂമിയിൽ പാൎക്കുന്നവരൊട ഞങ്ങളുടെ രക്തത്തിന്ന പ്രതിക്രിയ
൧൧ ചെയ്യാതെയും ഇരിക്കുമെന്ന വിളിച്ചു പറഞ്ഞു* അപ്പൊൾ അവൎക്ക ഓരൊരുത്തൎക്ക വെളുത്ത നിലയങ്കികൾ കൊടുക്കപ്പെട്ടു തങ്ങളെ പൊലെ കൊല്ലപ്പെടുവാനിരിക്കുന്ന തങ്ങളുടെ സഹഭൃത്യന്മാരും തങ്ങളുടെ സഹൊദരന്മാരും നിവൃത്തിക്കപ്പെടുവൊളത്തിന്ന അവർ ഇനിയും കുറഞ്ഞൊരു കാലം വിശ്രമത്തൊടിരിക്കെണ്ടമെന്നും അവരൊടു പറയപ്പെട്ടു*

൧൨ പിന്നെ അവൻ ആറാമത്തെ മുദ്രയെ തുറക്കുമ്പൊൾ ഞാൻ നൊക്കി അപ്പൊൾ കണ്ടാലും ഒരു മഹാ ഭൂകമ്പമുണ്ടായി സൂൎയ്യൻ കരിമ്പടംപൊലെ കറുത്തു തീൎന്നു ചന്ദ്രൻ രക്തം പൊലെയും ആ
൧൩ യി* ആകാശത്തിലുള്ള നക്ഷത്രങ്ങളും പെരുങ്കാററിനാൽ ഇളക്കപ്പെടുന്നതായൊര അത്തിവൃക്ഷം തന്റെ പച്ച കായ്കളെ ഉതി
൧൪ ൎക്കുന്നതുപൊലെ ഭൂമിയിൽ വീണു* ആകാശവും ചുരുട്ടപ്പെടുന്ന പുസ്തകച്ചുരുൾപൊലെ മാറിപ്പൊയി സകല പൎവ്വതവും ദ്വീപും ത
൧൫ ങ്ങളുടെ സ്ഥലങ്ങളിൽനിന്ന നീങ്ങിപ്പൊയി* ഭൂമിയിലുള്ള രാജാക്കന്മാരും മഹത്തുകളും ധനവാന്മാരും സെനാധിപതിമാരും ശക്തിമാന്മാരും സകല ദാസനും സകല സ്വാതന്ത്ര്യനും പൎവ്വതങ്ങളു
൧൬ ടെ ഗുഹകളിലും വലിയ പാറകളിലും ഒളിച്ചുകൊണ്ടു* പൎവ്വതങ്ങളൊടും വലിയ പാറകളൊടും പറഞ്ഞു ഞങ്ങളുടെ മെൽ വീണ ഞങ്ങളെ സിംഹാസനത്തിന്മെൽ ഇരിക്കുന്നവന്റെ മുഖത്തിൽനിന്നും ആട്ടിൻകുട്ടിയുടെ കൊപത്തിൽനിന്നും മറെച്ചുകൊൾവിൻ*
൧൭ അതെന്തുകൊണ്ടെന്നാൽ അവന്റെ കൊപത്തിന്റെ വലുതായുള്ള ദിവസം വന്നു ആൎക്ക നില്പാൻ കഴിയും*

## ൭ അദ്ധ്യായം

൧ ഒരു ദൈവദൂതൻ ദൈവത്തിന്റെ ശുശ്രൂഷക്കാൎക്ക അവരുടെ നെററികളിൽ മുദ്രയിടുന്നത.—൪ മുദ്രയിടപ്പെട്ടവരുടെ സംഖ്യ ഇസ്രായെലിന്റെ ഗൊത്രങ്ങളിൽ ഇത്ര എന്നുള്ളത.—൯ മററു സകല ജാതികളിലും വളര പുരുഷാരം സിംഹാസനത്തിന്റെ മുമ്പാകെ വെള്ള വസ്ത്രങ്ങളൊടും അവരുടെ കൈകളിൽ കുരുത്തൊലകളൊടും നിന്നത.—൧൪ അവരുടെ വസ്ത്രങ്ങൾ ആട്ടിൻകുട്ടിയുടെ ചൊരയിൽ അലക്കപ്പെട്ടത.

വിശെഷിച്ചും ഇവയുടെ ശെഷം ഭൂമിയുടെ നാലു ദിക്കുകളിൽ
നാലു ദൈവദൂതന്മാർ കാററ ഭൂമിയുടെ മെലാകട്ടെ സമുദ്രത്തിന്മെ
ലാകട്ടെ ഒരു വൃക്ഷത്തിന്മെലാകട്ടെ ഭൂമിയുടെ നാലു കാററുകളെ
പിടിച്ചുകൊണ്ട നില്ക്കുന്നതിനെ ഞാൻ കണ്ടു* ജീവനുള്ള ദൈവ ൨
ത്തിന്റെ മുദ്രയുണ്ടായിട്ടുള്ള മറെറാരു ദൈവദൂതനും കിഴക്കുനിന്ന
കരെറി വരുന്നതിനെ ഞാൻ കണ്ടു അവൻ ഭൂമിയെയും സമുദ്ര
ത്തെയും നഷ്ടപ്പെടുത്തുവാൻ (അധികാരം) പ്രാപിച്ചിട്ടുള്ള നാലു
ദൂതന്മാരൊടും ഒരു മഹാ ശബ്ദത്തൊടെ* നാം നമ്മുടെ ദൈവ ൩
ത്തിന്റെ ശുശ്രൂഷക്കാരെ അവരുടെ നെററികളിൽ മുദ്രയിട്ടുകഴി
വൊളത്തിന്ന ഭൂമിയെ എങ്കിലും സമുദ്രത്തെ എങ്കിലും വൃക്ഷങ്ങളെ
എങ്കിലും നഷ്ടപ്പെടുത്തരുത എന്ന വിളിച്ചുപറഞ്ഞു* മുദ്രയിടപ്പെ ൪
ട്ടവരുടെ സംഖ്യയെയും ഞാൻകെട്ടു ഇസ്രാഎൽപുത്രന്മാരുടെ സ
കല ഗൊത്രങ്ങളിലും നൂററനാല്പത്തുനാലായിരംപെർ മുദ്രയിടപ്പെ
ട്ടിരുന്നു* യെഹൂദായുടെ ഗൊത്രത്തിൽ പന്തിരായിരംപെർ മുദ്ര ൫
യിടപ്പെട്ടു രൂബെന്റെ ഗൊത്രത്തിൽ പന്തിരായിരം പെർ മുദ്ര
യിടപ്പെട്ടു ഗാദിന്റെ ഗൊത്രത്തിൽ പന്തിരായിരം പെർ മുദ്ര
യിടപ്പെട്ടു* ആശെറിന്റെ ഗൊത്രത്തിൽ പന്തിരായിരം പെർ ൬
മുദ്രയിടപ്പെട്ടു നപ്തലിമിന്റെ ഗൊത്രത്തിൽ പന്തിരായിരം
പെർ മുദ്രയിടപ്പെട്ടു മനസ്സയുടെ ഗൊത്രത്തിൽ പന്തിരായിരം
പെർ മുദ്രയിടപ്പെട്ടു* സിമെഒന്റെ ഗൊത്രത്തിൽ പന്തിരായി ൭
രം പെർ മുദ്രയിടപ്പെട്ടു ലെവിയുടെ ഗൊത്രത്തിൽ പന്തിരായി
രം പെർ മുദ്രയിടപ്പെട്ടു ഇസ്സക്കറിന്റെ ഗൊത്രത്തിൽ പന്തിരാ
യിരം പെർ മുദ്രയിടപ്പെട്ടു* സെബുലൊന്റെ ഗൊത്രത്തിൽ ൮
പന്തിരായിരം പെർ മുദ്രയിടപ്പെട്ടു യൊസെഫിന്റെ ഗൊത്ര
ത്തിൽ പന്തിരായിരം പെർ മുദ്രയിടപ്പെട്ടു ബെന്യാമിന്റെ ഗൊ
ത്രത്തിൽ പന്തിരായിരം പെർ മുദ്രയിടപ്പെട്ടു*

ഇതിന്റെ ശെഷം ഞാൻ നൊക്കി അപ്പൊൾ കണ്ടാലും സകല ൯
ജാതികളിൽനിന്നും ഗൊത്രങ്ങളിൽനിന്നും ജനങ്ങളിൽനിന്നും ഭാ
ഷകളിൽനിന്നും ഉള്ള ഒരുത്തനും എണ്ണിക്കൂടാത്ത വലിയ പുരു
ഷാരം വെള്ള നിലയങ്കികളെ ധരിച്ചുകൊണ്ടും തങ്ങളുടെ കൈക
ളിൽ കുരുത്തൊലകളെ പിടിച്ചുകൊണ്ടും സിംഹാസനത്തിന്റെ മു
മ്പാകയും ആട്ടിൻകുട്ടിയുടെ മുമ്പാകയും നിന്നു* അവർ ഒരു മ ൰
ഹാ ശബ്ദത്തൊടും കൂടി സിംഹാസനത്തിന്മെലിരിക്കുന്ന ഞങ്ങ
ളുടെ ദൈവത്തിന്നും ആട്ടിൻകുട്ടിക്കും രക്ഷയുണ്ടായിരിക്കട്ടെ എ
ന്ന വിളിച്ചു പറഞ്ഞു* വിശെഷിച്ച സകല ദൈവദൂതന്മാരും ൰൧
സിംഹാസനത്തിന്റെയും മൂപ്പന്മാരുടെയും നാലു ജീവജന്തുക്കളു
ടെയും നാലുപുറവും നിന്ന സിംഹാസനത്തിന്റെ മുമ്പാകയും ക
വിണ്ണ വീണ ദൈവത്തെ വന്ദിച്ചു* പറഞ്ഞു ആമെൻ അനുഗ്ര ൰൨
ഹവും മഹത്വവും ജ്ഞാനവും സ്തൊത്രവും ബഹുമാനവും വല്ലഭത്വ

വും ശക്തിയും ഞങ്ങളുടെ ദൈവത്തിന്ന എന്നെന്നെക്കും ഉണ്ടാക
൧൩ മാറാകട്ടെ ആമെൻ* അപ്പൊൾ മൂപ്പന്മാരിൽ ഒരുത്തൻ ഉത്ത
രമായിട്ട എന്നൊട വെള്ള നിലയങ്കികളെ ധരിച്ചിരിക്കുന്ന ഇ
൧൪ വർ ആരെന്നും എവിടെനിന്ന വന്നു എന്നും പറഞ്ഞു* എന്നാ
റെ ഞാൻ അവനൊട യജമാനനെ നീ അറിയുമല്ലൊ എന്ന പ
റഞ്ഞു അപ്പൊൾ അവൻ എന്നൊട പറഞ്ഞു ഇവർ വലുതായിട്ടു
ള്ള ഉപദ്രവത്തിൽനിന്ന വന്നവർ തന്നെ ആകുന്നു അവർ തങ്ങ
ളുടെ നിലയങ്കികളെ അലക്കി അവയെ ആട്ടിൻകുട്ടിയുടെ രക്ത
൧൫ ത്തിൽ വെളുപ്പിക്കയും ചെയ്തു* ആയതുകൊണ്ട അവർ ദൈവ
ത്തിന്റെ സിംഹാസനത്തിന്റെ മുമ്പാക ഇരിക്കയും അവനെ അ
വന്റെ ദൈവാലയത്തിൽ രാവും പകലും സെവിക്കയും ചെയ്യുന്നു
സിംഹാസനത്തിന്മെൽ ഇരിക്കുന്നവനും അവരുടെ ഇടയിൽ വ
൧൬ സിക്കും* ഇനി അവർ വിശന്നിരിക്കയുമില്ല ഇനി ദാഹിച്ചിരിക്ക
യുമില്ല അവരുടെ മെൽ വെയിലെങ്കിലും യാതൊരു ഉഷ്ണമെങ്കി
൧൭ ലും കൊള്ളുകയുമില്ല* അതെന്തുകൊണ്ടെന്നാൽ സിംഹാസനത്തി
ന്റെ നടുവിലിരിക്കുന്ന ആട്ടിൻകുട്ടി അവരെ മെയ്ക്കയും അവരെ
ജീവനുള്ള നീരുറവുകളുടെ അടുക്കൽ കൂട്ടിക്കൊണ്ടുപൊകയും ദൈ
വം കണ്ണുനീരുകളെ ഒക്കയും അവരുടെ കണ്ണുകളിൽനിന്ന തുടെ
ച്ചു കളകയും ചെയ്യും*

## ൮ അദ്ധ്യായം

൧ എഴാമത്തെ മുദ്രയെ തുറക്കുമ്പൊൾ,—൨ എഴു ദൈവദൂതന്മാ
ൎക്ക എഴു കാഹളങ്ങൾ കൊടുക്കപ്പെട്ടുത.—൩ മറ്റൊരു ദൈവദൂ
തൻ പൊന്നുകൊണ്ടുള്ള ബലിപീഠത്തിന്മെൽ പരിശുദ്ധന്മാരു
ടെ പ്രാൎത്ഥനകൾക്ക ധൂപവൎഗ്ഗത്തെ ഇടുന്നത.—൬ നാലദൈവ
ദൂതന്മാർ തങ്ങളുടെ കാഹളങ്ങളെ ഊതുകയും മഹാ കഷ്ടങ്ങൾ
ഉണ്ടാകയും ചെയ്യുന്നത.

പിന്നെ അവൻ എഴാമത്തെ മുദ്രയെ തുറന്നപ്പൊൾ സ്വൎഗ്ഗ
൨ ത്തിൽ അരമണിനെരത്തെക്ക മൌനമായിരുന്നു* പിന്നെയും
ദൈവത്തിന്റെ മുമ്പാക നില്ക്കുന്ന എഴു ദൈവദൂതന്മാരെ ഞാൻ
൩ കണ്ടു എന്നാൽ അവൎക്ക എഴു കാഹളങ്ങൾ കൊടുക്കപ്പെട്ടു* മ
റ്റൊരു ദൈവദൂതനും വന്ന ബലിപീഠത്തിന്റെ അരികെ ഒ
രു സ്വൎണ്ണധൂപകലശത്തെ പിടിച്ചുകൊണ്ട നിന്നു എന്നാറെ അവ
ന്ന സിംഹാസനത്തിന്റെ മുമ്പാകയുള്ള സ്വൎണ്ണപീഠത്തിന്മെൽ സ
കല പരിശുദ്ധന്മാരുടെയും പ്രാൎത്ഥനകളൊടും കൂടി നൽകുവാൻ
൪ വളര കുന്തുരുക്കം കൊടുക്കപ്പെട്ടു* വിശെഷിച്ചും പരിശുദ്ധന്മാ
രുടെ പ്രാൎത്ഥനകളൊടു കൂടി കുന്തുരുക്കത്തിന്റെ പുക ദൈവ
ദൂതന്റെ കൈയിൽനിന്ന ദൈവത്തിന്റെ മുമ്പാക കരെറി*
൫ പിന്നെ ആ ദൈവദൂതൻ ധൂപ കലശത്തെ എടുത്ത ആയതിനെ

ബലിപീഠത്തിലെ അഗ്നികൊണ്ട നിറച്ച ഭൂമിയിലെക്ക ഇട്ടു കള
ഞ്ഞു അപ്പൊൾ ശബ്ദങ്ങളും ഇടിമുഴക്കങ്ങളും മിന്നൽകളും ഭൂകമ്പ
വും ഉണ്ടായി* എന്നാറെ എഴ കാഹളങ്ങളെ പിടിച്ചിരുന്ന ആ എ ൬
ഴ ദൈവദൂതന്മാർ ഊതുവാനായിട്ട തങ്ങളെ ഒരുക്കി* ഒന്നാമ ൭
ത്തെ ദൈവദൂതൻ ഊതി അപ്പൊൾ രക്തം കൂടി കലൎന്ന കന്മഴ
യും അഗ്നിയുമുണ്ടായി ഭൂമിയുടെ മെൽ വൎഷിക്കപ്പെട്ടു മൂന്നിലൊരു
ഭാഗം വൃക്ഷങ്ങളും വെന്തുപൊയി സകല പച്ചപ്പുല്ലും വെന്തു
പൊയി*

രണ്ടാമത്തെ ദൈവദൂതൻ ഊതി അപ്പൊൾ അഗ്നിയാൽ കത്ത ൮
പ്പെടുന്ന ഒരു വലിയ പൎവ്വതം പൊലെ സമുദ്രത്തിലെക്ക തള്ള
പ്പെട്ടു സമുദ്രത്തിൽ മൂന്നിലൊരു ഭാഗം രക്തമായി തീരുകയും*
സമുദ്രത്തിലിരിക്കുന്ന ജീവനുള്ള പ്രാണികളിൽ മൂന്നിലൊര ഒ ൯
ഹരി ചാകുകയും കപ്പൽകളിൽ മൂന്നിലൊര ഓഹരി നശിച്ചുപൊ
കയും ചെയ്തു*

മൂന്നാമത്തെ ദൈവദൂതൻ ഊതി അപ്പൊൾ സ്വൎഗ്ഗത്തിൽനിന്ന ൧൦
ദീപെട്ടിപൊലെ കത്തുന്ന ഒരു വലിയ നക്ഷത്രം വീണു അത ന
ദികളിൽ മൂന്നിലൊര ഓഹരിയിലും നീരുറവകളിലും വീഴുകയും
ചെയ്തു* ആ നക്ഷത്രത്തിന്റെ പെർ കാഞ്ഞിരം എന്ന പറ ൧൧
യപ്പെടുന്നു വെള്ളങ്ങളിൽ മൂന്നിലൊര ഓഹരി കാഞ്ഞിരക്കയ്പായി
തീൎന്നു വെള്ളങ്ങൾ കയ്പായിരുന്ന ഹെതുവായിട്ട അവകൊണ്ട മനു
ഷ്യരിൽ പലരും മരിക്കയും ചെയ്തു*

നാലാമത്തെ ദൈവദൂതൻ ഊതി അപ്പൊൾ സൂൎയ്യൻ മൂന്നിലൊ ൧൨
രു ഭാഗവും ചന്ദ്രൻ മൂന്നിലൊരു ഭാഗവും നക്ഷത്രങ്ങളിൽ മൂന്നി
ലൊരു ഭാഗവും നഷ്ടപ്പെട്ടു അപ്രകാരം അവയിൽ മൂന്നിലൊരു
ഭാഗം ഇരുണ്ടുപൊകയും പകലും അപ്രകാരം രാത്രിയും മൂന്നിലൊ
രു ഭാഗം പ്രകാശിക്കാതെ ഇരിക്കയും ചെയ്തു*

അപ്പൊൾ ഞാൻ നൊക്കി ആകാശ മദ്ധ്യത്തിൽ കൂടി പറക്കുന്ന ൧൩
ഒരു ദൈവദൂതൻ കാഹളം ഊതുവാൻ പൊകുന്ന മൂന്ന ദൈവദൂത
ന്മാരുടെ ശെഷമുള്ള കാഹളശബ്ദങ്ങൾ ഹെതുവായിട്ട ഭൂമിയിൽ
വസിക്കുന്നവൎക്ക കഷ്ടം കഷ്ടം കഷ്ടം എന്ന ഒരു മഹാ ശബ്ദത്തൊ
ടെ പറയുന്നതിനെ കെൾക്കയും ചെയ്തു*

## ൯ അദ്ധ്യായം

൧ അഞ്ചാമത്തെ ദൈവദൂതൻ ഊതുമ്പൊൾ ഒരു നക്ഷത്രം ആ
കാശത്തുനിന്ന വീഴുന്നത അവന്ന പാതാളത്തിന്റെ താ
ക്കൊൽ കൊടുക്കപ്പെടുന്നത.—൨ അവൻ ആ പാതാളക്കുഴി
യെ തുറക്കയും തെളുകളെപൊലെ വിട്ടിലുകൾ പുറപ്പെടുക
യും ചെയ്യുന്നത.—൧൨ മുമ്പിലത്തെ കഷ്ടം കഴിഞ്ഞു.—൧൩
ആറാമത്തെ കാഹളം ഊതുന്നത.—൧൪ കെട്ടപ്പെട്ടിരുന്ന
നാലു ദൈവദൂതന്മാർ അഴിച്ചു വിടപ്പെടുന്നത

പിന്നെയും അഞ്ചാമത്തെ ദൈവദൂതൻ ഊതി അപ്പൊൾ സ്വ
ൎഗ്ഗത്തിൽനിന്ന ഭൂമിയിലെക്ക ഒരു നക്ഷത്രം വീണതിനെ ഞാൻ
കണ്ടു ആയവന പാതാളക്കുഴിയുടെ താക്കൊൽ കൊടുക്കപ്പെട്ടു*
൨ പിന്നെ അവൻ പാതാളക്കുഴിയെ തുറന്നു അപ്പൊൾ ഒരു വലി
യ അഗ്നികുണ്ഡത്തിന്റെ പുക പൊലെ ഒരു പുക കുഴിയിൽനി
ന്നുണ്ടായി കുഴിയുടെ പുകകൊണ്ടു സൂൎയ്യനും ആകാശവും ഇരുണ്ടു
൩ പൊയി* പുകയിൽനിന്നും വിട്ടിലുകൾ ഭൂമിയിൽ പുറപ്പെ
ട്ടു ഭൂമിയിലെ തെളുകൾക്ക അധികാരമുണ്ടെന്നപൊലെ അവയ്ക്കും
൪ അധികാരം കൊടുക്കപ്പെട്ടു* വിശെഷിച്ചും അവ തങ്ങളുടെ നെ
റ്റികളിൽ ദൈവത്തിന്റെ മുദ്രയില്ലാത്ത മനുഷ്യരെ മാത്രമല്ലാ
തെ ഭൂമിയുടെ പുല്ലിനെ എങ്കിലും പച്ചയായുള്ള ഒരു വസ്തുവിനെ
എങ്കിലും ഒരു വൃക്ഷത്തെ എങ്കിലും നഷ്ടപ്പെടുത്തരുതെന്ന അവ
൫ യൊട കല്പിക്കപ്പെട്ടു* അവയ്ക്ക (അധികാരം) കൊടുക്കപ്പെട്ടത അ
വരെ കൊല്ലുവാനല്ല അവർ അഞ്ചു മാസത്തെക്ക വെദനപ്പെടുവാ
നായിട്ടത്രെ അവരുടെ വെദന ഒരു തെള മനുഷ്യനെ കുത്തു
൬ മ്പൊളുള്ള വെദന പൊലെ (ആയിരുന്നു)* ആ ദിവസങ്ങളി
ലും മനുഷ്യർ മരണത്തെ അന്വെഷിച്ച അതിനെ കാണുകയുമില്ല
മരിപ്പാൻ ആഗ്രഹിക്കും എന്നാൽ മരണം അവരെ വിട്ട ഓടി
൭ പ്പൊകയും ചെയ്യും* എന്നാൽ ആ വിട്ടിലുകളുടെ രൂപങ്ങൾ
യുദ്ധത്തിന്ന ഒരുങ്ങിയിരിക്കുന്ന കുതിരകൾക്ക സദൃശമായിരുന്നു
അവയുടെ തലകളിൽ പൊന്നിന്ന സദൃശമായി കിരീടങ്ങൾ പൊ
ലെയും അവയുടെ മുഖങ്ങൾ മനുഷ്യരുടെ മുഖങ്ങൾ പൊലെയും
൮ (ആയിരുന്നു)* അവയ്ക്ക സ്ത്രീകളുടെ തലമുടിപൊലെ തലമുടി
യുണ്ടായിരുന്നു അവയുടെ പല്ലുകളും സിംഹങ്ങളുടെ (പല്ലുകൾ)
൯ പൊലെ ആയിരുന്നു* അവയ്ക്ക ഇരിമ്പുമാർകവചങ്ങൾ പൊലെ
മാർകവചങ്ങൾ ഉണ്ടായിരുന്നു അവയുടെ ചിറകുകളുടെ ഇരച്ചിൽ
യുദ്ധത്തിന്ന ഓടുന്ന എറിയ കുതിരകൾ കെട്ടിയ രഥങ്ങളുടെ ഇര
൧൦ ച്ചിൽ പൊലെ ആയിരുന്നു* അവയ്ക്ക തെളുകളുടെ വാലുകൾക്ക
സമമായുള്ള വാലുകളും അവയുടെ വാലുകളിൽ വിഷമുള്ളുകളും
ഉണ്ടായിരുന്നു അവയുടെ അധികാരം മനുഷ്യരെ അഞ്ചു മാസം ന
൧൧ ഷ്ടപ്പെടുത്തുന്നതായിരുന്നു* അവയ്ക്ക പാതാളക്കുഴിയുടെ ദൂതനാ
കുന്ന ഒരു രാജാവ അവയുടെ മെൽ ഉണ്ടായിരുന്നു അവന്ന എ
ബ്രായ ഭാഷയിൽ അബദ്ദൊൻ എന്ന പെരും ഗ്രെക്ക ഭാഷയിൽ
൧൨ അപ്പൊല്ലിയൊൻ എന്ന പെരുമുണ്ടു* ഒരു കഷ്ടം കഴിഞ്ഞു ക
ണ്ടാലും ഇനിയും രണ്ടു കഷ്ടങ്ങൾ ഇവയുടെ പിന്നാലെ വരുന്നു*
൧൩ പിന്നെ ആറാമത്തെ ദൈവദൂതൻ ഊതി അപ്പൊൾ ദൈവ
ത്തിന്റെ മുമ്പാകയുള്ള സ്വൎണ്ണപീഠത്തിന്റെ നാലു കൊമ്പുകളിൽ
൧൪ നിന്നും ഒരു ശബ്ദം* കാഹളം പിടിച്ച ആറാമത്തെ ദൈവദൂ
തനൊട എവ്ഫ്രാത്തെസ എന്ന വലിയ നദിയിൽ ബന്ധിക്കപ്പെ

ട്ടിരിക്കുന്ന നാലു ദൂതന്മാരെ അഴിച്ചുവിടുക എന്ന പറയുന്നതിനെ ഞാൻ കെട്ടു* അപ്പൊൾ മനുഷ്യരിൽ മൂന്നിലൊര ഒഹരിയെ ൧൫ കൊല്ലെണ്ടുന്നതിന്നായിട്ട ഒരു മണിനെരത്തെക്കും ഒരു ദിവസത്തെക്കും ഒരു മാസത്തെക്കും ഒരു സംവത്സരത്തെക്കും ഒരുങ്ങിയിരുന്ന നാലു ദൂതന്മാർ അഴിച്ചു വിടപ്പെട്ടു* കുതിരക്കാരുടെ ൧൬ സൈന്യങ്ങളുടെ സംഖ്യ ഇരുപതു കൊടിയായിരുന്നു അവയുടെ സംഖ്യയെ ഞാൻ കെൾക്കയും ചെയ്തു* ഞാൻ കുതിരകളെയും ൧൭ അവരുടെ മെൽ ഇരുന്നവരെയും ഇപ്രകാരം ദൎശനത്തിൽ കണ്ടു അഗ്നിയും പത്മരാഗവും ഗന്ധകവുമുള്ള മാർകവചങ്ങൾ അവൎക്കുണ്ടായിരുന്നു കുതിരകളുടെ തലകളും സിംഹങ്ങളുടെ തലകളെപ്പൊലെ ആയിരുന്നു അവയുടെ വായ്കളിൽനിന്ന അഗ്നിയും പുകയും ഗന്ധകവും പുറപ്പെടുകയും ചെയ്തു* അവയുടെ വായ്കളിൽനിന്ന പു ൧൮ റപ്പെട്ട അഗ്നിയും പുകയും ഗന്ധകവുമെന്ന ഇവ മൂന്നിനാലും മനുഷ്യരിൽ മൂന്നിലൊര ഒഹരി കൊല്ലപ്പെട്ടു* എന്തുകൊണ്ടെന്നാൽ ൧൯ അവയുടെ അധികാരങ്ങൾ അവയുടെ വായിലും വാലുകളിലുമാകുന്നു അതെന്തുകൊണ്ടെന്നാൽ അവയുടെ വാലുകൾ പാമ്പുകൾക്കു സദൃശമായി തലകളുണ്ടായിരുന്നു അവ ഇവകൊണ്ട നഷ്ടപ്പെടുത്തുകയും ചെയ്യുന്നു* എന്നാലും ഈ കഷ്ടങ്ങളാൽ കൊല ചെയ്യപ്പെടാ ൨൦ തെയുള്ള ശെഷം മനുഷ്യർ തങ്ങൾ പിശാചുകളെയും കാണ്മാനെങ്കിലും കെൾപ്പാനെങ്കിലും നടപ്പാനെങ്കിലും വഹിയാത്ത പൊൻ വെള്ളി ചെമ്പ കല്ലു മരവുംകൊണ്ടുള്ള വിഗ്രഹങ്ങളെയും വന്ദിക്കാതെ ഇരിപ്പാനായിട്ട തങ്ങളുടെ കൈക്രിയകളെ വിട്ട അനുതപിച്ചതുമില്ല* തങ്ങളുടെ കുലപാതകങ്ങളെയാകട്ടെ തങ്ങളുടെ ക്ഷുദ്രങ്ങളെ ൨൧ യാകട്ടെ തങ്ങളുടെ വെശ്യാദൊഷത്തെയാകട്ടെ തങ്ങളുടെ മൊഷണങ്ങളെയാകട്ടെ വിട്ട അനുതപിച്ചതുമില്ല*

## ൧൦ം അദ്ധ്യായം

൧ ഒരു മഹാ ശക്തിമാനായ ദൈവദൂതൻ തന്റെ കയ്യിൽ ഒരു തുറന്ന പുസ്തകത്തൊടു കൂടി കാണപ്പെടുന്നത.—൬ അവൻ ഇനി നെരം ഉണ്ടാകയില്ല എന്ന എന്നെക്കും ജീവിച്ചിരിക്കുന്നവൻ മൂലമായി ആണയിടുന്നത.—൯ ആ പുസ്തകം എടുത്ത ഭക്ഷിച്ചുകൊൾവാൻ യൊഹന്നാനൊട കല്പിക്കപ്പെടുന്നത.

പിന്നെയും ഒരു മെഘം കൊണ്ട ധരിച്ചവനായി ശക്തിയുള്ള മറ്റൊരു ദൈവദൂതൻ ആകാശത്തുനിന്ന ഇറങ്ങുന്നതിനെ ഞാൻ കണ്ടു അവന്റെ തലയിൽ മഴവില്ലുണ്ടായിരുന്നു അവന്റെ മുഖം സൂൎയ്യനെപ്പൊലെയും അവന്റെ കാലുകൾ അഗ്നി തൂണുകളെപ്പൊലെയും ആയിരുന്നു* വിശെഷിച്ച അവന വിടുൎത്തപ്പെട്ട ൨ ഒരു ചെറിയ പുസ്തകം തന്റെ കയ്യിൽ ഉണ്ടായിരുന്നു അവൻ

തന്റെ വലത്തെ പാദത്തെ സമുദ്രത്തിലും ഇടത്തെ പാദത്തെ
൩ ഭൂമിയിലും വച്ച* സിംഹം ഗൎജ്ജിക്കുന്നതുപൊലെ ഒരു മഹാ
ശബ്ദത്തൊടെ ഉറക്കെ വിളിച്ചു ഉറക്കെ വിളിച്ചപ്പൊൾ എഴ ഇ
൪ ടികൾ തങ്ങളുടെ മുഴക്കങ്ങളെ ഇട്ടു* എന്നാൽ ആ എഴ ഇടികൾ
തങ്ങളുടെ മുഴക്കങ്ങളെ ഇട്ടപ്പൊൾ ഞാൻ എഴുതുവാൻ ഭാവിച്ചു
അപ്പൊൾ ആകാശത്തിൽനിന്ന ഒരു ശബ്ദം എന്നൊട ആ എഴ
ഇടികൾ ശബ്ദിച്ച കാൎയ്യങ്ങളെ നീ എഴുതാതെ മുദ്രയിടുക എന്ന
൫ പറയുന്നതിനെ ഞാൻ കെട്ടു* എന്നാൽ ഞാൻ സമുദ്രത്തിലും ഭൂ
മിയിലും നില്ക്കുന്നവനായി കണ്ടിട്ടുള്ള ദൈവദൂതൻ തന്റെ കയ്യെ
൬ ആകാശത്തെക്ക ഉയൎത്തി* ഇനി കാലമുണ്ടാകയില്ല എന്നാലും എ
ഴാമത്തെ ദൈവദൂതൻ കാഹളമൂതുവാനിരിക്കുന്ന ശബ്ദത്തിന്റെ ദി
വസങ്ങളിൽ ദൈവത്തിന്റെ രഹസ്യം അവൻ തന്റെ ദീൎഘദൎശി
മാരായ ശുശ്രൂഷക്കാൎക്ക എവൻഗെലിയൊനറിയിച്ച പ്രകാരം നി
൭ വൃത്തിയാകുമെന്ന* ആകാശത്തെയും അതിലുള്ള വസ്തുക്കളെയും ഭൂ
മിയെയും അതിലുള്ള വസ്തുക്കളെയുംസമുദ്രത്തെയും അതിലുള്ള വസ്തു
ക്കളെയുംസൃഷ്ടിച്ചവനായി എന്നുംഎന്നെന്നെക്കും ജീവിച്ചിരിക്കുന്ന
൮ വനെക്കൊണ്ട ആണയിടുകയുംചെയ്തു* ആകാശത്തിൽനിന്ന ഞാൻ
കെട്ടിട്ടുള്ള ശബ്ദം പിന്നെയും എന്നൊടസംസാരിച്ചു സമുദ്രത്തിലും
ഭൂമിയിലും നില്ക്കുന്ന ദൈവദൂതന്റെ കയ്യിൽ വിടൎത്തപ്പെട്ട ചെറി
൯ യ പുസ്തകം ചെന്ന വാങ്ങുക എന്ന പറഞ്ഞു* അപ്പൊൾ ഞാൻ
ദൈവദൂതന്റെ അടുക്കൽ ചെന്ന അവനൊട ആ ചെറിയ പുസ്ത
കം എനിക്ക തരെണമെന്ന പറഞ്ഞു അപ്പൊൾ അവൻ എന്നൊ
ടു പറഞ്ഞു അതിനെ വാങ്ങി ഭക്ഷിച്ചുകളക അത നിന്റെ കുക്ഷി
യെ കൈപ്പിക്കും എന്നായും അത നിന്റെ വായിൽ തെൻ പൊ
൧൦ ലെ മധുരമാകും* പിന്നെ ഞാൻ ആ ചെറിയ പുസ്തകം ദൈവ
ദൂതന്റെ കയ്യിൽനിന്ന വാങ്ങി അതിനെ ഭക്ഷിച്ചുകളകയും ചെ
യ്തു അത എന്റെ വായിൽ തെൻ പൊലെ മധുരമായിരുന്നു അ
൧൧ തിനെ ഭക്ഷിച്ചപ്പൊൾ എന്റെ കുക്ഷി കൈപ്പാകയും ചെയ്തു* അ
പ്പൊൾ അവൻ എന്നൊടു പറഞ്ഞു നീ ഇനിയും അനെകം ജന
ങ്ങളുടെയും ജാതികളുടെയും ഭാഷകളുടെയും രാജാക്കന്മാരുടെയും
മുമ്പാക ദീൎഘദൎശനം പറയും*

൧൧ അദ്ധ്യായം

൩ രണ്ടു സാക്ഷിക്കാർ ദീൎഘദൎശനം ചൊല്ലുന്നത.—൬ മഴ പെ
യ്യാതെ ആകാശത്തെ അടെച്ചുകളവാൻ അവൎക്ക ശക്തിയുണ്ട
എന്നുള്ളത.—൭ മൃഗം അവരെ കൊല്ലുന്നത.—൮ അവർ ശ
വം അടക്കപ്പെടാതെ കിടക്കുന്നത.—൧൧ പിന്നെ മൂന്നര ദിവ
സം കഴിഞ്ഞശെഷം തിരികെ ഉയിൎക്കുന്നത.—൧൪ രണ്ടാം ക
ഷ്ടം കഴിയുന്നത.—൧൫ എഴാമത്തെ കാഹളം ഊതപ്പെടുന്നത

വിശെഷിച്ച അളവു കൊലിന്ന സദൃശമായൊരു കൊൽ എനി
ക്ക തരപ്പെട്ടു അപ്പൊൾ ദൈവദൂതനായവൻ നിന്ന പറഞ്ഞു നി
എഴുനീററ ദൈവത്തിന്റെ ദൈവാലയത്തെയും ബലിപീഠത്തെ
യും അതിൽ വന്ദിക്കുന്നവരെയും അളക്ക* എന്നാൽ ദൈവാലയ ൨
ത്തിന്ന പുറമെ ഇരിക്കുന്ന പ്രാകാരത്തെ അളക്കാതെ ആയതിനെ
പുറത്ത തള്ളിക്കളക അതെന്തുകൊണ്ടെന്നാൽ അത പുറജാതിക
ൾക്ക കൊടുക്കപ്പെട്ടിരിക്കുന്നു അവർ ശുദ്ധമുള്ള പട്ടണത്തെ നാല്പ
ത്തുരണ്ടു മാസം അടിക്കീഴിട്ടു ചവിട്ടുകയും ചെയ്യും* എന്നാൽ എ ൩
ന്റെ രണ്ടു സാക്ഷികൾക്കും ഞാൻ അധികാരത്തെ കൊടുക്കും അ
വർ ചാക്കുശീലയെ ധരിച്ചുകൊണ്ടു ആയിരത്തിരുനൂറററുപതു
ദിവസം ദീർഘദർശനം പറകയും ചെയ്യും* ഇവർ തന്നെ രണ്ടു ഒ ൪
ലിവ വൃക്ഷങ്ങളും ഭൂമിയുടെ ദൈവത്തിന്റെ മുമ്പാക നില്ക്കുന്ന ര
ണ്ടു നിലവിളക്കുകളും ആകുന്നു* വിശെഷിച്ചും ഒരുത്തന അവ ൫
രെ ഉപദ്രവിപ്പാൻ മനസ്സായിരുന്നാൽ അഗ്നി അവരുടെ വാ
യിൽനിന്ന പുറപ്പെടുകയും അവരുടെ ശത്രുക്കളെ ഭക്ഷിച്ചുകള
കയും ചെയ്യുന്നു ഒരുത്തന അവരെ ഉപദ്രവിപ്പാൻ മനസ്സായിരു
ന്നാൽ അവൻ ഇപ്രകാരം തന്നെ കൊല്ലപ്പെടെണ്ടിവരും തങ്ങ ൬
ളുടെ ദീർഘദർശന ദിവസങ്ങളിൽ മഴ പെയ്യാതെ ഇരിപ്പാൻ ആകാ
ശത്തെ അടെപ്പുകളവാൻ ഇവൎക്ക അധികാരമുണ്ടു വെള്ളങ്ങളുടെ
മെൽ അവയെ രക്തമാക്കുവാനും തങ്ങൾക്ക ഇഷ്ടമുള്ളപ്പൊൾ ഒക്കെ
യും ഭൂമിയെ സകല വിധകഷ്ടങ്ങൾ കൊണ്ടു ശിക്ഷിപ്പാനും അവൎക്ക
അധികാരവുമുണ്ടു* പിന്നെ അവർ തങ്ങളുടെ സാക്ഷിയെ നിവൃ ൭
ത്തി വരുത്തിയിരിക്കുമ്പൊൾ പാതാളത്തിൽനിന്ന കരെറുന്ന മൃ
ഗം അവരൊടു യുദ്ധം ചെയ്കയും അവരെ ജയിക്കയും അവരെ
കൊന്നുകളകയും ചെയ്യും* എന്നാറെ അവരുടെ ഉടലുകൾ ന ൮
മ്മുടെ കൎത്താവ കുരിശിൽ തറെക്കപ്പെട്ടിരുന്നെടവും ജ്ഞാനാൎത്ഥ
മായി സൊദൊമെന്നും എജിപ്തെന്നും പറയപ്പെടുന്നതുമായ മഹാ
പട്ടണത്തിന്റെ വീഥിയിൽ കിടക്കും* എന്നാൽ ജനങ്ങളിലും ൯
ഗൊത്രങ്ങളിലും ഭാഷകളിലും ജാതികളിലും ഉള്ളവർ അവരുടെ ഉ
ടലുകളെ മൂന്നര ദിവസം കാണും അവരുടെ ഉടലുകളെ പ്രെതക്ക
ല്ലറകളിൽ അടക്കുവാൻ സമ്മതിക്കാതെയുമിരിക്കും* ഭൂമിയിൽ ൧൦
വസിക്കുന്നവരും അവരുടെ മെൽ സന്തൊഷിക്കയും ആനന്ദിക്ക
യും ഒരൊ രണ്ടു ദീർഘദർശികൾ ഭൂമിയിൽ വസിക്കുന്നവരെ ഉപദ്ര
വിച്ചതുകൊണ്ടു തമ്മിൽ തമ്മിൽ സമ്മാനങ്ങളെ കൊടുത്തയക്കയും
ചെയ്യും* പിന്നെയും മൂന്നര ദിവസം കഴിഞ്ഞശെഷം ദൈവ ൧൧
ത്തിങ്കൽനിന്ന ജീവന്റെ ആത്മാവ അവരിൽ പ്രവെശിച്ചു അ
പ്പൊൾ അവർ തങ്ങളുടെ പാദങ്ങളിൽ ഉറച്ചുനിന്നു വിശെഷിച്ച
അവരെ നൊക്കുന്നവരിൽ മഹാ ഭയമുണ്ടായ്വന്നു* ഇവിടെ കരെ ൧൨
റി വരുവിനെന്ന സ്വൎഗ്ഗത്തിൽനിന്ന ഒരു വലിയ ശബ്ദം തങ്ങ

ളൊട്ട പറയുന്നതിനെയും അവർ കെട്ട അവർ ഒരു മെഘത്തിൽ സ്വർഗ്ഗത്തിലെക്ക കരെറിപ്പൊകയും ചെയ്തു അവരുടെ ശത്രുക്കളും

൧൩ അവരെ നൊക്കിക്കണ്ടു* പിന്നെ ആ സമയത്ത തന്നെ വലുതായിട്ടൊരു ഭൂകമ്പമുണ്ടായി ആ പട്ടണത്തിൽ പത്തിലൊരു ഭാഗം വിഴുകയും മനുഷ്യരിൽ എഴായിരം പെർ ഭൂകമ്പത്തിൽ കൊല്ലപ്പെടുകയും ചെയ്തു അപ്പൊൾ ശെഷമുള്ളവർ വളര ഭയമുള്ളവരാ

൧൪ യി തീൎന്ന സ്വർഗ്ഗത്തിന്റെ ദൈവത്തെ സ്തുതിചെയ്തു* രണ്ടാമത്തെ കഷ്ടം കഴിഞ്ഞു കണ്ടാലും മൂന്നാമത്തെ കഷ്ടം വെഗത്തിൽ വരുന്നു*

൧൫ പിന്നെ എഴാമത്തെ ദൈവദൂതൻ കാഹളം ഊതി അപ്പൊൾ ഇഹലൊകത്തിലുള്ള രാജ്യങ്ങൾ നമ്മുടെ കൎത്താവിന്റെയും അവന്റെ ക്രിസ്തുവിന്റെയും രാജ്യങ്ങളായി തീൎന്ന അവൻ എന്നും എന്നെന്നെക്കും ഭരിക്കയും ചെയ്യുമെന്ന പറയുന്ന വലുതായുള്ള ശബ്ദ

൧൬ ങ്ങൾ സ്വർഗ്ഗത്തിലുണ്ടായി* അപ്പൊൾ ദൈവത്തിന്റെ മുമ്പാക തങ്ങളുടെ പീഠങ്ങളിൽ ഇരുന്നിരുന്ന ഇരുപത്തുനാല മൂപ്പന്മാർകവി

൧൭ ണ വീണ ദൈവത്തെ വന്ദിച്ചു* ഇരിക്കുന്നവനായും ഇരുന്നവനായും വരുവാനുള്ളവനായുമുള്ള സൎവ്വ വല്ലഭനായിരിക്കുന്ന ദൈവമായ കൎത്താവെ ഞങ്ങൾ നിന്നെ സ്തൊത്രം ചെയ്യുന്നു അതെന്തു കൊണ്ടെന്നാൽ നീ നിന്റെ മഹാ ശക്തിയെ കൈക്കൊള്ളുകയും ഭരിക്ക

൧൮ യും ചെയ്തു* എന്നാൽ ജാതികൾ കൊപിച്ചു നിന്റെ കൊപവും വന്നു മരിച്ചവർ ന്യായം വിധിക്കപ്പെടുവാനും നിന്റെ ദീർഘദർശിമാരായ ശുശ്രൂഷക്കാൎക്കും പരിശുദ്ധന്മാൎക്കും നിന്റെ നാമത്തെ ഭയപ്പെടുന്ന ചെറിയവൎക്കും വലിയവൎക്കും നീ സമ്മാനം കൊടുപ്പാനും ഭൂമിയെ വഷളാക്കിയവരെ വഷളാക്കുവാനും കാലവും വന്നു എന്ന പറഞ്ഞു*

൧൯ വിശെഷിച്ച സ്വർഗ്ഗത്തിൽ ദൈവത്തിന്റെ ദെവാലയം തുറന്നിരുന്നു അവന്റെ ദെവാലയത്തിൽ അവന്റെ ഉഭയസമ്മതത്തിന്റെ പെട്ടകവും കാണപ്പെട്ടു മിന്നൽകളും ശബ്ദങ്ങളും ഇടിമുഴക്കങ്ങളും ഭൂകമ്പവും മഹാ കല്മഴയുമുണ്ടാകയും ചെയ്തു*

## ൧൨ അദ്ധ്യായം

൧ സൂൎയ്യനെക്കൊണ്ട ധരിച്ച ഒരു സ്ത്രീ പ്രസവവെദനപ്പെടുന്നത —൩ ഒരു വലിയ ചുവന്ന സൎപ്പം ആ സ്ത്രീയുടെ പൈതലിനെ ഭക്ഷിച്ചുകളവാൻ ഒരുങ്ങിക്കൊണ്ട അവളുടെ മുമ്പാക നില്ക്കുന്നത.—൬ അവൾ വനത്തിലെക്ക ഒാടിപ്പൊകുന്നത.—൭ മികായെലും അവന്റെ ദൂതന്മാരും ആ മഹാ സൎപ്പത്തൊടെ യുദ്ധം ചെയ്തു ജയം കൊള്ളുന്നത.—൧൩ ആ മഹാ സൎപ്പം ഭൂമിയിലെക്ക തള്ളിക്കളയപ്പെട്ടിട്ട ആ സ്ത്രീയെ സങ്കടപ്പെടുത്തുന്നത.

വിശെഷിച്ചും ഒരു വലിയ ലക്ഷ്യം ആകാശത്തിൽ കാണപ്പെ

ൽ സൂൎയ്യനെ കൊണ്ട ധരിച്ച ഒരു സ്ത്രീയും അവളുടെ പാദങ്ങളിൻ
കീഴെ ചന്ദ്രനും അവളുടെ തലയിന്മീതെ പന്ത്രണ്ട നക്ഷത്രങ്ങളുള്ള
ഒരു കിരീടവും ഉണ്ടായിരുന്നു* ൨ അവൾ ഗൎഭിണിയായി പ്രസവ
വെദനയുണ്ടായി പ്രസവിപ്പാൻ വെദനപ്പെട്ടു കരഞ്ഞു* ൩ അപ്പൊൾ
മറെറാരു ലക്ഷ്യം ആകാശത്തിൽ കാണപ്പെട്ടു കണ്ടാലും എഴ ത
ലകളും പത്തു കൊമ്പുകളും തന്റെ തലകളിൽ എഴ കിരീടങ്ങളു
മുള്ള ഒരു വലിയ ചുവന്ന സൎപ്പമുണ്ടായിരുന്നു* ൪ വിശെഷിച്ച അ
വന്റെ വാൽ ആകാശത്തിലുള്ള നക്ഷത്രങ്ങളിൽ മൂന്നിലൊര അം
ശം വലിച്ച അവയെ ഭൂമിയിലെക്ക തള്ളിക്കളഞ്ഞു പ്രസവിപ്പാനി
രിക്കുന്ന സ്ത്രീ പ്രസവിക്കുമ്പൊൾ തന്നെ അവളുടെ പൈതലിനെ
ഭക്ഷിച്ചുകളവാനായിട്ട ആ മഹാ സൎപ്പം അവളുടെ മുമ്പാക നിലക
യും ചെയ്തു* ൫ എന്നാറെ അവൾ എല്ലാ ജാതികളെയും ഇരിമ്പു
കൊലുകൊണ്ട മെയിപ്പാനുള്ള ഒര ആൺപൈതലിനെ പ്രസവിച്ചു
അവളുടെ പൈതൽ ദൈവത്തിന്റെ അടുക്കലും അവന്റെ സിം
ഹാസനത്തിങ്കലെക്കും എടുത്തു കൊള്ളപ്പെടുകയും ചെയ്തു* ൬ എ
ന്നാൽ ആ സ്ത്രീ വനപ്രദെശത്തിലെക്ക ഓടിപ്പൊയി അവിടെ
ആയിരത്തിരുനൂറററുപത ദിവസം അവളെ പൊഷിക്കെണ്ടുന്ന
തിന്നായിട്ട ദൈവത്താൽ ഒരുക്കപ്പെട്ട ഒരു സ്ഥലം അവൾക്കുണ്ട

൭ വിശെഷിച്ച സ്വൎഗ്ഗത്തിൽ യുദ്ധമുണ്ടായി മിഖായെലും അവ
ന്റെ ദൂതന്മാരും മഹാ സൎപ്പത്തൊട യുദ്ധം ചെയ്തു മഹാ സൎപ്പവും
അവന്റെ ദൂതന്മാരും യുദ്ധം ചെയ്തു* ൮ എന്നാൽ അവർ പ്രബ
ലപ്പെട്ടതുമില്ല അവരുടെ സ്ഥലം പിന്നെ സ്വൎഗ്ഗത്തിൽ കണ്ടെത്ത
പ്പെട്ടതുമില്ല* ലൊകത്തെ ഒക്കയും ചതിക്കുന്നതും പിശാചെ
ന്നും സാത്താനെന്നും പറയപ്പെട്ടതുമായ ആ പഴയ സൎപ്പമാകുന്ന
മഹാ സൎപ്പം പുറത്തു തള്ളിക്കളയപ്പെട്ടു അവൻ ഭൂമിയിലെക്ക ത
ള്ളിക്കളയപ്പെട്ടു അവന്റെ ദൂതന്മാരും അവനൊടു കൂടി തള്ളിക്ക
ളയപ്പെട്ടു* ൰ പിന്നെ സ്വൎഗ്ഗത്തിൽ ഒരു മഹാ ശബ്ദം പറയുന്ന
തിനെ ഞാൻ കെട്ടു ഇപ്പൊൾ രക്ഷയും ശക്തിയും നമ്മുടെ ദൈ
വത്തിന്റെ രാജ്യവും അവന്റെ ക്രിസ്തുവിന്റെ അധികാരവും വ
ന്നിരിക്കുന്നു അതെന്തുകൊണ്ടെന്നാൽ രാവും പകലും നമ്മുടെ സ
ഹൊദരന്മാരെ ദൈവത്തിന്റെ മുമ്പാക കുററംചുമത്തിട്ടുള്ളവനാ
യ അവരുടെ അപവാദക്കാരൻ താഴെ തള്ളിക്കളയപ്പെട്ടു* ൰൧ അ
വർ അവനെ ആട്ടിൻ കുട്ടിയുടെ രക്തത്താലും തങ്ങളുടെ സാക്ഷി
യുടെ വചനത്താലും ജയിച്ചു അവർ തങ്ങളുടെ ജീവനെ മരണപ
ൎയ്യന്തം സ്നെഹിക്കാതെ ഇരിക്കയും ചെയ്തു* ൰൨ ആയതുകൊണ്ട സ്വൎഗ്ഗ
ങ്ങളായുള്ളവയും അവയിൽ വസിക്കുന്നവരായുള്ളൊരെ സന്തൊഷിപ്പി
ൻ ഭൂമിയിലും സമുദ്രത്തിലും വസിക്കുന്നവരായുള്ളൊരെ നിങ്ങ
ൾക്ക കഷ്ടം അതെന്തുകൊണ്ടെന്നാൽ പിശാച തനിക്ക കുറഞ്ഞൊ
രു കാലമെ ഉള്ളു എന്ന അറികകൊണ്ട മഹാ കൊപത്തൊടു കൂടി

൧൩ നിങ്ങളുടെ അടുക്കൽ ഇറങ്ങി വന്നു* പിന്നെ താൻ ഭൂമിയിലെക്ക തള്ളികളയപ്പെട്ടതിനെ ആ മഹാ സൎപ്പം കണ്ടപ്പൊൾ അവൻ ആ
൧൪ ആൺപൈതലിനെ പ്രസവിച്ചിട്ടുള്ള സ്ത്രീയെ ദുഃഖിപ്പിച്ചു* എന്നാൽ ആ സ്ത്രീ താൻ ഒരു കാലവും കാലങ്ങളും അരകാലവുമായിട്ടു പൊഷിക്കപ്പെടുന്നെടമായ വനപ്രദെശത്തിലെക്ക തന്റെ സ്ഥലത്തെക്ക സൎപ്പത്തിന്റെ മുഖത്തുനിന്ന പറന്നു പൊകെണ്ടുന്നതിന്ന അവൾക്ക ഒരു വലിയ കഴുകന്റെ രണ്ടു ചിറകുകൾ കൊടുക്ക
൧൫ പ്പെട്ടു* അപ്പൊൾ ആ സ്ത്രീയെ നദികൊണ്ടു പൊകുമാറാക്കെണ്ടുന്നതിന്ന അവളുടെ പിന്നാലെ മഹാ സൎപ്പം തന്റെ വായിൽനിന്ന ഒരു നദിയെപ്പൊലെ വലിയ വെള്ളം ഒഴുക്കികളകയും ചെ
൧൬ യ്തു* എന്നാൽ ഭൂമി സ്ത്രീക്ക സഹായിച്ചു ഭൂമി തന്റെ വായിനെ തുറന്ന മഹാ സൎപ്പം തന്റെ വായിൽനിന്ന ഒഴുക്കികളഞ്ഞ ന
൧൭ ദിയെ വിഴുങ്ങുകയും ചെയ്തു* അപ്പൊൾ മഹാ സൎപ്പം സ്ത്രീയുടെ നെരെ കൊപപ്പെട്ടു ദൈവത്തിന്റെ കല്പനയെ പ്രമാണിക്കുന്നവരായും യെശു ക്രിസ്തുവിന്റെ സാക്ഷിയായുള്ളവരായുമുള്ള അവളുടെ സന്തതിയായിരിക്കുന്ന ശെഷമുള്ളവരൊട യുദ്ധം ചെയ്വാൻ പൊകയും ചെയ്തു*

## ൧൩ അദ്ധ്യായം

൧ എഴ തലകളും പത്ത കൊമ്പുകളുമുള്ള ഒരു മൃഗം സമുദ്രത്തിൽ നിന്ന കരെറി ആയതിനെ മഹാ സൎപ്പം തന്റെ അധികാരം കൊടുത്തത.—൧൧ മറെറാരു മൃഗം ഭൂമിയിൽനിന്ന കരെറി— ൧൪ മുമ്പിലത്തെ മൃഗത്തിന്ന ഒരു പ്രതിരൂപത്തെ ഉണ്ടാക്കിച്ചു മനുഷ്യരെ അതിനെ വന്ദിക്കയും അതിന്റെ അടയാളം കൈക്കൊൾകയും ചെയ്യുമാറാക്കുന്നത

പിന്നെ ഞാൻ കടലിലെ മണലിന്മെൽ നിന്നു അപ്പൊൾ എഴ തലകളും പത്തു കൊമ്പുകളും തന്റെ കൊമ്പുകളിൽ പത്തു കിരീടങ്ങളും തന്റെ തലകളിൽ ദൈവദൂഷണ നാമവുമുള്ള ഒരു മൃഗം
൨ സമുദ്രത്തിൽനിന്ന കരെറുന്നതിനെ കണ്ടു* വിശെഷിച്ച ഞാൻ കണ്ടിട്ടുള്ള മൃഗം പുള്ളിപ്പുലിക്ക സദൃശമായിരുന്നു അവന്റെ കാലുകൾ കരടിയുടെ കാലുകളെപ്പൊലെയും അവന്റെ വായ സിംഹത്തിന്റെ വായിനെപ്പൊലെയും ആയിരുന്നു അവന്ന മഹാ സൎപ്പം തന്റെ ശക്തിയെയും തന്റെ പീഠത്തെയും വലിയ അധി
൩ കാരത്തെയും കൊടുക്കയും ചെയ്തു* അവന്റെ തലകളിൽ ഒന്ന ചാകത്തക്ക മുറി എററപ്രകാരം ഞാൻ കണ്ടു എന്നാൽ അവന്റെ ചാകത്തക്ക മുറി പൊറുത്തുപൊയി ഭൂലൊകം എല്ലാം മൃഗത്തെ പി
൪ ന്തുടൎന്ന അത്ഭുതപ്പെട്ടു* വിശെഷിച്ച മൃഗത്തിന്ന അധികാരം കൊടുത്ത മഹാ സൎപ്പത്തെ അവർ വന്ദിച്ചു മൃഗത്തിന്ന സമമായവനാര അവനൊടു യുദ്ധം ചെയ്വാൻ കഴിയുന്നവനാര എന്ന പറ

ഞ്ഞുകൊണ്ടു മൃഗത്തെയും വന്ദിക്കയുംചെയ്തു* ഗൎവ്വങ്ങളെയും ദൈ ൫
വദൂഷണങ്ങളെയും പറയുന്ന വായ അതിന്ന കൊടുക്കപ്പെട്ടുകയും
നാല്പത്തുരണ്ടു മാസം നടത്തുവാൻ അതിന്ന അധികാരം കൊടുക്ക
പ്പെട്ടുകയും ചെയ്തു* എന്നാറെ അവൻ ദൈവത്തിന്റെ നാമ ൬
ത്തെയും അവന്റെ കൂടാരത്തെയും സ്വൎഗ്ഗത്തിൽ വസിക്കുന്നവ
രെയും ദൂഷിപ്പാൻ തന്റെ വായിനെ ദൈവത്തിന്റെ നെരെ ദൂ
ഷണമായി തുറന്നു* പരിശുദ്ധമുള്ളവരൊടു യുദ്ധം ചെയ്വാനായി ൭
ട്ടും അവരെ ജയിപ്പാനായിട്ടും അവന്ന കൊടുക്കപ്പെട്ടു സകല ഗൊ
ത്രങ്ങളിന്മെലും ഭാഷകളിന്മെലും ജാതികളിന്മെലും അവന്ന അധി
കാരവും കൊടുക്കപ്പെട്ടു* ലൊകാരംഭം മുതൽ കൊല്ലപ്പെട്ട ആട്ടി ൮
ൻകുട്ടിയുടെ ജീവപുസ്തകത്തിൽ പെരെഴുതപ്പെട്ടിരിക്കാത്ത ഭൂമി
യിൽ വസിക്കുന്നവർ എല്ലാവരും അവനെ വന്ദിക്കയും ചെയ്യും* ൯
യാതൊരുത്തന്നും ചെവിയുണ്ടെങ്കിൽ അവൻ കെൾക്കട്ടെ* ഒരു ൧൦
ത്തൻ അടിമയാക്കി കൊണ്ടുപൊയാൽ അവൻ അടിമപ്പെട്ടുപൊ
കും ഒരുത്തൻ വാളുകൊണ്ടു കുല ചെയ്താൽ അവൻ വാളുകൊണ്ടു
കൊല്ലപ്പെടെണ്ടി വരും ഇവിടെ പരിശുദ്ധമുള്ളവരുടെ ക്ഷമയും
വിശ്വാസവും ആകുന്നു*

പിന്നെ ഞാൻ മറ്റൊരു മൃഗം ഭൂമിയിൽനിന്ന കരെറുന്നതിനെ ൧൧
കണ്ടു അവന്ന ഒരു ആട്ടിൻകുട്ടി പൊലെ രണ്ടു കൊമ്പുണ്ടായിരു
ന്നു അവൻ മഹാ സൎപ്പംപൊലെ സംസാരിക്കയും ചെയ്തു* ഒന്നാ ൧൨
മത്തെ മൃഗത്തിന്റെ അധികാരത്തെ ഒക്കയും അവന്റെ മുമ്പാ
ക നടത്തിക്കയും ഭൂമിയെയും അതിൽ വസിക്കുന്നവരെയും ചാക
ത്തക്ക മുറി പൊറുത്തുപൊയ ഒന്നാമത്തെ മൃഗത്തെ വന്ദിക്കുമാ
റാക്കുകയും ചെയ്യുന്നു* മനുഷ്യരുടെ മുമ്പാക അഗ്നിയെ ആകാ ൧൩
ശത്തിൽനിന്ന ഭൂമിയിലെക്ക ഇറക്കുവാൻ തക്കവണ്ണം അവൻ മ
ഹാ അത്ഭുതങ്ങളെയും ചെയ്യുന്നു* മൃഗത്തിന്റെ മുമ്പാക ചെ ൧൪
യ്വാൻ തനിക്ക തരപ്പെട്ട അതിശയങ്ങളാലും ഭൂമിയിൽ വസിക്കുന്ന
വരെ വഞ്ചിച്ച വാളിനാൽ മുറിപ്പെട്ട ജീവിച്ച മൃഗത്തിന്ന ഒരു
പ്രതിരൂപത്തെ ഉണ്ടാക്കണമെന്ന ഭൂമിയിൽ വസിക്കുന്നവരൊടു പ
റകയും ചെയ്യുന്നു* വിശെഷിച്ച മൃഗത്തിന്റെ പ്രതിരൂപം പ ൧൫
റവാൻ തക്കവണ്ണവും മൃഗത്തിന്റെ പ്രതിരൂപത്തെ യാതൊരുത്ത
രെങ്കിലും വന്ദിക്കാതെ ഇരുന്നാൽ അവരെ കൊല്ലിപ്പാൻ തക്കവ
ണ്ണവും മൃഗത്തിന്റെ പ്രതിരൂപത്തിന്ന പ്രാണനെ കൊടുപ്പാനാ
യിട്ട അവന്ന ശക്തി നൽകപ്പെട്ടിരിക്കുന്നു* അവൻ ചെറിയ ൧൬
വരും വലിയവരും ധനവാന്മാരും ദരിദ്രക്കാരും അന്നിസ്ഥക്കാ
രും അടിമക്കാരുമായ എല്ലാവരെയും തങ്ങൾ തങ്ങളുടെ വലത്തു
കയ്യിലൊ തങ്ങളുടെ നെററികളിലൊ മുദ്രയടയാളം കൈക്കൊൾ
വാനായിട്ടും* ആ മുദ്രയടയാളം എങ്കിലും മൃഗത്തിന്റെ നാമ ൧൭
മെങ്കിലും അവന്റെ നാമത്തിന്റെ എണ്ണം എങ്കിലും ഉള്ളവനല്ലാ

ന്റെ മറെറാരുത്തനും വിലെക്ക വാങ്ങുവാനും വില്ക്കുവാനും വഹി
൧൮ യാതെയിരിപ്പാനായിട്ടും ആകുന്നു* ഇവിടെ ജ്ഞാനമുണ്ട ബുദ്ധി
യുള്ളവൻ മൃഗത്തിന്റെ എണ്ണം കൂട്ടട്ടെ അതെന്തുകൊണ്ടെന്നാൽ
അത മനുഷ്യന്റെ എണ്ണമാകുന്നു എന്നാൽ അവന്റെ എണ്ണം
അറുനൂറററുപത്താറ (ആകുന്നു)*

## ൧൪ അദ്ധ്യായം

൧ ആട്ടിൻകുട്ടി തന്റെ കൂട്ടത്തൊടും കൂടി സിയൊൻ പൎവ്വത
ത്തിന്മെൽ നില്ക്കുന്നത.—൬ ഒരു ദൈവദൂതൻ എവൻഗെലി
യൊനെ പ്രസംഗിക്കുന്നത.—൮ ബാബിലൊന്റെ വീഴ്ച.—
൧൫ ലൊകത്തിന്റെ കൊയിത്തും അരുവാൾ ഇടപ്പെടുന്ന
തും.—൨൦ ദൈവകൊപത്തിന്റെ മുന്തിരിങ്ങാകൊയിത്തും മു
ന്തിരിങ്ങാ ചക്കും

പിന്നെയും ഞാൻ നൊക്കി കണ്ടാലും സിയൊൻ പൎവ്വതത്തി
ന്മെൽ ഒര ആട്ടിൻകുട്ടിയും അതിനൊടു കൂടി അവന്റെ പിതാവി
ന്റെ നാമം തങ്ങളുടെ നെററികളിൽ എഴുതപ്പെട്ട നൂററനാല്പത്തു
൨ നാലായിരം പെരും നിന്നിരുന്നു* വിശെഷിച്ചും ബഹു വെള്ള
ങ്ങളുടെ ഇരച്ചിൽ പൊലെയും വലിയ ഇടിയുടെ മുഴക്കംപൊലെ
യും ആകാശത്തിൽനിന്ന ഒരു ശബ്ദത്തെ ഞാൻ കെട്ടു തങ്ങളുടെ
വീണകളെ വായിക്കുന്ന വീണക്കാരുടെ സ്വരത്തെയും കെട്ടു*
൩ അവർ സിംഹാസനത്തിന്റെ മുമ്പാകയും നാലു മൃഗങ്ങളുടെയും മൂ
പ്പന്മാരുടെയും മുമ്പാകയും ഒരു പുതിയ പാട്ടായി പാടുകയും ചെ
യ്തു ഭൂമിയിൽനിന്ന വീണ്ടുകൊള്ളപ്പെട്ട ആ നൂററനാല്പത്തുനാലാ
യിരം പെൎക്കല്ലാതെ മറെറാരുത്തനും ആ പാട്ടിനെ പഠിപ്പാൻ
൪ കഴിഞ്ഞില്ല* സ്ത്രീകളൊടു കൂടി അശുദ്ധപ്പെടാത്തവർ ഇവർ ആ
കുന്നു എന്തെന്നാൽ അവർ കന്യകമാരാകുന്നു ആട്ടിൻകുട്ടി എവി
ടെ പൊയാലും അവനെ പിന്തുടരുന്നവർ ഇവർ ആകുന്നു ഇവർ
ദൈവത്തിന്നും ആട്ടിൻകുട്ടിക്കും ആദ്യവിളവായി മനുഷ്യരിൽനി
൫ ന്ന വീണ്ടുകൊള്ളപ്പെട്ടു* അവരുടെ വായിൽ ഒരു കപടവും
കാണപ്പെട്ടില്ല എന്തുകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ സിം
ഹാസനത്തിന്ന മുമ്പാക കുററമില്ലാത്തവരാകുന്നു*

൬ പിന്നെയും ഞാൻ മറെറാരു ദൈവദൂതൻ ആകാശത്തിന്റെ
നടുവിൽ പറക്കുന്നതിനെ കണ്ടു അവന്ന ഭൂമിയിൽ പാൎക്കുന്നവ
രൊടും സകല ജാതിയൊടും ഗൊത്രത്തൊടും ഭാഷയൊടും ജന
ത്തൊടും അറിയിപ്പാനായിട്ട എന്നെക്കുമുള്ള എവൻഗെലിയൊ
൭ നുണ്ടായി* അവൻ ഒരു മഹാ ശബ്ദത്തൊടു കൂടി പറഞ്ഞു ദൈ
വത്തെ ഭയപ്പെടുവിൻ അവന്ന മഹത്വത്തെ ചെയ്കയും ചെയ്വിൻ
അതെന്തുകൊണ്ടെന്നാൽ അവന്റെ ന്യായവിധിയുടെ സമയം വ
ന്നു സ്വൎഗ്ഗത്തെയും ഭൂമിയെയും സമുദ്രത്തെയും നീരുറവുകളെയും

ഉണ്ടാക്കിയവനെ വന്ദിക്കയും ചെയ്യിൻ* മറെറാരു ദൈവദൂത ൮ ന്മാം പിന്നാലെ ചെന്ന പറഞ്ഞു മഹാ പട്ടണമായ ബാബിലൊൻ വീണു വീണു അതെന്തുകൊണ്ടെന്നാൽ അവൾ തന്റെ വെശ്യാദൊ ഷത്തിന്റെ ക്രൂരതയുടെ മധുപാനത്തിൽനിന്ന സകല ജാതിക ളെയും കുടിപ്പിച്ചു* മൂന്നാമത്തെ ദൈവദൂതനും അവരെ പിന്തുട ൯ ന്ന മഹാ ശബ്ദത്തൊടു പറഞ്ഞു ഒരുത്തൻ മൃഗത്തെയും അവന്റെ പ്രതിരൂപത്തെയും വന്ദിക്കയും തന്റെ നെററിയിലെങ്കിലും ത ന്റെ കയ്യിലെങ്കിലും (അവന്റെ) മുദ്രയടയാളത്തെ കൈക്കൊൾ കയും ചെയ്താൽ* അവൻ ദൈവത്തിന്റെ കൊപപാത്രത്തിൽ ൧൦ സമ്മിശ്രം കൂടാതെ പകരപ്പെടുന്നതായി അവന്റെ ക്രൊധത്തി ന്റെ മധുവിൽനിന്ന പാനം ചെയ്യും പരിശുദ്ധ ദൈവദൂതന്മാരു ടെ മുമ്പാകയും ആട്ടിൻകുട്ടിയുടെ മുമ്പാകയും അഗ്നിയാലും ഗന്ധ കത്താലും അതിവെദനപ്പെടുകയും ചെയ്യും* അവരുടെ അതി ൧൧ വെദനയുടെ പുകയും എന്നും എന്നെന്നെക്കും കരെറുന്നു മൃഗത്തെ യും അവന്റെ പ്രതിരൂപത്തെയും വന്ദിക്കുന്നവൎക്കും യാതൊരു ത്തൻ അവന്റെ നാമത്തിന്റെ മുദ്രയടയാളത്തെ പ്രാപിക്കുന്നു വൊ അവന്നും രാവും പകലും ഒര ആശ്വാസവുമില്ല* ഇവിടെ ൧൨ പരിശുദ്ധമുള്ളവരുടെ ക്ഷമയുണ്ട ഇവിടെ ദൈവത്തിന്റെ കല്പ നകളെയും യെശു ക്രിസ്തുവിങ്കലുള്ള വിശ്വാസത്തെയും പ്രമാണി ക്കുന്നവരുണ്ട* ആകാശത്തിൽനിന്ന ഒരു ശബ്ദവും എന്നൊട ൧൩ ഇപ്രകാരം പറയുന്നതിനെ ഞാൻ കെട്ടു കൎത്താവിങ്കൽ ചാകുന്ന മരിച്ചവർ ഇതുമുതൽ ഭാഗ്യമുള്ളവരാകുന്നു എന്ന എഴുതുക അതെ അവർ തങ്ങളുടെ പ്രയത്നങ്ങളിൽനിന്ന ആശ്വസിപ്പാനായിട്ട ത ന്നെ എന്ന ആത്മാവ പറയുന്നു അവരുടെ പ്രവൃത്തികൾ അവ രുടെ പിന്നാലെ ചെല്ലുകയും ചെയ്യുന്നു*

പിന്നെ ഞാൻ നൊക്കി അപ്പൊൾ കണ്ടാലും ഒരു വെളുത്ത ൧൪ മെഘവും ആ മെഘത്തിന്മെൽ മനുഷ്യന്റെ പുത്രന്ന സദൃശനായ ഒരുത്തൻ തന്റെ തലയിൽ ഒരു സ്വൎണ്ണ കിരീടത്തെയും തന്റെ കയ്യിൽ മൂൎച്ചയുള്ള ഒര അരുവാളിനെയും ധരിച്ചുംകൊണ്ട ഇരുന്നി രുന്നു* മറെറാരു ദൈവദൂതനും ദെവാലയത്തിൽനിന്ന പുറ ൧൫ പ്പെട്ട മെഘത്തിന്മെൽ ഇരുന്നവനൊട നിന്റെ അരുവാളിനെ അയച്ച കൊയ്ക അതെന്തുകൊണ്ടെന്നാൽ കൊയ്യുവാൻ നിനക്ക സ മയം വന്നു എന്തുകൊണ്ടെന്നാൽ ഭൂമിയിൽ കൊയിത്ത വിളഞ്ഞി രിക്കുന്നു എന്ന ഒരു മഹാ ശബ്ദത്തൊടു വിളിച്ചു പറഞ്ഞു* അ ൧൬ പ്പൊൾ മെഘത്തിന്മെൽ ഇരുന്നവൻ തന്റെ അരുവാളിനെ ഭൂമി യിൽ ഇട്ടു ഭൂമിയും കൊയ്യപ്പെട്ടു* പിന്നെ മറെറാരു ദൈവദൂ ൧൭ തൻ താനും മൂൎച്ചയുള്ളൊര അരുവാളിനെയും പിടിച്ച സ്വൎഗ്ഗത്തി ലുള്ള ദെവാലയത്തിൽനിന്ന പുറപ്പെട്ടു വന്നു* പിന്നെ അഗ്നി ൧൮ യുടെ മെൽ അധികാരമുള്ള മറെറാരു ദൈവദൂതനും ബലിപീഠ

ത്തിൽനിന്ന പുറപ്പെട്ടു വന്നു മൂൎച്ചയുള്ള അരുവാളിനെ പി
ടിച്ചിരുന്നവനൊട നിന്റെ മൂൎച്ചയുള്ള അരുവാളിനെ അയച്ചു
ഭൂമിയിലെ മുന്തിരിങ്ങാക്കുലകളെ അറുക്ക അതെന്തുകൊണ്ടെന്നാൽ
അതിന്റെ ഫലങ്ങൾ നല്ല പക്വമായിരിക്കുന്നു എന്ന ഒരു മഹാ
൧൯ ശബ്ദത്തൊടെ വിളിച്ചു പറകയും ചെയ്തു* അപ്പൊൾ ആ ദൈ
വദൂതൻ തന്റെ അരുവാളിനെ ഭൂമിയിൽ ഇട്ടു ഭൂമിയുടെ മുന്തിരി
ങ്ങാവള്ളിയെ അറുത്ത ദൈവകൊപത്തിന്റെ വലിയ ചക്കിൽ
൨൦ ഇടുകയും ചെയ്തു* ആ മുന്തിരിങ്ങാച്ചക്ക പട്ടണത്തിന്ന പുറത്ത മി
തിക്കപ്പെട്ടു മുന്തിരിങ്ങാച്ചക്കിൽനിന്ന ആയിരത്ത അറുനൂറ സ്താ
ദി ദൂരത്തിന്ന രക്തം പുറപ്പെട്ടു കുതിരകളുടെ കടിവാളങ്ങളൊള
വും വന്നു*

## ൧൫ അദ്ധ്യായം

൧ എഴ അവസാന ബാധകളുള്ള എഴ ദൈവദൂതന്മാർ.—൩ മൃഗ
ത്തെ ജയിക്കുന്നവരുടെ പാട്ടു.—൭ ദൈവത്തിന്റെ കൊപം
കൊണ്ടു നിറഞ്ഞ എഴ കലശങ്ങളുടെ സംഗതി.

പിന്നെ ഞാൻ ആകാശത്തിൽ വലുതായും ആശ്ചൎയ്യമായുമുള്ള മ
റെറാരു ലക്ഷ്യത്തെ എഴ അവസാന ബാധകളുള്ള എഴ ദൈവ
ദൂതന്മാരെ കണ്ടു അതെന്തുകൊണ്ടെന്നാൽ അവയിൽ ദൈവത്തി
൨ ന്റെ കൊപം നിവൃത്തിക്കപ്പെട്ടു* ഞാൻ അഗ്നിയൊടു കലക്ക
പ്പെട്ട ഒരു സ്ഫടിക സമുദ്രം പൊലെയുള്ള ഒരു സമുദ്രത്തെയും മൃ
ഗത്തിൽനിന്നും അവന്റെ പ്രതിരൂപത്തിൽനിന്നും അവന്റെ
മുദ്രയടയാളത്തിൽനിന്നും അവന്റെ നാമത്തിന്റെ എണ്ണത്തി
ൽനിന്നും ജയം കൊണ്ടവർ സ്ഫടിക സമുദ്രത്തിന്മെൽ ദൈവ
ത്തിന്റെ വീണകളെ പിടിച്ചുകൊണ്ടു നില്ക്കുന്നതിനെയും കണ്ടു*
൩ അവർ ദൈവത്തിന്റെ ശുശ്രൂഷക്കാരനായ മൊശെയുടെ പാട്ടി
നെയും ആട്ടിൻകുട്ടിയുടെ പാട്ടിനെയും പാടി സൎവ്വശക്തനായു
ള്ള ദൈവമായ കൎത്താവെ നിന്റെ ക്രിയകൾ വലുതായും അത്ഭുത
മായുമുള്ളവയാകുന്നു പരിശുദ്ധമുള്ളവരുടെ രാജാവെ നിന്റെ വ
൪ ഴികൾ നീതിയും സത്യവുമുള്ളവയാകുന്നു* കൎത്താവായുള്ളൊവെ
ആര നിന്നെ ഭയപ്പെടാതെയും നിന്റെ നാമത്തെ സ്തുതിക്കാതെ
യും ഇരിക്കും എന്തുകൊണ്ടെന്നാൽ നീ മാത്രം പരിശുദ്ധനാകുന്നു
സകല ജാതികളും വന്ന നിന്റെ മുമ്പാക വന്ദിക്കയും ചെയ്യും അ
തെന്തുകൊണ്ടെന്നാൽ നിന്റെ നീതിന്യായങ്ങൾ പ്രസിദ്ധമാക്ക
പ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു*
൫ ഇതിന്റെ ശെഷം ഞാൻ നൊക്കി അപ്പൊൾ കണ്ടാലും സ്വൎഗ്ഗ
൬ ത്തിൽ സാക്ഷി കൂടാരത്തിന്റെ ദെവാലയം തുറന്നിരുന്നു* എ
ന്നാറെ എഴ ബാധകളുള്ള ആ എഴ ദൈവദൂതന്മാർ ശുദ്ധവും മിനു
ക്കവുമുള്ള വസ്ത്രം ധരിച്ച മാൎവ്വിടങ്ങളിൽ പൊൻ കച്ചകളെ കെട്ടി

കൊണ്ട ദെവാലയത്തിൽനിന്ന പുറപ്പെട്ടുവന്നു* അപ്പൊൾ നാ ൭
ലു ജീവജന്തുക്കളിൽ ഒന്ന എന്നും എന്നന്നെക്കും ജീവിച്ചിരിക്കു
ന്ന ദൈവത്തിന്റെ കൊപത്താൽ നിറഞ്ഞ എഴ പൊൻ കലശ
ങ്ങളെ ആ എഴ ദൈവദൂതന്മാൎക്കും കൊടുത്തു* പിന്നെ ദൈവ ൮
ത്തിന്റെ മഹത്വത്തിൽനിന്നും അവന്റെ ശക്തിയിൽനിന്നും
ദെവാലയം പുകയാൽ നിറഞ്ഞു എഴ ദൈവദൂതന്മാരുടെ എഴ
ബാധകൾ നിവൃത്തിയാകുവൊളത്തിന്ന ഒരുത്തനും ദെവാലയ
ത്തിലെക്ക കടപ്പാൻ കഴിഞ്ഞതുമില്ല*

## ൧൬ അദ്ധ്യായം

൧ കൊപം കൊണ്ട നിറഞ്ഞ കലശങ്ങളെ ദൈവദൂതന്മാർ ഒഴിച്ചു
കളയുന്നത.—൮ അതിനാലുണ്ടായ കഷ്ടങ്ങൾ.—൧൫ ക്രിസ്തു ഒ
രു ചൊരനെന്ന പൊലെ വരുന്നു എന്നുള്ളത ജാഗരണം
ചെയ്യുന്നവർ ഭാഗ്യവാന്മാർ.

അപ്പൊൾ ദെവാലയത്തിൽനിന്ന ഒരു മഹാ ശബ്ദം ആ എഴ
ദൈവദൂതന്മാരൊടു നിങ്ങൾ പൊയി ദൈവത്തിന്റെ കൊപക
ലശങ്ങളെ ഭൂമിയിൽ ഒഴിച്ചു കളവിൻ എന്ന പറയുന്നതിനെ
ഞാൻ കെട്ടു* എന്നാറെ ഒന്നാമത്തെ ദൈവദൂതൻ പൊയി ത ൨
ന്റെ കലശത്തെ ഭൂമിയിൽ ഒഴിച്ചുകളഞ്ഞു അപ്പൊൾ മൃഗത്തി
ന്റെ മുദ്രയടയാളമുള്ള മനുഷ്യരുടെ മെലും അവന്റെ പ്രതിരൂ
പത്തെ വന്ദിച്ചവരുടെ മെലും ഒരു വല്ലാത്ത ദുൎവ്രണമുണ്ടായി
പിന്നെ രണ്ടാമത്തെ ദൈവദൂതൻ തന്റെ കലശത്തെ സമുദ്ര ൩
ത്തിൽ ഒഴിച്ചുകളഞ്ഞു അപ്പൊൾ അത മരിച്ചവന്റെ രക്തം
പൊലെ ആയിതീൎന്നു സമുദ്രത്തിലുള്ള ജീവാത്മാവൊക്കെയും ചത്തു
പൊകയും ചെയ്തു*

പിന്നെ മൂന്നാമത്തെ ദൈവദൂതൻ തന്റെ കലശത്തെ നദിക ൪
ളിലും നീരുറവുകളിലും ഒഴിച്ചു കളഞ്ഞു അപ്പൊൾ അവ ര
ക്തമായി തീൎന്നു* അപ്പൊൾ വെള്ളങ്ങളുടെ ദൂതൻ ഇരിക്കുന്ന ൫
വനായും ഇരുന്നവനായും വരുവാനുള്ളവനായുമുള്ള കൎത്താവെ
നീ ഇപ്രകാരം ന്യായം വിധിച്ചതുകൊണ്ട നീ നീതിമാനാകുന്നു*
അതെന്തുകൊണ്ടെന്നാൽ അവർ പരിശുദ്ധന്മാരുടെയും ദീൎഘദൎശി ൬
മാരുടെയും രക്തം ചൊരിച്ചു നീ അവൎക്ക രക്തം കുടിപ്പാൻ
കൊടുക്കയും ചെയ്തു എന്തുകൊണ്ടെന്നാൽ അവർ യൊഗ്യന്മാരാ
കുന്നു എന്ന പറയുന്നതിനെ ഞാൻ കെട്ടു* പിന്നെ മറെറാ ൭
രുത്തൻ ബലിപീഠത്തിൽനിന്ന അങ്ങിനെ തന്നെ സൎവ്വശക്തനാ
യുള്ള ദൈവമായ കൎത്താവെ നിന്റെ ന്യായവിധികൾ സത്യവും
നീതിയുമുള്ളവയാകുന്നു എന്ന പറയുന്നതിനെ ഞാൻ കെട്ടു*

പിന്നെ നാലാമത്തെ ദൈവദൂതൻ തന്റെ കലശത്തെ സൂൎയ്യ ൮
ന്റെ മെൽ ഒഴിച്ചു കളഞ്ഞു അപ്പൊൾ അഗ്നികൊണ്ട മനുഷ്യരെ

൯ ചുടുവാൻ അവന ശക്തി കൊടുക്കപ്പെട്ടു* വിശെഷിച്ച മനുഷ്യർ മഹൊഷ്ണം കൊണ്ട ചുടപ്പെടുകയും ൟ ബാധകളിന്മെൽ അധികാരമുള്ള ദൈവത്തിന്റെ നാമത്തെ ദുഷിക്കയും ചെയ്തു അവർ അവന്ന മഹത്വത്തെ ചെയ്വാനായിട്ട അനുതപിച്ചതുമില്ല*

൧൦ പിന്നെ അഞ്ചാമത്തെ ദൈവദൂതൻ തന്റെ കലശത്തെ മൃഗത്തിന്റെ ആസനത്തിന്മെൽ ഒഴിച്ചു കളഞ്ഞു അപ്പൊൾ അവന്റെ രാജ്യം അന്ധകാരപ്പെട്ടു പൊയി അവർ തങ്ങളുടെ നാവുക

൧൧ ളെ വെദനകൊണ്ട കടിക്കയും* തങ്ങളുടെ വെദനകൊണ്ടും തങ്ങളുടെ വ്രണങ്ങൾ കൊണ്ടും സ്വർഗ്ഗത്തിന്റെ ദൈവത്തെ ദുഷിക്കയും തങ്ങളുടെ ക്രിയകളെ വിട്ട അനുതപിക്കാതെ ഇരിക്കയും ചെയ്തു*

൧൨ പിന്നെ ആറാമത്തെ ദൈവദൂതൻ തന്റെ കലശത്തെ എവ്പ്രാത്തെസ എന്ന വലിയ നദിയിൽ ഒഴിച്ചുകളഞ്ഞു അപ്പൊൾ സൂര്യൊദയ ദിക്കിൽനിന്നുള്ള രാജാക്കന്മാരുടെ വഴി ഒരു

൧൩ ക്കിയിരിപ്പാനായിട്ട അതിലെ വെള്ളം വററിപ്പൊയി* അപ്പൊൾ മഹാ സൎപ്പത്തിന്റെ വായിൽനിന്നും മൃഗത്തിന്റെ വായിൽനിന്നും കള്ള ദീൎഘദൎശിയുടെ വായിൽനിന്നും തവളുകൾക്ക സമമായ മൂന്ന അശുദ്ധാത്മാക്കൾ പുറപ്പെടുന്നതിനെ ഞാൻ കണ്ടു*

൧൪ എന്തെന്നാൽ അവ പിശാചുകളുടെ ആത്മാക്കളായി അതിശയങ്ങളെ ചെയ്തുകൊണ്ട ഭൂമിയിലും ഭൂചക്രത്തിലൊക്കയും ഉള്ള രാജാക്കന്മാരെ സൎവ്വ വല്ലഭനായുള്ള ദൈവത്തിന്റെ ആ മഹാ ദിവസത്തിന്റെ യുദ്ധത്തിന്ന കൂട്ടി ചെൎപ്പാൻ അവരുടെ അടുക്കൽ പു

൧൫ റപ്പെട്ടു പൊകുന്നു* കണ്ടാലും ഞാൻ ചൊരനെന്നപൊലെ വരുന്നു ജാഗരണമായിരിക്കയും താൻ നഗ്നനായി നടന്ന അവർ തന്റെ ലജ്ജയെ കാണാതെ തന്റെ വസ്ത്രങ്ങളെ സൂക്ഷിക്കയും ചെ

൧൬ യ്യുന്നവൻ ഭാഗ്യവാൻ* അവൻ അവരെ എബ്രായ ഭാഷയിൽ അൎമ്മഗെദ്ദൊനെന്ന പറയുന്ന സ്ഥലത്തിലെക്ക കൂട്ടി ചെൎക്കയും ചെയ്തു*

൧൭ പിന്നെ എഴാമത്തെ ദൈവദൂതൻ തന്റെ കലശത്തെ ആകാശത്തിലെക്ക ഒഴിച്ചുകളഞ്ഞു അപ്പൊൾ സ്വൎഗ്ഗത്തിലെ ദൈവാലയത്തിൽനിന്ന സിംഹാസനത്തിൽനിന്ന അത നിവൃത്തിയായി എന്ന

൧൮ പറയുന്ന ഒരു മഹാ ശബ്ദമുണ്ടായി* വിശെഷിച്ചും ശബ്ദങ്ങളും ഇടിമുഴക്കങ്ങളും മിന്നലുകളുമുണ്ടായി ഒരു മഹാ ഭൂകമ്പവുമുണ്ടായി അപ്രകാരമുള്ളത അത്ര മഹാ വലുതായുള്ള ഭൂകമ്പം ഭൂമിയിൽ മനുഷ്യരു

൧൯ ണ്ടായതുമുതൽ ഉണ്ടായിട്ടുമില്ല* അപ്പൊൾ മഹാ പട്ടണം മൂന്ന അംശമായി പിരിഞ്ഞു ജാതികളുടെ പട്ടണങ്ങളും വീണു മഹാ ബാബിലൊന്ന ദൈവകൊപത്തിന്റെ ക്രൂരതയുടെ മദ്യവിന്റെ പാനപാത്രം കൊടുക്കെണ്ടുന്നതിന്ന അവൾ അവന്റെ മുമ്പാക ഒ

൨൦ ൎക്കപ്പെട്ടു* സകല ദ്വീപും ഓടിപ്പൊയി പൎവ്വതങ്ങൾ കാണപ്പെടാ

൨൧ തെ പൊകയും ചെയ്തു* അപ്പൊൾ ഓരൊന്ന ഒരൊ താലന്തു തൂക്ക

ള്ള മഹാ കല്മഴയും ആകാശത്തിൽനിന്ന മനുഷ്യരുടെ മെൽ വീ ണു ആ കല്മഴയുടെ ബാധയാൽ മനുഷ്യർ ദൈവത്തെ ദൂഷിക്കയും ചെയ്തു എന്തുകൊണ്ടെന്നാൽ അതിന്റെ ബാധ എത്രയും വലുതാ യിരുന്നു*

## ൧൭ അദ്ധ്യായം

൧ ഒരു സ്ത്രീ ധൂമ്രവൎണ്ണമുള്ള വസ്ത്രവും ചുവന്ന വസ്ത്രവും ധരിച്ചു തന്റെ കയ്യിൽ ഒരു പൊൻ പാത്രവും പിടിച്ചു മൃഗത്തി ന്മെൽ ഇരിക്കുന്നു എന്നുള്ളത.—൫ ആയത സകല മ്ലെച്ശത കളുടെയും മാതാവായ മഹാ ബാബിലൊനാകുന്നു എന്നുള്ള ത.—൯ എഴു തലകളുടെയും പത്തു കൊമ്പുകളുടെയും അ ൎത്ഥം.—൧൪ ആട്ടിൻകുട്ടിയുടെ ജയം.—൧൬ വെശ്യാസ്ത്രീയു ടെ ശിക്ഷ.

പിന്നെ എഴു കലശങ്ങളുള്ള ആ എഴു ദൈവദൂതന്മാരിൽ ഒരു ത്തൻ വന്ന എന്നൊടു സംസാരിച്ചു പറഞ്ഞു നീ ഇവിടെ വരിക എറിയ വെള്ളങ്ങളുടെ മെലിരിക്കുന്ന മഹാ വെശ്യാസ്ത്രീയുടെ ശി ക്ഷാവിധിയെ ഞാൻ നിനക്ക കാണിക്കും* അവളൊടു കൂടി ഭൂ ൨ മിയിലുള്ള രാജാക്കന്മാർ വെശ്യാദൊഷം ചെയ്കയും അവളുടെ വെശ്യാദൊഷത്തിന്റെ മധുവിനാൽ ഭൂമിയിലുള്ള പ്രജകളും വെ റിപിടിക്കപ്പെടുകയും ചെയ്തുവല്ലൊ* വിശെഷിച്ച അവൻ ആ ൩ ത്മാവിൽ എന്നെ വനപ്രദെശത്തിലെക്ക കൂട്ടികൊണ്ടുപൊയി അ പ്പൊൾ ദൂഷണനാമങ്ങൾ കൊണ്ട നിറഞ്ഞതായി എഴു തലകളും പത്തുകൊമ്പുകളുമുള്ളതായി ചുവന്ന നിറമുള്ളൊരു മൃഗത്തിന്മെൽ ഒരു സ്ത്രീ കരെറിയിരിക്കുന്നതിനെ ഞാൻ കണ്ടു* ആ സ്ത്രീയും ൪ ധൂമ്രവൎണ്ണവും ചുവപ്പുമുള്ള വസ്ത്രം ധരിച്ചു പൊന്നുകൊണ്ടും രത്നങ്ങൾ കൊണ്ടും മുത്തുകൾകൊണ്ടും അലങ്കരിക്കപ്പെട്ടു തന്റെ വെശ്യാദൊ ഷത്തിന്റെ മ്ലെച്ശതകളാലും അശുചികളാലും നിറഞ്ഞതായി ഒ രു പൊൻ പാത്രം തന്റെ കയ്യിലും ഉണ്ടായിരുന്നു* രഹസ്യം ൫. വെശ്യാസ്ത്രീകളുടെയും ഭൂമിയിലുള്ള മ്ലെച്ശതകളുടെയും മാതാവായി രിക്കുന്ന മഹാ ബാബിലൊൻ എന്ന ഒരു നാമവും അവളുടെ നെ റ്റിയിൽ എഴുതിട്ടുണ്ടായിരുന്നു* വിശെഷിച്ച ആ സ്ത്രീ പരിശുദ്ധ ൬. ന്മാരുടെ രക്തത്താലും യെശുവിന്റെ സാക്ഷികളുടെ രക്തത്താ ലും വെറിപ്പെട്ടിരിക്കുന്നതിനെ ഞാൻ കണ്ടു ഞാൻ അവളെ ക ണ്ടാറെ ഞാൻ വളരെ അത്ഭുതത്തൊടെ ആശ്ചൎയ്യപ്പെട്ടു* അ ൭. പ്പൊൾ ദൈവദൂതൻ എന്നൊടു പറഞ്ഞു നീ എന്തിന ആശ്ചൎയ്യപ്പെ ട്ടു ഞാൻ ൟ സ്ത്രീയുടെയും അവളെ വഹിച്ചിരിക്കുന്ന എഴു തല കളും പത്തു കൊമ്പുകളുമുള്ള മൃഗത്തിന്റെയും രഹസ്യത്തെ നി ന്നൊടു പറയാം* നീ കണ്ട മൃഗം ഉണ്ടായിരുന്നു ഇപ്പൊൾ അതില്ല ൮ അത പാതാളത്തിൽനിന്ന കരെറി വന്ന നാശത്തിങ്കലെക്ക പൊ

ക്ഷവാനിരിക്കുന്ന (ലൊകമുണ്ടായ നാൾ മുതൽ ജീവപുസ്തകത്തിൽ നാമം എഴുതപ്പെട്ടിരിക്കാത്ത) ഭൂമിയിലുള്ള പ്രജകൾ ഠരം മൃഗ- ത്തെ അത ഉണ്ടായിരുന്നു എന്നും അത ഇല്ലാ എങ്കിലും ഉണ്ട എ- ൯ ന്നും നൊക്കി ആശ്ചൎയ്യപ്പെടുകയും ചെയ്യും* ഇവിടെ ജ്ഞാനമുള്ള മനസ്സുണ്ട ആ എഴ തലകൾ സ്ത്രീയിരിക്കുന്ന എഴ മലകളാകുന്നു* ൧൦ എഴ രാജാക്കന്മാരുമുണ്ട അഞ്ചുപെർ വീണുപൊയി ഒരുത്തനുണ്ട- മററവൻ ഇനിയും വന്നിട്ടില്ല എന്നാൽ അവൻ വരുമ്പൊൾ കു- ൧൧ റഞ്ഞൊരു കാലം ഇരിക്കെണ്ടുന്നതാകുന്നു* ഇരുന്നതും ഇല്ലാ- തിരിക്കുന്നതുമായുള്ള മൃഗം തന്നെ എട്ടാമതാകുന്നു ആ എഴിലും ഒ- ൧൨ ന്നാകുന്നു നാശത്തിലെക്ക പൊകയും ചെയ്യുന്നു* എന്നാൽ നീ കണ്ട പത്തു കൊമ്പുകളും ഇനിയും രാജ്യം കിട്ടാത്ത പത്തു രാജാ ക്കന്മാരാകുന്നു മൃഗത്തൊടു കൂടി ഒരു മണിനെരം രാജാക്കന്മാരെ- ൧൩ ന്നപൊലെ അധികാരം പ്രാപിക്കുന്നു താനും* ഇവൎക്ക ഒരു മത മുണ്ട അവർ തങ്ങളുടെ ശക്തിയെയും അധികാരത്തെയും മൃഗത്തി- ൧൪ ന്ന കൊടുക്കയും ചെയ്യും* ഇവർ ആട്ടിൻകുട്ടിയൊട യുദ്ധം ചെ- യ്യും ആട്ടിൻകുട്ടി അവരെ ജയിക്കയും ചെയ്യും അതെന്തുകൊണ്ടെ- ന്നാൽ അവൻ കൎത്താധികൎത്താവും രാജാധിരാജാവുമാകുന്നു അ- വനൊടു കൂടിയുള്ളവർ വിളിക്കപ്പെട്ടവരും തിരഞ്ഞെടുക്കപ്പെട്ട- ൧൫ വരും വിശ്വാസമുള്ളവരും ആകുന്നു* പിന്നെയും അവൻ എ- ന്നൊടു പറയുന്നു നീ ആ വെശ്യാസ്ത്രീ ഇരിക്കുന്നെടത്ത കണ്ട വെ- ള്ളങ്ങൾ ജനങ്ങളും പുരുഷാരങ്ങളും ജാതികളും ഭാഷകളും ആകു- ൧൬ ന്നു* എന്നാൽ നീ മൃഗത്തിന്മെൽ കണ്ട പത്തുകൊമ്പുകൾ ഇവർ വെശ്യാസ്ത്രീയെ ദ്വെഷിക്കയും അവളെ വ്യൎത്ഥമായും നഗ്നമായുമാ ക്കുകയും അവളുടെ മാംസത്തെ ഭക്ഷിക്കയും അവളെ അഗ്നികൊ- ൧൭ ണ്ട ചുട്ടുകളകയും ചെയ്യും* എന്തുകൊണ്ടെന്നാൽ തന്റെ അഭിമ തത്തെ അവർ ചെയ്വാനായിട്ടും എകാഭിമതമായി ചെയ്വാനായി ട്ടും ദൈവത്തിന്റെ വചനങ്ങൾ നിവൃത്തിക്കുവൊളത്തിന്ന തങ്ങ ളുടെ രാജ്യത്തെ മൃഗത്തിന്ന കൊടുപ്പാനായിട്ടും ദൈവം അവരു- ൧൮ ടെ ഹൃദയങ്ങളിൽ തൊന്നിച്ചിരിക്കുന്നു എന്നാൽ നീ കണ്ടിട്ടുള്ള സ്ത്രീ ഭൂമിയിലുള്ള രാജാക്കന്മാരുടെമെൽ രാജ്യ പരിപാലനം ചെ യ്യുന്ന മഹാ പട്ടണമാകുന്നു*

## ൧൮ അദ്ധ്യായം

൧ ബാബിലൊൻ വീണുപൊയി എന്നുള്ളത.—൪ ദൈവത്തി ന്റെ ജനങ്ങൾ അവളിൽനിന്ന പുറപ്പെടുന്നു എന്നുള്ളത.— ൯ ഭൂമിയിലുള്ള രാജാക്കന്മാർ വ്യാപാരികളൊടും കപ്പലാളുക ളൊടും കൂടി അവളെ കുറിച്ച പ്രലാപിക്കുന്നു എന്നുള്ളത.— ൨൦ അവളുടെ നെരെയുള്ള ദൈവത്തിന്റെ ന്യായ വിധികൾ ക്കായിട്ട പരിശുദ്ധന്മാർ സന്തൊഷിക്കുന്നു എന്നുള്ളത

പിന്നെ ഇവയുടെ ശെഷം മഹാധികാരമുള്ള ഒരു ദൈവദൂതൻ
സ്വർഗ്ഗത്തിൽനിന്ന ഇറങ്ങുന്നതിനെ ഞാൻ കണ്ടു അവന്റെ മഹ
ത്വത്താൽ ഭൂമി പ്രകാശിക്കയും ചെയ്തു* വിശെഷിച്ച അവൻ ഒ ൨
രു മഹാ ശബ്ദത്തൊടെ ഉറക്കെ വിളിച്ച പറഞ്ഞു മഹാ ബാബി
ലൊൻ വീണുപൊയി വീണുപൊയി അത പിശാചുകളുടെ വാസ
സ്ഥലവും സകല അശുദ്ധാത്മാവിന്റെ കാവൽ സ്ഥലവും അശുദ്ധി
യും ദ്വെഷ്യവുമുള്ള സകല പക്ഷികളുടെയും കൂടുമായിതീൎന്നിരിക്കു
ന്നു* എന്തുകൊണ്ടെന്നാൽ അവളുടെ വെശ്യാദൊഷത്തിന്റെ ൩
ക്രൂര മധുവിൽനിന്ന സകല ജാതികളും പാനംചെയ്തു ഭൂമിയിലുള്ള
രാജാക്കന്മാരും അവളൊടു കൂടി വെശ്യാദൊഷം ചെയ്തു ഭൂമിയിലു
ള്ള വ്യാപാരികളും അവളുടെ കൌതുകത്തിന്റെ പരിപൂൎണ്ണത
യാൽ സമ്പന്നന്മാരായി തീരുകയും ചെയ്തു* പിന്നെ സ്വൎഗ്ഗ ൪
ത്തിൽനിന്ന മറ്റൊരു ശബ്ദത്തെ ഞാൻ കെട്ടു അത പറഞ്ഞു
എന്റെ ജനങ്ങളെ നിങ്ങൾ അവളുടെ പാപങ്ങളിൽ ഓഹരിയുള്ള
വരാകാതെയും അവളുടെ ബാധകളിൽനിന്ന പ്രാപിക്കാതെയും
ഇരിപ്പാൻ അവളിൽനിന്ന പുറപ്പെടുവിൻ* എന്തുകൊണ്ടെ ൫
ന്നാൽ അവളുടെ പാപങ്ങൾ സ്വൎഗ്ഗത്തൊളം എത്തി അവളുടെ അ
ന്യായങ്ങളെ ദൈവം ഓൎത്തുമിരിക്കുന്നു* അവൾ നിങ്ങൾക്ക ൬
കൊടുത്തതുപൊലെ നിങ്ങൾ അവൾക്ക പകരം കൊടുപ്പിൻ അവ
ളുടെ ക്രിയകളിൻ പ്രകാരം അവൾക്ക ഇരട്ടിപ്പായി കൂട്ടി കൊടു
ക്കയും ചെയ്വിൻ അവൾ പകൎന്ന പാത്രത്തിൽ അവൾക്ക ഇരട്ടി
പ്പായി പകരുവിൻ* എത്രത്തൊളം അവൾ തന്നെത്തന്നെ മ ൭
ഹത്വപ്പെടുത്തി കൌതുകത്തൊടിരുന്നുവൊ അത്രത്തൊളം ബാധ
യെയും ദുഃഖത്തെയും അവൾക്ക കൊടുപ്പിൻ അതെന്തുകൊണ്ടെ
ന്നാൽ അവൾ തന്റെ ഹൃദയത്തിൽ പറയുന്നു ഞാൻ രാജസ്ത്രീ
യായിരുന്നിരിക്കുന്നു ഞാൻ വിധവയുമല്ല ഞാൻ ദുഃഖത്തെ കാ
ണുകയുമില്ല* ഇതിന്റെ നിമിത്തമായിട്ട ഒരു ദിവസത്തിൽ ൮
അവളുടെ ബാധകളാകുന്ന മരണവും ദുഃഖവും ക്ഷാമവും ഉണ്ടാകു
ന്നും അവൾ അഗ്നിയിൽ അശെഷം ചുട്ടുകളയപ്പെടും അതെന്തു
കൊണ്ടെന്നാൽ അവൾക്ക ന്യായം വിധിക്കുന്ന ദൈവമായ കൎത്താ
വ ശക്തനാകുന്നു* അവളൊടു കൂടി വെശ്യാദൊഷം ചെയ്തു കൌ ൯
തുകമായിരുന്ന ഭൂമിയിലുള്ള രാജാക്കന്മാരും അവളുടെ ദഹന
പുകയെ കാണുമ്പൊൾ അവൾക്കായ്ക്കൊണ്ട കരഞ്ഞ അവളെ കുറി
ച്ച പ്രലാപിച്ച* അവളുടെ ബാധയുടെ ഭയത്താൽ ദൂരത്ത നി ൧൦
ന്നിട്ട ഹാ കഷ്ടം കഷ്ടം മഹാ പട്ടണമായ ബാബെലൊനെ വലിയ
പട്ടണമെ ഒരു മണി നെരത്തിന്നകം നിന്റെ ശിക്ഷവിധി വ
ന്നുവല്ലൊ എന്ന പറയും* ഭൂമിയിലുള്ള വ്യാപാരികളും കരകയും ൧൧
അവൾക്കായ്ക്കൊണ്ട ദുഃഖിക്കയും ചെയ്യും അതെന്തുകൊണ്ടെന്നാൽ ത
ങ്ങളുടെ ചരക്കായ* പൊന്നും വെള്ളിയും രത്നവും മുത്തും നെരി ൧൨

യ വസ്ത്രങ്ങളും ധൂമ്രവൎണ്ണമുള്ള വസ്ത്രങ്ങളും പട്ടും ചുവന്ന വസ്ത്രങ്ങളും
സകല ചന്ദനമുട്ടികളും ആനക്കൊമ്പുകൊണ്ടുള്ള സകല പാത്രങ്ങ
ളും വിലയെറിയ മരവും-പിച്ചളയും ഇരിമ്പും വെണ്കല്ലും കൊണ്ടു
൧൩ ള്ള സകല വിധ പാത്രങ്ങളും* ഇലവംഗത്തൊലിയും സുഗന്ധവ
ൎഗ്ഗങ്ങളും തൈലങ്ങളും കുന്തുരുക്കങ്ങളും വീഞ്ഞും എണ്ണയും നെരിയ
കൊതമ്പുമാവും കൊതമ്പും മൃഗജന്തുക്കളും ആടുകളും കുതിരകളും ര
ഥങ്ങളും ദാസന്മാരും മനുഷ്യരുടെ ആത്മാക്കളും എന്നുള്ള ചരക്കു
൧൪ കളെ ഇനി ആരും കൊള്ളുന്നില്ല* നിന്റെ ആത്മാവ മൊഹിച്ച
ഫലങ്ങളും നിങ്കൽനിന്ന പൊയ്പൊയി പുഷ്ടിയും ശൊഭനവുമുള്ള
വസ്തുക്കളും ഒക്കയും നിങ്കൽനിന്ന പൊയ്പൊയി അവയെ നീ ഇനി
൧൫ കാണുകയുമില്ല* അവരെക്കൊണ്ട സമ്പന്നന്മാരായി തീൎന്നവരാ
യി ഈ വസ്തുക്കളുടെ വ്യാപാരികൾ അവളുടെ ബാധയുടെ ഭയ
൧൬ ത്താൽ ദൂരത്ത കരഞ്ഞും ദുഃഖിച്ചും കൊണ്ട നിന്ന* ഹാ കഷ്ടം ക
ഷ്ടം നെരിയ വസ്ത്രങ്ങളും ധൂമ്രവൎണ്ണമുള്ള വസ്ത്രങ്ങളും ചുവന്ന വ
സ്ത്രങ്ങളും ധരിച്ച പൊന്നുകൊണ്ടും രത്നം കൊണ്ടും മുത്തുകൾകൊ
ണ്ടും അലങ്കരിക്കപ്പെട്ടിരുന്ന മഹാ പട്ടണമെ എന്ന പറയും എ
ന്തെന്നാൽ ഒരു മണി നെരത്തിൽ ഇപ്രകാരമുള്ള സമ്പത്ത ന
൧൭ ശിച്ചുപൊയല്ലൊ* സകല മാലുമിയും കപ്പലുകളിലുള്ള ജനക്കൂട്ട
ങ്ങളൊക്കയും കപ്പലാളുകളും സമുദ്രത്തിൽ വ്യാപാരം ചെയ്യുന്നവ
൧൮ രൊക്കയും ദൂരത്ത നില്ക്കയും* അവളുടെ ദഹന പുകയെ കണ്ട
പ്പൊൾ ഈ മഹാ പട്ടണത്തിന്ന സദൃശമായുള്ള (പട്ടണം) എന്ത
൧൯ എന്ന പറഞ്ഞ നിലവിളിക്കയും ചെയ്തു* വിശെഷിച്ച അവർ
തങ്ങളുടെ തലകളിന്മെൽ പൂഴിയിട്ടുകയും ഹാ കഷ്ടം കഷ്ടം മഹാ
പട്ടണമെ സമുദ്രത്തിൽ കപ്പലുകളുള്ളവരൊക്കയും അതിൽ അ
തിന്റെ മാനസമൃദ്ധിയാൽ സമ്പന്നന്മാരായി തീൎന്നു ഒരു മണി
നെരത്തിന്നകം അത നശിച്ചു പൊയല്ലൊ എന്ന കരഞ്ഞും ദുഃഖി
൨൦ ച്ചുംകൊണ്ട നിലവിളിക്കയും ചെയ്തു* സ്വൎഗ്ഗമായുള്ളൊവെ പരി
ശുദ്ധമുള്ള അപ്പൊസ്തൊലരായും ദീൎഘദൎശിമാരായുമുള്ളൊരെ അതി
ന്മെൽ ആനന്ദിപ്പിൻ അതെന്തുകൊണ്ടെന്നാൽ ദൈവം നിങ്ങളുടെ
൨൧ ന്യായത്തെ അതിൽ വിധിച്ചു* പിന്നെ ശക്തിയുള്ള ഒരു ദൈ
വദൂതൻ വലിയ തിരികല്ലിനെ പൊലെ ഒരു കല്ലിനെ എടുത്ത
സമുദ്രത്തിലെക്ക എറിഞ്ഞ പറഞ്ഞു ഇപ്രകാരം മഹാ പട്ടണമാ
യ ബാബെലൊൻ പാച്ചിലൊടെ താഴെ തള്ളപ്പെടും പിന്നെയും
൨൨ അശെഷം കാണപ്പെടുകയുമില്ല* വിശെഷിച്ച വീണക്കാരുടെ
യും സംഗീതവാദ്യക്കാരുടെയും നാഗസ്വരക്കാരുടെയും കാഹളമൂതു
ന്നവരുടെയും ശബ്ദം ഇനി ഒട്ടും നിങ്കൽ കെൾക്കപ്പെടുകയുമില്ല
യാതൊരു തൊഴിലുള്ള പണിക്കാരനും ഇനി ഒട്ടും നിങ്കൽ കാണ
പ്പെടുകയുമില്ല തിരികല്ലിന്റെ ഉരമ്പൽ ഇനി ഒട്ടും നിങ്കൽ കെ
൨൩ ൾക്കപ്പെടുകയുമില്ല* വിളക്കിന്റെ വെളിച്ചം ഇനി ഒട്ടും നി

ങ്കൽ പ്രകാശിക്കയുമില്ല കല്യാണപുരുഷന്റെയും കല്യാണസ്ത്രീയുടെയും ശബ്ദം ഇനി ഒട്ടും നിങ്കൽ കെൾക്കപ്പെടുകയുമില്ല അതെന്തുകൊണ്ടെന്നാൽ നിന്റെ വ്യാപാരികൾ ഭൂമിയിലുള്ള വലിയവർ ആയിരുന്നു എന്തുകൊണ്ടെന്നാൽ നിന്റെ ക്ഷുദ്രങ്ങളാൽ സകല ജാതികളും വഞ്ചിക്കപ്പെട്ടിരുന്നു* ൨൪ മിശിഹദൎശിമാരുടെയും പരിശുദ്ധമുള്ളവരുടെയും ഭൂമിയിങ്കൽ കൊല്ലപ്പെട്ടവരുടെ എല്ലാവരുടെയും രക്തവും അതിൽ കണ്ടെത്തപ്പെട്ടു*

## ൧൯ അദ്ധ്യായം

൧ ദൈവം ആ മഹാ വെശ്യാസ്ത്രീക്ക ന്യായം വിധിക്കകൊണ്ടും തന്റെ പരിശുദ്ധന്മാരുടെ രക്തപ്പകയെ പകരം വീട്ടുകകൊണ്ടും അവൻ സ്വൎഗ്ഗത്തിൽ സ്തുതിക്കപ്പെടുന്നത.—൭ ആട്ടിൻകുട്ടിയുടെ കല്യാണം.—൧൦ തന്നെ വന്ദിപ്പാൻ ദൈവദൂതൻ സമ്മതിക്കാത്തത.—൧൭ ആ വലിയ കലശൽ്ക്കു പക്ഷികൾ വിളിക്കപ്പെടുന്നു എന്നുള്ളത

പിന്നെ ഒരം കാൎയ്യങ്ങളുടെ ശെഷം ഞാൻ സ്വൎഗ്ഗത്തിൽ വളര ജനസംഘങ്ങളുടെ ശബ്ദം പൊലെ ഒരു ശബ്ദം കെട്ടു അത പറഞ്ഞു അല്ലെലൂയാ രക്ഷയും മഹത്വവും ബഹുമാനവും ശക്തിയും നമ്മുടെ ദൈവമായ കൎത്താവിന ഉണ്ടാകട്ടെ* ൨ എന്തുകൊണ്ടെന്നാൽ അവന്റെ ന്യായവിധികൾ സത്യവും നീതിയുമുള്ളവയാകുന്നു എന്തുകൊണ്ടെന്നാൽ തന്റെ വെശ്യാദൊഷത്താൽ ഭൂമിയെ വഷളാക്കിയ മഹാ വെശ്യാസ്ത്രീക്ക അവൻ ന്യായം വിധിച്ചു തന്റെ ശുശ്രൂഷക്കാരുടെ രക്തപ്പകയെ അവളുടെ കയ്യിൽ പകരം വീട്ടിയിരിക്കുന്നു* ൩ പിന്നെയും അവർ പറഞ്ഞു അല്ലെലൂയാ അവളുടെ പുക എന്നും എന്നെന്നെക്കും പൊങ്ങുകയും ചെയ്യുന്നു* ൪ വിശെഷിച്ച ആ ഇരുപത്തുനാലു മൂപ്പന്മാരും നാലു ജീവജന്തുക്കളും സിംഹാസനത്തിന്മെലിരുന്ന ദൈവത്തെ വന്ദിച്ച വീണ ആമെൻ അല്ലെലൂയാ എന്ന പറഞ്ഞു* ൫ പിന്നെയും നമ്മുടെ ദൈവത്തെ അവന്റെ സകല ശുശ്രൂഷക്കാരായും അവനെ ഭയപ്പെടുന്ന ചെറിയവരായും വലിയവരായുമുള്ളൊരെ സ്തുതിപ്പിൻ എന്നൊരു ശബ്ദം സിംഹാസനത്തിൽനിന്ന പുറപ്പെട്ടു* ൬ അപ്പൊൾ വളര പുരുഷാരങ്ങളുടെ ശബ്ദം പൊലെയും വളര വെള്ളങ്ങളുടെ ഇരച്ചിൽ പൊലെയും വലുതായുള്ള ഇടികളുടെ മുഴക്കംപൊലെയും ഒരു ശബ്ദത്തെ ഞാൻ കെട്ടു അത പറഞ്ഞു അല്ലെലൂയാ അതെന്തുകൊണ്ടെന്നാൽ സൎവ്വത്തിന്നും ശക്തനായുള്ള ദൈവമായ കൎത്താവ രാജ്യഭാരം ചെയ്യുന്നു* ൭ നാം സന്തൊഷിക്കയും ആനന്ദിക്കയും അവന്ന മഹത്വത്തെ ചെയ്കയും ചെയ്ക അതെന്തുകൊണ്ടെന്നാൽ ആട്ടിൻകുട്ടിയുടെ കല്യാണം വന്നു അവന്റെ സ്ത്രീയും തന്നെത്താൻ ഒരുക്കിയിരിക്കുന്നു* ൮ ശുദ്ധവും മിനുസവുമുള്ള നെരിയ വസ്ത്രത്തെ പ

ധരിച്ചുകൊള്ളെണ്ണുന്നതിന്ന അവൾക്ക നൽകപ്പെട്ടുകയും ചെയ്തു എ
ന്തെന്നാൽ ആ നെരിയവസ്ത്രം പരിശുദ്ധന്മാരുടെ നീതിയാകുന്നു*
൯ പിന്നെ അവൻ എന്നൊടു പറയുന്നു ആട്ടിൻകുട്ടിയുടെ കല്യാണ
വിരുന്നിന്ന വിളിക്കപ്പെട്ടവർ ഭാഗ്യമുള്ളവരെന്ന എഴുതുക പിന്നെ
യും അവൻ എന്നൊടു പറയുന്നു ഇവ ദൈവത്തിന്റെ സത്യമായു
൰ ള്ള വചനങ്ങളാകുന്നു* അപ്പൊൾ അവനെ വന്ദിച്ചുകൊൾവാൻ
ഞാൻ അവന്റെ പാദങ്ങളുടെ മുമ്പാക വീണു എന്നാറെ അവൻ
എന്നൊട പറയുന്നു അതിനെ ചെയ്യരുതെന്ന നൊക്കുക ഞാൻ
നിന്റെയും യെശുവിന്റെ സാക്ഷിയുള്ള നിന്റെ സഹൊദര
ന്മാരുടെയും അനുശുശ്രൂഷക്കാരനാകുന്നു ദൈവത്തെ വന്ദിച്ചു
കൊൾക എന്തുകൊണ്ടെന്നാൽ യെശുവിന്റെ സാക്ഷി ദീർഘദശ്
നത്തിന്റെ ആത്മാവാകുന്നു*

൰൧ പിന്നെയും സ്വർഗ്ഗം തുറന്നിരിക്കുന്നതിനെ ഞാൻ കണ്ടു അപ്പൊൾ
കണ്ടാലും ഒരു വെള്ളക്കുതിര എന്നാൽ അതിന്മെൽ ഇരുന്നവൻ
വിശ്വാസവും സത്യവുമുള്ളവൻ എന്ന വിളിക്കപ്പെട്ടവനാകുന്നു അ
വൻ നീതിയൊടെ ന്യായം വിധിക്കയും യുദ്ധം ചെയ്കയും ചെയ്യു
൰൨ ന്നു* അവന്റെ കണ്ണുകൾ അഗ്നിജ്വാല പൊലെ ആയിരുന്നു അവ
ന്റെ തലയിൽ എറിയ കിരീടങ്ങളും ഉണ്ടായിരുന്നു എഴുതപ്പെട്ടി
രിക്കുന്ന ഒരു നാമവും അവനുണ്ടായിരുന്നു ആയതിനെ അവൻ
൰൩ മാത്രമല്ലാതെ ഒരുത്തനും അറിഞ്ഞിട്ടുമില്ല* അവൻ രക്ത
ത്തിൽ മുക്കിയ വസ്ത്രത്തെ ധരിച്ചുകൊണ്ടുമിരുന്നു അവന്റെ നാ
൰൪ മവും ദൈവത്തിന്റെ വചനം എന്ന പറയപ്പെടുന്നു* സ്വർഗ്ഗ
ത്തിലുള്ള സൈന്യങ്ങൾ വെണ്മയും ശുദ്ധവുമുള്ള നെരിയ വസ്ത്രം
ധരിച്ചുകൊണ്ടു വെള്ളക്കുതിരകളിന്മെൽ അവന്റെ പിന്നാലെ
൰൫ ചെല്ലുകയും ചെയ്തു* അവന്റെ വായിൽനിന്നും മൂൎച്ചയുള്ള ഒരു
വാൾ അവൻ ആയതിനാൽ ജാതികളെ വെട്ടുവാൻ തക്കവണ്ണം
പുറപ്പെടുന്നു വിശെഷിച്ച അവൻ ഒര ഇരിമ്പുകൊലു കൊണ്ടു അ
വരെ ഭരിക്കും അവൻ സൎവ്വശക്തിയുള്ള ദൈവത്തിന്റെ ക്രൂര
വും കൊപവുമാകുന്ന മധുവിന്റെ ചക്കിനെ മിതിക്കയും ചെയ്യുന്നു*
൰൬ രാജാധിരാജാവും കൎത്താധികൎത്താവും എന്ന എഴുതപ്പെട്ട നാമ
വും അവന്റെ വസ്ത്രത്തിലും അവന്റെ തുടയിലും അവനുണ്ടു*
൰൭ അപ്പൊൾ ഒരു ദൈവദൂതൻ സൂൎയ്യനിൽ നില്ക്കുന്നതിനെ ഞാൻ
കണ്ടു അവൻ ആകാശത്തിന്റെ നടുവിൽ പറക്കുന്ന സകല പ
൰൮ ക്ഷികളൊടും* നിങ്ങൾ രാജാക്കന്മാരുടെ മാംസത്തെയും സെനാ
പതിമാരുടെ മാംസത്തെയും ബലവാന്മാരുടെ മാംസത്തെയും കു
തിരകളുടെയും അവരുടെ മെൽ ഇരിക്കുന്നവരുടെയും മാംസ
ത്തെയും സ്വാതന്ത്ര്യക്കാരും അടിമക്കാരും ചെറിയവരും വലിയ
വരുമായ എല്ലാവരുടെയും മാംസത്തെയും ഭക്ഷിപ്പാനായിട്ടു മ
ഹാ ദൈവത്തിന്റെ വിരുന്നിന്ന വന്നു കൂടുവിൻ എന്ന ഒരു മ

ഹാ ശബ്ദത്തോടെ വിളിച്ച പറഞ്ഞു* പിന്നെ മൃഗവും ഭൂമിയിലു ൧൯ ള്ള രാജാക്കന്മാരും അവരുടെ സൈന്യങ്ങളും കുതിരയിന്മെൽ ഇരുന്നവനൊടും അവന്റെ സൈന്യത്തൊടും യുദ്ധം ചെയ്വാനായിട്ട കൂട്ടം കൂടിയിരിക്കുന്നതിനെ ഞാൻ കണ്ടു* എന്നാൽ മൃഗവും ൨൦ അവന്റെ മുമ്പാക ചെയ്ത അതിശയങ്ങളാൽ മൃഗത്തിന്റെ മുദ്രയടയാളത്തെ കൈക്കൊണ്ടവരെയും അവന്റെ പ്രതിരൂപത്തെ വന്ദിച്ചവരെയും വഞ്ചിച്ചിട്ടുള്ള വ്യാജ ദീൎഘദൎശിയും കൂടി പിടിക്കപ്പെട്ടു ഇരുവരും ജീവനൊടെ ഗന്ധകം കത്തുന്ന അഗ്നി തടാകത്തിലെക്ക തള്ളപ്പെടുകയുംചെയ്തു * എന്നാൽ ശെഷമുള്ളവർ കു ൨൧ തിരപ്പുറത്തിരിക്കുന്നവന്റെ വായിൽനിന്നും പുറപ്പെടുന്ന വാളിനാൽ കൊല്ലപ്പെട്ടു സകല പക്ഷികളും അവരുടെ മാംസം കൊണ്ടു തൃപ്തിയാകയും ചെയ്തു*

## ൨൦ അദ്ധ്യായം

൧ സാത്താൻ ആയിരം സംവത്സരങ്ങൾക്ക കെട്ടപ്പെട്ടു എന്നുള്ളത.—൫ ഒന്നാമത്തെ ഉയിൎപ്പ.—൬ ആയതിൽ ഓഹരിയുള്ളവർ ഭാഗ്യവാന്മാർ എന്നുള്ളത.—൭ സാത്താൻ പിന്നെയും വിടപ്പെട്ടു എന്നുള്ളത.—൮ ഗൊഗിന്റെയും മാഗൊഗിന്റെയും സംഗതി.—൧൦ അഗ്നിയും ഗന്ധകവുമുള്ള തടാകത്തിലെക്ക പിശാച തള്ളപ്പെട്ടു എന്നുള്ളത.—൧൨ ഒടുക്കവും പൊതുവിലുമുള്ള ഉയിൎപ്പ.

പിന്നെയും പാതാളത്തിന്റെ താക്കൊലിനെയും ഒരു വലിയ ചങ്ങലയെയും തന്റെ കയ്യിൽ പിടിച്ചിരിക്കുന്ന ഒരു ദൈവദൂതൻ ആകാശത്തിൽനിന്ന ഇറങ്ങുന്നതിനെ ഞാൻ കണ്ടു* അ ൨ വൻ പിശാചും സാത്താനുമാകുന്ന പഴയ പാമ്പായ മഹാ സൎപ്പത്തെ പിടിക്കയും അവനെ ആയിരം സംവത്സരങ്ങൾ കെട്ടിക്കളകയും* അവൻ ഇനി ആയിരം സംവത്സരങ്ങൾ നിവൃത്തിയാകു ൩ വൊളത്തിന്ന ജാതികളെ വഞ്ചിക്കാതെ ഇരിപ്പാനായിട്ട ആയവനെ പാതാളത്തിൽ തള്ളിയിടുകയും അവനെ അടച്ചുകളകയും അവന്റെ മെൽ മുദ്രയിടുകയും ചെയ്തു അതിന്റെ ശെഷം അവൻ കുറഞ്ഞൊരു കാലം വിട്ടയക്കപ്പെടെണ്ടുന്നതാകുന്നു* ഞാൻ ൪ സിംഹാസനങ്ങളെയും കണ്ടു അവർ അവയിന്മെൽ ഇരുന്നു ഇവൎക്ക ന്യായ വിധിയും കൊടുക്കപ്പെട്ടു യെശുവിന്റെ സാക്ഷിയുടെ നിമിത്തമായിട്ടും ദൈവത്തിന്റെ വചനത്തിന്റെ നിമിത്തമായിട്ടും ശിരച്ശെദനം ചെയ്യപ്പെട്ടവരുടെ ആത്മാക്കളെയും (ഞാൻ കണ്ടു) ഇവർ മൃഗത്തെ എങ്കിലും അവന്റെ പ്രതിരൂപത്തെ എങ്കിലും വന്ദിക്കാതെയും തങ്ങളുടെ നെറ്റികളിലും തങ്ങളുടെ കയ്യിലും

അവന്റെ മുദ്രയടയാളത്തെ പ്രാപിക്കാതെയുമിരുന്നവർ അവർ
ജീവിക്കയും ക്രിസ്തുവിനൊടു കൂടി ആയിരം സംവത്സരങ്ങൾ രാജ്യ
൫ ഭാരം ചെയ്കയും ചെയ്തു* എന്നാൽ മരിച്ചവരിൽ ശെഷിച്ചവർ ആ
യിരം സംവത്സരങ്ങൾ അവസാനിക്കുവൊളത്തിന്ന പിന്നെയും ജീ
൬ വിച്ചില്ല ഇത ഒന്നാമത്തെ ഉയിൎപ്പാകുന്നു* ഒന്നാമത്തെ ഉയിൎപ്പിൽ
ഓഹരിയുള്ളവൻ ഭാഗ്യവാനും പരിശുദ്ധനുമാകുന്നു ഇവരുടെ മെൽ
രണ്ടാമത്തെ മരണത്തിന്ന അധികാരമില്ല എന്നാൽ അവർ ദൈ
വത്തിന്റെയും ക്രിസ്തുവിന്റെയും ആചാൎയ്യന്മാരാകയും അവനൊ
ടു കൂടി ആയിരം സംവത്സരങ്ങൾ രാജ്യഭാരം ചെയ്കയും ചെയ്യും*
൭ എന്നാൽ ആയിരം സംവത്സരങ്ങൾ അവസാനിച്ചു കഴിയു
മ്പൊൾ സാത്താൻ തന്റെ കാരാഗൃഹത്തിൽനിന്ന വിടപ്പെടുക
൮ യും* ഭൂമിയുടെ നാലു ദിക്കിലുമുള്ള ജാതികളായ ഗൊഗിനെയും
മാഗൊഗിനെയും വഞ്ചിപ്പാനായിട്ട അവരെ യുദ്ധത്തിന്ന കൂട്ടി
ചെൎക്കെണ്ടുന്നതിന്ന പുറപ്പെടുകയും ചെയ്യും അവരുടെ സംഖ്യ സ
൯ മുദ്രത്തിലുള്ള മണലൊളം ആകുന്നു* പിന്നെ അവർ ഭൂമിയുടെ
വിസ്താരത്തിൽ കരെറി വന്ന പരിശുദ്ധന്മാരുടെ പാളയത്തെ
യും പ്രിയമുള്ള നഗരത്തെയും വളഞ്ഞു കൊള്ളുകയും ചെയ്തു
ദൈവത്തിന്റെ പക്കൽനിന്ന സ്വൎഗ്ഗത്തിൽനിന്ന അഗ്നിയിറ
൧൦ ങ്ങി അവരെ ഭക്ഷിച്ചുകളകയും ചെയ്തു* എന്നാൽ അവരെ വ
ഞ്ചിച്ചിട്ടുള്ള പിശാച മൃഗവും കള്ള ദീൎഘദൎശിയുമിരിക്കുന്നെടത്ത
അഗ്നിയും ഗന്ധകവുമുള്ള തടാകത്തിലെക്ക തള്ളിക്കളയപ്പെട്ടു അ
വർ എന്നും എന്നെന്നെക്കും രാവും പകലും അതിവെദനപ്പെടുക
യും ചെയ്യും*
൧൧ പിന്നെയും ഞാൻ വലുതായിട്ടൊരു വെളുത്ത സിംഹാസന
ത്തെയും അതിന്മെലിരുന്നവനെയും കണ്ടു അവന്റെ സന്നിധാന
ത്തിൽനിന്ന ഭൂമിയും ആകാശവും ഒഴിഞ്ഞ ഓടിപ്പൊയി അവയ്ക്കു
൧൨ സ്ഥലം കണ്ടെത്തപ്പെട്ടതുമില്ല* മരിച്ചവരായ ചെറിയവരും വ
ലിയവരും ദൈവത്തിന്റെ മുമ്പാക നില്ക്കുന്നതിനെയും ഞാൻക
ണ്ടു അപ്പൊൾ പുസ്തകങ്ങൾ തുറക്കപ്പെട്ടു ജീവന്റെ പുസ്തകമാകുന്ന
മറെറാരു പുസ്തകവും തുറക്കപ്പെട്ടു അപ്പൊൾ മരിച്ചവർ പുസ്തകങ്ങ
ളിൽ എഴുതപ്പെട്ടിരുന്ന കാൎയ്യങ്ങളിൽനിന്ന തങ്ങൾ തങ്ങളുടെ ക്രി
൧൩ യകളിൻ പ്രകാരം ന്യായംവിധിക്കപ്പെട്ടു* വിശെഷിച്ച സമുദ്രം
തങ്കലുള്ള മരിച്ചവരെ എല്പിച്ചു മരണവും പാതാളവും തങ്ങളിലുള്ള
മരിച്ചവരെ എല്പിച്ചു അവർ തങ്ങളുടെ ക്രിയകളിൻ പ്രകാരം ഓ
൧൪ രൊരുത്തൻ ന്യായം വിധിക്കപ്പെട്ടു* മരണവും പാതാളവും അ
ഗ്നിതടാകത്തിലെക്ക തള്ളപ്പെട്ടു ഇത രണ്ടാമത്തെ മരണമാകുന്നു*
൧൫ എന്നാൽ യാതൊരുത്തൻ ജീവന്റെ പുസ്തകത്തിൽ എഴുതപ്പെ
ട്ടവനായി കണ്ടെത്തപ്പെടാതെ ഇരുന്നുവൊ അവൻ അഗ്നി ത
ടാകത്തിലെക്ക തള്ളപ്പെട്ടവനായിരുന്നു*

## ൨൧. അദ്ധ്യായം

൧ ഒരു പുതിയ സ്വൎഗ്ഗവും പുതിയ ഭൂമിയും.—൨ം സ്വൎഗ്ഗത്തിൽ നിന്നുള്ള യെറുശലം അത മുഴുവനും വൎണ്ണിക്കപ്പെട്ടു എന്നുള്ളത.—൨൩ അതിന ആദിത്യൻ ആവശ്യമില്ല എന്നും ദൈവത്തിന്റെ മഹത്വം അതിന്റെ പ്രകാശമാകുന്നു എന്നുള്ളത.—൨൪ ഭൂമിയിലുള്ള രാജാക്കന്മാർ തങ്ങളുടെ ധനം അതിലെക്ക കൊണ്ടു വരുന്നു എന്നുള്ളത.

വിശെഷിച്ചും ഞാൻ ഒരുപുതിയ സ്വൎഗ്ഗത്തെയും പുതിയ ഭൂമിയെയും കണ്ടു അതെന്തുകൊണ്ടെന്നാൽ മുമ്പിലത്തെ ആകാശവും മുമ്പിലത്തെഭൂമിയും ഒഴിഞ്ഞുപൊയിരുന്നു സമുദ്രവും പിന്നെയില്ല* ൨ യൊഹന്നാനായ ഞാൻ തന്റെ പുരുഷന്ന അലങ്കാരംചെയ്യപ്പെട്ടൊരുകല്യാണസ്ത്രീയെന്നപൊലെ ഒരുങ്ങിയ പുതിയയെറുശലമെന്ന പരിശുദ്ധ നഗരം ദൈവത്തിന്റെ പക്കൽനിന്ന സ്വൎഗ്ഗത്തിൽ നിന്ന ഇറങ്ങുന്നതിനെ കണ്ടു* സ്വൎഗ്ഗത്തിൽനിന്ന ഒരുമഹാശബ്ദ ൩ ത്തെയും ഞാൻ കെട്ടു അത പറഞ്ഞു കണ്ടാലും ദൈവത്തിന്റെ കൂടാരം മനുഷ്യരൊടു കൂടിയാകുന്നു അവൻ അവരൊടു കൂടി വസിക്കയും അവർ അവന്റെ ജനങ്ങളായിരിക്കയും ദൈവം തന്നെ അവരൊടു കൂടിയിരുന്ന അവരുടെ ദൈവമായിരിക്കയും ചെയ്യും* സകല കണ്ണുനീരിനെയും ദൈവം അവരുടെ കണ്ണുകളിൽനിന്ന ൪ തുവൎത്തിക്കളകയും ചെയ്യും ഇനി മരണമുണ്ടാകയുമില്ല ഇനി ദുഃഖമെങ്കിലും കരച്ചിലെങ്കിലും വെദന എങ്കിലും ഉണ്ടാകയുമില്ല എന്തു കൊണ്ടെന്നാൽ പണ്ടത്തെ കാൎയ്യങ്ങൾ ഒഴിഞ്ഞുപൊയി* പിന്നെ ൫ യും സിംഹാസനത്തിന്മെൽ ഇരുന്നവൻ പറഞ്ഞു കണ്ടാലും ഞാൻ സകലത്തെയും പുതിയതാക്കുന്നു പിന്നെയും അവൻ എന്നൊടു പറഞ്ഞു എഴുതുക എന്തുകൊണ്ടെന്നാൽ ഈ വചനങ്ങൾ സത്യവും വിശ്വാസയൊഗ്യമായുള്ളവയാകുന്നു* പിന്നെയും അവൻ ൬ എന്നൊടു പറഞ്ഞു അത നിവൃത്തിയായി ഞാൻ അല്പായും ഒമെഗായും ആദിയും അന്തവുമാകുന്നു ദാഹിച്ചിരിക്കുന്നവന്ന ഞാൻ ജീവന്റെ വെള്ളത്തിന്റെ ഉറവിൽ നിന്ന സൌജന്യമായി കൊടുക്കും* ജയിക്കുന്നവൻ സകലത്തെയും അവകാശമായനുഭവിക്കും ൭ ഞാൻ അവന്ന ദൈവമാകും അവൻ എനിക്ക പുത്രനുമാകും* എന്നാൽ ഭയമുള്ളവൎക്കും അവിശ്വാസികൾക്കും മ്ലെച്ശന്മാൎക്കും കുല ൮ പാതകന്മാൎക്കും വെശ്യാസംഗക്കാൎക്കും ക്ഷുദ്രക്കാൎക്കും വിഗ്രഹാരാധനക്കാൎക്കും സകല അസത്യവാദികൾക്കും അഗ്നിയും ഗന്ധകവും കത്തുന്ന കടലിൽ തങ്ങളുടെ ഓഹരിയുണ്ടാകും അത രണ്ടാമത്തെ മരണമാകുന്നു*

പിന്നെയും എഴ അവസാന ബാധകൾ കൊണ്ട നിറഞ്ഞിരിക്കു ൯

ന്ന എഴ കലശങ്ങളുള്ള ആ എഴ ദൈവദൂതന്മാരിൽ ഒരുത്തൻ എ
ന്റെ അടുക്കൽ വന്ന എന്നൊട സംസാരിച്ച വരിക ആട്ടിൻ കു
ട്ടിയുടെ ഭാൎയ്യയാകുന്ന കല്യാണസ്ത്രീയെ ഞാൻ നിനക്ക കാണിക്കാ
൧൦ മെന്ന പറഞ്ഞു* പിന്നെ അവൻ വലുതായും ഉയരമായുമുള്ളൊ
രു പൎവ്വതത്തിന്മെൽ എന്നെ ആത്മാവിൽ കൂട്ടികൊണ്ടുപൊയി
പരിശുദ്ധമായുള്ള യെറുശലമെന്ന മഹാ പട്ടണം ദൈവത്തിന്റെ
പക്കൽനിന്ന സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങുന്നതിനെ ദൈവത്തി
ന്റെ മഹത്വമുണ്ടായിരിക്കുന്നതിനെയും എനിക്ക കാണിക്കയും ചെ
൧൧ യ്തു* അതിന്റെ പ്രകാശം പളുങ്കിന്റെ ശൊഭ പൊലെയുള്ള
യസ്പിക്കല്ലിനെപ്പൊലെ വിലയെറിയ രത്നക്കല്ലിന്ന സദൃശമായിരു
൧൨ ന്നു* അതിന വലുതായും ഉയരമായുമുള്ളൊരു മതിലും പന്ത്രണ്ട
വാതിലുകളും വാതിലുകളിൽ പന്ത്രണ്ടു ദൂതന്മാരും ഇസ്രായെൽ പുത്ര
ന്മാരുടെ പന്ത്രണ്ട ഗൊത്രങ്ങളുടെ നാമങ്ങളാകുന്ന മെലെഴുത്തുകളും
൧൩ ഉണ്ട* കിഴക്ക മൂന്ന വാതിൽ വടക്ക മൂന്ന വാതിൽ തെക്ക മൂന്ന
൧൪ വാതിൽ പടിഞ്ഞാറ മൂന്ന വാതിലും* എന്നാൽ പട്ടണത്തി
ന്റെ മതിലിന്ന പന്ത്രണ്ട അടിസ്ഥാനങ്ങളും അവയിൽ ആട്ടിൻ
കുട്ടിയുടെ പന്ത്രണ്ട അപ്പൊസ്തൊലന്മാരുടെ നാമങ്ങളും ഉണ്ടായിരു
൧൫ ന്നു* എന്നൊടു കൂടി സംസാരിച്ചവൻ പട്ടണത്തെയും അതി
ന്റെ വാതിലുകളെയും അതിന്റെ മതിലിനെയും അളക്കെണ്ടുന്ന
൧൬ തിന്ന ഒരു പൊൻ കൊലുണ്ടായിരുന്നു* പട്ടണവും സമചതുര
മായിരിക്കുന്നു അതിന്റെ വീതി എത്രത്തൊളമൊ നീളവും അത്ര
ത്തൊളമാകുന്നു അവൻ ആ കൊലുകൊണ്ട പട്ടണത്തെ പന്തിരായി
രം സ്ഥാദിയായി അളന്നു അതിന്റെ നീളവും വീതിയും ഉയരവും
൧൭ സമമായിരിക്കുന്നു* ദൂതന്റെ ആകുന്ന മനുഷ്യന്റെ അളവിൻ
പ്രകാരം അവൻ അതിന്റെ മതിലിനെ നൂറ്റനാല്പത്തുനാലു മുഴ
൧൮ മായി അളക്കയും ചെയ്തു* അതിന്റെ മതിലിന്റെ പണി യസ്പിക്ക
ല്ലുകൊണ്ടായിരുന്നു എന്നാൽ പട്ടണം സ്വച്ഛ സ്ഫടികത്തിന്ന സദൃശ
൧൯ മായി ശുദ്ധപൊന്നു കൊണ്ടായിരുന്നു* പട്ടണത്തിന്റെ മതിലി
ന്റെ അടിസ്ഥാനങ്ങളും സകല വിധ രത്നങ്ങൾകൊണ്ട അലങ്കരി
ക്കപ്പെട്ടിരുന്നു ഒന്നാമത്തെ അടിസ്ഥാനം യസ്പിക്കല്ലു രണ്ടാമത നീ
൨൦ ലക്കല്ലു മൂന്നാമത കല്ക്കെദൊൻ നാലാമത മരതകം* അഞ്ചാമത
ഗൊമെദകം ആറാമത പത്മരാഗം എഴാമത ക്രിസൊലിത്തൊസ എ
ട്ടാമത ബെരിൽ ഒമ്പതാമത പുഷ്യരാഗം പത്താമത വൈഡൂൎയ്യം
൨൧ പതിനൊന്നാമത ചുവപ്പുകല്ലു പന്ത്രണ്ടാമത അമെതിസ്റ്റു* പന്ത്രണ്ട
വാതിലുകളും പന്ത്രണ്ട മുത്തുകളായിരുന്നു ഓരൊരൊ വാതിൽ ഒ
രൊരു മുത്തു തന്നെ ആയിരുന്നു പട്ടണത്തിന്റെ വീഥിയും പ്ര
൨൨ സന്നതയുള്ള സ്ഫടികംപൊലെ ശുദ്ധ പൊന്നായിരുന്നു* അതിൽ
ഞാൻ ദൈവാലയത്തെ കണ്ടതുമില്ല എന്തുകൊണ്ടെന്നാൽ സൎവ്വശ
ക്തിയുള്ള ദൈവമായ കൎത്താവും ആട്ടിൻകുട്ടിയും അതിന്റെ

ദൈവാലയമാകുന്നു* പട്ടണത്തിൽ പ്രകാശിപ്പാൻ സൂര്യനെ ൨൩ ങ്കിലും ചന്ദ്രനെങ്കിലും അതിന്ന ആവശ്യമില്ല അതെന്തുകൊണ്ടെ ന്നാൽ ദൈവത്തിന്റെ മഹത്വം അതിനെ പ്രകാശിപ്പിച്ചു ആ ട്ടിൻകുട്ടിയും അതിന്റെ വിളക്കാകുന്നു* വിശെഷിച്ച രക്ഷപെട്ട ൨൪ നവരുടെ ജാതികൾ അതിന്റെ പ്രകാശത്തിൽ നടക്കും ഭൂമിയു ടെ രാജാക്കന്മാരും തങ്ങളുടെ മഹത്വത്തെയും ബഹുമാനത്തെയും അതിലെക്ക കൊണ്ടുവരുന്നു* അതിന്റെ വാതിലുകൾ പകൽ ൨൫ തൊറും പൂട്ടിയിരിക്കയുമില്ല അതെന്തുകൊണ്ടെന്നാൽ അവിടെ രാ ത്രിയുണ്ടാകയുമില്ല* അവർ ജാതികളുടെ മഹത്വത്തെയും ബഹു ൨൬ മാനത്തെയും അതിലെക്ക കൊണ്ടുവരികയും ചെയ്യും* എന്നാൽ ൨൭ അശുദ്ധമാക്കുന്നതും ആഭാസത്തെയും അസത്യത്തെയും നടത്തിക്കു ന്നതുമായിട്ടുള്ളതൊന്നും ഒരു പ്രകാരത്തിലും അതിനകത്ത കട ക്കയുമില്ല ആട്ടിൻകുട്ടിയുടെ ജീവപുസ്തകത്തിൽ എഴുതപ്പെട്ടവർ മാത്രമെ ഉള്ളു*

## ൨൨ അദ്ധ്യായം.

൧ ജീവവെള്ളത്തിന്റെ നദി.—൨ ജീവന്റെ വൃക്ഷം.—൫ ദൈവത്തിന്റെ നഗരത്തിലെ വെളിച്ചം അവനിൽ തന്നെ ആകുന്നു എന്നുള്ളത.—൯ തന്നെ വന്ദിപ്പാൻ ദൈവദൂതൻ സമ്മതിക്കാത്തത.—൧൮ ദൈവത്തിന്റെ വചനത്തൊടു യാതൊന്നിനെയും കൂട്ടുക എങ്കിലും അതിൽനിന്ന കുറെക്കു എങ്കിലും ചെയ്യു കൂടാ എന്നുള്ളത.

പിന്നെയും പളുങ്കിനെപ്പൊലെ സ്വഛമായിരിക്കുന്ന ജീവവെ ള്ളത്തിന്റെ ശുദ്ധമുള്ള നദി ദൈവത്തിന്റെയും ആട്ടിൻകുട്ടിയു ടെയും സിംഹാസനത്തിൽനിന്ന പുറപ്പെട്ടു വരുന്നതിനെ അ വൻ എനിക്ക കാണിച്ചു* അതിന്റെ വീഥിയുടെ മദ്ധ്യത്തിലും ൨ നദിയുടെ രണ്ടുകരയിലും പന്ത്രണ്ടു(വിധം) ഫലങ്ങൾ കായിച്ച മാ സം തൊറും തന്റെ ഫലങ്ങളെ തരുന്ന ജീവന്റെ വൃക്ഷമുണ്ടാ യിരുന്നു ആ വൃക്ഷത്തിന്റെ ഇലകൾ ജാതികളുടെ ആരൊഗ്യത്തി ന്നായിട്ടാകുന്നു* ഇനി ഒരു ശാപവുമുണ്ടാകയില്ല ദൈവത്തിന്റെ ൩ യും ആട്ടിൻകുട്ടിയുടെയുംസിംഹാസനം അതിലിരിക്കും അവന്റെ ശുശ്രൂഷക്കാർ അവനെ സെവിക്കയും ചെയ്യും* വിശെഷിച്ച അവ ൪ ൻ അവന്റെ മുഖത്തെ കാണുകയും അവന്റെ നാമം അവരുടെ നെററികളിലുണ്ടാകയും ചെയ്യും* അവിടെ രാത്രിയുണ്ടാകയുമില്ല ൫ അവക്ക വിളക്കും സൂര്യന്റെ പ്രകാശവും ആവശ്യമില്ല അതെന്തു കൊണ്ടെന്നാൽ ദൈവമാകുന്ന കർത്താവ അവക്ക പ്രകാശം കൊടു ക്കുന്നു അവർ എന്നും എന്നെന്നെക്കും വാഴുകയും ചെയ്യും* പി ൬

ന്നെയും അവൻ എന്നൊട പറഞ്ഞു ൟ വചനങ്ങൾ വിശ്വാസവും സത്യവുമുള്ളവയാകുന്നു വെഗത്തിൽ ഉണ്ടാകെണ്ടുന്ന കാൎയ്യങ്ങളെ തന്റെ ശുശ്രൂഷക്കാൎക്ക കാണിപ്പാനായിട്ട പരിശുദ്ധ ദീൎഘദൎശിമാരുടെ ദൈവമായ കൎത്താവ തന്റെ ദൂതനെ അയക്കയും ചെയ്തു*

൭ കണ്ടാലും ഞാൻ വെഗത്തിൽ വരുന്നു ൟ പുസ്തകത്തിലുള്ള ദീൎഘദൎശന വചനങ്ങളെ പ്രമാണിക്കുന്നവൻ ഭാഗ്യവാൻ*

൮ വിശെഷിച്ച യൊഹന്നാനായ ഞാൻ ൟ കാൎയ്യങ്ങളെ കണ്ടു കെട്ടവനാകുന്നു പിന്നെ ഞാൻ കെട്ടു കണ്ടപ്പൊൾ ഇക്കാൎയ്യങ്ങളെ എനിക്ക കാണിച്ച ദൈവദൂതന്റെ പാദങ്ങളുടെ മുമ്പാക വന്ദിപ്പാനായിട്ട വീണു*

൯ എന്നാറെ അവൻ എന്നൊട പറയുന്നു അതിനെ ചെയ്യരുതെന്നു നൊക്കുക എന്തുകൊണ്ടെന്നാൽ ഞാൻ നിന്റെയും നിന്റെ സഹൊദരന്മാരായ ദീൎഘദൎശിമാരുടെയും ൟ പുസ്തകത്തിലുള്ള വചനങ്ങളെ പ്രമാണിക്കുന്നവരുടെയും അനുശുശ്രൂഷക്കാരനാകുന്നു ദൈവത്തെ വന്ദിച്ചുകൊൾക*

൧൦ പിന്നെയും അവൻ എന്നൊട പറയുന്നു ൟ പുസ്തകത്തിലുള്ള ദീൎഘദൎശന വചനങ്ങളെ മുദ്രയിടരുത അതെന്തുകൊണ്ടെന്നാൽ കാലം സമീപമായിരിക്കുന്നു*

൧൧ അന്യായം ചെയ്യുന്നവൻ ഇനിയും അന്യായം ചെയ്യട്ടെ മലിനതയുള്ളവൻ ഇനിയും മലിനതയുള്ളവനാകട്ടെ നീതിയുള്ളവൻ ഇനിയും നീതിയുള്ളവനാകട്ടെ പരിശുദ്ധമുള്ളവൻ ഇനിയും പരിശുദ്ധമുള്ളവനാകട്ടെ*

൧൨ എന്നാൽ കണ്ടാലും ഞാൻ വെഗത്തിൽ വരുന്നു ഓരൊരുത്തന്റെ ക്രിയ ഇരിക്കുന്ന പ്രകാരം അവനവന്ന നൽകുവാനായിട്ട എന്റെ പ്രതിഫലം എന്നൊടുംകൂടിയുണ്ട*

൧൩ ഞാൻ അല്ഫായും ഒമെഗായും ആദിയും അന്തവും മുമ്പനും പിമ്പനുമുള്ളവനാകുന്നു*

൧൪ ജീവന്റെ വൃക്ഷത്തിൽ തങ്ങൾക്ക അധികാരമുണ്ടാകെണ്ടുന്നതിന്നും തങ്ങൾ വാതിലുകളിൽ കൂടി പട്ടണത്തിലെക്ക കടക്കെണ്ടുന്നതിന്നും അവന്റെ കല്പനകളിൻപ്രകാരം ചെയ്യുന്നവർ ഭാഗ്യവാന്മാർ*

൧൫ എന്നാൽ പുറത്ത നായ്ക്കളും ക്ഷുദ്രക്കാരും വെശ്യാസംഗക്കാരും കുലപാതകന്മാരും വിഗ്രഹാരാധനക്കാരും അസത്യം സ്നെഹിച്ച നടത്തിക്കുന്നവനൊക്കയും ഇരിക്കുന്നു*

൧൬ ഇക്കാൎയ്യങ്ങളെ നിങ്ങൾക്ക പള്ളികളിൽ സാക്ഷിപ്പെടുത്തുവാനായിട്ട യെശുവായ ഞാൻ എന്റെ ദൂതനെ അയച്ചിരിക്കുന്നു ഞാൻ ദാവീദിന്റെ മൂലവും വംശവും പ്രകാശിക്കുന്നതും ഉഷഃകാലത്തിൽ ഉദിക്കുന്നതുമായുള്ള നക്ഷത്രവുമാകുന്നു*

൧൭ ആത്മാവും മണവാളസ്ത്രീയും വരിക എന്ന പറയുന്നു കെൾക്കുന്നവനും വരിക എന്ന പറയട്ടെ ദാഹിച്ചിരിക്കുന്നവനും വരട്ടെ മനസ്സായിരിക്കുന്നവൻ ജീവന്റെ വെള്ളത്തെ സൌജന്യമായി വാങ്ങുകയും ചെയ്യട്ടെ*

൧൮ എന്നാൽ ൟ പുസ്തകത്തിലുള്ള ദീൎഘദൎശന വചനങ്ങളെ കെൾക്കുന്നവനൊട എല്ലാവനൊടും ഞാൻ കൂടി സാക്ഷിപ്പെടുത്തുന്നു യാതൊരുത്തനും ൟ കാൎയ്യങ്ങളൊട കൂടി ചെൎത്താൽ അവങ്കൽ

ദൈവം ൟ പുസ്തകത്തിൽ എഴുതപ്പെട്ട ബാധകളെ കൂട്ടുകയും
ചെയ്യും* യാതൊരുത്തനും ൟ ദീൎഘദൎശിയുടെ പുസ്തകത്തിലു ൧൯
ള്ള വചനങ്ങളിൽനിന്ന എടുത്തുകളഞ്ഞാൽ ദൈവം ജീവന്റെ
പുസ്തകത്തിൽനിന്നും പരിശുദ്ധ പട്ടണത്തിൽനിന്നും ൟ പുസ്ത
കത്തിൽ എഴുതപ്പെട്ട കാൎയ്യങ്ങളിൽനിന്നും അവന്റെ ഓഹരിയെ
എടുത്തുകളകയും ചെയ്യും* ഇക്കാൎയ്യങ്ങളെ സാക്ഷിപ്പെടുത്തുന്ന ൨൦
വൻ പറയുന്നു അതെ ഞാൻ വെഗത്തിൽ വരുന്നു ആമെൻ അ
ങ്ങിനെ തന്നെ കൎത്താവായ യെശുവെ വരെണം* നമ്മുടെ ക ൨൧
ൎത്താവാകുന്ന യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളൊട എല്ലാവരൊ
ടും കൂടി ഇരിക്കുമാമാറാകട്ടെ ആമെൻ



